

# ഹൈന്ദവ ധർമ്മ- സുധാകരം

## മൂന്നാം വാല്യം

## ൫. ഭാഗവതം

### മൂന്നാം ഭാഗം

റാവു സാഹിബ് ഒ. എം. ചെറിയാൻ

ഒന്നാം പതിപ്പ് കാപ്പി 350

PRINTED AT THE POWRA PRABHA PRESS
KOTTAYAM






വില ബ്രി. രൂപാ 2

# കുറിപ്പ്.

ഈ മൂന്നാം വാല്യം പ്രസിദ്ധീകൃതമാകുമ്പോൾ ഈ പുസ്തക പരമ്പരയിൽ ഭാഗവതം പൂർണ്ണമായി. മൂന്നു വാല്യം ഒന്നിച്ചു ബയന്റു ചെയ്താൽ, ഹൈന്ദവ ധർമ്മ സംബന്ധമായി ഒരു നല്ല പുസ്തകം ഉണ്ടാകുന്നതത്രേ.

| | രൂ. | ച. | കാ. |
|---|---|---|---|
| മൂന്നാം വാല്യം വില രൂപാ | 2 | 1 | 0 |
| രണ്ടാം വാല്യം വില രൂപാ | 2 | 1 | 0 |
| ഒന്നാം വാല്യം വില രൂപാ | 2 | 1 | 0 |

ഈ പുസ്തക പരമ്പരയിൽ സൂര്യവംശം, സോമവംശം, യദുവംശം എന്നവ ഇനിയും ശേഷിക്കുന്നു. ആ മൂന്നു പുസ്തകങ്ങളും പതിനഞ്ചു വാല്യങ്ങളിൽ അധികമായി പ്രസിദ്ധീകരിക്കപ്പെടേണ്ടതാണ്. പാണ്ഡവ ചരിത്രമായ ഭാരതം ഉൾപ്പെടുന്ന സോമവംശം മാത്രം എട്ടു പത്തു വാല്യങ്ങളോളം വരും. ഇനി അച്ചടിക്കേണ്ടതു കാലക്രമത്തിന് സൂര്യവംശമത്രെ. എന്നാൽ എല്ലാ വാല്യങ്ങളും അടിച്ചു തീരുവാൻ വർഷം പലതു കടക്കേണ്ടിയിരിക്കുന്നു. ആയതിനാൽ അടുത്തതായി ഭാഗവതത്തിൽ ദശമവും ഏകാദശവും ഉൾപ്പെടുന്ന യദുവംശം ആകട്ടെ, എന്നു, ഞാൻ സന്ദേഹിക്കാറുണ്ട്. ഭാഗവതത്തിൽ ഏകാദശം, ഈ പരമ്പരയിൽ ലഭിച്ചാൽ കൊള്ളാമെന്നു ചിലർ പ്രത്യേകം കാംക്ഷിക്കുന്നതായി എനിക്ക് അറിവുള്ളതാണ്. എന്നാൽ അടുത്ത വാല്യം ഏതായിരിക്കുമെന്നോ, എപ്പോൾ അടിക്കാമെന്നോ, ഉറയ്ക്കുവാൻ എനിക്കു ധൈര്യം വരുന്നില്ല. പുസ്തകത്തിൽ അംഗീകൃതമായിരിക്കുന്ന ഭാഷാരീതി, ലളിതമാണ് എന്നും—തത്വഭാഗങ്ങളെ ചെറിയ വാക്യങ്ങളിൽ, ലളിത പദങ്ങളെക്കൊണ്ടു വിവരിക്കുവാൻ, പുസ്തകം നിഷ്കർഷിച്ചിട്ടുണ്ട് എന്നും—കഴിഞ്ഞ വാല്യങ്ങൾ വായിച്ചിട്ടുള്ളവർ—ഇതിനകം നിശ്ശങ്കം അനുഭവിക്കുമെന്നു ഞാൻ വിചാരിക്കുന്നു. അങ്ങനെയിരിക്കെ പുസ്തകത്തെക്കുറിച്ചു കേട്ടമാത്രം അറിഞ്ഞിട്ടുള്ളവർ—പുസ്തകം കഠിനമായിരിക്കാമെന്നു ഭാവനയിൽ കണ്ടുകൊണ്ടു—കഠിനമാണ് എന്നു പ്രസ്താവിക്കുവാൻ ഇടയാകുന്നതു പുസ്തകത്തിന്റെ പ്രചാരത്തിന് ഒരു നിരർത്ഥക വിഘ്നമായിരിക്കും. അങ്ങനെയുള്ള പ്രസ്താവം ഈ പുസ്തക പരമ്പരയെക്കുറിച്ചു കേവലം അസംഗതം തന്നെ.

ഒ. എം. ചെറിയാൻ

പുതുപ്പള്ളി
തിരുവിതാംകൂർ

# ഹൈന്ദവ ധർമ്മ സുധാകരം

## മൂന്നാം വാല്യം

## അനുക്രമണിക

# ഹൈന്ദവധർമ്മസുധാകരം.

## ചരിത്രകാണ്ഡം.

വൈവസ്വത കാലം.

## VIII

## ബ്രഹ്മാവിൻെറ പുത്രനായ പുലസ്ത്യപ്രജാപതി.

പുലഹോ നാഭിതോ ജജ്ഞേ പുലസ്ത്യഃ കർണയോഃ ഋഷിഃ

—ഭാഗവതം

പുലസ്ത്യോ നാമ തസ്യാഽസീൽ മാനസോ ദയിതഃ സുതഃ

—ഭാരതം

പുലസ്ത്യൻ ബ്രഹ്മാവിൻെറ കാതുകളിൽ നിന്നു ജനിച്ചു എന്നും, മനസ്സിൽ നിന്നു ജനിച്ചു എന്നും, വിധികളിൽ കാണുന്നു. കാതുകളിൽ നിന്നു പിറന്നു എന്ന മതത്തിനാണു പ്രസിദ്ധി എന്നു തോന്നുന്നു. പുലസ്ത്യൻെറ ഭാര്യമാരായി പലരെ പലേടങ്ങളിൽ കാണുന്നുണ്ട്. പ്രീതി എന്ന ഒരു ഭാര്യയിൽ ദംഭോളി എന്നു ഒരു പുത്രൻ പുലസ്ത്യനു് ഉണ്ടായിരുന്നു എന്നു വിഷ്ണു പുരാണത്തിൽ ഉണ്ട്.

അദൃശ്യന്ത്യാം ച വാസിഷ്ഠോ വസിഷ്ഠശ്ചാഽക്ഷമാലയാ
ച്യവനശ്ച സുകന്യായാം പുലസ്ത്യഃ സന്ധ്യയാ യഥാ
ജരൽക്കാരുർ ജരൽക്കാർവാം പുലസ്ത്യശ്ച പ്രതീച്യയാ
മേനകായാം യഥോർണായുഃ തുംബുരുശ്ചൈവ രംഭയാ.

ഈ ഭാരത പദ്യങ്ങളിൽനിന്നു പുലസ്ത്യനു സന്ധ്യ പ്രതീചി എന്നു രണ്ടു ഭാര്യമാർ ഉണ്ടായിരുന്നു എന്നു കാണാം. വംശത്തിനു പ്രസിദ്ധി സമ്പാദിച്ച പുലസ്ത്യപുത്രന്മാർ അഗസ്ത്യനും വിശ്രവസ്സും ആകുന്നു. ഇവരെക്കുറിച്ച് ഇതിനു കീഴ് വിവരണമുണ്ട്. അഗസ്ത്യൻെറ മാതാവ് കർദ്ദമ പ്രജാപതിയുടെ പുത്രിയായ ഹവിർഭുക്കാണ്. രാവണ കുംഭകർണ്ണ വിഭീഷണന്മാരുടെ പിതാവായ വിശ്രവസ്സിനെ കുറിച്ചു സ്വല്പം പ്രസ്താവിക്കേണ്ടതുണ്ട്.

തസ്യ വൈശ്രവണോ നാമ ഗവി പുത്രോഽഭവൽ പ്രഭുഃ

പുലസ്ത്യൻെറ പുത്രനായ വൈശ്രവണൻെറ മാതാവ്, ഗോവ് ആണ്. വൈശ്രവണൻ ജനനത്തിങ്കൽ തൻെറ പിതാവിനെ ഉപേക്ഷിച്ച്, പിതാമഹനായ ബ്രഹ്മാവിൻെറ സന്നിധിയെ ആശ്രയിച്ചു. അതു കണ്ടു് പുലസ്ത്യൻ കോപിക്കുകയും കോപം പൂണ്ട പുലസ്ത്യൻ പ്രതികാരം ചെയ്യുവാനായി ആത്മാംശം കൊണ്ടു് ആത്മാവിനെ സൃഷ്ടിക്കുകയും ചെയ്തു. അങ്ങനെ ഭവിച്ച പുരുഷനാണ് വിശ്രവസ്സ്. ഈ ന്യായേന ആലോചിച്ചാൽ, വിശ്രവസ്സ് പുലസ്ത്യൻെറ ഒരു രൂപാന്തരമാണ് എന്നു വരുമെന്നു തോന്നുന്നു. കൂടാതെയും,

രാക്ഷസാശ്ച പുലസ്ത്യസ്യ വാനരാഃ കിന്നരാസ്തഥാ
യക്ഷാശ്ച മനുജവ്യാഘ്ര പുത്രാസ്തസ്യ ധീമതഃ

ഇങ്ങനെയും കാണുന്നതിനാൽ പുലസ്ത്യനു രാക്ഷസന്മാരും വാനരന്മാരും കിന്നരന്മാരും യക്ഷന്മാരുമായി അനേകം പുത്രന്മാർ ഉണ്ടായിരുന്നു എന്നു പ്രത്യക്ഷമാണ്. ഇവരിൽ കുബേരൻ, രാവണൻ മുതലായവരെ കുറിച്ച് ഇതിനു കീഴ് വിവരണമുണ്ട്. ഇവിടെ പുലസ്ത്യനെക്കുറിച്ചുതന്നെ തുടരട്ടെ * തീർത്ഥമാഹാത്മ്യത്തെ കുറിച്ചു പുലസ്ത്യൻ ഭീഷ്മനു് ഉപദേശിക്കുന്നുണ്ട്. അതിവിസ്താരമായ പുലസ്ത്യോപദേശത്തിൻെറ ഏതാനും ഭാഗങ്ങളെ ഇവിടെ ഉദ്ധരിക്കാം. പുലസ്ത്യൻ ആരംഭിക്കുന്നു.

ഹന്ത തേഽഹം പ്രവക്ഷ്യാമി യദൃഷീണാം പരായണം
തദേകാഗ്രമനാസ്താത ശൃണു തീർത്ഥേഷു യൽ ഫലം

യസ്യ ഹസ്തൌ ച പാദൌ ച മനശ്ചൈവ സുസംയതം
വിദ്യാ തപശ്ച കീർത്തിശ്ച സ തീർത്ഥഫലമശ്നുതേ

പ്രതിഗ്രഹാദപാവൃത്തഃ സന്തുഷ്ടോ യേന കേനചിൽ
അഹംകാര നിവൃത്തശ്ച സ തീർത്ഥഫലമശ്നുതേ

അകല്മഷോ നിരാരംഭോ ലഘ്വാഹാരോ ജിതേന്ദ്രിയഃ
വിമുക്തഃ സർവപാപേഭ്യഃ സ തീർത്ഥഫലമശ്നുതേ

അക്രോധനശ്ച രാജേന്ദ്ര സത്യശീലോ ദൃഢവ്രതഃ
ആത്മോപമശ്ച ഭൂതേഷു സ തീർത്ഥഫലമശ്നുതേ

ഋഷിഭിഃ ക്രതവഃ പ്രോക്താ ദേവേഷ്വിവ യഥാക്രമം
ഫലം ചൈവ യഥാ തത്വം പ്രേത്യ ചേഹ ച സർവശഃ

ന തേ ശക്യാ ദരിദ്രേണ യജ്ഞാഃ പ്രാപ്തും നരേശ്വര.
ബഹൂപകരണാ യജ്ഞാ നാനാ സംഭാരവിസ്തരാഃ

പ്രാപ്യന്തേ പാർത്ഥിവൈരേതൈഃ സമൃദ്ധൈർ വാ ന—
രൈഃ ക്വചിൽ

നാർത്ഥന്യൂനോപകരണൈരേകാത്മഭിരസംഗിഭിഃ

---

* ഈ സംഭവം നിമിത്തം പുലസ്ത്യൻ ഭീഷ്മൻെറ ഗുരുവാണെന്നു പറയും.

യോ ദരിദ്രൈ രപി വിധിഃ ശക്യഃ പ്രാപ്തും നരേശ്വര
തുല്യോ യജ്ഞഫലൈഃ പുണ്യൈ സ്തം നിബോധ
യുധാംവര

ഋഷീണാം പരമം ഗുഹ്യം ഇദം ഭാരതസത്തമ
തീർത്ഥാഭിഗമനം പുണ്യം യജ്ഞൈ രപി വിശിഷ്യതേ

മകനെ! ഋഷിപരായണമായ തീർത്ഥങ്ങളുടെ ഫലത്തെക്കുറിച്ച് ഞാൻ പറയാം. അങ്ങ് ഏകാഗ്രനായി കേട്ടാലും; കൈയും, കാലും, മനസ്സും ജ്ഞാനവും തപസ്സും കീർത്തിയും സുസംയതനായവൻ, തീർത്ഥഫലത്തെ അനുഭവിക്കുന്നു. കൽമഷം ഒഴിഞ്ഞവൻ, ഇച്ഛകളെ ജയിച്ചവൻ, ലഘുവായ ആഹാരത്തെ മാത്രം വരിക്കുന്നവൻ, ജിതേന്ദ്രിയൻ, സർവപാപവിമുക്തൻ—തീർത്ഥഫലത്തെ അനുഭവിക്കുന്നു. അക്രോധനൻ, സത്യശീലൻ, ദൃഢവ്രതൻ, സർവഭൂതങ്ങളെ തന്നെപ്പോലെ തന്നെ കാണുന്നവൻ—തീർത്ഥഫലത്തെ അനുഭവിക്കുന്നു. യജ്ഞങ്ങളെക്കുറിച്ചും, ഇഹത്തിലും പരത്തിലും അവയ്ക്കുള്ള ഫലങ്ങളെക്കുറിച്ചും, ഋഷികൾ യഥാക്രമം പ്രസ്താവിച്ചിട്ടുള്ളതാണ്. യജ്ഞങ്ങളെ ചെയ്യുവാൻ ദരിദ്രനു കഴിയുന്നതല്ല. യജ്ഞങ്ങൾക്ക് അനേകം ഉപകരണങ്ങളെ ആവശ്യമുണ്ട്. അവ നാനാസംഭാര വിസ്തരങ്ങളുമാണ്. യജ്ഞങ്ങളെ കഴിക്കുവാൻ രാജാക്കന്മാർക്കും സമൃദ്ധന്മാർക്കും അല്ലാതെ കഴിയുന്നതല്ല. ധനവും ഉപകരണങ്ങളും ബന്ധുക്കളും ഇല്ലാത്തവർ യജ്ഞങ്ങളെ സാധിക്കുകയില്ല. ഭീഷ്മ! ദരിദ്രന്മാർ സാധിക്കാവുന്നതും പുണ്യഫലം കൊണ്ടു യജ്ഞത്തിനു സമമായതും, ആയ തീർത്ഥാടനത്തെക്കുറിച്ചു ഞാൻ പറയാം. പുണ്യവും ഋഷി പരമ ഗുഹ്യവും ആയ തീർത്ഥാഭിഗമനം, യജ്ഞങ്ങളെ അപേക്ഷിച്ചു ശ്രേഷ്ഠമാണ്.'' സതതം എന്ന തീർത്ഥത്തെക്കുറിച്ചു പുലസ്ത്യൻ പറയുന്നു.

തതോ ഗച്ഛേത ധർമ്മജ്ഞ വിഷ്ണോഃ സ്ഥാന മനുത്തമം
സതതം നാമ രാജേന്ദ്ര യത്ര സന്നിഹിതോ ഹരിഃ

തത്ര സ്നാത്വാ/ർച്ചയിത്വാ ച ത്രിലോക പ്രഭവം ഹരിം:
അശ്വമേധ മവാപ്നോതി വിഷ്ണുലോകം ച ഗച്ഛതി

ഹേ ധർമ്മജ്ഞ! ഭീഷ്മ! അതിന്റെ ശേഷം അത്യുത്തമവും വിഷ്ണുസ്ഥാനവും ആയ സതതം എന്ന തീർത്ഥത്തിങ്കൽ ചെല്ലണം. അവിടെ ഹരിയുടെ സാന്നിദ്ധ്യം ഉണ്ട്. അവിടെ സ്നാനം ചെയ്ത് ത്രിലോക പ്രഭവനായ ഹരിയെ അർച്ചിക്കുന്നവൻ അശ്വമേധ ഫലത്തെ സമ്പാദിക്കും. വിഷ്ണുലോകം പൂകുകയും ചെയ്യും. പുലസ്ത്യൻ രാമഹ്രദത്തെക്കുറിച്ച് ഇങ്ങനെ പറയുന്നു.

തതോ രാമഹ്രദാ നർച്ഛേ ത്തീർത്ഥസേവീ സമാഹിതഃ

തത്ര രാമേണ രാജേന്ദ്ര! തരസാ ദീപ്തതേജസാ
ക്ഷത്ര മുത്സാര്യ വീരേണ ഹ്രദാഃ പഞ്ച നിവേശിതാഃ

പൂരയിത്വാ നരവ്യാഘ്ര രുധിരേണേ തി നഃ ശ്രുതം
പിതര സ്തർപ്പിതാ സ്തേന തഥൈവ പ്രപിതാമഹാഃ

തത സ്തേ പിതര പ്രീതാ രാമ മൂചു ർന്നരാധിപ!
രാമ രാമ മഹാഭാഗ പ്രീതാഃ സ്മ തവ ഭാർഗ്ഗവ

അനയാ പിതൃഭക്ത്യാ ച വിക്രമേണ ച തേ വിഭോ
വരം വൃണീഷ്വ ഭദ്രം തേ കി മിച്ഛസി മഹാദ്യുതേ

ഏവ മുക്തം, സ രാജേന്ദ്ര രാമഃ പ്രഹരതാം വരഃ
അബ്രവീൽ പ്രാഞ്ജലിർ വാക്യം പിതൄൻ സ ഗഗനേ
സ്ഥിതാൻ

ഭവന്തോ യദി മേ പ്രീതാ യ ദ്യനുഗ്രാഹ്യതാ മയി
പിതൃ പ്രസാദാ ദിച്ഛേയം തപഃ സ്വാധ്യയനം പുനഃ

യ ച്ച രോഷാഭിഭൂതേന ക്ഷത്ര മുത്സാദിതം മയാ
തത ശ്ച പാപാ ന്മുച്യേയം യുഷ്മാകം തേജസാ പ്യഹം.

ഹ്രദാ ശ്ച തീർത്ഥഭൂതാ മേ ഭവേയുർ ഭുവി വിശ്രുതാഃ
ഏത ച്ഛ്രുത്വാ ശുഭം വാക്യം രാമസ്യ പിതര സ്തദാ

പ്രത്യൂചുഃ പരമപ്രീതാ രാമം ഹർഷ സമന്വിതാഃ
തപ സ്തേ വർദ്ധതാം ഭൂയഃ പിതൃഭക്ത്യാ വിശേഷതഃ

യ ച്ച രോഷാഭിഭൂതേന ക്ഷത്ര മുത്സാദിതം ത്വയാ
തത ശ്ച പാപാൽ മുക്ത സ്ത്വം പാതിതാ സ്തേ സ്വകർമ്മഭിഃ

ഹ്രദാ ശ്ച തവ തീർത്ഥത്വം ഗമിഷ്യന്തി ന സംശയഃ
ഹ്രദേഷ്വ തേഷ്വ യഃ സ്നാത്വാ പിതൄൻ സംതർപയിഷ്യതി

പിതര സ്തസ്യ വൈ പ്രീതാ ദാസ്യന്തി ഭുവി ദുർലഭം
ഈപ്സിതം ച മനഃ കാമം സ്വർഗ്ഗലോകം ച ശാശ്വതം.

അതിന്റെശേഷം തീർത്ഥസേവി രാമഹ്രദത്തിലേക്കു പോകണം. രാജാവേ! ഭീഷ്മ! ദീപ്തതേജസ്സനായ രാമൻ ക്ഷത്രിയസംഹാരം ചെയ്തശേഷം അഞ്ചു ഹ്രദങ്ങളെ നിർമ്മിക്കുക ഉണ്ടായി. രാമൻ അവയെ ചോരകൊണ്ടു നിറച്ചു എന്നാണു ഞങ്ങൾ കേട്ടിരിക്കുന്നത്. രാമൻ അവിടെ പിതാക്കന്മാരേയും പ്രപിതാക്കന്മാരെയും ഉദ്ദേശിച്ചു തർപ്പണം ചെയ്യുക ഉണ്ടായി. പ്രീതന്മാരായ പിതൃക്കൾ പറഞ്ഞു; 'മഹാഭാഗ! രാമ! രാമ! ഭാർഗവ! അങ്ങയുടെ പിതൃഭക്തിയും വിക്രമവും കൊണ്ടു ഞങ്ങൾ പ്രീതന്മാരായിരിക്കുന്നു. അങ്ങു വരത്തെ വരിക്കുക. അങ്ങ് എന്തിനെ ഇച്ഛിക്കുന്നു?''. രാമൻ ആകാശത്തു നിന്ന പിതൃക്കളെ നോക്കി തൊഴുതുകൊണ്ടു പറഞ്ഞു:—''ഭവാന്മാർ പ്രീതന്മാരായി എങ്കിൽ—ഭവാന്മാരുടെ അനുഗ്രഹത്തെ ഞാൻ സമ്പാദിച്ചു എങ്കിൽ—ഞാൻ ഇനിയും തപസ്സിൽ തന്നെ നിഷ്ഠനായിരിക്കുവാൻ അനുഗ്രഹിക്കപ്പെടട്ടെ. കോപം കയറിയ ഞാൻ ക്ഷത്ര വർഗ്ഗത്തെ നശിപ്പിച്ചു ഭവാന്മാരുടെ തേജസ്സു നിമിത്തം ഞാൻ പാപത്തിൽ നിന്നു മോചിക്കപ്പെടട്ടെ. ഈ ഹ്രദങ്ങൾ ലോക വിശ്രുതമായ തീർത്ഥങ്ങളായി തീരുകയും ചെയ്യട്ടെ.'' രാമൻ പറഞ്ഞ വാക്കുകളെ കേട്ട് പരമപ്രീതന്മാരായ പിതൃക്കൾ ഹർഷ പൂർവ്വം പ്രതിവചിച്ചു:—''അങ്ങയുടെ പിതൃഭക്തി നിമിത്തം അങ്ങയുടെ തപസ്സ് സവിശേഷം വർദ്ധിക്കട്ടെ. കോപം കൊണ്ടു ക്ഷത്രിയസംഹാരം ചെയ്ത. പാപത്തിൽ നിന്ന് അങ്ങു വിമുക്തനായി കഴിഞ്ഞിരിക്കുന്നു. ആ ക്ഷത്രിയന്മാർ പതിച്ചത് അവരുടെ സ്വകർമ്മങ്ങൾ കൊണ്ടുതന്നെ. അങ്ങു നിർമ്മിച്ച ഈ ഹ്രദങ്ങൾ തീർത്ഥങ്ങളായിത്തീരും; സംശയമില്ല. ഈ ഹ്രദങ്ങളിൽ സ്നാനംചെയ്ത് പിതൃതർപ്പണം ചെയ്യുന്നവൻ പിതൃപ്രീതനാകും. ഇവിടെ സ്നാനം ചെയ്യുവൻ ദുർല്ലഭങ്ങളെയും മനഃകാമങ്ങളെയും ശാശ്വതമായ സ്വർഗ്ഗലോകത്തെയും ദാനംചെയ്യും.'' പിതൃക്കൾ പറഞ്ഞു. സപ്ത സാരസ്വത തീർത്ഥത്തെ കുറിച്ചു പുലസ്ത്യൻ ഇങ്ങനെ പറഞ്ഞു.

സപ്ത സാരസ്വതം തീർത്ഥം തതോ ഗച്ഛേ ന്നരാധിപ
യത്ര മങ്കണകഃ സിദ്ധോ മഹർഷി ർല്ലോകവിശ്രുതഃ
പുരാ മങ്കണകോ രാജൻ കുശാഗ്രേണേതി നഃ ശ്രുതം
ക്ഷതഃ കില കരേ രാജം സ്തസ്യ ശാകരസോ/സ്രവത്
സ വൈ ശാകരസം ദൃഷ്ട്വാ ഹർഷാവിഷ്ടഃ പ്രനൃത്ത—
വാൻ

തതസ്തസ്മിൻ പ്രനൃത്തേ തു സ്ഥാവരം ജംഗമം ച യത്
പ്രനൃത്ത മുദയം വീര തേജസാ തസ്യ മോഹിതം
ബ്രഹ്മാദിഭിഃ സുരൈർ രാജൻ ഋഷിഭിശ്ച തപോധനൈഃ
വിജ്ഞപ്തോ വൈ മഹാദേവ ഋഷേരർത്ഥേ നരാധിപ
നായം നൃത്യേദ്യഥാ ദേവ തഥാ ത്വം കർത്തുമർഹസി
തം പ്രനൃത്തം സമാസാദ്യ ഹർഷാവിഷ്ടേന ചേതസാ
സുരാണാം ഹിതകാമാർത്ഥം ഋഷിം ദേവോഽഭ്യഭാഷത
ഭോ ഭോ മഹർഷേ ധർമ്മജ്ഞ കിമർത്ഥം നൃത്യതേ ഭവാൻ
ഹർഷസ്ഥാനം കിമർത്ഥം വാ തവാദ്യ മുനിപുംഗവ
തപസ്വിനോ ധർമ്മപഥേ സ്ഥിതസ്യ ദ്വിജസത്തമ
കിം ന പശ്യസി മേ ബ്രഹ്മൻ കരാച്ഛാകരസം സ്രുതം
യം ദൃഷ്ട്വാഽഹം പ്രനൃത്തോഽഹം ഹർഷേണ മഹതാഽന്വിതഃ
തം പ്രഹസ്യാഽബ്രവീത് ദേവ ഋഷിം രാഗേണ മോഹിതം
അഹം തു വിസ്മയം വിപ്ര ന ഗച്ഛാമീതി പശ്യ മാം
ഏവമുക്ത്വാ നരശ്രേഷ്ഠ മഹാദേവേന ധീമതാ
അംഗുല്യഗ്രേണ രാജേന്ദ്ര സ്വാംഗുഷ്ഠസ്താഡിതോഽനഘ!
തതോ ഭസ്മ ക്ഷതാൽ രാജൻ നിർഗ്ഗതം ഹിമസന്നിഭം
തദ്ദൃഷ്ട്വാ വ്രീഡിതോ രാജൻ സ മുനിഃ പാദയോർഗതഃ
നാന്യൽ ദേവാൽ പരം മേനേ രുദ്രാൽ പരതരം മഹത്
സുരാസുരസ്യ ജഗതോ ഗതിസ്ത്വമസി ശൂലധൃക്
ത്വയാ സർവ്വമിദം സൃഷ്ടം ത്രൈലോക്യം സ ചരാചരം
ത്വമേവ സർവ്വാൻ ഗ്രസസി പുനരേവ യുഗക്ഷയേ
ദേവൈരപി ന ശക്യസ്ത്വം പരിജ്ഞാതും കുതോ മയാ
ത്വയി സർവ്വേ പ്രദൃശ്യന്തേ സുരാ ബ്രഹ്മാദയോഽനഘ!
സർവ്വസ്ത്വമപി ലോകാനാം കർത്താ കാരയിതാ ച ഹ
ത്വൽപ്രസാദാൽ സുരാഃ സർവ്വേ നിവസന്ത്യകുതോഭയാഃ
ഏവം സ്തുത്വാ മഹാദേവം ഋഷിർ വചനമബ്രവീത്
ത്വൽ പ്രസാദാൽ മഹാദേവ തപോ മേ ന ക്ഷരേത വൈ
തതോ ദേവ പ്രഹൃഷ്ടാത്മാ ബ്രഹ്മർഷിമിദമബ്രവീത്
തപസ്തേ വർധതാം വിപ്ര മത്പ്രസാദാൽ സഹസ്രശഃ
ആശ്രമേ ചേഹ വത്സ്യാമി ത്വയാ സഹ മഹാമുനേ
സപ്തസാരസ്വതേ സ്നാത്വാ അർച്ചയിഷ്യന്തി യേ തു മാം
ന തേഷാം ദുർലഭം കിഞ്ചിൽ ഇഹ ലോകേ പരത്ര ച
സാരസ്വതം ച തേ ലോകം ഗമിഷ്യന്തി ന സംശയഃ
ഏവമുക്ത്വാ മഹാദേവസ്തത്രൈവാന്തരധീയത.

രാജാവേ! ഭീഷ്മ! അതിന്റെ ശേഷം തീർത്ഥഭക്തൻ സപ്തസാരസ്വതത്തേക്കു പോകണം. ലോകവിശ്രുതനായ സിദ്ധന്റെ—മങ്കണകമഹർഷിയുടെ—ആശ്രമം അവിടെയാണ്. മങ്കണകനെക്കുറിച്ചു കേട്ടിരിക്കുന്ന ഒരു ഐതിഹ്യം ഞാൻ പറയട്ടെ. പണ്ടൊരിക്കൽ മങ്കണകന്റെ കൈയിൽ കുശപ്പുല്ലിന്റെ മുനകൊണ്ട് ഒരു മുറിവ് ഉണ്ടായി. ആ മുറിവിൽ നിന്നു ചോരയ്ക്കു പകരം മരത്തിന്റെ കറപോലെയുള്ള ഒരുവക ദ്രാവകമാണു പുറപ്പെട്ടത്. കൈയിൽനിന്നു ശാകരസം ഒഴുകുന്നതു കണ്ടു മങ്കണകൻ പ്രഹൃഷ്ടനായി നൃത്തം ചെയ്തു. മങ്കണകൻ നൃത്തം ചെയ്തു സ്വയം സർവ്വ ചരാചരങ്ങളും മുനിതേജസ്സ് കണ്ടു മോഹിച്ചു നൃത്തം തുടങ്ങി. ഋഷികളും സുരന്മാരും ബ്രഹ്മാവും ഒരുമിച്ചിറങ്ങി ശിവന്റെ സന്നിധിയിൽ സംഗതി വിവരിച്ചു. "ദേവ! ഈ ഋഷി സ്വസ്ഥനാകുവാൻ എന്താണു വേണ്ടതെന്നാൽ ചെയ്യുക." സുരന്മാരുടെ ഹിതകാമത്തെ നൽകുവാനായി ശിവൻ ഹർഷോന്മാദംകൊണ്ടു തുള്ളുന്ന മുനിയുടെ മുൻപിൽ ചെന്നു നിന്നു പറഞ്ഞു:—"ഭോ ഭോ മഹർഷേ! ധർമ്മജ്ഞ! അങ്ങ് ഇങ്ങനെ നൃത്തം ചെയ്യുന്നത് എന്തിന്? ഇവിടെ ഹർഷത്തിനു ഹേതു എന്ത്?" മങ്കണകൻ പറഞ്ഞു:—"ബ്രാഹ്മണ! ഞാൻ ധർമ്മപഥത്തിൽ നിൽക്കുന്ന ഒരു താപസനാണ്. എന്റെ കൈയിൽനിന്നു ശാകരസം ഒഴുകുന്നത് അങ്ങു കാണുന്നില്ലയോ? അതു കണ്ടു പ്രഹൃഷ്ടനായ ഞാൻ നൃത്തം ചെയ്യുകയാണ്." ശിവൻ ചിരിച്ചു. രാഗ മോഹ ബാധിതനായ ഋഷിയോടു പറഞ്ഞു:—"ബ്രാഹ്മണ! ശാകരസം ഒഴുകുന്നതിനെക്കുറിച്ച് ഇതു വിസ്മയിക്കുവാൻ ഒന്നുമില്ല." ഇങ്ങനെ പറഞ്ഞുകൊണ്ടു ബുദ്ധിമാനായ മഹാദേവൻ സ്വന്തം വിരലിന്റെ അറ്റം തള്ളവിരലിൽ അമർത്തി. തള്ളവിരൽ മുറിഞ്ഞു. മുറിവിൽ നിന്നു പുറപ്പെട്ടതു ചാരം—ഹിമശുഭ്രമായ ഭസ്മം—ആയിരുന്നു. മങ്കണകൻ നാണിച്ചു. ശിവന്റെ പാദങ്ങളിൽ കവിണ്ണു വീണു. രുദ്രനെ കവിഞ്ഞ ദേവനില്ലെന്നു നിശ്ചയിച്ചു ഇങ്ങനെ സ്തുതിച്ചു. "ഭോ ശൂലധര! അങ്ങു സുരാസുര ലോകത്തിന്റെ ഗതിയാകുന്നു. അങ്ങു ചരാത്മകമായ സർവ്വ ജഗത്തിനെ സൃഷ്ടിച്ചു. ഇനി യുഗക്ഷയത്തിൽ സർവ്വത്തെയും ഗ്രസിക്കുന്നതു് അങ്ങു തന്നെ. അങ്ങയെ ദേവന്മാർ തന്നെയും അറിയുന്നില്ല. അങ്ങയെ ഞാൻ എങ്ങനെ അറിയും? ഭോ അനഘ! ബ്രഹ്മാവു മുതലായ സുരന്മാർ അങ്ങയിൽ കാണപ്പെടുന്നു! ലോകങ്ങളുടെ കർത്താവും കാരയിതാവും അങ്ങുതന്നെ. സുരന്മാർ പേടി ഒഴിഞ്ഞു വർത്തിക്കുന്നതു് അങ്ങയുടെ പ്രസാദംകൊണ്ടു മാത്രമാണ്." മഹാദേവനെ ഇങ്ങനെ സ്തുതിച്ചുകൊണ്ടു മങ്കണകൻ അപേക്ഷിച്ചു.—"ഭോ മഹാദേവ! എന്റെ തപസ്സ് അങ്ങയുടെ പ്രസാദംകൊണ്ടു നശിക്കാതെയിരിക്കട്ടെ" പ്രഹൃഷ്ടനായ മഹാദേവൻ ബ്രഹ്മർഷിയെ ഇങ്ങനെ അനുഗ്രഹിച്ചു.—"ബ്രാഹ്മണ! എന്റെ പ്രസാദംകൊണ്ട് അങ്ങയുടെ തപസ്സ് ആയിരം കണക്കിനു വർദ്ധിക്കും. ഭോ മഹാമുനേ! ഞാൻ അങ്ങയോട് ഒരുമിച്ച് ഈ ആശ്രമത്തിൽതന്നെ താമസിച്ചുകൊള്ളാം. ഈ സപ്ത സാരസ്വതത്തിൽ സ്നാനംചെയ്ത് എന്നെ അർച്ചിക്കുന്നവർക്ക് ഇഹത്തിലാകട്ടെ പരത്തിലാകട്ടെ ദുർല്ലഭമായി യാതൊന്നുമില്ല. അവർ സാരസ്വത ലോകത്തെ പ്രാപിക്കുകയും ചെയ്യും സംശയിക്കേണ്ട" പുലസ്ത്യൻ ഗംഗയെ ഇങ്ങനെ പ്രശംസിക്കുന്നു..

ഗംഗാ യമുനയോർ മദ്ധ്യേ സ്നാതി യഃ സംഗമേ നരഃ
ദശാശ്വമേധാ നാപ്നോതി കുലം ചൈവ സമുദ്ധരേൽ
തത്ര ഹംസപ്രപതനം തീർത്ഥം ത്രൈലോക്യവിശ്രുതം
ദശാശ്വമേധികം ചൈവ ഗംഗായാം കുരുനന്ദന!
കുരുക്ഷേത്രസമാ ഗംഗാ യത്ര തത്രാവഗാഹിതാ
വിശേഷോ വൈ കനഖലേ പ്രയാഗേ പരമം മഹത്
യദ്യകാര്യശതം കൃത്വാ കൃതം ഗംഗാഽവസേചനം
സർവ്വം തസ്യ ഗംഗാപോ ദഹന്ത്യഗ്നിരിവേന്ധനം
സർവ്വം കൃതയുഗേ പുണ്യം ത്രേതായാം പുഷ്കരം സ്മൃതം
ദ്വാപരേഽപി കുരുക്ഷേത്രം ഗംഗാ കലിയുഗേ സ്മൃതാ
പുഷ്കരേ തു തപസ്തപ്യേ ദാനം ദദ്യാൽ മഹാലയേ
മലയേ ത്വഗ്നിമാരോപ്യ ഭൃഗുതുംഗേ ത്വനാശനം

പുഷ്കരേ തു കുരുക്ഷേത്രേ ഗംഗായാം സംഗമേഷു ച
സ്നാത്വാ താരയതേ ജന്തുഃ സപ്ത സപ്താവരാം സ്തഥാ
പുനാതി കീർത്തിതാ പാപം ദൃഷ്ട്വാ ഭദ്രം പ്രയച്ഛതി
അവഗാഢാ ച പീതാ ച പുനാത്യാസപ്തമം കുലം
യാ വദസ്ഥി മനുഷ്യസ്യ ഗംഗായാഃ സ്പൃശതേ ജലം
താവ ത്സ പുരുഷോ രാജൻ സ്വർഗ്ഗലോകേ മഹീയതേ
യഥാ പുണ്യാനി തീർത്ഥാനി പുണ്യാ ന്യായതനാനി ച
ഉപാസ്യ പുണ്യം ലബ്ധ്വാ ച ഭവ ത്യമര ലോക ഭാക്
ന ഗംഗാസദൃശം തീർത്ഥം ന ദേവഃ കേശവാ ത്പരഃ;
ബ്രാഹ്മണേഭ്യഃ പരം നാസ്തി ഏവ മാഹ പിതാമഹഃ
യത്ര ഗംഗാ മഹാരാജ! സ ദേശ സ്തപോവനം
സിദ്ധി ക്ഷേത്രം ച ത ജ്ജ്ഞേയം ഗംഗാതീര സമാശ്രിതം

ഗംഗ, യമുന എന്ന നദികളുടെ സംഗമ സ്ഥാനത്തു സ്നാനം ചെയ്യുന്നവർ അശ്വമേധഫലത്തെ ആർജിക്കുന്നു; വംശത്തെ ഉദ്ധരിക്കുകയും ചെയ്യുന്നു. ഭോ, കുരുനന്ദന! ഭീഷ്മ! ഗംഗയിൽ ഹംസപ്രപതനം എന്നു പേരായ ഒരു തീർത്ഥം ഉണ്ട്. ത്രൈലോക്യവിശ്രുതമായ ഹംസപ്രപതനം പത്ത് അശ്വമേധങ്ങളുടെ ഫലത്തെ നൽകുന്നതാകുന്നു. ഗംഗയിൽ എവിടെ മുങ്ങിയാൽ തന്നെയും കുരുക്ഷേത്രത്തിൽ പോകുന്ന ഫലമുണ്ട്. കനഖലം അധികം വിശേഷമുള്ളതാണ്. പ്രയാഗം എന്ന തീർത്ഥത്തിന്റെ ഫലം പരമമാണ്. അകാര്യങ്ങളെ നൂറു കണക്കിനു ചെയ്തവൻ ഗംഗയിൽ കുളിക്കട്ടെ. അവന്റെ സർവ്വ പാപങ്ങളെ, വിറകിനെ തീ എന്നതുപോലെ, ഗംഗാജലം ദഹിപ്പിക്കും. സത്യയുഗത്തിൽ സകല തീർത്ഥങ്ങളും പുണ്യങ്ങളാകുന്നു. ത്രേതയിൽ പുഷ്കരവും, ദ്വാപരത്തിൽ കുരുക്ഷേത്രവും, കലിയുഗത്തിൽ ഗംഗയും പുണ്യമാണ്. ഇങ്ങനെയാണു പറയപ്പെട്ടുന്നത്. തപസ്സിനു പുഷ്കരം ഉത്തമം; ദാനത്തിനു മഹാലയം ഉത്തമം; ശവദാഹത്തിനു മലയം ഉത്തമം; അനശനത്തിനു ഭൃഗുതുംഗം ഉത്തമം. എന്നാൽ പുഷ്കരത്തിലാകട്ടെ കുരുക്ഷേത്രത്തിലാകട്ടെ ഗംഗയിലാകട്ടെ ഗംഗാസംഗമങ്ങളിലാകട്ടെ സ്നാനം ചെയ്യുന്ന ജന്തു, മുന്നോട്ടും പിന്നോട്ടും ഏഴ് തലമുറകളിൽ പെട്ടവരെ താരണം ചെയ്യുന്നു. ഗംഗാ നാമത്തെ കീർത്തിക്കുന്നവൻ പാപങ്ങളെ നശിപ്പിക്കുന്നു. ഗംഗയെ ദർശിക്കുന്നവൻ മംഗളങ്ങളെ പ്രാപിക്കുന്നു. ഗംഗയിൽ മുങ്ങുകയും അതിൽ ജലം കുടിക്കുകയും ചെയ്യുന്നവൻ, മുന്നോട്ടും പിന്നോട്ടും ഏഴേഴു തലമുറകളോളം വംശശുദ്ധിയെ സമ്പാദിക്കുന്നു. ഒരു മനുഷ്യന്റെ അസ്ഥി ഗംഗാജലങ്ങളിൽ കിടക്കുന്ന കാലമത്രയും ആ മനുഷ്യൻ പുണ്യതീർത്ഥങ്ങളെയും പുണ്യങ്ങളായ ആയതനങ്ങളെയും ഉപാസിച്ചു അമര ലോക സമ്മതമായ പുണ്യം സമ്പാദിക്കുന്നവനെപ്പോലെ അമരലോകങ്ങളിൽ പ്രശംസിക്കപ്പെടുന്നു. ഗംഗാ സദൃശമായ തീർത്ഥമില്ല; കേശവനെക്കവിഞ്ഞു ദേവനില്ല. ബ്രാഹ്മണരെ കവിഞ്ഞു യാതൊന്നുമില്ല! ഇങ്ങനെ പിതാമഹൻ ഉപദേശിക്കുന്നുണ്ട്. മഹാരാജാവേ! ഭീഷ്മ! ഗംഗ എവിടെയോ അവിടം തപോവനമാണ്. ഗംഗാതീരത്തോട് അടുത്തു കിടക്കുന്ന പ്രദേശങ്ങളും അങ്ങനെതന്നെ. സിദ്ധിക്ഷേത്രം ഇതുതന്നെ.

വസിഷ്ഠന് അരുന്ധതിയിൽ ശക്തി എന്നൊരു പുത്രൻ ഉണ്ടായിരുന്നു. ഈ ശക്തിക്ക് അദൃശ്യന്തിയിൽ ജനിച്ച പുത്രനാണ് പരാശരൻ. ശക്തി ശപിച്ച് സൌദാസമഹാരാജാവിനു രാക്ഷസത്വം നൽകുക ഉണ്ടായി. രാക്ഷസനായ സൗദാസൻ—കൽമാഷപാദൻ—ശക്തിയെ ഭക്ഷിച്ചു. എന്നാൽ പ്രതികാരപരനായ പരാശരൻ സർവ്വ രാക്ഷസ സംഹാരം നടത്തുവാനായി ഒരു സത്രം ആരംഭിച്ചു. അച്ഛന്റെ മരണത്തെക്കുറിച്ചു തന്നെ വീണ്ടും വീണ്ടും ചിന്തിച്ചു പരാശരൻ ചെയ്ത യജ്ഞത്തിൽ—രാക്ഷസന്മാർ —വൃദ്ധന്മാരും കുട്ടികളും—ദഹിച്ചുതുടങ്ങി. യാഗശാലയിൽ മൂന്ന് അഗ്നികളുടെ മദ്ധ്യത്തിൽ—പരാശരൻ നാലാമത് ഒരു അഗ്നിപോലെ കോപിച്ചു ജ്വലിച്ചിരുന്നു. വേറൊരു സൂര്യൻ ഉദിച്ചതുപോലെ യജ്ഞാഗ്നി ജ്വാല കയറിയ ആകാശം ജ്വലിച്ചു. പരമകാരുണികനായ സത്രത്തെ സമാപിപ്പിക്കണമെന്നു കരുതി ഉദാരനായ അത്രി അവിടെ ചെന്നു. രാക്ഷസ വംശത്തെ രക്ഷിക്കണമെന്നുള്ള കരുതലോടുകൂടെ പുലസ്ത്യൻ, പുലഹൻ, ക്രതു, മഹാക്രതു മുതലായ മഹാമുനിമാരും അവിടെ ചെന്നു. പുലസ്ത്യൻ പറഞ്ഞു:—

കച്ചിൽത്താതാഽപവിഘ്നം തേ കച്ചിൽ നന്ദതി പുത്രക
അജാനതാ മദോഷാണാം സർവ്വേഷാം രക്ഷസാം വധാൽ

പ്രജോച്ഛേദ മിമം മഹ്യം ന ഹി കർത്തും ത്വ മർഹസി
നൈഷ താത ദ്വിജാതീനാം ധർമ്മോ ദൃഷ്ട സ്തപസ്വിനാം

ശമ ഏവ പരോ ധർമ്മ സ്ത മാചാര പരാശര
അധർമ്മിഷ്ഠം വരിഷ്ഠഃ സൻ കുരുഷേ ത്വം പരാശര

ശക്തിഃ ചാപി ഹി ധർമ്മജ്ഞം നാതിക്രാന്തു മിഹാർഹസി
പ്രജായാ ശ്ച മമോച്ഛേദം ന ചൈവം കർത്തു മർഹസി

ശാപാ ദ്ധി ശക്തേർ വാസിഷ്ഠ തദാ ത ദുപപാദിതം
ആത്മജേന ച ദോഷേണ ശക്തിർ നീത ഇതോ ദിവം

ന ഹി തം രാക്ഷസഃ കശ്ചിൽ ശക്തോ ഭക്ഷയിതും മുനേ
ആത്മനൈവാത്മന സ്തേന ദൃഷ്ടോ മന്യു സ്തദാഽഭവൽ

നിമിത്ത ഭൂത സ്തത്രാസീൽ വിശ്വാമിത്രഃ പരാശരഃ
രാജാ കൽമാഷപാദ ശ്ച ദിവ മാരുഹ്യ മോദതേ.

യേ ച ശക്ത്യവരാഃ പുത്രാഃ വസിഷ്ഠസ്യ മഹാമുനേ
തേ ച സർവ്വേ മുദാ യുക്താ മോദ ന്തേ സഹിതാ സുരൈഃ

സർവ്വ മേത ദ്വസിഷ്ഠസ്യ വിദിതം വൈ മഹാമുനേ
രക്ഷസാം ച സമുച്ഛേദ ഏഷ താത തപസ്വിനാം

നിമിത്തഭൂത സ്ത്വം ചാത്ര ക്രതൌ വാസിഷ്ഠനന്ദന
തൽ സത്രം മുഞ്ച ഭദ്രം തേ സമം പ്ത മിദ മസ്തു തേ

മകനെ! പരാശര! അങ്ങയുടെ പ്രാരംഭം നിർവ്വിഘ്നമായി നടക്കുന്നുവോ? അങ്ങയുടെ അച്ഛന്റെ മരണത്തെക്കുറിച്ചു യാതൊന്നും അറിയാത്തവരും യാതൊരു ദോഷം ചെയ്യാത്തവരും ആയ സർവ്വ രാക്ഷസന്മാരെയും സംഹരിക്കുക എന്നത് അങ്ങയ്ക്കു സന്തോഷമായ കർമ്മംതന്നെയോ? പ്രജാവിനാശം അങ്ങു ചെയ്യരുത്. ഇതു താപസന്മാരായ ബ്രാഹ്മണർക്കു യോജിക്കുന്നതല്ല. പരാശരാ! പരമമായ ധർമ്മം ശമം തന്നെ. വരിഷ്ഠനായ അങ്ങ് അധർമ്മിഷ്ഠനാകരുത്. ശക്തി, ധർമ്മജ്ഞനായിരുന്നു. അങ്ങു ശക്തിയെ അതിക്രമിക്കരുത്. അങ്ങ് എന്റെ പ്രജകളെ വംശച്ഛേദം ചെയ്യരുത്. ശക്തിയുടെ ചരമത്തിന്റെ ഹേതു ശക്തി ചെയ്ത ശാപം തന്നെയാണ്. സ്വന്തം ദോഷം കൊണ്ടു മാത്രമാണ ശക്തി ദിവംഗതനായത്. ശക്തിയെ ഭക്ഷിക്കുവാൻ ഒരു രാക്ഷസനും കഴിയുന്നതല്ല. ശക്തി തന്നെ സ്വമരണത്തിനു കാരണം ഉണ്ടാക്കുകയാണ ചെയ്തത്. പരാശരാ!

* വിശ്വാമിത്രൻ ഇവിടെ കേവലം നിമിത്തമായി എന്നു മാത്രമാണ്. രാജാവായ കൽമാഷപാദൻ സ്വർഗ്ഗം കയറി മോദിക്കുന്നു. മഹാമുനെ പരാശര! വസിഷ്ഠപുത്രന്മാരായ ശക്തിയും അനുജന്മാരും സ്വർഗ്ഗത്തിൽ സുഖിക്കുന്നു. പരമ താപസ: പരാശര: വസിഷ്ഠൻ സകലവും അറിയുന്നുണ്ട്. മകനെ പരാശര! അങ്ങു തന്നെയും ഈ യാഗത്തിൽ രാക്ഷസ സമുച്ഛേദത്തിനു കേവലം നിമിത്തമാണ്. അങ്ങ് ഈ യജ്ഞം തുടരരുത്. അങ്ങേയ്ക്ക് ഭദ്രം ഭവിക്കട്ടെ. ഈ യജ്ഞം ഇവിടെ അവസാനിക്കട്ടെ.'' അവിടെ സന്നിഹിതനായിരുന്ന വസിഷ്ഠനും പുലസ്ത്യനെ അനുകൂലിച്ചു. മഹാമുനിയായ പരാശരൻ യജ്ഞത്തെ നിറുത്തിവച്ചു. രാക്ഷസ സത്രത്തിലേക്കായി സംഭരിച്ചിരുന്ന തീയെ പരാശരൻ ഹിമവാൻെറ വടക്കുഭാഗത്തുള്ള കാട്ടുകളിലേക്ക് എറിഞ്ഞു. ആ തീ ഇന്നും അവിടെ കെടാതെ കത്തി രാക്ഷസന്മാരെയും വൃക്ഷങ്ങളെയും സർവ്വധാതുക്കളെയും ദഹിപ്പിക്കുന്നു.

പ്രജാപതികളൊക്കെയും ദക്ഷയാഗത്തിൽ മരിച്ചു എന്നാണ് പല പുരാണങ്ങളും പറയുന്നത്. പലരുടെയും പുനർജ്ജന്മത്തെക്കുറിച്ചു പ്രസ്താവവും ഉണ്ട്. പുലസ്ത്യൻെറ പുനർജന്മത്തെക്കുറിച്ചു പ്രസ്താവമുള്ളതായി തോന്നുന്നില്ല. ഇനി പുലസ്ത്യൻെറ പുത്രന്മാരെക്കുറിച്ചു ചിന്തിക്കാം.

* വിശ്വാമിത്രനും വസിഷ്ഠനും തമ്മിലുള്ള വൈരമാണ് ശക്തിയും പരാശരനും തമ്മിലുള്ള വൈരത്തിനു മൂലമെന്നു ഈ ഗ്രന്ഥത്തിൽ കൽമാഷപാദൻെറ ചരിത്രത്തിൽ ഉണ്ട്.



# പുലസ്ത്യന്റെ വംശപ്പട്ടിക



# അഗസ്ത്യൻ

പുലസ്ത്യോ/ജനയത് പത്മാം അഗസ്ത്യം ച ഹവിർഭുവി
സോ/ന്യജന്മനി ഭഗ്രോർഗ്നിർവിശ്രവാ ച്ച മഹാതപാഃ

പുലസ്ത്യൻ ഹവിർഭുക്ക് എന്ന ഭാര്യയിൽ അഗസ്ത്യന്റെയും വിശ്രവസ്സിന്റെയും പിതാവായി. അഗസ്ത്യൻ അഗ്നിയുടെ അവതാരമാകുന്നു. സുദാരുണനായ അഗസ്ത്യന്റെ ചരിത്രം ആ ഋഷി പ്രഭുവിന്റെ അഗ്നി ജന്മത്തിനു സാക്ഷ്യം—വഹിക്കുന്നുണ്ട്. ദക്ഷന്റെ യാഗത്തിൽ കോപിച്ച വീരഭദ്ര പ്രമുഖന്മാർ ദക്ഷനെ മാത്രമല്ല എല്ലാ പ്രജാപതികളെയും വേറെ പലരേയും കൊല്ലുകയുണ്ടായി എന്നാണു പുരാണങ്ങൾ പറയുന്നത്. അന്നു അവിടെ ജനിക്കപ്പെട്ടവരുടെ കൂട്ടത്തിൽ പുലസ്ത്യപുത്രനായ അഗസ്ത്യനും ഉൾപ്പെട്ടിരുന്നുവോ ആവോ? ആ ഭാഗം എങ്ങനെയും ആകട്ടെ; അഗസ്ത്യൻ വൈവസ്വത മന്വന്തരത്തിൽ വീണ്ടും അഗസ്ത്യൻ എന്ന നാമത്തിൽ തന്നെ പിറക്കുക ഉണ്ടായി. മിത്രനും വരുണനും ഉർവശിയെക്കണ്ടു മോഹിച്ചു എന്നും, അവരുടെ ശുക്ലം സ്ഖലിച്ചു എന്നും സ്ഖലിച്ച ശുക്ലത്തെ ഒരു കുടത്തിൽ സൂക്ഷിച്ചു എന്നും; ആ കുടത്തിൽ നിന്നും അഗസ്ത്യനും വസിഷ്ഠനും ജന്മമെടുത്തു എന്നും ആണു സംഭവ വിവരണം. ഇതു നിമിത്തം അഗസ്ത്യനു കുംഭോൽഭവൻ മൈത്രാവരുണി എന്നൊക്കെയും നാമങ്ങൾ സിദ്ധിച്ചു. താഴെ പറയുന്ന സംഭവങ്ങളിൽ ചിലതു ദ്വിതീയചരിത്രത്തിലും പെടേണ്ടതായിരിക്കാം.

പണ്ടു മണിമതി എന്ന നഗരത്തിൽ ഹിരണ്യകശിപുവിന്റെ പുത്രനായ പ്രഹ്ലാദന്റെയും ഭാര്യയായ ധമനിയുടേയും പുത്രന്മാരായി ഇല്വലനും വാതാപിയും പിറന്നു. ഇല്വലൻ ഒരിക്കൽ ഒരു ബ്രാഹ്മണനെക്കണ്ടു "ഭഗവൻ! എനിക്ക് ഇന്ദ്രതുല്യനായ ഒരു പുത്രൻ ഉണ്ടാകണം എന്നു അർത്ഥിച്ചു. അർത്ഥിതമായ വരം നൽകുവാൻ താപസൻ ശക്തനായില്ല. ക്രോധിച്ച ഇല്വലൻ അന്നുമുതൽ ഒരു ബ്രാഹ്മണ ദ്രോഹിയായി. കാമരൂപനായ വാതാപി മായ നിമിത്തം ആടായി രൂപമെടുത്തു.

ഇല്വലൻ:
വാതാപി

ഇല്വലൻ അതിനെ പാകംചെയ്ത്, അർത്ഥനാതിരസ്കാരം ചെയ്ത താപസനും എന്നു മാത്രമല്ല, പല ബ്രാഹ്മണർക്കും കൊടുത്തു. പാകം ചെയ്യപ്പെട്ട അജമാംസം ബ്രാഹ്മണ കുക്ഷിയിൽ കടന്ന ശേഷം ഇല്വലൻ വാതാപിയെ പേരുപറഞ്ഞു ക്ഷണിച്ചു. വാതാപി സ്വരൂപത്തിൽ ഇല്വലന്റെ സമീപത്തു പ്രത്യക്ഷമായി. അന്നു മുതൽ വാതാപിയെ പാകംചെയ്ത് ബ്രാഹ്മണരെ തീറ്റിക്കുക എന്നതു ഇല്വലന് ഒരു പതിവായി. ഇല്വലൻ ബ്രാഹ്മണ ഭയങ്കരനായി. ഇല്വലനും വാതാപിയും ദുഷ്ടബുദ്ധിയിൽ വളർന്ന പ്രഹൃഷ്ടന്മാരായി.

ആ കാലത്തു ഭഗവാൻ അഗസ്ത്യൻ ഭൂപര്യടനം ചെയ്യവേ, ഒരു സ്ഥലത്തു ഏതാനും പിതൃക്കൾ ഒരു ഗുഹയിൽ കീഴ്പോട്ടു തൂങ്ങി കിടക്കുന്നതു കാണുക ഉണ്ടായി. അഗസ്ത്യൻ ചോദിച്ചു:—"നിങ്ങൾ ആരു? ഇങ്ങനെ കിടക്കുന്നതു എന്തിന്?" അവർ പറഞ്ഞു:—"ഞങ്ങൾ അങ്ങയുടെ പിതൃക്കളാണ്. അങ്ങേക്കു സന്തതി ഇല്ലായ്കയാൽ, ഞങ്ങൾ ഗതിയില്ലാതെ ഇങ്ങനെ കിടക്കേണ്ടതായി. ഭോ അഗസ്ത്യ! അങ്ങേക്ക് ഒരു ശിശു ഉണ്ടാകുമെങ്കിൽ, ഞങ്ങൾക്കും അങ്ങേക്കും ഗതി ലഭിച്ചു. 'ധർമ്മ പരായണനായ അഗസ്ത്യൻ പറഞ്ഞു:— ഭോ പിതൃക്കളേ! നിങ്ങളുടെ ആഗ്രഹം സാധിക്കട്ടെ. നിങ്ങൾ ക്ലേശിക്കേണ്ടാ" അഗസ്ത്യൻ ആലോചിച്ചതിൽ, തന്നെ ഗർഭത്തിൽ വഹിക്കുവാൻ അർഹയായ ഒരു സ്ത്രീയേ ഒരേടവും കണ്ടില്ല. ആയതിനാൽ ആ പരമതാപസൻ സർവ്വ ഭൂതങ്ങളിൽ നിന്നും ഉത്തമാംശങ്ങളെ വേറാക്കി എടുത്ത്, ഒരുമിച്ചിണക്കി ഒരു പരമസ്ത്രീയെ നിർമ്മിച്ചു. നിർമ്മിതയായ കന്യകയെ അഗസ്ത്യൻ സന്താനകാമനായ വിദർഭ രാജാവിനു സമ്മാനിച്ചു. അങ്ങനെ ആ തടിൽപ്രഭ, ശുഭാനന, സുഭഗ-വിദർഭ രാജധാനിയിൽ പിറന്നു. രാജാവായ വിദർഭൻ തുഷ്ടനായി. ശിശു പിറന്ന വർത്തമാനം ബ്രാഹ്മണരെ ഗ്രഹിപ്പിച്ചു. സന്തുഷ്ടന്മാരായ ബ്രാഹ്മണർ ശിശുവിനെ * ലോപാമുദ്ര എന്നു നാമകരണം ചെയ്തു. ആ ശുഭരൂപോത്തമ സരസ്സിൽ താമര പോലെയും, അഗ്നിയിൽ ശിഖ പോലെയും വർദ്ധിച്ചു. അലംകൃതകളായ നൂറു സഖികളും കിങ്കരികളായ നൂറു ദാസികളും അകമ്പടി സേവിച്ച യുവതിയായ ലോപാമുദ്ര, ആകാശത്ത് എരിയുന്ന തേജസ്വിനിയായ രോഹിണിയെപ്പോലെ ശോഭിച്ചു. രാജാവിനെക്കുറിച്ചുള്ള മാനവും ആദരവും നിമിത്തം ആ ശീലാചാര സമ്പന്ന, യുവതിയെങ്കിലും യുവാക്കന്മാരാൽ വരിക്കപ്പെട്ടില്ല. രൂപംകൊണ്ടു അപ്സരസ്സായ ആ സത്യവതി, ശീലംകൊണ്ടു മാതാപിതാക്കന്മാർക്കു ഹർഷം വളർത്തി. ഈ പുത്രിക്കു ഉചിതനായ വരൻ ആരായിരിക്കുമെന്നു അച്ഛൻ ചിന്താധീനനായി.

അഗസ്ത്യൻ വിദർഭന്റെ രാജധാനിയിൽ ചെന്നു പറഞ്ഞു:—"രാജാവേ! പുത്രകാമനായ ഞാൻ ലോപാമുദ്രയെ ഭാര്യയായി വരിക്കുന്നു. അങ്ങ് ആ കന്യകയെ എനിക്കായി ദാനം ചെയ്യുക" രാജാവു ആധി ബാധിതനായി. എന്താണു മറുപടി പറയേണ്ടതു് എന്ന് ആലോചിച്ചു വിഷമിച്ചു, രാജ്ഞിയോടു പറഞ്ഞു:—"നാം ഇവിടെ എന്താണു പറയുക. മഹർഷി വീര്യവാനാണ്. കന്യാദാനം ചെയ്തില്ലെങ്കിൽ നാം കോപാഗ്നിക്ക് ഇരയാകും." അച്ഛനമ്മമാരുടെ സങ്കടം കണ്ടു, ലോപാമുദ്ര പറഞ്ഞു. "അച്ഛാ! അങ്ങ് എന്നെക്കുറിച്ചു ക്ലേശിക്കുവാൻ ആവശ്യമില്ല. എന്നെ ഈ പരമ താപസനു നൽകുക തന്നെ." രാജാവു പുത്രിയെ വിധിപൂർവം അഗസ്ത്യനായി ദാനംചെയ്തു. അഗസ്ത്യൻ ലോപാമുദ്രയോടു പറഞ്ഞു:—ഭോ ഋഷിപത്നി! ഭവതിക്കു വിലകൂടിയ വസ്ത്രങ്ങളും ആഭരണങ്ങളും എന്തിന്? അവയെ ഇവിടെത്തന്നെ ഉപേക്ഷിച്ചുകൊള്ളുക." ആ രംഭോരു മൃദുക്കളും മഹാർഹങ്ങളും ദർശനീയങ്ങളും ആയ വസ്ത്രങ്ങളെ മാറി, ചീരവും വൽക്കലവും തോലും ധരിച്ചു; ഭഗവാൻ അഗസ്ത്യനും അനുകൂലയായ പത്നിയും, ഗംഗാദ്വാരത്തെ പ്രാപിച്ചു; തപസ്സ് ആചരിച്ചു. ഭാര്യ ഭർത്താവിനെ ബഹുമാനത്തോടെ പരിചരിച്ചു. ഭർത്താവു ഭാര്യയെ കുറിച്ചു പരമ പ്രീതനായി. ദിവസങ്ങൾ പലതു കടന്നു. ഋതുമതിയായ ലോപാമുദ്ര കുളിച്ച് ഉടുത്തു പ്രഭ ചിതറിക്കൊണ്ടു വരുന്നതു് അഗസ്ത്യൻ കണ്ടു. ദമം, ശൗചം, പരിചരണം, രൂപം, ഐശ്വര്യം എന്നിവ മൂലം മുൻപുതന്നെ തുഷ്ട

---

* ലോപാമുദ്ര=സർവപ്രാണികളുടെയും വിശിഷ്ടമുദ്രകൾക്കു—(ചിഹ്നങ്ങൾക്കു) ലോപത്തെ നൽകിയവൾ.

നായ അഗസ്ത്യൻ, ഭാര്യയെ സഹവാസത്തിനായി ക്ഷണിച്ചു. ലജ്ജിതയായ ലോപാമുദ്ര, അഞ്ജലി കൂപ്പിനിന്നു, ഭഗവാന്റെ സന്നിധിയിൽ പ്രണയപൂർവം ഇങ്ങനെ അറിയിച്ചു:— ''പ്രഭോ! ഭാര്യ പുത്രനെ പ്രസവിക്കേണ്ടവൾ തന്നെ. എന്നാൽ എനിക്ക് അങ്ങയെ കുറിച്ചുള്ളതു പോലെ പ്രീതി, അങ്ങേക്ക് എന്നെക്കുറിച്ച് ഉണ്ട് എങ്കിൽ—ഞാൻ പിതൃഗൃഹത്തിൽ താമസിച്ചിരുന്നതു പോലെ പ്രാസാദത്തിൽ—ഉചിതമായ ശയനത്തിൽ—വിശ്രമിക്കണമെന്നു കാംക്ഷിക്കുന്നു. ഈ കാഷായവസ്ത്രമുടുത്തുകൊണ്ട് അങ്ങയെ സമീപിക്കുവാൻ ഞാൻ ലജ്ജിക്കുന്നു. അങ്ങു തന്നെയും മാല ചടി ഭൂഷണം അണിഞ്ഞു, വിഹരിക്കുമോ? ആഭരണത്തിൽ അശുദ്ധി ഉള്ളതായി ഞാൻ അറിഞ്ഞിട്ടില്ല.'' അഗസ്ത്യൻ പറഞ്ഞു: ''ഭോ കല്യാണി! എനിക്കു ധനം എവിടെ? സുമധ്യമേ! ഭവതിയുടെ അച്ഛൻ രാജാവാണ്. ഞാൻ ദരിദ്രനല്ലയോ?'' ലോപാമുദ്ര പറഞ്ഞു:— ''ഭോ തപോധന! ലോകത്തിലുള്ള സർവ വിഭവങ്ങളേയും സമ്പാദിക്കുവാൻ, അങ്ങേക്കു കഴിയും'' അഗസ്ത്യൻ പറഞ്ഞു:— ''ഭവതി പറഞ്ഞതു വാസ്തവം തന്നെ. എന്നാൽ എന്റെ തപസ്സിനെ വ്യയം ചെയ്യണമെന്നു ഞാൻ വിചാരിക്കുന്നില്ല. തപോനാശം സംഭവിക്കാത്ത ഏതെങ്കിലും ഒരു കർമ്മത്തിൽ ഭവതി എന്നെ നിയോഗിക്കുക.'' ലോപാമുദ്ര പറഞ്ഞു:—''ഭോ തപോധന! ഋതുകാലം നീണ്ടുനില്ക്കുന്നതല്ല. അങ്ങയുടെ ധർമ്മത്തിനു നാശം ഭവിക്കരുതെന്നും, ഞാൻ ഇച്ഛിക്കുന്നു. ആയതിനാൽ അങ്ങു തന്നെ ഇച്ഛാ പൂരണത്തിനു മാർഗ്ഗം സൃഷ്ടിക്കണം.'' അഗസ്ത്യൻ പറഞ്ഞു:—''ഭോ സുഭഗേ! ഭവതിയുടെ നിശ്ചയം ഇങ്ങനെയാണ് എങ്കിൽ, ഞാൻ ധനത്തെ സമ്പാദിക്കുവാൻ ഉത്സാഹിക്കും. ഞാൻ പുറപ്പെടട്ടെ, ഭവതി ഇവിടെ താമസിക്കുക.''

അപര രാജാക്കന്മാരെ അപേക്ഷിച്ചു ധന സമൃദ്ധനെന്ന് ആ കാലങ്ങളിൽ പ്രസിദ്ധനായിരുന്ന രാജാവായ ശ്രുതർവ്വാണന്റെ സമീപത്തേക്കാണ്, അഗസ്ത്യൻ പുറപ്പെട്ടത്. പരമതാപസനായ അഗസ്ത്യൻ ചെല്ലുന്നതായി അറിഞ്ഞു, ശ്രുതർവ്വാണൻ സചിവന്മാരോട് ഒരുമിച്ചു രാജ്യത്തിന്റെ അതിർത്തിയിൽ ചെന്ന് എതിരേററു. രാജാവു മഹർഷിയെ അർഘ്യപാദ്യങ്ങളെ കൊണ്ടു പൂജിച്ചശേഷം, തൊഴുകൈയായി നിന്ന് ആഗമനോദ്ദേശത്തെ കുറിച്ചു ചോദിച്ചു. അഗസ്ത്യൻ പറഞ്ഞു:—''രാജാവേ! ഞാൻ ഭിക്ഷ ചോദിക്കുവാൻ വന്നിരിക്കുകയാണ്. അങ്ങയുടെ ശക്തിപോലെ ഒരു ദാനം തരിക തന്നെ''

രാജാവു പറഞ്ഞു:—''എന്റെ ആയവും വ്യയവും സമനിലയിലാണ്; അങ്ങ് അതറിഞ്ഞുകൊണ്ട് എടുക്കേണ്ടതൊക്കെയും എടുത്തുകൊള്ളണം.'' ആയവ്യയങ്ങൾ സമമാണെന്ന് അറിഞ്ഞു പ്രാണിപീഡനത്തെ ഭയന്ന അഗസ്ത്യനും, കൂടെ പുറപ്പെട്ട ശ്രുതർവ്വാണനും, ബ്രധ്നശ്വന്റെ സന്നിധിയിൽ ചെന്നു, അവിടെയും കോശത്തിന് അവശേഷം ഇല്ലെന്നു അറിഞ്ഞ് അഗസ്ത്യനും, രണ്ടു രാജാക്കന്മാരും കൂടെ പുരുകുത്സന്റെ പുത്രനും മഹാധനനും ആയ ത്രസദസ്യുവിന്റെ സന്നിധിയിൽ ചെന്നു. പുരുകുത്സനും രാജ്യകാര്യങ്ങളെക്കഴിച്ചു ധനം അവശേഷിച്ചിട്ടില്ലാത്തതിനാൽ, അഗസ്ത്യൻ അവിടെ നിന്നും നിഷ്ക്രമിക്കേണ്ടതായി വന്നു. ഋഷിയെ കാമപൂരണം ചെയ്യുന്നതിനു കഴിയാഞ്ഞതിനാൽ ഖിന്നന്മാരായ മൂന്നു രാജാക്കന്മാരും തൊഴുകൈയായി നിന്ന് ഇങ്ങനെ നിവേദനം ചെയ്തു:—ഭോ ബ്രഹ്മൻ! ഇല്വലൻ എന്ന ദാനവൻ സർവ്വന്മാരെയും അപേക്ഷിച്ചു ധനവാൻ ആണ്. നമുക്കു ദാനവരാജധാനിയിലേക്ക് ഇപ്പോൾ തന്നെ പുറപ്പെടാം'' ഇല്വലനോടു ഭിക്ഷ ചോദിക്കുക തന്നെയാണ് ഉത്തമമെന്നു നിശ്ചയിച്ചുകൊണ്ടു, മഹർഷിയും രാജാക്കന്മാരും അസുര രാജാവിന്റെ സന്നിധിയിലേക്കു പുറപ്പെട്ടു.

ഋഷി പ്രവരനായ അഗസ്ത്യനും കൂടെ ചില രാജാക്കന്മാരും വരുന്നതായി അറിഞ്ഞു, ഇല്വലൻ രാജ്യത്തിന്റെ അതിരിങ്കലോളം ചെന്ന് എതിരേററ്, അതിഥിപൂജ ചെയ്തു. അനുജനായ വാതാപിയെ കണ്ടിച്ചു പാകംചെയ്തു. മഹാസുരനായ വാതാപിയെ ആണു വിളമ്പുന്നത് എന്ന് അറിഞ്ഞ സമയം, രാജാക്കന്മാർ വിഷണ്ണന്മാരായി. അഗസ്ത്യൻ രാജാക്കന്മാരെ ഇങ്ങനെ ഗ്രഹിപ്പിച്ചു. ''രാജാക്കന്മാരെ! നിങ്ങൾ വിഷാദിക്കേണ്ട. ഈ മഹാസുരനെ ഞാൻ ഉണ്ടുകൊള്ളാം.'' സംഗതി അറിയാതെ ഇല്വലൻ ചിരിച്ചുകൊണ്ടു വിളമ്പി; വിശപ്പധികമാണെന്നു പറഞ്ഞു പാകപ്പെട്ടിരുന്ന സർവത്തേയും അഗസ്ത്യൻ തന്നെ ഉണ്ടു. ഊണു കഴിഞ്ഞ സമയം ഇല്വലൻ ''വാതാപെ'' എന്നു വിളിച്ചു. അഗസ്ത്യന്റെ ഉദരത്തിൽനിന്നു, മഹാ ഘനസ്വനം പോലെ ഒരു വായുഗർജ്ജനം കേൾക്കായി. ''വാതാപേ! വാതാപേ! ഇറങ്ങിവരിക'' എന്നു ഇല്വലൻ തുടർന്നു വിളിച്ചു. അഗസ്ത്യൻ പറഞ്ഞു. ''അങ്ങു വാതാപിയെ സംബോധനം ചെയ്യുന്നുവോ? വാതാപി എന്റെ വയററിൽ ദഹിച്ചു.'' ഇല്വലൻ വിഷണ്ണനായി, പ്രാഞ്ജലിയായി നിന്നു പറഞ്ഞു:— ''അങ്ങ് ഇവിടേയ്ക്ക് എന്തിനായി വന്നുവോ? ഞാൻ എന്താണാവോ ചെയ്യേണ്ടതു'' അഗസ്ത്യൻ ചിരിച്ചുകൊണ്ടു പറഞ്ഞു:—ഭോ അസുര! അങ്ങു വലിയ പ്രബലനാണ് എന്നും, നിരവധി ധനങ്ങളുടെ ഈശ്വരനാണു എന്നും, അറിഞ്ഞു ഞാൻ ഇങ്ങോട്ടു വരികയാണ്. ഞാൻ ഈ രാജാക്കന്മാരോടു വേറെ വേറെ ഭിക്ഷ ചോദിച്ചു; അവരുടെ കോശത്തിൽ സ്വത്തു ശേഷിച്ചിട്ടില്ല. ധനം എനിക്ക് ആവശ്യവും ആയിരിക്കുന്നു. അന്യന്മാർക്ക് ഉപദ്രവം പററാത്ത വിധത്തിൽ എന്തു നൽകാമോ, അങ്ങ് അതു നൽകുക തന്നെ'' ഇല്വലൻ പറഞ്ഞു. ''അങ്ങേക്ക് എന്തു നൽകുവാനാണു ഞാൻ ഉദ്ദേശിക്കുന്നതു എന്ന് അങ്ങു പറയുക; പറയാമെങ്കിൽ ഞാൻ നൽകാം.'' അഗസ്ത്യൻ പറഞ്ഞു:—''ഭോ മഹാസുര! ഈ ഓരോ രാജാക്കന്മാർക്കും പതിനായിരം പശുക്കളേയും പതിനായിരം കനക നാണയങ്ങളേയും കൊടുക്കണമെന്നും, എനിക്ക് അതിലിരട്ടി പശുക്കളേയും നാണയങ്ങളേയും ഒരു കനക രഥത്തേയും മനോജവങ്ങളായ രണ്ട് അശ്വങ്ങളേയും നൽകണമെന്നും അങ്ങു കരുതുന്നു'' ഇല്വലൻ പറഞ്ഞു:—''പശുക്കളേയും നാണയങ്ങളേയും അശ്വങ്ങളേയും ഞാൻ ഉദ്ദേശിച്ചതാണ്. എന്നാൽ കനകരഥം എനിക്കില്ല.'' അഗസ്ത്യൻ പറഞ്ഞു:—''എന്റെ വാക്കു നിഷ്ഫലമാകയില്ല. അങ്ങ് ആളയച്ച് അന്വേഷിക്കുക; അങ്ങ് എനിക്കു നൽകണമെന്ന് ഉദ്ദേശിച്ച രഥം, ഇപ്പോൾ കനകമയമായി കഴിഞ്ഞിരിക്കുന്നു.'' ഇല്വലൻ അന്വേഷിച്ചു; രഥം കനകമായി എന്നറിഞ്ഞു, പരമ വിസ്മിതനായി; അഗസ്ത്യൻ പറഞ്ഞ കണക്കനുസരിച്ചും, എന്നാൽ വ്യഥയോടു കൂടിയും വിപുലമായ ധനങ്ങളെ രാജാക്കന്മാർക്കും ഋഷികൾക്കും സമർപ്പിച്ചു. വിവാജി, സുവാജി എന്ന രണ്ടശ്വങ്ങളെ പൂട്ടിയ കനകരഥത്തിൽ, ഋഷിയും രാജാക്കന്മാരും യാത്രയായി. അനുജൻ മരിച്ചതുകൊണ്ടും, ധനം നശിച്ചതുകൊണ്ടും ഹതചേതസ്സനായ ഇല്വ

ലൻ, മഹർഷിയെ മാനിക്കുവാൻ എന്ന വ്യാജേന അനുഗമി ച്ചു. മഹർഷിയെ കൊല്ലുവാൻ തരംനോക്കി. മനസ്സിന്റെ ദുഷ്ടത വളർന്നു പാമ കാഴ്ചയെ പ്രാപിച്ച ഇല്വലനെ നോക്കി, അഗ സ്ത്യൻ ഹുങ്കാരം ചെയ്തു. ഇല്വലൻ കരിഞ്ഞു ചാമ്പലായി. മഹ ർഷിയും രാജാക്കന്മാരും അഗസ്ത്യാശ്രമത്തെ പ്രാപിച്ചു. രാജാക്ക ന്മാർ അനുഗ്രഹം വാങ്ങി സ്വ നഗരങ്ങളിലേക്കു പോയി.

ലോപാമുദ്ര

ലോപാമുദ്ര പ്രസന്നയായി; കാംക്ഷിച്ച വിഭവങ്ങളെ ല ഭിച്ച ലോപാമുദ്ര പറഞ്ഞു. "ഭഗവൻ! എന്റെ കാംക്ഷിതങ്ങൾ പൂർണ്ണമായി. ഇനി ഞാൻ വീര്യവാനായ പുത്രനെ പ്രസവിക്ക ട്ടെ." അഗസ്ത്യൻ പറഞ്ഞു:–"ഹേ കല്യാണി! ഭവതിയുടെ വൃത്തം നിമിത്തം ഞാൻ തുഷ്ടനായിരിക്കുന്നു. ഭവതിക്കു സ്വീ കാര്യമായ തെന്താണ്? ആയിരം പുത്രന്മാരോ ആയിരം പുത്ര ന്മാർക്കു സമമായ നൂറു പുത്രന്മാരോ? നൂറു പുത്രന്മാർക്കു സമമായ പ ത്തു പുത്രന്മാരോ? സഹസ്രജിത്തായ ഒരു പുത്രനോ?" ലോപാമുദ്ര പറഞ്ഞു:–"തപോധന! സഹസ്ര സംമിതനായ ഒരു പുത്രനെ യാണു ഞാൻ കാംക്ഷിക്കുന്നത്". സാധുവും വിദ്വാനും ആയ ഒരു ബാലൻ, ആയിരം അസാധുക്കളെ അപേക്ഷിച്ച് അർഹ നാണ്. "ശ്രദ്ധാവാനായ മുനി അനുകൂലിച്ചു; ശ്രദ്ധാവാന, ഗർഭവതിയായി. മഹർഷി വീണ്ടും തപസ്സു തുടർന്നു, വനങ്ങ ളിൽ നടന്നു. ഗർഭം ഏഴു വർഷം വളർന്നു, ഏഴാംവർഷത്തിൽ പ്രഭാവംകൊണ്ട്, അഗ്നിജ്വലന നായ ശിശു പിറന്നു. ദൃഢസ്യു എന്ന നാമവാനായ ശിശു, വേദ വേദാംഗോ പനിഷത്തുകളെ ഉ ച്ചരിച്ചു കൊണ്ടെന്നതു പോലെ കരഞ്ഞും ചിരിച്ചും വളർന്നു. ശിശു ബാലനായി. ബാലൻ ആശ്രമത്തിലേക്ക് ആവശ്യമാ യ ഇധ്മങ്ങളെ വഹിക്കുക ശീലമായതിനാൽ, ഇധ്മവാ ഹൻ എന്നു പ്രസിദ്ധനായി. അഗസ്ത്യനും ലോപാമുദ്രയും തുഷ്ടരായി.

സൂര്യൻ, കനകമയനും മഹാഘോരനും അദ്രിരാജാവും ആയ മഹാമേരുവിനെ ഉദയാസ്തമനത്തിൽ പ്രദക്ഷിണം വയ്ക്കുക എന്നതു പുരാതനമായ നടപ്പാണ്. വിന്ധ്യൻ ഒരിക്കൽ സൂ ര്യനോടു പറഞ്ഞു:–"ഹേ ഭാസ്കര! അങ്ങു നിത്യവും മേരുവിനെ പ്രദക്ഷിണം വ യ്ക്കുന്നു. ഇനി മേൽ അങ്ങ് എന്നെയും പ്രദക്ഷിണം വയ്ക്കുക തന്നെ." സൂര്യൻ പറഞ്ഞു:–"സ്വേച്ഛ മൂലം ഞാൻ മേരുവി നെ പ്രദക്ഷിണം വയ്ക്കുകയല്ല. ഞാൻ ഇങ്ങനെ വർത്തിക്ക ണമെന്നു, ലോക നിർമ്മാതാവിന്റെ നിർദ്ദേശമാണ്. ക്രുദ്ധനാ യ വിന്ധ്യൻ, സൂര്യചന്ദ്രന്മാരുടെ ഗതിയെ നിരോധിക്കുമെ ന്നാണ് ഉറച്ചത്. വിന്ധ്യൻ വളർന്നു്, ആകാശത്തെ ഉരസി. വിന്ധ്യൻ ഇങ്ങനെ നിന്നതു നിമിത്തം, സൂര്യചന്ദ്രന്മാർ നിരു ദ്ധന്മാരായി. ഇന്ദ്ര പ്രമുഖന്മാ രായ ദേവന്മാർ ഇറങ്ങി വിന്ധ്യ നെ ചെന്നു കണ്ടു സങ്കടം പറഞ്ഞു. എന്നാൽ വിന്ധ്യൻ ക്രു ദ്ധനായി തന്നെ നിന്നു. സുരന്മാർ അവിടെനിന്നു മടങ്ങി അൽഭുതവീര്യ പ്രദീപ്ത നായ അഗസ്ത്യനെ ചെന്നു കണ്ടു്, ഇങ്ങ നെ സങ്കടം പറഞ്ഞു:–"പ്രഭോ! അഗസ്ത്യ! വിന്ധ്യൻ ക്രോധി ച്ചു വളർന്നു നില്ക്കുന്നു. സൂര്യചന്ദ്ര നക്ഷത്ര ങ്ങൾക്കു ഗതിനിരോ ധം സംഭവിച്ചിരിക്കുന്നു. ഹേ മഹാഭാഗ! ബ്രാഹ്മണ! ഈ വി പത്തിൽ നിന്നു വിടുതൽ തരുവാൻ അങ്ങയെ ഒഴിച്ച്, അപര നെ ഞങ്ങൾ കാണുന്നില്ല." അഗസ്ത്യനും ഭാര്യയും ഒരുമിച്ചു

അഗസ്ത്യൻ വിന്ധ്യനെ അതിക്രമിച്ചത്

വിന്ധ്യനെ പ്രാപിച്ചു പറഞ്ഞു. "ഹേ വിന്ധ്യ! ഞങ്ങൾ ഒരു കാര്യമായി ദക്ഷിണ ദിക്കിലേക്കു പോകുകയാണ്. അങ്ങു ഞ ങ്ങൾക്കു വഴി തരണം. ഹേ ശൈലപ്രഭോ! ഞങ്ങൾ തിരി കെ പോന്നശേഷം, അങ്ങു വീണ്ടും ഉയർന്നു നിന്നുകൊള്ളുക ത ന്നെ." വിന്ധ്യൻ കനിഞ്ഞു, താണു, വഴികൊടുത്തു. അഗസ്ത്യ നും ലോപാമുദ്രയും ദക്ഷിണ ദിക്കിലേക്കു നടന്നു. അഗസ്ത്യൻ ഇന്നേയോളം വടക്കോട്ടേക്കു പോന്നിട്ടില്ല. അഗസ്ത്യനെയു ള്ള ഭയം മൂലം വിന്ധ്യൻ ഇന്നേയോളം ഉയർന്നിട്ടുമില്ല.

പരമ ദാരുണനായ വൃത്രനെ ഇന്ദ്രൻ വജ്രം കൊണ്ടടിച്ചു കൊന്ന സമയം, ഋഷികളും സുരന്മാരും പ്രഹൃഷ്ടന്മാരായി. സുര ന്മാർ ഇന്ദ്രന്റെ നേതൃത്വത്തിൽ സംഘടിച്ചു, സർവ്വ ദൈത്യന്മാ രേയും അടിച്ച് ഓടിച്ചു. അസുരന്മാർ ഭയാർത്തന്മാരായി. അ വർ ഓടി ആഴക്ക നക്ര സമാകുലമായ സമുദ്രത്തിൽ ഒളിച്ചു. എ ന്നാൽ അവർ മടുത്തില്ല; ത്രിലോകങ്ങളെ എങ്ങനെ നശിപ്പി ക്കാമെന്ന് ആലോചന തുടങ്ങി; ഓരോ ബുദ്ധിമാന്മാർ ഓരോ ആലോചന പറഞ്ഞു. ഒടുവിൽ ആ പാപന്മാർ ഘോരമായ നി ശ്ചയും ഇങ്ങനെ ചെയ്തു:–

അഗസ്ത്യൻ സമുദ്രത്തെ ശോഷിപ്പിക്കുന്നത്

യേ സന്തി വിദ്യാ തപസോ പപന്നാ
സ്തേഷാം വിനാശഃ പ്രഥമം തു കാര്യഃ
ലോകാഹി സർവേ തപസാ ധ്രിയന്തെ
തസ്മാ ത്വരധ്വം തപസഃ ക്ഷയായ

യേ സന്തി കേചി ച്ച വസുന്ധരായാം
തപസ്വിനോ ധർമ്മവിദ ശ്ച തജ്ഞാഃ
തേഷാം വധഃ ക്രിയതാം ക്ഷിപ്ര മേവ
തേഷു പ്രനഷ്ടേഷു ജഗത് പ്രനഷ്ടം

ലോകങ്ങളെ ധരിക്കുന്നതു തപസ്സാണ്. ആയതിനാൽ ത പഃക്ഷയത്തെ ലാക്കാക്കി നാം പ്രവർത്തിക്കണം. വിദ്യയും തപ സ്സും ഉള്ള സർവരേയും നശിപ്പിക്കുക യാണു, നാം ഒന്നാമതു ചെ യ്യേണ്ടതു്. ഭൂമിയിലുള്ള താപസന്മാരേയും, ധർമ്മജ്ഞന്മാരെയും ബ്രഹ്മജ്ഞാനം സിദ്ധിച്ചവരേയും, ഒട്ടൊഴിയാതെ നാം നശി പ്പിക്കണം. അവരെ വേഗത്തിൽ വധിക്കണം. അവർ നശി ച്ചാൽ ലോകം നശിച്ചു." ആ ഗതബുദ്ധിഭാവന്മാർ ജഗദ്വിനാ ശത്തെ അഭിമുഖീകരിച്ചു, പരമപ്രഹൃഷ്ടന്മരായി; അവർ തരം ഗദുർഗ്ഗമായ വരുണാകരത്തെ തന്നെ രക്ഷാസ്ഥാനമായി സ്വീ കരിച്ചു.

വരുണ ശരണം പ്രാപിച്ച അസുരന്മാരിൽ കശ്യപന്റെയും കാലകയുടെയും പുത്രന്മാരായ കാലകേയന്മാർ ആണു ത്രിലോ ക വിനാശ കർമ്മത്തിൽ മുൻപിട്ടു നിന്നതു്. അവർ രാത്രിയിൽ കരയ്ക്കു കയറി, ക്രുദ്ധന്മാരായി, ആശ്രമങ്ങളിലും പുണ്യായ തനങ്ങളിലും കടന്നു, കാണുന്ന കാണുന്ന മുനികളെ ഭക്ഷിക്കു ക പതിവായി. അവർ വസിഷ്ഠന്റെ ആശ്രമത്തിൽനിന്നു നൂറെറൺപതു താപസ ബ്രാഹ്മണരെ ഭക്ഷിച്ചു; ആ ദുരാത്മാക്ക ൾ ച്യവനന്റെ ആശ്രമത്തിൽ നിന്ന് ഫല മൂലാശന ന്മാരായ നൂറു മുനിമാരെ ഭക്ഷിച്ചു. ആ നിരന്തര പാപന്മാർ, ഭരദ്വാജ ന്റെ ആശ്രമത്തിൽ നിന്നു നിയതന്മാരും അംബുഭക്ഷകന്മാരും വായുവാഹാരന്മാരും ആയ ഇരുപതു ബ്രഹ്മചാരികളെ കടിച്ചു തിന്നു. പകലിൽ കടലിൽ കിടക്കുകയും രാത്രിയിൽ കര യ്ക്കു കയറുകയും ചെയ്ത ആ കാലചോദിതന്മാർ, സമുദ്രജല ബലത്തെ ആശ്രയിച്ചുകൊണ്ട്, നിരവധി ബ്രാഹ്മണരെ ഉണ്ടു് ത്രിലോക പ്രണാശ പ്രാരംഭം ചെയ്തു. വിനാശ കാരണം എന്താ

ണെന്നു് അറിയാഞ്ഞതു, ഭൂമിയിൽ പ്രത്യക്ഷം സംഭ്രമകാരണമായി. ശത്രുവായി ഒരുവനെയെങ്കിലും മനുഷ്യർ കണ്ടില്ല. പ്രഭാതത്തിൽ ആശ്രമങ്ങളിലൊക്കെയും പല മുനിമാരേയും കാണാതെയായി; മാംസം, രക്തം, മജ്ജ, ആന്ത്രം എന്നിവ ചിതറി ഭൂമി ബീഭത്സമായി കിടന്നു. അസ്ഥികൂടങ്ങൾ അങ്ങിങ്ങു ശംഖസംഘങ്ങൾ പോലെ കുന്നിച്ചു കിടന്നു. ഒടിഞ്ഞ തവികളെക്കൊണ്ടും പൊട്ടിയ നെയ്ക്കുടങ്ങളെക്കൊണ്ടും ചിതറിക്കിടന്ന അഗ്നിഹോത്രങ്ങളെക്കൊണ്ടും ഭൂമി ആവൃതമായി. സ്വാധ്യായം മുടങ്ങി: വഷട്കാരം കേൾക്കാനില്ലെന്നായി. യജ്ഞം നഷ്ടമായി. ഉത്സവം ഇല്ലാതെയായി. കാലകേയപീഡിതമായ ജഗത്തു നിരുത്സാഹമായി. സംഭ്രാന്തന്മാരായ പൗരന്മാർ എങ്ങോട്ടേയ്ക്കു് എന്നു ചിന്തയില്ലാതെ നാലു വഴിക്കു് ഓടി. ചിലർ ഗുഹകളിൽ ഒളിച്ചു. പലർ ആററിൽ ചാടി. അനേകർ ഓടിപ്പേടിപിടിച്ചു ചത്തു ചടഞ്ഞു വീണു. കപടമുട്ടാളന്മാർ അമ്പും വില്ലും എടുത്തു ചുണ കാണിച്ചു, തേടിനടന്നു, ഒരു ശത്രുവിനേയും എങ്ങും കാണാതെ മടങ്ങി. ലോകത്തിൽ ഉപശമം നശിച്ചു. യജ്ഞങ്ങൾ ഇല്ലാതെയായി. യജ്ഞങ്ങൾ ഇല്ലാതെ ആയപ്പോൾ, ആദിതേയന്മാർ ആർത്തന്മാരായി. ദേവന്മാർ സഭകൂടി, നാരായണൻ തന്നെ ശരണമെന്നു വച്ചു. ഇന്ദ്രപ്രമുഖന്മാർ നാരായണനെ ശരണം പ്രാപിച്ചു്, ഇങ്ങനെ സ്തുതിച്ചു:

ത്വം നഃ സ്രഷ്ടാ ച ഭർത്താ ച ഹർത്താ ച ജഗതഃ പ്രഭോ
ത്വയാ സൃഷ്ടമിദം വിശ്വം യച്ചേംഗം യച്ച നേംഗതി:
ത്വയാ ഭൂമിഃ പുരാ നഷ്ടാ സമുദ്രാത് പുഷ്കരേക്ഷണ
വാരാഹം വപു രാശ്രിത്യ ജഗദർത്ഥേ സമുദ്ധൃതാ
ആദിദൈത്യോ മഹാവീര്യോ ഹിരണ്യകശിപുഃ പുരാ
നാരസിംഹം വപുഃ കൃത്വാ സൂദിതഃ പുരുഷോത്തമ.
അവധ്യഃ സർവ്വഭൂതാനാം ബലിശ്ചാപി മഹാസുരഃ
വാമനം വപു രാശ്രിത്യ ത്രൈലോക്യാൽ ഭ്രംശിതഃ ത്വയാ
അസുരശ്ച മഹേഷ്വാസോ ജംഭ ഇത്യഭിവിശ്രുതഃ
യജ്ഞക്ഷോഭകരഃ ക്രൂരഃ ത്വയൈവ വിനിപാതിതഃ
ഏവമാദീനി കർമ്മാണി യേഷാം സംഖ്യാ ന വിദ്യതേ
അസ്മാകം ഭയഭീതാനാം ത്വം ഗതിർ മധുസൂദന!
തസ്മാ ത്ത്വാം ദേവദേവേശ! ലോകാർത്ഥം ജ്ഞാപയാമഹേ
രക്ഷ ലോകാംശ്ച ദേവാംശ്ച ശക്രം ച മഹതോ ഭയാത്
ശരണാഗതസംത്രാണേ ത്വമേകോഽസി ദൃഢവ്രതഃ
തവ പ്രസാദാത് വർദ്ധന്തേ പ്രജാ സ്സർവ്വാ, ശ്ചതുർവ്വിധാഃ
താ ഭാവിതാ ഭാവയന്തി ഹവ്യകവ്യൈർ ദിവൗകസഃ
ലോകാ ഹ്യേവം വിവർദ്ധന്തേ ഹ്യന്യോന്യം സമുപാശ്രിതാഃ
ത്വത് പ്രസാദാന്നിരുദ്വിഗ്നാൻ ത്വയൈവ പരിരക്ഷിതാഃ
ഇദം ച സമനുപ്രാപ്തം ലോകാനാം ഭയമുത്തമം
ന ച ജാനീമ കേനേതി രാത്രൗ വധ്യന്തി ബ്രാഹ്മണാഃ
ക്ഷീണേഷു ച ബ്രാഹ്മണേഷു പൃഥിവീ ക്ഷയമേഷ്യതി
തതഃ പൃഥിവ്യാം ക്ഷീണായാം ത്രിദിവം ക്ഷയമേഷ്യതി
ത്വത് പ്രസാദാൽ മഹാബാഹോ ലോകാഃ സർവ്വേ ജഗൽപതേ
വിനാശം നാധിഗച്ഛേയുഃ ത്വയാ വൈ പരിരക്ഷിതാഃ

ഭോ ജഗത് പ്രഭോ! അങ്ങു് സ്രഷ്ടാവാകുന്നു; ഭർത്താവാകുന്നു; ഹർത്താവാകുന്നു. ചരാചരാത്മകമായ വിശ്വത്തെ അങ്ങു് സൃഷ്ടിച്ചു. ഭോ പുഷ്കരേക്ഷണ! പണ്ടു ഹിരണ്യാക്ഷൻ സമുദ്രത്തിലേക്കു കൊണ്ടുപോയ ഭൂമിയെ സ്ഥാനസ്ഥിതമാക്കിയതു വരാഹരൂപനായ അങ്ങു് അല്ലയോ? ആദിദൈത്യനും മഹാവീര്യനും ആയ ഹിരണ്യകശിപുവിനെ കൊന്നതു നരസിംഹരൂപനായ അങ്ങല്ലയോ? അവധ്യനും മഹാസുരനും ആയ മഹാബലിയെ ത്രൈലോക്യത്തിൽ നിന്നു് ആട്ടിപ്പായിച്ചതു് അങ്ങല്ലയോ? ക്രൂരനും യജ്ഞവിഘാതകനും, വിശ്രുതധനുർദ്ധരനും ആയ ജംഭമഹാസുരനെ ഹനിച്ചതു് അങ്ങല്ലയോ? അങ്ങു് ചെയ്തിട്ടുള്ള അൽഭുത കർമ്മങ്ങൾ സംഖ്യാതീതങ്ങളാകുന്നു. ഭോ മധുസൂദന! ഭയഭീതന്മാരായ ഞങ്ങൾക്കു് അങ്ങു് ഗതി നൽകുക ഇല്ലയോ? ഭോ ദേവദേവേശാ! അങ്ങു് ലോകങ്ങളേയും ദേവന്മാരെയും ഇന്ദ്രനേയും മഹൽഭയത്തിൽ നിന്നു രക്ഷിക്കണമേ. ശരണാഗതന്മാരെ ത്രാണനം ചെയ്യുവാൻ ദൃഢവ്രതനായി അങ്ങല്ലാതെ ആരുള്ളൂ? അങ്ങയുടെ പ്രസാദം കൊണ്ടു നാലുജാതി പ്രജകളും വർദ്ധിക്കുന്നു. അവർ ഹവ്യങ്ങളേക്കൊണ്ടും ഗവ്യങ്ങളേക്കൊണ്ടും സുരന്മാരെയും പിതൃക്കളേയും അർച്ചിക്കുന്നു. അന്യോന്യം ആശ്രയിച്ചു വർദ്ധിക്കുന്ന ലോകങ്ങൾ, അങ്ങയുടെ പ്രസാദം നിമിത്തം സങ്കടം ഒഴിഞ്ഞു രക്ഷിതങ്ങളാകുന്നു. പ്രഭോ, ഇപ്പോൾ പരമഭയം ഞങ്ങളെ ഭയപ്പെടുത്തുന്നു; രാത്രിതോറും ബ്രാഹ്മണരെ കൊല്ലുന്നതു് ആരാണെന്നു ഞങ്ങൾ അശേഷം അറിയുന്നില്ല. ബ്രാഹ്മണർ ക്ഷയിച്ചാൽ ഭൂമി ക്ഷയിക്കും: ഭൂമി ക്ഷയിച്ചാൽ, സ്വർഗ്ഗം ക്ഷയിക്കും. ഭോ മഹാഭാഗ! ജഗൽപതേ! അങ്ങയുടെ പരിരക്ഷയിൽ നില്ക്കുന്ന ഞങ്ങൾ ക്ഷയിക്കാതിരിക്കുമാറു് അങ്ങു് അനുഗ്രഹിക്കണമേ'' വിഷ്ണു പറഞ്ഞു:—

''ഭോ സുരന്മാരെ! പ്രജാക്ഷയകാരണം എന്താണെന്നു ഞാൻ പറയാം, നിങ്ങൾ ഭയം വെടിഞ്ഞു കേൾക്കുക തന്നെ. കാലകേയന്മാർ എന്നു പേരായി പരമദാരുണന്മാരായ ഒരു കൂട്ടം അസുരന്മാരുണ്ടു്. അവർ വൃത്രന്റെ നേതൃത്വത്തിൽ ജഗത്തിനെ വ്യഥിപ്പിച്ചവരിൽ പ്രഥമന്മാരാണു്. ബുദ്ധിമാനായ ഇന്ദ്രൻ വൃത്രനെ കൊന്നതു നിമിത്തം ജീവിതരക്ഷയെ കരുതി, അവർ കടലിൽ ഒളിച്ചു കിടക്കുന്നു. നക്രഗ്രാഹഭയങ്കരമായ ഘോരസാഗരങ്ങളിൽ താമസിച്ചുകൊണ്ടു്, അവർ രാത്രിയിൽ കരയിൽ കടന്നു ഋഷികളെ കൊന്നു പോരുന്നു. കടലിൽ കിടക്കുന്ന അവരെ കൊല്ലുക എളുപ്പമല്ല. ആയതിനാൽ സമുദ്രത്തെ ശോഷിപ്പിക്കുവാൻ ഉപായത്തെയാണു നാം ഒന്നാമതായി സൃഷ്ടിക്കേണ്ടതു്. സാഗരശോഷണം ചെയ്‌വാൻ അഗസ്ത്യനല്ലാതെ, അപരനില്ല. സമുദ്രത്തെ വററിച്ചാൽ, കാലകേയന്മാരെ സംഹരിക്കുവാൻ സാധിക്കും'' ദേവന്മാർ പുറപ്പെട്ടു്, ബ്രഹ്മാവിന്റെ അനുവാദം വാങ്ങി, അഗസ്ത്യാശ്രമത്തിൽ ചെന്നു. മൈത്രാവരുണിയായ അഗസ്ത്യനെ ഋഷിസമാവൃതനായി—പിതാമഹനെ സുരസമാവൃതനായി എന്നതുപോലെ—കണ്ടു. സുരന്മാർ സ്തുതിച്ചു:—''പ്രഭോ! ലോകകണ്ടകനായ നഹുഷനെ സ്വർഗ്ഗത്തിൽ നിന്നു് അധഃകരിച്ചു്, അങ്ങു ലോകങ്ങൾക്കു ഗതി നൽകി. മദം നിമിത്തം സൂര്യനെ നിരോധിച്ചു; ലോകങ്ങളിൽ തമസ്സിനെ വളർത്തിയ വിന്ധ്യശൈലത്തെ അങ്ങു നിരോധിച്ചു. അങ്ങയുടെ സാഹായ്യം നിമിത്തം ലോകങ്ങൾ പരമനിവൃതിയെ പ്രാപിച്ച സന്ദർഭങ്ങൾ പലതാണു്. ഭോ ദ്യുതിമൻ! ദയനീയന്മാരായ ഞങ്ങൾക്കു ഭഗവാനല്ലാതെ ഗതി ആരാണു്? ഭോ വരദ! ഞങ്ങൾ ആർത്തന്മാരായിരിക്കുന്നു. അങ്ങു ഞങ്ങളെ അനുഗ്രഹിക്കേണമേ!'' അഗസ്ത്യൻ പറഞ്ഞു:—''നിങ്ങൾക്കു ഭയകാരണം എന്താണു്? കാര്യം പറയുക തന്നെ.'' പ്രാഞ്ജലികളായ സുരന്മാർ പറഞ്ഞു:—''ഭോ

അങ്ങു മഹാസമുദ്രത്തെ കുടിച്ചു വററിക്കണമെന്നു ഞങ്ങൾ പ്രാർത്ഥിക്കുന്നു. അങ്ങ് അതു ചെയ്യുമെങ്കിൽ, ഞങ്ങൾ കാലചോദിതന്മാരായ കാലകേയാസുരപാപിഷ്ഠന്മാരെ വധിച്ചുകൊള്ളാം.'' അങ്ങനെയാകട്ടെ ലോകങ്ങൾക്കു സുഖം വരട്ടെ'' എന്ന് അനുവദിച്ചുകൊണ്ട് അഗസ്ത്യൻ തപഃസിദ്ധന്മാരായ പല ഋഷിമാരോടു ചേർന്നു സമുദ്രതീരത്തേക്കു നടന്നു. യക്ഷ കിന്നര കിംപുരുഷ മനുഷ്യോരഗന്മാർ അത്ഭുതം കാണ്മാനായി സമുദ്രതീരത്തു ചെന്ന്, ആ മഹാഭാഗന്മാരെ സേവിക്കയും കൊടുങ്കാററിനോട് ഉരുണ്ടിളകിയ അലകളെക്കൊണ്ടു നൃത്തം ചെയ്യും, ഭീമനിസ്വനമായും മകര നക്ര ഭയങ്കരമായും നാഗപാശങ്ങളെ ചിതറിച്ചിരിച്ചും, നിന്ന മഹാസമുദ്രത്തെ നോക്കി നിന്നു.

ഭഗവാൻ സമാഗതന്മാരോടായി ഇങ്ങനെ പറഞ്ഞു:—ഈ വരുണാലയത്തെ ലോകഹിതാർത്ഥം ഞാൻ കുടിക്കുന്നു. നിങ്ങൾ ചെയ്യുവാനുള്ളതു ശീഘ്രം ചെയ്തുകൊള്ളുക തന്നെ. ക്രുദ്ധിച്ച അഗസ്ത്യൻ സർവ്വലോകങ്ങളും കാൺകെ, സമുദ്രത്തെ കുടിച്ചു തുടങ്ങി. സുരന്മാർ അഗസ്ത്യനെ ഇങ്ങനെ സ്തുതിച്ചു:—''ഭോ! ലോകഭാവന! അങ്ങു ഞങ്ങളുടെ ത്രാതാവാകുന്നു. ലോകങ്ങളുടെ വിധാതാവാകുന്നു. അങ്ങു ചെയ്യുന്ന അനുഗ്രഹം നിമിത്തം മൂന്നു ലോകങ്ങളും മുടിയാതെ കഴിഞ്ഞു.'' ദേവന്മാർ ഗീതങ്ങളെ പാടി, ഗന്ധർവ്വതൂര്യങ്ങൾ ആരാവം ചെയ്തു. ദിവ്യപുഷ്പങ്ങൾ മഴപോലെ പൊഴിഞ്ഞു. സമുദ്രം ഉണങ്ങി. പരമപ്രഹൃഷ്ടന്മാരായ ദേവന്മാർ വരായുധങ്ങളെ എടുത്തിറങ്ങി, പേടിച്ചോടിയ അസുരന്മാരെ ഓടിനടന്നു അടിച്ചു. മഹാബലവാന്മാരായ സുരന്മാർ അലറിനടന്ന്, അസുരന്മാരെ അടിച്ചു. ഗതി കാണാഞ്ഞ ദാനവന്മാർ തിരിഞ്ഞു നിന്ന്, ഒരു മുഹൂർത്ത നേരം സമരം ചെയ്തു. എന്നാൽ തപഃസിദ്ധന്മാരുടെ ശാപം നിമിത്തം മുൻപുതന്നെ മൂലം മുറിഞ്ഞിരുന്ന അസുരന്മാർ, പുറകേ പുറകേ ചത്തുവീണു. കുണ്ഡലമണ്ഡിതന്മാരും കനകഹാരം അണിഞ്ഞിരുന്നവരും ആയ കാലകേയാസുരന്മാർ,—ചുവടു മുറിഞ്ഞു പിടർന്നു തറയിൽ വീണ പൂത്ത പ്ലാശുമരങ്ങളെപ്പോലെ—ചോരച്ചളിയിൽ നിരന്നു കിടന്നു. ഏതാനും അസുരന്മാർ ഭൂമിയെ കീറി, പാതാളത്തിൽ കടന്നു രക്ഷ തേടി. പ്രഹൃഷ്ടന്മാരായ സുരന്മാർ പരമതേജസ്വിയായ ഋഷിയെ സ്തുതിച്ചു:—''ഭോ മഹാബാഹോ: അങ്ങയുടെ ഭുജവീര്യം നിമിത്തം, ക്രൂരവിക്രമന്മാരായ കാലകേയന്മാർ, നിഹതന്മാരായി ലോകങ്ങൾ മഹത്സുഖത്തെ പ്രാപിച്ചു; ഭോ ലോകഭാവന! സമുദ്രം വീണ്ടും ജലപൂർണ്ണമാകുവാൻ അങ്ങ് അനുഗ്രഹിക്കണം: അങ്ങ് കുടിച്ച ജലത്തെ സമുദ്രത്തിലേക്കു വിസർജ്ജിക്കുമോ?'' അഗസ്ത്യൻ പറഞ്ഞു:—''ജലം എന്റെ ഉദരത്തിൽ ദഹിച്ചുപോയി. സമുദ്രം ഇനി ജലപൂർണ്ണമാകണമെങ്കിൽ നിങ്ങൾ വേറെ ഉപായത്തെ അന്വേഷിച്ചു കൊള്ളണം.'' പ്രതാപവാനായ മഹർഷിയുടെ വചനം കേട്ടു സുരന്മാർ വിസ്മിതന്മാരും വിഷണ്ണന്മാരും ആയി ഋഷിആശ്രമത്തിലേക്കു പോയി; സുരന്മാർ സ്വർഗ്ഗത്തിലേക്കു പോയി; കടൽ വരണ്ടുകിടന്നു.

ദേവന്മാർ അലസന്മാരായിരുന്നില്ല. സമുദ്രപൂരണത്തെ സംബന്ധിച്ചും അവർ പല ആലോചനകൾ ചെയ്തു. എന്നാൽ കാര്യസാധകമായ യാതൊരു മാർഗ്ഗവും കാണായ്കയാൽ, അവർ വിഷ്ണുവിനെക്കണ്ടു; വിഷ്ണുവും ഇന്ദ്രൻ മുതലായവരും കൂടിച്ചേർന്ന് ബ്രഹ്മാവിനെ ചെന്നുകണ്ടു. ലോകപിതാമഹൻ പറഞ്ഞു:—''ദേവന്മാരെ! നിങ്ങൾ ഇതിലേക്കായി ഇപ്പോൾ ബദ്ധപ്പെടുന്നതു നിഷ്പ്രയോജനമാണ്; കാലം ഒത്തു ചെല്ലട്ടെ; അപ്പോൾ സമുദ്രം വീണ്ടും സ്വപ്രകൃതിയെ പ്രാപിക്കുവാൻ മാർഗ്ഗമുണ്ടാകും. സൂര്യവംശത്തിൽ ഭഗീരഥൻ എന്നു പേരായി ഒരു രാജാവു പിറക്കും. ആ രാജാവ് വീണ്ടും സമുദ്രത്തെ ജലപൂരണം ചെയ്തുകൊള്ളും.''

### ഗജേന്ദ്രമോക്ഷം

അഗസ്ത്യന്റെ ശാപത്തിൽനിന്നു ഇന്ദ്രദ്യുമ്നനു മോചനം നൽകുവാൻ മഹാവിഷ്ണു അവതാരം എടുക്കേണ്ടിവന്നതും അഗസ്ത്യന്റെ പരമതേജസ്സിനു വേറൊരു ലക്ഷ്യമാണ്. ഗജേന്ദ്രമോക്ഷം എന്ന നാമത്തിൽ അറിയപ്പെടുന്ന പരമപാവനമായ ആ ചരിത്രം ആരും അറിഞ്ഞിരിക്കേണ്ടതത്രേ? പണ്ടു താമസൻ എന്നു പേരായ നാലാം മനുവിന്റെ കാലത്ത്, പാണ്ഡ്യരാജ്യത്തു ഇന്ദ്രദ്യുമ്നൻ എന്നു പേരായ ഒരു ദ്രാവിഡ രാജാവുണ്ടായിരുന്നു. വിഷ്ണുവ്രതപരായണനായ ആ രാജാവ് ജടാധരനായി മൗനം വ്രതം പൂണ്ട്, വിഷ്ണുസ്മരണത്തിൽ കുലാചലം എന്ന ആശ്രമത്തിൽ താമസിക്കുകയായിരുന്നു.

വിഷ്ണുഭക്തനായുള്ള വിമല ജ്ഞാനിയാം ഭൂപൻ
വിഷ്ണു ശ്രീ ഭഗവാന്റെ സ്വരൂപത്തെ നിരൂപിച്ചു
നേത്രങ്ങളടച്ചും കൊണ്ടിന്ദ്രിയാശ്വങ്ങളെ തന്റെ
ഗാത്രത്തിനകത്താക്കി ഹൃദയത്തോടു ബന്ധിച്ചു
ആനന്ദസ്വരൂപന്റെ തിരുവുടൽ മനക്കാമ്പിൽ
ധ്യാനം കൊണ്ടുറപ്പിച്ചു ദേഹമെങ്ങു മിളകാതെ
പ്രാണായാമവും ചെയ്തു പരബ്രഹ്മ പ്രകാശത്തെ
പ്രാണങ്ങളടക്കിക്കൊ—ണ്ടിരുന്നു ലോചനം രണ്ടും
ഘ്രാണാഗ്രേ സമധ്യാസം ചെയ്തുകൊണ്ടു വഴിപോലെ
വാണാനാസനം തന്നിൽ വടിവോടേ മഹീപാലൻ.
കാണാകും ജനങ്ങൾക്കു കനമേറും കരിങ്കല്ലിൻ
തൂണെന്നു തന്നെ തോന്നും ആകാരസ്ഥിതി കണ്ടാൽ

അങ്ങനെയിരിക്കവെ ഒരിക്കൽ പരമയശസ്വിയായ അഗസ്ത്യൻ ശിഷ്യഗണങ്ങളോട് ഒരുമിച്ചു യദൃച്ഛയാ അവിടെ ചെല്ലുക ഉണ്ടായി. സമാധിസ്ഥനായ രാജാവു, ഋഷി ചെന്നു കയറിയ സംഭവം അറിഞ്ഞില്ല. ആചാരം ചെയ്യാതെയും ആചരിക്കുവാൻ ഇറങ്ങിച്ചെല്ലാതെയും ഇരുന്നിടത്തു തന്നെ ഇരുന്ന രാജാവിനെ കുറിച്ച്, ഋഷി കോപിച്ചു; ഇങ്ങനെ ശപിച്ചു:—''ഈ ദുരാത്മാവ്, ഈ അകൃതാത്മാവ്, ബ്രാഹ്മണനെ അവമാനിക്കുവാൻ ഭയപ്പെടുന്നില്ല. ആനയെപ്പോലെ അഹങ്കാരം നിറഞ്ഞ ഇവൻ, ആനയായ് പോകട്ടെ.'' ഋഷിയും ശിഷ്യന്മാരും ആശ്രമത്തിൽ നിന്നിറങ്ങി. ഇന്ദ്രദ്യുമ്നൻ ഉണർന്നു നടന്ന സംഗതികളെ അറിഞ്ഞു ''ദൈവവിധിക്കു പരിഹാരമില്ല'' എന്നു സമാധാനിച്ചു. ഇന്ദ്രദ്യുമ്നൻ ഗജമായി. അഞ്ജനശൈലം പോലെ കറുത്തു, കൈലാസശൈലംപോലെ വലുപ്പമുള്ള മഹാ മദഗജം—കാട്ടുകളിൽ പേടി കടത്തി.

പോക്കു മുള്ള ഞെരുക്കുന്നൊടൊക്കമെക്കായ കാകശം
തിക്കി മേൽപോട്ടിവൻ മെല്ലെ പ്പൊക്കിവയ്ക്കുമെന്നു
തോന്നും

വട്ടമൊത്തു ചുവന്നൊരു കണ്ണു രണ്ടു മതിൽ ചെന്തീ-
ക്കട്ട പൊട്ടിത്തെറിക്കുന്നുണ്ടെന്നു തോന്നുമതു കണ്ടാൽ.
കാലു നാലും നെടുത്തൊരു വാലു മേററം പെരുത്തൊരു
നീലകണ്ഠഭൂഷണമാം വാസുകിപ്പാമ്പിനോടൊക്കും.
പണ്ടു ദേവാസുരക്കൂട്ടം മന്ദരപർവ്വതം മത്തായ്
കൊണ്ടുവെച്ചു പാൽക്കടലിൽ ഇട്ടടൽ വാസുകിദേഹം

കൊണ്ടു ചുററിക്കെട്ടി വാലും തലയു മങ്ങനെ നീട്ടി-
രണ്ടു ഭാഗം പിടിച്ചാശു വലിപ്പാൻ എന്നതു പോലെ
മുമ്പിലാ യുള്ളൊരു തുമ്പിക്കരവു മങ്ങിനെ തന്നെ
പിമ്പിൽ വാലു മതു കണ്ടാൽ മന്ദരാദ്രി യെന്നു തോന്നും

അസാധാരണ പ്രതാപവാനായ ഗജം, വേറെ അനേകം ഗജങ്ങളുടെയും ഗജികളുടെയും നായകനായി, കാടുകളിലും കുളങ്ങളിലും, മേടുകളിലും കടലുകളിലും പ്രതാപം കാട്ടി നടന്നു. *

മത്ത വാരണ വേഷമായ് ചമ ഞ്ഞരചനും
വിധൃതം കാട്ടിൽ കടന്നീടിനാൻ കാട്ടാനകൾ
കൂട്ടത്തോടൊരുമിച്ചു പോയാ നങ്ങൊരു ദിക്കിൽ
പുക്കുടൻ മര നിര കുത്തിയും പുഴക്കിയും
മുഷ്കരതരം ഞെരി ച്ചൊടിച്ചും ചീന്തി ത്തിന്നും
തക്കത്തിൽ പ്പിടികളെ പ്പിടിച്ചു വൃക്ഷാന്തരം
പുക്കു ഭോഗിച്ചും മദ പുഷ്കര മൊഴുക്കിയും
പൃഥ്വീ ചക്രത്തെ കുത്തി പ്പൊടിച്ചു ഞ്ഞാരാധിച്ചും
തൽക്ഷണം പാംസു സ്നാനം കൊണ്ടേററം സന്തോഷിച്ചും
പുഷ്കരണികൾ പുക്കു കളിച്ചു കുടിച്ചു മ-
ത്യുഗ്ര വേഗേന വനം പുക്കുടൻ വിഹരിച്ചും
മുഷ്കരൻ വനങ്ങളെല്ലാ ന്തക ത്തചലങ്ങൾ
ഒക്കവെ കുത്തി പ്പൊടിച്ചു ഞൊട്ടി ഞ്ഞൊട്ടു പാഞ്ഞും
സംഭ്രമം നീളെ ത്തകത്തുട്ടപാടോരോ ദിശി
വിഭ്രമ തര മതി ഭീതി ചേത്തഖിലക്കും
കാട്ടിൽ നിന്നിറങ്ങി വന്നോ ട്ട മിട്ടു ത്തരം
ധാഷ്ട്യമുൾക്കൊണ്ടു പ്രജാ വൃന്ദത്തി ന്നിടേ പാഞ്ഞും
കൂട്ടരോ ടൊരുമിച്ചും കാനന മകം പുക്കും.
വാട്ട മെന്നിയേ നാട്ടി ലിറങ്ങി പ്പാഞ്ഞും ഭൃതം
ഉപ്രദക്ഷിണം ചെ യ്തെങ്ങുമേ നടപ്പവൻ.

ചുഴലവും പാൽക്കടലിൽ നിന്നു തിരകൾ തല്ലുന്നതായി, ത്രികൂടം എന്നു പേരായ മഹാമല പതിനായിരം യോജന ഉയരത്തിൽ നില്ക്കുന്നു. ഉയരത്തോളം തന്നെ വിസ്താരവും ഉള്ള ആ മലയ്ക്കു് പൊൻമുടി, വെള്ളിമുടി, ഇരുമ്പുമുടി എന്നിങ്ങനെ മൂന്നു മുടികളുണ്ടു്. ത്രികൂട ശൃംഗങ്ങളിൽ നിന്നു പതറുന്ന പ്രഭകളെക്കൊണ്ടു ക്ഷീര സാഗരവും, ദിക്കുകളും, വിദിക്കുകളും, പ്രഭപ്പെടുന്നു. ത്രികൂടത്തിനു വേറെയും ശൃംഗങ്ങളുണ്ടു്. അവയൊക്കെയും രത്നങ്ങളെക്കൊണ്ടും, വില കൂടിയ വിവിധ ലോഹങ്ങളെക്കൊണ്ടും അലംകൃതങ്ങളും, വള്ളികളും വള്ളിക്കെട്ടുകളും മരങ്ങളും കൊണ്ടു വിചിത്രിതങ്ങളും, വെള്ളച്ചാട്ടങ്ങളെക്കൊണ്ടു ഭയാനകങ്ങളും ആണു്. നാലു ഭാഗവും പാൽത്തിരകൾ അടിച്ചു കയറുന്ന ത്രികൂടം മരതക ക്കല്ലുകളുടെ പെരുപ്പം നിമിത്തം സർവ്വ പ്രദേശങ്ങളിലും ശ്യാമളനിറം കയറുന്നു. സിദ്ധന്മാർ, ചാരണന്മാർ, ഗന്ധർവ്വന്മാർ, ഉരഗന്മാർ, കിന്നരന്മാർ, അപ്സരസ്സുകൾ എന്നിവരൊക്കയും അവിടെ ഗുഹകളിൽ ക്രീഡാനൃത്തം ചെയ്യുന്നു. ഇടരെ കേൾക്കുന്ന കിന്നര സംഗീത സന്നാദം മൃഗ ഗർജ്ജനമാണെന്നു ശങ്കപൂണ്ട സിംഹത്താന്മാർ പ്രതിഗർജ്ജനം ചെയ്യുന്നു. പല നിറം കയറിയ മരങ്ങൾ, നന്ദനസമങ്ങളായ ഉദ്യാനങ്ങൾ, കണ്ഠം തുറന്നു സ്വരവർഷം ചെയ്യുന്ന പക്ഷികൾ, മുതലായവ അവിടെ നിരവധിയാണു്. മണികളെപ്പോലെ ഗുണം പെററ മണൽത്തറകൾക്കിടയിൽ നിർമ്മല ജലം ഒഴുകുന്ന സരിത്തുകളും, പൂക്കാടു പിടിച്ച സരസ്സുകളും, വനങ്ങളെ കളം കളമായി അതിരിടുന്നു. സ്വർഗ്ഗപ്പെണ്ണുങ്ങൾ കുടിക്കുകയും കുളിക്കുകയും ചെയ്യുന്നതിനാൽ മണം പെററ വെള്ളങ്ങളിൽ വീശി ചെല്ലുന്ന കുളിർ കാററുകൾ, കായക്ലേശം അപഹരിക്കുന്നു. അവിടെയാണു്, സുരസ്ത്രീകളുടെ വിഹാരസ്ഥാനമായതും ഭഗവാനായ വരുണന്റെ പ്രത്യേക രക്ഷയിലുള്ളതും ആയ ഋതുമൽ എന്ന ഉദ്യാനം പരന്നു കിടക്കുന്നതു്. മന്ദാരം, പാരിജാതം, പാടലാശോകം മുതലായ ദേവവൃക്ഷങ്ങൾ അവിടെ ഇടതൂർന്നു വളരുന്നു. മാവു്, മുന്തിരി, പ്ളാവു്, പുളി, അനിഴം, തെങ്ങു്, കമുകു്, കാട്ടീന്ത, മാതളം, ഇരിപ്പ, തമാലം, സാലതാലം, വെണ്ട, പഴമുൻപാല, ഉരഞ്ചി, ബ്ളാവു്, കൂവളം, ആൽ, പ്ളാശു്, ചന്ദനം, വേപ്പു്, കൊങ്ങു്, തിക്കോല്ലക്കൊന്ന, ദ്രാക്ഷ, കരിമ്പു്, വാഴ, അത്തി, ലന്ത, കൂവളം, കപിത്ഥം, ചേരു, നാരകം എന്നിങ്ങനെയുള്ള വിവിധവൃക്ഷങ്ങൾ പൂവുകൾ വിടർന്നു്, കായ്കൾ പഴുത്തു്, പ്രകൃതിയുടെ അഹങ്കാരത്തെ പ്രദർശിപ്പിച്ചുകൊണ്ടു കൊഴുത്തു തുടുത്തു നിൽക്കുന്നു. തുഴഞ്ഞു് ഓടുന്ന ആമകളും, തുള്ളിച്ചാടുന്ന മീനുകളും, ഇളക്കിവിട്ട താമര വനങ്ങളിൽ നിന്നു് പരന്ന പൊടി കൊണ്ടു മുഴുവൻ മൂടിയ വെള്ളങ്ങളുടെ ചുററിലും നദീതീരങ്ങളിൽ, കടമ്പു്, ചൂരൽ, വേഴൽപ്പുല്ലു്, നീപം, തൊട്ടുകാര, കുരുക്കുത്തി, വാടാക്കുരുത്തി, അശോകം; നന്മേനിവാക, കുടകപ്പാല, ഓടൽ, നാഗം, പുന്ന, വള്ളിമുല്ല, കുരുക്കുത്തിമുല്ല എന്നവ ഇടതൂർന്നു വളന്ന സുന്ദര നന്ദന കാനനങ്ങളിൽ—അന്നം, കുളക്കോഴി, ചക്രവാകം, കാണിപ്പക്ഷി, നീർക്കാക്ക, നത്തു് മുതലായ പറവകൾ, ആമ്പലിൽ നിന്നു നൈതൽപ്പൂവിൽ നൃത്തം വച്ചു്, കൽഹാരങ്ങളിൽ നിന്നു കനക ത്താമരകളിൽ ചാടി ഝില്ലിതഝങ്കാരങ്ങളെ കളകണ്ഠ പരമ കൂജനം കൊണ്ടു പരാജയപ്പെടുത്തുന്നു. പ്രതാപം പൂണ്ട പ്രകൃതി നിറഞ്ഞ അനുഗ്രഹം തുറന്നു ചെയ്ത ആ പ്രദേശങ്ങളിൽ—ആനകളിൽ പ്രധാനനായ ഇന്ദ്രദ്യുമ്നനും കൂടെ പല പല പിടിയാനകളും—പിറകെ കൊമ്പനും പിടിയുമായി, അനേകം ആനകളും ചേന്നു ഒരു വലിയ ആനപ്പട—ചൂരൽക്കാടു പറിച്ചെറിഞ്ഞു്, മുളകൾ ചവുട്ടി ഒടിച്ചു്, മാമരങ്ങൾ തള്ളി മറിച്ചു്, ചെന്നു കയറി. കൊമ്പു ചേന്ന കൊലയാനയുടെ മണം അറിഞ്ഞു സിംഹങ്ങൾ മോഹിച്ചു വീണു; കടുവാകൾ ഓടി; ചമരികൾ വാലൊതുക്കി കുതിച്ചു പാഞ്ഞു. വ്യാളങ്ങൾ, മലമ്പാമ്പുകൾ, എട്ടടി മാനുകൾ ഒക്കയും പ്രാണനും കൊണ്ടു പറന്നു. ചെന്നായ്, പന്നി, പോത്തു്, കരടി, മുള്ളൻ, കുരങ്ങു്. മാൻ, മുയൽ മുതലായ ചെറു മൃഗങ്ങൾ മാത്രം അശങ്കിതയേ

* അഗസ്ത്യന്റെ ഗജേന്ദ്ര മോക്ഷത്തോടുള്ള ബന്ധം നിസ്സാരം തന്നെ. എന്നാൽ ഈ വിഷയത്തിനു് ഒരു വൈശിഷ്ട്യം ഉള്ളതിനെ ഇവിടെ ചിന്തിക്കേണ്ടതാണു്! ഭാഗവതം മുതലായവയിൽക്കാണുന്ന മിക്ക വിഷയങ്ങളും ആര്യന്മാരെ സംബന്ധിക്കുന്നതാണു്. എന്നാൽ ഹരി പ്രത്യക്ഷമായതും ശാപമോക്ഷം കൊടുത്തതും ഇന്ദ്രദ്യുമ്നൻ എന്ന അനാര്യനെ—മേധസത്തമനെ—ഉദ്ദേശിച്ചാണു്. അനാര്യന്മാരും ദക്ഷിണഭാരതീയന്മാരും ഹരിയുടെ കരുണാവലോകത്തിനു പാത്രമാണു് എന്നാണു, ഗജേന്ദ്രമോക്ഷം എന്ന വിഷയത്തെ ഭാഗവതത്തിൽ പ്രവേശിപ്പിച്ചതിൽ വ്യാസൻ ഉദ്ദേശിച്ചതു് എന്നുള്ളതു മിക്കവാറും തീർച്ച തന്നെ. ക്രൈസ്തവമതം ''ദൈവത്തിന്റെ ജനമായ'' യഹൂദന്മാർക്കു മാത്രമുള്ളതാകുന്നു എന്നു സ്ഥാപിക്കുവാൻ ക്രൈസ്തവ സിദ്ധന്മാർ തന്നെയും പണിപ്പെട്ടിട്ടുണ്ടു് എന്നുള്ളതു് ഇവിടെ സ്മരണയിൽ വരുന്നു.

ശക്തിയെന്ന ആശ്രയിച്ചു പേടി കൂടാതെ നടന്നു. പിടിയാനകളും അടുത്തു നിന്ന്—കൊമ്പനാനകൾ അകന്നു നിന്ന്--പിടിയാനകൾ തഴുകിയ കുട്ടിയാനകൾ എവിടെയും നടന്ന്--സേവനം ചെയ്തു ഇന്ദ്രദ്യുമ്നനാന--മദജലം കുടിച്ച് അടുത്തു പറന്ന് ഉറച്ചു പാടിയ വണ്ടത്താന്മാർ സ്തുതിഗീതം ചെയ്കവേ--ഗർജ്ജനം കൊണ്ടു മലകളെ കുലുക്കി കൊണ്ടു ഋതുമൻ എന്ന ഉദ്യാനത്തിന്റെ സ്ഥാനം മണം കൊണ്ട് അറിഞ്ഞു.--ചൂടു കൊണ്ടു വാടാതിരിക്കുവാനായി--അങ്ങോട്ടേയ്ക്കു നടന്നു. ആന ഉദ്യാന സരസ്സിൽ ചാടി; ആനപ്പട കൂടെ ചാടി. ആ പൊൻതാമര പ്പൊടി പാറി കിടന്ന അമൃതജലം കോരി കുടിച്ചു; വലിയ തുമ്പിയിൽ ജലം ഗുഡുഗുഡനെ കോരി ആകാശത്തെറിഞ്ഞ്, ശരീരത്തിൽ വീഴ്ത്തി, സ്വയം സ്നാനം ചെയ്തു. വെള്ളം കുടിച്ചു തൃപ്തി പൂണ്ട പിടിയാനകളേയും കുട്ടിയാനകളേയും--കരുണാവാനായ ഗൃഹനായകൻ എന്നതുപോലെ--ഇന്ദ്രദ്യുമ്നൻ--സ്വന്തം തുമ്പിയിൽ ജലം കോരി സ്നാപനം ചെയ്തു.

വെള്ളത്തിൽ നീന്തി കളിച്ചും പുളച്ചും
വെക്കം പിടിയേ വിളിച്ചും തെളിച്ചും
ഉള്ളി ലിറങ്ങി കുടിച്ചും കളിച്ചും
ഉള്ളം മദിച്ചും കുതിച്ചും പതിച്ചും
താമരപ്പൂക്കൾ പറിച്ചും കൊറിച്ചും
താമസം കൂടാ തടുത്തും കടുത്തും
മത്തഗജേന്ദ്രൻ മദിച്ചും നദിച്ചും
മസ്തകം കുത്തി കരണം മറിഞ്ഞും
ചിത്ത പ്രസാദം കരുത്തു പെരുത്തൊരു
ഹസ്തിവരന്റെ ചരിത്രം വിചിത്രം.

ആപത്തിനെ കാണാതെയും, അപകടങ്ങളെ പേടിക്കാതെയും, ബല പ്രകടനം ചെയ്തു നിന്ന വലിയ കൊലയാന യുടെ കാലിൽ—അഹോ! ദൈവാധീനം ജഗത്സർവം—ബലവാനായ ഒരു മുതല കടന്നു പിടിച്ചു. ദൈവാൽ വേിച്ച വിപത്തിനെ അറിഞ്ഞ്; അതി ബലവാനായ ആന, സർവ ബലങ്ങളും പ്രയോഗിച്ചു. മുതല കടി വിട്ടില്ല. ആനയും മുതലയും പിണങ്ങി അങ്ങട്ടും ഇങ്ങട്ടും വലിക്കുന്നതു കണ്ട്, പിടിയാനകൾ വെമ്പലേറി കരയ്ക്കു കയറി, ഓടി. കൊമ്പന്മാർ പിന്നിലും വശങ്ങളിലും നിന്നു സഹായിച്ചു. എന്നാൽ കോപിച്ചു കടുത്ത മുതല കടി വിട്ടില്ല.

പത്തു നൂറു ഗജങ്ങൾ ചെന്നു കയത്തിനുള്ളി ലിറങ്ങി നി-
ന്നൊത്തുകൊണ്ടു പിടിച്ചു കേറുവതിന്നഹോ പണിചെയ്തതും
തുമ്പിക്കൈകളെ കൊണ്ടു കുംഭികൾ കുംഭിരാജന്റെ
തുമ്പിക്കൈ പിടിച്ചാശു വലിച്ചങ്ങു കരയേറും.
വമ്പിച്ച മഹാനക്രം താനൊരുത്തൻ പിടിച്ചങ്ങു
അംഭസ്സിനുള്ളിലാക്കി കൊണ്ടുപോം മറുനേരം
പിന്നെയും മത്തവാരണക്കൂട്ടമങ്ങു കരയേറും
പിന്നെയും നക്രരാജൻ വലിച്ചങ്ങു കുണ്ടിലാക്കും
കരികളാശു കരയ്ക്കുലിഴയ്ക്കും പെരിയ മുതല ജലത്തിലാക്കും
കരികൾ പൊക്കും മുതല താഴ്ത്തും കരിവരൻ വലഞ്ഞു പാരം.

വർഷം ഇങ്ങനെ ആയിരം കഴിഞ്ഞു: സർവ പ്രാണികളും വിസ്മിതരായി. ദീർഘകാലം ഇങ്ങനെ വലഞ്ഞ ആനയുടെ ധൈര്യം കെട്ടു; ബലം കുറഞ്ഞു; ഓജസ്സ് നശിച്ചു. എന്നാൽ വലിച്ച മുതല യാകട്ടെ പെരുമയിൽ പെരുകി. പ്രാണ പ്രണാശം അടുത്തു കണ്ട്, ആന ഇങ്ങനെ ചിന്ത പൂണ്ടു.

നമാമിമേ ജ്ഞാതയ ആതുരം ഗജാഃ
കുതഃ കരിണ്യഃ പ്രഭവന്തി മോചിതും
ഗ്രാഹേണ പാശേന വിധാതുരാവൃതോ-
പ്യഹം ച തം യാമി പരം പരായണം

യഃ കശ്ചനേശോ ബലിനോഽന്തകോരഗാത്
പ്രചണ്ഡവേഗാ ദഭിധാവതോ ഭൃശം
ഭീതം പ്രപന്നം പരിപാതി യദ് ഭയാൽ
മൃത്യുഃ പ്രധാവത്യരണം തമീമഹി.

വിപത്തിൽ പെട്ട എന്നെ വിടുവിക്കാൻ ബന്ധുക്കളായ കൊമ്പന്മാർ കഴിവില്ലാത്തവരായി. പിടികളുടെ കാര്യം പറയേണ്ടതില്ല. എന്നെ പിടിച്ചിരിക്കുന്ന മുതല ബ്രഹ്മപാശമാണ്. സർവ പരായണനായ പ്രഭുവിനെ തന്നെ ഞാൻ ഇപ്പോൾ ശരണം അർത്ഥിക്കും. പ്രചണ്ഡ വേഗത്തോടു കൂടെ ഓടി വരുന്ന ബലവാനായ കാലപ്പാമ്പിൽ നിന്നു മോചനം നൽകുവാൻ "കെൽപ്പു കൂടിയ പ്രഭുവിനെ ഞാൻ ശരണം അർത്ഥിക്കും. മരണം തന്നെയും ആ മഹാപ്രഭുവിനെ ഭയന്ന് അകന്നോടും." ആന ബുദ്ധികൊണ്ട് ഇങ്ങനെ ഉറച്ച്, മനസ്സിനെ സ്വസ്ഥമായി നിറുത്തി, പൂർവജന്മത്തിൽ ശീലിച്ചിരുന്ന പരമജപത്തെ ജപിച്ചു.

ഓം നമോ ഭഗവതേ യത ഏതച്ചിദാത്മകം
പുരുഷായാഽഽദിബീജായ പരേശായാഭിധീമഹി
യസ്മിന്നിദം യതശ്ചേദം യേനേദം യ ഇദം സ്വയം
യോഽസ്മാത് പരസ്മാച്ച പരസ്തം പ്രപദ്യേ സ്വയം ഭുവം

യഃ സ്വാത്മനീദം നിജമായയാഽർപ്പിതം
ക്വചിദ്വിഭാതം ക്വ ച തത്തിരോഹിതം
അവിദ്ധദൃക് സാക്ഷ്യുഭയം തദീക്ഷതേ
സ ആത്മമൂലോഽവതു മാം പരാത്പരഃ

കാലേന പഞ്ചത്വമിതേഷു കൃത്സ്നശോ
ലോകേഷു പാലേഷു ച സർവഹേതുഷു
തമസ്തദാഽഽസീത് ഗഹനം ഗഭീരം
യസ്തസ്യ പാരേഽഭിവിരാജതേ വിഭുഃ

ന യസ്യ ദേവാ ഋഷയഃ പദം വിദുഃ
ജന്തുഃ പുനഃ കോഽർഹതി ജ്ഞാതുമീരിതും
യഥാ നടസ്യാകൃതിഭിർ വിചേഷ്ടതോ
ദുരത്യയാനുക്രമണഃ സ മാഽവതു

ദിദൃക്ഷവോ യസ്യ പദം സുമംഗലം
വിമുക്തസംഗാ മുനയഃ സുസാധവഃ
ചരന്ത്യലോകവ്രതമവ്രണം വനേ
ഭൂതാത്മഭൂതാഃ സുഹൃദഃ സ മേ ഗതിഃ

ന വിദ്യതേ യസ്യ ച ജന്മ കർമ്മ വാ
ന നാമരൂപേ ഗുണദോഷ ഏവ വാ
തഥാപി ലോകാപ്യയസംഭവായ യഃ
സ്വമായയാ താന്യനുകാലമൃച്ഛതി

തസ്മൈ മനഃ പരേശായ ബ്രഹ്മണേഽനന്തശക്തയേ
അരൂപായോരുരൂപായ നമ ആശ്ചര്യകർമ്മണേ

നമ ആത്മപ്രദീപായ സാക്ഷിണേ പരമാത്മനേ
നമോ ഗിരാം വിദൂരായ മനസശ്ചേതസാമപി

സത്വേന പ്രതിലഭ്യായ നൈഷ്കർമ്മ്യേണ വിപശ്ചിതാ
നമഃ കൈവല്യനാഥായ നിർവ്വാണ സുഖ സംവിദേ

നമഃ ശാന്തായ ഘോരായ മൂഢായ ഗുണധർമ്മിണേ
നിർവിശേഷായ സാമ്യായ നമോ ജ്ഞാനഘനായ ച

ക്ഷേത്രജ്ഞായ നമസ്തുഭ്യം സർവ്വാധ്യക്ഷായ സാക്ഷിണേ
പുരുഷായാത്മമൂലായ മൂലപ്രകൃതയേ നമഃ

സർവ്വേന്ദ്രിയ ഗുണ ദ്രഷ്ട്രേ സർവ്വ പ്രത്യയ ഹേതവേ
അസത്യാച്ഛ വിമുക്തായ സദാഭാസായ തേ നമഃ

നമോ നമസ്തേഽഖിലകാരണായ
നിഷ്കാരണായാഽദ്ഭുതകാരണായ
സർവ്വാഗമാമ്നായ മഹാർണ്ണവായ
നമോഽപവർഗ്ഗായ പരായണായ

ഗുണാരണിച്ഛന്ന ചിദൂഷ്മപായ
തത് ക്ഷോഭ വിസ്ഫൂർജ്ജിത മാനസായ
നൈഷ്കർമ്മ്യഭാവായ വിവർജ്ജിതാഗമ-
സ്വയംപ്രകാശായ നമസ്കരോമി

മാദൃക് പ്രപന്ന പശുപാശ വിമോക്ഷണായ
മുക്തായ ഭൂരികരുണായ നമോഽലയായ
സ്വാംശേന സർവ്വതനുഭൃൻമനസി പ്രതീത
പ്രത്യഗ് ദൃശേ ഭഗവതേ ബൃഹതേ നമസ്തേ

ആത്മാത്മജാപ്ത ഗൃഹ വിത്ത ജനേഷു സക്തൈർ-
ദുഷ്പ്രാപണായ ഗുണ സംഗ വിവർജ്ജിതായ
മുക്താത്മഭിഃ സ്വഹൃദയേ പരിഭാവിതായ
ജ്ഞാനാത്മനേ ഭഗവതേ നമ ഈശ്വരായ

യം ധർമ്മകാമാർത്ഥ വിമുക്തി കാമാ
ഭജന്ത ഇഷ്ടാം ഗതി മാപ്നുവന്തി
കിന്ത്വാശിഷോ രാത്യപി ദേഹമവ്യയം
കരോതു മേഽദഭ്രദയോ വിമോക്ഷണം

ഏകാന്തിനോ യസ്യ ന കഞ്ചനാർത്ഥം
വാഞ്ഛന്തി യേ വൈ ഭഗവത് പ്രപന്നാഃ
അത്യത്ഭുതം തച്ചരിതം സുമംഗളം
ഗായന്ത ആനന്ദ സമുദ്രമഗ്നാഃ

തമക്ഷരം ബ്രഹ്മ പരം പരേശം
അവ്യക്ത മാധ്യാത്മിക യോഗഗമ്യം
അതീന്ദ്രിയം സൂക്ഷ്മ മിവാഽതിദൂരം
അനന്ത മാദ്യം പരിപൂർണ്ണ മീഡേ

യസ്യ ബ്രഹ്മാദയോ ദേവാ വേദാ ലോകാശ്ചരാചരാഃ
നാമ രൂപ വിഭേദേന ജല്പ്യാം ച കലയാ കൃതാഃ

യഥാർച്ചിഷോഗ്നേഃ സവിതുർ ഗഭസ്തയോ
നിര്യാന്തി സംയാന്ത്യസകൃത് സ്വരോചിഷഃ
തഥാ യതോ യം ഗുണ സംപ്രവാഹോ
ബുദ്ധിർ മനഃ ഖാനി ശരീരസർഗ്ഗാഃ

സ വൈ ദേവാസുര മർത്ത്യ തിര്യങ്
ന സ്ത്രീ ന ഷണ്ഡോ ന പുമാൻ ന ജന്തുഃ
നായം ഗുണം കർമ്മ ന സന്ന ചാസൻ
നിഷേധശേഷോ ജയതാ മശേഷഃ

ജിജീവിഷേ നാഹ മിഹാമുയാ കിം
അന്തർബഹിർശ്ചാവൃതയേഭയോന്യാ
ഇച്ഛാമി കാലേന ന യസ്യ വിപ്ലവ-
സ്തസ്യാത്മലോകാവരണസ്യ മോക്ഷം

സോഹം വിശ്വസൃജം വിശ്വം അവിശ്വം വിശ്വവേദസം
വിശ്വാത്മാന മജം ബ്രഹ്മ പ്രണതോഽസ്മി പരം പദം

യോഗ രന്ധിത കർമ്മാണോ ഹൃദി യോഗ വിഭാവിതേ
യോഗിനോ യം പ്രപശ്യന്തി യോഗേശം തം നമോസ്മ്യ-
ഹം

നമോ നമസ്തുഭ്യ മസഹ്യവേഗ-
ശക്തിത്രയായാഽഖില ധീ ഗുണായ
പ്രപന്നപാലായ ദുരന്തശക്തയേ
കദിന്ദ്രിയാണാ മനവാപ്യ വർത്മനേ

നായം വേദ സ്വമാത്മാനാം യച്ഛക്ത്യാഹം ധിയാ
ഹതം.
തം ദുരത്യയ മാഹാത്മ്യം ഭഗവന്ത മിതോ സ്മ്യഹം

ഓം ഭഗവാന്ന നമസ്കാരം: ചിദാത്മകന്ന നമസ്കാരം: സർവ്വത്തിന്റെയും ആദിബീജ മായവന്ന നമസ്കാരം: പരമപുരുഷന്ന നമസ്കാരം: പ്രകൃതികളിൽ പ്രഭുവായ വന്ന നമസ്കാരം. ഞാൻ വിശ്വങ്ങൾക്കു പ്രതിഷ്ഠയായ വനെ—വിശ്വങ്ങൾക്കു സ്ഥാനമായ വനെ—വിശ്വങ്ങളെ പ്രഭവിപ്പിക്കുന്ന വനെ—വിശ്വങ്ങൾക്ക് ആത്മാവായ വനെ—വിശ്വങ്ങളിൽ നിന്നും വിശ്വ കാരണങ്ങളിൽ നിന്നും ഭിന്നനായ വനെ—സ്വയംഭുവിനെ—ശരണം പ്രാപിക്കുന്നു. മായാ ബലത്താൽ—തന്നിൽ തന്നെ അർപ്പിക്കപ്പെട്ടവയായി പ്രത്യക്ഷ വിശ്വങ്ങളേയും അപ്രത്യക്ഷ വിശ്വങ്ങളേയും സാക്ഷിയായി—ഇട മുറിയാതെ കാണുന്നവൻ — സർവ്വത്തിനും മൂലമായവൻ—പരാൽപ്പരൻ—എന്നെ രക്ഷിക്കട്ടെ. ലോകങ്ങളും, ലോകപാലന്മാരും, സൃഷ്ടിയുടെ സർവ്വാധാരങ്ങളും, കാലത്തിന്റെ ഗതിയിൽ പ്രലയത്തെ പ്രാപിക്കുമ്പോഴും—അവശേഷിക്കുന്ന ഗഹനവും ഗംഭീരവും ആയ തമസ്സിനേയും അതിക്രമിച്ച്, വിരാജിക്കുന്ന, പ്രഭു, എന്നെ രക്ഷിക്കട്ടെ. വിവിധാകൃതികളിൽ ചേഷ്ടിക്കുന്ന നടന്റെ എന്നതുപോലെ—ഋഷികളാകട്ടെ ദേവന്മാരാകട്ടെ മറ്റേതെങ്കിലും സൃഷ്ടിയാകട്ടെ അറിയാത്ത സ്വഭാവവും ഗതിക്രമവും ഉള്ള പ്രഭു—എന്നെ രക്ഷിക്കട്ടെ. സർവ്വാത്മ ഭൂതന്മാരായി, സർവ്വലോക സുഹൃത്തുക്കളായി, സർവ്വസംഗങ്ങളേയും ഉപേക്ഷിച്ച സാധുക്കളായ മുനികൾ—കഠിനവും ലോക സാധാരണവും ആയ തപസ്സിനെ തപിച്ച്, ആരുടെ സുമംഗല മായ പദത്തെ കാണുവാൻ കാംക്ഷിക്കുന്നു ? ആ പ്രഭു എനിക്ക് ഗതിയാകുന്നു. ആ പ്രഭുവിന്ന ജന്മമില്ല: സംസാരബന്ധം നൽകുന്ന കർമ്മമില്ല: നാമവും രൂപവും ഗുണദോഷങ്ങളും ഇല്ല. എന്നാൽ ലോകങ്ങളുടെ പ്രഭവത്തേയും മൂലത്തേയും പുരസ്കരിച്ച്—ആ പ്രഭു കാലത്തിങ്കൽ കാലത്തിങ്കൽ മായയെ ആശ്രയിക്കുകയും, ഗുണങ്ങളോട് മേളിക്കുകയും, ചെയ്യുന്നു. ആ പരേശന്ന നമസ്കാരം; അനന്ത ശക്തനായ ബ്രഹ്മത്തിന്ന നമസ്കാരം; അരൂപനും ഉരുരൂപനും ആയ ആശ്ചര്യ കർമ്മാ

നിന്ന് നമസ്കാരം. അന്യദീപങ്ങളാൽ തെളിയാത്ത ആത്മദീപന്—സാക്ഷിയായവന്—പരമാത്മാവിന്ന് നമസ്കാരം; വാക്കുകളിലും വികാരങ്ങളിലും, വിചാരങ്ങളിലും ഒതുങ്ങാത്തവന്— നമസ്കാരം. കർമ്മങ്ങളെ വിട്ടൊഴിഞ്ഞ വിദ്വാൻ— ചിത്തശുദ്ധികൊണ്ട് സാക്ഷാല്ക്കരിക്കുന്നവൻ—മോക്ഷപ്രദായകൻ—നിർവ്വാണസുഖാത്മകൻ, ആയ പ്രഭുവിന്ന നമസ്കാരം. ശാന്തന്ന നമസ്കാരം: ഘോരന്ന നമസ്കാരം; മൂഢന്ന നമസ്കാരം. സത്വരജസ്തമസ്സുകളിൽ വർത്തിക്കുകയാൽ ഗുണധർമ്മങ്ങളെ പ്രകടനം ചെയ്യുന്നവന്ന നമസ്കാരം. യാതൊരു വിശേഷണവും യോജിക്കാത്തവൻ, കേവല ജ്ഞാനാത്മകൻ—ആയവന്ന നമസ്കാരം. ഹേ ക്ഷേത്രജ്ഞ! സർവ്വാധ്യക്ഷ! സാക്ഷിൻ! പുരുഷ! ആത്മമൂല! സർവ്വാധാരമായ പ്രകൃതിക്കു മൂലമായവനെ! നിന്തിരുവടിക്കു നമസ്കാരം. എല്ലാ ഇന്ദ്രിയങ്ങളേയും അവയുടെ വിഷയമായവനെയും നിന്തിരുവടി ദർശിക്കുന്നു. സർവ്വ പ്രത്യയങ്ങൾക്കും നിന്തിരുവടി ആധാരമാകുന്നു. സർവ്വ അസത്യങ്ങളേയും കഴിഞ്ഞു നിന്തിരുവടി നില്ക്കുന്നു. ദൃശ്യമായ സർവ്വവും നിന്തിരുവടിയിൽ ബിംബിക്കുന്നു. ഞാൻ നിന്തിരുവടിയെ നമസ്കരിക്കുന്നു. ഹേ അഖില കാരണ! നിഷ്കാരണ! അൽഭുത കാരണ! ആഗമങ്ങൾ, ആമ്നായങ്ങൾ എന്നിവ രണ്ടിന്റെയും സമേതനസ്ഥാനമായ മഹാസമുദ്രമേ! മോക്ഷസ്വരൂപ! സർവ്വപരായണ! ഞാൻ നിന്തിരുവടിയെ നമസ്കരിക്കുന്നു. അരണിയിൽ അഗ്നിയെന്നതുപോലെ ഗുണങ്ങളിൽ ഒളിഞ്ഞിരിക്കുന്ന—ഗുണങ്ങളുടെ ക്ഷോഭങ്ങളിൽ പ്രകടമാകുന്ന മനസ്സോടുകൂടിയ—നൈഷ്കർമ്മ്യം തന്നെ ഭാവമായ—വിധികളെ അതിക്രമിച്ച വിദ്വാന്മാർക്ക് സ്വയം കാണിച്ചുകൊടുക്കുന്ന—പ്രഭുവിനെ ഞാൻ നമസ്കരിക്കുന്നു. ഞാൻ എന്നതുപോലെ ശരണം പ്രാപിക്കുന്ന സർവ്വ പ്രാണികൾക്കും സംസാരവിമോചനം നൽകുന്നവൻ—മുക്തൻ—ഭൂരികരുണൻ—അലയൻ—സ്വകിരണങ്ങളെക്കൊണ്ട് സർവ്വ പ്രാണികൾക്കും അന്തർപ്രഭ നൽകുന്നവൻ—വിശ്വങ്ങളിൽ നിറഞ്ഞ ഭഗവാൻ—ആയ പ്രഭുവിനെ ഞാൻ നമസ്കരിക്കുന്നു. സ്വന്തം ശരീരമെന്നും, മക്കളെന്നും, ബന്ധുക്കളെന്നും വീട്, പണം, പരിജനം എന്നും മററും ഉള്ള വിചാരമുള്ളവർ അന്വേഷിച്ചാൽ കണ്ടുകിട്ടാത്തവൻ—സത്വരജസ്തമസ്സുകളോടു യാതൊരു ബന്ധവുമില്ലാത്തവൻ—സർവ്വസംഗപരിത്യാഗം ചെയ്തവൻ—ഹൃദയം ധ്യാനിക്കുന്നവൻ—ജ്ഞാനാത്മാവ്,—ഭഗവാൻ—ഈശ്വരൻ ആയ പ്രഭുവിനെ ഞാൻ നമസ്കരിക്കുന്നു. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നിവയെ കാമിക്കുന്നവർക്ക് ഗതിയേയും സർവ്വ അനുഗ്രഹങ്ങളേയും അക്ഷയമായ ദേഹത്തേയും, നൽകുന്ന പരമകാരുണികൻ എനിക്കു മോചനത്തെ നൽകട്ടെ. യാതൊരു പ്രതിഫലത്തെയും കാംക്ഷിക്കാത്ത സുമംഗളവും അത്യൽഭുതവും ആയ ഹരിചരിതത്തെ ആനന്ദത്തിൽ ആറാടിക്കൊണ്ട്, ഭഗവത്പ്രപന്നന്മാരായ പരമഭക്തന്മാർ പാടി പ്രശംസിക്കുന്ന അക്ഷരബ്രഹ്മത്തെ — പരമപ്രഭുവെ— അവ്യക്തനെ --അദ്ധ്യാത്മികയോഗികൾ മാത്രം പ്രാപിക്കുന്ന അതിദൂരനും സൂക്ഷ്മനും ആയ അതീന്ദ്രിയനെ--അനന്തനെ -- ആദ്യനെ--പരിപൂർണ്ണനെ-- ഞാൻ സ്തുതിക്കുന്നു. സൂക്ഷ്മമായ സ്വകലാംശംകൊണ്ടു തന്നെ, ഭിന്നങ്ങളായ നാമങ്ങളോടും രൂപങ്ങളോടും കൂടെ നില്ക്കുന്ന ബ്രഹ്മാവ്, ദേവന്മാർ, വേദങ്ങൾ, ലോകങ്ങൾ, ചരാചരങ്ങൾ, എന്നിവയെ ഭവിപ്പിക്കുന്നവൻ—അഗ്നിയിൽ നിന്നു അർച്ചിസ്സുകൾ എന്നതുപോലെ സത്വരജസ്തമസ്സുകൾ അവയുടെ ഫലങ്ങളായ ബുദ്ധി, മനസ്സ്, സ്ഥൂലസൃഷ്ടിയുടെ ഘടകങ്ങൾ, എന്നിവയെ വഹിക്കുകയും വീണ്ടും ഗ്രസിക്കുകയും ചെയ്യുന്നവൻ—ദേവനല്ലാത്തവൻ--അസുരനോ മനുഷ്യനോ അല്ലാത്തവൻ,--പക്ഷിയോ മൃഗമോ, പെണ്ണോ ആണോ, ഷണ്ഡനോ അല്ലാത്തവൻ,--ഗുണമോ, കർമ്മമോ ഉള്ളതൊന്നുമോ, ഇല്ലാത്തതെന്തെങ്കിലോ, അല്ലാത്തവൻ--സർവ്വ നിഷേധ ശേഷൻ--സർവ്വമായവൻ--എനിക്ക് ആശിസ്സിനെ നൽകട്ടെ. ഈ ഗജദേഹം എനിക്കു എന്തിന്? അകവും പുറവും ഇരുളായ ഈ ദേഹത്തിൽ ജീവിക്കുവാൻ ഞാൻ കാംക്ഷിക്കുന്നില്ല. കാലം കടന്നാൽ തന്നെയും വിലോപം സിദ്ധിക്കാത്തതും ജ്ഞാനലോകത്തിൽ പ്രവേശിക്കാത്തതും ആയ ഈ ജീവിതത്തിൽ നിന്നു മോചനം ലഭിക്കണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു. വിശ്വസ്രഷ്ടാവിനെ, വിശ്വനെ, അവിശ്വനെ, വിശ്വം ആയുധമായവനെ, വിശ്വാത്മാവിനെ, അജനെ, പരബ്രഹ്മത്തെ-- ഞാൻ പ്രണമിക്കുന്നു. യോഗംകൊണ്ടു കർമ്മങ്ങളെ ദഹിപ്പിച്ചവരും യോഗംകൊണ്ടു പരിശുദ്ധമായ ഹൃദയത്തിൽ സാക്ഷാൽകരിക്കുന്നവരും ആയ യോഗികൾ കാണുന്ന യോഗേശനെ--ഞാൻ പ്രണമിക്കുന്നു. അസഹ്യവേഗമായ ത്രിവിധശക്തികൾ ആയുധമായവനും, സകല ബുദ്ധികളുടെയും ലക്ഷ്യവും, ആശ്രയിക്കുന്നവർക്ക് രക്ഷ നൽകുന്നവനും, അളക്കാവതല്ലാത്ത ശക്തികളുടെ നിധിയും, ഇന്ദ്രിയങ്ങൾ അടക്കാത്ത പന്ഥാവിൽ സഞ്ചരിക്കുന്നവനും, ആയ പ്രഭുവിനെ--ഞാൻ വീണ്ടും വീണ്ടും പ്രണമിക്കുന്നു. ദേഹികൾ അഹങ്കാരം നിമിത്തം ജീവാത്മാവിനെ ഗ്രഹിക്കാതിരിക്കുമാറ് മായയിൽ വ്യാപരിക്കുന്നവനും, നിസ്സീമമായ മഹിമയുടെ നിലയനവും, ആയ ഭഗവാനെ--ഞാൻ പ്രണമിക്കുന്നു.'' ഗജേന്ദ്രൻ നിർവ്വിശേഷമായ ബ്രഹ്മത്തെ ഇങ്ങനെ സ്തുതിച്ചു. നാമം രൂപം മുതലായ വിവിധ ലിംഗങ്ങളെ കുറിച്ച് അഭിമാനം പൂണ്ട ബ്രഹ്മാദികളായ ദേവന്മാർ--സഹായം ചെയ്‌വാൻ സന്നദ്ധന്മാരായില്ല: എന്നാൽ സകലാമരസ്വരൂപനും സകലാത്മാവും ആയ ഹരി-- അവിടെ ആവിർഭവിച്ചു. ജഗന്നിവാസനായ ഹരി, ആർത്തനായ ഗജേന്ദ്രന്റെ സങ്കടം അറിഞ്ഞു: പ്രശംസകളെ പാടിയ ദേവകളുടെ അകമ്പടിയോടുകൂടെ സരോതീരത്തെ പ്രാപിച്ചു. ഭഗവാൻ വേദമയനായ ഗരുഡന്റെ പുറത്ത്, ചക്രായുധം എടുത്തു പിടിച്ച്, പ്രത്യക്ഷനായി. ആന മേൽപോട്ടു നോക്കി ചക്രമെടുത്ത്, ആകാശത്തു ഗരുഡന്റെ പുറത്തു പ്രത്യക്ഷനായ ഭഗവാനെ കണ്ടു ആന കൈയിൽ താമര പിടിച്ചു നമസ്കരിച്ച്, പണിപ്പെട്ടു ''നാരായണ! അഖിലഗുരോ! ഭഗവൻ! നമസ്തേ!'' എന്ന് ആരാധിച്ചു. ഹരിയാകട്ടെ പീഡിതനായ ഗജത്തെ കണ്ടു; വേഗത്തിൽ അവതരിച്ചു. മുതലയേയും ആനയേയും വെള്ളത്തിൽ നിന്നു പിടിച്ചു പൊക്കി, മുതലയുടെ മുഖത്തെ കീറി, ആനയെ കരയ്ക്കു നിറുത്തി: ദേവന്മാർ കണ്ണു മിഴിച്ചു നോക്കിനിന്നു.

ഹരിയുടെ പരമതത്വം പ്രശംസിച്ചുകൊണ്ട് ദേവന്മാർ, ഗന്ധർവ്വന്മാർ, ബ്രഹ്മാവ്, രുദ്രൻ മുതലായവർ പുഷ്പവർഷം ചെയ്തു: ദുന്ദുഭികൾ നദിച്ചു; ഗന്ധർവ്വന്മാർ പാടി നർത്തിച്ചു; ഋഷികൾ, സിദ്ധന്മാർ, ചാരണന്മാർ, മുതലായവർ പുരുഷോത്തമസ്തോത്രം ചെയ്തു. മുതലയാകട്ടെ പാപമോചിച്ച രൂപം ധരിച്ചു ഒരു ഗന്ധർവ്വനായി. അവിടെ കണ്ടതു ഹൂഹൂ എന്ന ഗന്ധർവ്വനായകനെയാണ്. ദേവലന്റെ ശാപം ഏററു മുതലയായി ക്ലേശിച്ച ഹൂഹൂ, ശാപവിമുക്തനായി, സർവ്വാഭരണവിഭൂഷിതനായി, നമസ്കരിച്ചു നിന്നു. ഹൂഹൂ, ഹരിയെ പ്രണമിച്ചു; പ്രദക്ഷിണം ചെയ്തു. ഭക്തിനമസ്കാരപൂർവ്വം ആരാധിച്ചു.

പാപമൊഴിഞ്ഞ ഗന്ധർവ്വൻ, അനുഗ്രഹം വാങ്ങി സ്വസ്ഥാനത്തെ പ്രാപിച്ചു. ഹരി, ഗജേന്ദ്രനെ തലോടി. ഹരിസ്പർശം ഏറ്റ ഗജേന്ദ്രൻ, ആ ക്ഷണത്തിൽ അജ്ഞാന ബന്ധനം ഒഴിഞ്ഞു്, ഞെളിപ്പെട്ടുട്ടു്, ചതുർഭുജനായി, ഭഗവദ്രൂപത്തെ പ്രാപിച്ചു. ദ്രവിഡസത്തമനായ ഇന്ദ്രദ്യുമ്നൻ ഹരിസ്മരണം നിമിത്തം, ഹരിസമ്പന്നനായി. ചരിതാർത്ഥനായ ഇന്ദ്രദ്യുമ്നനോടു ഹരി പറഞ്ഞു:—രാത്രിയുടെ അവസാനത്തിൽ ഉണർന്നു സ്നാനപരിശുദ്ധനായി ധ്യാനനിരതനായിരിക്കുന്നവനു്, പ്രാണാപായസമയത്തു്, ഞാൻ പരമപദത്തെ നൽകും. എന്നെ സ്മരിക്കുന്നവനും, അങ്ങയെ സ്മരിക്കുന്നവനും, ഈ സരസ്സിനെ സ്മരിക്കുന്നവനും, ഈ മൈതാനത്തെയും കാനനത്തെയും സ്മരിക്കുന്നവനും, പരമപദത്തെ പ്രാപിക്കും. മാത്രമല്ല, ഈ ചൂരൽകാടുകളെ, മുളംകൂട്ടങ്ങളെ, ദേവവൃക്ഷങ്ങളെ, കുന്നുകളെ, ബ്രഹ്മലോകത്തെ, ശിവനിലയനത്തെ, എനിക്കു പ്രിയമായ പാൽക്കടലിനെ, ഭാസുരമായ ശ്വേതദ്വീപത്തെ, ശ്രീവത്സം, കൌസ്തുഭം, കൌമോദകി എന്നവയെ, പാഞ്ചജന്യം എന്ന അപരാഭിധാനമുള്ള സുദർശന ചക്രത്തെ, പക്ഷിപ്രഭുവായ ഗരുഡനെ, എന്റെ അംശമായ ശേഷനെ, ഹരിപരായണയായ മഹാലക്ഷ്മിയെ, ബ്രഹ്മാവിനെ, നാരദനെ, പരമശിവനെ, പ്രഹ്ളാദനെ, മത്സ്യം, കൂർമ്മം, വരാഹം മുതലായ അവതാരങ്ങളിൽ ഞാൻ ചെയ്ത അനന്ത പുണ്യങ്ങളായ കർമ്മങ്ങളെ, സൂര്യനെ, ചന്ദ്രനെ, അഗ്നിയെ, പ്രണവത്തെ, സത്യത്തെ, അവ്യക്തനെ, പശുവിനെ, ബ്രാഹ്മണനെ, അവ്യയമായ ധർമ്മത്തെ, ധർമ്മൻ സോമൻ കശ്യപൻ എന്നവരുടെ ഭാര്യമാരായ ദക്ഷപുത്രികളെ, ഗംഗ, സരസ്വതി, നന്ദ, കാളിന്ദി എന്ന നദികളെ, ഐരാവതത്തെ, ധ്രുവനെ, സപ്തർഷികളെ, പുണ്യശ്ലോകന്മാരായ മനുഷ്യരെ, എന്റെ വിവിധരൂപങ്ങളെ,—നിശാന്തത്തിൽ സ്നാനപരിശുദ്ധന്മാരായി സമാഹിതന്മാരായി സ്മരിക്കുന്ന സർവ്വന്മാരും, പാപവിമുക്തന്മാരാകും. നിശാന്തത്തിൽ എഴീററു് ഈ കഥ പാടി എന്നെ സ്തുതിക്കുന്നവർക്കു പ്രാണപ്രയാണ സമയത്തു ഞാൻ പരമഗതിയെ പ്രദാനം ചെയ്യും.'' ഹൃഷീകേശൻ ശംഖം ഊതി, ഗരുഡനെ ആരോഹിച്ചു: വിബുധന്മാർ പ്രഹൃഷ്ടന്മാരായി: അന്തർഹിതന്മാരായി.

ഇന്ദ്രനെ ത്തന്നെയും പേടിപ്പിച്ചു ഓടിച്ചു് സ്വർഗ്ഗത്തിൽ രാജാവായ നഹുഷനെ, അഗസ്ത്യൻ സർപ്പമാക്കി താഴെ തള്ളിയിട്ട സംഭവം, നഹുഷചരിത്രത്തിൽ ഉണ്ടു്. രാവണനെതിരായ യുദ്ധത്തിൽ; രാമൻ സമരക്ഷീണനായ്ക്കുന്നതു കണ്ടു്, അഗസ്ത്യൻ രഥത്തിൽ ചെന്നു്, ആദിത്യഹൃദയം എന്ന മന്ത്രം ഉപദേശിച്ചു പ്രോത്സാഹനം ചെയ്ത സംഭവം, രാമായണത്തിൽ ഉണ്ടു്. ദക്ഷിണ ദിക്കിൽ നിന്നു വടക്കോട്ടേയ്ക്കു് പോകാത്ത അഗസ്ത്യൻ, ദ്രാവിഡ നാഗരികതയുടെ പ്രാരംഭകനാണെന്നും തമിഴ് അക്ഷരമാല, തമിഴ് വ്യാകരണം മുതലായവയുടെ കർത്താവാണെന്നും പ്രസിദ്ധമാണു്. അഗസ്ത്യനു തമിഴ്മുനിയെന്നും തമിഴ്നാട്ടുകളിൽ പേരുണ്ടു്.

---

# വിശ്രവസ്സ്.

പുലസ്ത്യനും ഹവിർഭൂക്കിനും അഗസ്ത്യനെ കൂടാതെ വിശ്രവസ്സ് എന്നൊരു പുത്രനുണ്ടായിരുന്നു. വിശ്രവസ്സിനു ഭാര്യമാർ രണ്ടാണു്. ഒന്നാമത്തെ ഭാര്യ, ധർമ്മപ്രജാപതിയുടെ വംശത്തിൽ ജനിച്ച ഇഡവിഡ അത്രെ. ഇഡവിഡയുടെ പുത്രൻ കുബേരൻ, സർവ്വധനങ്ങളുടെയും അധിപനാണു്. കുബേരനു ധനാധിപൻ എന്നും പേരുണ്ടു്. ധനങ്ങളുടെ അധിപനായ കുബേരൻ പരമ വിരൂപനായി വർണ്ണിക്കപ്പെട്ടിരിക്കുന്നു. കുബേരന്റെ ഉദ്യാനത്തിനു ചൈത്രരഥം എന്നു പേരത്രെ. പരമശിവന്റെ സഖാവു് എന്നു പ്രസിദ്ധനായ കുബേരന്റെ വാസസ്ഥാനം, കൈലാസത്തിന്റെ ശൃംഗമായ മന്ദരം മലയുടെ അടുത്തുള്ള അളകാപുരിയാണു്. കുബേരൻ അനേകായിരം വർഷം ബ്രഹ്മാവിനെ തപസ്സു ചെയ്തു്—ദേവത്വത്തെയും അതോടുകൂടെ ത്രിഭുവന പ്രസിദ്ധമായ പുഷ്പക വിമാനത്തെയും, സമ്പാദിച്ചു. ദീർഘകാലം ലങ്കയിൽ, രാജാവായിരുന്ന കുബേരനെ രാവണൻ തോല്പിച്ചു്, രാജ്യത്തെയും പുഷ്പകത്തെയും, അപഹരിക്കുക, ഉണ്ടായി. ഏതു രൂപത്തെയും ധരിക്കുന്നതിനും ആവശ്യമനുസരിച്ചു ചുരുങ്ങുവാനും വിടരുവാനും കഴിയുന്നതും ആയ പുഷ്പകവിമാനത്തിലാണു്—രാവണനെ ജയിച്ച ശേഷം സീത, ലക്ഷ്മണൻ, ഹനുമാൻ, സുഗ്രീവൻ, അംഗദൻ, വിഭീഷണൻ, മുതലായവരോടും കോടി കോടി വാനരന്മാരോടും കൂടെ ശ്രീരാമൻ, അയോദ്ധ്യക്കു് പോയതു്. യക്ഷന്മാരും ഗുഹ്യകന്മാരും, കിന്നരന്മാരും, കിംപുരുഷന്മാരും കുബേരന്റെ പ്രജകളാണു്. കുബേരന്റെ ഭാര്യ കൌബേരി; പുത്രന്മാർ മണിഗ്രീവനും നളകൂബരനും. സർവ്വനിധികളുടെയും അധിപനായ കുബേരന്റെ ഒൻപതു നിധികളെക്കുറിച്ചു്

> മഹാപത്മശ്ച പത്മശ്ച ശംഖോ മകര കച്ഛപൌ
> മുകുന്ദ കുന്ദ നീലാശ്ച ഖർവ്വശ്ച നിധയോ നവ.

ഇങ്ങനെ ഒരു പ്രസിദ്ധ പദ്യമുണ്ടു്,

ബ്രഹ്മാവ്
|
ധർമ്മൻ
|
നരൻ
|
കേവലൻ
|
ബന്ധുമാൻ
|
ബന്ധു
|
തൃണബിന്ദു
|
ഇഡവിഡ
=വിശ്രവസ്സ്
|
ഐഡവിഡൻ
അഥവാ
കുബേരൻ

കുബേരന്റെ രണ്ടാമത്തെ ഭാര്യ കൈകസിയത്രെ. കൈകസിയുടെ പൂർവ്വന്മാരെ കുറിച്ചു അറിവാനുള്ളതാണു്. ബ്രഹ്മാവു് രാക്ഷസന്മാരെ സൃഷ്ടിച്ച സംഭവം, ദൈനംദിന സർഗ്ഗത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. രക്ഷാമഹ എന്നു പറഞ്ഞ ഏതാനും ഭൂതങ്ങളും രക്ഷന്മാരായി എന്നും; യക്ഷാമഹ എന്നു പറഞ്ഞ ഏതാനും ഭൂതങ്ങളും യക്ഷന്മാരായി എന്നും; അത്രെ അവിടെ പ്രസ്താവിച്ചിരിക്കുന്നതു്. രാക്ഷസവർഗ്ഗത്തിൽ ഒരു കാലത്തു് ഹേതി പ്രഹേതി എന്ന രണ്ടു വീരന്മാരായ സഹോദരന്മാർ ഉണ്ടായി. മഹാബലിയുടെ സഹചരന്മാരിൽ പ്രധാനന്മാരായി ഹേതിയുടെയും പ്രഹേതിയുടെയും നാമങ്ങളെ കാണുന്നുണ്ടു്. പ്രഹേതി വിവാഹം ചെയ്തില്ല. ആ ധാർമ്മികൻ തപോവനങ്ങളെ ആശ്രയിച്ചു. ഹേതിയാകട്ടെ കാലന്റെ ഭഗിനിയും മഹാഭയയും ആയ ഭയ എന്ന കന്യക

ഹേതി
|
വിദ്യുത്കേശൻ
|
സുകേശൻ

യെ വിവാഹം ചെയ്തു്, വിദ്യുത് കേശൻ എന്ന തേജസ്വിയുടെ പിതാവായി. വിദ്യുത്കേശൻ സന്ധ്യയുടെ പുത്രിയായ സാലകടംകടയെ വിവാഹം ചെയ്തു. സാലകടംകട പ്രസവിച്ചു; എന്നാൽ ഭർത്തൃ സഹവാസ സുഖത്തെ കാമിച്ച രാക്ഷസി, പുത്രനെ ഉപേക്ഷിച്ചു്, ഭർത്താവിനോടു ഒരുമിച്ചു വിഹരിച്ചു. സൂര്യസമ ദ്യുതിസമാന നായ ശിശു, മുഷ്ടി ചുരുട്ടി വായിൽ വച്ചുകൊണ്ടു് ഉച്ചത്തിൽ നിലവിളിച്ചു: ആ ഘട്ടത്തിൽ ആകാശത്തുകൂടെ കാളപ്പുറത്തു സഞ്ചരിച്ചിരുന്ന പരമ ശിവനും പാർവ്വതിയും, കരച്ചിൽ കേട്ട സ്ഥാനത്തേക്കു നോക്കി, ശിശുവിനെ കണ്ടു. പാർവ്വതി ആർദ്ര ചിത്തയായി. ദേവി പാർവ്വതിയെ പ്രീണിപ്പിക്കുവാനായി, ശിവൻ ശിശുവിനെ അനുഗ്രഹിച്ചു. ശിശു ആ ക്ഷണത്തിൽ വയസ്സുകൊണ്ടു് മാതൃസമനായി. ആ രാക്ഷസ കുമാരനു് അമരത്വവും ആകാശഗമായ ഒരു പുരവും, പ്രസാദിച്ച പരമശിവൻ നൽകി--എന്നു മാത്രമല്ല, രാക്ഷസസ്ത്രീകൾ മേലിൽ ഗർഭാധാന സമയത്തു തന്നെ പ്രസവിക്കുമെന്നും, രാക്ഷസ ശിശുക്കൾ ജനന സമയത്തു തന്നെ വയസ്സുകൊണ്ടു മാതൃസമരാകുമെന്നും, ദേവി പാർവ്വതിയും അനുഗ്രഹിച്ചു; വിദ്യുൽകേശന്റെയും സാലകടംകടയുടെയും പുത്രനാണു് സുകേശൻ. വരബലം നിമിത്തം സുകേശൻ ധൃഷ്ടനായി, കാമഗമായ പുരത്തിൽ സർവ്വത്ര സഞ്ചരിച്ചു.

ആ കാലത്തു പ്രഭകൊണ്ടു വിശ്വാവസുവിനു സമനായി ഗ്രാമണി എന്നു പേരായി ഒരു ഗന്ധർവ്വൻ ഉണ്ടായിരുന്നു. ആ ഗന്ധർവ്വനു്, രണ്ടാമതുണ്ടായ മഹാലക്ഷ്മിയേപ്പോലെ, വിശ്വവിഖ്യാതയും രൂപ യൗവന ശാലിനിയും ആയ ഒരു പുത്രിയും ഉണ്ടായിരുന്നു. ആ കന്യകയെ--രാക്ഷസൈശ്വര്യം പോലെ വളർന്നുവന്ന ദേവവതിയെ--ഗ്രാമണി സുകേശനു ഭാര്യയായി നൽകി. സുകേശൻ, ധനം ലഭിച്ച അധനനെപ്പോലെയും, ദേവവതി തേന്മാവു കണ്ട മുല്ലപോലെയും, ഹൃഷ്ടരായി. ദേവവതിക്കു അഗ്നി കല്പന്മാരായ മൂന്നു പുത്രന്മാർ പിറന്നു. ത്രിലോകങ്ങളെപ്പോലെ അവ്യഗ്രന്മാർ, മൂന്നു മന്ത്രങ്ങളേപ്പോലെ അത്യുഗ്രന്മാർ, മൂന്നു രോഗങ്ങളെപ്പോലെ ദാരുണന്മാർ, ആയ മൂന്നു പുത്രന്മാർ--മാലി, സുമാലി, മാല്യവാന്മാർ,--ചികിത്സകന്മാർ ഉപേക്ഷിച്ച രോഗങ്ങളെപ്പോലെ--വളർന്നു. അഛനായ സുകേശൻ ദേവപ്രീതി നിമിത്തം മഹാനായി പരിണമിച്ച സംഭവം അറിഞ്ഞ പുത്രന്മാർ, തപസ്സു ചെയ്യണമെന്നു് ഉറച്ചു; കഠിന നിയമങ്ങളെ അനുവർത്തിച്ചു; ഘോരമായ തപസ്സിനെ അനുഷ്ഠിച്ചു. സത്യം, ദമം, ആർജ്ജവം, മുതലായ വ്രതങ്ങളെ നിഷ്ഠയായി അനുഷ്ഠിച്ച സഹോദരന്മാരുടെ വീര്യം നിമിത്തം, സുരാസുര നര ലോകങ്ങൾ തപിച്ചു. ബ്രഹ്മാവു് പ്രത്യക്ഷനായി ''വരം ചോദിച്ചു കൊള്ളാ''മെന്നു അനുവദിച്ചു. സന്തുഷ്ടന്മാരായ സഹോദരന്മാർ കാററിൽ മരങ്ങളെന്നതു പോലെ, വിറച്ചു; പ്രാഞ്ജലികളായി നിന്നു്, അപേക്ഷിച്ചു:—''പ്രഭോ! ഞങ്ങൾ അജയ്യന്മാരാകണം; ശത്രുസംഹാരകന്മാരാകണം; ആയുഷ്മാന്മാരാകണം; അന്യോന്യം സൗഹാർദ്ദപൂർവ്വം വർത്തിച്ചു പ്രഭുക്കളായി വർത്തിക്കണം''. ബ്രഹ്മാവു് അനുഗ്രഹിച്ചു; അന്തർദ്ധാനം ചെയ്തു. വരം ലഭിച്ച ഉടനെ ആ നിശാചരന്മാർ ജന്മഗുണം അനുസരിച്ചു്, സർവ്വലോക പീഡനം ആരംഭിച്ചു. സുരന്മാർ, ഋഷികൾ, ചാരണന്മാർ മുതലായവരൊക്കെയും നരകത്തിൽ വീണ നരന്മാരെപ്പോലെ രക്ഷയില്ലാത്തവരായി. രാക്ഷസപ്പെരുമാക്കന്മാർ വിശ്വകർമ്മാവിനോടു് ഇങ്ങനെ ആജ്ഞാപിച്ചു:—''ഓജസ്സു്, തേജസ്സു്, ബലം എന്നവ കൊണ്ടു മത്തന്മാരായ ദേവന്മാർക്കു് ഇഷ്ടാനുസാരം ഗൃഹം നിർമ്മിച്ചു നൽകുന്നതു് അങ്ങല്ലയോ? ഭോ ശില്പിപ്രഭോ! അങ്ങു, ഞങ്ങൾക്കും ഗൃഹത്തെ സമ്മാനിക്കുക; ഹിമവത് പാർശ്വത്തിലോ, മേരു ശൃംഗത്തിലോ, മന്ദരഗഹ്വരത്തിലോ എവിടെയും ആകാം; ഞങ്ങൾക്കായി അങ്ങു നിർമ്മിക്കുന്ന ഗൃഹം, പരമശിവ നഗരത്തിൽ അല്പവും താഴെയാകരുതു്'' വിശ്വകർമ്മാവു പറഞ്ഞു:—''ദക്ഷിണ സമുദ്രത്തിന്റെ തീരത്തു ത്രികൂടം എന്നു പേരായ ഒരു പർവതം ഉണ്ടു്. അവിടെ സുബേലം എന്ന വേറെയും ഒരു പർവതം ഉണ്ടു്; അതിന്റെ പ്രധാന ശിഖരം ആകാശത്തെ ഉരസി നില്ക്കുന്നു; അതിന്റെ നാലു ഭാഗങ്ങളും ഉളി കൊണ്ടു ചെത്തി മിനുക്കിയതാണു്. അതിന്റെ മുടിയിൽ പക്ഷികളും, കയറുന്നതല്ല; നാലു ഭാഗവും പൊൻ മതിലുകളാലും സർവ ഭാഗങ്ങളും കനക തോരണങ്ങളാലും മഹിമപ്പെട്ട ഒരു നഗരത്തെ, ഇന്ദ്രശാസനം അനുസരിച്ചു്, ഞാൻ അവിടെ നിർമ്മിച്ചിട്ടുണ്ടു്; അതിനു ലങ്കയെന്നു നാമമാകുന്നു. ഭോ രാക്ഷസ പ്രഭുക്കന്മാരെ! നിങ്ങൾ അവിടെ താമസിക്കുക; അമരാവതിയിൽ ഇന്ദ്രനു തന്നെയും ലഭിക്കാത്ത പ്രതാപം, അവിടെ നിങ്ങൾക്കു ലഭിക്കും. രാക്ഷസ സഹചരന്മാരോടു കൂടെ ലങ്കാ ദുർഗത്തെ പ്രാപിച്ചാൽ, നിങ്ങൾ ദുരാധർഷന്മാരായി.'' ''വിശ്വകർമ്മാവിന്റെ വാക്കുകളെ കേട്ടു ഹൃഷ്ടന്മാരായ ആ രാക്ഷസോത്തമന്മാർ, ലങ്കയെ പ്രാപിച്ചു: ഉറച്ച പ്രാകാരങ്ങളും കുഴിഞ്ഞ കിടങ്ങുകളും കനകമയങ്ങളായ സൗധങ്ങളും ആയിരക്കണക്കിനു കണ്ടു. ഹൃഷ്ടന്മാരായ രാക്ഷസന്മാർ അവിടെ താമസമുറപ്പിച്ചു. അക്കാലത്തു നർമ്മദ എന്നു നാമമായ ഗന്ധർവിക്കു മൂന്നു പെൺമക്കൾ ഉണ്ടായിരുന്നു. അവരിൽ വസുധയെ മാലി, കേതുമതിയെ സുമാലി, സുന്ദരിയെ മാല്യവാൻ എന്നിങ്ങനെ യഥാക്രമം വിവാഹം ചെയ്തു് ആ രാക്ഷസ സഹോദരന്മാർ ഭാഗ്യവാന്മാരായി. മാലിയുടെയും വസുധയുടെയും പുത്രന്മാരായ അനിലൻ, അനലൻ, ഹരൻ, സമ്പാതി, യെന്നവർ പില്ക്കാലങ്ങളിൽ വിഭീഷണന്റെ മന്ത്രിമാരായി. സുമാലിയും കേതുമതിയും പത്തു പുത്രന്മാരുടെയും രണ്ടു പുത്രികളുടെയും പിതാക്കളായി. പുത്രന്മാർ—പ്രഹസ്തൻ, കമ്പനൻ, വികടൻ, കാലകാർമ്മുകൻ, ധൂമ്രാക്ഷൻ, ദണ്ഡൻ, സുപാർശ്വൻ, സംഹ്രാദി, പ്രഘസനു, ഭാസകർണ്ണൻ എന്നിവരാണു്. ഇവരിൽ പ്രഹസ്തൻ രാമ രാവണ സമരത്തിൽ രാവണന്റെ സർവ്വ സേനാനായകനായിരുന്നു. ശേഷിച്ചവരിൽ പലരും രാവണനെ പല സമരങ്ങളിലും രാമനു് എതിരായ സമരത്തിലും, വളരെ സഹായിച്ചവരാണു്. സുമാലിയുടെ പുത്രിമാർ കുംഭീനസി, കൈകസി എന്നവരാണു്. ഈ കൈകസിയെ പുലസ്ത്യന്റെ പുത്രനായ വിശ്രവസ്സു് വിവാഹം ചെയ്തു. വിശ്രവസ്സിന്റെയും കൈകസിയുടെയും പുത്രരാണു രാവണൻ, കുംഭകർണ്ണൻ, ശൂർപ്പണഖ, വിഭീഷണൻ എന്നവർ.

മാലി, സുമാലി, മാല്യവാൻ

ചരിത്രം മുൻപോട്ടു നീങ്ങുന്നതിനു മുൻപായി, മാല്യവാൻ, സുമാലി, മാലി എന്നവരെക്കുറിച്ചു് അല്പം പ്രസ്താവിക്കുവാനുണ്ടു്. വരബലം കൊണ്ടു് അഹങ്കാരം പൂണ്ട സഹോദരന്മാർ അസുര സ്വഭാവം അനുസരിച്ചു്, സുരന്മാരെ ഉപദ്രവിച്ചു തുടങ്ങി. രാക്ഷസന്മാരുടെ ദർപ്പം അധികമായതോടു കൂടെ സുരന്മാർ പരമ ശിവന്റെ സന്നിധിയിൽ അഭയം അർത്ഥിച്ചു. എന്നാൽ സുകേശനോടു പാർവതിക്കുണ്ടായിരുന്ന വാത്സല്യം

നിമിത്തം, മാല്യവാൻ മുതലായവരെ വധിക്കുവാൻ മനസ്സു
വരുന്നില്ല, എന്നു പരമ ശിവൻ ഒഴിഞ്ഞു. ദേവന്മാർ വിഷ്ണു
വിനെ പ്രീണിപ്പിച്ചാൽ ആശ്വാസം ലഭിക്കുമെന്നും, പരമ
ശിവൻ ഉപദേശിച്ചു. വൈകുണ്ഠത്തിൽ ചെന്നു് അഭയം അ
ർത്ഥിച്ച സുരന്മാരോടു്, വിഷ്ണു ഇങ്ങനെ അരുളി ച്ചെയ്തു. "ഭോ
സുരന്മാരെ! സുകേശനെ കുറിച്ചു ഞാൻ അജ്ഞനല്ല; അയാളും
പരമ ശിവ വരം നിമിത്തം അധികം അഹങ്കരിച്ചു. അയാളു
ടെ മൂന്നു പുത്രന്മാരെയും ഞാൻ അറിയും. അവർ സകല മര്യാ
ദകളെയും അതിക്രമിച്ചു നടക്കുന്നവരാണു്. ദേവന്മാരെ നി
ങ്ങൾ ക്ലേശിക്കേണ്ട! ഞാൻ മാല്യവാനെയും അനുജന്മാരെ
യും കൊല്ലുന്നുണ്ടു്." സുരന്മാർ ഹൃഷ്ടന്മാരായി സ്വസ്ഥാനങ്ങ
ളിലേക്കു നീങ്ങി. നടന്ന സംഭവങ്ങളെ മാല്യവാൻ അറി
ഞ്ഞു്, അനുജന്മാരെ ഗ്രഹിപ്പിച്ചു. സുമാലിയും മാലിയും ജ്യേ
ഷ്ഠനോടു് ഇങ്ങനെ പറഞ്ഞു:—"നാം സ്വാധ്യായം അനുഷ്ഠി
ച്ചവരാണു്: യാഗം ചെയ്തവരാണു്: വേണ്ട വഴിക്കു യാഗത്തെ
രക്ഷിച്ചു നമുക്കു്, ആയുസ്സിനു് ആമയം വരുവാൻ ഇടയി
ല്ല. നാം സുര സേനയിൽ ആയുധങ്ങളോടു കൂടെ കയറണം;
നാം എന്തിനു് ആരെ പേടിക്കുന്നു! ഇന്ദ്രനും, യമനും, രുദ്ര
നും, നാരായണനും, നമ്മുടെ മുൻപിൽ പേടിക്കുക തന്നെ
ചെയ്യും. നാം വിഷ്ണുവിനെ ഒരു പ്രകാരത്തിലും ദ്രോഹിച്ചിട്ടി
ല്ല; സുരന്മാർ ചെയ്യുന്ന ദോഷാരോപണം നിമിത്തം വിഷ്ണു
വിന്റെ മനസ്സിളകി പ്പോയതാണു്. നമുക്കു പുറപ്പെടാം; ഇ
പ്പോൾ തന്നെ പുറപ്പെടാം; സർവ സുരന്മാരെയും സംഹരി
ക്കാം." മാല്യവാൻ, സുമാലി, മാലി എന്നവർ ക്രോധിച്ചു;
സന്നദ്ധന്മാരായി; രഥങ്ങൾ ഇറങ്ങി, ആനകളും കുതിരകളും
ഒട്ടകങ്ങളും കോപ്പിട്ടു് ഒരുങ്ങി ഇറങ്ങി; കാളകൾ, കഴുത
കൾ, ശിംശുമാരങ്ങൾ, ഭുജംഗമങ്ങൾ. മകരങ്ങൾ, ഗരുഡോ
പമങ്ങളായ പക്ഷികൾ, സിംഹങ്ങൾ, വ്യാഘ്രങ്ങൾ, വരാഹ
ങ്ങൾ, സൃമരങ്ങൾ, ചമരങ്ങൾ എന്നവ യൊക്കയും ഗർവിഷ്ഠന്മാ
രായ രാക്ഷസന്മാരെ, സ്വർഗ്ഗത്തേക്കു് അനുഗമിച്ചു. ലങ്കയിൽ
പതിവില്ലാത്ത ലയ കാരണങ്ങളെ കണ്ടു്, ഭൂതങ്ങൾ ഭയപ്പെ
ട്ടു. മേഘങ്ങൾ എല്ലാം ചോരയും വർഷിച്ചു; കടലുകൾ കര
കവിഞ്ഞു കയറി; മലകൾ കുലുങ്ങി; ഇടിനാദം പോലെ കു
റുക്കന്മാർ ഇടരെ ഇടരെ ഓരിയിട്ടു: അശിവങ്ങളും ഘോര
ദർശനങ്ങളും ആയ ഭീമസത്വങ്ങൾ, ഇവിടെയും അവിടെയും
ദംഷ്ട്രകളെ കാട്ടി പ്പേടിപ്പിച്ചു നടന്നു; കഴുകന്മാർ വാ പി
ളർന്നു തീ പറപ്പിച്ചു് അസുരപ്പടയുടെ മീതെ പറന്നു: തത്ത
കൾ തത്തി തത്തി പറന്നു പാറി: കപോതങ്ങൾ തത്തകളുടെ
പിറകെ ദിക്കു വിട്ടു നിർഗ്ഗമിച്ചു: കാകന്മാർ കൂട്ടമായി അടു
ത്തു ചെന്നു: പൂച്ചകൾ പിറകെ പിറകെ ഇറങ്ങി ചെന്നു; കാ
ട്ടു കൊമ്പനാനകൾ കൂട്ടമായി ഇറങ്ങി സർവരേയും കമ്പം പി
ടിപ്പിച്ചു. കാലന്റെ കയറു കഴുത്തിൽ വീണ ബലദർപ്പിത
ന്മാരാകട്ടെ, ഉല്പാതങ്ങളെ അവഗണിച്ചു്, അട്ടഹസിച്ചു്, സുര
സംഹാരത്തിനൊരുങ്ങി, മേൽപോട്ടു തന്നെ നീങ്ങി; മാലി
യും സുമാലിയും, മഹാ ബലനായ മാല്യവാനും കത്തുന്ന തീ
ക്കട്ടകൾ പോലെ മുൻപിൽ നടന്നു; കുലുങ്ങാത്ത മാല്യവാൻ
മലയെപ്പോലെ സർവാഗ്രേസരനായ മാല്യവാനെ—ദേവതകൾ
ധാതാവിനെ എന്നതു പോലെ—ആശ്രയമായി കരുതി. ആ
രാക്ഷസ മഹാസൈന്യം, കല്പാന്ത മേഘം ഇടി പൊട്ടിക്കുന്ന
തു പോലെ, അട്ടഹസിച്ചു കൊണ്ടു്, കുതിച്ചു കയറി സുരന്മാ
രെ നേർക്കുന്നതിനു നിയോഗിക്കപ്പെട്ടതു. മാലിയാണു്. നട
ന്ന സർവ ദുർവൃത്തങ്ങളെയും പ്രഭുവായ നാരായണൻ അറി
ഞ്ഞു: പരമ പ്രഭു ആയുധമെടുത്തു: അമ്പുകൾ നിറഞ്ഞ ആ
വനാഴി ധരിച്ചു; സഹസ്രാർക്കസമ വീര്യമായ കവചം ഉടു
ത്തു; അപ്പോൾ, വാൾ, ശംഖം, ചക്രം, ഗദ, ശാർങ്ഗം എന്ന
വ ഒക്കയും സ്ഥാനങ്ങളിൽ സ്ഥാനം പിടിച്ചു:
രാക്ഷസാഭാവം സംഭവിക്കുമാറു സങ്കുലനായ പ്രഭു, ചിറ
ക വിരുത്തു മല പോലെ നിന്ന ഗരുഡന്റെ പുറത്തു കയറി;
കനക ഗിരി ശൃംഗത്തിൽ മിന്നൽക്കാറു്; വിളങ്ങി; യക്ഷ
സിദ്ധ ഗന്ധർവ മഹോരഗന്മാർ, പാടി; ഗരുഡന്റെ ചിറകി
ളകി: ഇളകിയ കാറേററു്, രാക്ഷസ പ്പടയിൽ കൊടിമര
ങ്ങൾ ഒടിഞ്ഞു മറിഞ്ഞു; രാക്ഷസന്മാരുടെ കൈയിൽ നിന്നു
ആയുധങ്ങൾ നാലുപാടും ചിതറി. രാക്ഷസന്മാർ പേടിച്ചു മ
റിയില്ല; ചോര പുരണ്ടും മാംസം മുറിഞ്ഞും കല്പാന്ത ജ്വാലാ
മാല പോലെ നിന്ന രാക്ഷസപ്പട, മായാ ശരീരത്തെ, പല
ടങ്ങളിൽ, മുന കൂർത്ത ശരങ്ങളെ കൊണ്ടു്; കീറി.

രാക്ഷസ കാള മേഘങ്ങൾ ആർത്തു കയറി, നാരായണ ഗി
റിയിൽ ശരവർഷം ചെയ്തു. ശ്യാമനായ നാരായണന്റെ ചുററി
ലും ആയി. നീലന്മാരായ രാക്ഷസന്മാർ അടുത്തു്, അമ്പുകളെ
ഉടരെ എയ്തു. അഞ്ജന മലയുടെ ചുററിലും മഴക്കാറു കടന്നു്,
ഇട മുറിയാതെ വർഷിക്കുക ആയി. പാററകൾ വയലുകളിലേ
ക്കു് എന്നതു പോലെ--കൊതുകുകൾ തീയിലേക്കു എന്നതുപോ
ലെ--ഈച്ചകൾ തേൻകുടത്തിലേക്കു എന്നതുപോലെ--മകര
ങ്ങൾ സാഗരത്തിലേക്കു എന്നതുപോലെ--

**മാലിയുടെ ചരമം**

രാക്ഷസന്മാർ അയച്ച മനോജവങ്ങളായ
ശരങ്ങൾ നാരായണാഭിമുഖമായി പാ
ഞ്ഞുചെന്നു-കല്പാന്തത്തിൽ ലോകങ്ങൾ എന്നതുപോലെ-നാരായ
ണനിൽ പ്രവേശിച്ചു. രഥസ്ഥിതന്മാരും, ഗജാരൂഢന്മാരും, അ
ശ്വാരോഹന്മാരും, ആയ പർവത കായന്മാരായ രാക്ഷസന്മാർ,
നിരന്തരമായി പ്രയോഗിച്ച, ശക്തി, ഋഷ്ടി, തോമരം, മുത
ലായ ആയുധങ്ങൾ നാരായണനെ--പ്രാണായാമങ്ങൾ ബ്രാഹ്മ
ണരെ എന്നതുപോലെ--ശ്വാസനിരോധം ചെയ്തു. നാരായണ
ൻ ശാർങ്ഗത്തിന്മേൽ ഞാണു കെട്ടി; വജ്രകല്പങ്ങളായ ശരങ്ങൾ
ഞാണിൽ കയറി; മനോ വേഗത്തിൽ ആഞ്ഞിറങ്ങി, ഹുങ്
കാരം ചെയ്തു പാഞ്ഞു്, രാക്ഷസ പ്പടയെ നൂറു കണക്കിനു്,
ആയിരക്കണക്കിനു്, കൊന്നു. കൊടുങ്കാററടിയേററ കാളമേ
ഘങ്ങളെപ്പോലെ—നാരായണ ശരങ്ങളുടെ അടിയേററ പട,
ഓടി. പുരുഷോത്തമൻ പാഞ്ചജന്യം എന്ന മഹാ ശംഖത്തെ ഊ
തി. സിംഹനാദം മദഗജങ്ങളെ എന്നതുപോലെ, ശംഖനാദം
രാക്ഷസപ്പടയെ നടുക്കി; കുതിരകൾ, നിന്ന നിലയിൽ വിറ
ച്ചു. ശംഖാരവത്തിന്റെ അടിയേററു വീര്യംകെട്ട മഹാരഥന്മാ
ർ, രഥങ്ങളിൽ നിന്നു താഴെ വീണു. ശാർങ്ഗ മഹാചാപത്തി
ൽനിന്നു പാഞ്ഞ സുപുംഖങ്ങളായ ശരങ്ങൾ--രാക്ഷസകുല ശേ
ഖരന്മാരെ കീറി ഇറങ്ങി, തറയിൽ തറഞ്ഞു നിന്നു്, വിറച്ചു.
വജ്രത്തിന്റെ അടിയേററ മലകളെപ്പോലെ, നാരായണ ശസ്ത്ര
ങ്ങളുടെ അടിയേററ രാക്ഷസന്മാർ തകർന്നു എറിഞ്ഞു. ചക്രം
മുറിച്ച രാക്ഷസ ശരീരങ്ങൾ ചോരയിൽ മെഴുകപ്പെട്ട കാവിമല
കൾ പോലെ കിടന്നു. മഹാ ശംഖാരവം, മഹാചാപ സ്വനം എ
ന്ന വൈഷ്ണവരവ സമാഹാരം, രാക്ഷസ രവങ്ങളെ വിഴുങ്ങി. ഹ
രി അയച്ച ശരങ്ങൾ ഉണ്ട മുരണ്ടു പറന്നു. രാക്ഷസന്മാരുടെ ശര
ങ്ങൾ മുറിഞ്ഞു: ധ്വജങ്ങൾ ഒടിഞ്ഞു: രഥങ്ങൾ തകർന്നു; കുറകൾ
കീറി. ശാർങ്ഗ മഹാചാപത്തിൽ നിന്നു, അസ്ത്രങ്ങൾ--സൂര്യനി
ൽനിന്നു കട്ടരശ്മികളെ പ്പോലെ--സാഗരത്തിൽനിന്നു തരംഗ
ങ്ങളെപ്പോലെ--പർവതങ്ങളിൽ നിന്നു പാമ്പുകളെപ്പോലെ--

മേഘങ്ങളിൽ നിന്നു നീർത്തുള്ളികളെ ഏറ്റാലെ --തുരുതുരെ ഇറങ്ങി: രാക്ഷസപ്പട പേടിച്ചു, ഓടി; തിരിഞ്ഞുനോക്കാതെ ഓടി; ശരഭങ്ങളെക്കണ്ട സിംഹങ്ങളെപ്പോലെ, സിംഹത്തെക്കണ്ട ആനകളെപ്പോലെ, വ്യാഘ്രത്തെ കണ്ട ശ്വാക്കളെപ്പോലെ, ശ്വാവേക്കണ്ട പൂച്ചകളെപ്പോലെ, പൂച്ചയേക്കണ്ട പാമ്പുകളെപ്പോലെ, പാമ്പിനെക്കണ്ട എലികളെപ്പോലെ--വിഷ്ണുവിന്റെ വീര്യത്തെക്കണ്ട രാക്ഷസന്മാർ. നില്ക്കാതെ, തിരിഞ്ഞു നോക്കാതെ, ഓടി. ഓടാത്തവർ ഒരാകയും മത്തുചടഞ്ഞു വീണു. നാരായണൻ വീണ്ടും പാഞ്ചജന്യം മുഴക്കി; ഇന്ദ്രൻ മുഴക്കുന്ന മേഘങ്ങളെ നൂറു ഗുണം കവിഞ്ഞ്, പാഞ്ചജന്യ മഹാരാവം ത്രിലോകങ്ങളിൽ ഉരുണ്ടു നടന്നു. നാരായണ ശരങ്ങളേറ്റ ശരീരം മുറിഞ്ഞ്, ശംഖാരാവങ്ങളെ കേട്ട് ശരീരം തളർന്നു, പേ പിടിച്ച രാക്ഷസപ്പട, ലങ്കയെ മുഖമാക്കി പലായന പരായണമായി. പട മട്ടത്തു പേടിക്കുന്നതു കണ്ട വീരനായ സുമാലി, ചൊടിച്ചു കയറി: നാരായണനെ തടുത്ത്, എയ്തു: സൂര്യനെ ഹിമ ഫലകങ്ങൾ എന്നതു വണ്ണം നാരായണനെ സുമാലിയുടെ ശരങ്ങൾ ആവരണം ചെയ്തു. ചൊടിച്ച സുമാലിയുടെ മിടുക്കു കണ്ട്, രാക്ഷസന്മാർ നിന്നു; ധൈര്യം അവലംബിച്ച്, സിംഹനാദം ചെയ്തു; സത്വ സമ്പന്നന്മാരായി. സുമാലി ആർത്തു; രാക്ഷസന്മാർ ആർപ്പിട്ട്; തുമ്പി വീശിയ ആനയെപ്പോലെ ഭുജങ്ങളെ വീശിക്കൊണ്ട്, സുമാലി സിംഹനാദം ചെയ്തു. ആർത്ത്, ആർപ്പിട്ട, അട്ടഹസിച്ച്, സുമാലി നോക്കി നില്ക്കവേ, സ്വന്തം സാരഥിയുടെ തല ഒരു നാരായണ ശരം കൊണ്ടെടുത്തു. സാരഥി ചത്തു: ക്ഷണത്തിൽ കുതിരകൾ പേപിടിച്ചു ഓടി: നിയന്ത്രണത്തിൽ നില്ക്കാതെ കുതിരകൾ, ഉമ്പും തുരാലും ഇല്ലാതെ നടത്തിയ വഴികളിൽ--നിയമനത്തിൽ ഒതുങ്ങാത്ത ഇന്ദ്രിയങ്ങൾ നടത്തുന്ന കാമാധീനനെപ്പോലെ—സുമാലി അസഹായനായി. പടക്കളത്തിൽ പേടിപ്പിച്ചു അടുക്കുന്ന മഹാബാഹുവായ വിഷ്ണുവിന്റെ എതിരായി—സായുധനായ മാലി പരമ കോപനനായി അടുത്തു. മാലി അയച്ച പൊൻപിടിമ്പുകൾ, ക്രൗഞ്ചത്തിൽ പക്ഷികൾ എന്നതുപോലെ, മാധവ ശരീരത്തിൽ കടന്നു. നൂറു കണക്കിനു, ആയിരക്കണക്കിനു, കടന്നു കയറിയ സുമാലിയുടെ അസ്ത്രങ്ങൾ ഏറ്റ നാരായണൻ—ആധികളെക്കൊണ്ട് കുലുങ്ങാത്ത ജിതേന്ദ്രിയനെപ്പോലെ ഉറച്ചു നിന്നു. നാരായണൻ ഞാണൊലി ചെയ്തു; പ്രതിബാണങ്ങൾ സുമാലിയെ നോക്കി പാഞ്ഞു: സുധാസാഗരം കണ്ട പാമ്പുകളെപ്പോലെ—വജ്രകഠിനങ്ങളും വിദ്യുത് പ്രഭങ്ങളും ആയ നാരായണ ശരങ്ങൾ, സുമാലിയുടെ ശരീരത്തിൽ നിന്ന്, ചോര കുടുകുടെ കടന്നു കുടിച്ചു. മാലി പിന്തിരിഞ്ഞു: ശംഖ ചക്ര ഗദാ ധരൻ മാലിയുടെ കിരീടത്തെ, വില്ലിനെ, കുതിരകളെ, നിരുപയോഗമാക്കി. കോപിഷ്ഠനായ മാലി—മലമുകളിൽ നിന്നു കേസരിക്കുട്ടി പോലെ,—രഥത്തിൽ നിന്നു ഗദാഹസ്തനായി—താഴത്തേക്കു ചാടി. മാലി അടിച്ചു; കാലൻ ശിവനെ എന്നതു പോലെ, ഇന്ദ്രൻ പർവതത്തെ എന്നതു പോലെ, മാലി ഗരുഡനെ നെറ്റിയ്ക്കടിച്ചു; അടിയേറ്റ ഗരുഡൻ ആതുരനായി; ആതുരനായ ഗരുഡൻ പിന്തിരിഞ്ഞു ഓടി; ഹരി പിന്തിരിഞ്ഞു ഓടുന്നതു കണ്ട്, രൂക്ഷമായ ആരാവം രാക്ഷസപ്പടയിൽ നിന്നു ഉയർന്നു. രാക്ഷസ മഹാരാവം കേട്ട് സംക്രുദ്ധനായ ഭഗവാൻ, ഇരുന്ന ഇരുപ്പിൽ ചക്രം പിറകോട്ട് എറിഞ്ഞു: എറിയപ്പെട്ട ചക്രം —സ്വപ്രഭകൊണ്ട് സൂര്യമണ്ഡല പ്രഭ കെടുത്തിക്കൊണ്ട്— —സ്വപ്രഭകൊണ്ട് മൂന്നു ലോകങ്ങൾക്കു പ്രഭ കയററിക്കൊണ്ട്—കാലചക്രം പോലെ പാഞ്ഞ്,--മാലിയുടെ ശിരസ്സിനെ ആഞ്ഞടിച്ചു. പണ്ട് അമൃത വിഭജന ഘട്ടത്തിൽ രാഹുവിന്റെ തലയെന്നതു പോലെ--ചോരയിൽ ആറാടിയ മാലിത്തല തറയിൽ കണ്ണു മിഴിച്ചു വേറെ കിടന്നു. സംപ്രഹൃഷ്ടന്മാരായ സുരന്മാർ സർവ്വ പ്രാണങ്ങളേയും ഒതുക്കി പിടിച്ച്, ആഞ്ഞു സിംഹനാദം ചെയ്തു; "ദേവ! സാധു! ദേവ! സാധു സാധു" എന്ന വിജയാരവം, മൂന്നു ലോകങ്ങളിൽ മാറ്റൊലി കൊണ്ടു. മാലി മരിച്ചതു കണ്ട് സുമാലിയും, മാല്യവാനും, ലങ്കയിലേക്കു നെട്ടോട്ടം ഓടി; അരക്കപ്പെരുംപട പിറകെ ഓടി, ആശ്വസ്തനായ ഗരുഡൻ തിരിഞ്ഞു പറന്ന്, സംക്രുദ്ധനായി, ചിറകുകളെ ആഞ്ഞടിച്ച്, കാററിളക്കി, അരക്കപ്പെരുമാക്കന്മാരെ ഒക്കെയും പാറപറപ്പിച്ചു. ചക്രമേറ്റു മുഖം മുറിഞ്ഞവരും, ഗദയേറ്റു നെഞ്ചുടഞ്ഞവരും, കലപ്പ കൊണ്ട് കഴുത്തു തകർന്നവരും, ഉലക്ക കൊണ്ട് തല പൊളിഞ്ഞവരും, വെട്ടേററവരും, അമ്പേററവരും, ആയ ലക്ഷം ലക്ഷം രാക്ഷസന്മാർ--ആഴിയിലേക്കു ആകാശത്തു നിന്നും പൊഴിഞ്ഞു. ഇടിത്തീയേററു ചീന്തി ച്ചിതറിയ മേഘ ശകലങ്ങളെപ്പോലെ--നാരായണ ശരജ്വാലാ മാലകൾ കത്തി എരിഞ്ഞു ചിതറിയ രാക്ഷസ മുടിക്കെട്ടുകൾ, വായുവിൽ പറന്നു. കുട പൊളിഞ്ഞവരും ആയുധം പോയവരും, ശരമേററ ശരീരം വിരൂപമായവരും, കുടൽമാല കഴുത്തിൽ ചുററിയവരും പൊടി പൂണ്ടു കണ്ണു വലിഞ്ഞവരും; ആയ ആ പട--പിരാന്തന്മാരുടെ പടയോ? ആന പ്പുറത്തിരുന്ന രാക്ഷസ പ്പാപ്പാന്മാർ, പുരാണസിംഹത്താൽ അർദ്ദിതന്മാരായി, നാലുവഴിക്ക് അമറി പ്പാഞ്ഞു: ഹരി ബാണങ്ങൾ കാലവാതങ്ങളെപ്പോലെ ചുററിലും കൂടി. കാളമേഘങ്ങൾ നിരന്തരമായും നിരന്തരായമായും മഴ പൊഴിക്കുന്നതു പോലെ, ആയുധങ്ങളെ എറിഞ്ഞു കളഞ്ഞ്, നിശാടന്മാർ പലായനം ചെയ്തു. ചക്ര പ്രഹാരങ്ങളേററ്, തല മുറിഞ്ഞവർ, ഗദാ പ്രഹാരങ്ങളെക്കൊണ്ട് ശരീരം തകർന്നവർ, ഖഡ്ഗ പ്രഹാരങ്ങളെ കൊണ്ട് ദ്വിഗുണീകൃതന്മാർ--രാക്ഷസന്മാർ— മലമഴ പോലെ—ഉടനെത്തുടരെ തറയിലേക്കു വീണു.

പത്മനാഭ ശര സർപ്പങ്ങൾ പിറകേ പിറകെ വിടാതെ കടിച്ചു കയക്കുന്ന തറിഞ്ഞ്, മാല്യവാൻ കരയിൽ അടിച്ച കടൽപോലെ തിരിഞ്ഞു നിന്നു; കോപംകൊണ്ടു വിറച്ച് തലയിൽ, മുള്ളൻപന്നിയുടെ മുള്ളുപോലെ എഴുന്നുനിന്ന മുടികളെക്കൊണ്ട്, ഭയങ്കരനായി; ചുവന്ന കണ്ണുകളെക്കൊണ്ട് മാല്യവാൻ പുരുഷോത്തമനോട് ഇങ്ങനെ വിളിച്ചു പറഞ്ഞു:-"ഭോ! നാരായണ! അങ്ങു പുരാതനമായ ക്ഷത്രിയധർമ്മം അറിഞ്ഞുകൂടയോ? പേടിച്ചോടുന്ന പടയേ പേടിപ്പിക്കുന്ന അങ്ങ് ഒരു മൂഢനോ? ഭോ സുരേശ്വര! പരാങ്മുഖന്മാരെ സംഹരിക്കുന്ന
വൻ പുണ്യകർമ്മാക്കൾക്കു വിധിക്കപ്പെട്ടി
രാക്ഷസ പരാജയം ട്ടുള്ള സ്വർഗ്ഗത്തെ സമ്പാദിക്കുക ഇല്ല. ശംഖ
ചക്ര ഗദാധര! അങ്ങയ്ക്കു യുദ്ധകാംക്ഷ ഉണ്ട് എങ്കിൽ--ഇതാ! ഞാൻ നില്ക്കുന്നു: അങ്ങ് ശക്തമെങ്കിൽ ബലം പ്രദർശിപ്പിക്കുക" ദേവരാജാവു, രാക്ഷസ രാജാവിനോടു പറഞ്ഞു:-"അസുരന്മാരെ ഭയന്നു ഓടുന്ന സുരന്മാർക്ക്, ഞാൻ അസുരവധം ചെയ്ത്, ശരണം, നല്കും. സുരകാര്യം എനിക്കു പ്രാണങ്ങളെ കവിഞ്ഞ് പ്രിയ കാര്യമാണ്; അതു ഞാൻ സാധിക്കും. രാക്ഷസന്മാർ പാതാളത്തു ഒളിക്കട്ടെ; അവരെ ഞാൻ കൊല്ലും;" നാരായണൻ ഈ പ്രസ്താവം ചെയ്യവെ, ക്രോധ രക്താക്ഷനായ മാല്യവാൻ, വജ്ര കഠിനമായ ഒരു വേ

ലൂനെ, കൌസ്തുഭം അലങ്കരിച്ച മാറിന്, എറിഞ്ഞു: മാല്യവാൻ എറിഞ്ഞ കിങ്കിണി കെട്ടിയ വേൽ, ഘണാഘണ കപനനം ചെയ്തു്,–മേഘങ്ങളിൽ കയറിയ ഇന്ദ്രധനസ്സു പോലെ–പത്മനാഭ ഭുജാന്തരത്തിൽ തറഞ്ഞു; നാരായണൻ ആ വേലിനെ തന്നെ പറിച്ചെടുത്തു്, മാല്യവാനെ ലക്ഷ്യമാക്കി എറിഞ്ഞു. വേലായുധൻ എറിഞ്ഞ വേൽ പോലെ ഗോവിന്ദ കരത്തിൽ നിന്നു തിരികെ ചെന്ന വേൽ—അഞ്ജനശൈലത്തിൽ മഹോൽക്ക പോലെ--മാല്യവാൻെറ മാറിടത്തിൽ തറഞ്ഞു് പൂക്കാട്ടു നിരന്ന മലമുടിയിൽ ഇടിത്തീപോലെ, ഹാര മണിഞ്ഞ രാക്ഷസോരസ്സിൽ, ശക്തി നിന്നു വിറച്ചു: കവചം മുറിഞ്ഞ അസുരപ്പെരുമാൾ മുഹൂത്ത നേരം നഷ്ട പ്രജ്ഞനായി; അടുത്ത ക്ഷണത്തിൽ ലബ്ധപ്രജ്ഞനായി, കുലുങ്ങാത്ത മല പോലെ ഉറച്ചു്, ഉയർന്നു നിന്നു. കാരിരുമ്പിൽ പണുതെടുത്ത മുള്ളുനിറഞ്ഞ ഒരു ശൂലം കൈയിലെടുത്തു്, മാല്യവാൻ, രണ്ടു കൈകൊണ്ടും ആഞ്ഞു നാരായണൻെറ മാറിൽ കുത്തി; അരിശം അമരാഞ്ഞ രാക്ഷസൻ നാരായണനെ മുഷ്ടി ചുരുട്ടി തുടരെ തുടരെ ഇടിച്ചു; വില്പാടു് അകലത്തിൽ മാറി നിന്നു. സാധു സാധു എന്നു് ആകാശ ഭാരതി ദിഗന്തങ്ങളെ മുഖരിതമാക്കി. രാക്ഷസൻ വീണ്ടും വിഷ്ണുവിനെ ഇടിച്ചു; ഗരുഡനെ താഡിച്ചു; ഗരുഡൻ കോപിച്ചു; ചിറകടിച്ചു്, കാററിളക്കി; ഇളകിയ കാററ് അരക്കപ്പെരുമാളെ, ഉണക്കിലയെപ്പോലെ, പറത്തി. ബലവാനായ ജ്യേഷ്ഠൻ ബലം കെട്ടതു കണ്ടു്, സുമാലിയും പടയും, ലങ്കയെ മുഖമാക്കി ഓടി: ഗരുഡൻ ഇളക്കിയ കാററിൽ ഉള്ളിനിന്ന മാല്യവാനും, നില കിട്ടുകയില്ലെന്നു നിശ്ചയിച്ചു്, പേടിച്ചും നാണിച്ചും, വൻപടയോടു കൂടെ ലങ്കയിലേക്കു പലായനം ചെയ്തു. ലങ്കയിൽ തന്നെയും രക്ഷ കിട്ടുക വിഷമമാണെന്നു ഭയന്നു്, മാല്യവാനും സുമാലിയും, പെണ്ണുങ്ങളും, പടകളും, പാതാളത്തിൽ ദീർഘകാലം താമസിച്ചു. അന്നു മുതൽ മാല്യവാൻ വാൎദ്ധക്യംകൊണ്ടു സ്ഥാനമൊഴിഞ്ഞു എന്നും, സുമാലി പ്രധാനനായി എന്നും കരുതേണ്ടതുണ്ടു്. മാല്യവാനും സുമാലിയും പാതാളത്തിലേക്കു പോയ ഘട്ടത്തിൽ, വിശ്രവസ്സിനു ഇഡവിഡയിൽ ജനിച്ച പുത്രനായ കുബേരൻ ലങ്കയിൽ വാണു.

കാലം ഒട്ടു കഴിഞ്ഞു. സുമാലിയും ലക്ഷ്മിക്കൊത്ത പുത്രി, കൈകസിയും, കൂടെ ഒരിക്കൽ പാതാളത്തിൽ നിന്നു് ഇറങ്ങി ഭൂമി ചുററി നടന്നു. കുബേരൻ പുഷ്പകത്തിൽ കയറി വിശ്രവസ്സിനെ കാണ്മാൻ പോകുന്നതു്, സുമാലി കണ്ടു. അഗ്നി പ്രഭനായ കുബേരനെ കണ്ടു്, വിസ്മയ വിവശനായ സുമാലി, പാതാളത്തിലേക്കു മടങ്ങി; ആ രാക്ഷസ പ്രഭു, ഇങ്ങനെ ചിന്തിച്ചു;—''അഹോ ഞാൻ എന്താണു് ചെയ്യേണ്ടതു്?'' കൈകസിയോടു പറഞ്ഞു:—''മകളേ! നീ ഭത്താവിനെ പ്രാപിക്കേണ്ട പ്രായമായി. യൌവനം കടന്നു പോകുന്നു. ഞാൻ പ്രതികൂലിക്കുമെന്നുള്ള ഭയം നിമിത്തം, ആരും നിന്നെ വരിക്കുന്നില്ല. ഞങ്ങളൊക്കെയും ധമ്മസങ്കടത്തിലായി. മകളെ! നീ സവ്വ ഗുണ സമ്പന്നയായ സാക്ഷാൽ മഹാലക്ഷ്മി യത്രെ. എന്നാൽ—മാനം കാംക്ഷിക്കുന്ന സവ്വന്മാർക്കും കന്യാ പിതൃത്വം ദുഃഖ കാരണമാണു്. ആരു്, എന്നു്, മകളെ വേൾക്കുമെന്നുള്ള ചിന്ത മമ്മഭേദകം തന്നെ. മാതൃവംശം, പിതൃവംശം, വരൻെറ വംശം ഈ മൂന്നും തമ്മിൽ ഇണങ്ങി വരുമോ എന്നു സന്ദേഹം, എപ്പോഴും, ശേഷിക്കും. മകളെ! നീ ഒന്നു ചെയ്യുക തന്നെ. പ്രജാപതിയുടെ വംശത്തിൽ പെട്ട വിശ്രവസ്സിനെ വരിക്കുക. നിനക്കു പുത്രന്മാർ ജനിക്കും. വിശ്രവസ്സിൻെറ പുത്രനായ കുബേരൻ ഇന്നു സൂര്യസമ പ്രഭനാണു്.''

രാവണ കുംഭകർണ്ണ-വിഭീഷണന്മാർ

അച്ഛനെ ബഹുമാനം നിമിത്തം കൈകസി അനുകൂലിച്ചു; ആ കുലാംഗന വിശ്രവസ്സു്, തപസ്സു ചെയ്തു താമസിച്ച സ്ഥലത്തു ചെന്നു നിന്നു. ആ ഘട്ടത്തിൽ വിശ്രവസ്സു് അഗ്നിഹോത്രം കഴിച്ചു് നാലാമതായ അഗ്നിയെ പോലെ ജ്വലിച്ചു് ഇരിക്കുക ആയിരുന്നു. മുഹൂത്തം ദാരുണമാണു് എന്നതു്—പിതൃശാസന ഗൌരവത്തെ മാത്രം ചിന്തിച്ച കൈകസി സ്മരിച്ചില്ല. കൈകസി അധോമുഖിയായി കാൽവിരൽ കൊണ്ടു തറയിൽ എഴുതി ക്കൊണ്ടു നിന്നു. പൂണ്ണ ചന്ദ്രാനന യായ ഒരു സുശ്രോണി, മുൻപിൽ നില്ക്കുന്നതു കണ്ടു, വിശ്രവസ്സു പറഞ്ഞു:—''ഭദ്രേ! ശോഭനേ! ഭവതി ആരുടെ പുത്രിയാണു്? എവിടെ നിന്നു വരുന്നു? ഭവതിക്കു് ഇവിടെ എന്തു കാര്യം? വാസ്തവം പറയുക തന്നെ'' കൈകസി കൈ കൂപ്പിപ്പറഞ്ഞു:—''പ്രഭോ! എന്നെക്കുറിച്ചുള്ള സവ്വവും ആത്മപ്രഭാവം കൊണ്ടു് അങ്ങു് അറിയുന്നു. ഭോ ബ്രഹ്മഷേ! അച്ഛൻെറ നിയോഗം അനുസരിച്ചു്, ഞാൻ ഇവിടെ വന്നു. എൻെറ പേർ കൈകസി എന്നാണു്. ശേഷമൊക്കയും അങ്ങയ്ക്കു് അറിയാം.'' മുനി സ്വല്പനേരം ധ്യാനത്തിലിരുന്ന ശേഷം ഇങ്ങനെ പറഞ്ഞു:—''ഭോ ഭദ്രേ! ഭവതിയുടെ ആഗമന കാരണം ഞാൻ ഗ്രഹിച്ചിരിക്കുന്നു. ഭോ മത്ത മാതംഗ ഗാമിനി! ഭവതി പുത്രാഭിലാഷം നിമിത്തം ഇവിടെ വന്നതാണു്. എന്നാൽ ഭവതി ഇവിടെ വന്നു ചേന്നതു ദാരുണമായ മുഹൂത്തത്തിലത്രെ. ആയതിനാൽ ഭവതിക്കു പിറക്കുന്ന പുത്രന്മാർ എങ്ങനെ യുള്ളവരായിരിക്കു മെന്നു ഞാൻ പറയട്ടെയോ?

ദാരുണാൻ ദാരുണാകാരാൻ ദാരുണാഭിജനഃ പ്രിയാൻ
പ്രസവിഷ്യസി സുശ്രോണി രാക്ഷസാൻ ക്രൂരകൎമ്മണഃ

ദാരുണന്മാരും, ദാരുണാകാരന്മാരും, ദാരുണജന പ്രിയന്മാരും; ക്രൂരകമ്മാക്കളും, ആയ രാക്ഷസന്മാരെ–സുശ്രോണി!–ഭവതി പ്രസവിക്കും.'' കൈകസി നമസ്കരിച്ചു കൊണ്ടു പറഞ്ഞു:--''ഭോ ഭഗവൻ! അങ്ങു ബ്രഹ്മവാദിയല്ലയോ? അങ്ങയിൽനിന്നു് ഈദൃശന്മാ രായ പുത്രന്മാരെയല്ല, ഞാൻ കാംക്ഷിക്കുന്നതു്. ദുരാചാരന്മാ രായ പുത്രന്മാരെ, ഞാൻ പ്രാത്ഥിക്കുന്നില്ല. അങ്ങു പ്രസാദിക്കണമെ!'' വിശ്രവസ്സു് പറഞ്ഞു:--''ഭോ ശുഭാനനേ! ഭവതിക്കു് ഒടുവിലുണ്ടാകുന്ന പുത്രൻ ശുഭവംശാനുരൂപനും, സവ്വ ധമ്മാത്മാവും, ആയിരിക്കും'' കാലം പൂണ്ണമായ സമയം, കൈകസി ബീഭത്സനും രക്ഷോരൂപനും ദാരുണനും ആയ ഒരു പുത്രനെ പ്രസവിച്ചു. പത്തു കഴുത്തുകളും, കൊടിയ ദംഷ്ട്രകളും, ചുവന്ന ചുണ്ടുകളും ഇരുപതു കൈകളും, വിടന്ന മുഖവും, എരിഞ്ഞ മുടിയും, യോജിച്ച--അഞ്ജന മാമല പോലെ പേടിപ്പിച്ച--ശിശു പിറന്ന സമയം, തീ തിന്നുന്ന കുറുക്കന്മാരും, ശവം തിന്നുന്ന ക്രൂരഭൂതങ്ങളും ഇടത്തു വശത്തു ചംക്രമണം ചെയ്തു. ചോരമഴ പെയ്തു; കടുത്ത ഇടികൾ തുടരെ വെട്ടി; സൂര്യൻ ഇരുണ്ടു; മഹോൽകകൾ എരിഞ്ഞു വീണു; ഭൂമി കുലുങ്ങി; വാതങ്ങൾ ദാരുണങ്ങളായി വീശി; ഒരിക്കലും കുലുങ്ങാത്ത കടലുകൾ തന്നെയും കുലുങ്ങി. വിശ്രവസ്സു പറഞ്ഞു:–''ദശഗ്രീവനായി പിറന്ന ഈ ശിശുവിനു ദശഗ്രീവൻ എന്നു നാമമാകും.'' അതിനു ശേഷം കൈകസി, മഹാ ബലനായ കുംഭകണ്ണനെ പ്രസവിച്ചു. വലിപ്പത്തിൽ കുംഭകണ്ണനെ കവിഞ്ഞ സത്വം ഇല്ലതന്നെ. അടുത്തു പിറന്നതു വികൃതാനന യായ

ശൂർപ്പണഖയാണ്. കൈകസിയുടെ ഇളയ മകൻ, വിഭീഷണനാണ്. പരമ സാത്വികനായ വിഭീഷണന്റെ ജനനമുഹൂർത്തത്തിൽ, പൂമഴ ഉണ്ടായി; ആകാശത്തു ദുന്ദുഭി ഘോഷമായി; ദേവന്മാർ ''സാധു സാധു'' എന്നു കണ്ഠഘോഷം ചെയ്തു. ഓജസ്സേറിയ സഹോദരന്മാർ ആ കാട്ടിൽ വളർന്നു; മഹാബലന്മാരായ രാവണ കുംഭകർണ്ണന്മാർ ലോകോദ്വേഗ കരന്മാരായി. കുംഭകർണ്ണൻ ധർമ്മപരന്മാരായ മുനീന്ദ്രന്മാരെ പിടിച്ചു ഭക്ഷിച്ചും, എപ്പോഴും അതൃപ്തനായും, മൂന്നു ലോകങ്ങളിൽ സഞ്ചരിച്ചു. വിഭീഷണനാകട്ടെ, ധർമ്മാത്മാവായി; ധർമ്മവ്യവസ്ഥകളെ മാനിച്ചു; സ്വാധ്യായ നിരതനായി; നിയതാഹാരനും വിജിതേന്ദ്രിയനും ആയി ദിവസങ്ങളെ നയിച്ചു.

അങ്ങനെ ഇരിക്കവേ; ഒരിക്കൽ കുബേരൻ അച്ഛനെ കാണ്മാൻ അവിടെ ചെല്ലുക ഉണ്ടായി. പുഷ്പക വിമാനത്തിൽ അഗ്നി പോലെ ജ്വലിച്ചുകൊണ്ടു്, കുബേരൻ ചെല്ലുന്നതു കണ്ടു്, കൈകസി ദശഗ്രീവനോടു പറഞ്ഞു:—''മകനേ! നീ കുബേരനെ കണ്ടുവോ? ഇതു പ്രഭ ഒരു തേജ:പുഞ്ജമോ! നീ ഈ പരമ തേജസ്സുനു ഭ്രാതൃത്വം ഉള്ളവൻ തന്നെ; എന്നാൽ നിന്റെ അവസ്ഥ എത്ര ദയനീയം! മകനെ! നീ കുബേരസമനാകുമാറു്, യത്നം ചെയ്യുക'' മാതാവിന്റെ വചനം കേട്ടു പ്രതാപവാനായ ദശഗ്രീവൻ അമർഷം പൂണ്ടു്, ഇങ്ങനെ പ്രതിജ്ഞ ചെയ്തു. ''അമ്മേ! ഞാൻ സത്യം ചെയ്തു പറയുന്നു. അമ്മ സങ്കടപ്പെടേണ്ട! ഞാൻ ഓജസ്സു കൊണ്ടു്, ഭ്രാതൃസമനോ അധികനോ ആയി ഭവിക്കും'' ദശഗ്രീവൻ അനുജന്മാരോടൊരുമിച്ചു്, തപസ്സിനെ ആശ്രയിച്ചു് ദുഷ്കരമായ കർമ്മത്തെ സാധിക്കുവാനായി സന്നദ്ധനായി. ''തപസ്സു കൊണ്ടു് സർവ്വ കാമങ്ങളെ സാധിക്കും'' എന്നുറച്ചു കൊണ്ടു് രാവണ കുംഭകർണ്ണ വിഭീഷണന്മാർ ഗോകർണ്ണാശ്രമത്തെ പ്രാപിച്ചു.

തപശ്ചര്യ ആരംഭിച്ച സഹോദരന്മാർ ധർമ്മവിധികളിൽ നിരതന്മാരായി. കുംഭകർണ്ണൻ ഗ്രീഷ്മത്തിൽ പഞ്ചാഗ്നി മധ്യത്തിലും, വർഷത്തിൽ നനഞ്ഞു വീരാസനത്തിലും, ശിശിരത്തിൽ ജലമധ്യത്തിലും, പതിനായിരം വർഷം വർത്തിച്ചു. ധർമ്മാത്മാവും ധർമ്മപരനും ശുദ്ധനും ആയ വിഭീഷണൻ; അയ്യായിരം വർഷം ഒററക്കാലിൽ നിന്നു; ആ വ്രതത്തിന്റെ അവസാനത്തിൽ അപ്സരസ്സുകളും ഉരഗന്മാരും നൃത്തിച്ചു; ദേവതകൾ പൂമഴ പെയ്തു; വിഭീഷണൻ വീണ്ടും അയ്യായിരം വർഷം ഊർദ്ധ്വ ശിരസ്സനായി, ഊർദ്ധ്വ ബാഹുവായി, മനസ്സിനെ ഭരിച്ചു, സൂര്യനെ നോക്കി നിന്നു. ദശഗ്രീവൻ പതിനായിരം വർഷങ്ങളെയാണു്, നിരാഹാരനായി പിന്തള്ളിയതു്. ആയിരം വർഷം അവസാനിച്ച ഘട്ടത്തിൽ, ഉഗ്രനിഷ്ഠൻ ഒരു തല സ്വയം ഛേദിച്ചു തീയിൽ എറിഞ്ഞു: ഇങ്ങനെ ഓരോ വർഷസഹസ്രം പൂർണ്ണമാകുന്ന ഘട്ടങ്ങളിൽ, ഓരോ ശിരസ്സിനെ വീതം, ദശഗ്രീവൻ, ഒമ്പതു ശിരസ്സുകളെ അഗ്നിയിൽ ഹോമിച്ചു. വീണ്ടും വർഷം ആയിരം കടന്നു പോയി: പത്താമത്തെ തലയും വെട്ടുവാനായി. വാളെടുത്ത ദശഗ്രീവന്റെ മുമ്പിൽ, ദേവതകളും സുപ്രീതനായ പിതാമഹനും പ്രത്യക്ഷന്മാരായി. ബ്രഹ്മാവു പറഞ്ഞു:- ''ഭോ ധർമ്മജ്ഞ! അങ്ങു വരത്തെ വരിക്കുക. അങ്ങയുടെ പരിശ്രമം വ്യർത്ഥമാകയില്ല'' ദശഗ്രീവൻ ഹർഷഗൽഗദം പൂണ്ടു്, തൊണ്ട ഇടറി, ഇങ്ങനെ അപേക്ഷിച്ചു:—

വരലാഭം

''ഭഗവൻ പ്രാണിനാം നിത്യം നാന്യത്ര മരണാൽ ഭയം
നാസ്തി മൃത്യു സമഃ ശത്രുഃ അമരത്വ മഹം വൃണേ.''

ഭഗവൻ! പ്രാണികൾക്കു പരമ ഭയം മരണത്തെ തന്നെ: മരണത്തെപ്പോലെ വേറെ ശത്രുവില്ല. ഞാൻ അമരത്വത്തെ പ്രാർത്ഥിക്കുന്നു.'' ബ്രഹ്മാവു പറഞ്ഞു:—''സർവ്വാമരത്വം ഒരു മർത്ത്യനും വിധിക്കപ്പെട്ടിട്ടുള്ളതല്ല: അങ്ങു വേറെ ഏതെങ്കിലും ഒരു വരത്തെ പ്രാർത്ഥിക്കുക.'' ദശഗ്രീവൻ കൃതാഞ്ജലിയായി നിന്നു പറഞ്ഞു:—''

സുവർണ്ണ നാഗ യക്ഷാണാം ദൈത്യ ദാനവ രക്ഷസാം
അവദ്ധ്യോ$f$ഹം പ്രജാധ്യക്ഷ! ദേവതാനാം ച ശാശ്വത
ന ഹി ചിന്താ മമാ$f$ന്യേഷു പ്രാണിഷ്വമരപൂജിത
തൃണഭൂതാ ഹി തേ മന്യേ പ്രാണിനോ മാനുഷാദയഃ

ഭോ പ്രജാധ്യക്ഷ! സുവർണ്ണ നാഗ യക്ഷന്മാരാകട്ടെ, ദൈത്യ ദാനവ രാക്ഷസന്മാരാകട്ടെ, ദേവന്മാരാകട്ടെ, എന്നെ കൊല്ലരുതു്. ഭോ ശാശ്വത! ശേഷമുള്ള പ്രാണികളെ ഞാൻ അശേഷം ഭയപ്പെടുന്നില്ല; ഭോ അമരപൂജിത! മനുഷ്യർ മുതലായ പ്രാണികളെ ഞാൻ തൃണപ്രായം അവഗണിക്കുന്നു.'' ബ്രഹ്മാവു് പറഞ്ഞു:—ഭോ രാക്ഷസപ്രഭോ! അങ്ങയുടെ അഭീഷ്ടം സാധിക്കട്ടെ. കൂടാതെയും ഭോ ദശഗ്രീവ! തീയിൽ ഹോമിച്ച തലകളെ അങ്ങു വീണ്ടും ലഭിക്കും. ദുർല്ലഭമായ വേറൊരു വരത്തെയും ഞാൻ അങ്ങയ്ക്കു നൽകുന്നു.

ഛന്ദത സ്തവ രൂപം ച
മനസാ യ ദ്യഥേപ്സിതം

ബ്രഹ്മാവു് ആശീർവചനങ്ങളെ പറഞ്ഞ ക്ഷണത്തിൽ ദശഗ്രീവന്റെ ശിരസ്സുകൾ പത്തും, പൂർണ്ണങ്ങളായി എഴുന്നു. ബ്രഹ്മാവു് വിഭീഷണനോടു പറഞ്ഞു:—''വിഭീഷണ! വത്സ! അങ്ങു ധർമ്മബുദ്ധിയാണു്. ഞാൻ പരിതുഷ്ടനായിരിക്കുന്നു. അങ്ങു വരം വരിച്ചുകൊള്ളുക'' വിഭീഷണൻ പ്രാഞ്ജലിയായി നിന്നു പറഞ്ഞു:—

''ഭഗവൻ കൃത കൃത്യോ$f$ഹം യന്മേ ലോകഗുരു സ്സ്വയം
പ്രീതേന യദി ദാതവ്യോ വരോ മേ ശൃണു സുവ്രത

പരമാപദ്ഗതസ്യാ$f$പി ധർമ്മോ മമ മതിർ ഭവേത്
അശിക്ഷിതം ച ബ്രഹ്മാസ്ത്രം ഭഗവൻ പ്രതിഭാതു മേ

യാ യാ മേ ജായതേ ബുദ്ധി ര്യേഷു യേഷ്വാശ്രമേഷു ച
സാ സാ ഭവതു ധർമ്മിഷ്ഠാ തം തം ധർമ്മം ച പാലയേ

ഏഷ മേ പരമോദാരഃ വരഃ പരമകോ മതഃ
നഹി ധർമ്മാ ഭിരക്താനാം ലോകേ കിംചന ദുർലഭം

ഭഗവൻ! ഞാൻ കൃതാർത്ഥനായി: ലോകഗുരുവായി: അങ്ങയെ ദർശിക്കുവാനുള്ള ഭാഗ്യം എനിക്കു ലഭിച്ചു. അങ്ങു് എനിക്കു വരം തരുമെങ്കിൽ, ഇങ്ങനെയാകട്ടെ: പരമാപത്തിങ്കലും എന്റെ മനസ്സു് ധർമ്മത്തിങ്കൽ നിന്നു ചലിക്കരുതു്. അഭ്യസിക്കാതെ തന്നെ ബ്രഹ്മാസ്ത്രം എനിക്കു തോന്നണം: ഓരോ ആശ്രമങ്ങളിൽ പ്രവേശിക്കുന്ന എന്റെ ബുദ്ധി, ധർമ്മ പരായണമായി നില്ക്കണം: അതതു ധർമ്മങ്ങളെ ഞാൻ പാലിക്കണം. ഭോ പരമോദാര! ഞാൻ കാംക്ഷിക്കുന്ന പരമകമായ വരം ഇതു തന്നെ. ധർമ്മരതന്മാർക്കു ദുർല്ലഭമായ യാതൊന്നെങ്കിലും ഉണ്ടു് എന്നു ഞാൻ വിചാരിക്കുന്നില്ല'' ബ്രഹ്മാവു പറഞ്ഞു;—''വത്സ! വിഭീഷണ! അങ്ങു് ധർമ്മിഷ്ഠനാണു്: അങ്ങു കാംക്ഷിച്ചതു് അങ്ങയ്ക്കു് ലഭിച്ചു. രാക്ഷസ യോനിയിൽ പിറന്നു എങ്കിലും, അങ്ങു ബുദ്ധിയെ അധർമ്മത്തിൽ പ്രവേശിപ്പിക്കുന്നില്ല; ഞാൻ

അങ്ങേയ്ക്കു് അമരത്വം നൽകുന്നു.'' ഇത്രയും പറഞ്ഞ ശേഷം ബ്രഹ്മാവ് വരദാനം ചെയ്യുവാനായി കുംഭകർണ്ണനെ നോക്കി. അപ്പോൾ ദേവന്മാർ പറഞ്ഞു:—''ഭോ പിതാമഹ! കുംഭകർണ്ണനു വരം നൽകരുതു്. ഈ ദുർബ്ബുദ്ധി ത്രിലോകങ്ങളെ പീഡിപ്പിക്കുന്നവനാണു്, എന്നു് അങ്ങേയ്ക്കു് അറിഞ്ഞുകൂടയോ? ഈ ഘോരൻ ഏഴു് അപ്സരസ്സുകളെ നന്ദവനത്തിൽ വച്ചു തിന്നുക ഉണ്ടായി: വേറൊരിക്കൽ ഇന്ദ്രാനുഗന്മാരായ പത്തു പേരെ തിന്നു. മാനുഷന്മാരെയും ഋഷികളെയും ഈയാൾ പലപ്പോഴും തിന്നിട്ടുണ്ടു്. വരലാഭം കൂടാതെ തന്നെ ഈ രാക്ഷസൻ ചെയ്തു കഠിനകൃത്യങ്ങൾ വളരെയാണു്. വരം ലഭിച്ചാൽ ഈ മഹാരാക്ഷസൻ മൂന്നു ലോകങ്ങളെ ഉണ്ടുകളയും. ഭോ അമിതപ്രഭ! വരം എന്ന വ്യാജേന അങ്ങു് ഇവനെ മോഹിപ്പിക്കണം. അങ്ങനെയായാൽ ലോകങ്ങൾക്കു ഗതി ലഭിച്ചു.'' ബ്രഹ്മാവ് സരസ്വതിയെ സ്മരിച്ചു; സരസ്വതി ചെന്നു തൊഴുതു നിന്നു! ബ്രഹ്മാവ് പറഞ്ഞു:—

''വാണി! ത്വം രാക്ഷസേന്ദ്രസ്യ
ഭവ വാഗ് ദേവതേ പ്സിതാ-

ഭോ സരസ്വതി! ഭവതി ഈ രാക്ഷസേന്ദ്രൻെറ മുഖത്തു ദേവന്മാർ കാംക്ഷിക്കുന്ന വാക്കായി വസിക്കുക'' സരസ്വതി സജ്ജയായി, കുംഭകർണ്ണൻെറ മുഖത്തു വ്യാപരിച്ചു. ബ്രഹ്മാവ് പറഞ്ഞു:—''ഭോ മഹാബാഹോ! കുംഭകർണ്ണ! അങ്ങു വരം വാങ്ങുക തന്നെ'' കുംഭകർണ്ണൻ പറഞ്ഞു:—''

സ്വപ്തും വർഷാണ്യനേകാനി
ദേവ ദേവ മമേപ്സിതം

ദേവ ദേവ! അനേക വർഷം ഉറക്കത്തിൽ കഴിക്കണമെന്നു ഞാൻ കാംക്ഷിക്കുന്നു.'' ബ്രഹ്മാവ് ''അങ്ങനെയാകട്ടെ'' എന്നു അനുഗ്രഹിച്ചു. ബ്രഹ്മാവും ദേവന്മാരും അപ്രത്യക്ഷരായി. സരസ്വതിയും സ്വസ്ഥാനത്തേക്കു പോയി. സരസ്വതി മുഖത്തുനിന്നു മാറിയ സമയം, കുംഭകർണ്ണൻ ലബ്ധപ്രജ്ഞനായി; ചിന്തിച്ചു:—അഹോ! ഇങ്ങനെ ഒരു വരം ഞാൻ അപേക്ഷിച്ചതു് എങ്ങനെയോ? ദേവന്മാർ എന്നെ മോഹിപ്പിച്ചതാണു്; സംശയമില്ല'' വരം ലഭിച്ച ശേഷം തേജസ്വികളായ ഭ്രാതാക്കന്മാർ ശ്ലേഷ്മാതകം എന്ന വനത്തിൽ സുഖമായി താമസിച്ചു.

പൌത്രന്മാർ വരം സമ്പാദിച്ച സംഭവത്തെ അറിഞ്ഞ സുമാലി, സന്തുഷ്ടനായി; മാരീചൻ, പ്രഹസ്തൻ, വിരൂപാക്ഷൻ, മഹോദരൻ മുതലായ മന്ത്രിമാരോടു കൂടെ, ശ്ലേഷ്മാതകത്തിൽ ചെന്നു. സുമാലി ദശാസ്യനെ പുണർന്നുകൊണ്ടു പറഞ്ഞു;—''വത്സ! അങ്ങു് സർവ്വ മനോരഥങ്ങളേയും ദൈവാൽ സാധിച്ചു; ത്രിഭുവന നായകനോടു് അങ്ങു് വരം വാങ്ങിയിരിക്കുന്നു. ലങ്ക ഞങ്ങൾ വിടേണ്ടിവന്നതു വിഷ്ണുവിനെ ഭയം കൊണ്ടാണു്; എന്നാൽ ഇപ്പോൾ ആ ഭയം ഞങ്ങൾക്കു് അവസാനിച്ചു. സ്വന്തം നഗരമായ ലങ്ക വിട്ടു ഞങ്ങൾ, എത്രയോ നാളായി രസാതലത്തിൽ കഴിയുന്നു. മകനേ! ലങ്ക നമ്മുടെ വകയാണു്; അതിനെ നിൻെറ ഭ്രാതാവായ കുബേരൻ നമ്മിൽനിന്നു അപഹരിച്ചതത്രേ.

ഭോ അനഘ! ചതുരുപായങ്ങളെക്കൊണ്ടു്, അങ്ങു് ലങ്കയെ വീണ്ടെടുക്കണം. മകനെ! മഹാബാഹോ! അങ്ങു് ലങ്കാരാജാവായി വാഴേണ്ടവനാണു്. കടലിൽ ആണ്ടുപോയ രാക്ഷസവംശത്തെ, അങ്ങു് ഉദ്ധരിക്കണം. ഭോ മഹാബല! ഞങ്ങൾക്കൊക്കെയും ഇനി പ്രഭു അങ്ങുതന്നെ.'' ദശഗ്രീവൻ പറഞ്ഞു:—''വല്യച്ഛ! ഇങ്ങനെ പറയരുതു; കുബേരൻ ഞങ്ങൾക്കു ഗുരുവാണു്.'' പിന്നീടൊരിക്കൽ പ്രഹസ്തൻ ദശഗ്രീവനോടു് വിനയപൂർവ്വം ഇങ്ങനെ അറിയിച്ചു:—''ഭോ മഹാബാഹോ! ദശഗ്രീവ! അങ്ങയുടെ നില യുക്തമല്ല: ശൂരന്മാർക്കു് സൌഭ്രാത്രം എന്നു് ഒന്നില്ല; ഞാൻ ഒരു സംഗതി പറഞ്ഞുകൊള്ളട്ടയോ? കശ്യപനു അദിതി, ദിതി എന്നു പേരായ രണ്ടു രൂപസമ്പന്നകൾ ഭാര്യമാരാണു്; അവർ സഹോദരികളും അത്രേ. അദിതി ദേവന്മാരുടെ മാതാവായി; ദിതി ദൈത്യന്മാരുടെ മാതാവായി. ഭോ ദശഗ്രീവ! ഈ ഭൂമിയത്രയും ഒന്നാമതു ദൈത്യന്മാരുടെ അധീനത്തിലായിരുന്നു. എന്നാൽ പ്രതാപവാനായ വിഷ്ണു; ത്രിലോകങ്ങളെ, ജയിച്ചടക്കി ദേവന്മാർക്കു്, നൽകുകയാണു് ചെയ്തതു്. രാജ്യസമ്പാദനം ചെയ്യുക എന്നതു്, ഒരു പുതിയ കാര്യമല്ല: ഭാസുരന്മാർ പലപ്പോഴും അനുഷ്ഠിച്ചിട്ടുള്ള ഒരു കർമ്മമാണു്. ആയതിനാൽ അങ്ങു് ലങ്കാ വിജയത്തിനായി ഉത്സാഹിക്കണം'' അന്തരാത്മാവിൽ പ്രഹൃഷ്ടനായ ദശഗ്രീവൻ ചിന്തിച്ചു; ''അങ്ങനെയാവാം'' എന്നു് അനുകൂലിച്ചു. അന്നുതന്നെ ദശഗ്രീവനും അനേകം അനുചരന്മാരും ത്രികൂടത്തെ പ്രാപിച്ചു! വാക്യകോവിദനായ പ്രഹസ്തനെ ദൂതനായി കുബേരൻെറ അടുക്കൽ അയച്ചു. പ്രഹസ്തൻ കുബേരനെ ഇങ്ങനെ അറിവിച്ചു:—''ഭോ സുവ്രത! കുബേര! അങ്ങയുടെ ഭ്രാതാവായ ദശഗ്രീവൻ അയച്ചു ഞാൻ വന്നതാണു്: ഭോ മഹാബാഹൊ! ദശഗ്രീവൻ ഇങ്ങനെ പറയുന്നു. ഈ ലങ്കാപുരം ഭീമവിക്രമന്മാരായ രാക്ഷസന്മാരുടെ വകയാണു്; സുമാലിപ്രമുഖന്മാരായ രാക്ഷസന്മാർ ലങ്കയിൽ വാണിട്ടുണ്ടു്: ദശഗ്രീവൻ സാമപൂർവ്വം യാചിക്കുന്നു. അങ്ങു് ഈ നഗരത്തെ ദശഗ്രീവനു തിരിയെ കൊടുക്കണം:'' കുബേരൻ പറഞ്ഞു:—''ഭോ പ്രഹസ്ത! രാക്ഷസന്മാർ ഒക്കെയും പാതാളത്തിലേക്കു പോയതിനാൽ ശൂന്യമായിത്തീർന്ന ലങ്കയെ, അച്ഛൻ എനിക്കു സമ്മാനിച്ചതാണു്. എന്നെ അനുഗമിച്ചു അനേകം യക്ഷന്മാരും ഇവിടെ താമസം ഉറപ്പിച്ചിട്ടുണ്ടു്. എന്നാൽ-പ്രഹസ്ത! അങ്ങു് ദശഗ്രീവനോടു് ഇങ്ങനെ പറയുക. ഭോ മഹാബാഹൊ! ദശഗ്രീവ! ഈ രാജ്യത്തെ അങ്ങുതന്നെ ബാധയൊഴിഞ്ഞു് അനുഭവിച്ചുകൊള്ളുക തന്നെ; ''നാടും നഗരവും അർത്ഥവും നാം ഭാഗിക്കേണ്ട.'' പ്രഹസ്തനെ അയച്ച ശേഷം കുബേരൻ അച്ഛനെ ചെന്നു കണ്ടു്, ഇങ്ങനെ അറിവിച്ചു. ''അച്ഛാ! ദശഗ്രീവൻ ഇങ്ങനെ പറഞ്ഞു അയച്ചിരിക്കുന്നു. ''ഭോ! കുബേര! ലങ്ക പണ്ടു രാക്ഷസന്മാരുടെ സ്വത്തായിരുന്നു; അതിനെ തിരികെ തരിക'': അച്ഛ! ഞാൻ എന്താണു് ചെയ്യേണ്ടതു്; ആജ്ഞാപിക്കുക തന്നെ.'' ബ്രഹ്മർഷി പറഞ്ഞു:—''മകനെ! ഞാൻ പറയുന്നതു നീ അനുസരിക്കണം. മഹാബാഹുവായ ദശഗ്രീവൻ ഇതിനെക്കുറിച്ചു പലപ്പോഴും എന്നെ നിർബന്ധിച്ചിട്ടുണ്ടു്; ഞാൻ അവനെ പല പ്രകാരങ്ങളിൽ ഭത്സിച്ചിട്ടുണ്ടു്. ഞാൻ കോപിച്ചു പറഞ്ഞതിനെയും അവൻ അവഗണിക്കുകയാണു്. മകനെ! കുബേര! നിനക്കു ശ്രേയസ്കരമായതിനെ ഞാൻ പറയാം: ദശഗ്രീവൻ വരമൂഢനായിരിക്കുന്നു: എൻെറ ശാപം നിമിത്തം അവൻ ദാരുണപ്രകൃതിയും ആയിട്ടുണ്ടു്: കുബേര! നീ ലങ്കയെ ഉപേക്ഷിച്ചുകളയുക തന്നെ: നീ കൈലാസത്തേക്കു പോകുക: നീ അവിടെ അനുഗന്മാരോടു ചേർന്നു്, താമസിച്ചുകൊള്ളുക. നദികളിൽ ഉത്തമയായ മന്ദാകിനി അവിടെ ഒഴുകുന്നു. സൂര്യസങ്കാശങ്ങളായ പൊന്താമരകൾ ആ നദിയിൽ വളരുന്നു. ആമ്പൽ, ചെങ്ങഴിനീർപ്പൂവ്, മണം പെരുന്ന വേ-

റെ പല പല പൂച്ചെടികൾ,—അവിടെ നിബിഡമായി വളരുന്നു. സുര ഗന്ധർവ്വാപ്സരോ രഗ കിന്നരന്മാർ അവിടെ സദാ വിഹരിക്കുന്നു. പരമ രമണീയമായ പ്രദേശം!! മകനെ! കുബേര! നീ അവിടെ ഒരു പുരം നിർമ്മിച്ചു താമസിച്ചുകൊള്ളുക. ദശഗ്രീവ രാക്ഷസനുമായി നീ വൈരത്തിനു പുറപ്പെടുക ആപത്താണ്. അവൻ പല പാമ വരങ്ങളെ സമ്പാദിച്ചവനാണെന്നു നിനക്കു അറിഞ്ഞുകൂടായോ!" കുബേരൻ അച്ഛനെ മാനിച്ച്, അപ്പോൾ തന്നെ, ഭാര്യമാരും, പുത്രന്മാരും, മന്ത്രിമാരും, വാഹനങ്ങളും, ധനങ്ങളും, ഒരുമിച്ച്, കൈലാസത്തേക്കു പുറപ്പെട്ടു. പ്രഹസ്തൻ ദശഗ്രീവനോടു ഇങ്ങനെ അറിവിച്ചു:—"മഹാപ്രഭോ! ദശഗ്രീവ! ലങ്ക, ശൂന്യമായി കിടക്കുന്നു. കുബേരൻ നാടുവിട്ടു പോയി. നമുക്ക് അങ്ങോട്ടേക്കു പോവാം: ധർമ്മം ജയിക്കട്ടെ." ദശഗ്രീവനും അനുഗന്മാരും സർവ്വ രാക്ഷസന്മാരും യാത്രാ സന്നദ്ധന്മാരായി; ആളില്ലാതെ പാതകൾ തെളിഞ്ഞു കിടന്ന ലങ്കയിൽ ദശഗ്രീവൻ സ്വർഗ്ഗത്തു ഇന്ദ്രൻ എന്നതുപോലെ കയറി. ആകാശം കാറുകളെ കൊണ്ടെന്നതുപോലെ, ലങ്ക, രാക്ഷസന്മാരെ കൊണ്ടു നിറഞ്ഞു. കുബേരനാകട്ടെ, ചന്ദ്രധവളമായ കൈലാസ ധാമത്തിലും നിവസിച്ചു.

രാജാവായ ദശഗ്രീവനും അനുജന്മാരും ലങ്കയിൽ താമസമായ ശേഷം,—വിദ്യുജ്ജിഹ്വൻ എന്ന രാക്ഷസനായി, സ്വസാവായ ശൂർപ്പണഖയെ ദാനം ചെയ്തു. വിദ്യുജ്ജിഹ്വൻ കാലകേയ വംശത്തിൽ പെട്ടവനാണ്. അതു കഴിഞ്ഞു ദശഗ്രീവൻ ഒരിക്കൽ മൃഗയാ പര്യടനം ചെയ്യവേ, മയൻ എന്ന ഒരു ദൈത്യനേയും രൂപ യൌവന ഗുണ സമ്പന്നയായ പുത്രിയേയും കണ്ടുമുട്ടുക, ഉണ്ടായി. ദശഗ്രീവൻ ചോദിച്ചു:—"അങ്ങ് ആര്? ഈ പേടമാൻമിഴിയുമായി അങ്ങ് നിർമ്മനുഷ്യമായ ഈ വനത്തിൽ നടക്കുന്നതു എന്തിനു?" മയൻ പറഞ്ഞു:—

**ഇന്ദ്രജിത്തിന്റെ ജനനം**

"ഞാൻ പറയാം, അങ്ങ് ഹേമ എന്ന അപ്സരസ്സിനെ കുറിച്ചു കേട്ടിട്ടുണ്ടോ ആവോ? ആ അപ്സരസ്സിനെ ദേവന്മാർ എനിക്കു ഭാര്യയായി നൽകി. ആ ശുഭ സർവ്വാംഗിയോടു ഒരുമിച്ച്, ഞാൻ അഞ്ഞൂറ വത്സരം താമസിച്ചു. ഞങ്ങൾ വജ്ര വൈഡൂര്യ വിചിത്രമായ ഒരു നഗരത്തിലാണു താമസിച്ചതു. എന്നാൽ ആ സുന്ദരി പതിനാലു വർഷത്തിനു മുമ്പ്, ദൈവകാര്യത്തിനായി, എന്നെ വിട്ടു പോയി. ഈ കുട്ടി എന്റെ മകളാണ്. പരമ ദീനനായ ഞാൻ ഇവൾക്കു ഭർത്താവിനെ അന്വേഷിച്ചു നടക്കുകയത്രേ. മാനത്തെ കരുതുന്ന എല്ലാവർക്കും, കന്യാപിതൃത്വം ദുഃഖം തന്നെ. മാതൃ പിതൃ കുലങ്ങൾക്കു കന്യക എപ്പോഴും സന്ദേഹത്തിനു ആധാരമാണ്. എനിക്കു രണ്ടു പുത്രന്മാരും ഉണ്ട്; മൂത്തവൻ മായാവി, ഇളയവൻ ദുന്ദുഭി: ഇതൊക്കെയുമാണ്, എന്നെക്കുറിച്ചുള്ള പരമാർത്ഥം. അങ്ങ് ആരാണാവോ?" ദശഗ്രീവൻ പറഞ്ഞു:--"ഞാൻ പുലസ്ത്യ പ്രജാപതിയുടെ പുത്രനായ വിശ്രവസ്സിന്റെ പുത്രനാണ്. ബ്രഹ്മാവിങ്കൽ നിന്നു നാലാം മുറക്കാരനായ എന്റെ നാമം ദശഗ്രീവൻ എന്നത്രേ." മുമ്പിൽ നിന്നു സംസാരിക്കുന്ന യുവാവ് മഹർഷി പുത്രനാണ് എന്നറിഞ്ഞതിനാൽ മയൻ ഇഷ്ടനായി: ചിരിച്ചു: പുത്രിയെ ദാനം ചെയ്യാമെന്നു ഉറച്ചു. മയൻ പുത്രിയുടെ കൈയിൽ പിടിച്ചു ഇങ്ങനെ പറഞ്ഞു:—"ഭോ രാജാവേ! ഹേമ എന്ന അപ്സരസ്സിന്റെ വയറ്റിൽ വളർന്ന എന്റെ പുത്രി--മണ്ഡോദരി അങ്ങയ്ക്കു ഭാര്യയാകട്ടെ; അങ്ങ് അഗ്നിസാക്ഷികം പരിഗ്രഹിക്കുക." ദശഗ്രീവൻ അനുകൂലിച്ചു. അഗ്നിസാക്ഷികമായ പാണിഗ്രഹം അവിടെ നടന്നു. പിതൃശാപമുള്ളവനാണ് ദശഗ്രീവൻ എന്ന് അറിഞ്ഞിരുന്നു: എങ്കിലും ജാമാതാവ് ബ്രഹ്മവംശജനാണ് എന്ന് മയൻ ഇഷ്ടനായി. ശ്വശുരൻ പരമാൽഭുതമായ ശക്തി എന്ന ആയുധത്തെയും ജാമാതാവിനു നൽകി. ഈ വേൽകൊണ്ടാണ് പല ദശവർഷങ്ങൾക്കു ശേഷം ദശഗ്രീവൻ, ലക്ഷ്മണനെ മൂർഛിതനാക്കിയതു. ദശഗ്രീവനും മണ്ഡോദരിയും ലങ്കയെ പ്രാപിച്ചു. ജ്യേഷ്ഠൻ അനുജന്മാരുടെ വിവാഹങ്ങളെയും നടത്തിച്ചു. വൈരോചനന്റെ ദൌഹിത്ര—വജ്രജ്വാല—എന്ന ചാർവ്വംഗിയെ കുംഭകർണ്ണൻ വിവാഹം ചെയ്തു. വിഭീഷണൻ ആകട്ടെ, ശൈലൂഷൻ എന്ന ഗന്ധർവ്വ രാജാവിന്റെ പുത്രിയായ സരമയെ വിവാഹം ചെയ്തു: ആ ധർമ്മജ്ഞയ്ക്കു സരമ എന്ന നാമം ഉണ്ടായതിന്റെ ആധാരമായ സംഭവം ഇങ്ങനെയാണ്. സരമയുടെ ജനനം മാനസ സരസ്സിന്റെ തീരത്തിലാണ്. അപ്പോൾ മഴക്കാലമായിരുന്നു: മാനസസരസ്സിൽ വെള്ളം പൊങ്ങി: അതുകണ്ടു ഭയന്ന മാതാവ്, "സരോ മാ വർദ്ധത" എന്നു നിലവിളിച്ചു: അതുകൊണ്ടാണ് ശിശുവിനു സരമ എന്ന നാമമുണ്ടായതു. വിവാഹിതരായ സഹോദരന്മാർ ഭാര്യമാരോടൊരുമിച്ച്, ലങ്കയിൽ--ഗന്ധർവ്വന്മാർ നന്ദനത്തിൽ എന്നതു പോലെ--വിഹരിച്ചു. മണ്ഡോദരി പ്രസവിച്ചു. ആ ശിശുവാണ് ഇന്ദ്രജിത്ത്. ജനനസമയത്തു തന്നെ മേഘ ഘോരാരാവം ചെയ്ത മകനെ അച്ഛൻ മേഘനാദൻ എന്നാണ് വിളിച്ചു പോന്നതു. ശിശു ചെയ്ത ആരാവം നിമിത്തം, ലങ്ക സ്തംഭിച്ചുപോലും! ഇന്ദ്രജിത്ത് വിറകു മൂടിയ തീപോലെ വളർന്ന്, മാതാപിതാക്കന്മാർക്കു ഹർഷം വളർത്തി.

വർഷം പലതു കഴിഞ്ഞു: പിതാമഹന്റെ ആജ്ഞ അനുസരിച്ചു രൂപമെടുത്ത നിദ്ര, കുംഭകർണ്ണന്റെ സമീപത്തു ചെന്നു ചേർന്നു. കുംഭകർണ്ണൻ ജ്യേഷ്ഠനോടു പറഞ്ഞു:--രാജാവേ! നിദ്ര എന്നെ ബാധിക്കുന്നു. അങ്ങ് എനിക്ക് വിപുലമായ ആലയം നിർമ്മിച്ചു നൽകണം. ദശഗ്രീവാജ്ഞ ലഭിച്ച ശില്പിശ്രേഷ്ഠൻ രണ്ടു യോജന നീളവും, ഒരു യോജന വീതിയും ഇണങ്ങിയ ഒരു അറ സജ്ജമാക്കി. സ്ഫടിക കാഞ്ചന വിചിത്രങ്ങളായ സ്തംഭങ്ങളെ കൊണ്ടു മനോഹരമായ ഹർമ്മ്യം, വൈഡൂര്യ സോപാനങ്ങളെ കൊണ്ടും, കിങ്കിണീ ജാലകങ്ങളെ കൊണ്ടും, ദന്തത്തിൽ പണിത തോരണങ്ങളെ കൊണ്ടും, വജ്ര സ്ഫടിക വേദികകളെക്കൊണ്ടും, മനോഹരമായി—മഹാ മേരുവിന്റെ പുണ്യ ഗുഹകളിൽ ഒന്നുപോലെ സർവ്വസുഖ പ്രദായകമായിരുന്നു. കുംഭകർണ്ണൻ ഉറക്കറയിൽ ഉറക്കം തുടർന്നു. നിരങ്കുശനായ ദശാനനൻ, യക്ഷ ഗന്ധർവ്വ ദേവർഷിമാരെ നിത്യവും നിഹനിച്ചു. സംക്രുദ്ധനായ ദശാനനൻ നന്ദനം മുതലായ വിചിത്രോദ്യാനങ്ങളെ തകർത്തു; ആന എന്നതുപോലെ, പുണ്യ നദികളെ കലക്കി, വായു എന്നതു

**യുദ്ധോദ്യോഗം**

പോലെ ഉപവനങ്ങളെ വലിച്ചെറിഞ്ഞു; വജ്രം എന്നതുപോലെ മലകളെ പൊടിയാക്കി. ഈവക വർത്തമാനമൊക്കെയും കൈലാസത്തിൽ കുബേരൻ അറിഞ്ഞു: അനുജൻ വംശാനുരൂപമായ നടപടി തുടരേണ്ടതിന്റെ ആവശ്യത്തെക്കുറിച്ചു പ്രബോധനം ചെയ്യുവാനായി, ഒരു ദൂതനെ ലങ്കയിലേക്ക് അയച്ചു. ദൂതൻ വിഭീഷണ സന്നിധിയിൽ ചെന്നു: അന്യോന്യം സംസാരിച്ച ശേഷം വിഭീഷണൻ ദശഗ്രീവന്റെ സന്നിധിയിലേക്കു ദൂതനെ പറഞ്ഞയച്ചു. വിരിപ്പിട്ട പര്യങ്കത്തിൽ ജ്വലിച്ചിരുന്ന ദശഗ്രീവനെ കണ്ട ദൂതൻ, "ജയ" എന്ന മംഗളം പറഞ്ഞു: ഇങ്ങനെ

തുടർന്നു:-"പ്രഭോ! മഹാരാജാവേ! അങ്ങയുടെ ജ്യേഷ്ഠൻ ഇങ്ങനെ പറഞ്ഞയച്ചിരിക്കുന്നു. അങ്ങു് വംശത്തിനും വൃത്തത്തിനും ഉചിതമായതിനെ അനുഷ്ഠിക്കണം. അങ്ങു് സാധുധർമ്മത്തിൽ തന്നെ ആവോളം വ്യവസ്ഥാപിതനാകണം. അങ്ങു നന്ദനവന ഭഞ്ജനം ചെയ്യുന്നതു ഞാൻ കണ്ടു; ഋഷിഹിംസ ചെയ്തതായി കേട്ടു; അതു നിമിത്തമുള്ള ഉപദ്രവത്തിനു ഉപശാന്തി ഉണ്ടാക്കുവാനായി, ദേവന്മാർ ആലോചന നടത്തിയതായും എനിക്കു അറിവു കിട്ടി. ഭോ രാക്ഷസ രാജാവേ! അങ്ങു് എന്നെയും പലകുറി നിന്ദിച്ചിട്ടുണ്ടു്. ബാലന്മാർ തെററു ചെയ്താൽ തന്നെയും, ബന്ധുക്കൾ ക്ഷമിക്കേണ്ടതാണല്ലോ. ഞാൻ ജിതേന്ദ്രിയനായി രൌദ്രമായ വ്രതങ്ങളെ അനുഷ്ഠിച്ചു്, ഹിമവൽ പൃഷ്ഠത്തിൽ ധർമ്മാത്ഥമായി താമസിക്കുകയാണു്. ഇവിടെ ഒരിക്കൽ പരമ ശിവനോടു ഒരുമിച്ചു സഞ്ചരിച്ച ദേവിയെ ഞാൻ കാണുക ഉണ്ടായി. അനുപമ സുന്ദരമായ ശരീരം പൂണ്ട ഈ വരവർണ്ണിനി, ഏതാണു് എന്ന വിസ്മയം കൊണ്ടു മാത്രം, ഞാൻ ദേവിയെ നോക്കി. ആ ക്ഷണത്തിൽ എന്റെ ഇടതുകണ്ണു വെന്തുപോയി. എന്റെ കണ്ണു പൊടികയറി മൂടിയ മാതിരിക്കു പിംഗളമായി, ഞാൻ വിസ്തീർണ്ണമായ ഒരു ഹിമവത് തടത്തിൽ മൌനവ്രതം അനുഷ്ഠിച്ചു്, എണ്ണൂറു വഷം തപസ്സു ചെയ്തു. നിയമം സമാപിച്ച ഘട്ടത്തിൽ സംപ്രീതനായ ഭഗവാൻ ഇങ്ങനെ അരുളിച്ചെയ്തു:—"ഭോ ധർമ്മജ്ഞ! കുബേര! ഞാൻ പ്രീതനായിരിക്കുന്നു. കഠിനമായ ഈ വ്രതത്തെ അങ്ങും ഞാനും മാത്രമാണു മുഴമിച്ചിട്ടുള്ളതു്. ഈ വ്രതം ആചരിക്കുവാൻ കഴിയുന്നവനായി മൂന്നാമതു് ഒരാൾ ഇല്ല. ഈ വ്രതം ഞാൻ നിയമിച്ചിട്ടുള്ളതാണു്. ഭോ കുബേര! ഇനു മുതൽ അങ്ങു് എന്റെ സഖാവു തന്നെ. തപസ്സുകൊണ്ടു വിജയം നേടിയ അങ്ങു്, എനിക്കു പ്രിയൻ തന്നെ. ദേവിയുടെ പ്രഭാവം നിമിത്തം ഒരു കണ്ണു് പിംഗളനായ അങ്ങയ്ക്കു്, ഇനു മുതൽ ഏകാക്ഷി പിംഗലൻ എന്നു നാമമാകും, ഭോ ദശഗ്രീവ! ഈ സഖിത്വം സമ്പാദിച്ചു വന്നപ്പോഴാണു്, ഞാൻ അങ്ങയുടെ പാപ നിശ്ചയത്തേയും പാപാചാരങ്ങളെയും കുറിച്ചു കേട്ടതു്. അങ്ങു് അധർമ്മിഷ്ഠന്മാരെ അകററി നിർത്തുക: കുലദൂഷണത്തെ മതിയാക്കുക: സുരന്മാരും ഋഷിമാരും ചേർന്നു്—അങ്ങയെ വധിക്കുവാനുള്ള ഉപായത്തെ കുറിച്ചു് ആലോചന നടത്തുന്നുണ്ടു്." ദശഗ്രീവന്റെ കണ്ണുകൾ ചുവന്നു; മുഖത്തു കോപം കത്തിക്കാളി: അസുര പ്പെരുമാൾ പല്ലുകൾ കടിച്ചു; രാക്ഷസ കുല ശേഖരൻ കൈകൾ കൂട്ടി അടിച്ചു: പറഞ്ഞു:—"ഹേ ദൂത! താൻ പറഞ്ഞതു് എനിക്കു മനസ്സിലായി. എന്നാൽ തന്റെ കഥ ഇവിടെ കഴിഞ്ഞു: തന്നെ പറഞ്ഞയച്ച ചേട്ടന്റെ കഥയും കഴിഞ്ഞു. പൊന്നും പണങ്ങളും വളരെയുണ്ടെന്നു് അഭിമാനിക്കുന്ന കുബേരൻ, പറഞ്ഞയച്ച യാതൊന്നും എനിക്കു ഹിതമല്ല; ആ മൂഢൻ പരമേശ്വരന്റെ സഖാവാണു പോലും. 'അങ്ങനെയായി കൊള്ളട്ടെ. താൻ പറഞ്ഞതൊന്നും എനിക്കു സമ്മതമല്ല. ഈ കാലമൊക്കെയും ഞാൻ ക്ഷമിച്ചു. ജ്യേഷ്ഠൻ ഗുരുവാകയാൽ അവധ്യനാണു് എന്നു ഞാൻ ഇതേവരയ്ക്കു് മൗനം പൂണ്ടു. എന്നാൽ താൻ പറഞ്ഞ വാക്കുകൾ കേട്ടതിനാൽ, ഞാൻ ഉറച്ചു: മൂന്നു ലോകങ്ങളെയും ജയിക്കാമെന്നു ഞാൻ നിശ്ചയിച്ചു. കുബേരൻ എന്ന ഒരുവന്റെ ദുഷ്കൃതം നിമിത്തം, ഞാൻ നാലു ലോക പാലന്മാരെ യമാലയത്തിലേക്കു് ഈ ക്ഷണത്തിൽ തന്നെ അയയ്ക്കുന്നുണ്ടു്." ക്രോധിച്ച ദശഗ്രീവൻ, വാളെടുത്തു; ആഞ്ഞു വെട്ടി; ദൂതനെ കഷണിച്ചു രാക്ഷസന്മാർക്കു പങ്കിട്ടു കൊടുത്തു. സ്വസ്ത്യയനം ചെയ്തു; രഥത്തിൽ കയറി; മുപ്പാരു മടിക്കണമെന്നു ഗജ്ജിച്ചു കൊണ്ടു കുബേരനെ തിരഞ്ഞു്, ഹിമവൽ പാർശ്വങ്ങളിലേക്കു പുറപ്പെട്ടു.

ബലോദ്ധതന്മാരായ പ്രഹസ്തൻ, മഹോദരൻ, മാരീചൻ, ശുകൻ, സാരണൻ, സമര സമ്രാധായ ധൂമ്രാക്ഷൻ എന്നു ആറു സചിവന്മാരോടൊരുമിച്ചു്—കോപം കൊണ്ടു ലോകങ്ങളെ ദഹിപ്പിച്ചു കൊണ്ടു്—ദശഗ്രീവൻ, പുരങ്ങളെ, നദികളെ ശൈലങ്ങളെ, വനങ്ങളെ, ഉപവനങ്ങളെ, പിന്നിട്ടു കൊണ്ടു്—മുഹൂത്തത്തിൽ കൈലാസത്തിൽ ചെന്നു കയറി. ദുരാത്മാവായ രാക്ഷസപ്രഭു മലയിൽ കയറി എന്നും, ചെന്നു കയറിയ ബലദൃപ്തൻ കുബേരന്റെ സഹോദരനാണെന്നും; അറിഞ്ഞ യക്ഷന്മാർ, അക്ഷണത്തിൽ കുബേരന്റെ മുമ്പിൽ സങ്കടനിവേദനം ചെയ്തു. കുബേരൻ യുദ്ധാജ്ഞ പരസ്യം ചെയ്തു. കോപിച്ച കടൽ പോലെ ദശഗ്രീവ സൈന്യം ആത്തു: ആപ്പിട്ടു: അട്ടഹസിച്ചു. കുബേര രാജധാനി ഇരുന്ന മാമല തുള്ളി: യക്ഷ രാക്ഷസ സംകുല സമരം ഭയങ്കരമായി;

കുബേര-പരാജയം

രാക്ഷസ സചിവന്മാർ വ്യഥിതന്മാരായി: ദശഗ്രീവ നിശാചരൻ സിംഹ നാദം ചെയ്തു്, ഹഷനാദം തുടരെ മുഴക്കി, യക്ഷപ്പടയിലേക്കു ചാടി. ഘോര വിക്രമന്മാരായ രാക്ഷസ സചിവന്മാരിൽ ഓരോരുവൻ, ആയിരം യക്ഷന്മാരെ നേത്തു. ദശഗ്രീവൻ ഗദ കൊണ്ടു് അടിയേററു്—ഉലക്ക കൊണ്ടു് തല്ലേററു്—വാൾകൊണ്ടു വെട്ടേററു്—വേൽ കൊണ്ടു് ഏറേററു്—തോമരം കൊണ്ടു് കുത്തേററു്—ഉരു ഉരു ഉരനെ ചെന്ന ആയുധങ്ങളുടെ അടിയാൽ ശ്വാസം മുട്ടി—യക്ഷപ്പടയിൽ ഓടി നടന്നു. കാലാന്ത വഷത്തിന്റെ അടിയേററും, അശേഷം മട്ടക്കാതെയും, തുള്ളി നടക്കുന്ന പ്രാണൻ വീണ മല പോലെ—ദശഗ്രീവ രാക്ഷസൻ, കാല ദണ്ഡ ഭയങ്കര മായ ഗദയേ കൈയിലെടുത്തുകൊണ്ടു്—കാററാത്തു വളന്ന തീ ഉണക്കു പുല്ലാടിനെ പിടിച്ചതു പോലെ—യക്ഷപ്പടയെ എരിച്ചു. മഹോദരൻ, ശുകൻ, മുതലായ അമാത്യന്മാരും—വാനത്തു കാറുകളെ ചിതറിക്കുന്ന കാററുകളെപ്പോലെ—പടക്കളത്തിൽ ഭടന്മാരെ കൊന്നൊടുക്കി. അടിയേററു ചതഞ്ഞവർ, ചത്തു നിലത്തു വീണവർ, കോപം പൂണ്ടു പല്ലു കടിച്ചവർ, തളർന്നു തമ്മിൽ തഴകിക്കൊണ്ടു് ആയുധം കളഞ്ഞവർ—വിവിധ വിപത്തുകളിൽ പെട്ടു ദയനീയമായി മാറിച്ച യക്ഷന്മാരെ കൊണ്ടു്—സ്വർഗ്ഗം നിറഞ്ഞു: യുദ്ധം ചെയ്യുന്നവരെ കൊണ്ടും ഓടുന്നവരെ കൊണ്ടും ഭൂമി നിറഞ്ഞു: പ്രേക്ഷകന്മാരായ ഋഷിമാരെ കൊണ്ടു് അന്തരീക്ഷം നിറഞ്ഞു: ഓടിയ ഓടിയ യക്ഷന്മാരുടെ സ്ഥാനങ്ങളിൽ, കുബേരൻ പറഞ്ഞയയ്ക്കുന്ന ഭടന്മാർ നൂതനമായി നൂതനമായി ചെന്നു ചേരുന്നു. സംയോധകണ്ടകൻ എന്ന യക്ഷപ്രഭു ബല വാഹന സമൃദ്ധനായി, പടയിൽ കടന്നു കൂടി, വിഷ്ണുവിനെ പ്പോലെ ചക്രമെടുത്തു് അടിച്ചു. അടിയേററു്—ബോധം നശിച്ചു മാരീചൻ—തറയിൽ വീണു; മുഹൂത്തത്തിൽ ലബ്ധ പ്രജ്ഞനായി എഴീററ മഹാ പരാക്രമനായ മാരീചനാൽ സംയോധ കണ്ടകൻ താഡിതനായി, പടക്കളത്തിൽ നിന്നു പലായനം ചെയ്തു. കനക പരിഷ്കൃതവും വൈഡൂര്യ ധൂളി പ്രസന്നവും ആയ ഒരു വാതിലിൽ ദശഗ്രീവ നിശാകരൻ, തോരണം വരയ്ക്കു് കയറിയതായി കണ്ടു്—സൂര്യഭാനു എന്ന ദ്വാരപാലൻ—ക്രൂരമായി കടുത്തു. നില്ക്കാഞ്ഞ രാക്ഷസനെ തോരണം പറിച്ചെടുത്തു് അടിച്ചു; കാവി വെള്ളം ഒഴുകിയ മല പോലെ ചോര ഒലിപ്പിച്ചുകൊണ്ടു്, വരബ

ലം നിമിത്തം മരണം അടുക്കാത്ത ഉന്നത ശരീരൻ—ശൈല ശിഖര ഭയങ്കര മായ തോരണത്തെ പിടിച്ചു പറിച്ചു്—ദ്വാരപാലനെ അടിച്ചു. അടിയേററ യക്ഷൻ തവിട്ടു പൊടിയായി. ദശാനന പരാക്രമം വർദ്ധമാന മായി വർദ്ധിക്കുന്നതു കണ്ടു്, യക്ഷപ്പട നിറം കെട്ടു തളർന്നു്—ആയുധ മെറിഞ്ഞു കളഞ്ഞു്—ആറുകളിൽ ചാടിയും ഗുഹകളിൽ ഒളിച്ചും—രക്ഷ അന്വേഷിച്ചു.

യക്ഷന്മാരൊക്കയും പേടിച്ചോടുന്നതു കണ്ടു്, ധനാദ്ധ്യക്ഷനായ കുബേരൻ മഹാ യക്ഷനായ മാണിഭദ്രനെ യുദ്ധം നടത്തുവാൻ ആജ്ഞാപിച്ചു. സുദുർജ്ജയനായ മാണിഭദ്രൻ സന്നദ്ധനായി. മഹാ ബാഹുവായ മാണിഭദ്രന്റെ പിമ്പേ നാലായിരം യക്ഷന്മാർ ഇറങ്ങി: ഗദ യെടുത്തവരും, മുസല മെടുത്തവരും, പ്രാസ മുദ്ഗര തോരണ ങ്ങളെ എടുത്തവരും, ആയ യക്ഷന്മാർ--രാക്ഷസന്മാരെ താഡിച്ചു. യുദ്ധം ഭയങ്കരമായി, അങ്ങട്ടും ഇങ്ങട്ടും അടിച്ചു ഭടന്മാർ, പരുന്തു പോലെ ഉന്നം നോക്കി മർമ്മങ്ങളിൽ താഡിച്ചു. ''ആകട്ടെ'' ''കൊട്ടക്കെടാ'' ''പോടാ പോ'' ''ഇങ്ങട്ടെടുക്കുക'' എന്നിങ്ങനെ വീരന്മാർ ഘോരാരവം ചെയ്തുകൊണ്ടു്--ചെയ്ത പോർ രീതികളെ കണ്ടു്--അന്തരീക്ഷത്തിൽ നിന്ന ഋഷിമാർ-- മൂക്കത്തു വിരൽ വച്ചു. പ്രഹസ്തൻ ആയിരം പേരെ, മനോഹരൻ ആയിരം പേരെ, മാരീചൻ ഒരു നിമേഷത്തിൽ രണ്ടായിരം പേരെ, തല്ലി ക്കൊന്നു. രാക്ഷസന്മാരുടെ മായകളെ യക്ഷന്മാരുടെ ഋജുബുദ്ധി എങ്ങിനെ തടുക്കും? അരക്കപ്പട മുമ്പോട്ടു മുമ്പോട്ടു കയറി. ധൂമ്രാക്ഷൻ മാണിഭദ്രനെ അടുത്തു തടുത്തു; ഉലക്ക കൊണ്ടു് നെഞ്ചിനു് ആഞ്ഞടിച്ചു. മാണിഭദ്രൻ ഗദ യെടുത്തു ചുഴററി ക്കൊണ്ടു്, ധൂമ്രാക്ഷനെ അടിച്ചു: ധൂമ്രാക്ഷൻ തല്ലു കൊണ്ടു് ചോരയിൽ കുളിച്ചു മോഹിച്ചു വീണതു കണ്ടു് അലറി ച്ചെന്ന ദശഗ്രീവൻ--മാണിഭദ്രൻ അയച്ച മൂന്നു വേലുകളും കൊണ്ടു് മുറിഞ്ഞു് മുമ്പോട്ടു കയറി, മാണിഭദ്രത്തിന്റെ മകുടത്തിൽ അടിച്ചു; മുകുടം ഒരു വശത്തേയ്ക്കു ചരിഞ്ഞു: അന്നു മുതലാണു് മാണിഭദ്രനു പാർശ്വമൌലി എന്നു നാമ മുണ്ടായതു്. മാണിഭദ്രൻ ഉഴറി: മാണിഭദ്രൻ ഉഴറിയതു കണ്ടു് അരക്കപ്പട അലറി; രാക്ഷസപ്പട അലറിയ സമയം, കുബേരൻ ഗദയും എടുത്തു മുന്നോട്ടു കയറി. കുബേരൻ പിതൃ ശാപ പീഡിതനായ ദശഗ്രീവനെ ക്കണ്ടു്, വംശോചിത മായ വൃത്തത്തെ മുൻ നിറുത്തി ഇങ്ങനെ പറഞ്ഞു:--''എടാ! ദശഗ്രീവ! നിനക്കു ബുദ്ധി പറഞ്ഞു തരുവാനായി ഞാൻ ലങ്കയിലോളം ഒരു ദൂതനെ അയച്ചു. ദുർബ്ബുദ്ധിയായ നീ അതിനെ കുറിച്ചു് ശാസിക്കുക ആണു ചെയ്തതു്. നരകം അനുഭവിക്കുന്ന കാലത്തു്, നിനക്കു് ഇതു് ഓർമ്മ വരും. രുചിയിൽ മോഹിക്കുന്നവൻ വിഷം കുടിക്കുന്നു.; എന്നാൽ പരിണാമം ഭയങ്കര മായിരിക്കും. മാതാവിനെ, പിതാവിനെ, വിപ്രനെ, ആചാര്യനെ, മാനിക്കാത്തവനു്, പ്രേത രാജാവു് ഫലം കൊടുക്കും. ശരീരം അസ്ഥിരമാണെന്നു കരുതി, തപസ്സു് അനുഷ്ഠിക്കാത്ത മൂഢൻ, മരണ ശേഷം പശ്ചാത്തപിക്കും.

യാദൃശം കുരുതേ കർമ്മ താദൃശം ഫല മശ്നുതേ
ഋദ്ധിം രൂപം ബലം പുത്രാൻ വിത്തം ശൂരത്വ മേവ ച
പ്രാപ്നുവന്തി നരാ ലോകേ നിർജ്ജിതം പുണ്യകർമ്മഭിഃ

ഓരോരുത്തനും ചെയ്യുന്ന കർമ്മത്തിനനുസരിച്ചു ഫലം, ഉണ്ടു തന്നെ കഴിയും. പുണ്യ കർമ്മങ്ങളെ ക്കൊണ്ടാണു്, മനുഷ്യർ ലാകത്തിൽ സമൃദ്ധി, രൂപം, ബലം, പുത്രന്മാർ, വിത്തം, ശൂരത്വം എന്നവയെ സമ്പാദിക്കുന്നതു്. എടാ! ദശഗ്രീവ! നിന്റെ ബുദ്ധി ഇങ്ങനെ യായി: നീ നരകത്തിൽ ചാടും, ഞാൻ ഇനി നിന്നോടു സംസാരിക്കുക യില്ല'' ഇങ്ങനെ പറഞ്ഞു കൊണ്ടു്, കുബേരൻ ഗദ ചുഴററി: നാലു പാടും അടിച്ചു: മാരീചൻ മുതലായ അമാത്യന്മാർ പിന്തിരിഞ്ഞു ഓടി. യക്ഷ രാജാവു് ഗദ കൊണ്ടു് രാക്ഷസ രാജാവിന്റെ തലയ്ക്കു് അടിച്ചു.. ദശഗ്രീവൻ നിന്നേടത്തു നിന്നു് ഇളകിയില്ല: തളരാത്തവർ, ധീരന്മാർ, യക്ഷ രാക്ഷസ പ്പെരുമാക്കന്മാർ—ഇണയൊത്തു പിണങ്ങി നിന്നു. കുബേരൻ അയച്ച ആഗ്നേയത്തെ, രാക്ഷസൻ വാരുണം കൊണ്ടു് തടുത്തു. രാക്ഷസൻ മായകളെ പ്രയോഗിച്ചു. കടുവാ, പന്നി, കാറു്, മല, കടൽ, മരം, യക്ഷൻ, രാക്ഷസൻ എന്നിങ്ങനെ ദശഗ്രീവൻ രൂപങ്ങളെ മാറി മാറി ധരിച്ചു്, കുബേരനെ പേടിപ്പിച്ചു. ദശാനനൻ ഒരു മഹാസ്ത്രം കൈയിലെടുത്തു്, ക്രൂരമായി എയ്തു; വില്ലു കൊണ്ടു് കുബേരന്റെ തലയ്ക്കടിച്ചു. കുബേരൻ ചോര ഛർദ്ദിച്ചു: ചുവടു മുറിഞ്ഞ അശോകം പോലെ വീണു—മോഹിച്ചു വീണു—കുബേരനെ പത്മം മുതലായ മഹാ നിധികളും അടുത്തു ചെന്നു്, എടുത്തു്, നന്ദനോദ്യാനത്തിൽ കുളിർ കാററിൽ കിടത്തി. പ്രഹൃഷ്ടനായ അനുജൻ, ജ്യേഷ്ഠന്റെ വിജയ ലക്ഷണമായ പുഷ്പക വിമാനത്തെ അപഹരിച്ചു. പൊൻതൂണുകളും, മുത്തു ജനാലകളും, മണി കനക കല്പടകളും, തങ്കപ്പണി തിണ്ണകളും, വൈഡൂര്യമണി തോരണങ്ങളും എന്നിവ ഇണങ്ങി, സർവ്വ കാല ഫല വൃക്ഷ സംഛാദിത മായി, ശീത ബാധ ഒഴിഞ്ഞു്, ഉഷ്ണബാധ അകന്നു്, കണ്ണിനും മനസ്സിനും കുളുർമ്മ കൊടുത്തു്, ഭക്തി ചിത്രമായി, പരമാർത്ഥമായി, ബ്രഹ്മാവു തന്നെ നിർമ്മിച്ചു—അക്ഷയ്യം, കാമഗം, കാമരൂപം, മനോജവം ആയി ആകാശത്തു പാറുന്ന ദിവ്യ വിമാനത്തിൽ—രാക്ഷസ രാജാവായ ദശാനന പ്രഭു, കയറി; ആർപ്പിട്ടു; മൂന്നു ലോകങ്ങളെയും വിജയിച്ചതായി, അഹങ്കരിച്ചു. കുബേരനെ തോല്പിച്ച കമന്ത്ര സ്വതന്ത്രൻ, കൈലാസത്തിൽ നിന്നിറങ്ങി.

പുഷ്പകത്തിൽ കയറി കൈലാസത്തിൽ നിന്നിറങ്ങിയ ദശഗ്രീവൻ, പണ്ടു സുബ്രഹ്മണ്യൻ പിറന്ന ശരവണം എന്ന മഹാ വനത്തിൽ കടന്നു. ദശഗ്രീവൻ, സൂര്യനെപ്പോലെ പ്രഭ പെരുന്ന കനക മയമായ ശരവണം കണ്ടു കണ്ടു പോകവേ, പുഷ്പകം ഒരു മലമുടിയിൽ മുട്ടി സ്തംഭിച്ചു നിന്നു. ''എന്തു്! വിമാനം ഇങ്ങനെ നില്ക്കുവാൻ എന്തു'' സസചിവനായ ദശഗ്രീവൻ സംഭ്രമിച്ചു.

ചന്ദ്രഹാസം

''കാമഗമായ വിമാനം നടക്കാത്തതു്, ഈ കൈലാസ രാജാവിന്റെ ഏതെങ്കിലും കൃത്രിമ മാകുമോ?'' എന്നു ദശഗ്രീവൻ വീണ്ടും ചോദിച്ചതിനു ബുദ്ധി കോവിദ നായ മാരീചൻ പറഞ്ഞു:—''പുഷ്പകം നടക്കാത്തതു് കാരണം ഇല്ലാതെയാണു് എന്നു തോന്നുന്നില്ല. ഇതു കുബേരനു മാത്രം വാഹന മായിരിക്കാം. കുബേരനില്ലായ്ക നിമിത്തം നീങ്ങായ്ക ആണു്.'' മാരീചൻ ഇങ്ങനെ സംസാരിക്കവേ, ബലവാനും വക്രഭുജനും കൃഷ്ണപിംഗളനും ആയ ശങ്കര കിങ്കരൻ—നന്ദി—അവിടെ കയറിച്ചെന്നു. വാമനനും, വികടനും, മുണ്ഡിയും, കരാളനും ആയ ആ ഭൂതത്തെ, രാക്ഷസന്മാർ പരിഹാസ പരമായി വീക്ഷണം ചെയ്തു. നന്ദി പറഞ്ഞു:—''ഭോ ദശഗ്രീവ! അങ്ങു് ഇവിടെ നിന്നു വേഗത്തിൽ പോകുമെങ്കിൽ—ഉപകാരമായി. സ്വാമി ശങ്കരൻ കൈലാസത്തിൽ വിഹരിക്കുന്നുണ്ടു്. സുവർണ്ണ

പന്നഗ യക്ഷന്മാരും, സുര ഗന്ധർവ്വ രാക്ഷസന്മാരും, ഇവിടെ കടന്നു കൂടെന്നാണ്, ഒരു വൈയ്പുള്ളതു'' നന്ദിയുടെ വാക്കുകളെ കേട്ട സമയം, കോപം കൊണ്ടു ദശഗ്രീവന്റെ കണ്ഡലങ്ങൾ വിറച്ചു; രാക്ഷസ പ്പെരുമാളിന്റെ കണ്ണുകൾ ചുവന്നു; ''ഈ ശംകരൻ ആരെടാ'' എന്നു ഗർജ്ജിച്ചു; പുഷ്പകത്തിൽ നിന്നു ചാടി ഇറങ്ങി, പർവ്വത മൂലത്തിങ്കലേക്ക് ഓടി. എരിഞ്ഞ ശൂലം അമർത്തി പിടിച്ച്, പരമ ശിവന്റെ സമീപത്തു വേറൊരു പരമശിവനെ പ്പോലെ നിൽക്കുന്ന നന്ദിയെ കണ്ടു. ദശമുഖൻ വാനര മുഖനായ നന്ദിയെ കണ്ട്, വെള്ളം നിറഞ്ഞ കാറുകൾ വെട്ടിച്ച ഇടിവെട്ടൽ പോലെ പൊട്ടി ച്ചിരിച്ചു പരിഹസിച്ചു. പരമ ശിവന്റെ അപര ശരീരമായ നന്ദി, രുഷ്ടനായി ഇങ്ങനെ പറഞ്ഞു:—''എട! ദശാനന! എന്റെ വാനര രൂപം കണ്ടു നീ ഇടിത്തീ പറപ്പിച്ചു ചിരിക്കുന്നുവോ? എട! എന്റെ വീര്യവും രൂപവും തേജസ്സും ചേർന്ന്, വാനരന്മാർ പിറക്കും. അവർ നിന്നെ കൊല്ലും. നിന്റെ വംശത്തെ മുടിക്കും. മനോവേഗന്മാരായ യുദ്ധോന്മത്തന്മാർ—ബലോല്ക്കടന്മാരായ ദംഷ്ട്ര നഖായുധന്മാർ—പ്രാണൻ വീണ പർവ്വതങ്ങളെ പ്പോലെ, പിണങ്ങുന്ന വാനര പ്രമുഖന്മാർ--നിന്റെയും പുത്ര മിത്ര സചിവ സർവ്വന്മാരുടെയും അഹങ്കാരത്തെ തകർക്കും. എട! ഞാൻ നിന്നെ ഇപ്പോൾ കൊല്ലുന്നില്ല; നിന്റെ ദുഷ്കർമ്മങ്ങൾ നിമിത്തം നീ ഇപ്പോൾ തന്നെ പ്രാണൻ പോയ പിണമാണ്.'' നന്ദിയുടെ വാക്കിനെ മാനിച്ച പൂമഴ ഭൂമിയിൽ പൊഴിഞ്ഞു: സുരപ്പെരുമ്പറകൾ ആകാശത്തു കേൾക്കായി. ദശാനനൻ കൂസലില്ലാതെ, മുമ്പോട്ടു നടന്നു പർവ്വതത്തെ സമീപിച്ചു; ഇങ്ങനെ വിളിച്ചു പറഞ്ഞു:--''ഞാൻ കയറിയ പുഷ്പകത്തിന്റെ ഗതിയെ ആരു തടുത്തു?; ഈ കുന്നിന്റെ മുകളിൽ ആരു ഇരിക്കുന്നു?; ഈ കുന്നു ഞാൻ ഇപ്പോൾ തന്നെ ചുവടോടെ പറിച്ചു മേൽപോട്ട് എറിയുന്നുണ്ട്. ഈ ശിവൻ ഒരു രാജാവോ? നിത്യം ഇവിടെ ക്രീഡിക്കുവാൻ ശിവനു പ്രഭാവം എവിടെ നിന്നു ലഭിച്ചു? അപകടം അടുത്തതു ശിവൻ അറിയുന്നില്ല'' ദശഗ്രീവൻ കൈകളെ പർവ്വതത്തിന്റെ കീഴിൽ കടത്തി; കുലുക്കി; പർവ്വം കുലുങ്ങി; ഭൂതങ്ങൾ കമ്പിച്ചു; പേടിച്ച പാർവ്വതി ഓടിച്ചെന്നു പരമ ശിവനെ കെട്ടിപ്പിടിച്ചു. പരമ ശിവൻ ചിരിച്ചു: പാദാംഗുഷ്ഠം കൊണ്ടു മലയെ അമർത്തി: ദശഗ്രീവന്റെ ഇരുപതു കൈകൾ മലയുടെ കീഴിൽ ഞെരുങ്ങി; ദശഗ്രീവ സചിവന്മാർ വിസ്മയം കൂറി, ദശഗ്രീവൻ ചൊടിച്ചു; കോപിച്ചു; ഊരിക്കൂടാഞ്ഞ കൈകൾ അരഞ്ഞു തുടങ്ങിയതിനാൽ കരഞ്ഞു: ദശഗ്രീവൻ ചെയ്ത ആരാവം--ആകാശ ഭൂമി പാതാളങ്ങളിൽ--ഉരുണ്ടു നടന്നു: യുഗാന്ത മേഘ മഹാ ഗർജ്ജനം ആരംഭിച്ചതായി ലോകങ്ങൾ ഭയന്നു: ഇന്ദ്രൻ മുതലായ ദേവന്മാർ, നിന്ന നിന്ന സ്ഥലങ്ങളിൽ, നടുങ്ങി; കടലുകൾ കലങ്ങി; പർവ്വതങ്ങൾ കുലുങ്ങി; യക്ഷ സിദ്ധ വിദ്യാധരന്മാർ എന്ത് എന്ത് എന്ന് അന്വേഷിച്ചു. അമാത്യന്മാർ ദശഗ്രീവനോടു പറഞ്ഞു:--''പ്രഭോ! ത്രിലോക നായക! അങ്ങു പൂജിച്ചു കൊള്ളുക. നീലകണ്ഠനെ, മഹാദേവനെ, ശിവനായ ശങ്കരനെ, പൂജിച്ചു കൊള്ളുക; ഉപാസിച്ചു കൊള്ളുക; തോഷിപ്പിച്ചു കൊള്ളുക; ഇവിടെ ഗതി വേറെയില്ല: സർവ്വ സംഹർത്താവിനെ സ്തുതിക്കുക; സ്തുതിക്കുക; പ്രണമിക്കുക; ശരണീ കരിക്കുക; പരമ ശിവൻ കൃപാലുവാണ്; പ്രസാദിക്കും; രക്ഷ നൽകും.'' ദശഗ്രീവൻ കനിഞ്ഞു: ഇന്ദ്രജിത്തിന്റെ അച്ഛൻ വിവിധ ഗാനങ്ങളെ കൊണ്ട് പരമ ശിവ സ്തോത്രം ചെയ്തു.

ജടാ കടാഹ സംഭ്രമ ഭ്രമ ന്നിലിമ്പ നിർഝരീ-
വിലോല വീചി വല്ലരീ വിരാജമാന മൂർദ്ധനി
ധഗ ദ്ധഗ ദ്ധഗ ജ്ജ്വലത് ലലാട പട്ട പാവകേ
കിശോര ചന്ദ്ര ശേഖരേ രതിഃ പ്രതിക്ഷണം മമ

ധരാധരേന്ദ്ര നന്ദിനീ വിലാസ ബന്ധു ബന്ധുര-
സ്ഫുര ദ്ദിഗന്ത സന്തതി പ്രമോദമാന മാനസേ
കൃപാ കടാക്ഷ ധോരണീ നിരുദ്ധ ദുർദ്ധരാപദി
ക്വചി ച്ചി ദംബരേ മനോ വിനോദ മേതു വസ്തുനി

ജടാ ഭുജംഗ പിംഗല സ്ഫുരത് ഫണാ മണിപ്രഭാ
കദംബ കുംകുമ ദ്രവ പ്രലിപ്ത ദിഗ്വധൂമുഖേ
മദാന്ധ സിന്ധുര സ്ഫുര ത്വ ഗുത്തരീയ മേദുരേ
മനോ വിനോദ മത്ഭുതം ബിഭർത്തു ഭൂതഭർത്തരി

സഹസ്ര ലോചന പ്രഭൃത്യശേഷ ലേഖ ശേഖര-
പ്രസൂന ധൂളി ധോരണീ വിധൂസരാംഘ്രി പീഠഭൂഃ
ഭുജംഗ രാജ മാലയാ നിബദ്ധ ജാടജൂടകഃ
ശ്രിയൈ ചിരായ ജായതാം ചകോര ബന്ധു ശേഖരഃ

ലലാട ചത്വര ജ്വലദ് ധനം ജയ സ്ഫുലിംഗ ഭാ
നിപീത പഞ്ചസായകം നമ ന്നിലിമ്പ നായകം
സുധാ മയൂഖ ലേഖയാ വിരാജമാന ശേഖരം
മഹാകപാലി സംപദേ ശിരോ ജടാല മസ്തു നഃ

കരാള ഫാല പട്ടികാ ധഗ ദ്ധഗ ദ്ധഗ ജ്ജ്വലത്
ധനംജയാ ധരീകൃത പ്രചണ്ഡ പഞ്ചസായകേ
ധരാധരേന്ദ്രനന്ദനീ കുചാഗ്ര ചിത്ര പത്രക-
പ്രകല്പനൈക ശില്പിനീ ത്രിലോചനേ മതിർ മമ

നവീന മേഘ മണ്ഡലീ നിരുദ്ധ ദുർദ്ധര സ്ഫുരത്
കുഹൂനിശീഥിനീ തമഃ പ്രബന്ധ ബന്ധു കന്ധരഃ
നിലിംപ നിർഝരീധര സ്തനോതു കൃത്തി സിന്ധുരഃ
കലാ നിധാന ബന്ധുരഃ ശ്രിയം ജഗത് ധുരന്ധരഃ

പ്രഫുല്ല നീല പങ്കജ പ്രപഞ്ച കാളിമ ച്ഛടാ-
വിഡംബി കണ്ഠകന്ധരാരുചിപ്രബന്ധ കന്ധരം
സ്മരച്ഛിദം പുരച്ഛിദം ഭവച്ഛിദം മഖച്ഛിദം
ഗജച്ഛിദാന്ധക ച്ഛിദം ത മന്തകച്ഛിദം ഭജേ

അഗർവ്വ സർവ്വ മംഗലാ കലാകദംബ മഞ്ജരീ
രസ പ്രവാഹമാധുരീ വിജൃംഭണാ മധുവ്രതം
സ്മരാന്തകം പുരാന്തകം ഭവാന്തകം മഖാന്തകം
ഗജാന്തകാന്ധകാന്തകം ത മന്തകാന്തകം ഭജേ

ജയത്വദഭ്ര വിഭ്രമ ഭ്രമ ദ്ഭുജംഗമ സ്ഫുരത്
ധഗ ദ്ധഗ ദ്വിനിർഗ്ഗമത് കരാള ഫാലഹവ്യവാട്
ധിമി ദ്ധിമി ദ്ധിമി ധ്വനൻ മൃദംഗ തുംഗ മംഗല-
ധ്വനി ക്രമ പ്രവർത്തിത പ്രചണ്ഡ താണ്ഡവ ശ്ശിവഃ

ദൃഷ ദ്വിചിത്ര തല്പയോർ ഭുജംഗ മൗക്തിക സ്രജോർ
ഗരിഷ്ഠ രത്ന ലോഷ്ഠയോഃ സുഹൃ ദ്വിപക്ഷ പക്ഷയോഃ
തൃണാര ബിന്ദ ചക്ഷുഷോഃ പ്രജാമഹീമഹേന്ദ്രയോഃ
സമം പ്രവർത്തയൻ മനഃ കദാ സദാശിവം ഭജേ

കദാ നിലിമ്പ നിർഝരീ നികുഞ്ജ കോടരേ വസൻ
വിമുക്ത ദുർമ്മതിഃ സദാ ശിരസ്ഥ മഞ്ജലിം വഹൻ
വിമുക്ത ലോലലോചനം ലലാമ ഫാല ലഗ്നകഃ
ശിവേതി മന്ത്ര മുച്ചരൻ കദാ സുഖീ ഭവാമ്യഹം

ഇമം ഹി നിത്യ മേവ മുക്ത മുത്തമോത്തമം സ്തവം
പഠൻ സ്മരൻ ബ്രുവൻ നരോ വിശുദ്ധി മേതി സന്തതം
ഹരേ ഗുരൌ സഭക്തി മാശു യാതി നാന്യഥാ ഗതിം
വിമോഹനം ഹി ദേഹിനാം തു ശങ്കരസ്യ ചിന്തനം *

ദശഗ്രീവൻ ലോകഭയങ്കരമായ ആരാവം ചെയ്തും, പരമശിവ സ്തോത്രങ്ങളെ പാടിയും, ആയിരം വർഷം കഴിച്ചു. ശങ്കരൻ സംപ്രീതനായി: മലയുടെ ചുവട് അല്പം അയഞ്ഞു; ദശഗ്രീവന്റെ ഹസ്തങ്ങൾ സ്വതന്ത്രങ്ങളായി. പരമശിവൻ പറഞ്ഞു:—“ദശാനന! അങ്ങയുടെ വീര്യം കണ്ടു ഞാൻ തുഷ്ടനായി. മല കയറിയ അങ്ങ്, ചെയ്ത സുദാരുണമായ ആരാവം നിമിത്തം, മൂന്നു ലോകങ്ങളും അമ്പരന്നു പോയി; അങ്ങ് “രാവണൻ” എന്ന നാമത്തിൽ മേലിൽ പ്രസിദ്ധനാകും.” സുരാസുര യക്ഷ രാക്ഷസന്മാരായ സർവ്വന്മാരും ജഗദ്രാവണനായ അങ്ങയെ മേലിൽ രാവണൻ എന്നു ഘോഷിക്കും. അങ്ങ് ഇനി പോകുക തന്നെ. ഭോ രാക്ഷസ നായക! ഞാൻ അനുവദിച്ചിരിക്കുന്നു.” രാവണൻ പറഞ്ഞു:—“ഭോ മഹാദേവ! അങ്ങ് പ്രീതനായി എങ്കിൽ, ഞാൻ അർത്ഥിക്കുന്ന വരം തരണമേ; ദേവ ദാനവ ഗന്ധർവ്വന്മാരാകട്ടെ, രാക്ഷസോരഗ ഗുഹ്യന്മാരാകട്ടെ, മറ്റ ഏതെങ്കിലും ബലവാന്മാരാകട്ടെ, എന്നെ കൊല്ലുവാൻ പ്രാപ്തന്മാരല്ല: അവരിൽ നിന്നു അവധ്യത്വം ബ്രഹ്മാവ് എനിക്ക് അനുവദിച്ചിട്ടുണ്ട്: മനുഷ്യരെ ഞാൻ അവഗണിച്ചിരിക്കുന്നു. ദീർഘായുസ്സും ബ്രഹ്മാവ് എനിക്ക് അനുവദിച്ചിട്ടുണ്ട്. പ്രഭോ: ആയുശ്ശേഷത്തെയും ആയുധത്തെയും ഞാൻ വരിക്കുന്നു.” തുഷ്ടനായ ഭൂതപതി ആയുശ്ശേഷത്തെയും ചന്ദ്രഹാസം എന്ന ഖഡ്ഗത്തെയും ദാനം ചെയ്തു: പറഞ്ഞു:—“ഭോ രാവണ! അങ്ങ് ഈ ആയുധത്തെ നിന്ദിക്കരുത്: നിന്ദിച്ചാൽ ഇതു് എന്റെ സമീപത്തേക്ക് തിരിയെപ്പോരും.” രാവണൻ പരമശിവനെ അഭിവാദ്യം ചെയ്തു; പുഷ്പകത്തിൽ സഞ്ചാരം തുടർന്നു: മഹാവീര്യന്മാരായ ക്ഷത്രിയന്മാരെ ഉപദ്രവിച്ചുകൊണ്ടു് ഭൂപര്യടനം ചെയ്തു.

വേദവതി

മഹാതേജനായ രാവണൻ ഒരിക്കൽ ഹിമവദ്വനങ്ങളിൽ സഞ്ചരിക്കുക ആയിരുന്നു; അവിടെ ദേവത പോലെ ദീപിച്ച ഒരു കന്യക—ജട ധരിച്ചു് തോലുടുത്ത ഒരു കന്യക—ഇരിക്കുന്നതു രാവണൻ കണ്ടു. മഹാവ്രതയെങ്കിലും രൂപസമ്പന്നയായ കന്യകയെ കണ്ടു്, രാവണൻ കാമമോഹിതനായി. രാവണൻ ചിരിച്ചുകൊണ്ടു ചോദിച്ചു. “ഭോ ഭദ്രേ! യൌവനത്തിനു ചേരാത്ത ഈ ആചാരം, ഭവതി എന്തുകൊണ്ടു് സ്വീകരിച്ചു? ഭവതിയുടെ രൂപം ഈ ആചാരത്തെ അർഹിക്കുന്നില്ല. ഭോ ഭീരു! ഭവതിയുടെ രൂപം ആർക്കും കാമോന്മാദകമാണു്. തപസ്സ്, ഭവതിക്കു യുക്തമല്ല. ഭോ വരാനനേ! ഭവതി ആരുടെ വക, ഭവതിയുടെ ഭർത്താവ് ആര്? ഭവതി ഭാര്യയായ മനുഷ്യൻ ഭാഗ്യവാനാണു്: ഭവതി ഈ വനത്തിൽ എന്തിനെ കാംക്ഷിച്ചു പരിശ്രമിക്കുന്നു?” ആ യശസ്വിനി ആതിഥ്യം ചെയ്തുകൊണ്ടു്, ഇങ്ങനെ പറഞ്ഞു:—“എന്റെ അച്ഛൻ—അമിതപ്രഭൻ—കുശധ്വജനാണ്. ഐശ്വര്യവാനായ കുശധ്വജൻ ബൃഹസ്പതിയുടെ പുത്രനാണ് എന്നും, ബൃഹസ്പതിക്കു സമനാണ് എന്നും, അങ്ങ് കേട്ടിരിക്കാം: വേദാഭ്യാസ നിരതനായ ആ ബ്രഹ്മർഷിയുടെ വാങ്മയിയായ പുത്രിയാണ്, ഞാൻ. സുരാസുര യക്ഷ ഗന്ധർവ്വ പന്നഗന്മാർ അച്ഛന്റെ അടുക്കൽ ചെന്നു എന്നെ വരിക്കുക ഉണ്ടായി. ഭോ മഹാഭുജ! എന്നെ അച്ഛൻ അവർക്കു ദാനം ചെയ്തില്ല. വിഷ്ണു തന്നെ ജാമാതാവാകണമെന്നു ആഗ്രഹിച്ചതു കൊണ്ടാണ്, അച്ഛൻ എന്നെ ഒരുവനും ദാനം ചെയ്യാഞ്ഞതു്. അച്ഛന്റെ ഇംഗിതം അറിഞ്ഞു്, ശംഭു എന്ന ദൈത്യരാജാവ് കുപിതനായി. ഉറങ്ങിക്കിടന്ന എന്റെ അച്ഛനെ ശംഭു രാത്രിയിൽ കൊന്നു. ദീനയായ എന്റെ മാതാവ്—മഹാഭാഗ—അച്ഛന്റെ ശവശരീരത്തെ ആലിംഗനം ചെയ്തു്, ചിതയിൽ ദഹിച്ചു. എന്നാൽ അച്ഛന്റെ മനോരഥം സാധിക്കുവാനായി ഞാൻ തപസ്സു ചെയ്തു് താമസിക്കുന്നു. അങ്ങ് പൌലസ്ത്യനാണ്; തപോബലം കൊണ്ടു് ത്രിലോക സംഭവങ്ങളെ ഞാൻ അറിയുന്നു. അങ്ങ് പോവുക തന്നെ. എന്റെ മനസ്സു നാരായണനിൽ നിവിഷ്ടമായിരിക്കുന്നു.” കന്ദർപ്പ ശരപീഡിതനായ രാക്ഷസൻ വിമാനത്തിൽ നിന്നിറങ്ങി; പറഞ്ഞു:—“ഭവതി പറയുന്നതു് എന്തു് അപനയമാണ്: ഭോ സുശ്രോണി! മൃഗശാബാക്ഷി! തപസ്സു മുതലായ പുണ്യങ്ങളൊക്കെയും വൃദ്ധന്മാർ സമ്പാദിച്ചുകൊള്ളുവാൻ അനുവദിച്ചുകൂടയോ? സർവ്വഗുണ സമ്പന്ന, ത്രൈലോക്യസുന്ദരി,—ഭവതി യൌവനത്തെ പഴുതെ കളയുന്നതു് എന്തിനു? ഭവതി ഇങ്ങനെ പറയരുതു്, ഞാൻ ലങ്കാ രാജാവായ ദശഗ്രീവൻ ആണ്. പരമശിവൻ എനിക്കു രാവണൻ എന്നു് നാമകരണം നൽകിയിട്ടുണ്ടു്. ഭവതി എന്റെ ഭാര്യയായിരുന്നു ഭോഗങ്ങളെ ഭുജിക്കുക. വിഷ്ണു എന്നു ഭവതി പറയുന്ന ഇവൻ ആരു്? ഭോ ഭദ്രേ! കന്ദർപ്പാഭിനന്ദിതേ! വിഷ്ണു വീര്യം കൊണ്ടു്, ബലം കൊണ്ടു്, ഭോഗം കൊണ്ടു്, തപസ്സുകൊണ്ടു്, എനിക്കു സമനല്ല.” വേദവതി ബദ്ധപ്പെട്ടു് “പ്രഭോ അങ്ങ് ഇങ്ങനെ പറയരുതെ! മുപ്പാരിന്റെ പ്രഭു, സർവ്വലോക നമസ്കൃതൻ, വിഷ്ണു!!! അങ്ങ് എന്തു പറഞ്ഞു? അഹോ പാപം! അങ്ങല്ലാതെ ആരു ഈ പാപം പറയും.” ക്രുദ്ധനായ രാക്ഷസൻ വേദവതിയുടെ മുടിക്കു പിടിച്ചു. ക്രുദ്ധയായ വേദവതി, ഖഡ്ഗമായി തീർന്ന സ്വഹസ്തം കൊണ്ടു്, രാക്ഷസൻ തൊട്ട മുടിക്കെട്ടിനെ മുറിച്ചെറിഞ്ഞു; വേദവതിയുടെ കോപം അമർന്നില്ല; വേദവതി തീ കത്തിച്ചു മരണസന്നദ്ധയായി; പറഞ്ഞു:—“എടാ! അനാര്യാ! താൻ ധർഷിച്ചു ഞാൻ, ഇനി ജീവിക്കണമെന്നു കരുതുന്നില്ല. താൻ നോക്കി നിൽക്കവേ! ഞാൻ ഇതാ തീയിൽ ചാടുന്നു. പാപനായ താൻ, അസംഗയായ എന്നെ ഈ കാട്ടിൽ ധർഷിച്ചു. തന്നെ കൊല്ലുവനായി ഞാൻ വീണ്ടും പിറക്കും. പാപ പുരുഷന്മാരെ കൊല്ലുവാൻ, സ്ത്രീകൾ അശക്തകളാണ്; തന്നെ ശപിച്ചാൽ എനിക്കു തപസ്സു ക്ഷയിക്കും. ഞാൻ കർമ്മമോ, ദാനമോ, ഹുതമോ, സമ്പാദിച്ചിട്ടുണ്ടു്, എങ്കിൽ—ഞാൻ അയോനിജയായി പിറക്കും.” കന്യക തീയിൽ ചാടി; ആകാശത്തു നിന്നു പുഷ്പം പൊഴിഞ്ഞു. കൃതയുഗത്തിൽ വേദവതിയായി ജീവിച്ച കന്യകയാണ്, ത്രേതായുഗത്തിൽ മിഥിലവംശത്തിൽ അയോനിജയായി പിറന്നു്, സീത എന്ന നാമത്തിൽ പ്രസിദ്ധയായതു്.

വേദവതി, തീയിൽ ചാടിയ ശേഷം, രാവണൻ വീണ്ടും പുഷ്പകത്തിൽ കയറി, പര്യടനം തുടർന്നു: ഉശീരബീജത്തിൽ ദേവന്മാരോടു ചേർന്നു യാഗം അനുഷ്ഠിക്കുന്ന മരുത്ത

---

* പൂജാവസാനസമയേ ദശവക്ത്രഗീതം
യഃ ശംഭുപൂജനമിദം പഠതി പ്രദോഷേ
തസ്യ സ്ഥിരാം രഥ ഗജേന്ദ്ര തുരംഗ യുക്താം
ലക്ഷ്മീം സദൈവ സുമുഖീം പ്രദദാതി ശംഭുഃ

നെ കണ്ടുകൂട്ടി. ബൃഹസ്പതിയുടെ സഹോദരനായ ബ്രഹ്മർഷി, സാക്ഷാൽ സംവർത്തനൻ, യജിപ്പിക്കുന്നു. വലാം നിമിത്തം ദുർജ്ജയനായ രാക്ഷസപ്രവരന്മാരെ കണ്ട് പേടിച്ച ദേവന്മാർ, തിര്യഗ്യോനികളായി രൂപം മാറി നിന്നു. ഇന്ദ്രൻ മയിലായി; ധർമ്മരാജാവ് കാകനായി; കുബേരൻ ഓന്തായി; വരുണൻ ഹംസമായി; അപര സുരന്മാർ അപര മൃഗങ്ങളായി: ആ ഘട്ടത്തിൽ രാവണൻ—യജ്ഞസ്ഥാനത്തു ശ്വാവ് എന്നതു പോലെ—കടന്നു ചെന്നു. രാവണൻ മരുത്തനോട്ടു പറഞ്ഞു:—"അങ്ങ് ഒന്നുകിൽ യുദ്ധം ചെയ്യുക; അല്ലെങ്കിൽ പരാജിതനായി എന്നു സമ്മതിക്കുക." മരുത്തൻ പറഞ്ഞു:—"അങ്ങ് ആര്"? രാവണൻ പരിഹസിച്ചു ചിരിച്ച്, പറഞ്ഞു:—"അങ്ങയുടെ അൽഭുത നാട്യം കണ്ട്, ഞാൻ പ്രീതനായിരിക്കുന്നു. കുബേരന്റെ അനുജനായ രാവണനെ അങ്ങ് അറിയുകയില്ല അല്ലേ? അങ്ങയെ ഒഴിഞ്ഞു ഒരുവനെങ്കിലും മൂന്നു ലോകങ്ങളിൽ എന്റെ ബലത്തെ അറിയാത്തവനായി ഉണ്ട് എന്നു ഞാൻ കരുതുന്നില്ല. ജ്യേഷ്ഠനെ തോല്പിച്ച ഞാൻ, പുഷ്പകത്തെ സമ്പാദിച്ചവനാണ്." മരുത്തൻ പറഞ്ഞു:—"ജ്യേഷ്ഠനെ ജയിച്ച അനുജനായ അങ്ങ്, ധന്യൻ തന്നെ: അങ്ങയ്ക്കു സാദൃശ്യനായ ശ്ലാഘ്യൻ മൂന്നു ലോകങ്ങളിലും ഇല്ല. "ഞാൻ ജ്യേഷ്ഠനെ ജയിച്ചു" എന്ന് അങ്ങ്, ദുഷ്കർമ്മ പ്രശംസ ചെയ്യുന്നുവോ? അങ്ങു ശുദ്ധമായ ധർമ്മാചാരം നിമിത്തം വരം വാങ്ങിച്ചുവോ എന്ന്, എനിക്ക് അറിവില്ല. അങ്ങ് പറയുന്ന കഥകളൊന്നും ഞാൻ മുമ്പു കേട്ടിട്ടുള്ളതല്ല: എട ദുഷ്ട! നില്ക്ക! നീ ജീവനോടെ ഇവിടെ നിന്നു പോകുമെന്നു ഞാൻ വിചാരിക്കുന്നില്ല. ഞാൻ അമ്പുകൾ എടുക്കട്ടെ: നീ കാലാലയത്തേക്കു നടക്കുക." മരുത്തൻ വില്ലെടുത്തു; അമ്പെടുത്തു; ക്രോധിച്ചു യുദ്ധസന്നദ്ധനായി; എന്നാൽ സംവർത്തൻ, മരുത്തനെ ഇങ്ങനെ നിരോധിച്ചു:—"രാജാവേ! എന്നെ അനുസരിക്കുമെങ്കിൽ, അങ്ങ് ഇവിടെ യുദ്ധത്തിനു ഉത്സാഹിക്കരുത്. മാഹേശ്വര സത്രമാണ്, നാം ആരംഭിച്ചിരിക്കുന്നതു്. ഇതിനെ മുഴമിക്കാഞ്ഞാൽ വംശം അററുപോകും. ദീക്ഷിതൻ എങ്ങനെ യുദ്ധത്തിനു പുറപ്പെടും? ദീക്ഷിതൻ എങ്ങനെ കോപാധീനനാകും? ഈ രാക്ഷസൻ ദുർജ്ജയനാണ്: ജയം സംശയാധീനമത്രേ." മരുത്തൻ വില്ലു താഴെ വച്ചു: യജ്ഞകാര്യങ്ങളെ തുടർന്നു: മരുത്തൻ വില്ലു താഴത്തു വച്ച സമയം ശുകൻ ആർപ്പിട്ടു: "രാവണൻ ജയിച്ചു" എന്നു കണ്ഠനാദം തുടരെ മുഴക്കി. യജ്ഞത്തിൽ സംബന്ധിക്കുവാനായി ചെന്നിരുന്ന മഹർഷിമാരെ തിന്നുകൊണ്ട്, രാക്ഷസന്മാരും അവരുടെ നേതാവായ രാവണനും വീണ്ടും, പര്യടനം തുടർന്നു. രാവണൻ സ്ഥലം വിട്ട ശേഷം, സുരന്മാർ സ്വരൂപങ്ങളെ സ്വീകരിച്ച്, സ്വ സ്വ തിര്യക്കുകളെ ഇങ്ങനെ അനുഗ്രഹിച്ചു. ഇന്ദ്രൻ പറഞ്ഞു:—"അല്ലയോ മയിലേ! ഞാൻ തുഷ്ടനായിരിക്കുന്നു; നീ ഇനിമേൽ പാമ്പിനെ പേടിക്കേണ്ട. എന്റെ കണ്ണുകൾ ആയിരവും നിന്റെ പീലിയിൽ പകർന്നിരിക്കുന്നു. ഞാൻ മഴ പെയ്യിക്കുമ്പോൾ നീ പ്രീതി ലക്ഷണമായി നൃത്തം ചെയ്യും." കേവലം നീല വർണ്ണമായിരുന്ന മയിൽപക്ഷികൾ, അന്നു മുതൽക്കാണ് ചിത്ര വർണ്ണ വിചിത്രങ്ങളായതു്. ധർമ്മരാജാവ് കാകനോട്ടു പറഞ്ഞു:—"കാക! ഞാൻ സുപ്രീതനായിരിക്കുന്നു: പ്രാണികളെ ഒക്കെയും ഞാൻ വിവിധ രോഗങ്ങളെക്കൊണ്ടു പീഡിപ്പിച്ചു പോരുന്നു: എന്നാൽ എന്റെ പ്രസാദം നിമിത്തം നിനക്കു മേലിൽ രോഗബാധ ഉണ്ടാകയില്ല: നിനക്ക് മരണഭയവും ഇല്ല: ആരെങ്കിലും കൊല്ലുന്നതു വരയ്ക്കു, ഒരു കാകനും ചാകുന്നതല്ല; എന്റെ രാഷ്ട്രത്തിൽ ക്ഷുത്തുകൊണ്ട് വലയുന്നവർ വളരെ ഉണ്ട്, എന്നാൽ മേലിലാകട്ടെ, കാകന്മാരാൽ എന്റെ പ്രജകൾ തൃപ്തന്മാരാകും." വരുണൻ പറഞ്ഞു!—"അല്ലയോ ഹംസമേ! പക്ഷിപ്രവര! നിന്റെ നിറം മേലിൽ ചന്ദ്രമണ്ഡല സമപ്രഭമായിരിക്കും: ഫേനപ്രഭ ഹംസപ്രഭയ്ക്കു സമമാകയില്ല. നീററിലിറങ്ങി നടന്ന്, അരയന്നം എന്നും സുന്ദരമാകും." കുബേരൻ പറഞ്ഞു:—"ഭോ കൃകലാസ! ഞാൻ നിനക്കു കനകവർണ്ണത്തെ പ്രദാനം ചെയ്യുന്നു: നിന്റെ തല മേലിൽ നിത്യവും കനകമയം തന്നെ." സുരന്മാർ തിര്യക്കുകൾക്ക് ഇങ്ങനെ വരങ്ങളെ കൊടുത്ത ശേഷം, സ്വസ്ഥാനങ്ങളിലേക്കു പോയി.

മരുത്തൻ

മരുത്തനെ വിജയിച്ച രാക്ഷസ രാജാവായ ദശഗ്രീവൻ നഗരം തോറും നടന്ന്, പ്രബലന്മാരായ രാജാക്കന്മാരെ ഒക്കെയും പോരിനു വിളിച്ചു. "ഒന്നുകിൽ യുദ്ധം ചെയ്യുക, അല്ലെങ്കിൽ തോററു എന്നു സമ്മതിക്കുക" എന്നു വിളംബരം ചെയ്തു പര്യടനം ചെയ്ത രാവണ മഹാരാജാവ്, ത്രിലോകങ്ങളിൽ ഭയകാരണനായി. മഹാ ബലവാന്മാരായ അനേകം ക്ഷത്രിയശ്രേഷ്ഠന്മാർ ഒരുമിച്ചു ആലോചിച്ച്, ശത്രുവിന്റെ ബല വിപുലതയെ ഭയന്ന്, തോൽവി സമ്മതിച്ച്, കീഴ്പെടുക ഉണ്ടായി. ദുഷ്ഷന്തൻ, സുരഥൻ, ഗാധി, ഗയൻ, പുരൂരവസ്സ് മുതലായവരൊക്കെയും—തോററു, തോററു,—എന്നു സമ്മതിച്ചു നിന്നു.

അനരണ്യൻ

രാവണൻ അയോദ്ധ്യയെ പ്രാപിച്ചു. അക്കാലത്തു ഇന്ദ്രൻ അമരാവതിയിൽ എന്നതു പോലെ അനരണ്യൻ അയോദ്ധ്യയിൽ വാഴുകയാണ്. ആ പുരുഷ ശാർദ്ദൂലനോട്ടു രാവണൻ പറഞ്ഞു:—"അങ്ങ് യുദ്ധത്തിനു പുറപ്പെടുക: അല്ലെങ്കിൽ പരാജിതനായി എന്നു സമ്മതിക്കുക." പാപാത്മകമായ വാക്കുകളെ കേട്ട്, സംക്രുദ്ധനായ അനരണ്യൻ പറഞ്ഞു:—"ഭോ രാക്ഷസ രാജാവേ! ഞാൻ ദ്വന്ദ്വയുദ്ധം സമ്മതിക്കുന്നു. അങ്ങ് ഇപ്പോൾ തന്നെ സന്നദ്ധനാകുക, ഞാൻ സന്നദ്ധനായി" അനരണ്യൻ ഇങ്ങനെ പ്രസ്താവിച്ചു: എങ്കിലും പടകൾ തമ്മിൽ നേർക്കുവാനാണ് ഇടയായതു്. അയോദ്ധ്യയിൽ നിന്നു പതിനായിരം ആനകളും അതിൽ പത്തിരട്ടി കുതിരകളും അനേകായിരം രഥങ്ങളും അസംഖ്യം കാലാളുകളും—കരയിൽ കടൽ കയറിയതു പോലെ—പരന്നു പുറപ്പെട്ടു; സമരം ഭയങ്കരമായി, അനരണ്യപ്പടയും രാവണപ്പടയും തമ്മിൽ, സമര ഭയങ്കരത ഭയങ്കരമായി. അനരണ്യന്റെ പട, തീയിൽ വീണ പാററ പോലെ, കരിഞ്ഞു: തീയിൽ വീണ നെയ്യ് പോലെ കാണാതെയായി. കടലിൽ ഇറങ്ങിയ കാട്ടരുവികളെപ്പോലെ പരമസൈന്യം നശിച്ചതു കണ്ട്, അനരണ്യ മഹാത്മജൻ, പരമ കോപനനായി: മുൻപു കടന്നുനിന്നു: ഇന്ദ്രധനുസ്സ് നടുങ്ങുമാറ് കുലച്ചു പുറപ്പെടുവിച്ച ഒരു മഹാധനുസ്സ് എടുത്തുകൊണ്ട്—അടുത്തു. അനരണ്യൻ അയച്ച മുന കൂർത്ത അസ്ത്രങ്ങളെ തടുക്കുവാൻ ആവാതെ നിന്ന പരമ വിവശന്മാരായ പ്രഹസ്തൻ, മാരീചൻ, ശുകൻ, സാരണൻ മുതലായ സചിവ പ്രമുഖന്മാർ, മൃഗരൂപമെടുത്തു ഓടി. ഐക്ഷ്വാകൻ എണ്ണൂറമ്പുകളെ രാവണന്റെ ശിരസ്സിന് ഉന്നം വച്ചു എയ്തു. മലയിൽ വീണ മഴത്തുള്ളികൾ പോലെ രാവണ ശിരസ്സിൽ വീണ അനരണ്യ ശരങ്ങൾ, നിഷ്ഫലങ്ങളായി. രാവണന്റെ ശിരസ്സിൽ നിന്നു ചോര തെറിക്കുകയാവട്ടെ, ശിരസ്സു മുറിയുകയാവട്ടെ, ചെയ്തില്ല; എന്നു കണ്ടു വിസ്മയിച്ച അനരണ്യന്റെ മണ്ടയ്ക്കു, രാവ

ഞാൻ തുണ്ടെടിച്ചു; അനരണ്യൻ, രഥത്തിൽ നിന്നു താഴെ വീണു; ബലം കുറഞ്ഞു്, ദേഹം തളർന്നു്, ആപാദചൂഡം വിറകൊണ്ടു: അടിയേറ്റു് അനരണ്യൻ, ഇടിയേറ്റ പനമരം പോലെ, തറയിൽ വീണു. രാവണൻ ചിരിച്ചു പറഞ്ഞു:—"പ്രഭോ! അനരണ്യ: ഇപ്പോൾ എന്തു തോന്നുന്നു? നീ ഈ വികൃതി ത്തരത്തിനു ചാടി പുറപ്പെട്ടതെന്തിനു? എന്നോടു ദ്വന്ദ്വയുദ്ധം ചെയ്യുവാൻ ഒരുവൻ ഇന്നു ത്രിലോകങ്ങളിൽ ഇല്ല. ഉണ്ടു കുടിച്ചു് അന്തഃപുരത്തിൽ വീര്യം കാണിക്കുന്ന നീ, എന്റെ ബലത്തെ എന്തറിഞ്ഞു?" പ്രാണദീപം കെട്ടു തുടങ്ങിയ അനരണ്യൻ പറഞ്ഞു:—"കാലം ദുരതിക്രമം തന്നെ: ഞാൻ എന്തു ചെയ്യട്ടെ? എന്നെ ജയിച്ചതു് ആത്മപ്രശംസാ പരനായ അങ്ങല്ല; അങ്ങു് എന്റെ പരാജയത്തിനു ഹേതുവായി എന്നു മാത്രമാണു്. കാലം എന്നെ മർദ്ദിച്ചു. പ്രാണ പരിക്ഷയം അടുത്ത ഞാൻ അശക്തനായി. ഭോ രാക്ഷസ! ഐക്ഷ്വാകനായ എന്നെ അങ്ങു ധർഷിച്ചു: ശരി: ഞാൻ ഒന്നു പറഞ്ഞു കൊള്ളട്ടെ. ഞാൻ ദാനം ചെയ്തിട്ടുണ്ടു് എങ്കിൽ, ഞാൻ യാഗം ചെയ്തിട്ടുണ്ടു് എങ്കിൽ, ഞാൻ സുകൃതമായ തപസ്സു ചെയ്തിട്ടുണ്ടു് എങ്കിൽ, ഞാൻ പറയുന്ന വാക്കുകൾ മറിച്ചാകയില്ല. മഹാന്മാരായ പല ഐക്ഷ്വാകന്മാർ പിറന്നിട്ടുള്ള ഈ വംശത്തിൽ, ദശരഥൻ എന്ന രാജാവിന്റെ പുത്രനായി രാമൻ എന്ന ഒരുവൻ പിറക്കും: പ്രഭുവായ രാമൻ അങ്ങയുടെ പ്രാണങ്ങളെ അപഹരിക്കും. ആ ശാപ പ്രസ്താവം നടന്ന ഘട്ടത്തിൽ, ദേവ പെരുമ്പറകൾ കേൾക്കായി; പൂമഴ കാണായി. അനരണ്യൻ മരിച്ചു.

രാക്ഷസ രാജാവു് ലോക സന്ത്രാസനം തുടർന്നു. ഒരിക്കൽ മേഘ മാർഗ്ഗത്തിൽ രാവണൻ, നാരദനെ കണ്ടുമുട്ടി. രാവണൻ അഭിവാദ്യം ചെയ്തു: കുശലം പറഞ്ഞു:—ആഗമന കാര്യത്തെ കുറിച്ചു ചോദിച്ചു; പരമ തേജസനായ നാരദൻ, മേഘങ്ങളിൽ പുഷ്പകത്തിൽ ഇരുന്ന രാവണനോടു പറഞ്ഞു:—"പൗലസ്ത്യ! സൌമ്യ! രാക്ഷസ രാജാവേ! അങ്ങയുടെ ഊർജ്ജിത വിക്രമങ്ങളെ അറിഞ്ഞു്, ഞാൻ തുഷ്ടനായിരിക്കുന്നു. ഞാൻ സ്വല്പം സംസാരിച്ചു കൊള്ളട്ടെയോ? കേൾക്കേണ്ടതാണു് എന്നു തോന്നിയാൽ അങ്ങു കേൾക്കണം. അതിന്റെ ശേഷം അങ്ങു മേൽ വേണ്ടതു ചെയ്യുക തന്നെ. താത! അങ്ങയെ വധിക്കുവാൻ സുരന്മാരും കഴിവുള്ളവരല്ല. അങ്ങു് ഈ ഭൂമിയിലുള്ളവരെ കൊന്നൊടുക്കുന്നതു് എന്തിനു? ലോകം മൃത്യുവിനു അധീനമാണു്; അതു് എത്ര മുമ്പു തന്നെ ഹതമായിരിക്കുന്നു? സുരാസുര യക്ഷ ദൈത്യ ഗന്ധർവ്വ രാക്ഷസന്മാരാൽ അവധ്യനായ പ്രഭുവായ അങ്ങു്, മനുഷ്യ ലോകത്തെ പീഡിപ്പിക്കുന്നതു്, അയുക്തമല്ലയോ? ഐശ്വര്യമില്ലാത്തതും, മൂഢവും, പരമ വ്യസന സമാവൃതവും, ജരാ വ്യാധി ബാധിതവും, നിരവധി അനിഷ്ടങ്ങളെ കൊണ്ടു് അങ്ങിങ്ങു വലയുന്നതും, ആയ മാനുഷ ലോകത്തിന്റെ എതിരായി അങ്ങു്, എന്തിനു പോരിനിറങ്ങുന്നു? ക്ഷീയമാണവും, വിഷാദ ശോകാകുലവും, വിശപ്പു് ദാഹം ജര എന്നിവയെ കൊണ്ടു് ദൈവം കൊന്നതും, ആയ ലോകത്തെ അങ്ങു് നശിപ്പിക്കരുതു്?

നാരദൻ

പശ്യ താവൽ മഹാബാഹോ രാക്ഷസേശ്വര! മാനുഷം
മൂഢ മേവം വിചിത്രാർത്ഥം യസ്യ ന ജ്ഞായതേ ഗതിഃ
ക്വചിദ്വാദിത്ര നൃത്യാദി സേവ്യതേ മുദിതൈർ ജ്ജനൈഃ
രുദ്യതേ ചാപരൈ രാർത്തൈർ ദ്ധാരാശ്രു നയനാനനൈഃ

മാതാ പിതൃ സുത സ്നേഹ ഭാര്യാ ബന്ധു മനോരമൈഃ
മോഹിതോഽയം ജനോ ധ്വസ്തഃ ക്ലേശം സ്വം നാവബുധ്യതേ

തത് കി മേവം പരിക്ലിശ്യ ലോകം മോഹ നിരാകൃതം
ജിത ഏവ ത്വയാ സൌമ്യ! മർത്ത്യലോകോ ന സംശയഃ
അവശ്യ മേഭിഃ സർവ്വൈശ്ച ഗന്തവ്യം യമ സാദനം
തന്നിഗൃഹ്ണീഷ്വ പൌലസ്ത്യ യമം പരപുരഞ്ജയ.
അസ്മിൻ ജിതേ ജിതം സർവ്വം ഭവത്യേവ ന സംശയഃ

ഭോ മഹാബാഹോ! രാക്ഷസേശ്വര! അങ്ങു മനുഷ്യ ലോകത്തെ സൂക്ഷിച്ചു നോക്കുക: ഇതു മൂഢവും, വിചിത്രാർത്ഥവും, ഗതിനിർണ്ണയം ചെയ്യ കൂടാത്തതും, അല്ലയോ? ചിലേടങ്ങളിൽ തുഷ്ടന്മാരായ ആളുകൾ വാദ്യഘോഷം നടത്തുകയും നൃത്തം ചെയ്യുകയും തകൃതിയാണു്; വേറെ ചിലേടങ്ങളിൽ ആർത്തന്മാരായ ആളുകൾ, കണ്ണീരിൽ കണ്ണും മുഖവും കഴുകി കരയുന്നു. അച്ഛൻ, അമ്മ, ഭാര്യ, മക്കൾ, ബന്ധുക്കൾ എന്നിങ്ങനെയുള്ള ചിന്തകളിൽ മനസ്സു രമിച്ചു്, മോഹിച്ചു്, ധ്വംസിതമായ ലോകം, സ്വന്തം ക്ലേശങ്ങളെ അറിയുന്നില്ല. അജ്ഞാനത്തിൽ മുങ്ങിയ ഈ ലോകത്തെ, അങ്ങു ക്ലേശിപ്പിക്കുന്നതു് എന്തിനു? ഭോ സൌമ്യ! അങ്ങു് മർത്ത്യ ലോകത്തെ ജയിച്ചിരിക്കുന്നു, എന്നതിനു സംശയമില്ല. ഇവരൊക്കെയും യമധാനിയെ പ്രാപിക്കാനുള്ളവരാണു്. ഭോ ശത്രുഞ്ജയ! അങ്ങു് യമനെ തന്നെ കൊല്ലുക. യമനെ ജയിച്ചവർ, സർവ്വത്തെയും ജയിച്ചു." ലങ്കാരാജാവു തേജസ്സു കൊണ്ടു് ജ്വലിച്ചു്, പറഞ്ഞു:—"മഹർഷേ: സമരപ്രിയ! ഞാൻ പാതാളത്തെ ജയിക്കുവാനായി പുറപ്പെടുകയാണു്. മൂന്നു ലോകങ്ങളെയും ജയിച്ചു്, സുരന്മാരെയും ഉരഗന്മാരെയും നിലയ്ക്കു നിറുത്തിയ ശേഷം, ഞാൻ അമൃതം എടുക്കുവാനായി പാതാള കടലുകളെ കടയണമെന്നു വിചാരിക്കുന്നു." നാരദൻ പറഞ്ഞു:—"അങ്ങനെയല്ല, അങ്ങു് വഴിതെറ്റി നടക്കുന്നതെന്തിനു? അങ്ങു് ഉടനെ യമപുരത്തേക്കു നടക്കുക." രാവണൻ ഉറക്കെ ചിരിച്ചു; വെളുത്ത പല്ലുകൾ തെളിഞ്ഞു കാണുമാറു് ചിരിച്ചു: പറഞ്ഞു:—"അങ്ങനെ തന്നെ: ഭോ മഹാബ്രഹ്മ: വൈവസ്വത കാലനെ കൊന്നു കളയാം, ഇതാ ഞാൻ ദക്ഷിണ ദിക്കിലേക്കു പുറപ്പെടുന്നു. ഭഗവൻ! നാലു ദിക്പാലകന്മാരെയും കൊല്ലാമെന്നു ഞാൻ ശപഥം ചെയ്തിട്ടുണ്ടു്: ഈ പ്രാണി പരിക്ലേശ പ്രദാതാവിനെ ഞാൻ കൊല്ലും." രാവണനും അമാത്യന്മാരും ദക്ഷിണ ദിക്കിലേക്കു പുറപ്പെട്ടു: പുക നീങ്ങിയ തീപോലെ നിന്ന പരമ തേജസ്സുനായ നാരദൻ, മുഹൂർത്തകാലം ഇങ്ങനെ ധ്യാനിച്ചു. "ഇന്ദ്രൻ മുതലായവരെ ഉൾക്കൊള്ളുന്ന ചരാചരാത്മകമായ ജഗത്രയത്തെ—ആയുസ്സറ്റുന്ന ഘട്ടത്തിൽ, ധർമ്മം അനുസരിച്ചു്, ക്ലേശിപ്പിക്കുന്ന യമനെ,—ആരു എങ്ങനെ ജയിക്കും? മൂന്നു ലോകങ്ങളും ഭയപ്പെടുന്ന കാലനെ, ഈ രാക്ഷസ രാജാവു് എങ്ങനെ വിജയിക്കും? ധാതാവും, വിധാതാവും, സുകൃതവും, ദുഷ്കൃതവും ആയവനും ത്രിലോകങ്ങളെ പരാജയപ്പെടുത്തിയവനും ആയ പ്രഭുവിനെ, എങ്ങനെ പരാജയപ്പെടുത്തും? ഇതു് എങ്ങനെ സാധിക്കുമോ? ഇതു കണ്ടുതന്നെ അറിയേണ്ടതാണു്. യമ രാവണ സമരം കാണുവാനായി ഞാൻ യമധാനിയിലേക്കു പുറപ്പെടുന്നു."

നാരദൻ യമധാനിയിൽ ചെന്നു കയറി; പ്രാണികളെ പുരസ്കരിച്ചു അഗ്നിസാക്ഷികമായി, കർമ്മങ്ങളെ നിർവ്വഹിക്കുന്ന യമനെ കണ്ടു: യമൻ നാരദനെ പൂജിച്ചു് പീഠം നൽകി:

കലഹം ചോദിച്ചു. പറഞ്ഞു:—"സംഗതി പറയാനുണ്ട്: വേണ്ട കരുതലുകൾ അങ്ങ് ചെയ്യേണ്ടതായി വന്നിരിക്കുന്നു. ദശഗ്രീവൻ എന്നു പേരായ ഒരു നിശാചരനുണ്ട്: ആ ബലവാൻ തോൽക്കാത്ത അങ്ങയെ തോല്പിക്കുവാനായി, ഇങ്ങോട്ടു പുറപ്പെട്ടിരിക്കുന്നു. ഈ വിവരം ഇവിടെ അറിവിക്കാനായി ഞാൻ പുറപ്പെട്ടതാണ്. അങ്ങയുടെ ദണ്ഡം എന്ന ആയുധം, ഒരേടവും മടങ്ങുന്നതല്ല: എന്നാൽ ഈ സന്ദർഭത്തിൽ എന്തു സംഭവിക്കുമോ?"

യമൻ

നാരദൻ ഇങ്ങനെ സംസാരിക്കവേ, അതാ മേഘങ്ങളെ പ്രഭപ്പെടുത്തിക്കൊണ്ട്, ആകാശത്തിനു തീ വച്ചു കൊണ്ട്, പരമ ദീപ്തമായ പുഷ്പകം, നൂതനനായ സൂര്യനെപ്പോലെ പാഞ്ഞടുത്തു. പുഷ്പകത്തിലിരുന്ന ദശാനനൻ, യമധാനിയിൽ സുകൃത ദുഷ്കൃതങ്ങളെ ഭുജിക്കുന്ന പ്രാണി സമുദായത്തെ, കണ്ടു; ഉഗ്രന്മാരും ഘോരന്മാരും ഭയാനകന്മാരും ആയ യമ സൈനികന്മാരെ കണ്ടു: ചിലേടങ്ങളിൽ ആളുകൾ വധിക്കപ്പെടുന്നു; ചിലേടങ്ങളിൽ പീഡിപ്പിക്കപ്പെടുന്നു; ചിലേടങ്ങളിൽ ലോകം നടുങ്ങുമാറു നിലവിളിക്കുന്നു; കഠിനമായി ഞെരുങ്ങുന്നവരും, കൃമികളുടെയും നരകപ്പട്ടികളുടെയും വായിൽ കരുമുറെ മുറിയുന്നവരും, പേടിപ്പിക്കുന്ന പേ വാക്കുകളെ കാതു തുളയുമാറു വിളിച്ചു പറയുന്നവരും, എല്ലായിടവും വളരെയാണ്. ചോര തന്നെ ജലമായി ഒഴുകുന്ന വൈതരണി നദിയെ ആളുകൾ, ആയിരക്കണക്കിന്, തരണം ചെയ്യുന്ന ജ്വാലാമാലകൾ ഒരു ഭാഗത്ത്; ചുട്ടു പഴുത്ത മണൽക്കാടുകളിൽ ആളുകൾ പതിനായിരക്കണക്കിനു എരിഞ്ഞു പൊരിക്കൊള്ളുന്ന കഠിന സങ്കടം വേറൊരു ഭാഗത്ത്; വാളുകൾ തന്നെ ഇലയായ മരങ്ങൾ നിന്ന വനങ്ങളിൽ അറക്കപ്പെടുന്ന അധാർമ്മികരുടെ ചിന്താതീതമായ ആതങ്കങ്ങൾ വേറൊരു ഭാഗത്ത്; രൗരവം, ക്ഷാരനദി, ക്ഷുരധാര എന്നിവയിൽ, അണയാത്ത വിശപ്പും അമരാത്ത ദാഹവും നിമിത്തം, വർഷസഹസ്രങ്ങളായി ജലം യാചിക്കുന്നവരുടെ ദയനീയ പ്രലപനം വേറൊരു ഭാഗത്ത്. ശവതുല്യന്മാർ, കൃശന്മാർ, ദീനന്മാർ, വിവർണ്ണന്മാർ, മുടി ചിന്നിയവർ, ചളിയിൽ പൂണ്ടവർ, രൂക്ഷന്മാർ, നെട്ടോട്ടം ഓടുന്നവർ—എന്നിവരൊക്കെയും--ലക്ഷക്കണക്കിനും, കോടിക്കണക്കിനും--നരക യാതനകളെ അനുഭവിക്കുന്നു. പുണ്യം ചെയ്ത അനേകർ മണിമേടകളിൽ പാട്ടുകളുടെ താളത്തിനൊത്ത്, പെരുമ്പറത്താളം അടിക്കുന്നു; അന്നം കൊടുത്തവർ അന്നം ഉണ്ണുന്നു; ഗൃഹദാതാക്കൾ സൗധങ്ങളിൽ വിഹരിക്കുന്നു: തേജസ്സുകൊണ്ട് ജ്വലിച്ച അനേകം അനേകം ധാർമ്മികന്മാർ പൊന്നും, മുത്തും, മണിയും അലങ്കരിച്ച പെണ്ണുങ്ങളോടു കൂടി ചിരിച്ചു നടക്കുന്നു. സുകൃത ദുഷ്കൃതങ്ങളുടെ പരിണാമ സമൃദ്ധിയെ കണ്ടു കണ്ട്—ലങ്കാരാജാവ്, യമധാനിയിൽ കടന്നു. ധർമ്മ പീഡകളെ അനുഭവിച്ച ഏതാനും ആളുകൾക്ക് മോചനം നൽകുകയാണ്, ആ പരാക്രമപ്രഭു ഒന്നാമത് അവിടെ ചെയ്തത്. ലക്ഷം ലക്ഷം വർഷങ്ങളായി സുഖത്തെ അറിയാതെയും ദുഃഖത്തെ ഉണ്ടും കഴിഞ്ഞ ഏതാനും ആളുകൾ—നിനച്ചിരിയാത്ത മുഹൂർത്തത്തിൽ, ക്ഷണനേരത്തേക്കു സുഖത്തിൽ ആണ്ടു. പ്രേതങ്ങളെ അഴിച്ചു വിടുന്ന രാക്ഷസന്റെ എതിരായി—പ്രേത ഗോപന്മാർ സംക്രുദ്ധന്മാരായി; സമര ശൂരന്മാരായ യമഭടന്മാർ, ശൂല മുസല പ്രാസ പരിഘങ്ങളെക്കൊണ്ട് പുഷ്പകത്തെ അർദ്ദിച്ചു; ആയിരക്കണക്കിന്, കൈയിലെടുത്ത ദിവ്യായുധങ്ങളെ പതിനായിരക്കണക്കിനു ആ ദുർദ്ധർഷന്മാർ പ്രയോഗിക്കവേ, ദിക്കുകളിൽ ഹലഹലാ ശബ്ദം ഉയർന്നു കേൾക്കായി. ആ പരമ വിമാനത്തിൽ കിടന്ന ആസനങ്ങൾ തവിടായി; അതിന്റെ കനക വേദികൾ തകർന്നു; പ്രാസാദങ്ങൾ ഉരുണ്ടു വീണു; തോരണങ്ങൾ പൊട്ടി മുറിഞ്ഞു തറയിൽ നിരന്നു കിടന്നു: കടുന്നൽപ്പട പോലെ അടുത്ത്, ആഞ്ഞടിച്ച യമസമ ഭയങ്കര ഭടന്മാർ നോക്കി നിൽക്കവേ—അഹോ പരമാത്ഭുതം! ബ്രഹ്മവീര്യം അടങ്ങിയിരുന്ന അക്ഷയമായ പുഷ്പകം, മുമ്പത്തെപ്പോലെ ആഭരണ ഭൂഷിതമായി, സർവ വിഭവ വൈഭവമായി, പ്രസാദിച്ചു നിന്നു. രാക്ഷസ രാജാവിന്റെ ഭടന്മാർ നിരവധിയാണ്; ശൂരന്മാരാണ്; അപരാജിതന്മാരാണ്. അവർ മരങ്ങളെ പറിച്ചെടുത്തു; മലകളെ അടത്തു പൊക്കി; കുന്തങ്ങളെ ഏന്തി അടുത്തു; പ്രഹസ്ത പ്രമുഖന്മാർ മുമ്പെ ഇറങ്ങി: എല്ലാവർക്കും മുമ്പിലായി രാവണ രാക്ഷസൻ അട്ടഹസിച്ച്, പ്രാകാരം പോലെ നിന്നു: യമഭട നായകന്മാർ കൂവി അടുത്തു; തല്ലുകൊണ്ട് ചോര ഒലിച്ച രാക്ഷസാമാത്യന്മാർ കൂകി അടുത്തു; യമ രാവണ മഹാബല പരമ സമ്മർദ്ദം കടുത്തു. യമന്റെ അമാത്യന്മാർ രാവണനെ ഉന്നം വച്ച്, ശൂലവർഷം ചെയ്തു. അടിയേററ് ഞെങ്ങി ഞെരുങ്ങി ചോരയിൽ ആറാടിയ രാവണൻ, പൂത്ത മുരിക്ക മരം പോലെ, പുഷ്പകത്തിൽ പ്രഭ പതറി നിന്നു. പുഷ്പകത്തിൽ നിന്നു ഗദകൾ, വേലുകൾ, ശരങ്ങൾ, ശൂലങ്ങൾ, പ്രാസങ്ങൾ, മലകൾ, മരങ്ങൾ എന്നിവ, യമധാനിയിലേക്ക്—മേഘത്തിൽ നിന്നു മഴ ഭൂമിയിലേക്കു എന്നതുപോലെ—പൊഴിഞ്ഞു. പരമ ദാരുണമായി പാഞ്ഞു ചെന്ന ആയുധങ്ങളെ നൂറായി കീറി സമര പരമന്മാരായ യമ സേനാ നായകന്മാർ—ഇരുപതു കൈകളെക്കൊണ്ട് ആയുധ പ്രയോഗം ചെയ്ത രാക്ഷസപ്പെരുമാളിനെ ഉന്നം വച്ച്,—വേലുകളെക്കൊണ്ട്, ശൂലങ്ങളെക്കൊണ്ട്, ഭിണ്ഡിപാലങ്ങളെക്കൊണ്ട് വീപ്പ്, അടച്ചു. ക്രോധിച്ച യോധൻ,—കവചം പോയ ദശകന്ധരൻ—ചോരയിൽ ആറാടിയ രാവണൻ—വിമാനത്തിൽ നിന്നു തറയിൽ ചാടി. രാക്ഷസൻ വില്ലെടുത്തു: പാശുപതം ഞാണിൽ കയറി; രാവണൻ നില്ല് നില്ല് എന്ന് അലറി, ഞാണൊലി ഇട്ട്, ഭയം ചെയ്തു. കടുത്ത രാവണൻ ചൊടിച്ചു; കൈയിൽ ഞാൺ കാതോളം വലിഞ്ഞു: പുൽക്കാടിനു വേനല്ക്കു പിടിച്ച തീപോലെ, ശരം വില്ലിൽ എരിഞ്ഞു. രാവണ ശരം ഫൂൽക്കാരം ചെയ്തു പാഞ്ഞു. വള്ളിക്കെട്ടുകൾ കരിഞ്ഞു: കാടുകൾ എരിഞ്ഞു: മരങ്ങൾ ചാരമായി: കാട്ടുതീ കയറിയ കാടുകളെപ്പോലെ, യമഭടന്മാർ ശര തേജസ്സു കൊണ്ടു വെന്തു. രാക്ഷസന്മാർ അലറി: ദശാനന രാവണൻ ലോക ശ്രുത രവണം ചെയ്തു.

രാവണ മഹാരാവം കേട്ട വൈവസ്വത പ്രഭു, ശത്രു വിജയിച്ചു എന്നും സ്വജനം പരാജിതമായി എന്നും, അറിഞ്ഞു; പരമ സംക്രുദ്ധനായി: മഹാരഥത്തിൽ കയറി. മൃത്യു തന്നെ ശരീരമെടുത്ത്, സർവ ലോക സംഹാരം ചെയ്യുന്ന പാശവും മുദ്ഗരവും എടുത്തു പിടിച്ച്, അടുത്തു ചെന്നു. യമന്റെ പ്രസിദ്ധായുധമായ കാലദണ്ഡം—കത്തുന്ന തീ പോലെ എരിഞ്ഞ ശരീരം ധരിച്ച്—ചൊടിച്ചു സന്നദ്ധനായി. കാല പാശങ്ങളും മുൾത്തടികളും ഒന്നിനു പിറകെ ഒന്നായി കുനിച്ചു കൂടി. കാലൻ കോപിച്ചു; സുരന്മാർ വിറച്ചു; മൂന്നു ലോകങ്ങൾ നടുങ്ങി: സർവ ലോകങ്ങളും ഭയാധീനങ്ങളായി. കാല സാരഥി രോദനം ചെയ്തു. ലോകഭയം ചെയ്ത രുധിരാശ്വങ്ങൾ തലയെടുത്തു പിടിച്ചു; ഘോരാട്ടഹാസം ചെയ്ത് തികഞ്ഞു നിന്ന രാക്ഷസ കുല ശേഖരനെ നോക്കിപ്പാഞ്ഞു. മനോജവത്തിൽ പാഞ്ഞ രഥം

മുഹൂർത്തം കൊണ്ട് അടക്കളത്തിൽ പേടിച്ചിറങ്ങി. പരമ ബീഭത്സമായ യമ മഹാരഥം, കൂടെ സർവ്വലോക ഭയം ചെയ്യുന്നുകൊണ്ട് മൃത്യുവും; ചെന്നു നില്ക്കുന്നതു കണ്ട്—രാവണ സചിവന്മാർ ഓടി: ഓടാത്തവർ തറയിൽ വീണു.: മോഹിക്കാത്തവർ പടക്കുറിറങ്ങുക യില്ല എന്ന് ഉറപ്പിച്ചു പറഞ്ഞു. രാവണനാകട്ടെ ക്ഷോഭിച്ചില്ല; പേടിച്ചില്ല. ചൊടിച്ചു യമൻ കടുത്ത രാവണനെ അടിച്ചു:! യമൻ, അയച്ച ശക്തികളും തോമരങ്ങളും സംക്രുദ്ധനായ രാവണന്റെ മർമ്മങ്ങളെ കീറി. സ്വസ്ഥനായി നിന്ന രാവണൻ, ഇടമുറിയാതെ അയച്ച ശരങ്ങൾ, യമന്റെ ശരീരത്തിൽ—മഴ, മലമുടിയിൽ എന്നതു പോലെ—തറഞ്ഞു. യമൻ അയച്ച ഭീമ പ്രാസങ്ങൾ, ഉറച്ച രാവണന്റെ വിരിഞ്ഞ മാറിൽ തറഞ്ഞു. അസ്ത്രതാഡിതനായ രാവണൻ, ശങ്കാ പീഡിതനായി. യുദ്ധം ഇങ്ങനെ ഏഴ് ദിവസം നടന്നു. രാവണൻ സമര ക്ഷീണനായി. ക്ഷീണിച്ച രാവണൻ, ചൊടി കൂടി വീണ്ടും ഉയർന്നു. പരാജയം അറിഞ്ഞിട്ടില്ലാത്ത യമ രാക്ഷസന്മാർ! സമര ദുർജ്ജയന്മാർ! യുദ്ധം വീണ്ടും ഭയങ്കരമായി!! ദേവന്മാർ സംഭ്രമിച്ചു: സിദ്ധ ഗന്ധർവ്വ പരമർഷികളും, മുമ്പേ ബ്രഹ്മാവും, ഫലം കാണുവാൻ ഇറങ്ങിച്ചെന്നു. പ്രളയകാലം ആസന്നമായോ? മൂന്നു ലോകങ്ങൾക്ക് തീ പിടിച്ചുവോ? പ്രേതന്മാരുടെ നായകനും, രാക്ഷസന്മാരുടെ നായകനും, തമ്മിൽ സമര പരമതയ്ക്ക് അതിര കുറിച്ചു. വജ്ര ഭയങ്കരമായ ധനുസ്സിൽ നിന്നു പുറപ്പെട്ട രാക്ഷസ ബാണങ്ങൾ, ആകാശത്തെ ആവരണം ചെയ്തു. മൃത്യുവിനു നാലമ്പു കൊണ്ടു: സാരഥിക്ക് ഏഴമ്പു കൊണ്ടു: യമന്റെ മർമ്മങ്ങളിൽ ലക്ഷം അമ്പു തറഞ്ഞു. യമന്റെ മുഖം പുകഞ്ഞു. യമ കോപ പാവക നിശ്വാസം ധൂമസ്തംഭം പോലെ ഉയർന്നു. യമ മുഖ ജ്വാലാ മാലാ കലാപം ആകാശത്തു ചെഞ്ചായം തേച്ചു. പരമ ക്രുദ്ധനായ മൃത്യു യമനോടു പറഞ്ഞു:—"പ്രഭോ! സമരശൂര! കാല! അങ്ങ് എന്നെ അനുവദിക്കുക. ഈ പരമ പാപ മഹാ രാക്ഷസനെ ഞാൻ ഇപ്പോൾ കൊല്ലാം. ഞാൻ വമ്പു പറകയല്ല; ഞാൻ അടുത്താൽ ഇവൻ ചത്തു; അതു സ്വഭാവമാണ്; ഹിരണ്യകശിപുവിനെ, ഐശ്വര്യവാനായ നമുചിയെ, ശംബരനെ, നിസന്ധിയെ, വിരോചന പുത്രനായ മഹാബലിയെ--ഇവരെ ഒയാക്കയും കൊന്നതു ഞാനല്ലയോ? ദൈത്യനായ ശംഭുവിനെ ഞാൻ കൊന്നു; മഹാസുരനായ വൃത്രനെ ഞാൻ കൊന്നു; ആയിരം കൈയുള്ള ബാണനെ ഞാൻ കൊന്നു. എത്ര എത്ര രാജർഷിമാരെയും, ശക്രതുല്യന്മാരെയും, ഗന്ധർവന്മാരെയും, ഉരഗന്മാരെയും, ഞാൻ ഉണ്ടു മുടിച്ചിരിക്കുന്നു? യുഗാന്തത്തിങ്കൽ, കടലുകൾ ഉൾപ്പെട്ട ഭൂമി--നഗര വന സരിത് ശൈല സംകുല മായ ഭൂമി—എനിക്ക് ഇരയാണ്. ബലവത്തുക്കളും ദുരാസദങ്ങളും ആയ സർവ്വ സത്വങ്ങളെയും ഏകനായ ഞാനാണ്, നോക്കി നടുക്കി മുടിക്കുന്നത്. ഈ നിശാചരനെ സർവേശ്വരന്മാരായ നാം എന്തിനു ക്രൂസുന്നു? ധർമ്മജ്ഞ! അങ്ങ് എന്നെ അനുവദിക്കുക. ഈ കോപനനെ ഞാൻ ഇപ്പോൾ കൊല്ലും. ഞാൻ നോക്കുന്നവൻ ചാകുമെന്നുള്ളത്, സ്വഭാവമാണ്." പ്രതാപവാനായ യമൻ പറഞ്ഞു:—"ഭോ മൃത്യോ! അങ്ങു ക്ഷമിക്കുക: ഇവനെ ഞാൻ കൊന്നുകൊള്ളാം" യമൻ ചൊടിച്ചു; യമന്റെ കണ്ണുകൾ ചുവന്നു; കുറവ് ഒരിക്കലും പററാത്ത കാലദണ്ഡം യമന്റെ കൈയിൽ കാണ്ടി. അതിൽ പ്രതിഷ്ഠിതങ്ങളായ കാല പാശങ്ങൾ ചീറി; മുദ്ഗരങ്ങളിൽ മുള്ളുകൾ മൂർത്തികെട്ടു കൂർത്തു ചീറി. ലോകങ്ങളിൽ, പ്രാണികളിൽ, പ്രാണങ്ങൾ പിടഞ്ഞു: കൊണ്ടാൽ കൊല നടന്നു എന്ന്—തൊട്ടാൽ തോലി പൊളിഞ്ഞു എന്ന്—സർവ്വ ഭൂതങ്ങളും ഭയന്നു. വലാഹക ജ്വാലാ സമുദായം, കോപിച്ച കാലന്റെ കൈയിൽ എരിഞ്ഞു നിന്നു. ദണ്ഡം എടുത്തു പിടിച്ചു നിന്ന കാലനെ കണ്ട്, ദേവന്മാർ, കണ്ണടച്ചുകൊണ്ട് ഓടി. യമൻ രാവണനെ ഉന്നംവച്ച് ഓങ്ങി. ബ്രഹ്മാവ് അവിടെ അവതരിച്ച് യമനോട് ഇങ്ങനെ സാന്ത്വം പറഞ്ഞു:--"മഹാ ബാഹോ! അമിത വിക്രമ! വൈവസ്വത! പാടില്ല; പാടില്ല; അങ്ങ് ഇതു ചെയ്തുകൂടാ! ഈ ദണ്ഡത്തെ ഉപയോഗിച്ച്, അങ്ങ് ഈ രാക്ഷസനെ കൊന്നുകൂടാ: ഈ രാക്ഷസനു ഞാൻ വരം കൊടുത്തിട്ടുണ്ട്; അതിനെ അങ്ങു മാനിക്കണം. എന്റെ വാക്കുകൾ അനൃത മായിക്കൂടാ! ദേവനാകട്ടെ, മനുഷ്യ നാകട്ടെ, എന്റെ വാക്കിനെ നിഷ്ഫല മാക്കിയാൽ, ലോകം മൂന്നും നിഷ്ഫലമായി. ത്രിലോക ഭയാവഹ മായ ഈ ആയുധം, ആരു് ഏററാലും മരിച്ചുപോകും. സർവ്വ പ്രാണി പ്രാണ പ്രണാശ ക്ഷമമായ ഈ മഹദായുധത്തെ--മരണങ്ങളൊക്കയും മുമ്പു നില്ക്കുന്ന ഈ കാലദണ്ഡത്തെ--ഞാൻ തന്നെ നിർമ്മിച്ചതാണ്. ഭോ സൌമ്യ! കാല! അങ്ങ് ഇതിനെ രാവണന്റെ തലയ്ക്ക് എറിയരുത്, കാലദണ്ഡം ഏററാൽ മരിക്കാത്തവരില്ല; ഇതു് ഏററു രാവണൻ മരിച്ചില്ല എന്നുമാകാം. എങ്ങനെ ആയാലും ഞാൻ അനൃതം സംസാരിച്ചതായി പരിണമിക്കും. രാവണനെ ഉന്നം വച്ച ഈ ദണ്ഡത്തെ, അങ്ങ് ഈ ക്ഷണത്തിൽ പിൻവലിക്കുക തന്നെ. ലോകങ്ങളുടെ രക്ഷയെ കരുതുന്നു എങ്കിൽ അങ്ങ് ഈ ആയുധത്തെ പിൻ വലിക്കണം" യമൻ പറഞ്ഞു:--"ഇതാ ഞാൻ പരമായുധത്തെ പിൻ വലിച്ചിരിക്കുന്നു; അങ്ങു ഞങ്ങൾക്കു നാഥനല്ലയോ? വരാനുഗ്രഹം ലഭിച്ച ഇവനെ ഞാൻ കൊന്നുകൂടാ എന്നാണെങ്കിൽ--അടക്കളത്തിൽ ഞാൻ എന്താണു ചെയ്യുക? ഇതാ ഞാൻ ഇവിടെ അന്തർദ്ധാനം ചെയ്യുന്നു." യമനും സഹചരന്മാരും അവിടെ മറഞ്ഞു: ദശാനന രാവണൻ ആർപ്പിട്ടു; യമനെ ജയിച്ചതായി ഘോഷിച്ചു; പുഷ്പകത്തിൽ വീണ്ടും ആരോഹിച്ചു; ദിഗ്വിജയം തുടർന്നു. ദേവന്മാരും നാരദനും ബ്രഹ്മാവും സ്വസ്ഥാനങ്ങളെ പ്രാപിച്ചു.

സുരനായക നായ യമനെ ജയിച്ച സമര ശൂരനായ രാവണൻ സ്വ സഹായകന്മാരെ കണ്ടു: പരാജയം പററാത്ത അസുര നായകന്മാർ, ശരീരം മുറിഞ്ഞു ജർജ്ജരീകൃത നായ രാവണനെ കണ്ടു: തമ്മിൽ കുശലം പറഞ്ഞു. സ്വാമിയും സേവകന്മാരും തമ്മിൽ വീണ്ടും സമര പ്രോത്സാഹനം ചെയ്തു. മാരീചൻ മുതലായ അമാത്യന്മാരും രാവണനും പുഷ്പകത്തിൽ കയറി, കടലിൽ ഇറങ്ങി, ദൈത്യ ദൈതേയോരഗ നിവിഷ്ടവും വരുണരക്ഷിതവും ആയ പാതാളത്തിൽ കടന്ന്, വാസുകി പാലിതമായ ഭോഗവതിയെ പ്രവേശിച്ചു. രാവണൻ ഉരഗന്മാരെ ജയിച്ചു: രാവണൻ മണിപുരത്തെ പ്രാപിച്ച്, നിവാത കവചന്മാരെ യുദ്ധത്തിനു ക്ഷണിച്ചു. വിക്രാന്തന്മാർ, ബലശാലികൾ, യുദ്ധ ദുർമ്മദന്മാർ--ആയ നിവാത കവചന്മാർ--ശൂലം, ത്രിശൂലം, കുലിശം, പട്ടിശം, വാൾ, മഴു എന്നവ എടുത്തു രാക്ഷസന്മാരെ നിരോധിച്ചു. രാക്ഷസന്മാരും നിവാത കവചന്മാരും പോരു്, ഇടമുറിയാതെ, ഒരു വർഷം ചെയ്തു. അവ്യയനും ത്രിലോകാധാരനും ആയ പിതാമഹൻ അവിടെ അവതരിച്ചു. പടകളെ തടുത്തു പറഞ്ഞു:--"സുരാസുരന്മാർ രാവണനെ ജയിക്കയില്ല: നിവാത കവചന്മാരെ തോല്പിക്കുവാനും

വരുണൻ

സുരാസുരന്മാൎക്കു കഴിയുകയില്ല. നിങ്ങളും തമ്മിൽ ഇങ്ങനെ ശണ്ഠ കൂടുന്നതു് എന്തിനു്?'' വൃദ്ധനായ ലോക പിതാമഹൻ സാന്ത്വം പറഞ്ഞതിനാൽ, രാവണനും നിവാത കവചന്മാരും തമ്മിൽ അഗ്നിസാക്ഷികമായി സഖ്യം ചെയ്തു; നിവാത കവചന്മാർ അപേക്ഷിച്ച തനുസരിച്ചു്, രാവണനും അമാത്യന്മാരും ഒരു വൎഷം മണിപുരത്തിൽ അതിഥികളായി താമസിച്ചു. അക്കാലത്തു രാവണൻ നൂററൊന്നു മായകളെ ശീലിക്കുകയുണ്ടായി. അപരാജിത നായ രാവണൻ, വീണ്ടും ഇറങ്ങി വരുണനെ അന്വേഷിക്കവേ, അശ്മ നഗരത്തിൽ കണ്ട കാലകേയന്മാരെ കൊലചെയ്തു. കാലകേയന്മാരുടെ നായകനും ശൂൎപ്പണഖയുടെ ഭത്താവും ആയ വിദ്യുജ്ജിഹ്വനും ആ സംഘത്തിൽ ഹതനായി. ബലോല്ക്കടനും നാക്കു കൊണ്ടു നക്കി ശത്രുസംഹാരം ചെയ്യാറുണ്ടായിരുന്ന ക്രൂരനും ആയ--വിദ്യുജ്ജിഹ്വനെയും, കൂടെ നിന്ന നാനൂറു രാക്ഷസന്മാരെയും രാവണാമാത്യന്മാർ സംഹരിച്ചു. വരുണനെ തേടി നടന്ന രാക്ഷസ സംഘം--പാണ്ഡുര മേഘ പ്രഭവും കൈലാസ മഹിമ പെരുന്നതും ആയ വരുണാലയത്തെ കണ്ടു. മുലയിൽ നിന്നു് ഒഴുകുന്ന പാൽകൊണ്ടു പാൽക്കടൽ നിൎമ്മിച്ച സുരഭിപ്പശു, അവിടെയാണു്: ചന്ദ്രന്റെ പ്രഭവം, അവിടെയാണു്; അമൃതത്തിന്റെയും സുധയുടെയും ഉല്ഭവം അവിടെയാണു്; നാര ഉണ്ണുന്ന ഋഷിമാർ അവിടെ സംഘങ്ങളായി താമസിക്കുന്നു. രാവണൻ പരമാൎത്ഥ യായ സുരഭിയെ പ്രദക്ഷിണം ചെയ്ത ശേഷം—ബഹുവിധ ബലങ്ങളാൽ സുരക്ഷിതവും, ക്ഷീരധാരാ സമാകുലവും, ശരന്മേഘ പ്രഭവും, മഹാഘോരവും ആയ വരുണധാനിയിൽ കടന്നു. രാവണൻ താഡിതനായി; രാവണൻ, വരുണസേനാ നായകന്മാരെ കൊന്നു: രാവണൻ വിളിച്ചു പറഞ്ഞു;—''രാവണൻ യുദ്ധസന്നദ്ധനായി വന്നിരിക്കുന്നു. ഒന്നുകിൽ യുദ്ധത്തിനു പുറപ്പെടുക: അല്ലെങ്കിൽ തോററു എന്നു സമ്മതിക്കുക.'' ഇതു കേട്ടു ക്രോധിച്ചു് വരുണന്റെ പുത്രന്മാരും പൌത്രന്മാരും അവരുടെ പടകളും—കാമഗങ്ങളും സൂൎയ്യ പ്രഭങ്ങളും ആയ രഥങ്ങളിൽ പുറപ്പെട്ടു. ദാരുണമായ യുദ്ധം, രോമഹർഷണ മായി നടന്നു. മഹാ വീൎയ്യന്മാരായ രാക്ഷസാമാത്യന്മാർ, വാരുണ സേനയെ ക്ഷണത്തിൽ കടക്കി. വരുണ പുത്രന്മാർ അടിയേററ മടങ്ങി മാറി; എന്നാൽ വരുണ പുത്രന്മാർ ഭൂമിയിൽ ചെന്നെത്തി തിരിഞ്ഞു നോക്കിയ സമയം, രാവണനെ പുഷ്പകത്തിൽ കണ്ടു്, വീണ്ടും പോരിനു നേരിട്ടു. സുരാസുര സമരം വീണ്ടും അവിടെ നടന്നു. വരുണ പുത്രന്മാർ തീ നാമ്പുകളും കൊത്ത ശരങ്ങളെ അയച്ചു്, അൎദ്ദിച്ചു്, രാവണനെ മുഖം തിരിപ്പിച്ചു്, അതിരില്ലാതെ ആൎപ്പിട്ടു. അതു കണ്ടു കോപിച്ച മഹോദരൻ മരണ ഭയത്തെ മാററി നിറുത്തി—പവനോപമന്മാരും കാമഗന്മാരും ആയ വാരുണന്മാരെ ഗദകൊണ്ടു് അടിച്ചു തറയിൽ വീഴ്ത്തി: വരുണ പുത്രന്മാരുടെ നൂറ കുതിരകളെ തല്ലിക്കൊന്നു കൊണ്ടു്, ആൎപ്പിട്ടു: കുതിര ചത്തു തേരുടഞ്ഞ വാരുണ മഹാരഥന്മാർ സ്വപ്രഭാവം മൂലം ആകാശത്തു നിന്നു്, ആഞ്ഞു വലിച്ചെയ്ത ശരങ്ങളും—മഹോദരനെ കഠിനമായി മുറിപ്പെടുത്തി. രാവണനെ നിരോധിച്ചു. വജ്ര കഠിനങ്ങളായ അമ്പുകളും പുറകെ പുറകെ പാഞ്ഞു ചെന്നു്—മല മുകളിൽ മഴ പോലെ--രാവണന്റെ മേൽ അടിച്ചു. ദശഗ്രീവൻ, ചൊടിച്ചു കാലാഗ്നിയെപ്പോലെ കാളി, ക്രോധ മൂൎഛിതനായി, മഹാഘോരമായ ശരവൎഷത്തെ, വാരുണപ്പടയിലേയ്ക്കു് അയച്ചു: ഉലക്കകൾ, ഭല്ലങ്ങൾ, പട്ടിശങ്ങൾ, വേലുകൾ, ശതഘ്നികൾ മുതലായ വിചിത്രായുധങ്ങളും നൂറ കണക്കിനു വാരുണപ്പടയിൽ പെടിപ്പിച്ചു്, പെ പിടിച്ചു്, നടന്നു. കയത്ത കൊലയാനകൾ ചേററിൽ താണതു പോലെ, വരുണ പുത്രന്മാരുടെ കാലാൾപ്പട, വിഫലമായി. വാരുണന്മാർ വിഷമിച്ചു. രാവണൻ ഹൎഷിച്ചു; ആൎത്തു; ആൎപ്പിട്ടു; മൂൎച്ച കൂടിയ വിവിധായുധങ്ങളും വാരുണപ്പടയിൽ കൊന്നു പറന്നു. വാരുണ പുത്രന്മാർ വീണു; അടുത്തു നിന്നവർ സ്വാമിമാരെ രഥത്തിൽ കയററി, ഗൃഹങ്ങളിലേക്കു പായിച്ചു്, രക്ഷ സമ്പാദിച്ചു. രാവണൻ വിളിച്ചു പറഞ്ഞു:--''വരുണൻ എവിടെ? ഇറങ്ങിവരാൻ പറയുക'' പ്രഹാസൻ എന്നു പേരായ വരുണ സചിവൻ വിളിച്ചു പറഞ്ഞു:--''മഹാ രാജാവായ വരുണൻ ഇവിടെയില്ല; ബ്രഹ്മ സഭയിൽ സംഗീതം കേൾക്കുവാൻ പോയിരിക്കുകയാണു്. ഭോ വീര! വരുണൻ ഇവിടെ ഇല്ലാതിരിക്കെ, അങ്ങയുടെ ഈ നിൎബ്ബന്ധം എന്തിനു്? വരുണ പുത്രന്മാരെ അങ്ങു ജയിച്ചിരിക്കുന്നു'. രാവണൻ ആൎത്തു; രാക്ഷസ സചിവന്മാർ ആൎപ്പിട്ടു. ത്രിലോക സ്വാമി സേവകന്മാർ സിംഹനാദം ചെയ്തു.

സമര ദുൎമ്മദന്മാരായ രാവണ പ്രമുഖന്മാർ വാരുണ മന്ദിരത്തിൽ നിന്നിറങ്ങി അശ്മ നഗരത്തിൽ ചുററിനടന്നു: ദശഗ്രീവൻ ഒരിടത്തിൽ പരമ ഭാസ്വരമായ ഒരു ഗൃഹം കണ്ടു; സുവൎണ്ണ സ്തംഭ മനോരമം, സ്ഫടിക വേദികാ മനോജ്വലം, വജ്ര സോപാന സുഖ സുലഭം, മുക്താജാല വിഭൂഷിതം, വൈഡൂൎയ്യ തോരണ സമാകീൎണ്ണം, കിംകിണീ ഗണ സമാവൃതം, പരമാസന പരിപൂൎണ്ണം—ആയ രമണീയമായ ഗൃഹം—ഇന്ദ്രഗൃഹം പോലെ—പരമാൎത്ഥമായി നില്ക്കുന്നു. പ്രതാപവാനായ ദശഗ്രീവൻ വിസ്മയിച്ചുകൊണ്ടു് പറഞ്ഞു:-''ഭോ പ്രഹസ്ത! മേരു മന്ദര വിപുലമായ ഈ ഗൃഹം, ആരുടേതോ? അങ്ങു് അവിടെ കയറിച്ചെന്നു അന്വേഷിക്കുക.'' പ്രഹസ്തൻ കയറി; ഒരു മതിൽ കടന്നു; ആരെയും കണ്ടില്ല; ഏഴാം മതിലുകൾ, ഒരു ജ്വാല കണ്ടു; ജ്വാലാ മധ്യത്തിൽ, ഒരു കനക മയൻ പൊട്ടിച്ചിരിക്കുന്നതു കണ്ടു്, പ്രഹസ്തൻ രോമാഞ്ച കഞ്ചുകിത നായി. ആദിത്യനെപ്പോലെ ദുഷ്പ്രേക്ഷ്യൻ, സാക്ഷാൽ കാലോപമൻ, ആയ സത്വത്തെ കണ്ടു്—പ്രഹസ്തൻ പിന്നോട്ടിറങ്ങി, കണ്ടതൊക്കെയും രാവണ സന്നിധിയിൽ അറിവിച്ചു. രാവണൻ പുഷ്പകത്തിൽ നിന്നിറങ്ങി; കാണേണ്ട കാഴ്ച കാണേണ്ട താണെന്നുറച്ചു്, അകത്തേക്കു നടന്നു. ഭയാനകനായ ഒരു ജ്വാലാജിഹ്വൻ, വാതിലടഞ്ഞു നില്ക്കുന്നു. ചുണ്ടു ചുവന്ന രക്താക്ഷൻ, കംബുഗ്രീവൻ, മഹാഹനു, മഹാ ഭീഷണ നാസൻ,—ഇരുമ്പുലക്ക കൈയിലെടുത്തു്, വാതിലടഞ്ഞു നില്ക്കുന്നു. ഭയങ്കര സത്വത്തെ കണ്ടു രാവണന്റെ രോമങ്ങളും എഴീററുനിന്നു; ഹൃദയം തുടിച്ചു; ശരീരം ആസകലം വിറച്ചു. ദുൎന്നിമിത്തങ്ങളെയും പലതു കണ്ടു്, രാവണൻ ചിന്താധീനനായി. ദ്വാരത്തിൽ നിന്ന മുസലായുധൻ പറഞ്ഞു: —''രക്ഷസ്സേ! താൻ എന്താണു് ചിന്തിക്കുന്നതു്, എന്താണെന്നാൽ പറയുക തന്നെ. ഞാൻ തനിക്കു യുദ്ധാതിഥ്യം ചെയ്യുവാൻ സന്നദ്ധനാണു്. താൻ എന്നോടു യുദ്ധം ചെയ്യുന്നുവോ? അതോ മഹാബലിയെ നേരിടാമെന്നു വയ്ക്കുന്നുവോ?'' അപ്പോഴും രാവണനു രോമാഞ്ചമുണ്ടായി. ധൈൎയ്യത്തെ അവലംബിച്ചു് രാവണൻ പറഞ്ഞു:—''ഈ ഗൃഹത്തിൽ ആരാണു താമസം? ആ ആളിനോടു ഞാൻ യുദ്ധം ചെയ്യാം.'' മുസലായുധൻ പറഞ്ഞു:--''ഇവിടെ ദാനവ പ്പെരുമാൾ വാഴുന്നു. പരമോദാരൻ, ശൂരൻ, സത്യ പരാക്രമൻ, കാലനെപ്പോലെ കയറു കൈയിലെടുത്തവൻ, സൂൎയ്യോഗ്ര തേജസ്സുൻ, അപ

മഹാബലി

രാജിതൻ, സർവ്വഗുണ സാഗരൻ, സ്വാധ്യായ തല്പരൻ—പക്ഷിപ്രഭുക്കന്മാരെ, ഉരഗ നായകന്മാരെ, ഭൂത സംഘങ്ങളെ, ദേവന്മാരെ ഭയപ്പെടാത്തവൻ—ആയ ദാനവപ്പെരുമാൾ—ഇവിടെ വാഴുന്നു. ആ പ്രഭുവിനോടു താൻ പിണങ്ങാമെന്നു വച്ചുവോ? മഹാബലിയോടു യുദ്ധം ചെയ്യാമെന്നാണ്, ഉറച്ചതെങ്കിൽ, താൻ ഉള്ളിലേക്കു കടക്കുക തന്നെ: രാവണൻ ഗൃഹത്തിലേക്കു കയറി; രാവണൻ കയറി ചെല്ലുന്നതു കണ്ടു്, സൂര്യനെപ്പോലെ ദുഷ്പ്രേക്ഷ്യനായ ദാനവപ്പെരുമാൾ, അട്ടഹസിച്ചു; ആ വിശ്വരൂപവാൻ രാവണനെ മടിയിൽ എടുത്തു വച്ചു പറഞ്ഞു:—"ഭോ മഹാബാഹോ! ദശഗ്രീവ! രാക്ഷസ നായക! അങ്ങു് ഇവിടേക്കു വന്നതു വിശേഷിച്ചോ? പറയുക തന്നെ!! രാവണൻ പറഞ്ഞു:—"ഭോ മഹാഭാഗ! അങ്ങയെ വിഷ്ണു പണ്ടു ബന്ധിച്ചു എന്നു ഞാൻ കേട്ടിട്ടുണ്ടു്. ഞാൻ അങ്ങയ്ക്കു് മോചനം നൽകാം." മഹാബലി ചിരിച്ചു പറഞ്ഞു:-"ഭോ രാവണ! അങ്ങു് കേൾക്കുക; ഞാൻ പറയാം. അങ്ങു കയറി വരവെ, ദ്വാരത്തിങ്കൽ കറുത്ത ഒരാൾ നില്ക്കുന്നതു് കണ്ടില്ലയോ? ആ ബലവാൻ സർവ്വ ദാനവന്മാരെയും, എല്ലാം ബലവാന്മാരെയും പുരാതന കാലം മുതൽക്കെ, വിജയിച്ചവനാണ്. ആ പ്രഭുവാണ്, എന്നെ ബന്ധിച്ചതു്: ആ പ്രഭു, ദുരതിക്രമനാണ്; ആ പ്രഭുവിനെ വഞ്ചിക്കുവാൻ ആർക്കും കഴിയുന്നതല്ല; ഇവിടെ ദ്വാര പാലത്വം സ്വയം വരിച്ചിരിക്കുന്ന പ്രഭു സർവ്വ ഭൂത സംഹാരകനാണ്. ഈ ഭുവനേശ്വരൻ, കർത്താവും, കാരയിതാവും, തന്നെ. ഈ ഭൂത ഭവ്യ ഭവിഷ്യൽ പ്രഭുവിനെ ഞാൻ അറിയുന്നില്ല; രാവണ! അങ്ങു് അറിയുന്നില്ല: ആരും അറിയുന്നില്ല. കലിയും കാലവും സർവ്വ ഭൂതാപഹാരകനും ആയ ഈ പ്രഭു, ചരാചര വിശ്വങ്ങളെ സൃഷ്ടിക്കുകയും രക്ഷിക്കുകയും സംഹരിക്കുകയും ചെയ്യുന്നു. ഭോ നിശാചര! ഇഷ്ടവും, ദത്തവും, ഹുതവും, മററാരുമല്ല. ഇങ്ങനെ ഒരു മഹദ്ഭൂതം, വേറൊന്നു്, മൂന്നു ലോകങ്ങളിൽ ഇല്ല. ഈ മഹദ്ഭൂതം, അങ്ങയേയും എന്നെയും സർവ്വ പൂർവ്വഗന്മാരെയും, കയറിട്ട മൃഗത്തെപ്പോലെ നടത്തുന്നു. വൃത്രൻ, കാലനേമി, കൈടഭൻ, മധു, മുതലായ അനേകമനേകം ഐശ്വര്യവാന്മാരെ, ദൈവകാര്യാർത്ഥം സംഹരിക്കുകയും, ആത്മാവു കൊണ്ടു് ആത്മാവിൽ പ്രതിഷ്ഠിതനാകയും ചെയ്യുന്നതു്, പ്രഭുവായ ഈ വിഷ്ണു തന്നെ." മഹാബലി തുടർന്നു പറഞ്ഞു:—"ഭോ വീര! രാവണ! ഇതാ എരിതീ പോലെ ഒരു ചക്രം കിടക്കുന്നതു് അങ്ങു് കാണുക; അങ്ങു് അതു് എടുത്തു് ഇവിടെ കൊണ്ടുവരിക തന്നെ: ഭോ മഹാബല! അതു കഴിഞ്ഞു മുക്തി ലഭിക്കേണ്ട മാർഗ്ഗത്തെ കുറിച്ചു് സംസാരിക്കാം" രാവണൻ തുഷ്ടനായി: ആ ബല ദർപ്പിതൻ ആ ദിവ്യ കുണ്ഡലത്തെ നിരായാസം എടുക്കുവാനായി പിടിച്ചു. അതു് ഇളകിയില്ല: രാവണൻ രണ്ടു കൈകൊണ്ടും മുറുകെ പിടിച്ചു കുലുക്കി: അതു കുലുങ്ങിയില്ല. രാവണൻ ലജ്ജിച്ചു; രണ്ടു കാലുകളെ ഉറപ്പിച്ചു ചവുട്ടിക്കൊണ്ടു്, രണ്ടു കൈകളെക്കൊണ്ടു് ഇളക്കി, ഇളക്കി കുലുക്കി: ആ ചക്രം കൈയിൽ അല്പം പൊങ്ങി; രാവണൻ ധിടീരെന്നു തറയിൽ, ചുവടു മുറിഞ്ഞ പന പോലെ, വീണു്, ശരീരം മുറിഞ്ഞു: ചോരയിൽ ആറാടി. അതു കണ്ടു്, ആകാശത്തു പുഷ്പകത്തിൽ ഇരുന്ന രാവണാമാത്യന്മാർ ഹാഹാകാരം ചെയ്തു. മുഹൂർത്തത്തിൽ ബോധം ലഭിച്ചു രാവണൻ, ചോര തുടച്ചുകൊണ്ടു്, എഴീററു നാണിച്ചു കുനിഞ്ഞു നിന്നു. ബലി പറഞ്ഞു:—ഭോ രാവണ! ഇങ്ങു് പോരിക. അങ്ങു് ഇളക്കുവാൻ പരിശ്രമിച്ച മഹച്ചക്രം ഹിരണ്യകശിപുവിന്റെ ഒരു കാതിൽ കിടന്ന കുണ്ഡലമാണ്; അല്ലയോ മഹാബല! മഹാവിഷ്ണുവോടു വലിയ ഹമൻ മത്സരിച്ച ഘട്ടത്തിൽ ഇതു് ഇവിടെ വീണതാണു്: മററുള്ള പർവ്വത സാനുവിലാണ് വീണതു്. മുകുടം ചേദിരാജ്യത്തു കിടക്കുന്നു. രാത്രിയാകട്ടെ, പകലാകട്ടെ, സന്ധ്യ രണ്ടിലാകട്ടെ, ശുഷ്കത്താൽ, ആർദ്രത്താൽ, ശസ്ത്രത്താൽ മരിക്കാത്ത മഹാ വീര്യവാനായ ഹിരണ്യകശിപുവിന് വ്യാധിഭയമില്ല, കാല ഭയമില്ല, മൃത്യുവിനെയും ഭയമില്ല. ഹിരണ്യകശിപു പ്രഹ്ളാദനോടു ലോകഭയങ്കരമായ വാദം നടത്തവെ, രൗദ്രമായ ശരീരത്തോടു കൂടെ, നരസിംഹമായി അവതരിച്ചു്, ഹിരണ്യകശിപുവിനെ മടിയിൽ എടുത്തു വച്ചു്, നഖങ്ങളെക്കൊണ്ടു കീറിയതു്—മററാരുമല്ല, ഇവിടെ ദ്വാരപാലനായി മുസലം എടുത്തു നില്ക്കുന്ന ഉഗ്രവഗാഹനാണ്. ഭോ രാവണ! അങ്ങു് ശ്രദ്ധിച്ചു കേൾക്കുക: ഈ ദേവാധിദേവന്റെ തത്വത്തെ ഞാൻ പറഞ്ഞു തരാം: ഈ ദ്വാരപാലൻ ആയിരം ഇന്ദ്രന്മാരെ, പതിനായിരം സുരന്മാരെ, നിരവധി ഋഷികളെ കീഴ്പ്പെടുത്തിയവനാണ്." രാവണൻ പറഞ്ഞു:—"മൃത്യുവോടു ഒരുമിച്ചു്, പ്രേത നായകനായ കൃതാന്തൻ, എന്നോടു പോരു ചെയ്‌വാനായി, പാശ ഹസ്തനായി, മഹാജ്വാലനായി, ഊർദ്ധ്വ രോമാവായി, ഭയാനകനായി, ഇറങ്ങി വന്നു. പാമ്പുകളും തേളുകളും രോമങ്ങളായ ദംഷ്ട്രാകരാളനായ വിദ്യുജ്ജിഹ്വൻ—രക്താക്ഷൻ, ഭീമവേഗൻ, സർവ്വസത്വ ഭയങ്കരൻ, സൂര്യനെപ്പോലെ ദുഷ്പ്രേക്ഷ്യൻ, പോരിൽ പിന്തിരിയാത്തവൻ, പാപന്മാരിൽ പ്രഭു, എന്റെ സ്യാലൻ—എന്നെ എതിരിട്ടു; മരിച്ചു, ആ സന്ദർഭങ്ങളിലെങ്ങും ഞാൻ ഭയപ്പെടുവാൻ ഇടയായില്ല. ഈ ദ്വാരപാലനാരു്? ഈയാളെ എനിക്കു മനസ്സിലായില്ല. മഹാബലി പറഞ്ഞു:—"

ഏഷ ത്രൈലോക്യധാതാ ച ഹരിർ നാരായണഃ പ്രഭുഃ

അനന്തഃ കപിലോ ജിഷ്ണുഃ നാരസിംഹോ മഹാദ്യുതിഃ
ക്രതുധാമാ സുധാമാ ച മഹാഹസ്തോ ഭയാനകഃ

ദ്വാദശാദിത്യസദൃശഃ പുരാണ പുരുഷോത്തമഃ
നീല ജീമൂത സംകാശഃ സുരനാഥഃ സുരോത്തമഃ

ജ്വാലാ മാലാ മഹാബാഹുഃ യോഗീ ഭക്ത ജന പ്രിയഃ
ഏഷ ധാരേയത ലോകാൻ ഏഷ വൈ സൃജതേ പ്രഭുഃ

ഏഷ സംഹരതേ ചൈവ കാലോ ഭൂത്വാ മഹാബലഃ
ഏഷ യജ്ഞശ്ച യാജ്യശ്ച ചക്രായുധ ധരോ ഹരിഃ

സർവ്വ ദേവ മയ ശ്ചൈവ സർവ്വ ഭൂത മയ സ്തഥാ
സർവ്വ ലോക മയ ശ്ചൈവ സർവ്വ ജ്ഞാന മയ സ്തഥാ

സർവ്വ രൂപീ മഹാരൂപീ ബലദേവോ മഹാഭുജഃ
വീരഹാ വീരചക്ഷുഷ്മാൻ ത്രൈലോക്യ ഗുരു രവ്യയഃ

ഏനം മുനിഗണാ സ്സർവ്വേ ചിന്തയന്തീഹ മോക്ഷിണഃ
യ ഏനം വേത്തി പുരുഷം ന ച പാപൈർ വിലിപ്യതേ

സ്മൃത്വാ സ്തുത്വാ തഥേഷ്ട്വാ ച സർവ്വ മസ്മാ ദവാപ്യതേ

രാവണൻ ഇതു കേട്ടു കോപിക്കുക യാണു ചെയ്തതു്. ആ മഹാബലൻ ആയുധമെടുത്തു കോപ രക്താക്ഷനായി, ഇറങ്ങി. മുസലായുധനായ പ്രഭു "ഈ പാപനെ ഞാൻ ഇപ്പോൾ കൊല്ലുന്നില്ല" എന്നു കരുതി—ബ്രഹ്മാവിന്റെ പ്രിയത്തെ പുരസ്കരിച്ചു്, അന്തർധാനം ചെയ്തു. രാവണൻ ദ്വാരപാലനെ കണ്ടില്ല: ഹർഷനാദം തുടരെ വർഷിച്ചു കൊണ്ടു്, പുഷ്പകത്തിലേക്കു പോന്നു.

പുഷ്പകം അവിടെ നിന്നു നീങ്ങിയതു്, സൂര്യലോകത്തേക്കാണ്. അന്നു രാത്രിയിൽ രമണീയമായ മേരുവിൻെറ കൊടിയിൽ രാത്രി താമസിച്ച ശേഷം, രാവണൻ സൂര്യൻെറ കിരണങ്ങളേററ പുഷ്പകത്തിൽ കയറി സന്നദ്ധനായി; സർവ്വ തേജോമയനും, വര കനക കേയൂര രക്താംബര വിഭൂഷിതനും, ശുഭ്ര കുണ്ഡലാദി മുഖ സംഭാവിതനും ആയ ലോകസാക്ഷി, ഉദിച്ചു പൊങ്ങുന്നതു കണ്ടു. തേജസ്സു

സൂര്യൻ

കൊണ്ടു് സർവ്വ ലോകങ്ങളെ തമ്പിച്ച സഹസ്ര കിരണനെ കണ്ടു്, രാവണൻ പ്രഹസ്തനോടു പറഞ്ഞു:—"അമാത്യ! അങ്ങു് എൻെറ ശാസനത്തെ സൂര്യനെ അറിയിക്കുക; രാവണൻ യുദ്ധത്തിനായി വന്നിരിക്കുന്നു. ഒന്നുകിൽ യുദ്ധത്തിനിറങ്ങുക; അല്ലെങ്കിൽ തോററു എന്നു സമ്മതിക്കുക." പ്രഹസ്തൻ സൂര്യ സന്നിധിയിലേക്കു് നടന്നു; പിംഗളൻ ദണ്ഡി എന്ന രണ്ടു ദ്വാര പാലന്മാരെ കണ്ടു: രാവണ ശാസനത്തെ അറിയിച്ചു, പ്രഭാതസ്തനായി മിണ്ടാതെ നിന്നു; ദണ്ഡി, സംഗതി സർവ്വവും സൂര്യനെ, ഗ്രഹിപ്പിച്ചു, സൂര്യൻ പറഞ്ഞു:—"ഹോ ദണ്ഡിൻ! അങ്ങു് പോവുക: രാവണനെ ജയിക്കുക: അല്ലെങ്കിൽ തോററു എന്നു സമ്മതിക്കുക: അങ്ങയുടെ ഇഷ്ടം പോലെ ചെയ്യുക തന്നെ: എനിക്കു് നില്ക്കുവാൻ നേരമില്ല." ദണ്ഡി വിവരം രാവണനെ അറിയിച്ചു: രാവണനാകട്ടെ, സൂര്യനെ ജയിച്ചു എന്നു ഘോഷിച്ചു കൊണ്ടു്, ഇറങ്ങി.

രാക്ഷസ രാജാവും അനുഗാമികളും ഒന്നാം മരുൽ പഥത്തിൽ കയറി; അവിടെ സർവ്വ ഗുണോപേതന്മാരായ പരമ ഹംസന്മാരെ കണ്ടു. അവിടെ നിന്നു രണ്ടാം മരുൽ പഥത്തിൽ കയറി; അവിടെ ആഗ്നേയം, പക്ഷജം, ബ്രാഹ്മം എന്ന മൂന്നു തരം മേഘങ്ങളെ കണ്ടു. അവിടെ നിന്നു മൂന്നാം മരുത്പഥത്തിൽ കടന്നു; അവിടെ വിദ്യാധരന്മാരെയും ചാരണന്മാരെയും കണ്ടു. അവിടെ നിന്നു ഭൂതങ്ങളും വിനായകന്മാരും താമസിക്കുന്ന

ചന്ദ്രൻ

നാലാം മരുത്പഥവും കണ്ടു്, കടന്നു്, അഞ്ചാം മരുത്പഥത്തിൽ കയറി; അവിടെ ഗംഗയെ കണ്ടു. കുമുദൻ മുതലായ ദിഗ്ഗജങ്ങൾ—ഗംഗാ പ്രദങ്ങളിൽ നിന്നു്, തുമ്പികളിൽ വെള്ളം വാരി, വള്ളിക്കുടിലുകളിലേക്കു് ഏറിയുന്നതും, വള്ളിക്കുടിലുകളിൽ വീണ ജലം മഞ്ഞായി മാറുന്നതും കണ്ടു. അവിടെ നിന്നു ഉയർന്നു്, ബന്ധുക്കളോടും ജ്ഞാതികളോടും ചേർന്നു്, പക്ഷി രാജാവായ ഗരുഡൻ താമസിക്കുന്ന ആറാം മരുത്പഥത്തെ കണ്ടു്, കടന്നു,—പുഷ്പകം, മഹർഷിമാരുടെ സ്ഥാനമായ ഏഴാം മരുത്പഥത്തിൽ കയറി, മേല്പോട്ടു ഉയർന്നു. എട്ടാമത്തെ മരുത്പഥത്തിൽ മഹാ വേഗയും, മഹാ സ്വനയും, വായുക്ഷുബ്ധയും, ആയ വിഖ്യാതയായ ആകാശ ഗംഗയെ, ആദിത്യ പഥത്തിൽ രാവണൻ കണ്ടു. ഓരോ മരുത്പഥവും പതിനായിരം യോജന വിസ്തീർണ്ണമാണു്. എൺപതിനായിരം യോജന കടന്ന പുഷ്പകം, ചന്ദ്രമണ്ഡലത്തെ സമീപിച്ചു. ഗ്രഹ നക്ഷത്ര പരിസേവിതനായ ചന്ദ്രൻ നൂറു നൂറായിരം രശ്മികളെക്കൊണ്ടു് ലോകങ്ങളെ തെളിയിച്ചു കൊണ്ടു്, സർവ്വ സത്വ സുഖാവഹകനായി നില്ക്കുന്നു. ചന്ദ്രൻ രാക്ഷസനെ കണ്ടു: ശീതാഗ്നി കൊണ്ടു് പുഷ്പകത്തെയും അതിൽ ഇരുന്നവരെയും ദഹിപ്പിച്ചു തുടങ്ങി. അമാത്യന്മാർ ഭയന്നു: ശീതാഗ്നിയെ സഹിക്കുവാൻ ആകാത്തവരായി. പ്രഹസ്തൻ ചിന്താക്രാന്തനായി ഇങ്ങനെ പറഞ്ഞു:—"പ്രഭോ! രാക്ഷസ രാജാവേ! അഹോ! ഈ ശീതത്തെ ഞങ്ങൾക്കു സഹിച്ചുകൂടാ: നാം ഈ ക്ഷണത്തിൽ തിരികെപ്പോകാം: ശീതാഗ്നി ഭയം ഞങ്ങളെ ഭയപ്പെടുത്തുന്നു: ചന്ദ്രൻ ഭയങ്കരനാകുന്നു?" രാവണൻ കോപമൂർച്ഛിതനായി; വില്ലെടുത്തു കുലച്ചു; നാരായങ്ങളെ ഇടരെ അയച്ചു്, ചന്ദ്രനെ അർദ്ദിച്ചു! ബ്രഹ്മാവു ബദ്ധപ്പെട്ടു് സോമലോകത്തു പ്രത്യക്ഷനായി: പറഞ്ഞു:—"ഹോ സൌമ്യ! രാവണ! അങ്ങു്, വേഗത്തിൽ ഇവിടെ നിന്നു പോവുക തന്നെ: ചന്ദ്രനെ പീഡിപ്പിക്കരുതെ. ഈ ദ്യുതിമാൻ സർവ്വലോക ഹിതകാമനാണ്. ഞാൻ അങ്ങയ്ക്കു് പ്രാണ ഭയാപഹമായ മന്ത്രത്തെ ഉപദേശിച്ചു തരാം. ഈ മന്ത്രത്തെ സ്മരിക്കുന്നവനെ മൃത്യു സമീപിക്കുകയില്ല" ദശഗ്രീവൻ പ്രാഞ്ജലിയായി നിന്നു ബ്രഹ്മാവിനോടു പറഞ്ഞു:—"ഹോ മഹാവ്രത! ലോകനാഥ! അങ്ങു് പ്രസാദിച്ചു എങ്കിൽ, ധാർമ്മികനായ അങ്ങു് എനിക്കു മന്ത്രം ഉപദേശിക്കുക തന്നെ. ഹോ മഹാഭാഗ! ഞാൻ സുരാഽസുര മാനവോരഗന്മാരിൽ നിർഭയനാകണം; അങ്ങു് പ്രസാദിക്കണമേ" ബ്രഹ്മാവു പറഞ്ഞു:—പ്രാണഭയം നേരിടുന്ന ഘട്ടങ്ങളിൽ അങ്ങു്, ജപമാല കൈയിലെടുത്തു്, ഈ മന്ത്രം ഉരുവിട്ടു കൊള്ളണം. ജപിച്ചാൽ അങ്ങു് അജേയനായി; ജപിച്ചില്ല എങ്കിൽ, ഈ മന്ത്രം ഫലപ്പെടുന്നതല്ല. ഉരുവിട്ടു കൊള്ളുമെങ്കിൽ, അങ്ങയ്ക്കു് സർവ്വ സിദ്ധികളും സിദ്ധമാകും. മന്ത്രം ഇതാണു്: അങ്ങു ശ്രദ്ധിച്ചുകൊള്ളുക.

നമസ്തേ ദേവ ദേവേശ സുരാസുര നമസ്കൃത!
ഭൂത ഭവ്യ മഹാദേവ! ഹരിപിംഗല ലോചന!
ബാലസ്ത്വം വൃദ്ധരൂപീ ച വൈയാഘ്ര വസന ച്ഛദ!
അർച്ചനീയോഽസി ദേവ ത്വം ത്രൈലോക്യപ്രഭു രീശ്വരഃ
ഹരോ ഹരിതനേമീ ച യുഗാന്ത ദഹനോഽനലഃ
ഗണേശോ ലോകശംഭു ശ്ച ലോകപാലോ മഹാഭുജഃ
മഹാഭാഗോ മഹാശൂലീ മഹാദംഷ്ട്രീ മഹേശ്വരഃ
കാലശ്ച ബലരൂപീ ച നീലഗ്രീവോ മഹോദരഃ
വേദാന്തഗ സ്തപോന്ത ശ്ച പശൂനാം പതി രവ്യയഃ
ശൂലപാണിഃ വൃഷഃ കേതുഃ നേതാ ഗോപ്താ ഹരോ ഹരിഃ
ജടീ മുണ്ഡീ ശിഖണ്ഡീ ച ലകുടീ ച മഹായശാഃ
ഭൂതേശ്വരോ ഗണാധ്യക്ഷഃ സർവ്വാത്മാ സർവ്വ ഭാവനഃ
സർവ്വഗഃ സർവ്വഹാരീ ച സ്രഷ്ടാ ച ഗുരു രവ്യയഃ
കമണ്ഡലുധരോ ദേവഃ പിനാകീ ധൂർജടി സ്തഥാ
മാനനീയ ശ്ച ഓംകാരോ വരിഷ്ഠോ ജ്യേഷ്ഠ സാമഗഃ
മൃത്യു ശ്ച മൃത്യുഭൂത ശ്ച പാരിയാത്ര ശ്ച സുവ്രതഃ
ബ്രഹ്മചാരീ ഗുഹാവാസീ വീണാ പണവ തൂണവാൻ
അമരോ ദർശനീയ ശ്ച ബാലസൂര്യ നിഭ സ്തഥാ
ശ്മശാനവാസീ ഭഗവാൻ ഉമാപതി രനിന്ദിതഃ
ഭഗസ്യാക്ഷി നിപാതീ ച പൂഷ്ണോ ദശന നാശനഃ
ജ്വരഹർത്താ പാശഹസ്ത പ്രലയകാല ഏവ ച
ഉൽകാമുഖോഽഗ്നികേതു ശ്ച മുനിർ ദീപ്തോ വിശാംപതിഃ
ഉന്മാദോ വേദനകരഃ സമർത്ഥോ ലോകസത്തമഃ
വാമനോ വാമദേവ ശ്ച പ്രാക് പ്രദക്ഷിണ വാമനഃ
ഭിക്ഷു ശ്ച ഭിക്ഷുരൂപീ ച ത്രിജടീ കുടിലഃ സ്വയം
ശക്രഹസ്ത പ്രതിഷ്ടംഭീ വസൂനാം സ്തംഭന സ്തഥാ
ഋതുഃ ഋതുകരഃ കാലഃ മധുഃ മധുരലോചനഃ
വാനസ്പത്യോ വാജസനോ നിത്യ മാശ്രമ പൂജിതഃ
ജഗദ്ധാതാ ച കർത്താ ച പുരുഷഃ ശാശ്വതോ ധ്രുവഃ
ധർമ്മാധ്യക്ഷോ വിരൂപാക്ഷഃ ത്രിധർമ്മാ ഭൂത ഭാവനഃ

ശ്രീമാനേഷോ ബഹുരൂപശ്ച സൂക്ഷ്മോഽയുത സമ പ്രഭഃ
ദേവ ദേവോഽതിദേവശ്ച ചന്ദ്രാംകിത ജടസ്തഥാ
നർത്തകോ ലാസകശ്ചൈവ പൂർണ്ണേന്ദു സദൃശാനനഃ
ബ്രഹ്മണ്യശ്ച ശരണ്യശ്ച സർവ്വ ജീവ മയസ്തഥാ
സർവ്വ സൃഷ്ടി നിനാദീ ച സർവ്വ ബന്ധ വിമോക്ഷകഃ
മോഹനോ ബന്ധനശ്ചൈവ സർവ്വദാ നിധനോത്തമഃ
പുഷ്പദന്തോ വിഭാഗശ്ച മുഖ്യഃ സർവ്വഹരസ്തഥാ
ഹരിശ്മശ്രുഃ ധനുർദ്ധാരീ ഭീമോ ഭീമ പരാക്രമഃ

“ഹേ രാവണ! ഈ നൂറെറട്ട പുണ്യ നാമങ്ങളെ അങ്ങ് ജപിച്ചുകൊള്ളുക. ഇതു സർവ പാപഹരമാകുന്നു. ശത്രു വിനാശനം ചെയ്‌വാൻ ഇതു മതിയാകും.” വരത്തെ ഇങ്ങനെ നൽകിയ ശേഷം, പിതാമഹൻ ബ്രഹ്മ ലോകത്തേക്ക് തിരികെപ്പോയി.

ത്രിലോക രാവണനായ രാവണൻ പശ്ചിമ സമുദ്രത്തിലേക്കു പുറപ്പെട്ടു: അവിടെ ദ്വീപത്തിൽ അഗ്നിതുല്യനായ ഒരു പുരുഷൻ ഇരിക്കുന്നതു കണ്ടു. ചുട്ട പൊന്നിൻെറ നിറം നിറഞ്ഞവൻ, യുഗാന്തത്തീ പോലെ ഭീഷണനായ ഭീഷണാകാരൻ, സുരന്മാരിൽ ഇന്ദ്രൻ, ഗ്രഹങ്ങളിൽ സൂര്യൻ, ശരഭങ്ങളിൽ സിംഹം, ആനകളിൽ ഐരാവതം, പർവതങ്ങളിൽ മേരു, മരങ്ങളിൽ പാരിജാതം—ആയ പുരുഷനെ, രാവണൻ കണ്ടു. “അങ്ങ് ആരു്? എന്നോടായാലും യുദ്ധത്തിന് ഇറങ്ങുക,” എന്നു ധിക്കാരം പറഞ്ഞു. [illegible] അഗ്നിസത്വത്തിൻെറ ദൃഷ്ടി, ഗ്രഹ മാ
[illegible]ലമായി: പല്ലുകൾ കൂടി അമർത്തു
കപിലൻ [illegible] ഘോഷം പോലെ കേൾക്കായി. രാ
[illegible]സനും രാക്ഷസാമാത്യന്മാരും ഗർജ്ജിച്ചു.

ആ ദംഷ്ട്രാലൻ, ജ്വാലാമാലാ പരീതാംഗൻ, ശൂല തോമര പട്ടസ ഭിണ്ഡിപാല ഭയങ്കരൻ—പറഞ്ഞു:—“എടാ! രക്ഷസ്സേ! നിൻെറ യുദ്ധകാംക്ഷ ഇന്ന് അവസാനിച്ചു. നിൻെറ ബലം സർവ്വലോക ഭയങ്കരം തന്നെ. എന്നാൽ അതിൽ ആയിരം ഇരട്ടി ബലം എനിക്കുണ്ട്.” ജഗത്തിന് ആധാരമായ ധർമ്മത്തെയും തപസ്സിനെയും വഹിച്ച ആ പ്രഭു, കോപിച്ചു. വിശ്വദേവന്മാരെ കടിപ്രദേശത്ത്—സമുദ്രങ്ങളെ കുക്ഷിയിൽ--മരുത്തുക്കളെ സർവ സന്ധികളിൽ വഹിച്ച ആ മഹാമൂർത്തി--പൃഷ്ഠം രുദ്രനും, ഹൃദയം പിതാമഹനും, ഗോഷ്ഠ സർവ്വലോഹങ്ങൾ രോമങ്ങളും, ആയ പരമ പ്രഭു--ഹിമവാൻ, ഹേമകൂടം, മന്ദരം, മേരു എന്നിവ അസ്ഥികളും, ധാതാവും വിധാതാവും ബാള്ളുക്കളും, ശേഷൻ, വാസുകി, വിശാലാക്ഷൻ, ഇരാവതൻ, കംബലൻ, അശ്വതരൻ, കാർക്കോടകൻ, ധനഞ്ജയൻ, തക്ഷകൻ, ഉപതക്ഷകൻ, എന്ന വിഷസർപ്പങ്ങൾ നഖങ്ങളും, അഗ്നി, മുഖവും, രുദ്രന്മാർ സ്കന്ധങ്ങളും, ദീർഘങ്ങൾ ദംഷ്ട്രകളും, കരുത്ത വായു് നാസികയും മരുത്തുക്കൾ നാസികാദ്വാരങ്ങളും ആയ വിശ്വരൂപൻ--കോപിച്ച കടൽ പോലെ ക്ഷോഭിച്ചു കലങ്ങി. അശ്വിനീദേവന്മാർ കാതുകളായും, സൂര്യചന്ദ്രന്മാർ കണ്ണുകളായും, വേദാംഗങ്ങൾ യജ്ഞാംഗങ്ങളായും, വാക്യങ്ങൾ തേജഃതപസ്സുകളായും, ദേഹത്തിൽ ഇണങ്ങിയ അത്ഭുത പരാക്രമൻ--മുഷ്ടി ചുരുട്ടി കേവലം മന്ദമായി ഒരിടി ഇടിച്ചു. രാവണൻ തറയിൽ വീണു. ആ ക്ഷണത്തിൽ പർവ്വത കായനായ ആ പത്മമാലാ വിഭൂഷിതൻ, ഭുജഗേന്ദ്ര സന്നിഭൻ--രാവണാമാത്യന്മാരെയും ഓടിച്ച്, പാതാളത്തിലേക്കു പാഞ്ഞു. രാവണൻ ഉണർന്നു; എഴുന്നേററു വിളിച്ചു:--“പ്രഹസ്ത! ശുക! സാരണ! ഇവിടെ നിന്ന മൂർത്തി എവിടെ?” രാക്ഷസന്മാർ പറഞ്ഞു:--“ആ സുരാഽസുര ദർപ്പ ഹന്താവ്, ഇവിടെ ഇറങ്ങി, പാതാളത്തിൽ ആണ്ടു.” രാവണൻ വാളെടുത്ത്, വിലത്തിൽ കടന്ന്--ഗരുഡൻ പാമ്പിനെ എന്നതുപോലെ--പിറകെ ചെന്നു. രാവണൻ കണ്ടു; തോൾവള, രക്തചന്ദനം; വരഹാടക രത്നം മുതലായവ കൊണ്ട് അലംകൃതന്മാരായി--നീലമല പോലെ നില്ക്കുന്ന--രണ്ടു പുരുഷന്മാരെ കണ്ടു. കൂടാതെയും, വിമലന്മാരും അഗ്നി പ്രഭന്മാരും ആയ മൂന്നു കോടി പുരുഷന്മാർ! അവർ നിത്യോത്സവമായി നൃത്തം ചെയ്യുന്നുമുണ്ട്. അവരൊക്കെയും രാവണൻ മുൻപു കണ്ട പുരുഷന് സമരൂപന്മാരും സമവർണ്ണന്മാരും സമവേഷന്മാരും ആണ്. ചതുർഭുജന്മാരും മഹോത്സാഹന്മാരും ആയ ഐശ്വര്യവാന്മാരെ കണ്ട രാവണൻ, രോമാഞ്ചം പൂണ്ടു. വരാനുഗ്രഹീതനായ രാവണൻ, അവിടെ നിന്നു നടന്ന്, സർപ്പശയനത്തിൽ കിടക്കുന്ന ഒരു പുരുഷോത്തമനെ കണ്ടു. തീയായ മറയ്ക്കകത്ത്, വെണ്മ പൂണ്ടതും വിലപ്പെട്ടതും ആയ കൌസ്തുഭം അണിഞ്ഞ്, ദിവ്യ ഹാരാഽനുലേപ മണ്ഡിതനായ ആ പരമ പുരുഷൻെറ സമീപത്ത്--ദിവ്യാംബരം ഉടുത്ത് വെഞ്ചാമരം പിടിച്ച് മൂന്നു ലോകങ്ങൾക്ക് അലങ്കാരമായ ലോകൈക സുന്ദരി, മഹാലക്ഷ്മി, ചിരിച്ചു പ്രഭ പതറി നില്ക്കുന്നു. ആ ചാരുഹാസിനിയെ കണ്ട് മദാന്ധനായ രാവണൻ, മന്മഥ മഥിതനായി. കോൾമയിർ കൊണ്ട രാവണൻ, അസഹ്യനായി കടന്നു ചെന്ന്, ആ പരമ സ്ത്രീയുടെ ഹസ്തത്തിൽ പിടിക്കുവാൻ ഒരുങ്ങി. അഗ്നിമദ്ധ്യത്തിൽ ഉറങ്ങി കിടന്ന മഹാബാഹു, ഉടയാടയുടെ അററം കൈയിൽ പിടിച്ചു കൊണ്ട്, രാക്ഷസനെ നോക്കി, ഉറച്ചു ചിരിച്ചു. പരമ പുരുഷൻെറ തേജസ്സ് പറന്നിറങ്ങി—ചുവടു മുറിഞ്ഞ മരം പോലെ—രാവണൻ തറയിൽ വീണു. വീണ രാവണനോടായി, പരമപ്രഭു പറഞ്ഞു:—“ഹേ രാക്ഷസ ശ്രേഷ്ഠ! അങ്ങ് എഴുന്നേല്ക്കുക; അങ്ങ് ഇപ്പോൾ മരിക്കുക ഇല്ല. ഹേ രാക്ഷസ! പ്രജാപതി തന്ന വരം നിമിത്തം, അങ്ങു രക്ഷ്യനായി. ഭയപ്പെടാതെ പോവുക: അങ്ങ് ഇപ്പോൾ മരിക്കുക ഇല്ല” രാവണൻ ലബ്ധ സംജ്ഞനായി. ലോക കണ്ടകൻ എഴുന്നേററു: സർവ്വ രോമങ്ങളും എഴുന്നേററു നില്ക്കവേ, ബലദർപ്പിതൻ ദ്യുതിമാനോട് ഇങ്ങനെ പറഞ്ഞു:—“അങ്ങ് ആരു്? വീര്യ സംപന്നൻ, യുഗാന്താനല സമ ഭയങ്കരൻ, ആയ അങ്ങ് സർവ്വഭൂത പ്രതിഷ്ഠിതനോ?” ഭയങ്കര മൂർത്തിമാൻ ഉറച്ചു ചിരിച്ചു; മേഘ ഗംഭീരമായ വാക്കുകളെ ഇങ്ങനെ പറഞ്ഞു:—“ഹേ ദശഗ്രീവ! അങ്ങ് മുമ്പേ തന്നെ വധിക്കപ്പെടേണ്ടവനല്ലയോ?” രാവണൻ അഞ്ജലി ബന്ധം ചെയ്തു നിന്നു പറഞ്ഞു:—“പ്രജാപതിയുടെ അനുഗ്രഹം നിമിത്തം ഞാൻ മരിക്കുകയില്ല; എനിക്കു സമൻ, സുരന്മാരിൽ തന്നെയും ജനിച്ചിട്ടില്ല; ജനിക്കുകയും ഇല്ല; പ്രജാപതി തന്ന വരത്തെ അതിലംഘിക്കുവാൻ വീര്യമുള്ളവൻ ആരു്? ഞാൻ സമ്പാദിച്ച വരത്തെ നിഷ്ഫലമാക്കുവാൻ കഴിയുന്നവൻ ത്രിലോകത്തിലില്ല. സുരന്മാരെത്തന്നെയും ഞാൻ എന്തിനു ഭയപ്പെടുന്നു? പ്രഭോ! അങ്ങ്, എന്നെ ഹനിക്കുമായിരിക്കാം; എന്നാൽ അതു ചെയ്‌വാൻ അപാനില്ല; അങ്ങയുടെ ഹസ്തം കൊണ്ടു മരണം യശസ്യവും പ്രശംസനീയവും എന്നു ഞാൻ കരുതുന്നു.” ഭീമ വിക്രമനായ രാവണൻ ഇങ്ങനെ സംസാരിച്ചു കൊണ്ടു നില്ക്കവേ, ആ പരമ പുരുഷൻെറ ശരീരത്തിൽ, പല പല വിസ്മയങ്ങൾ തെളിയുക ഉണ്ടായി.

തസ്യ ദേവസ്യ സകലം ത്രൈലോക്യം സ ചരാചരം
ആദിത്യാ മരുതഃ സാധ്യാ വസവോഽഥാശ്വിനാവപി

രുദ്രാശ്ച പിതര ശ്ചൈവ യമോ വൈശ്രവണ സ്തഥാ
സമുദ്രാഗിരയോ നദ്യോ വേദാ വിദ്യാ സ്ത്രയോഽഗ്നയഃ
ഗ്രഹാ സ്താരാ ഗണാ വ്യോമം സിദ്ധാ ഗന്ധർവ്വ ചാരണാഃ
മഹർഷയോ വേദവിദോ ഗരുഡോഽഥ ഭുജംഗമാഃ
യേ ചാന്യേ ദേവതാസംഘാഃ സംസ്ഥിതാഃ ദൈത്യരാക്ഷസാഃ
ഗാത്രേഷു ശയന സ്ഥസ്യ ദൃശ്യന്തേ സൂക്ഷ്മമൂർത്തയഃ

മഹാദേവൻെറ ശരീരത്തിൽ ചരാ ചരാത്മക മായ ത്രൈലോക്യത്തെ കാണായി: ആദിത്യന്മാർ, മരുത്തുകൾ, സാധ്യന്മാർ, വസുക്കൾ, അശ്വിനികൾ, രുദ്രന്മാർ, പിതൃക്കൾ, യമൻ, വൈശ്രവണൻ, സമുദ്രങ്ങൾ, ഗിരികൾ, നദികൾ, വേദങ്ങൾ, വിദ്യകൾ, മൂന്നഗ്നികൾ, ഗ്രഹങ്ങൾ, താരാഗണങ്ങൾ, വ്യോമങ്ങൾ, സിദ്ധന്മാർ, ഗന്ധർവ്വന്മാർ, ചാരണന്മാർ, മഹർഷികൾ, വേദവിത്തുകൾ, ഗരുഡൻ, പാമ്പുകൾ, ദൈത്യന്മാർ, രാക്ഷസന്മാർ, ശേഷിച്ച സർവ്വ ദേവതാ സംഘങ്ങൾ—എന്നിവരെ ഒക്കെയും സർപ്പശയനത്തിൽ പള്ളി കൊള്ളുന്ന ഭഗവാൻെറ ഗാത്രങ്ങളിൽ, സൂക്ഷ്മമൂർത്തികളായി കാണായി. രാവണന്ന് ബോധം തെളിഞ്ഞു. ദീപസ്ഥനായ പുരുഷൻ ഭഗവാൻ കപിലനാണ് എന്നും, നൃത്തം ചെയ്ത മൂന്നു കോടി പുരുഷന്മാർ തുല്യതേജഃ പ്രഭാവന്മാരായ സുരന്മാരാണ് എന്നും, രാവണൻ ഗ്രഹിച്ചു; ആ മഹാപുരുഷൻ കോപിക്കാഞ്ഞതു നിമിത്തം രാവണൻ അവിടെ ദഹിച്ചില്ല. വാക്ശരം മാത്രം ഏററ രാവണൻ വീണ്ടും പ്രബുദ്ധനായി. രാവണൻ പരമ വിസ്മയ വിവശനായി: വിലത്തിൽ നിന്നിറങ്ങി: സചിവന്മാരെ കണ്ടുമുട്ടി, പുഷ്പകത്തിൽ കയറി, ലങ്കയിലേക്കു പോന്നു.

**ശൂർപ്പണഖ**

ദുരാത്മാവായ രാവണൻ ലങ്കയിലേക്കു പോരുന്ന മാർഗ്ഗത്തിൽ അനേകം കന്യകമാരെ അപഹരിച്ച്, പുഷ്പകത്തിൽ കയററി. ഋഷി കന്യകകളെ, ദേവ കന്യകകളെ, ദാനവ കന്യകകളെ, രാക്ഷസ കന്യകകളെ, മാർഗ്ഗമദ്ധ്യത്തിൽ കണ്ട ദർശനീയകളായ സർവ്വ കന്യകകളെ—ദശാനനൻ കവർന്നു, ബന്ധുജനങ്ങളെ കൊന്ന ശേഷം, വിമാനത്തിൽ ബന്ധിച്ചു. പെണ്ണുങ്ങൾ കരഞ്ഞു. നദികളെ കൊണ്ട് കടൽ നിറയുന്നതു പോലെ, പെണ്ണുങ്ങളുടെ കണ്ണുനീരു കൊണ്ടു വിമാനത്തിൽ വെള്ളം പൊങ്ങി. നാഗപ്പെണ്ണുങ്ങളും, ഗന്ധർവ്വപ്പെണ്ണുങ്ങളും, മഹർഷിപ്പെണ്ണുങ്ങളും, ദാനവപ്പെണ്ണുങ്ങളും തമ്മിൽ നോക്കി, കെട്ടിപ്പിടിച്ചു കരഞ്ഞു; തലമുടി നീണ്ടവർ, തീനാമ്പൊത്തവർ, മുഴുതിങ്കൾ മുഖിമാർ, കൊട്ടംകൊങ്കമാർ, വജ്രവേദി ത്തിളക്കമുള്ളവർ, തേരുതട്ടൊത്ത ശ്രോണികളെ കൊണ്ട് മനസ്സു കവരുന്നവർ, ദേവതപ്പെണ്ണുങ്ങളെ നാണിപ്പിക്കുന്ന മാനുഷപ്പെണ്ണുങ്ങൾ, കനകകാന്തി കലർന്നവർ—സകലരും ശോചിച്ച്, ദുഃഖിച്ച്, ഭയപ്പെട്ട്, വിവശരായി. പെണ്ണുങ്ങളുടെ ശ്വാസച്ചൂടേററ്, പുഷ്പകം ചുട്ടെരിഞ്ഞ അഗ്നിഹോത്രം പോലെ വെന്തു. രാക്ഷസൻെറ അടിമയിൽ പ്പെട്ട ശോകാകുലകളായ പെണ്ണുങ്ങൾ, മുഖം കരിഞ്ഞ്, കണ്ണ് നനഞ്ഞ്, സിംഹം പിടിച്ച മാൻപേടകളെപ്പോലെ, പേടിച്ചു: "ഈ ദുഷ്ടൻ എന്നെ തിന്നുമോ" എന്ന് ഒരുവൾ; "അയ്യോ! എന്നെ പിരിഞ്ഞ എൻെറ മകൻ എന്തു ചെയ്യുമോ" എന്നു മറെറാരുവൾ; "അമ്മയും സഹോദരനും അനാഥരായി" എന്നു വേറൊരുവൾ; "എൻെറ ഭർത്താവിനെ കൂടാതെ ഞാൻ ജീവിക്കുകയില്ല" എന്നു നാലാമതൊരുവൾ; "ഭോ മൃത്യോ! ഈ ദുഃഖഭോഗിനിയെ കൊണ്ടുപോക" ഞാൻ മുജ്ജന്മത്തിൽ എന്തു പാപം ചെയ്തുവോ?" "ഈ ദുഃഖത്തിന്ന് അവസാനമില്ല" "അഹോ! മാനുഷലോകം അധമം തന്നെ" "കല്പാന്തത്തിൽ സൂര്യൻ നക്ഷത്രങ്ങളെ നശിപ്പിക്കുന്നതു പോലെ, രാവണൻ ഞങ്ങളുടെ ഭർത്താക്കന്മാരെ നശിപ്പിച്ചു." "ഈ ദുർവൃത്തൻ സ്വയം വെറുക്കാത്തതെന്ത്?" "ഈ വിക്രമം ഇവൻെറ ദുരാത്മതയ്ക്കു യോജിച്ചതു തന്നെ" "പരദാര പീഡനം രാജാക്കന്മാർക്കു യുക്തമോ?" "ഈ ദുർബുദ്ധി പെണ്ണാശ മൂലം മുടിഞ്ഞുപോകും" പുഷ്പകത്തിൽ സ്ത്രീകൾ ഇങ്ങനെ പല വാറ മുറയിടവേ, ആകാശപ്പെരുമ്പറകൾ മുഴങ്ങി; പൂമഴ പെയ്തു: അനേകം സതികൾ ഒരുമിച്ച്, ഉറക്കെ ശപിക്കുന്നതു കേട്ട രാവണൻെറ നിറം കെട്ടു; മനസ്സു തളർന്നു; എന്നാൽ ലങ്കയെ സമീപിച്ചപ്പോഴേക്ക് എതിരേററു ചെന്ന രാക്ഷസ സംഘങ്ങളാൽ സൽകൃതരായി—രാവണനും, അമാത്യന്മാരും, അനുഗന്മാരും ലങ്കയിൽ കയറി. രാവണൻ സിംഹാസനത്തിൽ ഇരുന്നു. സിംഹാസനത്തിൽ ഇരുന്ന പ്രതാപവാനായ രാവണൻെറ മുൻപിൽ—ആകാശത്തു നിന്നു നിർത്താതെ നിലവിളിച്ചു കൊണ്ട്, രാവണ സഹോദരിയായ ശൂർപ്പണഖ, കണ്ണീരിൽ ആറാടി--തറയിൽ വീണു. രാവണൻ നടുങ്ങി: ബദ്ധപ്പെട്ട് എഴുനേററു പറഞ്ഞു:--"ഭദ്രേ! എന്ത്! ഇതെന്ത്! പറയുക! കലങ്ങിയ കണ്ണുകളിൽ നിന്നു ചിറ മുറിഞ്ഞു ഒഴുകിയ പുഴകളിൽ കുളിച്ചുകൊണ്ട്, ശൂർപ്പണഖ പറഞ്ഞു:--ബലവാനായ അങ്ങ് എൻെറ സഹോദരൻ തന്നെ. എന്നാൽ അങ്ങു മൂലം ഞാൻ വിധവയായി. അങ്ങു ദൈത്യന്മാരെ കൊന്നുകളഞ്ഞു. യുദ്ധ ദുർമ്മദന്മാരായ പതിന്നാലായിരം കാലകേയന്മാർ, അങ്ങു മൂലം ഹതരായി. മഹാബലനായ എൻെറ ഭർത്താവ്--പ്രാണങ്ങളെക്കാൾ പ്രിയപ്പെട്ടവൻ—കാലകേയ നായകൻ-ഹതനായി. രാജാവായ അങ്ങു നിമിത്തം സ്വസാവായ ഞാൻ വിധവയായി. രക്ഷ്യനായ ജാമാതാവ് ഹതനായി! അങ്ങേയ്ക്കു നാണമില്ലയോ!" നിർത്താതെ നിലവിളിച്ച ഭഗിനിയെ ആശ്വസിപ്പിച്ചു കൊണ്ട്, രാവണൻ പറഞ്ഞു:—'കുഞ്ഞേ! നീ കരയാതെ! നീ പേടിക്കേണ്ട. ദാനം കൊണ്ടും മാനം കൊണ്ടും പ്രസാദം കൊണ്ടും ഞാൻ നിനക്കു സർവ്വാഭീഷ്ടങ്ങളെയും സാധിച്ചു കൊള്ളാം. യുദ്ധം നിമിത്തം അന്ധാളിച്ച ഞാൻ, വിജയം എന്ന ഏക ചിന്തയോടു കൂടെ, ശരമാരി തൂകവേ, ശത്രു മിത്ര ചിന്ത കൂടാത്തവനായി. യുദ്ധ ദുർമ്മദനായ ഞാൻ ജാമാതാവിനെ കുറിച്ചു ചിന്തിച്ചില്ല. പെങ്ങളെ! ഇങ്ങനെ എനിക്ക് അബദ്ധം പററിപ്പോയി. ഇനി ചെയ്യാവുന്നതൊക്കെയും ഞാൻ ചെയ്യാം. ഐശ്വര്യവാനായ നിൻെറ ഭ്രാതാവ്, ഖരനുണ്ട്: നീ ആ പ്രഭുവിനോടു കൂടെ താമസിക്കുക തന്നെ. മഹാബലനായ ഖരനെ ഞാൻ പതിന്നാലായിരം രാക്ഷസന്മാരുടെ സ്വാമിയായി നിയമിക്കുന്നു. ഖരൻ ദണ്ഡകത്തിൻെറ അധിപതിയാകട്ടെ; നീ ഖരനോടു കൂടെ ഇപ്പോൾ തന്നെ പുറപ്പെടാം. ആ പ്രഭു നിൻെറ സർവ്വാജ്ഞകളേയും ശിരസാ വഹിക്കും. ദൂഷണൻ ഖരൻെറ സേനാ നായകനാകട്ടെ." മഹാവീര്യന്മാരായ പതിന്നാലായിരം രാക്ഷസന്മാരും—അവരുടെ മുമ്പെ ഖരനും ദൂഷണനും ത്രിശിരസ്സും കൂടെ ശൂർപ്പണഖയും—ദണ്ഡക വനത്തിലേക്ക് പുറപ്പെട്ടു. *

---

* കൈകസിയുടെ സഹോദരിയായ കുംഭീനസിയുടെ പുത്രന്മാരാണ്, ഖരനും, ദൂഷണനും, ത്രിശിരസ്സും.

ഖരൻ എന്ന മാതൃഷ്വസ്രേയനു്, ദണ്ഡകത്തെ സമ്മാനിക്കുകയും, ശൂർപ്പണഖയെ ആശ്വസിപ്പിക്കുകയും ചെയ്ത ശേഷം, പ്രഹൃഷ്ടനായ ദശാനന രാവണൻ—ഒരിക്കൽ നികുംഭില എന്നു പേരായ ലങ്കോപ വനത്തിൽ അനുഗന്മാരോടു കൂടെ വിഹരിക്കുക ഉണ്ടായി; അവിടെ യൂപശതങ്ങളെ കൊണ്ടും, ഉജ്വല ചൈത്യങ്ങളെ കൊണ്ടും ഐശ്വര്യ പൂർണ്ണമായ യജ്ഞം

മധു

നടക്കുന്നതും—അതിൻെറ നായകനായി മഹാ ഘോരനായ മേഘനാദൻ, മാന്തോൽ ഉടുത്തു് കമണ്ഡലു് എടുത്തു സന്നദ്ധനായി നിൽക്കുന്നതും --കണ്ടു്—ലങ്കാനാഥൻ പരമോജ്വലനായ പുത്രനെ, ഇരുപതു കൈകളേ കൊണ്ടു പുണർന്നു; "വത്സ! ഇവിടെ വിശേഷം എന്തു്" എന്നു ചോദിച്ചു. മഹാ തപസ്സ്വനായ ബ്രാഹ്മണൻ, ഉശനസ്സു്, രാക്ഷസ രാജാവിനോടു് യജ്ഞ സംപത് സമൃദ്ധിയേ കുറിച്ചു് ഇങ്ങനെ പറഞ്ഞു:-"അങ്ങയുടെ പുത്രൻ ബഹു വിസ്തരങ്ങളായ ഏഴു യജ്ഞങ്ങളെ മുഴമിച്ചിരിക്കുന്നു. അഗ്നിഷ്ടോമം, അശ്വമേധം, ബഹു സുവർണ്ണകം, രാജസൂയം, ഗോമേധം, വൈഷ്ണവം, മാഹേശ്വരം എന്നിങ്ങനെ ഈ കുമാരൻ സംധിച്ച യജ്ഞങ്ങൾ ദു:സാധ്യങ്ങളാണു്. സാക്ഷാൽ പരമ ശിവനിൽ നിന്നു്, ഈ പ്രട്ട വരങ്ങളെ സമ്പാദിച്ചിരിക്കുന്നു. കാമഗവും അന്തരീക്ഷ ചരവും ആയ രഥവും, താമസി എന്ന മായയും ഈ യജ്ഞ കർത്താവിനു് വശപ്പെട്ടിരിക്കുന്നു. താമസി സ്വാധീനത്തിലുള്ള ഈ പ്രട്ട, അന്ധകാരത്തെ എവിടെയും ഏതു സമയത്തും സൃഷ്ടിക്കുവാനും, സുരാ സുരന്മാരെ എവിടെയും ഏതു സമയത്തും തോല്പിക്കുവാനും, കഴിയുന്നവ നായി. അപ്പൊടുങ്ങാത്ത ആവനാഴി രണ്ടു്, സുദുർജ്ജയ മായ ചാപം, ശത്രു വിധ്വംസകമായ അസ്ത്രം, എന്നിവയും പുത്രൻ സമ്പാദിച്ചിരിക്കുന്നു. ഈ വരങ്ങളൊക്കെയും സമ്പാദിച്ച കഴിഞ്ഞു്, യജ്ഞങ്ങളെ അവസാനിപ്പിച്ചു്, പുത്രൻ പിതാവിനെ നമസ്കരിക്കു വാനായി നില്ക്കുകയാണ്''' ദശഗ്രീവൻ പറഞ്ഞു:—"ഇതു് ആവശ്യമില്ലായിരുന്നു. എൻെറ ശത്രുക്കളായ ഇന്ദ്ര പ്രമുഖന്മാരെ, എൻെറ പുത്രൻ ദ്രവ്യങ്ങളെ കൊണ്ടു പൂജിക്കുക എന്നതു് എന്തിനാണു്? ആകട്ടെ: ചെയ്തതൊക്കെയും സുകൃതം തന്നെ എന്നു സമാധാനിക്കാം: വരിക: നമുക്കു ഗൃഹത്തിലേക്കു പോകാം" രാവണനും വിഭീഷണനും ഇന്ദ്രജിത്തും ഒതമിച്ചു്, ബന്ധനസ്ഥകളായ സ്ത്രീകളെ വരുത്തിക്കണ്ടു. സുരാസുര നിശാചര ഗൃഹങ്ങളിൽ ബന്ധുജനങ്ങളുടെ കണ്ണിലുണ്ണികളായ അനേകം പരമ കന്യകകൾ കരഞ്ഞു നിൽക്കുന്നതും, രാവണൻ അവരെ കാമ പുരസ്സരം നോക്കുന്നതും കണ്ടു്—ധർമ്മിഷ്ഠനായ വിഭീഷണൻ പറഞ്ഞു:—ജ്യേഷ്ഠ! വംശവും യശസ്സും നശിക്കുവാൻ ആധാരമായ ഈ വക കർമ്മങ്ങളെ അങ്ങു് ചെയ്തു്, എത്ര നാൾ കഴിയും? ഈ വരാംഗനകൾ ഒക്കെയും വംശങ്ങളെ ഉപേക്ഷിച്ചു്, എത്ര എത്ര ജ്ഞാതികളെ, ശോക സാഗരത്തിൽ തള്ളി അയച്ചിരിക്കുന്നു? ഈ ദുഷ്കർമ്മങ്ങളുടെ ഫലം നാം അനുഭവിച്ചു തുടങ്ങി. അങ്ങു് ഇവിടെ ഇല്ലായിരുന്ന സന്ദർഭത്തിൽ, മധു ഇവിടെ കടന്നു വന്നു് —കുംഭീനസിയെ പിടിച്ചു കൊണ്ടു് പോയിരിക്കുന്നു'' രാവണൻ പറഞ്ഞു:—"എന്തു്! എന്തു്! എനിക്കു മനസ്സിലായില്ല: മധു ആരു്'' ക്രുദ്ധനായ വിഭീഷണൻ പറഞ്ഞു:--"അങ്ങയുടെ പാപകർമ്മം നാം അനുഭവിക്കാതെ കഴികയില്ല. നമ്മുടെ മാതാ മഹനായ സുമാലിയുടെ ജ്യേഷ്ഠനും, വൃദ്ധനും, ബുദ്ധിമാനും ആയ മാല്യവാനു്, അനല എന്നൊരു പുത്രിയും ആ പുത്രിക്കു് കുംഭീനസി എന്നു് ഒരു പുത്രിയും ഉണ്ടു്. മധു എന്ന ബലവാൻ ഇവിടെ വന്നു്, ഇന്ദ്രജിത്തു യജ്ഞത്തിൽ വർത്തിക്കവേ, ഞാൻ ജലവാസം ചെയ്യവേ, കുംഭകർണ്ണൻ നിദ്രയിൽ ദിവസങ്ങളെ നയിക്കവേ--ആ പെൺകുട്ടിയെ അപഹരിച്ചു. ഇവിടെ പല രാക്ഷസ നായകന്മാരെ കൊന്ന ശേഷമാണു്, മധു നമ്മുടെ അന്ത:പുരത്തിൽ രക്ഷിത യായ കന്യകയെ അപഹരിച്ചതു്. ഇതിനു പ്രതികാരം ചെയ്യണമെന്നു ഞാൻ വിചാരിച്ചില്ല! ഭഗിനിയെ വിവാഹം ചെയ്തു കൊടുക്കേണ്ടതു്, ഭ്രാതാക്കന്മാർക്കു് കർത്തവ്യ മാണല്ലൊ. എന്നാൽ ഇങ്ങനെ സംഭവിച്ചതു് അങ്ങയുടെ ദുർബുദ്ധി നിമിത്തം തന്നെ.''

വർത്തമാനം കേട്ട ദുരാത്മാവായ രാവണൻെറ ദുരാത്മത, ചന്ദ്രനെ കണ്ട കടൽ പോലെ പെരുകി; പരമ സംക്രുദ്ധനായ രാക്ഷസ കുല ശേഖരൻ ഇങ്ങനെ ആജ്ഞകളെ സൈന്യങ്ങൾക്കു് കൊടുത്തു. "രഥം ഉടൻ തയാറാകട്ടെ: ശൂരന്മാ രൊക്കെയും ആയുധ മെടുക്കട്ടെ: കുംഭകർണ്ണൻ എവിടെ? ആ പ്രട്ടവും സർവ്വ നിശാചര നായകന്മാരും സർവ്വായുധങ്ങളെ എടുത്തു്, വാഹനങ്ങളിൽ കയറട്ടെ: രാവണനെ പേടിക്കാത്ത ഒരു മധുവോ? മധുവിനെ കൊന്നു്, കൂട്ടകാരോടു ചേർന്നു സുര ലോകത്തു ചെന്നു്, ഇന്ദ്രനെയും കൊന്ന ശേഷം മാത്രം, ഞാൻ തിരികെ വരുന്നതാണു്''' പ്രഹരണാ യുധങ്ങ ളൊക്കെയും രഥങ്ങളിൽ കയറി. നാലായിരം അക്ഷൌഹിണി പ്പട ഇറങ്ങി. ഇന്ദ്രജിത്തും പടയും മുൻപേ നടന്നു; രാവണനും പടയും ഇന്ദ്രജിത്തിനെ അനുഗമിച്ചു. കുംഭകർണ്ണനും പടയും പൃഷ്ഠത്തിൽ നടന്നു. ധർമ്മാത്മാവായ വിഭീഷണൻ ലങ്കയിൽ ധർമ്മങ്ങളെ അനുഷ്ഠിച്ചു താമസിക്കവേ, സർവ്വ മഹാ ഭാഗന്മാരും മധുപുരത്തെ മുഖമാക്കി കോപിച്ചു നടന്നു. കഴുതകൾ, കുതിരകൾ, ഒട്ടകങ്ങൾ, ശിംശുമാരങ്ങൾ, മഹോരഗങ്ങൾ, എന്നിവ ആകാശത്തു് ഇടതുർന്നു നടന്നു. അപരാജിത നായ രാവണൻ മധു പുരത്തേക്കും ഉടനെ സുര ലോകത്തേക്കും പുറപ്പെട്ടതായി കേട്ടു്, സുരദ്വിട്ടുകളായ സകല നിശാ ചരന്മാരും രാവണ പ്പടയിൽ ചേർന്നു്, മധുപുര സുരലോക വിനാശത്തെ, വിളിച്ചറിവിച്ചു. രാവണൻ മധുപുരത്തെ പ്രാപിച്ചു: മധുവിനെ കണ്ടില്ല; എന്നാൽ കുംഭീനസി തൊഴുതു്, കുനിഞ്ഞു്, രാവണ പാദങ്ങളെ സ്പർശിച്ചു: ആങ്ങള പെങ്ങളെ എഴുീപ്പിച്ചു: "ഞാൻ എന്താണു ചെയ്യേണ്ടതു്?'' എന്നു ചോദിച്ചു. കുംഭീനസി പറഞ്ഞു:—ഭോ മഹാ ഭുജ! അങ്ങു് എൻെറ ഭർത്താവിനെ കൊല്ലരുതു്! ഭർത്തൃനാശം പോലെ ഭയ പ്രദമായി കുല സ്ത്രീകൾക്കു ാവരെ എന്താണു്? വൈധവ്യം പരമ സങ്കടം തന്നെ. ഞാൻ പേടിക്കേണ്ടാ എന്നു അങ്ങു് പറഞ്ഞു. അങ്ങു് സത്യവാക്കല്ലയോ? ഭർത്തൃ മരണത്തെക്കവിഞ്ഞ അപര ഭയം കുലസ്ത്രീകൾക്കില്ല. അങ്ങു് എൻെറ ഭർത്താവിനെ കൊല്ലരുതേ!'' രാവണൻ ഹൃഷ്ടനായി പറഞ്ഞു:- "ഭവതിയുടെ ഭർത്താവെവിടെ? ഞാൻ സുരലോകം ജയിക്കുവാൻ പോകയാണു്. പ്രഭുവായ എൻെറ സ്യാലൻ, മഹാഭുജനായ മധു, കൂടെ വരട്ടെ. ഭവതിയുടെ കാരുണ്യം നിമിത്തവും സൌഹാർദ്ദം നിമിത്തവും ഞാൻ മധുവേ കൊല്ലുകയില്ല.'' കുംഭീനസി പ്രഹൃഷ്ടയായി: ഗൃഹത്തിൽ കടന്ന മധുവെ വിവരം ഗ്രഹിപ്പിച്ചു:—"മഹാ ബലനായ എൻെറ ഭ്രാതാവു്, ലങ്കാ രാജാവായ രാവണൻ, വന്നിരിക്കുന്നു. ആ പ്രട്ട സ്വർഗ്ഗം ജയിക്കുവാൻ പോകയാണു്. അങ്ങയേയും ക്ഷണിക്കുന്നു. സഹായത്തിനു് അങ്ങു് കൂടെ ചെല്ലണമെന്നു്, പ്രതാപവാനായ രാവണൻ ക്ഷണിക്കുന്നു. ഇഷ്ട ജനങ്ങൾക്കു് നാം പ്രയോജന പ്പെടേണ്ടതാണല്ലൊ.'' മധു സമ്മതിച്ചു; രാവണനെ ചെന്നു കണ്ടു; സ്യാലനെ യഥാന്യായം പൂജിച്ചു. പൂജിതനാ

യ പ്രഭു, അന്നു രാത്രി അവിടെ താമസിച്ചു.

പിറ്റേന്നു രാവിലെ മധുവും പടയും, രാവണനും പടയും, പുറപ്പെട്ടു. അവർ അന്നു രാത്രി കൈലാസത്തിലാണ് വിശ്രമിച്ചത്: നേരം രാത്രിയായി: ആയുധങ്ങളുടെ ചടചടരവം മടങ്ങി: പട ഉറങ്ങി: ആകാശത്തു ചന്ദ്രൻ ഉയർന്നു; ഭൂമി മുഴുവൻ വെണ്ണിലാവ് പരന്നു. രാവണനാകട്ടെ ഒരു പാറപ്പുറപ്പിൽ ചന്ദ്രപ്രഭാ പ്രാഭവം കണ്ട് ആനന്ദിച്ചിരിക്കയാണ്.

രംഭയും

നളകൂബരനും

പൂത്ത കൊമ്പുമരങ്ങളും, ഇടതൂർന്നു വളർന്ന കദളീ കാടുകളും, സുര നദികളിൽ വളർന്നു വിടർന്ന താമരപ്പൂക്കളും--ചന്ദ്രിക വെളിച്ചം വീശി കണ്ണു കുളിർക്കുമാറ്, പരന്നു കിടക്കുന്നു. ചമ്പകം, അശോകം, പുന്നാഗം, മന്ദാരം, മാവ്, പാതിരി, പാച്ചോറ്റി, താഴത്, അർജ്ജുനം, കൈത, തകരം, തെങ്ങ്, മുരം, പിലാവ് എന്നിവ ഇടതിങ്ങി തഴച്ചു വളർന്ന കാടുകളിൽ, കാമം കയറിയ കിന്നരന്മാർ, ആർക്കും മനം മയക്കുമാറ്, ആടിപ്പാടി പൂമടിക്കുന്നു. മദന മഥിത മധുര സ്വര സമന്വന്മാരായി മദിരാക്ഷ ലോചനന്മാരായ വിദ്യാധരന്മാർ, കിങ്കിണീ ഝണഝണ ക്വണനം കൊണ്ട് താളമടിച്ചു പാടുന്ന ശുഭസർവ്വാംഗ പരമാംഗനകളായ വിദ്യാധരികളോട് രമിച്ച്; വിഹരിക്കുന്നു. ധനദ കുബേരന്റെ രമ്യമായ ഹർമ്മ്യത്തിൽ, അപ്സരസ്ത്രീകൾ പാടുന്നതിന്റെ നേർമ്മ കൂടിയ ഒലി, ചന്ദ്രികച്ചായം കലർന്ന വായുവിൽ കയറി, ദിക്കുകളെയും വിദിക്കുകളെയും വിഭ്രമിപ്പിക്കുന്നു. കാറ്റിലാടിയ മരങ്ങളിൽ നിന്നു പൊഴിഞ്ഞ പൂക്കളിൽ നിന്ന് ഒഴുകുന്ന മധു, മാമലയിൽ മകരന്ദ സൌരഭ്യം പൂശുന്നു. തേനിൽ കുഴഞ്ഞ പൂമ്പൊടിയിൽ വീശി വരുന്ന സുഖ മാരുതൻ; സർവ്വ പ്രാണികളിൽ ഉന്മാദം വർദ്ധിപ്പിക്കുന്നു. പാട്ടു കേട്ട്, പുഷ്പ സുരഭി കണ്ട്, മാരുതശൈത്യം അനുഭവിച്ച്, ഗിരിദുർഗ്ഗാർദ്ദനായ മഹാവീര്യവാനായ രാവണൻ; ചന്ദ്രപ്രഭാ പൂർണ്ണാനുഗ്രഹം ലഭിച്ച ആ രാത്രിയിൽ, കാമാധീനനായി; ചന്ദ്രനെ നോക്കി വീണ്ടും വീണ്ടും നെടുവീർപ്പിട്ടു. ആ ഘട്ടത്തിൽ അപ്സരപ്രവരയായ രംഭ—തറയിൽ ഉദിച്ച വേറൊരു പൂർണ്ണചന്ദ്രനെപ്പോലെ--മുഖം ജ്വലിപ്പിച്ചുകൊണ്ട്, ദിവ്യ ചന്ദന ച്ചാറിൽ ശരീരം മിനുക്കി. മന്ദാരപ്പൂവ് തലയിൽ തിരുകി—സ്ത്രീകളിൽ ഉത്സവം പോലെ—ആ വഴിയേ ചെല്ലുക ഉണ്ടായി. കണ്ണിനെ കവരുമാറും മനസ്സിനെ അപഹരിക്കുമാറും രതിക്ക് സമ്മാനിക്കുവാനായി വിശ്വകർമ്മാവ് പണിതെടുത്ത്, പൊന്നരഞ്ഞാണിൽ മുറുകിയ കടിപ്രദേശം—ആറു ഋതുക്കളിലും വിടർന്ന പൂക്കളുടെ സാരം കൊണ്ടു തീർന്നതും, മറിക്കലും ഉണങ്ങാത്തതും ആയ തിലകം—ചന്ദ്രനെ തോല്പിക്കുന്ന മുഖം—വില്ലിനെ വെല്ലുന്ന ചില്ലികൾ—കരികരാകാരങ്ങളായ ഊരുക്കൾ--തളിർ കോമളങ്ങളായ കരങ്ങൾ--എന്നിവ ഇണങ്ങിയ സുരലോക പരമസുന്ദരി--വെള്ളം നിറഞ്ഞ മേഘം പോലെ, നീലപ്രഭമായ പട്ടുകൊണ്ട് ശരീരം മറച്ച്--സങ്കോചം മൂർത്തിമത്തായ ഹ്രീയെപ്പോലെ, ഐശ്വര്യം മൂർത്തിമത്തായ മഹാലക്ഷ്മിയെപ്പോലെ, ദിക്കുകളെ ധവളീകരിക്കുന്ന കീർത്തിയെപ്പോലെ--കാമശരാർദ്ദിതനായ രാവണൻ ആസനസ്ഥനായ ശൈലത്തിന്റെ തടത്തിലൂടെ, പോകയായിരുന്നു. * ഉറങ്ങി കിടന്ന പടയിലൂടെ നടന്നു പോകുന്ന സർവ്വലോക സുന്ദരിയെ കണ്ട്, സർവ്വ നാഡികളും തളർന്ന രാവണൻ--ചാടിച്ചെന്ന്, കൈയ്യ് പിടിച്ച്—വിസ്മയിച്ച്, നാണിച്ചു നിന്ന ഘന ശ്രോണിയോട്--ഇങ്ങനെ പറഞ്ഞു:--ഭോ വരാരോഹേ! ഭവതി എവിടെ പോകുന്നു? ആർക്ക വിധിച്ചിട്ടുള്ളതും, പ്രാർത്ഥ്യതമം, ആസന്നമാകുന്നു? ഭവതിയുടെ മുഖത്തുനിന്നു വായുവിൽ കയറുന്നത്, പത്മോല്പല സൗഗന്ധമോ? ഇതു സുധാരസമോ? പൊന്നരഞ്ഞാണിട്ട ഈ പൃഥു ജഘനങ്ങളും, സജ്ജീഭൂപങ്ങളായ സ്വർണ്ണചക്രങ്ങളോ? എന്നെ കവിഞ്ഞ കാമുകൻ ഭവതിക്ക് ആര്? അശ്വിനികളും, ഇന്ദ്രനും, വിഷ്ണുവും, എനിക്ക് സമന്മാരല്ല. ഇതാ സുഖവും ശുഭവും ആയ ശിലാതലം: ഭവതി ഇവിടെ വിശ്രമിക്കുക: എന്നെ കവിഞ്ഞ പ്രഭു, മൂന്നു ലോകങ്ങളിൽ ഇല്ല. ഭവതിയുടെ മുമ്പിൽ പ്രാഞ്ജലിയായി നിന്ന് അപേക്ഷിക്കുന്നത്, രാക്ഷസരാജാവായ ദശാനന രാവണനാണ്. ത്രിലോകങ്ങളുടെ ഭർത്താവായ എന്നെ, ഭവതി, ഭജിക്കുക തന്നെ." രംഭ വിറച്ചു; അഞ്ജലി ബന്ധിച്ചു നിന്നു പറഞ്ഞു:--"പ്രഭോ! അങ്ങ് എന്നോട് ഇങ്ങനെ പറഞ്ഞുകൂടാ. ഞാൻ ഇപ്പോൾ കുബേരന്റെ പുത്രനായ നളകൂബരന്റെ ഗൃഹത്തിലേക്ക് പോകയാണ്. നളകൂബരന്റെ ഇളയച്ഛനായ അങ്ങ്, എനിക്ക് ഗുരുവല്ലയോ? ഗുരുവായ അങ്ങയെ ഞാൻ നമസ്കരിക്കേണ്ടവളാണ്. സ്നുഷയായ എന്നെ അങ്ങ് രക്ഷിക്കേണ്ടവനാണ്" രാവണൻ വിനയപൂർവ്വം പറഞ്ഞു:—"ഭവതി എന്റെ സ്നുഷയാണ് എന്നു പറഞ്ഞു. അത് ഏക പതിവ്രതമുള്ള മാനുഷലോകത്തെ ക്രമമല്ലയോ? സുരലോക മര്യാദ, അങ്ങനെയുള്ളതായി എനിക്ക് അറിവില്ല. അപ്സരസ്സുകൾക്ക് ഭർത്താവ് എവിടെ? സുരന്മാർക്ക് ഏക സ്ത്രീ പരിഗ്രഹവും പതിവില്ല." ഇത്രയും പറഞ്ഞ് ആ കാമവിഹ്വലൻ, രംഭയെ പ്രേമബലസംബോധനം ചെയ്തു. ആന പിടിച്ച്; ഇല കൊഴിഞ്ഞ്, ഇടയൊടിഞ്ഞ വള്ളി പോലെ--മുടി അഴിഞ്ഞ്, പൂ പൊഴിഞ്ഞ് ശരീരം തളർന്ന്—ആ സുകുമാര കളേബര, നാണിച്ച് ആഞ്ഞോടി—നളകൂബരന്റെ സന്നിധിയിൽ കരഞ്ഞു കിടന്ന്—രാവണൻ ചെയ്ത ബലാൽക്കാരത്തെ കുറിച്ച് നിലവിളിച്ചു. നളകൂബരൻ ധ്യാനം കൊണ്ട്, നടന്ന സംഗതികളെ ഒക്കെയും ചിത്രത്തിൽ എന്നതു പോലെ കണ്ടു: ക്രോധരക്താക്ഷനായി: കൈ കഴുകി, മുഖം കഴുകി, ആചമനം ചെയ്ത്, രാവണനെ ഉദ്ദേശിച്ച്, ദാരുണമായ ശാപത്തെ ഇങ്ങനെ പ്രസ്താവിച്ചു:--"ഭോ ദുഷ്ട! അകാമയായ ഭവതിയെ ഈ പാപൻ സ്പർശിച്ചു; എന്നാൽ മേലിൽ ഇയാൾ അകാമയായ ഒരു സ്ത്രീയെ സ്പർശിക്കുകയില്ല; അങ്ങനെ ചെയ്താൽ ഇയാളുടെ തല ഏഴായി ചിതറിപ്പോകും" ജ്വലിച്ച തീ പോലെ ശാപവചനങ്ങൾ പുറപ്പെട്ട വാറ്, സർവ്വ ദേവന്മാർ ഹർഷിച്ചു; പൂമഴ പെയ്തു. ആകാശേ പെരുമ്പറകൾ മുഴങ്ങി: ലോകഗതിയെ കണ്ട പിതൃക്കളും ഋഷികളും രാവണ രാക്ഷസന്റെ ഗതിയെ കണ്ട്, ഉടനുടനെ "സാധു സാധു" എന്നു കണ്ഠഘോഷം ചെയ്തു. ദാരുണമായ ശാപത്തെ കുറിച്ച് അറിഞ്ഞ രാവണൻ, അകാമ സ്ത്രീകളെ സ്പർശിക്ക ഇല്ല എന്നു കൃതനിശ്ചയനായി: വിഷണ്ണനായി: രാവണൻ അപഹരിച്ച്, അന്തഃപുരത്തിൽ താമസിപ്പിച്ചിരുന്ന സ്ത്രീജനങ്ങൾ, നല്ല

---

* സ്വർണ്ണകുംഭനിഭൌ പീനൌ സ്തനൌ ഭീരുനിരന്തരൌ
കസ്യോരസ്ഥല സംസ്പർശം ദാസ്യതഃ സ്തേ കുചാവിമൌ

സുവർണ്ണ ചക്ര പ്രതിമം സ്വർണ്ണ ദാമാഽർച്ചിതം പൃഥു:
അധ്യാരോക്ഷ്യതി കസ്തേഽദ്യ ജഘനം സ്വർഗ്ഗരൂപിണം.

ക്രൂബര ശാപത്തെ കുറിച്ചു കേട്ട്, പ്രീതിമതിക ളായി.

സസൈന്യ ബല വാഹന നായ രാവണൻ കൈലാസത്തെ അതിക്രമിച്ചു: രാവണൻ ഇന്ദ്ര ലോകത്തെ പ്രാപിച്ചു; കടൽ തള്ളി പൊളിച്ചു കയറുന്ന മാതിരിയ്ക്ക്, രാക്ഷസ സൈന്യ ഘോഷം കേട്ട്--ഇന്ദ്രൻ സിംഹാസനത്തിൽ ഇളകി; അവിടെ സന്നിഹിതന്മാ രായ ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ, സാധ്യന്മാർ, മരുത്തുക്കൾ എന്നവരെ--സർവ്വ ദേവന്മാരെ—നോക്കി ഇങ്ങനെ വിളംബരം ചെയ്തു.

**ദേവ-ദാനവ യുദ്ധം**

''ദുരാത്മാവായ രാവണൻ യുദ്ധ സന്നദ്ധനായി, വന്നിരിക്കുന്നു. നിങ്ങൾ ഈ ക്ഷണത്തിൽ സന്നദ്ധന്മാ രാകുവിൻ!! മഹാസത്വന്മാ രായ സുരന്മാർ സന്നദ്ധന്മാ രായി. ഇതിനിടക്ക് ഇന്ദ്രൻ വിഷ്ണുവിൻെറ സന്നിധിയിൽ ചെന്ന്, ദീനനായി, ത്രസ്തനായി, ഇങ്ങനെ അറിവിച്ചു:—''പ്രഭോ; വിഷ്ണോ! ഞാൻ രാവണനോട്ട് എങ്ങനെയാണ് വർത്തിക്കേണ്ടത്? പരമ ബലവാനായ രാക്ഷസൻ സമരാരംഭം ചെയ്യുന്നു. വര ബലം കൊണ്ടു മാത്രം ഇവൻ ബലവാ നായതാണ്. ബ്രഹ്മാവ് നൽകിയ വരം പാഴാകുവാനും പാടില്ല: പ്രഭോ! അങ്ങയുടെ ബലത്തെ ആശ്രയിച്ച്, നമുചി, വൃത്രൻ, നരകൻ, ശംബരൻ എന്നവ രെ ഒക്കെയും ഞാൻ കൊല്ലുക ഉണ്ടായി. ഭോ മധു സൂദന! അങ്ങ് അനുഗ്രഹിക്കണമേ! എനിക്കു ശരണം വേറെയില്ല. ചരാചരാത്മകമായ ത്രൈലോക്യത്തിൽ, എനിക്ക് ഏകമായ പരായണം, അങ്ങ് തന്നെ—പത്മനാഭൻ, സനാതനൻ, ശ്രീകാന്തൻ, നാരായണൻ—ആയ അങ്ങ് തന്നെ. സുര രാജാവായ ഞാനും ചരാ ചരാത്മക മായ ലോകങ്ങളും, അങ്ങയിൽ പ്രതിഷ്ഠിതങ്ങ ളായിരിക്കുന്നു. ഭഗവൻ! അങ്ങ് സർവ്വത്തേയും സൃഷ്ടിച്ചു, സർവ്വവും യുഗക്ഷയത്തിൽ അങ്ങയിൽ പ്രവേശിക്കുന്നു. പ്രഭോ! ഇവിടെ കരണീയം എന്താണ് എന്ന് ആജ്ഞാപിക്കുക. ഖഡ്ഗ ചക്ര ഗദാധര നായ അങ്ങു തന്നെ രാവണ നെതിരായി യുദ്ധം ചെയ്യുമോ?'' പ്രഭുവായ നാരായണൻ പറഞ്ഞു:--''ഭോ ഇന്ദ്ര! അങ്ങു ഭയപ്പെടേണ്ട! ചെയ്യാനുള്ളത് എന്താണെന്നു ഞാൻ പറയാം. ഈ ദുഷ്ടനെ ജയിക്കുവാൻ സുരാസുരന്മാരും. ഇന്നു. കഴിവുള്ളവ രല്ല. വരലാഭം നിമിത്തം ഇവൻ ഇപ്പോൾ ദുർജ്ജയനാണ്: ഈ ബലോൽക്കടൻ ബലോൽക്കടനായ പുത്രനോട്ടു ചേർന്ന്, മഹൽ കർമ്മങ്ങളെ ചെയ്യും. ഇതു സ്വഭാവമാണ്. ഭോ! സുര രാജാവേ! ഞാൻ യുദ്ധം ചെയ്യുമോ എന്ന് അങ്ങ് ചോദിക്കുക ഉണ്ടായി. ഇല്ല, ഞാൻ ഇപ്പോൾ യുദ്ധം ചെയ്യുക ഇല്ല. വിഷ്ണുവായ ഞാൻ ശത്രുവിനെ കൊല്ലാതെ മടങ്ങി ക്കൂടാ. ആ കാമം, വര രക്ഷിതനായ രാവണനെ കുറിച്ച് ഇന്നു സാധിക്കുന്നതല്ല. എന്നാൽ ഞാൻ ഒരു വാഗ്ദാനം ചെയ്യുന്നു. ഈ രാക്ഷസനെ കൊല്ലുവാനായി ഞാൻ അവതരിച്ചു കൊള്ളാം. കാലം പൂർണ്ണമാകട്ടെ: ഞാൻ രാവണനെ കൊന്ന്, സുര നന്ദനം ചെയ്തു കൊള്ളാം. ഭോ മഹാബല! എന്നാൽ നിങ്ങൾ ഇപ്പോൾ ഭയം വെടിഞ്ഞു് യുദ്ധം നടത്തിക്കൊള്ളാം.'' ആദിത്യന്മാർ ആയുധമെടുത്തു; രുദ്രന്മാർ രൌദ്രാരാവം ചെയ്തു. വസുക്കളും അശ്വനികളും മരുത്തുകളും ഇറങ്ങി. പോരു തുടങ്ങി; രാക്ഷസന്മാർ പോരു ഭയങ്കരമായി ചെയ്തു: ആരാവം എവിടെയും എരമ്പി; സുര രാക്ഷസ പ്പടകൾ ക്രോധിച്ചു; തമ്മിൽ നോക്കി: ദാനവ സേനകൾ ഇളകി; ദേവ ദാനവന്മാർ തമ്മിൽ ഉരസി; കൊലയായുധങ്ങൾ കൈകളിൽ പൊങ്ങി; അവ കൂട്ടിയടിച്ച്, ഉമുലമായ സമരം നിമിത്തം, ആരാവം പെരുകി. ഘോര ദർശന്മാ രായ രാക്ഷസാമാത്യന്മാർ മുമ്പു കയറി നിന്നു; മാരീചൻ, പ്രഹസ്തൻ, മഹാപാർശ്വൻ, മഹോദരൻ, അകംപനൻ, നികുംഭൻ, ശുകൻ, സാരണൻ, സംഹ്രാദൻ, ധൂമൻ, കേതു; ഘടോദരൻ, മഹാദംഷ്ട്രൻ, ജംബുമാലി, മഹാഹ്രാദൻ, വിരൂപാക്ഷൻ, സുപ്തഘ്നൻ, യജ്ഞകോപൻ, ദുർമ്മുഖൻ, ദൂഷണൻ, ഖരൻ, ത്രിശിരസ്സ്, കരവീരാക്ഷൻ, സൂര്യശത്രു, മഹാകായൻ, അതികായൻ, ദേവാന്തകൻ, നരാന്തകൻ,—മുതലായ മഹാസുരന്മാരുടെ അകമ്പടിയോടു കൂടെ, രാവണാര്യ കനായ സുമാലി, സേനാമുഖത്തു കടന്ന്, ആർത്തു. ക്രൂരനായ സുമാലിയുടെയും അനുചരന്മാ രുടെയും ആയുധങ്ങൾ ഇന്ദ്രൻെറ പടയിൽ—മലമുടിയിൽ വർഷപാതം പോലെ—ഉരു ഉരു ഉരനെ ആഞ്ഞിറങ്ങി—കാററുകൾ കാറുകളെ എന്നതു പോലെ--സുരന്മാരെ നാലുവഴിക്ക് പറപ്പിച്ചു. സിംഹം ഓടിച്ച പിടമാനുകളെ പോലെ—അസുരന്മാർ ഓടിച്ചു സുരന്മാർ ഓടി. അതു കണ്ട് വസുക്കളിൽ എട്ടാമൻ സാവിത്രൻ എന്നു പേരായ പ്രസിദ്ധനും, മഹാവീര്യന്മാ രായ ത്വഷ്ടാവ്, പൂഷാവ് എന്ന ആദിത്യന്മാരും,—പേടിക്കാതെ ചൊടിച്ചു കയറി,—പോരു നടത്തി. ക്രോധിച്ച ദേവന്മാരും ക്രോധിച്ച ദാനവന്മാരും, മടങ്ങാതെയും മടങ്ങാതെയും, തമ്മിലടിച്ചു. സുരന്മാർ തല്ലു കൊണ്ടു;! അസുരന്മാർ കാലപുരത്തേക്ക് നടന്നു. സുര സേനകൾ കാററടിയേററ് കാടുകൾ പോലെ ചിതറി; അസുര സേനകൾ കാററടിയേററ കാറുകൾ പോലെ പതറി. അസുര മഹാ ബാണങ്ങളേററ ഓടിയ സുരന്മാരുടെ പുറത്ത്, കടുത്ത പ്രാസങ്ങളും മുന കൂടിയ ത്രിശൂലങ്ങളും, തറഞ്ഞു. സുമാലി കടുക്കുന്നതും, സുരന്മാർ ഓടി ത്തുടങ്ങുന്നതും കണ്ട്, വീര്യവാനായ വസു,—ക്രുദ്ധനായ സാവിത്രൻ—പടകളുടെ സഹായത്തോടു കൂടെ--കാടു മൂടിയ മഹാമേരു പോലെ--ഉറച്ചു നിന്നു. പോരിൽ പിൻ തിരിയാത്ത സുമാലിയും, പോരിൽ പിന്തിരിയാത്ത സാവിത്രനും, തമ്മിലടുത്തു; തമ്മിലടിച്ചു; പൊടി പൊങ്ങി; പടകളും ചോരക്കള മായി. സാവിത്രൻെറ മന്ത്ര ബാണങ്ങൾ ചൊടിച്ചു ഫൂൽക്കാരം ചെയ്തു കയറി: സുമാലിയുടെ സപ്പരഥം തകർന്നു: ആയിരം അമ്പു കൊണ്ട് തേരു തകർന്നു: സുമാലിയെ കൊല്ലുവാനായി, അമർഷം അമരാഞ്ഞ സാവിത്രൻ, ഗദ കൈയിലെടുത്തു. അററം എരിഞ്ഞു നിന്ന കാലദണ്ഡു ഭയങ്കരമായ ഗദ--സാവിത്രിയുടെ കൈയിൽ ആകാശത്തു പൊങ്ങി, മലമുടിയിൽ വീണ വജ്രം പോലെ ആഞ്ഞ്--സുമാലിയുടെ തലയിൽ അടിച്ചു. മഹോൽക പോലെ മിന്നി ആഞ്ഞിറങ്ങിയ മഹാ ഗദയുടെ അടിയേററ സുമാലിയുടെ തല--കാണാതായി: സർവ്വം ഭസ്മമായി: സുരന്മാർ ഹലഹലാ ഘോഷം ചെയ്തു: അസുരന്മാർ തമ്മിൽ കെട്ടിപ്പിടിച്ചു നിലവിളിച്ച്, നില കിട്ടാതെ, ഓടി.

സുമാലി ചാരമായതും രാക്ഷസപ്പട പാഞ്ഞോട്ടുന്നതും കണ്ട്, രാവണ പുത്രനായ മേഘനാദ മഹാരഥൻ--കാമഗവും മേഘ ഘോഷവും ആയ സ്വരഥത്തിൽ കയറി: രാക്ഷസന്മാരെ തടുത്തു നിറുത്തി; സുരപ്പടയിലേക്ക്,--കാട്ടുതീ കാട്ടിലേക്ക് എന്നതുവണ്ണം,--കടന്നു കയറി; വിവിധായുധ ഭീഷണനായ മേഘനാദനെ ക്രുദ്ധനായിക്കണ്ട്, ദേവന്മാർ നിൽക്കാതെ ഓടി; ശരങ്ങളെ ഏററ് അശരണന്മാ രായ സുരന്മാരിൽ മേഘനാദനെ എതിർക്കുവാൻ ഒരുവനെങ്കിലും നില്ക്കുന്നില്ല എന്നു കണ്ട്, ഇന്ദ്രൻ വിളിച്ചു പറഞ്ഞു:--''ആരും പേടിക്കേണ്ട! ആരും ഓടേണ്ട! ഇതാ എൻെറ പുത്രൻ, സേനാമുഖത്തേക്ക് വരുന്നു.'' അപരാജിത നായ ജയന്തൻ, അൽഭുത കല്പമായ ഒരു രഥത്തിൽ, സേനാമുഖത്തു കടന്നു. സർവ്വ ദേവന്മാർ

ജയന്തനെ ചുററി മുന്നോട്ടടുത്ത്, മേഘനാദനെയും പടയേയും ആഞ്ഞടിച്ചു. ഇന്ദ്ര പുത്രനും രാവണ പുത്രനും തമ്മിൽ നടന്നത്, പണ്ടു നടന്ന സുരാസുര സമര മായിരുന്നു. മേഘനാദന്റെ പൊമ്പിടി യമ്പുഷ്ടമേററ്, മാതലിയുടെ പുത്രനായ ഗോമുഖൻ വീണു! ജയന്ത സാരഥിയുടെ ശരീരം മുറിഞ്ഞു. ക്രുദ്ധനായ ജയന്തൻ, മേഘനാദ സാരഥിയേയും മേഘനാദനേയും, കഠിനമായി താഡിച്ചു. മേഘനാദൻ ക്രുദ്ധനായി; കണ്ണുരുട്ടിക്കാണിച്ചു; ശരവർഷങ്ങളെ കൊണ്ട് ജയന്തനെ മൂടി; മുന ക്രുത്ത വിവിധാ യുധങ്ങളെ സുര സേനകളിൽ വർഷിച്ചു. ശതഘ്നികൾ, മുസലങ്ങൾ, ഗദകൾ, ഖഡ്ഗങ്ങൾ, പരശ്വധങ്ങൾ, വലിയ മലമുടികൾ എന്നിവ, ദേവപ്പടകളിൽ പാഞ്ഞു പേടിപ്പിച്ചു കയറി. ലോകങ്ങൾ നടുങ്ങി; ഇരുൾ പടക്കളത്തെ മൂടി; ശരപീഡിത മായ സുരബലം പരമാകുല മായി, സ്വസ്വാമിയുടെ ചുററിലും കൂടി; അന്ധകാരം കടുത്തു; തമ്മിൽ ആളറിഞ്ഞു കൂടാതായി. രാക്ഷസൻ, രാക്ഷസനെ കൊന്നു: സുരൻ സുരനെ കൊന്നു: പേടിച്ചോടിയ ഭടന്മാർ ശത്രുമധ്യത്തിൽ ച്ചെന്നു ചാടി: സകലരും സംമൂഢന്മാ രായി പരിഭ്രമിക്കവേ, പുലോമൻ എന്ന പ്രസിദ്ധനായ ദാനവ നായകൻ, അടുത്തെത്തി ജയന്തനെ എടുത്തു കടലിൽ ഒളിച്ചു. ശചീതാതനായ പുലോമൻ ആര്യക നാകയാൽ, ജയന്തൻ, ഇതികർത്തവ്യതാമൂഢനായി. ജയന്തൻ മരിച്ചു വീണതായി ഭയന്ന സുരന്മാർ, അപ്രഹൃഷ്ടന്മാ രായി; വിഷണ്ണന്മാരായി; വ്യഥിതന്മാരായി. സുരന്മാർ ഓടി; അതു മേഘനാദന് ഒരു തക്കമായി. മേഘനാദൻ ചാടിച്ചു; പടയോടു കൂടെ ഓടി നടന്നു കൊന്നു കയറി, അട്ടഹസിച്ചു. മകൻ മരിച്ചതറിഞ്ഞും, സുരന്മാർ നില കിട്ടാതെ വലയുന്നതു കണ്ടും, ഇന്ദ്രൻ മാതലിയോടു ആജ്ഞാപിച്ചു:—"എന്റെ ഭീമരഥം—ദിവ്യരഥം—മഹാരഥം, തയാറാകട്ടെ." മാതലി രഥവും കൊണ്ടു പാഞ്ഞെത്തി: രഥത്തിൽ, മുന്നൽ കയറിയ കാറുകൾ കയറി: കാററുകൾ കടുത്തടിച്ചു: രഥം ഒച്ച വച്ചു: ഗന്ധർവന്മാർ കൂട്ടം കൂടി, ഭേരി മുഴക്കി; അപ്സരസ്ത്രീകൾ നർത്തിച്ചു; വസുക്കൾ, രുദ്രന്മാർ, ആദിത്യന്മാർ, മരുത്തുക്കൾ എന്നവരൊക്കയും ആയുധങ്ങൾ എടുത്തു പിടിച്ച്, ഇന്ദ്രനോടൊത്ത് ഇറങ്ങി; ഇന്ദ്രൻ ഇറങ്ങവേ, കാററു കഠിനമായി വീശി; സൂര്യൻ ഇരുണ്ടു; ഉൽക്കകൾ പൊഴിഞ്ഞു. പ്രതാപവാനായ ദശാനന രാവണൻ, വിശ്വകർമ്മാവു സൃഷ്ടിച്ച ദിവ്യ രഥത്തിൽ കയറി: മഹാ കായങ്ങളും രോമ ഹർഷണങ്ങളും ആയ പാമ്പുകൾ പൊതിഞ്ഞ രഥം, സർപ്പാഗ്നി നിമിത്തം കല്പാന്ത തീയു പോലെ കട്ടെരിഞ്ഞു. ദൈത്യ ദാനവന്മാർ ചുററി, ചീററി നിന്ന വീര്യവാനായ രാവണൻ—ഇങ്ങനെ എതിർത്ത്, സമരാഭിമുഖ നായി. രാവണൻ ഇന്ദ്രജിത്തിനെ നിർബന്ധിച്ചു മാററി നിറുത്തി: പട തുടങ്ങി. യുഗക്ഷയത്തിൽ ആഞ്ഞടിക്കുന്ന മേഘങ്ങളെ പ്പോലെ, സുരന്മാരും രാക്ഷസന്മാരും തമ്മിൽ അടിച്ചു; നാനാ പ്രഹരണ ഭയങ്കര നായ കുംഭകർണ്ണൻ, എവിടെ യെന്നറിയാതെ, ആരോടെന്ന് ആലോചിക്കാതെ, പടയിൽ എവിടെയും പേടിപ്പിച്ച്, കൊന്നു നടന്നു. കുംഭകർണ്ണൻ കടിച്ചു; തൊഴിച്ചു; ഇടിച്ചു; വേലുകളെ എറിഞ്ഞു; തോമരങ്ങളെ ചാട്ടി; മുൾത്തടികൊണ്ടു അടിച്ചു. കിട്ടിയ കിട്ടിയ ആയുധങ്ങളെ കൊണ്ട് ദേവപ്പടയെ ആംപാടു പൊടിയാക്കി. രുദ്രന്മാർ കുംഭകർണ്ണനെ എതിരിട്ട്, തല്ലുകൊണ്ട്, തലകീറി, ഓടി ഒളിച്ചു. ചോരയിൽ കുളിച്ച കുംഭകർണ്ണൻ, മിന്നലിൽ പെയ്ത മഴ പോലെ പാഞ്ഞു നടന്നു. കുംഭകർണ്ണൻ കാണിച്ച കഠിന കൈകൾ കണ്ട മരുത്തുക്കൾ, സർവായുധങ്ങളെ എടുത്ത്, ആർത്തു കയറി; അടിയേററ രാക്ഷസന്മാർ അമ്പരന്നു നിന്നു; ഉടൽ പോയ രാക്ഷസ തലകൾ തറയിൽ ഉരുണ്ടു നടന്നു: ഭയം പിടിച്ചു സ്തംഭിച്ചു നിന്ന അനേകർ, തേരുകളുടെ മറ പററി നിന്നു; തേര്, ആന, കഴുത, ഒട്ടകം, പാമ്പ്, കുതിര, ശിംശുമാരം, വരാഹം, പിശാചമുഖം എന്നിവയെ തുമ്പും തുരാലും ഇല്ലാതെ പിടിച്ചു തിന്ന്, കീർത്തി നേടുവാൻ ഉത്സാഹിച്ച ആയിര മായിരം അരക്കന്മാർ, സുരായുധങ്ങളുടെ അടിയേററ്, ചത്തു ചടഞ്ഞ് തറയിൽ വീണു. രാക്ഷസന്മാർ ചത്തു നിരന്നു കിടന്ന പടക്കളം,—പലേടങ്ങളിൽ ഭീകരമായ ചിത്രപ്പടം പോലെ—ചലനമില്ലാതെ കണ്ടു. വേറെ ചിലേടങ്ങൾ! കാക ഗൃധ്ര സമാകുലവും, ശസ്ത്ര ഗ്രാഹ ഭീകരവും, ശോണി തോദക സംപൂർണ്ണവും ആയി, സമര നദികളെ പ്പോലെ കാണായി. രാവണന് അരിശം മൂത്തു. ആ പ്രതാപവാൻ, സുരസേനാ സാഗരത്തിലേക്ക് ഇറങ്ങി; കണ്ട കണ്ട സുരന്മാരെ അടിച്ചടിച്ചു; മുമ്പു കടന്ന്—നേരെ ഇന്ദ്രനെ നേർത്തു. ഇന്ദ്രൻ വില്ലെടുത്ത് പത്തു ദിക്കുകളും നടുങ്ങുമാറ് ഒലി ഇട്ടു. ഇന്ദ്രൻ രാവണന്റെ തലകളിലേക്ക് സൂര്യ കൃശാനുക്കളായ പല ശസ്ത്രങ്ങളെ അയച്ചു. മഹാ ബാഹുവായ നിശാചര ദശാനനൻ ശരവർഷം കൊണ്ട് ഇന്ദ്രനെ മൂടി. അങ്ങോട്ടും ഇങ്ങോട്ടും പാഞ്ഞ അമ്പുകളെ കൊണ്ട്, ആകാശം ആവൃതമായി. പരന്ന ഇരുളിൽ, ആര് എവിടെയെന്ന് ആരും അറിഞ്ഞുകൂടാതായി.

ദേവന്മാരും രാക്ഷസന്മാരും ഇരുട്ടിൽ തന്നെ പോരു തുടർന്നു. തമ്മിൽ അറിയാതെ തമ്മിലടിച്ച ദേവ രാക്ഷസന്മാരിൽ—ഇന്ദ്രനും രാവണനും മഹാ ബലനായ മേഘനാദനും ഒഴിച്ച്, സർവ്വരും അന്ധാളിച്ചു. സുരപ്പട മുമ്പു കടക്കുന്നതായും സ്വപക്ഷം ശിഥില മാകുന്ന തായും ഭയന്ന രാവണൻ—കോപിച്ചു അട്ടഹസിച്ച് സാരഥിയോടു പറഞ്ഞു:—സൂത! രഥത്തെ പററലർ പടയുടെ നടുവേ വിടുക; അവരുടെ അതിരോളം ചെല്ലുക: എന്റെ പരാക്രമം ഇന്നു സുരന്മാർ കാണും! ഈ സുരന്മാരെ ഒക്കെയും ഇന്നു ഞാൻ കാലാലയത്തിന് അയയ്ക്കും. എന്റെ കൈവശം ആയുധം ഒന്നല്ല, രണ്ടല്ല, നൂറല്ല: ഞാൻ ഇന്ദ്രനെ, കുബേരനെ, വരുണനെ, യമനെ, ഇന്നു കൊല്ലുന്നുണ്ട്. ഞാൻ സർവ സുരന്മാരുടെ മേൽ അധിപനായി വാഴും. സൂത! താൻ ക്ലേശിക്കേണ്ട! രഥം വേഗത്തിൽ അങ്ങോട്ടു വിടുക. ഞാൻ വീണ്ടും പറയുന്നു; രഥം അവരുടെ പടയിൽ അകത്തു കടന്ന്, അപ്പുറം, അതിരോളം ചെല്ലണം. രഥം ഇപ്പോൾ നില്ക്കുന്നത് നന്ദന പ്രദേശത്തല്ലയോ? മുന്നോട്ട് ഉദയ പർവതം വരയ്ക്ക് ചെല്ലുക." സൂതൻ രഥം നടത്തി. രാവണന്റെ ഇംഗിതം അറിഞ്ഞ് ഇന്ദ്രൻ പറഞ്ഞു:—"ഭോ സുരന്മാരെ! എന്റെ മനോരഥത്തെ ഞാൻ നിങ്ങളെ അറിയിക്കുന്നു: ഈ രാക്ഷസനെ നമുക്കു ജീവനോടെ പിടിക്കണം. വെളുത്ത വാവിന് കടുത്ത കടൽ പോലെ—ഇവൻ, നമ്മുടെ പടയുടെ നടുവേ കടക്കുവാൻ, ഉദ്യമിക്കുക യാണ്. ബലവാനായ ഉഗ്രതേജസ്സുൻ വരലാഭം നിമിത്തം നിർഭയനാണ്; നിങ്ങൾ ഓരോരുത്തരും ഉറച്ചു നില്ക്കുവിൻ. ഞാൻ ബലിയെ ബന്ധിച്ചാണ്, ത്രിലോക നായകനായത്. അതുപോലെ ഈ പാപനെയും ഞാൻ നിരോധിക്കും." ഇങ്ങനെ ഭടന്മാരെ പ്രോത്സാഹനം ചെയ്ത ശേഷം, ഇന്ദ്രൻ സ്ഥാനാന്തരത്തേക്ക് നീങ്ങി: രാക്ഷസന്മാർ കലുങ്ങുമാറ് യുദ്ധം തുടങ്ങി. രാവണൻ വടക്കേ വാതിലിൽ കൂടെ മുമ്പോട്ടു കടന്നു; ഇന്ദ്രൻ തെക്കേ വാതിലിൽക്കൂടെ മുന്നോട്ടു കടന്നു. രാക്ഷസൻ നൂറു യോജന

മുൻപിലായി; ആ പ്രദേശത്തു എല്ലായിടവും സുര സംഘം തകർന്നു; സ്വബലം ദുർബല മായതു കണ്ടു്,—ഇന്ദ്രൻ, സാശ്രമമൊഴിഞ്ഞു്, രാവണനെ വളഞ്ഞു: തിരിച്ചോടിച്ചു. രാവണൻ ഗ്രസ്തനായതു കണ്ടു്, രാക്ഷസന്മാർ ഹാഹാകാരം ചെയ്തു: മേഘനാദനു് കലി കയറി; ആ ശസ്ത്രപ്രദ്ദ രഥത്തിൽ കയറി; പരമ ക്രുദ്ധനായി; ദാരുണമായ സുരപ്പടയിലേക്ക ചാടി. പരമ ശിവനിൽ നിന്നു ലഭിച്ച മഹാ മായയെ ആശ്രയിച്ചു്--എതിർപക്ഷം ഇടിപൊടി തപ്പിടാകുമാറു് മേഘനാദൻ കയത്തു്--ചതുരംഗ സുരപ്പടയെ പിൻതള്ളി,--ഇന്ദ്രൻെറ നേരെ മുഖം വച്ചു. ക്രത്യാന്താ ബദ്ധനായ ഇന്ദ്രൻ, രാവണ പുത്രൻെറ വരവു കണ്ടില്ല; രാവണ പുത്ര നാകട്ടെ മഹാവീൎയ്യന്മാർ എയ്ത വിവിധാ യുധങ്ങളെ ഏററു്, കവചം മുറിഞ്ഞു; എന്നാൽ, ഇടവലം തിരിയാതെ, ഇന്ദ്രനെ ത്തന്നെ പ്രതി മുഹൂൎത്തം സമീപിച്ചു. മേഘ നാദൻെറ അമ്പേററു് മാതലിക്കു് മുറിവു പാററി. മഹാ ബലവാൻെറ ആയുധങ്ങളേററു്, മഹേന്ദ്രൻ സൎവ്വാംഗ വിദ്ധനായി. ആ ക്ഷണത്തിൽ ഇന്ദ്രൻ രഥത്തിൽ നിന്നിറങ്ങി, ഐരാവതത്തിൻെറ പുറത്തു കയറി: "മേഘനാദൻ എവിടെ, എവിടെ," എന്നു തേടി നടന്നും—മായയിൽ നിന്ന മഹാ ബലവാനെ കണ്ടു കൂടാഞ്ഞും—ശരങ്ങൾ തുരു തുരു തുരനെ ശരീരത്തിൽ ഏററും—പരവശനായ ഇന്ദ്രനെ—മേഘനാദൻ മായയിൽ നിന്നു കൊണ്ടു തന്നെ—ബന്ധിച്ചു്—രാക്ഷസ സേനയിലേക്ക നയിച്ചു. രാജാവായ ഇന്ദ്രനെ ബദ്ധനായി കണ്ടു് "അഹോ ഇതിൻെറ പരിണാമം എന്തു്?" എന്നു സംഭ്രമിച്ച സുരന്മാർ, അമരാത്ത അരിശത്തോടു കൂടെ, രാവണനെ എതിത്തു. വസുക്കളും ആദിത്യന്മാരും ഒരുമിച്ചു അടുത്തു്, രാവണനെ തെരുതെരെ തല്ലി; രാവണൻ പരവശനായി. ആ ഘട്ടത്തിൽ മകൻ അഛനോടു പറഞ്ഞു!—"പ്രഭോ! രാക്ഷസ ചക്രവൎത്തിൻ! നമുക്കു് ശിബിരത്തി ലേക്ക പോകാം: പടയിൽ നാം ജയിച്ചു; അഛൻ ക്ലേശിക്കേണ്ട: സുരനായകനെന്നും ത്രിലോക നായകനെന്നും അഭിമാനിക്കുന്ന പ്രഭു—ഇന്ദ്രൻ—ദൈവാൽ നമ്മുടെ പിടിയിലായി. ദേവന്മാരുടെ അഭിമാന സ്തംഭം തകർന്നു. അഛൻ സകല ശത്രുക്കളേയും ജയിച്ചിരിക്കുന്നു. ഇനി യുദ്ധം ചെയ്വാൻ നമുക്കു് ആവശ്യമില്ല. അങ്ങു് ലോകങ്ങളെ ഭുജിക്കുക." സുരന്മാർ വിഷാദിച്ചു്, മടങ്ങിത്തുടങ്ങി. രാവണൻ സ്വസ്ഥനായി: പുത്രൻെറ വാക്കുകളെ ആദരിച്ചു്, ശിബിരത്തിലേക്കു തിരിഞ്ഞു; പുത്രനോടു പറഞ്ഞു:--"പ്രഭോ! മേഘനാദ! പരാക്രമ പ്രഭുവായ അങ്ങു്, സുരന്മാരെയും സുരരാജാവിനെയും ജയിച്ചു; അങ്ങു വംശ വിവൎദ്ധനനായി: ഇന്ദ്രനെ തേരിൽ കയററി, അങ്ങു് നഗരത്തിലേക്ക പോകുക തന്നെ, ഞാനും അമാത്യന്മാരും പിറകേയുണ്ടു്." വീൎയ്യവാനായ ഇന്ദ്രജിത്തു്, ഇന്ദ്രനേയും കൊണ്ടു്, ലങ്കയെ പ്രാപിച്ചു; രാക്ഷസന്മാർ സ്വഗൃഹങ്ങളിലേക്ക പൊയ്ക്കൊള്ളാമെന്നു് അനുജ്ഞ നൽകി. ഇന്ദ്രൻ ലങ്കയിൽ ബന്ധനസ്ഥനായി; സുരന്മാർ ബ്രഹ്മാവിൻെറ സന്നിധിയിൽ സങ്കടം പറഞ്ഞു; ബ്രഹ്മാവും പിറകെ സുരന്മാരും ലങ്കയിൽ ചെന്നു ചേർന്നു്—പുത്ര ഭ്രാതൃ സമാവൃത നായ രാവണനെ കണ്ടു്; ഗഗനത്തിൽ നിന്നു കൊണ്ടു് ബ്രഹ്മാവു് പറഞ്ഞു!—"വത്സ! രാവണ! അങ്ങയുടെ പുത്രൻെറ സമര പരാക്രമത്തെ കുറിച്ചു്, ഞാൻ തുഷ്ടനായിരിക്കുന്നു. ഈ പ്രഭുവിൻെറ വിക്രമ വിപുലത വിസ്മയാവഹമായിരിക്കുന്നു. മകൻ അഛനു സമനോ അഛനെ കവിഞ്ഞുവോ? അങ്ങു് തേജസ്സു കൊണ്ടു് മൂന്നു ലോകങ്ങളെ ജയിച്ചു: അങ്ങു് സകല പ്രതിജ്ഞകളെയും സാധിച്ചു; അങ്ങയേ കുറിച്ചും പുത്രനേ കുറിച്ചും, ഞാൻ പ്രീതനായിരിക്കുന്നു. രാവണ! അങ്ങയുടെ പുത്രൻ ബലവാനും വീൎയ്യവാനും ആണു്. ഈ പ്രഭു ഭൂമിയിൽ ഇന്ദ്രജിത്തു് എന്ന നാമത്തിൽ പ്രസിദ്ധനാകും. ഇന്ദ്രനെ ബന്ധിച്ച അഛനെ മാനിച്ച ഇന്ദ്രജിത്തു്, ബലവാനും വീൎയ്യവാനും തന്നെ. ഭോ മഹാബാഹൊ! അങ്ങു് ഇന്ദ്രനെ സ്വതന്ത്രനാക്കണം. അതിലേക്ക എന്താണു വേണ്ടതെന്നു പറഞ്ഞാൽ, ദേവന്മാർ അങ്ങയുടെ മുമ്പിൽ സമൎപ്പിക്കും." ഇന്ദ്രജിത്തു് പറഞ്ഞു:—"പ്രഭോ പിതാമഹ! ഇന്ദ്രനെ സ്വതന്ത്ര നാക്കണമെങ്കിൽ, അങ്ങു് എന്നെ അമരത്വം കൊണ്ടു് അനുഗ്രഹിക്കണം" പ്രജാപതി പറഞ്ഞു:—"അമരത്വം ആൎക്കും അനുവദിച്ചു കൂട! പക്ഷികൾ, നാൽക്കാലികൾ, ഓജസ്സു് കൂടുന്ന ഭൂതങ്ങൾ ഇവയെല്ലാക്കയും ലയമുണ്ടു് എന്നു് അങ്ങയ്ക്കു് അറിവുള്ള താണല്ലോ." ഇന്ദ്രജിത്തു് പറഞ്ഞു:—"പ്രഭോ! പിതാമഹ! അങ്ങനെയെങ്കിൽ, ഞാൻ വേറൊരു വരം ചോദിച്ചു കൊള്ളട്ടെ. ഞാൻ അഗ്നിയെ നിത്യവും പൂജിക്കുന്നുണ്ടു്! ഞാൻ ശത്രു വിജയത്തിനായി ഇറങ്ങുന്ന അവസരങ്ങളിൽ കുതിരകളെ പൂട്ടിയ രഥം എനിക്കു് അഗ്നിയിൽ നിന്നു ലഭിക്കണം: അതിൽ കയറി കഴിഞ്ഞാൽ, എനിക്കു് അമരത്വം ലഭിക്കണം: എന്നാൽ ഹോമം പൂൎണ്ണമാകുന്നതിനു മുൻപു്, യുദ്ധം നടക്കുകയാണു് എങ്കിൽ, ഞാൻ മരിച്ചു കൊള്ളട്ടെ. തപസ്സു ചെയ്താണു് സകലരും അമരതയെ സമ്പാദിക്കുന്നതു്. ഞാനാകട്ടെ വിക്രമം കൊണ്ടു് അമരതയെ സമ്പാദിക്കുന്നു." ബ്രഹ്മാവു് സമ്മതിച്ചു. ഇന്ദ്രജിത്തു് ഇന്ദ്രനെ മോചിപ്പിച്ചു. ഇന്ദ്രനും, സുരന്മാരും, സ്വൎഗ്ഗത്തേക്കു് പോയി.

ഇന്ദ്രൻ ചിന്താ പരീതാത്മാവായി. ബ്രഹ്മാവു് പറഞ്ഞു:—"പണ്ടു സ്ത്രീകളെ ഞാൻ സൃഷ്ടിച്ചു പോന്നതു്, ഏക രൂപകളും ഏക വൎണ്ണകളും ആയിട്ടാണു്. ഒരുവളിൽ നിന്നു് ഒരുവൾ വിശേഷിച്ചിരുന്നില്ല. കുറച്ചു കാലം കഴിഞ്ഞു് ഒരു വിശിഷ്ട തരുണിയെ സൃഷ്ടിക്കണമെന്നു്, ഞാൻ കാംക്ഷിച്ചു. സ്ത്രീകളുടെ അംഗങ്ങളിൽ കണ്ട വിശിഷ്ടാംശങ്ങളെ മാത്രം ഉദ്ധരിച്ചു് ഞാൻ ഒരു സ്ത്രീയെ സൃഷ്ടിച്ചു; ഞാൻ അവൾക്ക അഹല്യ എന്ന നാമം നൽകി. ഹലം എന്നാൽ വൈരൂപ്യം എന്നൎത്ഥമാകയാൽ, ഹല്യം എന്നതിനു വൈരൂപ്യ സംഭവം എന്നും, അഹല്യ എന്നാൽ വിരൂപ ബാധ ഇല്ലാത്തവൾ എന്നും, അൎത്ഥമാണു്. ആ പരമ സ്ത്രീയെ ഞാൻ കേവലം ന്യാസമായി ഗൌതമനെ ഭരമേല്പിച്ചു. ജിതാത്മാവായ ആ ഋഷി അനേക വൎഷക്കാലം പരിരക്ഷിച്ച ശേഷം, അഹല്യയെ എന്നെ തിരികെ ഏല്പിച്ചു. ആ മഹാമുനിയുടെ തപസ്സിദ്ധിയേ കുറിച്ചു് ബഹുമാനം തോന്നിയ ഞാൻ, അഹല്യയെ ഋഷിക്കു് ഭാൎയ്യയായി നൽകി. ഭോ ഇന്ദ്ര! കാമ പരവശനായ അങ്ങു്, ഗൌതമ രൂപം പൂണ്ടു്, അഹല്യയെ അശുദ്ധിപ്പെടുത്തി. അന്നു ഗൌതമൻ ചൊരിഞ്ഞ ശാപങ്ങളിൽ ഒന്നു്—അങ്ങു് ശത്രു ബദ്ധനാകുമെന്നാണു്. ഇന്ദ്രപ്പട്ടം ഒരുവനു സ്ഥിരമല്ല എന്നും, തപോധനനായ ഗൌതമൻ ശപിക്കുക ഉണ്ടായി. അതാണു് അങ്ങയെ രാക്ഷസൻ ബന്ധിക്കുവാനുണ്ടായ കാരണം. അങ്ങു് ഇനി ഒന്നു ചെയ്യുക: വൈഷ്ണവ യജ്ഞം കഴിക്കണം; അതിനാൽ അങ്ങു് ശുദ്ധനാകും: സ്വൎഗ്ഗത്തെ സമ്പാദിക്കുകയും ചെയ്യും: കൂടാതെയും അങ്ങയുടെ പുത്രനായ ജയന്തൻ മരിച്ചിട്ടില്ല; ആ പ്രഭുവിനെ മാതാമഹനായ പുലോമൻ കടലിൽ ഒളിച്ചിരിക്കുകയാണു്" ഇന്ദ്രൻ വൈഷ്ണവം കഴിച്ചു; സ്വൎഗ്ഗത്തെ പ്രാപിച്ചു; വീണ്ടും സ്വൎഗ്ഗ സമ്രാട്ടായി.

വിവിധ യുദ്ധങ്ങളിൽ വിജയിയായ രാവണൻ, അഹങ്കാരം നിമിത്തം അബദ്ധത്തിൽ ചാടുകയും ഉണ്ടായിട്ടുണ്ട്. സർവ്വ ജഗത്തും അധീനമാണ്, എന്ന ഭള്ളോടും, സർവ്വ രാജന്മാരും കീഴാകണം എന്ന തള്ളലോടും, കൂടെ രാവണൻ,—ഒരിക്കൽ മാഹിഷ്മതിയിൽ ചെല്ലുക ഉണ്ടായി. ആ കാലത്ത് സ്വർഗ്ഗപ്രഭമായ മാഹിഷ്മതി എന്ന രാജധാനിയിൽ, ഹേഹയ രാജ്യം ഭരിച്ചിരുന്നത്—പരമ പ്രതാപവാനും കൃതവീര്യന്റെ

കാർത്തവീര്യൻ

പുത്രനും ആയ അർജ്ജുനനായിരുന്നു. ആയിരം കൈകളുള്ള അർജ്ജുനന്റെ ബലം, വീര്യം, ഓജസ്സ്, തപസ്സ് എന്നിവ ദുർദ്ധർഷങ്ങളായിരുന്നു. എന്നാൽ സുരാസുര ഭയം ഇല്ലാഞ്ഞ രാവണൻ, അർജ്ജുന പ്രഭാവത്തെ കുറിച്ച് അറിയാതെയും, അന്വേഷിക്കാതെയും, മാഹിഷ്മതിയിലേക്കു ദൂതന്മാരെ അയച്ച്, ഇങ്ങനെ പറയിച്ചു:-''അർജ്ജുനൻ എവിടെ? ഞാൻ രാവണനാണ്; യുദ്ധത്തിനായി വന്നിരിക്കുന്നു.'' അതു അർജ്ജുനന്റെ സ്നാന ദിവസമായിരുന്നു, ''ആയതിനാൽ അർജ്ജുനൻ ഇവിടെ ഇല്ല'' എന്നു വിദ്വാന്മാരായ അമാത്യന്മാർ മറുപടി പറഞ്ഞയച്ചു. രാവണൻ ഉടനെ ഹിമാചല സമനായ വിന്ധ്യാചലത്തേക്ക് നീങ്ങി. സിംഹങ്ങൾ വസിക്കുന്ന ഗുഹകളും, മേഘങ്ങളുടെ ഹാസം പോലെ മിന്നി തുള്ളി കളിത്ത പളുങ്കു വെള്ളം കൊണ്ടു പരിശുദ്ധമായ നദികളും, നാക്കിളക്കി പേടിപ്പിച്ചു നിന്ന അനേകം പാമ്പുകളും, സ്ത്രീകളുമായി വിഹരിച്ച ദേവ ദാനവ ഗന്ധർവ്വ കിന്നരന്മാരും, ഇണങ്ങി--ആയിരം മുടികളോടു കൂടി ആകാശത്തെ ഉരസി—സ്വർഗ്ഗരൂപമായി നില്ക്കുന്ന വിന്ധ്യ മഹാചലത്തെ--രാവണൻ കണ്ടു. രാവണൻ അവിടെ നിന്ന്, നർമ്മദയിലേക്ക് നീങ്ങി; പുണ്യമായ നർമ്മദ, കല്ലുകളിൽ തല്ലി, പടിഞ്ഞാറോട്ടു ഒഴുകുന്നു. ചൂടു സഹിക്കാഞ്ഞ പോത്തുകൾ, കരടികൾ, ഗജങ്ങൾ, ശാർദ്ദൂലങ്ങൾ, സിംഹങ്ങൾ, ശരഭങ്ങൾ എന്നിവ ഇറങ്ങി കലക്കിയ ജലം--കോപിച്ചു ഒഴുകുന്ന നദിയിൽ--ചക്രവാകം, കാരണ്ഡവം, അന്നം, നീർകോഴി, സാരസം മുതലായവ ഉണ്ട്, കുടിച്ച്, എപ്പോഴും കൂകുന്നു. പൂമരങ്ങൾ മുടി, വിടന്ന താമരകൾ കണ്ണുകൾ, ജോഡികളായ ചക്രവാകങ്ങൾ സ്തനങ്ങൾ, വിപുലങ്ങളായ മണൽ ക്കെട്ടുകൾ ജഘനങ്ങൾ, നിര നിരയായി നിരന്ന അന്നങ്ങൾ അരഞ്ഞാൺ, പൂമ്പൊടി കുറിക്കൂട്ട്, നിരന്നു പരന്ന നുരകൾ വെൺമുണ്ട്, ജല സുഖാശ്ലേഷം ആശ്ലേഷം--എന്നിങ്ങനെ പരിണമിച്ച ശുഭ സർവ്വാംഗിയായ നർമ്മദാംഗനയെ കണ്ട്--രാവണൻ പുഷ്പകത്തിൽ നിന്ന് ഇറങ്ങി. രാവണൻ കയങ്ങളെ ആശ്ലേഷിച്ചു; പ്രഹൃഷ്ടനായി. പല പല തപോധനന്മാരുടെ ആശ്രമങ്ങൾ നിന്നിരുന്ന പുളിനങ്ങളിൽ, രാക്ഷസ രാജാവ് സചിവന്മാരോടു ചേർന്ന്, ഇരുന്നു. നർമ്മദാ ദർശനം നിമിത്തം സംപ്രഹൃഷ്ടനായ ദശാനനൻ ''ഇതു്, ഗംഗയോ'' എന്നു മാനിച്ചുകൊണ്ട്, ശുക സാരണന്മാരോടു പറഞ്ഞു:—''ഇതാ സൂര്യൻ ആയിരം കരങ്ങളെ കൊണ്ട് ലോകത്തെ ചുട്ടുകൊണ്ട്, നഭോ മധ്യത്തിൽ കയറി; എന്നാൽ ഞാൻ ഇവിടെ ആസനസ്ഥനായതു്, അറിഞ്ഞ്, വിവേകവാനായ ആ പ്രഭു, ലോകങ്ങളെ പൊന്നു പൂശിത്തുടങ്ങി: വായുവും എന്നെ ഭയന്ന്, നർമ്മദാ ജലങ്ങളിൽ നിന്നു ശീതത്തെയും വന പുഷ്പങ്ങളിൽ നിന്നു സുഗന്ധത്തെയും, സമ്പാദിച്ചുകൊണ്ട്—മന്ദമായി ഇവിടെ വീശുന്നു. ശർമ്മദയായ ഈ നർമ്മദയും നക്രം, മീനം, വിഹംഗം എന്നിവ കൊണ്ട് ഉടയാടയ്ക്കു കസവിട്ടുകൊണ്ട്—പേടിച്ച പെണ്ണുപോലെ നില്ക്കുന്നു. ഭോ പ്രഭുക്കന്മാരെ! നിങ്ങൾ ഇന്ദ്രകല്പന്മാരായ രാജാക്കന്മാരുടെ ശസ്ത്രങ്ങളേറ്റ്, ശരീരം മുറിഞ്ഞു--രക്ത ചന്ദന ച്ചാറിൽ എന്നതു പോലെ—ചോരയിൽ അഭിഷിക്തന്മാരാണ്. നിങ്ങൾ ശുഭമായ ഈ നർമ്മദയിൽ ഇറങ്ങുക: ഈ നദി ശർമ്മദയാണ്: സാർവ്വഭൗമൻ മുതലായ ദിഗ്ഗജങ്ങൾ ആകാശ ഗംഗയിൽ സ്നാനം ചെയ്യേണ്ടവരാണല്ലോ. നിങ്ങൾ ഇവിടെ സ്നാനം ചെയ്യുക; പാപം നശിക്കും: ഞാൻ ശരബിന്ദു സമ പ്രഭമായ ഈ മണൽത്തട്ടിൽ ഇരുന്നു പരമ ശിവനെ ഉദ്ദേശിച്ച്, പുഷ്പോപഹാരം ചെയ്യട്ടെ.'' അനുവാദം ലഭിച്ച അമാത്യന്മാർ—ശുകൻ, സാരണൻ, മഹോദരൻ, ധൂമ്രാക്ഷൻ--എന്ന മഹാസുരന്മാർ—വാമനൻ മുതലായ മഹാഗജങ്ങൾ ഗംഗയെ എന്നതുപോലെ—നർമ്മദയെ ഇളക്കി മറിച്ചു. കുളിച്ചു കയറിയ മഹാബലവാന്മാർ പൂക്കളെ ചുമടുകളായി കൊണ്ടുചെന്ന്, രാവണ സന്നിധിയിൽ കുന്നുകളായി കൂട്ടി. വേണ്ട പുഷ്പങ്ങൾ ലഭിച്ചു കഴിഞ്ഞ സമയം, രാവണൻ നദിയിൽ ഇറങ്ങി: ഐരാവതം ഗംഗയിൽ മുങ്ങി; രാവണൻ കുളിച്ചു; ജപിച്ചു; കരയ്ക്കു കയറി; ഈറൻ മാറി; വെള്ള മുണ്ടുടുത്തു; പ്രാഞ്ജലിയായി നടന്ന രാവണനെ--പ്രാണൻ വീണ മലകൾ പോലെ--അമാത്യന്മാർ അനുഗമിച്ചു; അവർ രാവണൻ ചെന്ന ചെന്ന ഇടങ്ങളിലേക്ക് ഒക്കെയും, ശിവ കനക ലിംഗത്തെ കൊണ്ടു ചെന്നു. രാവണൻ ശിവ ലിംഗത്തെ മണൽ ത്തിട്ടയുടെ മധ്യത്തിൽ പ്രതിഷ്ഠിച്ചു.

ജലഗന്ധാഽക്ഷത പുഷ്പാദികളും
ഫലമൂലം പുനരവിലും മലരും
ഗുളവും കദളിപ്പഴവും പങ്കജ-
ദളവും ഗുൽഗുലു ധൂപം ദീപം
വെള്ളി വിളക്കുകൾ പൊന്നിൻ തളികകൾ
വെള്ളിക്കുടവും മണി താലങ്ങളിൽ
വെള്ളരി വെറ്റില പാക്കും വെളുവെളു-
യുള്ള പളുങ്കിൻ മാലകൾ തുനവാധി
മുല്ലപ്പൂ മലർ ചെത്തി പ്പൂവും
വില്വ ദളങ്ങളെരിക്കിൻ പൂവും
ചമ്പക മലർ ചേമന്തി പ്പൂവും
വെൺ തുളസി പ്പൂ തുമ്പ പ്പൂവും
മണ മിയലും കളഭം കർപ്പൂരം
തണു തണു മലയജ കുംകുമ ഗന്ധം
ഘണ ഘണ ഘോഷം മണിയുടെ ഘോഷം
ഗണപതി ബിംബം ഫണിപതിബിംബം
ഗുണ മിയലുന്ന ഷഡാനന ബിംബം
ശങ്കര ശങ്കരി മാരുടെ വിഗ്രഹ-
സംഘവു മവിടെ നിരത്തി പ്പുരിചൊട്ട്.

രാവണൻ അമൃത സുഗന്ധം പെററ പൂക്കളെക്കൊണ്ട് പൂജിച്ചു; പാടി, പ്രതിഷ്ഠയുടെ മുമ്പിൽ നൃത്തം ചെയ്തു.

സുദാരുണനായ രാക്ഷസ രാജാവ് പുഷ്പാഞ്ജലി ചെയ്തിരുന്ന സ്ഥാനത്തിൽ നിന്ന് അല്പം മാത്രം പടിഞ്ഞാറു മാറി ഒരു കയത്തിലാണ്, പ്രതാപവാനായ അർജ്ജുനനും രാജ്ഞിമാരും ജല ക്രീഡകളിൽ വിഹരിച്ചതു്.

നാരിമാരവരു മർജ്ജുന നൃപതി-
ക്കായിര മുണ്ടു മനോ സുന്ദരിമാർ;
ആയിര മുണ്ടു കരങ്ങളു മതിസുഖ-
മായി രമിപ്പാനതു മനകുലം.

മുഴുകിച്ചെപ്പോഴും കാമിനിമാരെ–
ത്തഴുകി ക്കൊണ്ടു രമിക്കും മുലകളിൽ
ഇഴുകും കുങ്കുമ കളഭം നാടൻ–
പുഴുകും നർമ്മദ തന്നിൽ പ്രോത്തരം–
ഇഴുകും തലമുടി വടിവി ലഴിഞ്ഞും
മലർ നിര പയസി യഴിഞ്ഞു കവിഞ്ഞും
ചലമിഴിമാരുടെ മുലയും തലയും
തടഭുവി വാരിയഴിഞ്ഞു കവിഞ്ഞും
കമനികൾ തമ്മി ലിടഞ്ഞു തടഞ്ഞും
മുഴുകി ത്തത്തി വലഞ്ഞു കവിഞ്ഞും
നീന്തി വലഞ്ഞും തിരയി ലുലഞ്ഞും
താലി കളഞ്ഞും തദന തിരഞ്ഞും
തങ്ങൾ പിരിഞ്ഞും തോണികളിച്ചും
താണു കളിച്ചും നാണ മിളച്ചും
വേണി യഴിഞ്ഞും വാണി കുഴഞ്ഞും
ക്ഷോണീപതിയുടെ പാണി പിടിച്ചഥ
ചലമിഴി മാരുടെ മാർവി ലണച്ചും
ജല മൊഴുകീടിന മുലയ്ക്കു പുണർന്നും
മുഖ ചുംബനവും പല പല വിലസിന
കലിത ലളിത കളികളും അതിചതുരം

സഹസ്രം ഗജികളോടു കൂടി ആകാശ ഗംഗ യിലിറങ്ങിയ ഐരാവതം പോലെ,—അനേക രാജ്ഞിമാരോടു കൂടെ ജല വിഹാരം ചെയ്ത കാർത്ത വീര്യാർജ്ജുനൻ—കൈയൂക്ക് പരീക്ഷിക്കുവാ നായി—നർമ്മദാ ജല വേഗത്തെ നിരോധിക്കുവാൻ ഉദ്യുക്തനായി. ആയിരം കൈകളെ നാട്ടി, ചിറ തീർത്തു കൊണ്ട് അർജ്ജുനൻ ചിരിച്ചു. ഊക്കോടെ ഏർമ്പി പടിഞ്ഞാറോട്ടു പാഞ്ഞ വെള്ളം, ഹസ്ത സേതുവിൽ തട്ടി ആഞ്ഞു കയറി, പിന്നോട്ടു പാഞ്ഞിറങ്ങി—തീരം തല്ലിപ്പൊളിച്ച്, മരങ്ങളെ മറിച്ചിട്ട്, കിഴക്കോട്ട് ഒഴുകി. വെള്ളം പൊങ്ങിയതറിഞ്ഞ്, വർഷകാലം ആസന്നമായി എന്നു മീനങ്ങൾ, നക്രങ്ങൾ, മകരങ്ങൾ മുതലായ ജലജന്തുക്കൾ തുള്ളിച്ചാടി.

നരപതി കൃതവീര്യാത്മജ വീരൻ
തിറവിയ ബാഹുസഹസ്രം കൊണ്ടൊരു
ചിറയും കെട്ടി ഉറപ്പി ച്ചങ്ങനെ
കുത്തിയൊലിച്ചു വരും ജല മങ്ങ ത–
ട്ടുന്നും കൊണ്ടാ നദിയുടെ മധ്യേ
മട്ടോലും മിഴിമാരെ ത്തന്നുടെ
അരികിൽ നിരത്തി ക്കൊണ്ടു കളിച്ചും
സ്വസ്ഥതയിൽ ചില വാക്കു പറഞ്ഞു കൃ–
താർത്ഥത പൂണ്ടഥ മരുവീടുന്നു.
ഇടവും വലവും ഒര ഞ്ഞൂറഞ്ഞൂ–
റിട തിങ്ങീടിന കൈകളശേഷം
തടികൾ കണക്കെ നിരത്തി ക്കൊണ്ടഥ
നടുവിൽ താനൊരു കുററി കണക്കേ
തടവു വരുത്തി ത്തത്ര വസിക്കും
പട്ടമതി യാകിയ പാർത്ഥിവ വീരനെ
തന്മുല കൊണ്ടഥ മാവാർ മന്നിമാർ
വടിവൊടവൻ മുഖിൽ ചേർന്നങ്ങനെ
ദൃഢതര മാലിംഗനവും ചെയ്തും
ചടുല വിലാസേന മരുവീടുന്നു.

രാവണൻ പൂജാ വിധികളിൽ ഏകാന്ത മാനസനായി ഏർപ്പെട്ടിരിക്കുക യാണ്: ആററിൽ ഭവിച്ച അവസ്ഥാ ഭേദത്തെ അശേഷം അറിയാതെ, മന്ത്രം ജപിച്ചും മണി കിലുക്കിയും, എഴീററ് ആകാശത്തു നോക്കി അഞ്ജലി കൂപ്പിയും, പ്രതിഷ്ഠയുടെ മുമ്പിൽ ദണ്ഡ നമസ്കാരം ചെയ്തും, ഉഗ്ര വ്രതങ്ങളെ മുഴമിക്കുകയാണ്. ആററിൽ ജലം പെരുകി: മണൽതിട്ട മുങ്ങിത്തുടങ്ങി.

കണ്ണു മടച്ചു ജപിച്ചു വസിക്കും
പൊണ്ണനിരിക്കും പടുകുഴി തന്നിൽ
വെള്ളം വന്നു കടന്നു തുടങ്ങി
വെള്ളപ്പട്ടു നനഞ്ഞു തുടങ്ങി
വെള്ളി വിളക്കുകൾ പൊന്നിൻതളികകൾ
ഉള്ള തശേഷവു മൊഴുകി പതുക്കെ
മുങ്ങി സമസ്തം ശിവലിംഗാദികൾ
പൊങ്ങി യൊലിച്ചിതു പുഷ്പാദികളും
കെട്ടു വിളക്കുകൾ അവലും മലരും
കൊട്ടത്തേങ്ങാ കദളി പ്പഴവും
പെട്ടെന്നിട്ടു നിറച്ചോരു വെള്ളി–
ത്തട്ടുകൾ മുഴുകി, പ്പെട്ടിക ളൊഴുകി.
ആറു നിറഞ്ഞു ജലങ്ങൾ കവിഞ്ഞു.
കാറും മഴയും കാണ്മാനില്ല.
ആററിലെ വെള്ളം പൊങ്ങി വരുന്നൊരു
കാററു മതില്ലതിനെന്തൊരു ബന്ധം!
ഏററം വന്നാ ലിത്ര വരാമോ
ഊററ മൊഴുക്കും നില യില്ലാതായ്
തള്ളി വരുന്നൊരു വെള്ളത്തിരയിൽ
തുള്ളി യലഞ്ഞു വലഞ്ഞു ദശാസ്യൻ
വെള്ളവു മൊട്ടു കുടിച്ചു തടിച്ചു
പള്ളയു മമ്പൊടു വീർത്തു തുടങ്ങി.
ഇരുപതു കൈ കൊ ണ്ടൊന്നു തുഴഞ്ഞു
കര പററാഞ്ഞു കരങ്ങൾ കുഴഞ്ഞു.
ഇരുപതു തണ്ടുകൾ വച്ചു മുറുക്കിയ
പെരിയൊരു വഞ്ചി കണക്കെ രാവണ–
നൊരുവണ്ണം കരപററി കയറി.

രാവണൻ പരിഭ്രമിച്ചു; മൂക്കത്തു വിരൽ വച്ചു; ശുകനെയും സാരണനെയും ക്ഷണിച്ച്, ജല വേഗം ഉണ്ടായതിന്റെ കാരണം അന്വേഷിച്ചു വരുവാനായി പറഞ്ഞയച്ചു. ദൂതന്മാർ ആകാശത്ത് കയറി, പടിഞ്ഞാറോട്ട് തിരിച്ചു: അര യോജന ചെന്നപ്പോൾ—അഹോ! അത്ഭുതം കണ്ടു. ഒരു പർവ്വത കായൻ, അഴിഞ്ഞു നനഞ്ഞ മുടിയെ വിതിർത്തിട്ടു കൊണ്ട്, പത്തായിരം പെണ്ണുങ്ങളോടു കൂടെ നദിയിൽ നിൽക്കുന്നു. ആയിരം കാലുകളെ ക്കൊണ്ട് ഭൂമിയെ ബാധിക്കുന്ന മഹാമേരുവേപ്പോലെ, ആയിരം കൈകളെ ക്കൊണ്ട് നദിയെ തടുത്തു കൊണ്ടു —ഒരു മദിരാ മത്ത രക്താക്ഷൻ, നദിയിൽ ഇടിവെട്ടൽ പോലെ വെട്ടിച്ചിരിക്കുന്നു. മദം കയറിയ ആയിരം പിടിയാനകൾ ചുററിലും കൂടിയ മത്ത മഹാഗജം പോലെ—ആ വിഹാര ചതുരൻ, ഇങ്ങട്ടു നോക്കിയും, അങ്ങട്ടു പേടിപ്പിച്ചും, വെള്ളം വാരി എറിഞ്ഞും തകർക്കുന്നു. ശുക സാരണന്മാർ അത്ഭുത വിഹ്വലന്മാരായി; കണ്ട കാഴ്ച്ചം, തിരികെ ച്ചെന്ന്, നനഞ്ഞു തണുത്തു നിന്ന രാവണനെ ഇങ്ങനെ ഗ്രഹിപ്പിച്ചു. "പ്രഭോ! മഹാരാജാവേ! പെരുമരം പോലെ നീണ്ടു തടിച്ച ഒരു

ഭീമകായൻ, ഇവിടെ സ്വല്പം പടിഞ്ഞാറു മാറി. ആറ്റിൽ കളിക്കുന്നുണ്ട്. ആയിരം ഭാര്യമാരുമായി അയാൾ വിഹരിക്കുകയാണ്. ആ അത്ഭുത പുരുഷനു കൈകൾ ആയിരമുണ്ട്; ആ അപാര വിക്രമൻ കൈകളെ കുററി പോലെ നാട്ടി, ചിറ കെട്ടി നദിയെ തടുത്തതിനാൽ, വെള്ളം പൊങ്ങുകയാണ്; അൽഭുതം! ഇങ്ങനെ ഒരു അൽഭുതം ആരും കണ്ടിട്ടില്ല, കേട്ടിട്ടുമില്ല" ശുക സാരണന്മാർ പറഞ്ഞതു കേട്ട സമയം, അതു് അർജ്ജുനനാണെന്നു് അലറിക്കൊണ്ടു് രാവണൻ യുദ്ധ ലാലസനായി: അങ്ങോട്ടേക്കു പുറപ്പെട്ടു. രാവണൻ പോയ വഴിയിൽ പൊടി യിളകി: ഒച്ച വെച്ചു്, കൊടുംകാററു വീശി; കാറുകൾ ചോര മഴ പെയ്തു; കൂസാതെ നടന്ന രാവണന്റെ പിന്നിൽ ശുകൻ, സാരണൻ, ധൂമ്രാക്ഷൻ, മഹോദരൻ, മഹാപാർശ്വൻ എന്നവർ ചെന്നു. പർവ്വത കായന്മാരായ രാക്ഷസന്മാർ നർമ്മദാ ഹ്രദത്തെ പ്രാപിച്ചു. ബലോൽക്കടനായ രാക്ഷസ രാജാവു്, ഇങ്ങനെ വിളിച്ചു പറഞ്ഞു:—"ഭോ ഹേഹയാമാത്യന്മാരെ; രാവണ മഹാഭുജൻ, യുദ്ധത്തിനു വന്നിരിക്കുന്നു. നിങ്ങൾ ഈ ക്ഷണത്തിൽ, സംഗതി അർജ്ജുനനെ അറിവിക്കുക" സായുധന്മാരായ അമാത്യന്മാർ പറഞ്ഞു:—"ഭോ രാവണ! അങ്ങു് കേമൻ തന്നെ! യുദ്ധ കാലം എപ്പോഴെന്നുള്ളതിനെക്കുറിച്ചു് അങ്ങു് ഉചിതജ്ഞനാണ്: രാജ്ഞിമാരോടൊരുമിച്ചു വിഹരിക്കുന്ന രാജാവിനോടു്, അങ്ങു് പടയ്ക്കു് പുറപ്പെടുന്നുവോ? പ്രഭോ! അങ്ങു് സ്വല്പം ക്ഷമിക്കുക! ഇന്നു രാത്രി ഇവിടെ താമസിക്കുക; യുദ്ധം നാളെയാവാം. അല്ല, അങ്ങയ്ക്കു് യുദ്ധതൃഷ്ണ അധികമാണ് എങ്കിൽ—അങ്ങു് ഇന്നു ഞങ്ങളെ തോല്പിക്കുക തന്നെ. അപ്പോഴത്തേക്കു് ചക്രവർത്തി സന്നദ്ധനാകും!" രാവണാമാത്യന്മാർ ഗർജ്ജിച്ചു: അർജ്ജുനാമാത്യന്മാരെ മർദ്ദിച്ചു; എവിടെയും ഹല ഹലാ ശബ്ദം ഉയർന്നു: ഇഷുക്കൾ, തോമരങ്ങൾ, പ്രാസങ്ങൾ, ത്രിശൂലങ്ങൾ, വജ്രകഷണങ്ങൾ എന്നിവ പറന്നു നടന്നു. ഹേഹയ യോധന്മാർ കുതിച്ചു കയറി: രാക്ഷസ യോധന്മാർ പിടിച്ചു കയറി; മീന നക്ര മകര ഭീകരമായ സാഗരം പോലെ അർജ്ജുന രാവണ സേനാ സാഗരം തമ്മിൽ പേടിപ്പിച്ചു. പ്രഹസ്തൻ, ശുകൻ, സാരണൻ, മുതലായ രാക്ഷസ പ്രമുഖന്മാർ അർജ്ജുനപ്പടയ്ക്കു് തീ വച്ചു. ചാകാത്ത ഹൈഹയന്മാർ ഓടി. രാവണാമാത്യന്മാർ ചെയ്ത പല കറിന കൈകളെ നഗര രക്ഷാ പുരുഷന്മാർ, ഉടനെ അർജ്ജുനനെ അറിയിച്ചു. അർജ്ജുനൻ നദിയിൽ നിന്നു പൊങ്ങി: പേടിക്കേണ്ട എന്നു സ്ത്രീകളെ ആശ്വസിപ്പിച്ച ശേഷം—ഗംഗയിൽ നിന്നു കയറുന്ന ഐരാവതം പോലെ—നർമ്മദയിൽ നിന്നു് കയറി; കണ്ണുകളെ ചലക്കി കൊണ്ടു്—യുഗാഗ്നി പോലെ ജ്വലിച്ചു കൊണ്ടു്—ഗദയു മെടുത്തു ചെല്ലുന്ന പരമ ഘോരനായ അർജ്ജുനനെ കണ്ടു്—ലോക രാവണനായ രാവണൻ ഇങ്ങനെ ക്രോധാക്ഷര വർഷം ചെയ്തു.

നോക്കെട മൂഢ! നിന്നുടെ വിക്രുതികൾ
ആർക്കു സഹിക്കാം എനിക്കിതു കണ്ടാൽ
ഖഡ്ഗ മെടുത്തു കരങ്ങളശേഷം
ഖണ്ഡിക്കാതെ ഇരിപ്പാൻ മേല:
ചിറ കെട്ടീടിന പാണികൾ വെട്ടി-
ക്കളകുവനെന്നു മറിക്ക നേരം
ചിറക റീടിന ശൈലം പോലിഹ
മറിയും നീയെട! മാനുഷ കീട!
പിറകിലിരിക്കും പെൺകൂട്ടത്തിനു
വിറകിനു കൊള്ളാം നിന്റെ കരങ്ങൾ.

ഉള്ളം തന്നിൽ കള്ളം ബാല്യാദിയം
ഉള്ളോരു നീ ശൗര്യത്താനെ ഇങ്ങനെ
വെള്ളം തന്നിൽ ചാടിച്ചതു ഞാൻ
ഉള്ളം തന്നിൽ മറന്നീടുവനോ?
പോടാ നിന്നുടെ വിക്രുതികൾ നമ്മോടു
കൂടാ കേളെട! മാനുഷ കീട!
നിന്നുടെ നാടായുള്ളതശേഷം
വലിയൊരു കാടായ് വരും അതിമൂഢ!
വാടകിടങ്ങുകളങ്ങാടികളും
മേടകൾ നാടക ശാലകളെന്നിവ
മൂഢേതര മിടി പൊടിയാക്കി മുടിപ്പാൻ
പടുതനമുള്ളവനർജ്ജുനകീട!
മത്ത ഗജങ്ങടെ മദജല മിയലിന
മസ്തക ഭാര മടിച്ചു പിളർന്നതിൽ
മുത്തുകളുള്ളതു കുത്തി യെടുത്തൊരു
മാല ചമച്ചു ങ്ങതിശയമായ ക-
ളത്ര മതാകിയ മന്ദോദരിയുടെ
കുത്തുമുല ത്തടയിടയിലണച്ചോരു
നക്തഞ്ചര പതി തിലകൻ ഞാനതി-
ശക്തൻ സാധുവിരക്തൻ, ഭുജബല-
യുക്തൻ, മധുവിലയുക്തൻ, സംഗര
ശക്തൻ നിന്നുടെ പത്തുശതം കര
മുള്ളതശേഷവുമൊത്തു തകർത്തലി-
വില്ലാതങ്ങു മുടിച്ചീടുന്നതു
കണ്ടു വിറാഞ്ഞു കരഞ്ഞു പിരിഞ്ഞിഹ
മണ്ടും നിൻ മഹിഷികളെല്ലാം ദശ-
കണ്ഠനു ചേതസി കനിവെന്നുള്ളതു
പണ്ടേയില്ലതു ബോധിച്ചാലും;
തന്നെപ്പോലും കനിവില്ലാതൊരു
സന്നദ്ധൻ ഞാൻ വളരെക്കാലം
നിന്നു തപം ചെയ്തിട്ടും നാന്മുഖ-
നെന്നുടെ മുൻപിൽ വരാഞ്ഞതു മൂലം
അമ്പൊടു ഖഡ്ഗമെടുത്തു ശിരസ്സുക-
ളൊമ്പതു മുടനെ ഖണ്ഡിച്ചീടിന
വമ്പൻ ധീരതയുള്ള ജനങ്ങളിൽ
മുമ്പൻ, ഞാൻ; അതിദുഷ്ട! മടാൽ നീ
കിം പുനരെന്നോടു കാട്ടുമെന്നിക്കു ത-
രിമ്പു ഭയം നഹിയെന്നതു മറിക.
പല പല മീശക്കൊമ്പന്മാരെ-
ക്കൊന്നൊരു യാതുകലാധീശൻ ഞാൻ,
ഹേഹയ മാനുഷകീട! നമ്മോടു
നേരെ നിന്നിഹ പോരാടീടുക.
ഭൂരേ മാനിനിമാരുടെ നടുവിൽ
പ്രിയ മിയലുന്നതു കണ്ടെന്നാകിൽ,
ഭീരു ജനങ്ങളിൽ മുത്തവനെന്നൊരു
പേരു നിനക്കുണ്ടെന്നതു തോന്നും.
ഓരായിര മിക്കൈകൾ നിനക്കോ
രോരമതായി തീർന്നു ചമഞ്ഞു
മാനിനിമാരെ പ്പുണരാൻ മാത്രം,
മറ്റൊരു പോരിനു പോരാതാനും;
പേരാൽ തന്നുടെ വേരു കണക്കെ
പെരുത്തെങ്കിലുമൊരു ഫലമില്ലത്രേ.

പരമ പ്രതാപവാനായ അർജ്ജുനന്റെ നരമ്പുകൾ വിടഞ്ഞു; രക്തം ഉഷ്ണിച്ചു; മുഖത്തു തീ പിടിച്ചു; കണ്ണുകൾ ഇളകി മറിഞ്ഞു. അർജ്ജുനൻ അസഹനീയമായി കോപിച്ചു്, യുഗാന്താഗ്നി പോലെ ജ്വലിച്ചു്, വില്ലും കണകളും കൈയിലെടുത്തു്, ഇങ്ങനെ വിഷവർഷം ചെയ്തു.

ചെട്ടത്ത വാശകൾ മതി മതി ഭവനം
ചെട്ടത്ത നിന്നുടെ കര തല വിരുതുകൾ
അടക്കി വെയ്ക്കുന്നതിനൊരു ശര-
മുടക്കി വിരവിനൊടയച്ചു നിന്നുടൽ
മുടക്കി മൂർദ്ധനെ മുഹുരപി മുഹുരപി
മടക്കി മണ്ടിക്കുന്നതു മണ്ടിനം
പടയ്ക്കു വന്നൊരു ബഹുതപ മമ്പൊട്ട
കൊട്ടത്തു മൂർദ്ധനെ യെടുത്തു വടി കൊ-
ണ്ടടിച്ചു പല്ലുകൾ കൊഴിച്ചു ഞാനും
പിടിച്ചു കെട്ടി ഇരുപതു കൈകളും
ഒടിച്ചു യശ്ശൂണ മെന്നൊരു പക്ഷം;
ഒരിക്കൽ നിന്നുടെ ഇരുപതു മീശകളും
കരിച്ചു യശ്ശൂണ മെന്നു വിചാരി-
ച്ചിരിക്കവേ നീ വന്നിഹ ചാടിയ
തെനിക്കു നല്ലൊരു കൗതുക മധികം:
മദിക്ക കൊണ്ടും, പല പല ചപലത
കഥിക്ക കൊണ്ടും സുര കുല മേറെ-
ച്ചതിക്ക കൊണ്ടും, കുല തരുണികളെ-
പ്പിടിക്ക കൊണ്ടും, കള്ളുകൾ വളരെ
കുടിക്ക കൊണ്ടും, ഭള്ളുകൾ പല വക
നടിക്ക കൊണ്ടും, നാട്ടുകളഖിലം
മുടിക്ക കൊണ്ടും, നതാംഗിമാരെ
പിടിക്ക കൊണ്ടും, വന്നൊരു പാതകം
അപവാദത്തിനു മൂല മതിങ്ങനെ
വിപദി വന്നു ഭവിച്ചതു മിപ്പോൾ
ഝടുതി നിന്നുടെ തടിയടിച്ചു
പൊടി പൊടിച്ചു മുടി യിഴച്ചു
പടയിലുടയ പടുത പലതു
ഝടുതി തുടങ്ങുക സപദി മടങ്ങുക
കരുതി നിന്നു പൊരുതു കൊള്ളുക രാവണ!
പെരുത്തു നിന്റെ വിരുതു സജ്ജനാനാം
ബലചരിത മൊക്കെ ദുരിത മാക്കിയൊരു ബഹു
ദുരിതരാശി ഭരിതനായ കാരണം
ഇത്ഥ മിന്നു വന്നു കൂടി സംഗതി
ദുഷ്ട ഹൃദയ! രാക്ഷസാധമ! തവ:

അർജ്ജുനൻ ഗദയെടുത്തു മുന്നോട്ടു ചാടി; സൂര്യൻ തമസ്സുകളെ എന്നതു പോലെ, രാക്ഷസന്മാരെ അടിച്ചു പായിച്ചു; ഗദ കൈയിൽ ചുഴററിക്കൊണ്ടു് ഗരുഡവേഗത്തിൽ പാഞ്ഞു ചെന്ന അർജ്ജുനനെ—സൂര്യൻ വിന്ധ്യനെ എന്നതു പോലെ പ്രഹസ്തൻ വിന്ധ്യാചലത്തിൽ നിന്നു തടുത്തു. മദോദ്ധതനായ പ്രഹസ്തൻ ലോഹബദ്ധമായ മുസലം കൊണ്ടു്, കോപിച്ചു അടിച്ചു. അടിയുടെ ഊക്കു കൊണ്ടു് അഗ്രത്തു തീ യെരിഞ്ഞു്, പൂത്ത അശോകം പോലെ, കണ്ട മുസലത്തെ—ആയുധ വിശാരദനായ അർജ്ജുനൻ—ഗദ കൊണ്ടു തള്ളി മാററി—ഗദയെ അഞ്ഞൂറു കൈകളെക്കൊണ്ടു് ആഞ്ഞു ചുഴററി—പ്രഹസ്തനെ അടിച്ചു; അടി കൊണ്ട പ്രഹസ്തൻ വജ്രമേററ വന്മല പോലെ, വീണു.

മഹാ ബാഹുവായ പ്രഹസ്തൻ വീണതു കണ്ടു്, പേടിച്ചു ശുകനും, സാരണനും, ധൂമ്രാക്ഷനും, മഹോദരനും, പടക്കളത്തിൽ നിന്നു പിൻമാറി. പ്രഹസ്തൻ വീണതും അമാത്യന്മാർ പിൻമാറിയതും കണ്ടു് രാവണൻ അർജ്ജുനനെതിരെ പാഞ്ഞെത്തി.

നൃപതി കുല നാഥനും നിരൃതി കുല നാഥനും
സപദി ബത തങ്ങളിൽ സമര മിട കൂടിനാർ
പഞ്ച ശത പാണികളിൽ അഞ്ചിത മതാക മൊരു
പഞ്ച ശത ചാപ ശര സഞ്ചയ മെടുത്തൊരുവൻ,
അഞ്ചു മടങ്ങു മൊരു പാണികളിൽ വില്ലുകളും
അമ്പുകളു മയ്യൊടു ധരി-ച്ചവനും മുദാ;
സംഗര വിധങ്ങളുവർ തങ്ങളിലഭംഗുരം
അങ്ങവർ തുടങ്ങി യിടരോടതിഗംഭീരം
ഘോര ശരമാരിക-ളതിർത്ഥം തിമിർത്തു ബത
പൊരുതു തുടങ്ങി നിശിചാരി നൃപവീരൻ;
പല പൊഴുതു മവർ കരുതി കുറവതു വരുതിവിടെ
നിരവധിക നിശിത ശരം അരിവരനിലരിശമൊടു
വിട്ടു പടവെട്ടു മതിനൊട്ടും ഞെട്ടലതിനില്ല
വടിവിനൊടു മവരുടയ ഝടഝടത യിങ്ങനെ
ഝടുതി ഗുരുവിപ്ലവ മതുട നട നയർന്നു.

ക്ഷോഭിച്ച കടലുകൾ പോലെ, ചുവടു മുറിഞ്ഞ മലകൾ പോലെ, ചൂടു കൊണ്ടു് ചുട്ട സൂര്യന്മാരെപ്പോലെ, കടുത്തടിക്കുന്ന സിംഹങ്ങളെപ്പോലെ, ഇടി പൊട്ടിക്കുന്ന മേഘങ്ങളെപ്പോലെ, ചൊടിച്ചു പേടിപ്പിക്കുന്ന രുദ്ര കാലന്മാരെപ്പോലെ—അർജ്ജുന രാവണന്മാർ തമ്മിൽ അടിച്ചു; മേഘഘോഷം പ്രതിഘോഷം ചെയ്യുന്നതു പോലെ, ഗദാഘോഷം പ്രതിഘോഷം ചെയ്തു; ഭൂഭയം ചെയ്തു. രാവണന്റെ മാറിലടിച്ച അർജ്ജുനഗദ ആകാശത്തു മിന്നിയ മിന്നൽ പോലെ മിന്നി; അർജ്ജുനന്റെ മാറിലടിച്ച രാവണഗദ, വന്മലയിൽ തട്ടിയ ഉൽക്ക പോലെ എരിഞ്ഞു. രാവണൻ അർജ്ജുനനു മീതെയായില്ല; അർജ്ജുനൻ രാവണനു മീതെയായില്ല; കുത്തുന്ന കാളകളെപ്പോലെ, തുമ്പി കൊണ്ടു വലിക്കുന്ന കൊലയാനകളെപ്പോലെ, ആ ദുഷ്പ്രേക്ഷ്യന്മാർ പ്രതിമുഹൂർത്തം, അമർഷത്തിൽ വളർന്നു. ക്രുദ്ധനായ അർജ്ജുനൻ സർവ്വ പ്രാണങ്ങളേയും ഉറപ്പിച്ചു നിവർത്തി, ലോഹബദ്ധമായ ഗദ കൊണ്ടു് രാവണന്റെ സ്തനാന്തരത്തിൽ അടിച്ചു. വരാനുഗൃഹീതനായ രാവണന്റെ പ്രാകാര കഠിനമായ മാറിൽ അടിച്ച ഗദ, രണ്ടായി മുറിഞ്ഞു താഴെ വീണു. എന്നാൽ അടിയേററ രാവണൻ നിന്നേടത്തു നിന്നു തെറിച്ചു്, ഒരു വില്പാടു ദൂരത്തിൽ ഇരുന്നുപോയി. രാവണൻ വിഹ്വലനായി എന്നു് അറിഞ്ഞ ക്ഷണത്തിൽ,—അർജ്ജുനൻ—ഗരുഡൻ പാമ്പിനെ എന്നതു പോലെ—രാവണനെ പിടികൂടി: അർജ്ജുനൻ ആയിരം കൈകളെ കൊണ്ടു് മുറുകെ പിടിച്ചു്, നിൽക്കുന്ന രാവണനെ നിറുത്തി: ബലമുള്ള കയറുകളെക്കൊണ്ടു്, അഴിയാത്ത വണ്ണം കെട്ടി; വ്യാഘ്രം മൃഗത്തെ പിടിച്ചു; സിംഹം ആനയെ പിടിച്ചു; കാർത്തവീര്യാർജ്ജുനൻ ആയിരം കൈകളെ കൂട്ടി അടിച്ചു: രാവണൻ പത്തു മുഖങ്ങളെക്കൊണ്ടു് കരഞ്ഞു: ഇരുപതു കണ്ണുകളിൽ നിന്നു നീരൊഴുക്കി. ഹേഹയ ചക്രവർത്തിയും അമാത്യന്മാരും, ഭടന്മാരും ആർത്തു; ആർപ്പിട്ടു; അട്ടഹസിച്ചു. പ്രതാപവാനായ ദശാനന രാവണൻ ബന്ധിതനായ മുഹൂർത്തത്തിൽ, ആകാശം ഇടിഞ്ഞതു പോലെ, പ്രഹസ്ത പ്രമുഖന്മാർ സംഭ്രമിച്ചു്, സ്തംഭിച്ചു്—വർഷ കാലത്തിൽ കടലിൽ കാററുകൾ ഇളകുന്നതു പോലെ, പ

ടങ്കത്തിൽ ചാടിക്കയറി, "വിട്ടു വിട്ടു, നിൽക്ക നിൽക്ക." എന്നിങ്ങനെ ഘോഷം ചെയ്തുകൊണ്ട്, അസിഗദാ പ്രാസമുദ്ഗര ഭിണ്ഡിപാലങ്ങളെ ഉണ്ടും ഇടവും ഇല്ലാതെ ഉടനെ പ്രയോഗിച്ചു. അർജ്ജുനനാകട്ടെ, ഉറച്ചു നടന്ന്, മുൻപു കയറി, കണ്ട കണ്ട ആയുധങ്ങളെ തട്ടിപ്പിടിച്ച്, പ്രതിശസ്ത്രപ്രയോഗം ചെയ്ത്, അനായാസമായ രാക്ഷസസേനകളെ, പേടിപ്പിച്ച്, ഓടിച്ചു; കിട്ടിയ നിധിയെ കെട്ടിയെടുത്തു; ആകാശത്തു നിന്നു മഴയായി വീണ പൂക്കൾ നിരന്നു കിടന്ന നിരത്തുകളിലൂടെ—ദേവ പുഷ്പപതാകകളുടെ അകമ്പടിയോടുകൂടെ—നഗരപ്രവേശം ചെയ്തു.

പരമ പ്രതാപവാനായ രാവണൻ മാഹിഷ്മതിയിൽ ജയിലറകളിൽ വലയുന്നു എന്ന്, പരമ താപസനും പ്രഭാവനിധിയും ആയ പുലസ്ത്യൻ,—രാവണന്റെ വലിയച്ഛൻ—കേട്ടു. പുത്രസ്നേഹം നിമിത്തം പരവശനായ മഹാമുനി, മാഹിഷ്മതിയെ പ്രാപിച്ചു. പുലസ്ത്യൻ രാജധാനിയിൽ വന്നിരിക്കുന്നതായി അറിഞ്ഞ്, അർജ്ജുനൻ എതിരേൽക്കയായി ചെന്ന്, എതിരേറ്റ മുനിയെ കനക പീഠത്തിൽ ഇരുത്തി: ഇങ്ങനെ പറഞ്ഞു:—"ഇന്നു മാഹിഷ്മതി, അമരാവതിയായി. കാണാൻ കിട്ടാത്ത മഹാബ്രാഹ്മണൻ എനിക്ക് പ്രത്യക്ഷനായി: ഇപ്പോൾ എനിക്ക് കുശലമായി: ഇപ്പോൾ എന്റെ വ്രതം സാർത്ഥകമായി: ഇപ്പോൾ എന്റെ ജന്മം സഫലമായി: ഇപ്പോൾ എന്റെ തപസ്സ് പ്രതിഷ്ഠയെ പ്രാപിച്ചു: സുരഗണങ്ങൾ വന്ദിക്കുന്ന പാദങ്ങളെ ഞാൻ വന്ദിക്കുന്നു.

എന്തൊരു സംഗതി ആഗമനത്തിനു
താതഭവാ നരുൾ ചെയ്തീടേണം.
നീതിവഴി മമ കുല ബല ധന സുഖ-
സന്തതി പുഷ്ടി വരുത്തീടേണം.
നീതിവഴി യൊന്നരുളി ച്ചെയ്താൽ-
എന്തെങ്കിലു മതു സാധിക്കുന്നേൻ.

പുലസ്ത്യൻ പറഞ്ഞു:—

സാധുമതേ! തവ ഭൂതികൾ കാൺമാൻ
സിദ്ധാന്തിച്ചിഹ വന്നു ഞാനും
സിദ്ധന്മാരോടു കൂടി വസിപ്പാൻ
എത്രയു മാഗ്രഹ മുണ്ടു നമുക്ക്
ഉദ്ധത ഗതിയാം നമ്മുടെ പൗത്രന-
ബദ്ധമതല്ലാ തില്ലൊരു നാളും
മൃത്യുഞ്ജയനുടെ വാസഗിരീന്ദ്രം
കുത്തിയെടുത്തവ നെന്തൊരു താന്തൻ?
അതു പെരുത്ത ദുരാചാരനെ നി-
വൃത്തി വരുത്താ നിന്നൊഴിൽ കൊള്ളും.
എന്നാ ലവനെ യഴിച്ചു വിടേണം
നന്നായ് വരു മിതു കൊണ്ടു നിനക്ക്
ചെമ്മെ നിൻ കൃപ കൊണ്ടിതു ചെയ്താൽ
നന്മ നിനക്കിനി മേന്മേ ലുണ്ടാം

അർജ്ജുനൻ പ്രവൃത്തി കൊണ്ടാണ്, മറുപടി നൽകിയത്. ആ ക്ഷണത്തിൽ അർജ്ജുന കിങ്കരന്മാർ ചെന്ന്, രാവണനെ മോചനം നൽകി, ഉടുപ്പിച്ച്, ഹാര മണിയിച്ച്, സഭയിൽ കൊണ്ടുചെന്നു. നാണിച്ചു, കുനിഞ്ഞു നിന്ന, രാവണനോട്, പുലസ്ത്യൻ കേൾക്കെ അർജ്ജുനൻ, പറഞ്ഞു:—"

ഉദ്യോഗപതേ! പ്രതാപം നീ
ശങ്കര സേവ വെടിഞ്ഞിനി മേലില-
ഹങ്കരിയാതെ ഇരുന്നാൽ കൊള്ളാം.

രാവണനാകട്ടെ അർജ്ജുനന്റെ സഖിത്വം സമ്പാദിച്ച്, ലങ്കയിലേക്ക് പോയി. പുലസ്ത്യൻ സ്വസ്ഥാനത്തേക്ക് നിവർത്തിച്ചു.

അർജ്ജുന പരാജിതനായതു നിമിത്തം രാവണൻ കുപഥങ്ങളെ വിട്ടുമാറിയില്ല. ആ ലോക പാലകൻ പിന്നെയും പ്രബലന്മാരെന്നു പേരുകേട്ടവരെ ഒക്കെയും, പോരിനു വിളിച്ച് ഭൂമി ചുറ്റി സഞ്ചരിച്ചു; അങ്ങനെ കഴിയവേ ഒരിക്കൽ രാവണൻ കിഷ്കിന്ധയിൽ ചെന്ന് ബാലിയെ

ബാലി

പോരിനു വിളിക്കുക ഉണ്ടായി. അപ്പോൾ താരാ പിതാവും ബാലിയുടെ അമാത്യനും ആയ വാനരശ്രേഷ്ഠൻ, താരൻ, ഇങ്ങനെ മറുപടി പറഞ്ഞു:—"ഹേ രാക്ഷസേന്ദ്ര! അങ്ങയ്ക്ക് പ്രതിബലനായ ബാലി ഇവിടെ ഇല്ല; അങ്ങയെ എതിരിടുവാൻ കെല്പുള്ള അപരവാനരം ഇല്ലതാനും. പ്രഭോ! രാവണ! അരമുഹൂർത്തം ക്ഷമിക്കുക തന്നെ. നാലു സമുദ്രങ്ങളിൽ ചാടി സന്ധ്യാവന്ദനം ചെയ്തശേഷം, മഹാപ്രഭുവായ ബാലി, ഇപ്പോൾ തിരിയെ വരും. അതാ! ആ കാണുന്ന അസ്ഥിമല, ഇവിടെ യുദ്ധം അന്വേഷിച്ചു വന്നവരായ വാനരാധിപനായ ബാലി തല്ലിക്കൊന്ന് അവശേഷിച്ചതാണ്. രാവണ! അങ്ങ് അമൃതം സേവിച്ചിരുന്നാൽ തന്നെയും ബാലിയെ സമീപിക്കുന്ന ക്ഷണത്തിൽ മരിച്ചു; മരിക്കുവാൻ അങ്ങയ്ക്ക് ബലപ്പാടുണ്ടെങ്കിൽ ദക്ഷിണസാഗരത്തിലേക്ക് ചെല്ലുക തന്നെ; ആ പ്രഭുവിനെ ഭൂമിയിൽ ഇറങ്ങിയ തീയെപ്പോലെ—അവിടെ കാണാം." ലോക രാവണനായ രാവണൻ താരനെ ഭർത്സിച്ചു കൊണ്ട്, പുഷ്പകത്തിൽ കയറി തെക്കേ കടലിന് മുഖമാക്കി പുറപ്പെട്ടു. മഹേന്ദ്ര ഗിരി സമശരീരനായി, അരുണാർക്കനിറന്നനായ ബാലിയെ—സന്ധ്യോപാസന വിധികളിൽ ഏർപ്പെട്ടിരിക്കുന്നതായി കണ്ടു.

ചെയ്യിച്ചീടിന തടിയുമവനുടെ
ചെമ്പുകിടാരം പോൽ നയനങ്ങളും
അമ്പിളി പോലെ വളഞ്ഞൊരു പല്ലും
വയിച്ചീടിന നാസാകഹവും
പാതാളോപമ മായൊരു വായും
ചോതാമയമണ്ഡാകം മുഖവും
നീണ്ടു തടിച്ചു വളർന്ന കരാംഘ്രികൾ
രണ്ടും നെട്ടനെ മുള്ളൊരു വാലും-

ഇങ്ങനെ—വനവാപീ ധൂമസമാകുലമായ പർവ്വതം പോലെ വലിപ്പമുടഞ്ഞ ബാലിയെ—രാവണൻ നിശ്ശബ്ദമായി അടുത്തു. പിടിക്കുവാൻ അടുത്തു ചെല്ലുന്ന രാവണനെ, ബാലി കടക്കണ്ണു കൊണ്ട് കണ്ടു: അശേഷം സംഭ്രമിച്ചില്ല; സിംഹം ശശത്തെ അവഗണിക്കുക തന്നെ ചെയ്തു. അടുത്തു ചെന്നു പിടിക്കണമെന്നു നിശ്ചയിച്ച രാവണനെ, അടുത്തു ചെന്നാൽ പിടിക്കണമെന്നു നിശ്ചയിച്ച ബാലി—മന്ത്രജപം തുടർന്നുകൊണ്ട്, മല പോലെ, ഇരുന്നു. ബല ഗർവ്വിതന്മാർ, രാക്ഷസവാനരന്മാർ, തമ്മിലറിയാതെ അന്യോന്യം അവഹസിച്ചു. കാൽ പെരുമാറ്റം കൊണ്ട് രാവണൻ പിറകിൽ അടുത്തടുത്തു ചെല്ലുന്നു എന്നും പിടികിട്ടാറായി എന്നും അറിഞ്ഞ ബാലി—പിന്നോട്ടു തിരിഞ്ഞു നോക്കാതെ തന്നെ രാവണനെ വാലുകൊണ്ട് വരിഞ്ഞു കെട്ടി.

ഇരുപത്തു കൈകൾകൊണ്ടും പരിചോടു
തെരുതെരെ വാല്യ പിടിച്ചോരു സമയേ
രാത്രിഞ്ചരനുടെ ഗാത്രമശേഷം
കോൾമ്മ വലിച്ചു വരിഞ്ഞിതു വാലാൽ

പിടിപ്പാൻ ചെന്ന രാക്ഷസപ്പെരുമാളെ പിടിച്ചുകൊണ്ട്, വാനരപ്പെരുമാൾ ആകാശത്തേക്കു ചാടി.

ഊക്കേറുന്നൊരു ബാലിയുമവനെ
തൂക്കിക്കൊണ്ടഥ വാലധി തന്നിൽ
തക്കം നോക്കീട്ടു കടലീന്നു പൊ-
ട്ടുക്കുന്ന മയൊട്ടു ചാടിയ സമയേ
പൊണ്ണൻ രാവണനവനുടെ പിമ്പൊരു
ദണ്ഡം തൂക്കിയതെന്ന കണക്കേ
കണ്ണുകളൊക്കെ മിഴിച്ചു തുറിച്ചു തി-
ദണ്ഡം പൂണ്ടഥ കൂടെച്ചാടി

ബാലി, തെക്കേ കടലിൽ നിന്ന് മുറയ്ക്കു പടിഞ്ഞാറെ കടലിലേക്കും, വടക്കേ കടലിലേക്കും കിഴക്കേ കടലിലേക്കും, അതു കഴിഞ്ഞു കിഷ്കിന്ധയിലേക്കും ചാടി. സന്ധ്യാവന്ദനം കഴിഞ്ഞു ബാലി കിഷ്കിന്ധയിൽ ചെന്നു കയറിയതു്, വാലിൽ രാവണനെയും കൊണ്ടാണ്.

ചൊല്ലാർന്നുന്നൊരു ബാലിയുമതു നാം
തർപ്പണമൊക്കെ കഴിച്ചു പതുക്കെ
കിഷ്കിന്ധാപുരി ഗോപുരസീമനി
പുക്കിട്ടങ്ങു കടന്നൊരു സമയേ
ചൊല്ലേറുള്ളൊരു മർക്കടവരനുടെ
തിക്കും മുഷ്കും ധിക്കാരങ്ങളും
ഒക്കെയൊഴിച്ചു തെരിക്കെന്നവരവർ
ദിക്കിനു പററ വസിച്ചു തുടങ്ങി
ശക്രസുതൻ ദശവക്ത്രനെ വാലിൽ
തൂക്കിക്കൊണ്ടുടനക്കപിവീരരി-
രിക്കും സഭയിൽ ചെന്നു കടന്നു
ബദ്ധാനന്ദം പൂണ്ട വരപ്പോരു
ഉത്ഥാനം ചെയ്താശു വണങ്ങി
ഉദ്ധത ബലനാം ബാലി വസിച്ചാൻ
മദ്ധ്യേസഭം ഒരു മണിപീഠത്തിൽ
ദീക്ഷേശവരനുടെ പൃഷ്ഠം തന്നിൽ
രാക്ഷസരാജൻ തന്നെക്കണ്ടതി-
രൂക്ഷന്മാരായീടുന്നൊരു പിം-
ഗാക്ഷന്മാരവർ തമ്മിലുരത്തു.
നോക്കെടെ മൂത്ത കരഞ്ഞച്ചന്റെ
കാല്ക്കിടയിൽ പുനരെന്തൊരു വസ്തു
മർക്കടവരരെ കാണുവിനതു പുന-
രക്കടലീന്നു കിടച്ചതു പോലും!
അംഭോനിധിയുടെ നടുവിൽ പല പല
ഗംഭീരന്മാരങ്ങൊരു കൂട്ടം
വമ്പിച്ചീടിന വായ് പൊളിച്ചുടൻ
അംഭസ്സിൽ പാഞ്ഞു നടക്കും

അങ്ങനെയുള്ളൊരു ജലജന്തുക്കളിൽ
അങ്ങൊരുവൻ പുനരിവനെന്നറിക
ഭംഗി കലർന്നൊരു തർപ്പണസമയേ
ലാംഗൂലത്തിനു വന്നു കടിച്ചു
ചങ്ങാതികളെ വരുവിനിവന്നു മു-
ഖങ്ങളനേകം കാണ്മാനുണ്ട്.
നിങ്ങളതൊന്നു മറിഞ്ഞീടാതെ പ-
റഞ്ഞീടരുതേ പൊളിവചനങ്ങൾ.
സിന്ധുവിലുള്ളൊരു ജന്തുവതല്ലിവ-
നെന്തിനു പഴതേ ചിന്തിക്കുന്നു
സിന്ധുരവർണ്ണം നമ്മുടെ ബാലി-
ക്കന്തം വരുവാനുള്ളൊരു ബന്ധം
വ്യാധിവിശേഷമതെന്നു മനസ്സിൽ
ബോധിച്ചീടുക നിങ്ങളിദാനീം
സാധുജനത്തെ ബാധിച്ചീടും
വ്യാധിയിതഖില വിരോധിയതല്ലേ
പത്തു മുഖങ്ങളുമുള്ളൊരു പരുവിതു
വീർത്തു വരുന്നിതു ലാംഗൂലാഗ്രേ
തീർത്തുരചെയ്യാമിന്നിപ്പരുവിനു
പത്തിരുപത്തു കണ്ണും പുനരുണ്ടു്
ഇവ്വക ചിലതു പറഞ്ഞിതൊരുത്തൻ
രാവണനിവനെന്നപരനൊരുത്തൻ
കേവലമിങ്ങനെ കപികടെ ഏറയേ
ഭാവം പലതായങ്ങതു സമയേ
കുട്ടികളായ കുരങ്ങന്മാർ പലർ
കൂട്ടം കൂടിയടുത്തു പതുക്കെ
നിഷ്ഠുരതരനാം ബാലി വസിക്കും
പൃഷ്ഠിപെരുത്തൊരു വിഷ്ടരമതിനുടെ
പൃഷ്ഠേ ചെന്നു മറഞ്ഞഥ നിന്നൊരു
കൂട്ടം ഗോഷ്ഠികളങ്ങു തുടങ്ങി
പെട്ടന്നായതു കണ്ടു ദശാസ്യനും
ഏട്ടത്തങ്ങളു മാത്തു തുടങ്ങി
പല്ലു മിളിച്ചും തല്ലു കടിച്ചും
പുല്ലു വലിച്ചു മുഖങ്ങളിലിട്ടും
കൊല്ലവനെന്നൊരു ചൊല്ലുമിടയ്ക്കിടെ
നല്ലൊരു വടിയാൽ തല്ലു കൊടുത്തും
കില്ലു കളഞ്ഞൊരു കല്ലു വലിച്ചട-
നെല്ലുകൾ പൊടിയും മാറട നിട്ടും
എല്ലാമിന്നിഹ ചൊല്ലാം നരത-
ബാല്യകങ്ങടെ വല്ലായ്മകളും
ചിലചാനക്കാരല്ല കുരങ്ങുകൾ
ചിലചാനങ്ങളതെന്നറിയേണം
നല്ലാനത്തലവന്മാരോടും
ചെല്ലാം നേരും കുസല്യമില്ല
ധിക്കാരികളവരൂക്കേറുന്ന സു-
ഗ്രീവന്റെ സമീപേ ചെന്ന-
ങ്ങീക്കിലി കയ്യിലെടുത്തങ്ങവനുടെ
മൂക്കിലുമങ്ങു കടത്തീടുന്നു.
നിഷ്കണ്ടകരുടെ മുഷ്കുകൾ കൊണ്ടു പൊ-
റുക്കരുതാഞ്ഞൊരു രക്കൻ രാവണ-
നക്കാലം തല പൊക്കാനും പുന-
രൂക്കില്ലാതെ വലഞ്ഞു ചമഞ്ഞു:

* ചൊല്ലാങ്ങുന്നൊരു്-ഇത്യാദി കവിതാംശം, നമ്പ്യാരുടെ ഒരു സ്വതന്ത്ര ഭാവനയാണ്. ഇതിനനുസരണമായി ഉത്തര രാമായണത്തിൽ, യാതൊന്നുമില്ല.

ഉപ്പു ജലത്തിൽ നനച്ചോരു വേദന
യല്പവുമങ്ങു പൊറുക്കരുതാഞ്ഞു
ചെപ്പൊന്നൊക്കും ദശകണ്ഠപ്പെരുമാ-
ളപ്പോളുച്ചേ കരച്ചിൽ തുടങ്ങി.

കിഷ്കിന്ധയിൽ വിശ്രമിക്കുവാൻ ആരംഭിച്ച അവസരത്തിൽ, ബാലി സ്വന്തം വാലിനെ അല്പം അയച്ചു കൊടുത്തു; രാവണൻ മോചനം ലഭിച്ചു മാറി നിന്നു. പത്തു മുഖങ്ങളും ഇരുപതു കൈകളും ആയി നില്ക്കുന്ന സത്വത്തെ കണ്ടു്, വിസ്മിതനായി എന്ന മട്ടിൽ, ബാലി ''നീ ആരു ക്രൂവേ! എന്റെ വാലിൽ എങ്ങനെ പെട്ടു'' എന്നു ചോദിച്ചു. സർവ നാഡികളും തളർന്നു്, രാവണൻ പറഞ്ഞു:–''പ്രഭോ! വാനരേന്ദ്ര! സുരനായകസൂനോ! ഞാൻ രാക്ഷസ രാജാവായ രാവണൻ ആണു്. ഞാൻ യുദ്ധം കാംക്ഷിച്ചു വന്നവനാണു്; ഫലം ഇങ്ങനെ ആയി: കഷ്ടം! അസാരനായ ഞാൻ, അങ്ങയെ എന്തറിഞ്ഞു? അങ്ങയുടെ ബലം, വീര്യം, ഗാംഭീര്യം എന്നിവ പരമാർത്ഥങ്ങൾ തന്നെ. ബാലൻ മത്സ്യാവലിയെ കൈയിലെടുത്തു് അങ്ങിങ്ങു് ചാടുന്നതുപോലെ—അങ്ങു് എന്നെ വാലിൽ ഇട്ടുകൊണ്ടു്, നാലു കടലുകളിൽ ചാടി. ഹേ വാനര പ്രഭോ! ഇങ്ങനെ ചെയ്‌വാൻ അപരൻ ത്രിലോകങ്ങളിലില്ല. ഇങ്ങനെ പ്രാഭവം ഉള്ളവരായി, മനസ്സു്, വായു, ഗരുഡൻ എന്ന മൂവരേയും അങ്ങയേയും അല്ലാതെ വേറൊരുവനെ ഞാൻ അറിയുന്നില്ല. അങ്ങു് എന്നെ സഖിയായി വരിക്കുമോ? ബലവാനായ അങ്ങയോടു് സഖ്യം അഗ്നിസാക്ഷികമായി ചെയ്യണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. ദാരങ്ങൾ, പുത്രന്മാർ, പുരം, രാഷ്ട്രം, ഭോഗങ്ങൾ, വസ്ത്രം, ഭോജനം എന്നിവ ഇനിമേൽ, നമുക്കു ഭിന്നമല്ല. ബാലി ചിരിച്ചു; തുഷ്ടനായി. തീ കത്തി: ബാലിരാവണന്മാർ തമ്മിൽ തഴുകി: വാനര രാക്ഷസന്മാർ, ഭ്രാതാക്കളായി. സത്യം നടന്നു: ബാലിരാവണന്മാർ രണ്ടുപേരും കിഷ്കിന്ധയിൽ, ഗുഹയിൽ, സിംഹങ്ങളെപ്പോലെ, ഒരു മാസം താമസിച്ചു. അപ്പോഴേക്കു്, അമാത്യന്മാർ വന്നു് രാവണനെ ലങ്കയിലേക്കു ക്ഷണിച്ചു.





സുത്രാമാ തത്ര പാത്രം വിതരതി, ദഹനൻ
പാചകൻ, ദണ്ഡധാരീ
കുത്തിക്കൊൽവാൻ, മുറിപ്പാൻ നിരൃതി കഴുകുവാൻ
പാശധാരീ ജലാത്മാ
ഉദ്യാനേ പൂവറുപ്പാൻ പവന, നറുതറ-
ന്നീട്ടുവാൻ വിത്തപാലൻ,
ചൊൽക്കൊള്ളും ഗോപുരം കാപ്പതിനു ഴകെഴു മീ-
ശാന നാശാന്തചേതാഃ

തണ്ടുങ്കൽ പാട്ടുപാട്ടും മുനിവര നധുനാ
നാരദ ന്നംഗനാനാം
കണ്ടിക്കാർകുന്തൽ ചികുന്നിതു ബത! പരിപൂ-
ർണ്ണേന്ദു മന്ദാക്ഷധാരീ
കൊണ്ടാടേണം വസന്താദിക മിതുപുറവും
നിന്നു കൈകൂപ്പി മേളം
തണ്ടും പൊൽത്താമരപ്പൂം പുലരിയിൽ വിരിയി-
ക്കേണ മാരോഗ്യദാതാ.

ആ സന്ധ്യം കണ്ടു കല്പും മരവുമട നിഴ-
ക്കേണ മൈരാവതം ചെ-
ന്നാത്തുംഗം വാജിരത്നം പുതിയ പൊതി ചുമ-
ന്നീട്ടുവാ നുഡുഖേദം
നാളം തോറും നാക നാരീ ജന മടി തളി ചെ-
ത്തീട്ടുവാൻ ചാടിഴപ്പാൻ
അയ്യാ യാമ്യം പെരുംപോത്ത ല മിഹ വചനാ-
ഡംബരം തമ്പിരാനേ.

---

# ചരിത്രകാണ്ഡം.

വൈവസ്വത കാലം.

## IX

## ബ്രഹ്മാവിന്റെ പുത്രനായ പുലഹൻ.

ബ്രഹ്മാവിന്റെ നാഭിയിൽ നിന്നു ജനിച്ച പുലഹൻ കർദ്ദമപുത്രിയായ ഗതിയെ വിവാഹം ചെയ്തു, കർമ്മശ്രേഷ്ഠൻ, വരീയാൻ, സഹിഷ്ണു എന്നിവരുടെ പിതാവായി.

പുലഹസ്യ സുതാ രാജൻ ശരഭാശ്ച പ്രകീർത്തിതാഃ:
സിംഹാ കിംപുരുഷാ വ്യാഘ്രാ ഋക്ഷാ ഈഹാമൃഗാ സ്തഥാ.

പുലഹന്റെ പുത്രന്മാരിൽ—ശരഭങ്ങളും, സിംഹങ്ങളും, കിംപുരുഷങ്ങളും, വ്യാഘ്രങ്ങളും, ഈഹാമൃഗങ്ങളും—എന്നിവയൊക്കെയും ഉൾപ്പെടുന്നു. പുലഹൻ ജ്ഞാനോപദേശം ചെയ്യുന്നതായോ യജ്ഞങ്ങളിൽ നേതൃത്വം വഹിക്കുന്നതായോ പലേടങ്ങളിൽ പ്രസ്താവം കാണുന്നില്ല. പുലഹന്റെ ജന്മാന്തരത്തെ കുറിച്ചും പ്രസ്താവമുണ്ടെന്നു തോന്നുന്നില്ല. പുലഹന്റെ വംശം അപ്രസിദ്ധം തന്നെ.

# ചരിത്രകാണ്ഡം.

വൈവസ്വത കാലം.

## X

## ബ്രഹ്മാവിന്റെ പുത്രനായ ക്രതു.

ബ്രഹ്മാവിന്റെ കരത്തിൽനിന്നു ഉൽഭവിച്ച ക്രതു കർദ്ദമപുത്രിയായ ക്രിയയെ വിവാഹം ചെയ്തു. അറുപതിനായിരം ബാലഖില്യന്മാർ ക്രതുവിന്റെ പുത്രന്മാരാണ്. * അംഗുഷ്ഠത്തോളം മാത്രം വലിപ്പമുള്ളവരും സൂര്യപ്രഭ പോലെ പ്രഭപ്പെട്ടവരും ആയ ഇവർ—സൂര്യസ്തവം ചെയ്യുവാനായി സൂര്യരഥത്തിൽ നിയോഗിക്കപ്പെട്ടിരിക്കുന്നു. ക്രതു ബ്രഹ്മാവിന്റെ ഒരു മാനസപുത്രനാണെന്നും ക്രിയ എന്നു് ഒരു ഭാര്യ ഉണ്ടായിരുന്നു എന്നും ഭാരതവും, സംഹതി എന്നു് ഒരു ഭാര്യയുണ്ടായിരുന്നു എന്നു വിഷ്ണുപുരാണവും പ്രസ്താവിക്കുന്നു. ക്രതുവും, പുലഹനെപ്പോലെ ഒരു അപ്രസിദ്ധനത്രെ.

---

* വേറെ പ്രകാരങ്ങളിൽ ഉൽഭവിച്ച ബാലഖില്യന്മാരും ഉണ്ടു്.

# ചരിത്രകാണ്ഡം.

വൈവസ്വത കാലം.

## XI

## ബ്രഹ്മാവിന്റെ പുത്രനായ ഭൃഗു പ്രജാപതി.

ഭൃഗുവിന്റെ വംശം, പാവനന്മാരും പ്രബലന്മാരും ആയ അനേകം ഋഷികളെ കൊണ്ട് പ്രസിദ്ധപ്പെട്ട, പരമ പുണ്യമായ ഒന്നു തന്നെ. ഈ വംശത്തിൽ പിറന്നവരൊക്കയും തന്നെ പരമർഷികളാണെന്നു പറയാം.

> ഉത്സംഗാൽ നാരദോ ജജ്ഞേ, ദക്ഷോഽംഗുഷ്ഠാൽ സ്വയംഭുവഃ
> പ്രാണാദ്വസിഷ്ഠഃ സംജാതോ ഭൃഗുസ്ത്വചി കരാൽ ക്രതുഃ

ബ്രഹ്മാവിന്റെ ത്വക്കിൽ നിന്നു ജനിച്ച പ്രസിദ്ധനും പ്രതാപവാനും ആയ ഭൃഗു, കർദ്ദമപ്രജാപതിയുടെ പുത്രിയായ ഖ്യാതിയെ വിവാഹം ചെയ്തു. ഇവർക്ക് ധാതാവ്, വിധാതാവ്, കവി എന്നു മൂന്നു പുത്രന്മാരും ലക്ഷ്മി എന്ന ഒരു പുത്രിയും ജനിച്ചു. കശ്യപന്റെയും അദിതിയുടെയും പുത്രനും പന്ത്രണ്ട് ആദിത്യന്മാരിൽ ഒരുവനും ആയ ധാതാവ് വേറെയാണ്. ഭൃഗുപുത്രനായ ധാതാവ് മേരുപർവതത്തിന്റെ പുത്രിയായ ആയതിയെ വിവാഹം ചെയ്ത് മൃകണ്ഡന്റെ പിതാവായി. മൃകണ്ഡൻ സുപ്രസിദ്ധനും ചിരഞ്ജീവിയും ആയ മാർക്കണ്ഡേയന്റെ പിതാവാണ്. കശ്യപന്റെയും അദിതിയുടെയും പുത്രനായി ഒരു വിധാതാവും ഉണ്ട്. ആ വിധാതാവ് ആദിത്യന്മാരിൽ ഒരുവൻ ആണ്. ഭൃഗുപുത്രനായ വിധാതാവ് മേരുവിന്റെ വേറൊരു പുത്രിയായ നിയതിയെ വിവാഹം ചെയ്ത്, പ്രാണന്റെ പിതാവായി. പ്രാണന്റെ പുത്രനായി വേദശിരസ്സ് എന്ന് ഒരുവനെ കാണുന്നുണ്ട്. കവി എന്ന പേരിൽ പലർ ഉണ്ട്. എന്നാൽ ഭൃഗുപുത്രനായ കവി, ഉശനസ്സ് അല്ലെങ്കിൽ ശുക്രന്റെ പിതാവാണെന്ന് ചിലേടങ്ങളിൽ കാണും. എന്നാൽ ഇതിനു കീഴെ ശുക്രനെ ഈ ഗ്രന്ഥത്തിൽ കൊള്ളിച്ചിരിക്കുന്നത് വാരുണിഭൃഗുവിന്റെ പുത്രനായിട്ടത്രെ. ശുക്രൻ അസുരാചാര്യനായി പ്രസിദ്ധനായി. ലക്ഷ്മി അല്ലെങ്കിൽ ശ്രീ വരുണന്റെ ഭാര്യയായി. ദക്ഷൻ ശിവനെ അവഗണിച്ചു നടത്തിയ യാഗത്തിങ്കൽ, വീരഭദ്രൻ ദക്ഷന്റെ മീശ പറിച്ചു എന്നാണു ഭാഗവതത്തിൽ കാണുന്നത്: എങ്കിലും, ദക്ഷന്റെ യാഗത്തിങ്കൽ സകല പ്രജാപതികളും ഹതന്മാരായി എന്നു പുരാണാന്തരങ്ങളിൽ ഉണ്ട്. ഭൃഗു, വരുണന്റെ പുത്രനായി ജന്മമെടുത്ത്, വാരുണിഭൃഗു എന്ന നാമത്തിൽ പ്രസിദ്ധനായി. ഈ ഭൃഗു വാകട്ടെ, ശുക്രൻ, ച്യവനൻ, ദേവയാനി എന്നവരുടെ പിതാവായി. ച്യവനൻ ബ്രഹ്മപുത്രനായ ഭൃഗുവിന്റെ പുത്രനാണെന്ന് ചിലേടങ്ങളിൽ കാണും. ച്യവനന്റെ പുത്രൻ ഔർവൻ. ഔർവന്റെ പുത്രൻ ഋചീകൻ. ഋചീകന്റെ പുത്രൻ ജമദഗ്നി. ജമദഗ്നിയുടെ പുത്രൻ പരശുരാമൻ. ഈ സംക്ഷേപത്തിന്റെ വിസ്താരം, ഇതിനു കീഴുണ്ട്.

ഇവിടെ ഭൃഗുവിനെക്കുറിച്ചു തന്നെ ഏതാനും വിഷയങ്ങളെ പ്രസ്താവിച്ചു കൊള്ളട്ടെ. ഭൃഗു ഭരദ്വാജനു ചെയ്ത ബ്രഹ്മമുഖമായ തത്വോപദേശത്തെ, യുധിഷ്ഠിരന് മോക്ഷധർമ്മോപദേശം ചെയ്യുന്ന ഘട്ടത്തിൽ ഭീഷ്മൻ ഉദ്ധരിക്കുന്നുണ്ട്. അതിൽ നിന്ന് ഏതാനും ഭാഗം ഇവിടെ ഉദ്ധരിക്കാം. അസാധാരണങ്ങളും ആദ്ധ്യാത്മികങ്ങളും ആയ കാര്യങ്ങളെക്കുറിച്ച് ഭൃഗുവിന്റെ നിശ്ചയരൂപമായ ജ്ഞാനം എത്ര അർത്ഥാവഹമാണെന്ന്, ഇതിൽനിന്നു കാണാം. യുധിഷ്ഠിരൻ ഭീഷ്മരോടു ചോദിച്ചു.

> കുതഃ സൃഷ്ടമിദം സർവം ജഗത് സ്ഥാവരജംഗമം
> പ്രളയേ ച കിമഭ്യേതി തന്മേ ബ്രൂഹി പിതാമഹ
> സസാഗരഃ സഗഗനഃ സശൈലഃ സവലാഹകഃ
> സഭൂമിഃ സാഗ്നിപവനോ ലോകോഽയം കേന നിർമ്മിതഃ
> കഥം സൃഷ്ടാനി ഭൂതാനി കഥം വർണ്ണവിഭക്തയഃ
> ശൗചാശൗചം കഥം തേഷാം ധർമ്മാധർമ്മാ വഥോ കഥം
> കീദൃശോ ജീവിതാം ജീവഃ ക്വ വാ ഗച്ഛന്തി യേ മൃതാഃ
> അസ്മാല്ലോകാദമും ലോകം സർവം ശംസതു നോ ഭവാൻ

"പിതാമഹ! ഈ ജഗത്ത്—സ്ഥാവരജംഗമമായ സർവം—എങ്ങനെ സൃഷ്ടമായി? ഇതു പ്രളയത്തിൽ എവിടെ ചെന്നു ചേരുന്നു? കടലും, ആകാശവും, മലയും, മിന്നലും, ഭൂമിയും, തീയും, വായുവും ഉൾപ്പെടുന്ന ഈ ലോകത്തെ ആരു നിർമ്മിച്ചു? ഭൂതങ്ങൾ എങ്ങനെ ഉണ്ടായി? വർണ്ണവിഭാഗം എങ്ങനെ ഭവിച്ചു? ശൗചാശൗചം, ധർമ്മാധർമ്മം, ജീവന്മാരുടെ ജീവൻ, എന്നിവയ്ക്ക് ഒക്കെയും ആധാരമെന്ത്? മരിച്ചവർ എവിടെ പ്പോകുന്നു? അങ്ങ് സർവവും എനിക്ക് ഉപദേശിക്കണമേ! ഭീഷ്മൻ പറഞ്ഞു:—

> അത്രാപ്യുദാഹരന്തീമം ഇതിഹാസം പുരാതനം
> ഭൃഗുണാഽഭിഹിതം ശ്രേഷ്ഠം ഭരദ്വാജായ പൃച്ഛതേ
> കൈലാസശിഖരേ ദൃഷ്ട്വാ ദീപ്യമാനമിവൌജസാ
> ഭൃഗും മഹർഷിമാസീനം ഭരദ്വാജോ ന്വപൃച്ഛത
> സസാഗരഃ സഗഗനഃ സശൈലഃ സവലാഹകഃ
> സഭൂമിഃ സാഗ്നിപവനോ ലോകോഽയം കേന നിർമ്മിതഃ
> കഥം സൃഷ്ടാനി ഭൂതാനി കഥം വർണ്ണവിഭക്തയഃ
> ശൗചാശൗചം കഥം തേഷാം ധർമ്മാധർമ്മാ വഥോ കഥം
> കീദൃശോ ജീവിതാം ജീവഃ ക്വ വാ ഗച്ഛന്തി യേ മൃതാഃ
> പരലോകമിമം വാഽപി സർവം ശംസിതുമർഹസി.

യുധിഷ്ഠിര! ഭൃഗു ഒരിക്കൽ കൈലാസ ശിഖരത്തിൽ തേജസ്സുകൊണ്ട് ജ്വലിച്ചിരിക്കവേ,—ഭാരദ്വാജൻ അടുത്തു ചെന്ന്, ഈ പ്രശ്നം തന്നെ ചോദിക്കുക ഉണ്ടായി. ഭൃഗു പറഞ്ഞ മറുപടി—പുരാതനമായ ഇതിഹാസം—ഞാൻ ഇവിടെ ഉദ്ധരിക്കുന്നു. സനാതനനായ നാരായണൻ സൃഷ്ടി ധർമ്മത്തെ ചെയ്യുവാൻ ഉത്സാഹിച്ച്, സഹസ്രാംശം കൊണ്ട് പുരുഷനെ സൃഷ്ടിച്ചു. അനാദി നിധനനായ ഭഗവാൻ പ്രഥമമായി മഹത്തിനെ സൃഷ്ടിച്ചു; അഹങ്കാരത്തെ സൃഷ്ടിച്ചു; ആകാശത്തെ സൃഷ്ടിച്ചു. ആകാശത്തിൽ നിന്ന്, ജലത്തെ—സലിലാദഗ്നിമാരുതൌ—ജലത്തിൽ നിന്ന് അഗ്നിയേയും മാരുതനേയും, സൃഷ്ടിച്ചു. അഗ്നി മാരുത സംയോഗത്തിൽ നിന്നു ഭൂമി ഭവിച്ചു.

> തതസ്തേജോമയം ദിവ്യം പത്മം സൃഷ്ടം സ്വയംഭുവാ
> തസ്മാൽ പത്മാൽ സമഭവൽ ബ്രഹ്മാ വേദമയോ നിധിഃ

സ്വയംഭൂ ദിവ്യവും തേജോമയവും ആയ പത്മത്തെ സൃഷ്ടിച്ചു. ആ പത്മത്തിൽ നിന്ന് വേദമയനായ ബ്രഹ്മാവ് ഭവിച്ചു. ശൈലങ്ങൾ ബ്രഹ്മാവിന്റെ അസ്ഥികളാകുന്നു: മേദിനി, മേദസ്സും, മാംസവും, ആകുന്നു; സമുദ്രം രുധിരമാകുന്നു; ആകാശം ഉദരമാകുന്നു. പവനൻ നിശ്വാസവും, അഗ്നി തേജസ്സും, നദികൾ സിരകളും ആകുന്നു; സൂര്യചന്ദ്രന്മാർ കണ്ണുകളാകുന്നു. ശിരസ്സ് നഭസ്സും, പാദങ്ങൾ ഭൂമിയും, ഭുജങ്ങൾ ദിക്കുകളും ആകുന്നു; ഈ അനന്താത്മാവിനെ—സിദ്ധന്മാർ തന്നെയും അറിയുന്നില്ല, എന്നതു നിശ്ചയമാകുന്നു.

> സ ഏഷ ഭഗവാൻ വിഷ്ണു അനന്ത ഇതി വിശ്രുതഃ
> സർവ്വഭൂതാത്മ ഭൂതസ്ഥോ ദുർവിജ്ഞേയോഽകൃതാത്മഭിഃ

ഈ അനന്തൻ തന്നെ വിഷ്ണു എന്നു പ്രസിദ്ധനായിരിക്കുന്നു: ഈ സർവ്വഭൂതാത്മ ഭൂതസ്ഥനെ അകൃതാത്മാക്കൾ അശേഷം അറിയുകയില്ല. സർവ്വഭൂത പ്രഭവമായ അഹങ്കാരത്തിന്റെ സ്രഷ്ടാവിൽ നിന്നു വിശ്വം ഭവിച്ചു: ഭാരദ്വാജൻ പറഞ്ഞു:

> ഗഗനസ്യ ദിശാം ചൈവ ഭൂതലസ്യാഽനിലസ്യ ച
> കാന്യത്ര പരിമാണാനി സംശയം ഛിന്ധി മേഽർത്ഥിതഃ

ആകാശത്തിന്റെ പരിമാണം എന്ത്? ഭൂതലത്തിന്റേയും അനിലന്റേയും പരിമാണം എന്ത്? അങ്ങ് എന്റെ സംശയത്തെ പരിഹരിക്കേണമേ!

> അനന്ത മേതദാകാശം സിദ്ധ ചാരണ സേവിതം
> രമ്യം നാനാശ്രയാകീർണ്ണം യസ്യാന്തോ നാഽധിഗമ്യതേ
> ഊർദ്ധ്വം ഗതേരധസ്താത്തു ചന്ദ്രാദിത്യൌ ന ദൃശ്യതഃ
> തത്ര ദേവാഃ സ്വയം ദീപ്താഃ സൂര്യ്യഭാസോഽഗ്നിവർച്ചസഃ
> തേ ചാപ്യന്തം ന പശ്യന്തി നഭസഃ പ്രഥിതൌജസഃ
> ദുർഗ്ഗമത്വാദനന്തത്വാൽ ഇതി വൈ വിദ്ധി മാനദ
> ഉപര്യ്യുപരി തൈർ ഗോളൈഃ പ്രജ്വലൽഭിഃ സ്വയം പ്രഭൈഃ
> നിരുദ്ധ മേതദാകാശം അപ്രമേയം സുരൈരപി
> പൃഥിവ്യന്തേ സമുദ്രാസ്തു സമുദ്രാന്തേ തമഃ സ്മൃതം
> തമസോഽന്തേ ജലം പ്രാഹുർ ജലസ്യാന്തേഽഗ്നിരേവ ച
> രസാതലാന്തേ സലിലം ജലാന്തേ പന്നഗാധിപാഃ
> തദന്തേ പുനരാകാശം ആകാശാന്തേ പുനർജ്ജലം
> ഏവമന്തം ഹി നഭസഃ പ്രമാണം സലിലസ്യ ച
> അഗ്നി മാരുതയോശ്ചൈവ ദുർജ്ഞേയം ദൈവതൈരപി
> അഗ്നി മാരുത തോയാനാം വർണ്ണാഃ ക്ഷിതിതലസ്യ ച
> ആകാശസദൃശാ ഹ്യേതേ ഭിദ്യന്തേഽതത്വദർശനാൽ
> പഠന്തി ചൈവ മുനയഃ ശാസ്ത്രേഷു വിവിധേഷു ച
> ത്രൈലോക്യ സാഗരേ ചൈവ പ്രമാണം വിഹിതം യഥാ
> അദൃശ്യത്വാദഗമ്യത്വാൽ കഃ പ്രമാണമുദാഹരേൽ
> സിദ്ധാനാം ദേവതാനാം ച യദാ പരിമിതാ ഗതിഃ
> തദാ ഗൌണമനന്തസ്യ നാമാനന്തേതി വിശ്രുതം
> നാമധേയാനുരൂപസ്യ മാനസസ്യ മഹാത്മനഃ
> യദാ തു ദിവ്യം യദ്രൂപം ഹ്രസതേ വർദ്ധതേ പുനഃ
> കോഽന്യസ്തദ്വേദിതും ശക്തോ യോഽപി സ്യാത് തദ്വിധോഽപരഃ

> തതഃ പുഷ്കരതഃ സൃഷ്ടഃ സർവ്വജ്ഞോ മൂർത്തിമാൻ പ്രഭുഃ
> ബ്രഹ്മാ ധർമ്മമയഃ പൂർവ്വഃ പ്രജാപതി രനുത്തമഃ

ഈ ആകാശം അനന്തമാണ്; സിദ്ധ ചാരണ സേവിതമാണ്; രമ്യവും നാനാശ്രയ സങ്കീർണ്ണവും ആണ്; ഇതിന്റെ അന്തം പ്രാപിക്കപ്പെടാവുന്നതല്ല. സൂര്യ ചന്ദ്രന്മാരുടെ പ്രഭകളുടെ ഗതി മേല്പോട്ടും കീഴ്പോട്ടും എത്രയാണ് എന്നു തന്നെ ആരും ഗ്രഹിച്ചിട്ടില്ല. സൂര്യ പ്രഭാവാന്മാരും അഗ്നി വർച്ചസ്സുകളും ആയി സ്വയം ജ്വലിച്ചു വിഹരിക്കുന്ന ദേവന്മാർ അനേകമുണ്ട്. ഓജസ്സുകൊണ്ട് പ്രഥിതന്മാരായ അവർ തന്നെയും, ആകാശത്തിന്റെ അന്തത്തെ കണ്ടിട്ടില്ല. ആകാശം അത്ര ദുർഗ്ഗമവും അനന്തവും, ആണ്. പ്രഭ ചിതറുന്നവയും ജ്വലിച്ചു നില്ക്കുന്നവയും ആയ ഗോളങ്ങൾ, ഒന്നിനു മേലെ ഒന്നായി തിങ്ങി നില്ക്കുന്ന, ആകാശത്തെ അളക്കുവാൻ സുരന്മാർ തന്നെയും കഴിയാത്തവരാണ്. ഭൂമിക്കപ്പുറം കടൽ; കടലിനപ്പുറം ഇരുൾ; ഇരുളിന് അപ്പുറം നീർ; നീരിനു അപ്പുറം തീയ്; കീഴ്പോട്ട രസാതലത്തിന് അപ്പുറം ജലം, ജലത്തിന് അപ്പുറം സർപ്പ പ്രഭുക്കന്മാർ, അതിനപ്പുറം വീണ്ടും ആകാശം, ജലം, എന്നിങ്ങനെ തുടരെ കിടക്കുന്നു. ആകാശം, ജലം, തീയ്, വായു എന്നിവയുടെ അതിരിനെ ദേവന്മാർ തന്നെയും അറിയുന്നില്ല. തീയും, വെള്ളവും, വായുവും, ഭൂമിയും തത്വേന ഒന്നു തന്നെ; അവ ഒക്കെയും ആകാശമാണ്. അജ്ഞന്മാർ അവ വേറെ വേറായ നാലു പദാർത്ഥങ്ങൾ എന്നു ഭ്രമിക്കുന്നു. സാഗരങ്ങൾക്കും ത്രിലോകങ്ങൾക്കും അതിർ നിശ്ചയിച്ച് എഴുതിയിട്ടുള്ള ശാസ്ത്രങ്ങൾ ഉണ്ട് എന്നു ചില മുനികൾ പറയാറുണ്ട്. അമ്പതു കോടി യോജന എന്നു ഒരു കണക്ക് ചിലേടങ്ങളിൽ ഉണ്ട്. എന്നാൽ കണ്ണിനു വിഷയമല്ലാത്തതും, സർവ്വാംശങ്ങളിലും ബുദ്ധിക്ക് പ്രവേശമില്ലാത്തതും, ആയതിന് അതിര് ആര് കുറിക്കും? സിദ്ധന്മാർക്കും ദേവതന്മാർക്കും പരിചയപ്പെട്ടിരിക്കുന്ന നഭോഭാഗത്തിന് അതിര് കുറിക്കാമെന്നു വന്നാൽ തന്നെയും, യഥാർത്ഥത്തിൽ മഹത്തായ മനസ്സ് എന്നതിന് എങ്ങനെ അതിരു കുറിക്കും? കൂടാതെയും അടയുകയും വിടരുകയും ചെയ്യുന്ന ആകാശത്തിന്റെ ദിവ്യമായ രൂപത്തെ അളക്കുവാനും അറിയുവാനും, തദ്വിധനല്ലാത്ത ഒരുവന് എങ്ങനെ സാധിക്കും? അതിന്റെ ശേഷം ധർമ്മമയനും മൂർത്തിമാനും ആയ പ്രജാപതി—സർവ്വജ്ഞനായ ബ്രഹ്മാവ്—പത്മത്തിൽ നിന്നു സൃഷ്ടനായി. ഭരദ്വാജൻ പറഞ്ഞു.

> പുഷ്കരാദ്യദി സംഭൂതോ ജ്യേഷ്ഠം ഭവതി പുഷ്കരം
> ബ്രാഹ്മണം പൂർവ്വജം ചാഽഽഹ ഭവാൻ സന്ദേഹ ഏവ മേ

''ബ്രഹ്മാവ് പിറന്നത്, താമരയിൽ നിന്നാണ് എങ്കിൽ, ഒന്നാമതു പിറന്നത് താമര യല്ലയോ? എന്നാൽ ബ്രഹ്മാവിനെയാണ് പൂർവ്വജൻ എന്നു പറയാറുള്ളത്. ഇതു എനിക്കു സന്ദേഹത്തിനു കാരണമായി.''

ഭൃഗു പറഞ്ഞു:

> മാനസസ്യേഹ യാ മൂർത്തി ബ്രഹ്മത്വം സമുപാഗതാ
> തസ്യാസന വിധാനാർത്ഥം പൃഥിവീ പത്മ മുച്യതേ
> കർണ്ണികം തസ്യ പത്മസ്യ മേരുർഗ്ഗഗന മുച്ഛ്രിതഃ
> തസ്യ മധ്യേ സ്ഥിതോ ലോകാൻ സൃജതേ ജഗതഃ പ്രഭുഃ
> മാനസാംശ്ച തഥാ ദേവാൻ ഭൂതാനി വിവിധാനി ച.

മനസ്സ് എന്നതിന്റെ മൂർത്തിയാണ്, ബ്രഹ്മാവ്; ബ്രഹ്മാവിന്റെ പീഠമായി പൃഥിവി കല്പിക്കപ്പെട്ടു; പത്മം എന്നു പറയപ്പെടുന്നത്, ഈ പൃഥിവി തന്നെ. ഗഗനത്തോളം ഉയർന്ന മേരുവിനെ പത്മ കർണ്ണിക യെന്നു പറയുന്നു. അതിന്റെ മധ്യത്തിലിരുന്നു കൊണ്ട്, ജഗൽപ്രഭുവായ ബ്രഹ്മാവ്, സർവ ഭൂതങ്ങളെ സൃഷ്ടിച്ചു.''

ഭരദ്വാജൻ ചോദിച്ചു:—''മേരുമദ്ധ്യത്തിൽ ഇരുന്ന ബ്രഹ്മാവ് പ്രജകളെ എങ്ങനെ സൃഷ്ടിച്ചു?'' ഭൃഗു പറഞ്ഞു:—''മൂർത്തിമാനായ മനസ്സ്,—ബ്രഹ്മാവ് — മനസ്സു കൊണ്ട് — ഇച്ഛ കൊണ്ട്—തന്നെ പ്രജാസൃഷ്ടി ചെയ്തു. ബ്രഹ്മാവ് ഒന്നാമതു സൃഷ്ടിച്ചതു ജലത്തെ യാണ്. ഭൂതങ്ങൾ നില്ക്കുന്നതിനും വർദ്ധിക്കുന്നതിനും, ആധാരം ജലമാണല്ലോ. ജലം വിശ്വത്തെ ആവരണം ചെയ്യുന്നു. ജലമില്ല എങ്കിൽ, നില ഒന്നിനും ഇല്ല. പൃഥിവി, പർവ്വതം, മേഘം—എന്നു വേണ്ട, രൂപമുള്ള യാവയും—ജലത്തിന്റെ രൂപ ഭേദമാണ്. ജലം സ്തംഭിച്ച്, ഓരോന്ന് ഓരോ രൂപത്തിൽ ഉണ്ടായി.'' ഭരദ്വാജൻ പറഞ്ഞു:—''ജലം എങ്ങനെ ഉണ്ടായി? അഗ്നി, മാരുതൻ, മേദിനി എന്നവ എങ്ങനെ ഉണ്ടായി? ഇതിനെ ക്കുറിച്ച് ഒക്കെയും എനിക്കു സംശയങ്ങളുണ്ട്.'' ഭൃഗു പറഞ്ഞു:—''പണ്ട് ബ്രഹ്മ കല്പത്തിൽ, ഒരു ബ്രഹ്മർഷി സദസ്സിൽ, ലോക സംഭവത്തെ സംബന്ധിച്ചു ഈ സംശയം തന്നെ ചിന്താ വിഷയ മായി. ആ ഋഷികൾ, ആഹാരം വെടിഞ്ഞ്, വായു ഉണ്ട്, നിശ്ചലന്മാരായി നൂറു വർഷം മൌനം പൂണ്ട്, ധ്യാനത്തിൽ ഇരുന്നു. അപ്പോൾ ആകാശത്തു നിന്ന് ഒരു ബ്രഹ്മ വചനം അവർ എല്ലാവരുടെയും കാതുകളിൽ, ഏക കാലത്ത് ഇങ്ങനെ കേൾക്കായി.

> പുരാസ്തിമിത നിശ്ശബ്ദം ആകാശ മചലോപമം
> നഷ്ട ചന്ദ്രാർക്ക പവനം പ്രസുപ്ത മിവ സംബഭൌ
> തതഃ സലില മുല്പന്നം തമസീവാഽപരം തമഃ
> തസ്മാച്ച സലിലോല്പീഡാൽ സ മജായത മാരുതഃ
> യഥാ ഭാജന മച്ഛിദ്രം നിശ്ശബ്ദ മിവ ലക്ഷ്യതേ
> തച്ചാംഭസാ പൂർയ്യമാണം സശബ്ദം കുരുതേഽനിലഃ
> തഥാ സലില സംരുദ്ധേ നഭസോഽന്തേ നിരന്തരേ
> ഭിത്വാഽർണ്ണവതലം വായുഃ സമുല്പതതി ഘോഷവാൻ
> സ ഏഷ ചരതേ വായുഃ അർണ്ണവോല്പീഡ സംഭവഃ
> ആകാശ സ്ഥാന മാസാദ്യ പ്രശാന്തിം നാഽധിഗച്ഛതി
> തസ്മിൻ വായ്വംബു സംഘർഷേ ദീപ്തതേജാ മഹാബലഃ
> പ്രാദുർബഭൂവോർദ്ധ്വശിഖഃ കൃത്വാ നിസ്തിമിരം നഭഃ
> അഗ്നിഃ പവനസംയുക്തഃ സ്വാൻ സമുത്ക്ഷിപതേ ജലം
> സോഽഗ്നി മാരുത സംയോഗാൽ ഘനത്വ മുപപദ്യതേ
> തസ്യാഽകാശാൽ നിപതിതഃ സ്നേഹസ്തിഷ്ഠതി യോഽപരഃ
> സ സംഘാതത്വ മാപന്നോ ഭൂമിത്വ മനുഗച്ഛതി.
> രസാനാം സർവ ഗന്ധാനാം സ്നേഹാനാം പ്രാണിനാം തഥാ
> ഭൂമി യോനി രിഹ ജ്ഞേയാ യസ്യാം സർവം പ്രസൂയതേ.

പണ്ട് ആകാശം മാത്ര മുണ്ടായിരുന്നു; കേവലം നിശ്ശബ്ദവും, അശേഷം അനക്ക മില്ലാത്തതും, ആയ ആകാശം മാത്ര മുണ്ടായിരുന്നു. അന്നു ചന്ദ്രനില്ല, സൂര്യനില്ല, വായുവില്ല; സകലവും ഉറക്കത്തിൽ എന്നതു പോലെ കിടന്നു. അപ്പോൾ സലിലം—തമസ്സിൽ വേറൊരു തമസ്സെന്നതു പോലെ—ഉൽഭവിച്ചു. സലിലത്തിന്റെ പീഡനം നിമിത്തം മാരുതൻ ഉണ്ടായി. പൊട്ടൽ ഇല്ലാത്ത പാത്രം നിശ്ശബ്ദ മായിരിക്കും; എന്നാൽ അതിനകത്തേക്കു ജലം കയറുമ്പോൾ, കാററു കടന്നു ശബ്ദം പുറപ്പെടുവിക്കുന്നു; അതു പോലെ, നിരന്തര മായ നഭസ്സ് സലിലം കൊണ്ട് രുദ്ധമായ ഘട്ടത്തിൽ, വായു, സലിലത്തെ ഭേദിച്ച്, ഘോഷവാനായി ഉൽഭവിച്ചു. ജല പീഡനം നിമിത്തം ഉണ്ടായ വായു ഇന്നും, സഞ്ചരിക്കുന്നു. അത് ആകാശത്ത് വേഗം അടങ്ങാതെ, ഓടി നടക്കുന്നു. ജലവും വായുവും തമ്മിൽ അടിച്ച സമയം, ഊക്കു കൂടിയ തീയ്, നീറി ഇറങ്ങി: മേല്പോട്ടു വളർന്നു; ആകാശത്തു നിന്ന് ഇരുളിനെ അകററി. കാററിളക്കിയ തീയ്, ആകാശത്തേയും ജലത്തേയും പ്രക്ഷേപണം ചെയ്തു. തീയു ചേർന്ന കാററ്, ഘന വസ്തുവായി. ഘനവസ്തുവായ കാററ്, കീഴ്പോട്ടു വീണു; അങ്ങനെ വീഴവേ അതിലുണ്ടായിരുന്ന ദ്രവഭാഗം വീണ്ടും ഘന വസ്തുവായി, ഭൂമിയായി പരിണമിച്ചു. ഈ ഭൂമിയാണ്—സർവ രസങ്ങളുടെ, സർവ ഗന്ധങ്ങളുടെ, സർവ ദ്രവങ്ങളുടെ, സർവ പ്രാണികളുടെ—പ്രഭവ സ്ഥാനം. ഈ ഭൂമിയിൽ സർവവും പിറക്കുന്നു.

ഭരദ്വാജൻ ചോദിച്ചു:—ബ്രഹ്മാവ് ഭൂതങ്ങളെ ആയിരക്കണക്കിന് സൃഷ്ടിച്ചു; അങ്ങനെ യിരിക്കെ, പൃഥിവി, ജലം, അഗ്നി, വായു, ആകാശം എന്ന അഞ്ചിനെ മഹാ ഭൂതങ്ങൾ എന്നു പറയുന്നത് എന്തുകൊണ്ട്?'' ഭൃഗു പറഞ്ഞു:—''ഭൂതങ്ങൾ അനേക മുണ്ട്; എങ്കിലും അമിതങ്ങളായവയെ മഹാ ശബ്ദം ചേർത്തു പറയുന്നു.

> ചേഷ്ടാ വായുഃ ഖ മാകാശം, ഊഷ്മാഽഗ്നിഃ സലിലം ദ്രവഃ
> പൃഥിവീ ചാഽത്ര സംഘാതഃ ശരീരം പാഞ്ചഭൌതികം
> ഇത്യേതൈഃ പഞ്ചഭിർ ഭൂതൈഃ യുക്തം സ്ഥാവര ജംഗമം
> ശ്രോത്രം ഘ്രാണം രസഃ സ്പർശോ ദൃഷ്ടി രിന്ദ്രിയ സംജ്ഞിതാഃ

വ്യക്തികളിൽ കാണുന്ന ചേഷ്ട, വായുവാണ്; ശബ്ദം, ആകാശ മാണ്; ഊഷ്മാവ് അഗ്നിയും; ദ്രവം, ജലവും; അസ്ഥി മുതലായ ഘന പദാർത്ഥങ്ങൾ, ഭൂമിയും ആണ്. ചരാചരങ്ങളായ സർവവും വായു മുതലായ അഞ്ചു കൊണ്ട് നിർമ്മിതമായിരിക്കുന്നു. പഞ്ചേന്ദ്രിയങ്ങൾ നില്ക്കുന്നതും, പഞ്ചഭൂതങ്ങളെ ആശ്രയിച്ചു തന്നെ. ശ്രോത്രം ആകാശത്തെ, ഘ്രാണം ഭൂമിയെ, രസം ജലത്തെ, സ്പർശം വായുവെ, ദൃഷ്ടി അഗ്നിയെ—ആശ്രയിക്കുന്നു.

ഭരദ്വാജൻ പറഞ്ഞു:—ജീവന് ആധാരമായി നില്ക്കുന്നതു വായുവാണ് എന്നു ഞാൻ കേട്ടിരിക്കുന്നു. ഈ സംഭാഷണത്തിൽ, ഒരു ഘട്ടത്തിൽ അതു തന്നെയും അങ്ങനെ പ്രസ്താവിച്ചു. അങ്ങനെ എങ്കിൽ ജീവിതം നിരർത്ഥക മല്ലയോ?

ജീവൻ എന്നു ഒന്നിനെ ആരും കണ്ടിട്ടില്ല. ഒരുവൻ മരിക്കുമ്പോൾ, ശരീരത്തെ വിട്ട് ഇറങ്ങുന്നത്, വായു മാത്രമാകുന്നു. ശരീരത്തിലുള്ള ഊഷ്മാവും നശിക്കുകയും ചെയ്യുന്നു. കുറച്ച് വെള്ളം ഒരു കിണററിലേക്ക് ഒഴിച്ചാൽ, അതു കിണററിലെ വെള്ളത്തോട് ഒരുമിച്ച് ഒന്നാകും. പന്തത്തെ തീജ്വാലയിലേക്ക് എറിഞ്ഞാൽ, ചെന്ന തീയും നിന്ന തീയും ഒന്നാകും. അതുപോലെ തന്നെ മരിക്കുന്ന പ്രാണിയിൽ നിന്ന് ഇറങ്ങുന്ന പ്രാണൻ, വായുമണ്ഡലത്തിൽ മേളിക്കുന്നു. പഞ്ചഭൂതങ്ങൾ ചേർന്നുണ്ടായ ഈ ശരീരത്തിൽ, ജീവിതം എവിടെ? പഞ്ചഭൂതങ്ങളിൽ ഒന്നു പിരിഞ്ഞു മാറിയാൽ, ശേഷിച്ച നാലും ബന്ധം വെടിയുന്നതായി നാം കാണുന്നു. ആഹാരമില്ലെങ്കിൽ ജലം നശിച്ചു; ഉച്ഛ്വാസത്തെ നിഗ്രഹിച്ചാൽ വായു ഇല്ല; വിസർജ്ജനം ഇല്ലെന്നായാൽ, ആകാശം അസ്തമിച്ചു; ഭക്ഷണം ഇല്ലെങ്കിൽ അഗ്നി കെട്ടു; വ്യാധി, മരണം, പരിക്ലേശം, എന്നവ നിമിത്തം ഭൂമി അതായതു ശരീരം, ജീർണ്ണിച്ചു. ഏതെങ്കിലും ഒന്നു പീഡിതമായാൽ, ഭൂതസംഘാതത്തിനു കേടു പററി. ഇങ്ങനെയാണ് നാം യഥാർത്ഥത്തിൽ കാണുന്നത്. എന്നാൽ മരണസമയത്തിൽ ജീവൻ എവിടെ പ്പോകുന്നു? ആ അവസ്ഥയിൽ ജീവൻ എന്തറിയുന്നു? എന്തു കേൾക്കുന്നു? എന്തു പറയുന്നു?

ഏഷാ ഗൌഃ പരലോകസ്ഥം [illegible]ഷ്യതി മാമിതി
യോ ദത്വാ മ്രിയതേ ജന്തുഃ സാ [illegible] കഥം താരയിഷ്യതി
ഗൌശ്ച പ്രതിഗ്രഹീതാ ച ദാതാ ചൈവ സമം യദാ
ഇഹൈവ വിലയം യാന്തി കുത സ്തേഷാം സമാഗമഃ
വിഹഗൈ രുപഭുക്തസ്യ ശൈലാഗ്രാൽ പതിതസ്യ ച
അഗ്നിനാ ചോപയുക്തസ്യ കുതഃ സംജീവനം പുനഃ
ഛിന്നസ്യ യദി വൃക്ഷസ്യ ന മൂലം പ്രതിരോഹതി
ബീജാന്യസ്യ പ്രരോഹന്തി മൃതഃ ക്വ പുനരേഷ്യതി
ബീജമാത്രം പുരാ സൃഷ്ടം യ ദേതത് പരിവർത്തതേ
മൃതാ മൃതാഃ പ്രണശ്യന്തി ബീജാ ദ്ബീജം പ്രവർത്തതേ.

ഞാൻ ദാനം ചെയ്ത പശു, പരലോകത്ത് എന്നെ രക്ഷിക്കുമോ? പശു തന്നെയും ചാകുന്നു; അത് എങ്ങനെ ഇതരനെ രക്ഷിക്കും? ദാതാവും, ഗ്രഹീതാവും, പശുവും ചാകുന്നു. അവ ചാകുന്നതു നാം കാണുന്നു. അവ വീണ്ടും സമാഗമിക്കുന്നത് എങ്ങനെ? മലയിൽ നിന്നു മറിഞ്ഞു വീണു ചത്തവൻ, പറവകൾക്ക് ഇരയായവൻ, ചിതയിൽ വെന്തു ചാരമായവൻ—ഇവരൊക്കെയും പുനരുത്ഥാനം ചെയ്യുന്നത്, എങ്ങനെ? മൂട് മുറിഞ്ഞ മരം ഉവിച്ചു പോകും. ബീജമാണെങ്കിൽ മുളയ്ക്കും. ചത്തവൻ എങ്ങനെ എഴീററു വരും. എന്റെ അഭിപ്രായം, ആദിയിൽ ഏതാനും ബീജങ്ങൾ സൃഷ്ടിക്കപ്പെട്ടു എന്നും, അവയിൽ നിന്നു തലമുറകൾ തോറും നൂതന ബീജങ്ങൾ ഉണ്ടാകുന്നു എന്നും ആണ്. എന്നാൽ [illegible]വയൊക്കെയും ചത്താവ തന്നെ'' ഭൃഗു പറഞ്ഞു:—

ന പ്രണാശോഽസ്തി ജീവാനാം ദത്തസ്യ ച കൃതസ്യ ച
യാതി ദേഹാന്തരം പ്രാണീ ശരീരം തു വിശീര്യതേ
ന ശരീരാശ്രിതോ ജീവ [illegible] നഷ്ടേ പ്രണശ്യതി
യഥാ സമിധാം ദഗ്ദ്ധാസു ന പ്രണശ്യതി പാവകഃ

ജീവന്മാർക്കു നാശമില്ല; ചെയ്യപ്പെട്ട ദാനവും നാം ചെയ്യുന്ന പ്രവൃത്തികളും നശിക്കുകയില്ല. മരണത്തിൽ പ്രാണി, ദേഹാന്തരത്തെ പ്രാപിക്കുകയാണ്; നശിക്കുന്നതു ശരീരം മാത്രമത്രെ. ജീവൻ, ശരീരത്തെ ആശ്രയിച്ചു നില്ക്കുന്നു എന്നല്ലാതെ—ശരീരം നശിക്കുമ്പോൾ നശിക്കുക ഇല്ല. വിറക് നശിച്ച ശേഷവും തീ ശേഷിക്കുന്നതു പോലെ—ശരീരം നശിച്ച ശേഷവും ജീവൻ ശേഷിക്കുന്നു. ഭരദ്വാജൻ പറഞ്ഞു:

അഗ്നേർ യഥാ സമിദ്ധസ്യ യദി നാശോ ന വിദ്യതേ
ഇന്ധനസ്യോപയോഗാന്തേ സ ചാഗ്നിർ നോപലഭ്യതേ
നശ്യതീത്യേവ ജാനാമി ശാന്തമഗ്നി മനിന്ധനം
ഗതി ര്യസ്യ പ്രമാണം വാ സംസ്ഥാനം വാ ന ദൃശ്യതേ.

വിറകിൽ തീയു പോലെയാണ്, ശരീരത്തിൽ ജീവൻ എന്നു അങ്ങ് പറയുന്നു: ശരിതന്നെ. എന്നാൽ വിറക് നശിക്കുമ്പോൾ തീയും നശിക്കുന്നു. വിറക് തീർന്നാൽ, തീ കെട്ടു; നശിച്ചു; കേവലം ഇല്ലെന്നായി; അങ്ങനെയാണ് നാം കാണുന്നത്. ശരീരം മരിച്ച ശേഷം, ജീവന്റെ വ്യാപാരത്തെയോ, അസ്തിത്വത്തെയോ എവിടെയെങ്കിലും സംസ്ഥാനത്തെയോ, ആരും കണ്ടിട്ടില്ല.'' ഭൃഗു പറഞ്ഞു:—''വിറക് ഒടുങ്ങിയാൽ തീ കാണാതാകുമെന്നുള്ളതു വാസ്തവം തന്നെ. എന്നാൽ തീ അപ്പോൾ ഇല്ലെന്നാകുന്നില്ല. വിറക് ഒടുങ്ങി, ഇരിക്കുവാൻ സ്ഥാനമില്ലാതെയായ തീ, ആകാശത്തിൽ യോജിക്കുകയും കണ്ണുകൾക്കു വിഷയമല്ലാതെ വരുകയും ചെയ്യുന്നു. അത്ര മാത്രമാണ്; അതു പോലെ തന്നെ, ശരീരം ഉപേക്ഷിച്ച് ജീവൻ ആകാശത്തെ ആശ്രയിക്കുന്നു; സൂക്ഷ്മത്വം നിമിത്തം കാണപ്പെടാത്തതാകുന്നു. പ്രാണങ്ങളെ ധരിക്കുന്ന ശരീരാഗ്നിയാണ് ജീവൻ; ഉച്ഛ്വാസത്തെ നിഗ്രഹിച്ചാൽ പ്രാണങ്ങളെ ധരിക്കുന്ന ശരീരാഗ്നി നശിക്കും; ശരീരാഗ്നി നശിക്കുമ്പോൾ ശരീരം അചേതനമാകും; ഭൂമിയിൽ വീഴും; എന്നാൽ പ്രാണനും, കൂടെ അഗ്നിയും, ആകാശത്തെ പ്രാപിക്കുന്നു. ആകാശവും പ്രാണനും അഗ്നിയും ഒന്നാകും. ശേഷിച്ച രണ്ട്—ജലവും ഭൂമിയും—ഭൂമിയുടെ രൂപത്തിൽ നില്ക്കും. ആകാശമുള്ളേടത്തു വായുവുമുണ്ട്. വായു ഉള്ളേടത്ത് അഗ്നിയുമുണ്ട്. വായുവും അഗ്നിയും രൂപമില്ലാത്തവയും അദൃശ്യങ്ങളും ആണ് എന്നുള്ളതു വിസ്മരിക്കപ്പെടരുത്. വ്യക്തികളോടു ബന്ധപ്പെട്ട് അവ കാണപ്പെടുന്നത്, അവയുടെ സ്വഭാവത്തിൽ ഒരു വ്യത്യാസം മാത്രമാകുന്നു.'' ഭരദ്വാജൻ പറഞ്ഞു:—''ശരീരം എന്നതു പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം എന്നവയുടെ സംഘാതമാണ്, എങ്കിൽ ജീവനെ തിരിച്ചറിയുന്നത് എങ്ങനെ? പഞ്ചഭൂതങ്ങൾ ചേർന്നുണ്ടായ ശരീരത്തിൽ—പഞ്ചേന്ദ്രിയങ്ങളെക്കൊണ്ടു പ്രവൃത്തികളിൽ സക്തമായ ശരീരത്തിൽ—ജീവൻ എങ്ങനെ വർത്തിക്കുന്നു, എന്നു അറിവാൻ ഞാൻ കാംക്ഷിക്കുന്നു. ശരീരത്തെ നാം കാണുന്നതു, മാംസവും ചോരയും ചേർന്നു ഒരു ചണ്ടാടമായിട്ടാണ്; അതു, മേദസ്സും സ്നായുക്കളും അസ്ഥികളും ചേർന്ന ഒരു പൊതിയാണെന്നും പറയാം. ഈ പൊതി അഴിച്ചാൽ, അതിനകത്തു ജീവൻ എന്നു ഒന്നിനെ ആരും കാണുന്നില്ല. പഞ്ചഭൂതസംഘാതമായ ഈ ശരീരത്തിൽ ജീവൻ എന്നു ഒന്നില്ല, എന്നു പറവാനും വൈഷമ്യമുണ്ട്. ശാരീരമായും മാനസികമായും ഉള്ള ദുഃഖങ്ങളെ അനുഭവിക്കുന്നത് ആര് എന്ന പ്രശ്നത്തിനു മറുപടി ഉണ്ടാകണമല്ലോ. നാം കേൾക്കുന്നു; കാതുകളെക്കൊണ്ടു മാത്രം നാം കേൾക്കുകയില്ല. കേൾക്കുന്നതു ജീവൻ തന്നെ: എന്നാൽ കേൾക്കുന്നതൊക്കെയും ജീവനാണ്, എന്നു നിശ്ചയിക്കുവാനും പ്രയാസമുണ്ട്. മനസ്സ് ഏതെങ്കിലും ഒരു കാര്യത്തിൽ ഉറച്ചു പോയാൽ; ആ ഘട്ടത്തിൽ, ജീവൻ, ഇതര

കാര്യങ്ങളെ കേൾക്കുവാൻ അശക്തനാകുന്നു. കാണപ്പെടുന്നവയെ കാണണമെങ്കിൽ—മനസ്സും കണ്ണും ഒരുമിച്ചു വ്യാപരിക്കണം; മനസ്സ് വ്യാകുലമായി വർത്തിച്ചാൽ, മുന്നിൽ കിടക്കുന്നതിനെ ആനയെയും നാം കാണുന്നില്ല. അല്ലെങ്കിൽ വേറൊരു അവസ്ഥയെ ചിന്തിക്കുക; ഉറക്കത്തിൽ കിടക്കുന്നവൻ—കാണുന്നില്ല, കേൾക്കുന്നില്ല, രുചിക്കുന്നില്ല, മണക്കുന്നില്ല, സ്പർശിക്കുന്നില്ല. പ്രഭോ! സർവ്വജ്ഞ! ഹർഷിക്കുന്നതും, ക്രോധിക്കുന്നതും, ശോചിക്കുന്നതും ആരാണെന്നാണ് എനിക്ക് അറിയേണ്ടത്.'' ഭൃഗു പറഞ്ഞു:—''മനസ്സ് എന്നതും പഞ്ചഭൂതങ്ങളെ കൊണ്ട് ഉണ്ടായതു തന്നെ. പഞ്ചഭൂത സംഘാതമായ പദാർത്ഥം ജീവനാകുമോ എന്നുള്ള വ്യവഹാരത്തിൽ—മനസ്സ് ശരീരത്തിൽ നിന്ന് അന്യമായ ഗുണങ്ങളും ഉള്ളതായി കല്പിക്കപ്പെട്ടുകൂടാ. ശരീരം ജീവനല്ല എങ്കിൽ മനസ്സും ജീവനല്ല. ഭരദ്വാജ! ശരീരത്തെ വഹിക്കുന്നത് അന്തരാത്മാവാകുന്നു. രൂപ ശബ്ദ രസ ഗന്ധ സ്പർശങ്ങളെ അറിയുന്നത് ആ അന്തരാത്മാവാകുന്നു. ആ അന്തരാത്മാവ്, സർവ്വ ശരീരങ്ങളിൽ വ്യാപരിക്കുന്നു; സുഖ ദുഃഖങ്ങളെ അറിയുന്നു; ആ അന്തരാത്മാവ്, മാറി നിന്നാൽ, ദേഹം യാതൊന്നിനെയും അറിയുകയില്ല. രൂപത്തെയും സ്പർശത്തെയും അറിയുന്നതിന് കഴിയാതായി. ഉഷ്ണഭാവത്തെ വെടിഞ്ഞ്, ശരീരം വർത്തിക്കുമ്പോഴും—അന്തരാത്മാവ് മാറുന്നു; എന്നാൽ നശിക്കുന്നില്ല. ശരീരമാകട്ടെ നശിക്കുന്നു. വിശ്വം ജലമയമാകുന്നു; ശരീരികളുടെ ശരീരവും ജലമയം തന്നെ; ആ ജലത്തിൽ—മനസ്സിൽ—സർവ്വഭൂതങ്ങളിൽ വർത്തിക്കുന്ന ബ്രഹ്മാവായ ആത്മാവ് വർത്തിക്കുന്നു. ആത്മാവ് പ്രാകൃത ഗുണങ്ങളോട് ബന്ധപ്പെട്ടു നില്ക്കുന്ന അവസ്ഥയിൽ ക്ഷേത്രജ്ഞൻ എന്നും; അവയിൽ നിന്നു മുക്തനായാൽ പരമാത്മാവ് എന്നും; പറയപ്പെടുന്നു. ഭരദ്വാജ! അങ്ങ് സർവ്വലോകവിധായകനായ ആ ആത്മാവിനെ അറിയണം. ജീവാത്മാവ് ഒരു ദേഹത്തെ ഉപേക്ഷിച്ച് മറ്റൊരു ദേഹത്തെ സ്വീകരിക്കും—എന്നല്ലാതെ—ജീവാത്മാവ് നശിക്കുക ഇല്ല. മരിക്കുമെന്ന് പറയുന്നത് അജ്ഞത കൊണ്ടാണ്. ജീവാത്മാവ് അനേകമായ ശരീരങ്ങളിൽ ഉടൽ കടന്ന് സഞ്ചരിക്കുന്നു.

ഏഷ സർവ്വേഷു ഭൂതേഷു ഗൂഢശ്ചരതി സംവൃതഃ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ തത്ത്വദർശിഭിഃ
തം പൂർവ്വാപരരാത്രേഷു യുഞ്ജാനഃ സതതം ബുധഃ
ലഘ്വാഹാരോ വിശുദ്ധാത്മാ പശ്യത്യാത്മാനമാത്മനി
ചിത്തസ്യ ഹി പ്രസാദേന ഹിത്വാ കർമ്മ ശുഭാശുഭം
പ്രസന്നാത്മാഽഽത്മനി സ്ഥിത്വാ സുഖമവ്യയമശ്നുതേ
മാനസോഽഗ്നിഃ ശരീരേഷു ജീവ ഇത്യഭിധീയതേ
സൃഷ്ടിഃ പ്രജാപതേരേഷാ ഭൂതാധ്യാത്മവിനിശ്ചയാ.

ഇങ്ങനെ സർവ്വ ഭൂതങ്ങളിൽ മറഞ്ഞ്, ഗൂഢനായി ചരിക്കുന്ന ആത്മാവിനെ—തത്വദർശികൾ, സൂക്ഷ്മവും ശ്രേഷ്ഠവും ആയ ബുദ്ധി കൊണ്ടു കാണുന്നു. മിതഭുക്കും വിശുദ്ധനും വിദ്വാനും ആയ യോഗി, രാത്രി തോറും ഉറക്കത്തിനു മുമ്പും പിമ്പും, ആത്മാവു കൊണ്ട് ആത്മാവിനെ കാണാറുണ്ട്. ചിത്തം പ്രസാദിച്ചവൻ ശുഭങ്ങളും അശുഭങ്ങളും ആയ കർമ്മങ്ങളെ ഉപേക്ഷിച്ചവൻ, ആത്മാവിൽ തന്നെ നിന്നു കൊണ്ട്—അവ്യയമായ സുഖത്തെ അനുഭവിക്കും. ശരീരത്തിൽ വർത്തിക്കുന്ന മാനസമായ അഗ്നിയാണ്, ജീവൻ; ആ പ്രജാപതി സർവ്വത്തെ സൃഷ്ടിച്ചു; ഭൂതങ്ങളുടെയും ആത്മാവിന്റെയും ഉത്ഭവത്തെ കുറിച്ചുള്ള അന്വേഷണത്തിൽ അറിയേണ്ടതു് ഇതു മാത്രമാകുന്നു.

ഭൃഗു തുടർന്നു പറഞ്ഞു:—''ബ്രഹ്മാവ് ഒന്നാമതായി ആദ്യം ബ്രാഹ്മണരെ സൃഷ്ടിച്ചു; ബ്രഹ്മാവിന്റെ തേജസ്സിൽ നിന്നു പിറന്ന ആ സൂര്യാഽനല തേജസ്സുകളെ, പ്രജാപതികൾ എന്നു പറയുന്നു. അതിന്റെ ശേഷം ബ്രഹ്മാവ് സത്യം, വേദം, സുരാഽപ്സരോ ഗന്ധർവ്വന്മാർ, മുതലായ പലതിന്റെ ശേഷം ബ്രാഹ്മ ക്ഷത്രിയ വൈശ്യ ശൂദ്രന്മാർ അടങ്ങിയ മനുഷ്യവർഗ്ഗത്തെ സൃഷ്ടിച്ചു. ബ്രാഹ്മണർ വെളുത്തവരും, ക്ഷത്രിയന്മാർ ചുവന്നവരും, വൈശ്യന്മാർ മഞ്ഞച്ചവരും, ശൂദ്രന്മാർ കറുത്തവരും ആകുന്നു.'' ഭരദ്വാജൻ പറഞ്ഞു:—

ചാതുർവർണ്ണസ്യ വർണ്ണേന യദി വർണ്ണോ വിഭജ്യതേ
സർവ്വേഷാം ഖലു വർണ്ണാനാം ദൃശ്യതേ വർണ്ണസങ്കരഃ
കാമഃ ക്രോധോ ഭയം ലോഭഃ ശോകശ്ചിന്താ ക്ഷുധാ ശ്രമഃ
സർവ്വേഷാം നഃ പ്രഭവതി കസ്മാദ്വർണ്ണോ വിഭജ്യതേ
സ്വേദമൂത്രപുരീഷാണി ശ്ലേഷ്മാ പിത്തം സശോണിതം
തനുഃ ക്ഷരതി സർവ്വേഷാം കസ്മാദ്വർണ്ണോ വിഭജ്യതേ
ജംഗമാനാമസംഖ്യേയാഃ സ്ഥാവരാണാം ച ജാതയഃ
തേഷാം വിവിധവർണ്ണാനാം കുതോ വർണ്ണവിനിശ്ചയഃ

ജാതികളെ ഭാഗിക്കുന്നതു് നിറം കൊണ്ടാണ്, എങ്കിൽ—ജാതി സങ്കരം ഭവിച്ചിരിക്കുന്നു എന്നതു നിശ്ചയമാണ്. കാമം, ക്രോധം, ഭയം, ലോഭം, ശോകം, ചിന്ത, ക്ഷുധ, ശ്രമം എന്നവ സർവ്വസാധാരണമാണ്, എങ്കിൽ—വർണ്ണ വിഭാഗം ചെയ്യുന്നതു് എങ്ങനെ? വിയർപ്പ്, മൂത്രം, മലം, ശ്ലേഷ്മം, പിത്തം, രക്തം എന്നവ സർവ്വസാധാരണമാണ് എങ്കിൽ—വർണ്ണ വിഭാഗം ചെയ്യുന്നതു് എങ്ങനെ? ജംഗമാജംഗമങ്ങളുടെ ജാതികൾ അസംഖ്യങ്ങളാണ്. അവയെ വംശനിശ്ചയം ചെയ്യുന്നതു് എങ്ങനെ?'' ഭൃഗു പറഞ്ഞു:—

ന വിശേഷോഽസ്തി വർണ്ണാനാം സർവ്വം ബ്രാഹ്മമിദം ജഗത്
ബ്രാഹ്മണാഃ പൂർവ്വസൃഷ്ടാ ഹി കർമ്മഭിർ വർണ്ണതാം ഗതാഃ
കാമഭോഗപ്രിയാസ്തീക്ഷ്ണാഃ ക്രോധനാഃ പ്രിയസാഹസാഃ
ത്യക്തസ്വധർമ്മാ രക്താംഗാസ്തേ ദ്വിജാഃ ക്ഷത്രതാം ഗതാഃ
ഗോഷു വൃത്തിം സമാധായ പീതാഃ കൃഷ്യുപജീവിനഃ
സ്വധർമ്മാന്നാനുതിഷ്ഠന്തി തേ ദ്വിജാഃ വൈശ്യതാം ഗതാഃ
ഹിംസാനൃതപ്രിയാ ലുബ്ധാഃ സർവ്വകർമ്മോപജീവിനഃ
കൃഷ്ണാഃ ശൗചപരിഭ്രഷ്ടാസ്തേ ദ്വിജാഃ ശൂദ്രതാം ഗതാഃ
ഇത്യേതൈഃ കർമ്മഭിർവ്യസ്താ ദ്വിജാ വർണ്ണാന്തരം ഗതാഃ
ധർമ്മോ യജ്ഞക്രിയാ ചൈഷാം നിത്യം ന പ്രതിഷിധ്യതേ
ഇത്യേതേ ചതുരോ വർണ്ണാ യേഷാം ബ്രാഹ്മീ സരസ്വതീ
വിഹിതാ ബ്രഹ്മണാ പൂർവ്വം ലോഭാത്ത്വജ്ഞാനതാം ഗതാഃ
ബ്രാഹ്മണാ ബ്രഹ്മതന്ത്രസ്ഥാസ്തപസ്തേഷാം ന നശ്യതി
ബ്രഹ്മ ധാരയതാം നിത്യം വ്രതാനി നിയമാംസ്തഥാ
ബ്രഹ്മ ചൈവ പരം സൃഷ്ടം യേ ന ജാനന്തി തേഽദ്വിജാഃ
തേഷാം ബഹുവിധാസ്ത്വന്യാസ്തത്ര തത്ര ദ്വിജാതയഃ

പിശാചാ രാക്ഷസാ പ്രേതാ വിവിധാ മ്ലേച്ഛജാതയഃ
പ്രനഷ്ടജ്ഞാന വിജ്ഞാനാഃ സ്വച്ഛന്ദാചാര ചേഷ്ടിതാഃ
പ്രജാ ബ്രാഹ്മണ സംസ്കാരാഃ സ്വ കർമ്മ കൃത നിശ്ചയാഃ
ഋഷിഭിഃ സ്വേന തപസാ സൃജ്യന്തേ ചാപരേ പരൈഃ
ആദി ദേവ സമുൽഭൂതാ ബ്രഹ്മ മൂലാക്ഷയാവ്യയാ
സാസൃഷ്ടിർ മാനസീ നാമ ധർമ്മ തന്ത്ര പരായണാ.

വർണ്ണങ്ങളിൽ ഒന്ന് മറ്റേതിനെ അപേക്ഷിച്ച് വിശേഷപ്പെട്ടതെന്ന് പറഞ്ഞുകൂടാ. ജഗത്തു സർവ്വവും ബ്രാഹ്മമാകുന്നു. സൃഷ്ടി നടന്ന കാലം എല്ലാവരും ബ്രാഹ്മണരായിരുന്നു. വർണ്ണത സിദ്ധിച്ചതു് കർമ്മങ്ങളെക്കൊണ്ടാണ്. കാമപ്രിയന്മാർ, ഭോഗപരന്മാർ, തീക്ഷ്ണന്മാർ, ക്രോധനന്മാർ, പ്രിയസാഹസന്മാർ, സ്വധർമ്മത്തെ ത്യജിച്ചവർ, രക്താംഗന്മാർ, രജഃപ്രധാനന്മാർ—എന്നിങ്ങനെയുള്ള ബ്രാഹ്മണർ ക്ഷത്രിയന്മാരായി. സ്വധർമ്മങ്ങളെ ഉപേക്ഷിച്ച്, പശുപാലനം സ്വീകരിച്ച്, കൃഷികൊണ്ട് ഉപജീവിക്കുന്നവരും, മഞ്ഞനിറമുള്ളവരും--രജഃസത്വസ്വഭാവന്മാർ—ആയ ബ്രാഹ്മണർ—വൈശ്യന്മാരായി. ലുബ്ധന്മാർ, ഹിംസയെ പ്രിയപ്പെടുന്നവർ, അനൃതസ്വഭാവന്മാർ, ഉപജീവനത്തിനായി ഏതു പണിയും ചെയ്യുന്നവർ, മേനികറുത്തവർ--തമഃസ്വഭാവന്മാർ—സ്വഭാവപരിശുദ്ധിയെ അവഗണിക്കുന്നവർ--ആയ ബ്രാഹ്മണർ ശൂദ്രന്മാരായി. ഇങ്ങനെ കർമ്മങ്ങൾ നിമിത്തം സ്വവർണ്ണത്തിൽ നിന്ന് മാറിയ ബ്രാഹ്മണർ, ഇതരവർണ്ണന്മാരായി. ഇവർക്ക് ധർമ്മമാകട്ടെ, യജ്ഞക്രിയയാകട്ടെ, നിത്യമായി പ്രതിഷേധിക്കപ്പെട്ടിട്ടില്ല. ബ്രഹ്മാവ് നാലു വർണ്ണങ്ങളെയും ബ്രാഹ്മസരസ്വതിക്ക്—വേദത്തിന്—അർഹന്മാരായി സൃഷ്ടിച്ചു; അവർ ലോഭം നിമിത്തം ഭ്രഷ്ടന്മാരായി: അജ്ഞാനത്തിന് വശഗന്മാരായി. വ്രതങ്ങളെയും നിയമങ്ങളേയും ബ്രഹ്മത്തെയും ധരിച്ചുകൊണ്ട്, ബ്രഹ്മതന്ത്രത്തിൽ നിന്ന് ഭ്രഷ്ടന്മാരാകാത്തവർ--ബ്രാഹ്മണരായിത്തന്നെ നില്ക്കുന്നു. അവരുടെ തപസ്സ് നിഷ്ഫലമാകുന്നില്ല. സൃഷ്ടമായതു് ഒക്കെയും ബ്രഹ്മമാണെന്ന് അറിയുന്നവർ; ബ്രാഹ്മണരാകുന്നു. അവർ അജ്ഞാനം നിമിത്തം, ബഹുവിധന്മാരാകുന്നു. ജ്ഞാനവും വിജ്ഞാനവും നശിക്കുകയും, ആചാരങ്ങളെയും വ്യവസായങ്ങളെയും സ്വച്ഛന്ദമായി സ്വീകരിക്കുകയും ചെയ്യുക നിമിത്തം, അവർ—പിശാചങ്ങൾ, രാക്ഷസന്മാർ, പ്രേതങ്ങൾ,--വിവിധങ്ങളായ മ്ലേച്ഛജാതികൾ--ആയി പിറക്കുന്നു. ബ്രഹ്മാവിന്റെ പുത്രന്മാരും പ്രജാപതികളും ആയ ഋഷികൾ ഉണ്ടല്ലോ; അവർ തപസ്സിനെ ആശ്രയിച്ച്, സ്വധർമ്മത്തിങ്കൽ കൃതനിശ്ചയന്മാരും, വേദവിധികളിൽ നിരതന്മാരും, ആയ പ്രജകളെ സൃഷ്ടിച്ചു. പ്രഥമസൃഷ്ടി--ആദിദേവസമുൽഭൂതവും, ബ്രഹ്മം ആധാരമായതും, ആയതിനാൽ അക്ഷയവും അവ്യയവും ആയതും, ധർമ്മതന്ത്രപരായണവും, ആയ പ്രഥമസൃഷ്ടി—മാനസമാകുന്നു. *

ഭൃഗു തുടർന്നു പറഞ്ഞു:--

സത്യം ബ്രഹ്മ തപഃ സത്യം സത്യം സൃജതി ച പ്രജാഃ
സത്യേന ധാര്യതേ ലോകഃ സ്വർഗ്ഗം സത്യേന ഗച്ഛതി

അനൃതം തമസോ രൂപം തമസാ നീയതേ ഹ്യധഃ
തമോ ഗ്രസ്താ ന പശ്യന്തി പ്രകാശം തമസാഽവൃതം
സ്വർഗ്ഗഃ പ്രകാശഃ ഇത്യാഹുഃ നരകം തമ ഏവ ച
സത്യാനൃതാത്തദുഭയം പ്രാപ്യതേ ജഗതീചരൈഃ
തത്ര ത്വേവം വിധാ ലോകേ വൃത്തിഃ സത്യാനൃതേ ഭവേത്
ധർമ്മാധർമ്മൌ പ്രകാശശ്ച തമോ ദുഃഖം സുഖം തഥാ

തത്ര യത്സത്യം സ ധർമ്മോ യോ ധർമ്മഃ സ പ്രകാശോ യഃ പ്രകാശഃ തത്സുഖമിതി തത്ര യദനൃതം സോഽധർമ്മോ യോഽധർമ്മസ്തത്തമോ യത്തമസ്തദ്ദുഃഖമിതി അത്രോച്യതേ.

ശാരീരൈർ മാനസൈർ ദുഃഖൈഃ സുഖൈശ്ചാപ്യ-
സുഖോദയൈഃ
ലോകസൃഷ്ടിം പ്രപശ്യന്തോ ന മുഹ്യന്തി വിചക്ഷണാഃ
തത്ര ദുഃഖ വിമോക്ഷാർത്ഥം പ്രയതേത വിചക്ഷണഃ
സുഖം ഹ്യനിത്യം ഭൂതാനാം ഇഹ ലോകേ പരത്ര ച
രാഹു ഗ്രസ്തസ്യ സോമസ്യ യഥാ ജ്യോത്സ്നാ ന ഭാസതേ
തഥാ തമോഭിഭൂതാനാം ഭൂതാനാം ഭ്രശ്യതേ സുഖം

തത് ഖലു ദ്വിവിധം സുഖമുച്യതേ ശാരീരം മാനസഃ ച ഇഹ ഖല്വമുഷ്മിംശ്ച ലോകേ സർവ്വാരംഭ പ്രവൃത്തയഃ സുഖാർത്ഥമഭിധീയന്തേ ന ഹ്യതഃ പരം ത്രിവർഗ്ഗഫലം വിശിഷ്ടതരമസ്തി സ ഏഷ കാമ്യോ ഗുണവിശേഷോ ധർമ്മാർത്ഥഗുണാരംഭസ്തദ്ധേതുരസ്യോൽപ്പത്തിഃ സുഖ പ്രയോജനാർത്ഥ ആരംഭഃ

സത്യം എന്നതു ബ്രഹ്മം തന്നെ; സത്യം എന്നതു തപസ്സ് തന്നെ; സത്യം പ്രജകളെ സൃഷ്ടിക്കുന്നു; സത്യം ലോകത്തെ ഗരിക്കുന്നു; സത്യം സ്വർഗ്ഗത്തിലേക്ക് നയിക്കുന്നു. അനൃതം എന്നതു തമസ്സിന്റെ രൂപമാകുന്നു; തമസ്സ് കീഴ്പോട്ടേക്ക് നയിക്കുന്നു; തമസ്സിനാൽ ഗ്രസിക്കപ്പെട്ടവർ—തമസ്സിനാൽ ആവൃതന്മാർ--പ്രകാശത്തെ കാണുന്നില്ല. സ്വർഗ്ഗം പ്രകാശമെന്നും, നരകം തമസ്സെന്നും, പറയപ്പെടുന്നു. ജഗൽചരന്മാർ സ്വർഗ്ഗത്തെയോ നരകത്തെയോ പ്രാപിക്കാം. സത്യവും അനൃതവും ആകട്ടെ ഈ ലോകത്തിൽ ധർമ്മം അധർമ്മം, പ്രകാശം തമസ്സ്, സുഖം ദുഃഖം എന്നിങ്ങനെയുള്ള വിപരീത വൃത്തികളിലേക്ക് നടത്തുന്നു. ഇവയിൽ സത്യം ധർമ്മമാകുന്നു; ധർമ്മം പ്രകാശമാകുന്നു; പ്രകാശം സുഖവും ആകുന്നു. അതുപോലെതന്നെ അനൃതം അധർമ്മമാകുന്നു; അധർമ്മം തമസ്സാകുന്നു.; തമസ്സ് ദുഃഖവും ആകുന്നു. ഇതു സംബന്ധമായി ഇങ്ങനെ പറയപ്പെടുന്നു; ലോകസൃഷ്ടി ശാരീരങ്ങളായും മാനസങ്ങളായും ഉള്ള ദുഃഖങ്ങളോടും, അസുഖമായി പരിണമിക്കുന്ന സുഖങ്ങളോടും ചേർന്നു നില്ക്കുന്നതായി കാണുന്ന വിചക്ഷണൻ—മോഹിക്കുന്നില്ല. വിചക്ഷണൻ, ദുഃഖത്തിൽ നിന്ന് മോചനം ലഭിക്കുവാനായി പ്രയത്നിക്കുന്നു. ഭൂതങ്ങൾ അനുഭവിക്കുന്ന സുഖം, ഇഹത്തിലും പരത്തിലും അനിത്യം തന്നെ. രാഹുഗ്രസ്തനായ ചന്ദ്രന്റെ പ്രഭ കെടുന്നതു പോലെ, തമസ്സ് ആവരണം ചെയ്യുന്ന ഭൂതങ്ങളുടെ സുഖം നശിച്ചുപോകുന്നു. സുഖം, ശാരീരമെന്നും മാന

* പ്രജാ ബ്രാഹ്മണ സംസ്കാരാഃ ഇത്യാദി രണ്ടു ശ്ലോകങ്ങളുടെ അർത്ഥം സ്പഷ്ടമല്ല. അവയുടെ സാരം ഇങ്ങനെയെന്ന് വച്ചാൽ, അർത്ഥം സ്പഷ്ടമാകുമെന്ന് തോന്നുന്നു. നിത്യമായ സൃഷ്ടി എന്നു ഒന്നുണ്ട്. അതു് ആദിദേവന്റെ മനഃസൃഷ്ടി അല്ലെങ്കിൽ യോഗത്തെ ആശ്രയിച്ച സൃഷ്ടിയാകുന്നു. ജീവനിൽ നിന്നു ജീവൻ ആവിഷ്കൃതമാകുമെന്നുള്ള തത്വം, ആകാശം മുതലായ ആധാരഭൂതങ്ങൾ, എന്നിവ ഒക്കെയും ആ വർഗ്ഗത്തിൽ പെടും. എന്നാൽ ആ സനാതന സൃഷ്ടികളിൽ നിന്ന് പ്രഭവിച്ച പ്രത്യക്ഷ വിശ്വം പ്രാചീനന്മാരായ പരമർഷികളുടെ സൃഷ്ടിയാകുന്നു.

സമെന്നും രണ്ടു വിധമാണ്. ഇഹപര ലോകങ്ങളിൽ, സർവാരംഭപ്രവൃത്തികൾ സുഖത്തിനായി കല്പിക്കപ്പെട്ടിരിക്കുന്നു. സുഖത്തെ കവിഞ്ഞതായ യാതൊരു ഫലമത്രയും ധർമ്മം, അർത്ഥം, കാമം എന്നിവ സംബന്ധിച്ച് കാണുന്നില്ല. ആ സുഖം തന്നെ കാമ്യമായതു്. ധർമ്മത്തെയും അർത്ഥത്തെയും അന്വേഷിക്കുന്നതു്, കേവലം സുഖത്തിനായി തന്നെ. സുഖത്തിന്റെ മൂലം ധർമ്മം തന്നെ: സുഖത്തിന്റെ ആരംഭം ധർമ്മം തന്നെ; സർവ പ്രാരംഭങ്ങളും സുഖത്തെ സമ്പാദിക്കുവാനായി തന്നെ.

ഭരദ്വാജൻ പറഞ്ഞു:—

യ ദേതൽ ഭവതാഽഭിഹിതം സുഖാനാം പരമാർത്ഥ സ്ഥിതി
രിതി ത ന്ന ഗൃഹ്ണീമോ നഹ്യേഷാം തപസി
സ്ഥിതാനാം അപ്രാപ്യ ഏഷ കാമ്യോ
ഗുണവിശേഷോ ന ചൈന മഭിലഷന്തി ച ത-
പസി ശ്രൂയതേ ത്രിലോകകൃൽ ബ്രഹ്മാ പ്രഭു രേകാകീ
തിഷ്ഠതി ബ്രഹ്മചാരീ ന കാമസുഖേഷ്വാത്മാന മവദധാ
തി അപി ച ഭഗവാൻ വിശേശ്വര ഉമാപതിഃ കാ-
മ മഭിവർത്തമാനം അനംഗത്വേന ശമമനയത് ത-
സ്മാൽ ബ്രൂമോ ന തു മഹാത്മഭിഃ പ്രതി
ഗൃഹീതോഽയ മർത്ഥോ ന ത്വേഷ താവ ദ്വിശി-
ഷ്ടോ ഗുണഗണ ഇതി നൈതൽ ഭഗവാൻ പ്ര-
ത്യേതി ഭഗവതോക്തം സുഖാനാം പരമാർത്ഥ സ്ഥി-
തി രിതി ലോകപ്രവാദോ ഹി ദ്വിവിധഃ ഫ-
ലോദയഃ സുകൃതാ ത്സുകൃത മവാപ്യതേ ദുഷ്കൃതാ
ദ്ദുഃഖ മിതി

പരമമായ അർത്ഥം സുഖമാകുന്നു എന്നു ഭവാൻ പറക ഉണ്ടായി. ഇതു് എനിക്കു് മനസ്സിലാകുന്നില്ല. തപസ്സിൽ തന്നെ പ്രതിഷ്ഠ പ്രാപിച്ച ഋഷികൾ, ഇതിനെ കാമിക്കുന്നതായി കാണുന്നില്ല. പ്രഭുവായ ത്രിലോക നിർമ്മാതാവു്—ബ്രഹ്മാവു്—ഏകാകിയും ബ്രഹ്മചാരിയും ആണെന്നു് പ്രസിദ്ധമാകുന്നു. ആ പ്രഭു കാമങ്ങളെക്കൊണ്ടു് ആത്മാവിനെ പ്രസാദിപ്പിക്കുന്നില്ല. അതുപോലെ തന്നെ, ഉമാപതിയായ ഭഗവാൻ കാമനെ അനംഗനാക്കി, ഹിംസിക്കുകയാണു് ചെയ്തതു്. ആയതിനാൽ മഹാന്മാർ സുഖത്തെ വരിക്കുന്നില്ല എന്നു ഞാൻ പറയുന്നു; സുഖകാംക്ഷ ശ്രേഷ്ഠമായ ഒരു ഗുണമല്ല. ആയതിനാൽ സുഖം തന്നെ പരമമായ അർത്ഥമെന്ന ഭഗവദഭിപ്രായത്തെ വിശ്വസിക്കുക എളുപ്പമല്ല. സുകൃതങ്ങളിൽ നിന്നു് സുഖവും, ദുഷ്കൃതങ്ങളിൽ നിന്നു് ദുഃഖവും,—ഇങ്ങനെ ഫലോദയം രണ്ടു വിധമാണെന്നുള്ളതു്—കേവലം ലോകപ്രവാദം മാത്രമാകുന്നു.''

ഭൃഗു പറഞ്ഞു:—

അത്രോച്യതേ അനൃതാൽ തമഃ പ്രാദുർഭൂതം തതഃ ത-
മോ ഗ്രസ്താ അധർമ്മ മേവാ നുവർത്തന്തേ ന ധ-
ർമ്മം ക്രോധ ലോഭ മോഹ മദാദിഭി രവച്ഛന്നാ
ന ഖല്വസ്മിൻ ലോകേ നാമുത്ര സുഖ മാപ്നുവന്തി. വി-
വിധ വ്യാധി വ്രണ രുജോപതാപൈ രവകീ-
ര്യന്തേ. വധ ബന്ധ നിരോധ പരിക്ലേശാദിഭി ശ്ച
ക്ഷുൽ പിപാസാ ശ്രമ കൃതൈ രുപതാപൈ രുപതപ്യ
ന്തേ. ചണ്ഡവാതാഽത്യുഷ്ണാഽതിശീത കൃതൈ ശ്ച പ്ര
തിഭയൈഃ ശരീരൈഃ ദുഃഖൈ രുപതപ്യന്തേ. ബ-
ന്ധു ധന വിനാശ വിപ്രയോഗ കൃതൈ ശ്ച മാന-
സൈഃ ശോകൈഃ അഭിഭൂയന്തേ. ജരാ മൃത്യു കൃതൈ
ശ്ചാന്യൈ രിതി. യ ഏതൈഃ ശാരീരൈഃ മാനസൈഃ
ദുഃഖൈഃ ന സ്പൃശ്യതേ. ത സ്സുഖം വിദ്യാൽ ന ചൈ
തേ ദോഷാഃ സ്വർഗ്ഗേ പ്രാദുർഭവന്തി തത്ര ഖലു ഭ-
വന്തി.

സുസുഖഃ പവനഃ സ്വർഗ്ഗേ ഗന്ധ ശ്ച സുരഭിഃ തഥാ
ക്ഷുൽ പിപാസാ ശ്രമോ നാസ്തി ന ജരാ ന ച പാതകം.
നിത്യ മേവ സുഖം സ്വർഗ്ഗേ സുഖം ദുഃഖ മിഹോഭയം.
നരകേ ദുഃഖ മേവാഽഹുഃ സുഖം തു പരമം പദം
പൃഥിവീ സർവ്വഭൂതാനാം ജനിത്രീ തദ്വിധാഃ സ്ത്രിയഃ
പുമാൻ പ്രജാപതി സ്തത്ര ശുക്ലം തേജോമയം വിദുഃ
ഇത്യേത ല്ലോകനിർമ്മാണം ബ്രഹ്മണാ വിഹിതം പുരാ
പ്രജാവിപരിവർത്തന്തേ സ്വൈഃ സ്വൈഃ കർമ്മഭി രാവൃതാഃ.

ഭൃഗു പറഞ്ഞു:—''ഇതു സംബന്ധമായി പറയപ്പെട്ടിട്ടുള്ളതു്, ഇങ്ങനെയാണു്. അനൃതത്തിൽ നിന്നു് തമസ്സു് ഭവിക്കുന്നു. തമസ്സിനാൽ ഗ്രസിക്കപ്പെടുന്നവർ, അനുവർത്തിക്കുന്നതു്, അധർമ്മത്തെയാണു്, ധർമ്മത്തെയല്ല. തമസ്സിനാൽ ഗ്രസിക്കപ്പെട്ടവർ, ക്രോധം ലോഭം, മോഹം, മദം മുതലായവയ്ക്കു് അടിമപ്പെട്ടു്, ഇഹ പര ലോകങ്ങളിൽ സുഖത്തെ കാണുകയില്ല. നേരെ മറിച്ചു്, അവർ വ്യാധി, വ്രണം, ആതങ്കം മുതലായവയാൽ പീഡിതരാകുന്നു; അവർ വധം, ബന്ധം, നിരോധം, പരിക്ലേശം മുതലായവയാലും, വിശപ്പു്, ദാഹം, ശ്രമം എന്നവയാലും വിഫലരാകുന്നു. ഉഷ്ണം, ശീതം, ചണ്ഡവാതം മുതലായവയിൽ നിന്നു ഭവിക്കുന്ന ശരീരദുഃഖങ്ങളാൽ താഡിക്കപ്പെടുന്ന അവർ, ധനനാശം, ബന്ധുനാശം, മുതലായ മാനസ ശോകങ്ങളാലും, ജര, മരണം മുതലായ ഇതര ഭയങ്ങളാലും പരിക്ലേശപ്പെടുന്നു. ഈ വക ശാരീര മാനസ ദുഃഖങ്ങളാൽ സ്പർശിക്കപ്പെടാത്തവർ, സുഖത്തെ അറിയുന്നു. ഇങ്ങനെയുള്ള ദോഷങ്ങൾ സ്വർഗ്ഗത്തിൽ ഇല്ല. അവിടെ കാററു് സുഖം വളർത്തി വീശുന്നു; അവിടെ സുരഭി ഗന്ധം, സൌരഭ്യം വർഷിക്കുന്നു; അവിടെ വിശപ്പില്ല, ദാഹമില്ല, ജരയില്ല; പാപമില്ല; സ്വർഗ്ഗത്തിൽ നിത്യവും സുഖം തന്നെ; ഭൂമിയിൽ സുഖവും ദുഃഖവും രണ്ടും ഉണ്ടു്. നരകത്തിൽ ദുഃഖം തന്നെ. ആയതിനാൽ പരമമായ പദം സുഖമാകുന്നു. ഭൂമി സർവ്വ ഭൂതങ്ങളുടെ ജനയിത്രിയത്രേ: സ്ത്രീ ഭൂമിയെ അനുകരിക്കുന്നു. പുരുഷൻ പ്രജാപതിയും, ശുക്ലം സൃഷ്ടികർമ്മം ചെയ്യുന്ന തേജസ്സും, ആകുന്നു. ഇങ്ങനെയാണു് പണ്ടു് ബ്രഹ്മാവു് ലോക നിർമ്മാണം ചെയ്തതു്. ഓരോരുവനും അവനവന്റെ കർമ്മങ്ങളെ അനുസരിച്ചു്, സുഖത്തേയോ ദുഃഖത്തേയോ അനുഭവിക്കുന്നു.

# ഭൃഗുവിന്റെ വംശപ്പട്ടിക

—(o)—

ബ്രഹ്മാവ്
|
ഭൃഗു=ഖ്യാതി

ധാതാ=ആയതി — വിധാതാ=നിയതി — കവി — ലക്ഷ്മി=വരുണൻ

ധാതാ=ആയതി
|
മൃകണ്ഡൻ
|
മാർക്കണ്ഡൻ

വിധാതാ=നിയതി
|
പ്രാണൻ
|
വേദശിരസ്സ്

---

വരുണൻ=ചർഷണി
|
വാരുണി ഭൃഗു=പുലോമ

ഋത=ഋതൻ = സരൂപ — സുകന്യ=ച്യവനൻ=ആരുഷി — വജ്രശീർഷൻ — ശുചി — ഔർവൻ — ശുക്രൻ — സവനൻ

ഋത=ഋതൻ → ഏകാദശരുദ്രന്മാർ
രുദ്രപാർഷദന്മാർ

സരൂപ → കോടി രുദ്രന്മാർ

സുകന്യ=ച്യവനൻ → ഘൃതാചി=പ്രമതി
|
പ്രമദ്വര=രുരു
അല്ലെങ്കിൽ
ശുനകൻ
|
ശൌനകൻ

ച്യവനൻ=ആരുഷി → ഔർവൻ

ശുക്രൻ → ചണ്ഡൻ — അലർക്കൻ — ദേവയാനി

---

ഭൃഗുവിന്റെ പുത്രൻ ധാതാവ്: ധാതാവിന്റെ പുത്രൻ, മൃകണ്ഡൻ, മൃകണ്ഡന്റെ പുത്രൻ പ്രസിദ്ധ താപസൻ മാർക്കണ്ഡൻ--അല്ലെങ്കിൽ മാർക്കണ്ഡേയൻ. മാർക്കണ്ഡേയൻ ഉപനയനം കഴിഞ്ഞ്, ഛന്ദസ്സുകളെ വിധിപോലെ അധ്യയനം ചെയ്ത്, താപസനായി. ബാല്യത്തിൽ തന്നെ മാർക്കണ്ഡേയൻ, ശാന്തനായി: ജടിലനായി: ദണ്ഡവും കമണ്ഡലുവും എടുത്ത്, ഉപവീതവും മേഖലയും ധരിച്ച്, മാൻതോൽ, രുദ്രാക്ഷം, കുശപ്പുല്ല് മുതലായവ കൊണ്ട് ശുദ്ധനായി. മാർക്കണ്ഡേയൻ അഗ്നി, അർക്കൻ, ഗുരു, ബ്രാഹ്മണൻ എന്നിവരിലും തന്നിൽ തന്നെയും നിഗൂഢനായ ഹരിയെ--സന്ധ്യകളിൽ, സന്ധ്യകളിൽ, ആരാധിച്ചു. രാവിലേയും വൈകുന്നേരവും

മാർക്കണ്ഡേയൻ

മാർക്കണ്ഡേയൻ, ഭക്ഷ്യത്തെ ഗുരുവിന് സമർപ്പിക്കുകയും, അനുജ്ഞാപൂർവ്വം ഭക്ഷിക്കുകയും, അനുജ്ഞ ലഭിക്കാത്ത ദിവസങ്ങളിൽ ഉപോഷിക്കുകയും, പതിവായി. തപഃസ്വാധ്യായ നിരതനായ മാർക്കണ്ഡേയൻ പത്തു കോടി വർഷം ഹരിയെ ആരാധിച്ച്, സുദുർജ്ജയമായ മൃത്യുവിനെ ജയിച്ചു. ബ്രഹ്മാവ്, ഭൃഗു, ശിവൻ, ദക്ഷൻ മുതലായ ബ്രഹ്മപുത്രന്മാർ, മനുഷ്യന്മാർ, ദേവന്മാർ, പിതൃക്കൾ, ഭൂതങ്ങൾ എന്നിവരൊക്കെയും, പരമ വിസ്മിതന്മാരായി. തീവ്രമായ വ്രതത്തെ വരിച്ച്, തപസ്സ്, സ്വാധ്യായം, സംയമം എന്നവയെ അനുഷ്ഠിച്ച്, അന്തരാത്മാവു കൊണ്ട് അധോക്ഷജനെ ധ്യാനിച്ച്--മാർക്കണ്ഡേയൻ മഹായോഗത്തിൽ നിഷ്ഠനായിരിക്കവെ--ആറു മന്വന്തരങ്ങളുടെ കാലം കടന്നുപോയി. ഏഴാമത്തെ മന്വന്തരത്തിൽ, ഇന്ദ്രൻ മാർക്കണ്ഡേയന്റെ തപസ്സിനെ ഭയപ്പെട്ട്--വിഘാതം സൃഷ്ടിക്കുവാൻ പഴുതു നോക്കി. ഇന്ദ്രൻ ഗന്ധർവന്മാരെ, അപ്സരസ്സുകളെ, മന്മഥനെ, വസന്തത്തെ, മലയാനിലനെ, കാമത്തെ, മദത്തെ--മാർക്കണ്ഡേയന്റെ ആശ്രമത്തിലേക്ക് അയച്ചു. ഇന്ദ്രദൂതന്മാർ പുറപ്പെട്ട് ഹിമാലയത്തിന്റെ വടക്കെ ചരുവിൽ പുഷ്പഭദ്ര എന്ന നദികൊണ്ടും, ചിത്ര എന്നു പേരായ ശിലകൊണ്ടും പ്രസിദ്ധമായ സ്ഥാനത്ത്—ആശ്രമസമീപത്ത്—ചെന്നു ചേർന്നു. പുണ്യമായ ആശ്രമം, പുണ്യങ്ങളായ വൃക്ഷങ്ങളെ കൊണ്ടും ലതകളെ കൊണ്ടും മനോഹരമായി—പുണ്യങ്ങളായ പക്ഷികളെ കൊണ്ട് വ്യാകീർണ്ണമായി—പുണ്യങ്ങളായ ജലാശയങ്ങളെ കൊണ്ട് പവിത്രമായി—പുണ്യമായി നിന്നു; മദിച്ച വണ്ടുകളുടെ സംഗീതങ്ങളെ കൊണ്ട്, മദിച്ച കുയിലുകളുടെ കൂജനങ്ങളെ കൊണ്ട്, മദിച്ച മയിലുകളുടെ നടനങ്ങളെ കൊണ്ട്, മദിച്ച പക്ഷികളുടെ ശ്രേണങ്ങളെ കൊണ്ട്--മദിച്ചു നിന്നു. ഹിമ നദീ കണങ്ങളെ വഹിച്ചു കൊണ്ട്--പൂക്കളിൽ തട്ടിക്കയറി ചെന്ന വായു, മന്മഥനെ ഉന്മത്തനാക്കി ചെയ്തു കൊണ്ട്--വീശി. നിശാമുഖം ചന്ദ്രച്ചാറിൽ കളിക്കവെ--പൂക്കൾ കലകലയായി കലച്ചു കിടക്ക

വേ--മരങ്ങളും വള്ളികളും തമ്മിൽ കെട്ടിക്കിടക്കവേ—വസന്തവും ചെന്നു കയറി. യന്ത്രസംഗീതം, കണ്ഠസംഗീതം, എന്നിവ കൊണ്ട് ഘോഷം ചെയ്തുകൊണ്ട്, ഗന്ധർവന്മാർ അനുഗമിച്ച മന്മഥൻ--അമ്പും വില്ലും എടുത്ത്,--ഒരു പെൺപടയോടു കൂടെ--അടുത്തു. ശരീരമെടുത്ത തീയുപോലെ ഉരാധക്നായി അഗ്നിപൂജ കഴിഞ്ഞ് കണ്ണടച്ചിരുന്ന മാർക്കണ്ഡേയനെ--ഇന്ദ്രകിങ്കരന്മാർ കണ്ടു. ആശ്രമത്തിന്റെ മുറ്റത്ത് പെണ്ണുങ്ങൾ നൃത്തം ചെയ്തു; ഗായകന്മാർ ഗാനം ചെയ്തു; വീണാ പണവ കപാണം താളം തല്ലി നടന്നു. മന്മഥൻ പഞ്ചമുഖമായ അസ്ത്രത്തെ വില്ലിൽ തൊടുത്തു; ഇന്ദ്രകിങ്കരന്മാർ മാർക്കണ്ഡേയന്റെ മനസ്സിനെ കമ്പിപ്പിച്ചു. പുഞ്ജികാസ്ഥലി ആശ്രമത്തിന്റെ മുറ്റത്തു പന്തടിച്ചു നടക്കവേ--സ്തനഭാരം നിമിത്തം അര ഇളകി; തലമുടിക്കെട്ടിൽ നിന്നു പൂക്കൾ പൊഴിഞ്ഞു വീണു; അങ്ങിങ്ങ് നോക്കി, ആ പരമസുന്ദരി പന്തിന്റെ പുറകെ പോകവേ, അരഞ്ഞാൺ അഴിഞ്ഞ അരയിൽ, അഴിഞ്ഞ നേർമ്മയേറിയ വസ്ത്രത്തെ, വായു അടിച്ചു സ്ഥാനത്തു നിന്നു നീക്കി. ജയിച്ചു എന്നു ഉറച്ച മന്മഥൻ, ആ ക്ഷണത്തിൽ ബാണം അയച്ചു. എന്നാൽ അതൊക്കെയും, അസമർത്ഥന്റെ പരിശ്രമം പോലെ, നിഷ്ഫലമായി. മാർക്കണ്ഡേയന്റെ തേജസ്സിന്റെ അടിയേററ ശക്രകിങ്കരന്മാർ, പാമ്പിനെ പിടിച്ച പയ്യന്മാരെന്നതു പോലെ, ഓടി. ഇന്ദ്രാനുചരന്മാർ ധർഷിച്ചു; എന്നാൽ ആ മഹാമുനി അഹംഭാവത്തെ ആശ്രയിച്ചില്ല: മഹാത്മാക്കളുടെ പ്രഭാവത്തെ ആരു് അളക്കും? മടങ്ങിച്ചെന്ന ഹതപ്രഭന്മാരുടെ വചനങ്ങളെ കേട്ട്, ഇന്ദ്രൻ പരമവിസ്മിതനായി. തപഃസ്വാധ്യായസംയമങ്ങളെക്കൊണ്ട്, യോഗത്തിൽ നിവിഷ്ടനായ മാക്കണ്ഡേയനെ അനുഗ്രഹിക്കുവാനായി--നരനാരായണനായ ഹരി, പ്രത്യക്ഷനായി. നരനാരായണന്മാർ വർണ്ണംകൊണ്ട് ശുക്ലനും കൃഷ്ണനും ആയിരുന്നു; അവർ, നൂതനമായി വിടർന്ന താമര പോലെ മിനുത്ത് മനോരമമായ കണ്ണുകളോടു കൂടി നിന്നു; അവർ നാലു കൈയുള്ളവരായിരുന്നു; അവർ വൽക്കലം ഉടുത്തിരുന്നു; കുശപ്പുല്ല് പിടിച്ചിരുന്നു; മൂന്നു ഇഴയുള്ള ഉപവീതം ധരിച്ചിരുന്നു; അവർ ദണ്ഡവും കമണ്ഡലുവും വിശറിയും, രുദ്രാക്ഷവും ധരിച്ചിരുന്നു. ഉന്നതകായന്മാരായ അവർ, സുവർണ്ണവർണ്ണം നിമിത്തം മിന്നൽക്കീററുകളെപ്പോലെ മിന്നി, ദേവാരാധിതന്മാരും സാക്ഷാൽ തപസ്സു തന്നെ രൂപം എടുത്തവരും ആയ ഭഗവദ്രൂപങ്ങളായ നരനാരായണ ഋഷിമാരെ കണ്ട ക്ഷണത്തിൽ—മാക്കണ്ഡേയൻ എഴീററു; നമസ്കരിച്ചു; ദണ്ഡപ്രണാമം ചെയ്തു. ദർശനധന്യനായ മാക്കണ്ഡേയൻ, ആത്മാവിലും ഇന്ദ്രിയങ്ങളിലും ആശയത്തിലും ആനന്ദനിർവൃതിയെ, പ്രാപിച്ചു; ഹൃഷ്ടരോമനായി; അശ്രുപൂർണ്ണാക്ഷനായി; കണ്ണു തുറന്നു നോക്കുവാൻ കഴിയാതവനായി, മാക്കണ്ഡേയൻ പ്രാഞ്ജലിയായി നിന്നു; ഔത്സുക്യം നിമിത്തം ആശ്ലേഷിക്കുവാനോ എന്നു തോന്നുമാറ്, ആർത്തു നിന്നു; നരനാരായണന്മാരെ നോക്കി "നമോ നമഃ" എന്നു ഗൽഗദവർഷം ചെയ്തു നിന്നു. മാക്കണ്ഡേയൻ ഭഗവാന്മാർക്ക് ഇരിപ്പിടം കൊടുത്തു; ഭഗവാന്മാരുടെ പാദങ്ങളെ ക്ഷാളനം ചെയ്തു; ഭഗവാന്മാരെ അനുലേപം, ധൂമം, മാല്യം എന്നവയെക്കൊണ്ട് സംപൂജിച്ചു. ഭഗവാന്മാർ സുഖമായി ഉപവിഷ്ടന്മാരായി എന്നും; പ്രസന്നന്മാരായി എന്നും ഗ്രഹിച്ച സമയം—മാക്കണ്ഡേയൻ വീണ്ടും ഭഗവൽപാദനമസ്കാരം ചെയ്തുകൊണ്ട്, ഇങ്ങനെ ഭഗവത് സ്തോത്രം ചെയ്തു:—

കിം വർണ്ണയേ തവ വിഭോ യദുദീരിതോƒസുഃ
സംസ്പന്ദതേ തമനുവാങ് മന ഇന്ദ്രിയാണി
സ്പന്ദന്തി വൈ തനുഭൃതാമജശർവയോശ്ച
സ്വസ്യാപ്യഥാപി ഭജതാമസി ഭാവബന്ധുഃ

മൂർത്തീ ഇമേ ഭഗവതോ ഭഗവംസ്ത്രിലോക്യാഃ
ക്ഷേമായ താപവിരമായ ച മൃത്യുജിത്യൈ
നാനാ ബിഭർഷ്യവിതുമന്യതനൂര്യഥേദം
സൃഷ്ട്വാ പുനർ ഗ്രസസി സർവമിവോർണ്ണനാഭിഃ

തസ്യാവിതുഃ സ്ഥിരചരേശിതുരംഘ്രിമൂലം
യത്സ്ഥം ന കർമ്മഗുണകാലരജഃ സ്പൃശന്തി
യദ്വൈ സ്തുവന്തി വിനമന്തി യജന്ത്യഭീക്ഷ്ണം
ധ്യായന്തി വേദഹൃദയാ മുനയസ്തദാപ്ത്യൈ

നാന്യാത വാംഘ്ര്യുപനയാദപവർഗ്ഗമൂർത്തേഃ
ക്ഷേമം ജനസ്യ പരിതോഭിയ ഈശ വിദ്മഃ
ബ്രഹ്മാ ബിഭേത്യലമതോ ദ്വിപരാർദ്ധധിഷ്ണ്യഃ
കാലസ്യ തേ കിമുത തൽകൃതഭൌതികാനാം

തദ്വൈ ഭജാമ്യൃതധിയസ്തവ പാദമൂലം
ഹിത്വേദമാത്മച്ഛദി ചാƒƒത്മഗുരോഃ പരസ്യ
ദേഹാദ്യപാർത്ഥമസദന്ത്യമഭിജ്ഞമാത്രം
വിന്ദേത തേ തർഹി സർവമനീഷിതാർത്ഥം

സത്വം രജസ്തമ ഇതീശ തവാƒƒത്മബന്ധോ
മായാമയാഃ സ്ഥിതിലയോദയഹേതവോƒസ്യ
ലീലാധൃതാ യദപി സത്വമയഃ പ്രശാന്ത്യൈ
നാന്യേ നൃണാം വ്യസനമോഹഭിയശ്ച യാഭ്യാം

തസ്മാത്തവേഹ ഭഗവന്നഥ താവകാനാം
ശുക്ലാം തനും സ്വദയിതാം കുശലാ ഭജന്തി
യത്സാത്വതാഃ പുരുഷരൂപമുശന്തി സത്വം
ലോകോ യതോƒഭയമുതാത്മസുഖം ന ചാന്യത്.

തസ്മൈ നമോ ഭഗവതേ പുരുഷായ ഭൂമ്നേ
വിശ്വായ വിശ്വഗുരവേ പരദേവതായൈ
നാരായണായ ഋഷയേ ച നരോത്തമായ
ഹംസായ സംയതഗിരേ നിഗമേശ്വരായ

യം വൈ ന വേദ വിതഥാക്ഷപഥൈർഭ്രമദ്ധീഃ
സന്തം സ്വസേഷ്വസുഷു ഹൃദ്യപി ദൃക്പഥേഷു
തന്മായയാƒവൃതമതിഃ സ ഉ ഏവ സാക്ഷാ-
ദാദ്യസ്തവാƒഖിലഗുരോരുപസാദ്യ വേദം

യദ്ദർശനം നിഗമ ആത്മരഹഃപ്രകാശം
മുഹ്യന്തി യത്ര കവയോƒജപരാ യതന്തഃ
തം സർവവാദവിഷയപ്രതിരൂപശീലം
വന്ദേ മഹാപുരുഷമാത്മനിഗൂഢബോധം.

പ്രഭോ! നിന്തിരുവടിയേ ഞാൻ എങ്ങനെ വർണ്ണിക്കും? നിന്തിരുവടിയുടെ പ്രേരണം നിമിത്തം പ്രാണൻ പ്രവർത്തിക്കുന്നു; ശരീരികളുടെ വാക്കും മനസ്സും ഇന്ദ്രിയങ്ങളും പ്രവർത്തിക്കുന്നു. നിന്തിരുവടിയെ ആരാധിക്കുകയും ധ്യാനിക്കുകയും ചെയ്യുന്നവർക്ക്, നിന്തിരുവടി ബന്ധുവാകുന്നു. ഭഗവൻ! മൂന്നു ലോകങ്ങളുടെ ക്ഷേമത്തെ പുരസ്കരിച്ചും, ക്ലേശപരിഹാരത്തിനായും, മരണത്തെ ജയിച്ച് മോക്ഷത്തെ ഉദ്ദേശിച്ചും, നിന്തിരുവടി ഈ നരനാരായണരൂപങ്ങളെ സ്വീകരിച്ചിരിക്കുന്നു. ചി

ചന്തി; ഊലിനെ വിസർജ്ജിക്കുകയും ഉള്ളിലൊതുക്കുകയും ചെയ്യുന്നതുപോലെ, വമിക്കുകയും ഗ്രസിക്കുകയും ചെയ്യുന്ന സർവ്വ വിശ്വങ്ങളെ രക്ഷിക്കുവാനായി നിന്തിരുവടി മുമ്പും മത്സ്യം കൂർമ്മം മുതലായ പല രൂപങ്ങളിൽ പ്രത്യക്ഷനായിട്ടുണ്ട്. സ്ഥിരങ്ങളും ചരങ്ങളും ആയ രക്ഷിതാവിന്റെ പാദമൂലത്തെ ഞാൻ ആരാധിക്കുന്നു. കർമ്മം, ഗുണം, കാലം എന്ന അശുദ്ധികൾ നിന്തിരുവടിയുടെ പാദമൂലത്തെ സ്പർശിക്കുന്നില്ല, വേദഹൃദയന്മാരായ മുനികൾ സ്തുതിക്കുന്നതും, നമിക്കുന്നതും, യജിക്കുന്നതും, ധ്യാനിക്കുന്നതും, ആ പാദമൂലത്തെ പ്രാപിക്കുവാനായി തന്നെ. നിന്തിരുവടിയുടെ പാദസേവയെ ഒഴിച്ച്, ഭയസമാവൃതന്മാരായ ജനങ്ങൾക്ക് ക്ഷേമകാരണമായി, യാതൊന്നുമില്ല. മോക്ഷത്തിനു മൂലമായി നില്ക്കുന്ന ഭഗവൽപാദങ്ങളെ, ബ്രഹ്മാവ് ഭയപ്പെടുന്നു; രണ്ടു പരാർദ്ധ കാലം ആയുസ്സുള്ള ബ്രഹ്മാവ് ഭയപ്പെടുന്നു എങ്കിൽ--ബ്രഹ്മസൃഷ്ടങ്ങളായ ഭൂതങ്ങളുടെ അവസ്ഥയെ കുറിച്ച് പറയേണ്ടതില്ല. ശരീരം, മുതലായവ യഥാർത്ഥത്തിൽ പരമാത്മാവ് തന്നെ; എന്നാൽ ആത്മാവിനെ ആവരണം ചെയ്യുന്നവയും, തത്വത്തിലേക്ക് വഴി കാണിക്കാത്തവയും ആയ ശരീരം മുതലായവയോട് സംഗത്തെ ത്യജിച്ചുകൊണ്ട്—ഞാൻ നിന്തിരുവടിയുടെ പാദമൂലത്തെ ഭജിക്കുന്നു; ഞാൻ ഋതധീയായ നിന്തിരുവടിയുടെ പാദമൂലത്തെ ഭജിക്കുന്നു. നിന്തിരുവടി ജ്ഞാനമാത്രനാകുന്നു; നിന്തിരുവടി സർവ്വാർത്ഥങ്ങളെയും പ്രദാനം ചെയ്യുന്നു. ഈശ! ആത്മബന്ധോ! സൃഷ്ടി സ്ഥിതി ലയങ്ങൾക്ക് ഹേതുക്കളും മായാമയങ്ങളും ആയ സത്വ രജസ്തമസ്സുകളെ നിന്തിരുവടി ലീലാർത്ഥം ധരിക്കുന്നു. സത്വമാർഗ്ഗേണ പ്രത്യക്ഷനാകുന്ന നിന്തിരുവടി, പരമശാന്തിയെ പ്രദാനം ചെയ്യുന്നു. ഇതരന്മാരായ ബ്രഹ്മാവും ശിവനും മനുഷ്യർക്ക് വ്യസനങ്ങൾക്കും മോഹങ്ങൾക്കും ഭയങ്ങൾക്കും വഴി തെളിയിക്കുക മാത്രമാണ്. ആയതിനാൽ ഭഗവൻ! കുശലന്മാർ നിന്തിരുവടിയുടെ ശുദ്ധമായ നാരായണരൂപത്തെയും, നിന്തിരുവടിക്ക് പരമപ്രിയമായ നരരൂപത്തെയും ഭജിക്കുന്നു. ഈ കാരണത്താൽ ഭാഗവതന്മാർ, പുരുഷന്റെ യഥാർത്ഥമായ രൂപം സത്വമാണ് എന്നും, സത്വമാകുന്ന മാർഗ്ഗത്തിൽ കൂടെ മാത്രം, വൈകുണ്ഠം, അഭയം, ആത്മസുഖം എന്നവയെ സമ്പാദിക്കാവുന്നതാണെന്നും; അറിഞ്ഞിരിക്കുന്നു. പരമപുരുഷനെ, സമ്പൂർണ്ണനെ, വിശ്വാത്മകനെ, വിശ്വഗുരുവിനെ, പരദേവതയെ, നാരായണ ഋഷിയെ, നരോത്തമനെ, ഹംസനെ, വാഗ് നിയന്താവിനെ, നിഗമപ്രഭുവിനെ,—ഭഗവാനെ—ഞാൻ നമസ്കരിക്കുന്നു. ഇന്ദ്രിയപ്രേരണം അനുസരിച്ച് നടക്കുന്നവൻ, ഇന്ദ്രിയങ്ങളിലും, ഹൃദയത്തിലും, ഭൂതങ്ങളിലും സ്ഥിതി ചെയ്യുന്ന പ്രഭുവിനെ അറിയുന്നില്ല. നിന്തിരുവടിയുടെ മായയാൽ സർവ്വ പ്രാണികളും ആവരണം ചെയ്യപ്പെടുന്നു. എന്നാൽ അഖില ലോകഗുരുവായ നിന്തിരുവടിയുടെ കൃപാതിരേകം മൂലം വേദങ്ങളെ അറിയുന്നവൻ നിന്തിരുവടിയെ അറിയുന്നു. ഞാൻ മഹാപുരുഷനെ നമസ്കരിക്കുന്നു; ആവരണങ്ങളെക്കൊണ്ട് സ്വഭാവം ഒളിഞ്ഞു നില്ക്കുന്നവനെ, ഞാൻ നമസ്കരിക്കുന്നു; സർവ്വ വാദങ്ങൾക്കും വിഷയമായവനെ, ഞാൻ നമസ്കരിക്കുന്നു; വേദമാകുന്ന ഏക മാർഗ്ഗത്തൂടെ പ്രസ്പഷ്ടമാകുന്നവനെ, ഞാൻ നമസ്കരിക്കുന്നു; പണിപ്പെട്ട് ശ്രമിക്കുന്ന ബ്രഹ്മാവ് മുതലായവർക്ക് പരാജയത്തെ പ്രദാനം ചെയ്യുന്ന പ്രഭുവിനെ, ഞാൻ നമസ്കരിക്കുന്നു.

### പ്രളയ ദർശനം

നരസഖനായ നാരായണൻ സംപ്രീതനായി, ഭഗവാൻ പറഞ്ഞു:—''ഭോ! ഭോ! മാർക്കണ്ഡേയ! അങ്ങ് ബ്രഹ്മർഷിവര്യനായി; ആത്മസമാധി കൊണ്ടും, എന്നിൽ നിശ്ചഞ്ചലമായ ഭക്തി കൊണ്ടും, തപസ്സ്, സ്വാധ്യായം, സംയമം എന്നിവകളെക്കൊണ്ടും, അങ്ങ് സിദ്ധനായി. അങ്ങയുടെ തീവ്രമായ വ്രതചര്യ നിമിത്തം, ഞങ്ങൾ പരിതുഷ്ടന്മാരായി; അങ്ങക്ക് ഭദ്രം ഭവിക്കട്ടെ! വരദന്മാരിൽ പ്രഭുവായ എന്നോട് അങ്ങ് വരം ചോദിച്ചുകൊള്ളുക തന്നെ'' ഋഷി പറഞ്ഞു:—''ദേവദേവേശ! ശരണാഗതവത്സല! അച്യുത! നിന്തിരുവടി എനിക്ക് ദർശനം അനുവദിച്ചു; ഇതിനെ കവിഞ്ഞ് എന്തു വരമാണ്, ഞാൻ ചോദിക്കേണ്ടതു? ബ്രഹ്മാവ് മുതലായവർ തന്നെയും, യോഗമുക്തമായ മനസ്സിൽ, ശ്രീമൽ പാദാബ്ജങ്ങളെ ദർശിച്ച് സംതൃപ്തിയെ അടയുന്നു. ആ നിന്തിരുവടി എനിക്ക് ദൃഷ്ടിഗോചരനായി; അല്ലയോ അംബുജപത്രാക്ഷ! പുണ്യശ്ലോകശിഖാമണേ! ലോകത്തിനും അതിന്റെ പ്രഭുതയ്ക്കും ഭേദാവസ്ഥയെ നൽകുന്ന നിന്തിരുവടിയുടെ മായയെ എനിക്ക് കാണിച്ചു തരുമോ? ''ഭഗവാൻ പ്രസന്നനായി; ചിരിച്ചു; ''അങ്ങനെയാവാം''എന്നനുഗ്രഹിച്ച് ബദര്യാശ്രമത്തിങ്കലേക്ക് പോയി. മാർക്കണ്ഡേയനാകട്ടെ, നടന്ന സംഭവങ്ങളെത്തന്നെ വീണ്ടും വീണ്ടും ധ്യാനിച്ചുകൊണ്ട്—സൂര്യൻ, ചന്ദ്രൻ, ഭൂമി, ജലം, വായു, ആകാശം എന്നിടങ്ങളിലും, സ്വാത്മാവിലും, ആശ്രമത്തിലും, വിഹരിച്ചു; ഭാവദ്രവ്യങ്ങളെക്കൊണ്ട് ഹരിയെ ആരാധിച്ചു; ഭഗവൽപ്രേമസംപൂതനായ ഋഷി, പൂജകളെ തന്നെയും ചിലപ്പോൾ വിസ്മരിക്കുക ഉണ്ടായി. ഒരിക്കൽ—ഒരു സന്ധ്യാസമയത്ത്, മാർക്കണ്ഡേയൻ പുഷ്പഭദ്രാതടത്തിൽ ഇരിക്കുക ആയിരുന്നു; കഠിനമായ ഒരു കാറ്റ് അവിടെ ഊതിത്തുടങ്ങി: ധംധാ വാതങ്ങൾ ഇളകി: അവയെ തുടർന്ന് കരാളങ്ങളായ മേഘങ്ങൾ ആകാശത്ത് കയറി; മിന്നൽപ്പിണരുകൾ ആകാശകോണങ്ങൾക്ക് തീ കൊളുത്തി. ഇടിയുടെ ചടചടരവം കൊണ്ട് ദിക്കുകളും വിദിക്കുകളും മുഖരിതങ്ങളായി; മുറിഞ്ഞ ആനത്തുമ്പിക്കഷണങ്ങൾ പോലെ വെള്ളത്തുള്ളികൾ ഇടമുറിയാതെ ഉരുണ്ടിറങ്ങി; നാലു കടലുകൾ അടിച്ചു കയറി; അവ ഭൂമിയെ നാലു ഭാഗത്തു നിന്നും വിഴുങ്ങി; തള്ളിക്കയറിയ തിരമാലകളും, അവയിൽ പിടഞ്ഞു തുള്ളിയ ഉഗ്രനക്രങ്ങളും, എല്ലായിടത്തും ഭയാനകങ്ങളായ ആവർത്തങ്ങളും, ഒരുമിച്ചടിച്ച് ഉണ്ടായ ഘോഷം ഭയങ്കരമായി. ആഞ്ഞു കയറിയും പാഞ്ഞിറങ്ങിയും ആകാശത്തെ വിഭ്രമിപ്പിച്ച വെള്ളങ്ങളെക്കൊണ്ടും—സൂര്യകര കൂട്ട പ്രയോഗം കൊണ്ടും—ആകാശവും ഭൂമിയും ഒരുമിച്ച് പിളരുമാറ് പള പള പളനെ ഇളകിത്തുള്ളിയ കൊള്ളിയാന്റെ തള്ളലുകളെക്കൊണ്ടും—സമാകുലമായ ഭൂമിയിൽ--സർവ്വ പ്രാണികളും മാർക്കണ്ഡേയനും, പരമ സംഭ്രമത്തിന് അധീനരായി. അതിരില്ലാത്ത കടൽ ഊർമ്മികളെക്കൊണ്ട് ഭീഷണമായി; സംവർത്തന വാതങ്ങളുടെ അടിയേറ്റ കടലുകൾ, തകർന്ന്, ചീറി ചിതറി. അറാത്ത കാറുകൾ അറുതിയില്ലാതെ പെയ്ത് തറകളെയൊക്കെയും മുക്കി, ദ്വീപങ്ങളും, വർഷങ്ങളും, പർവ്വതങ്ങളും, നിരന്നു പരന്നു കിടന്നു. ഭൂമിയും, സ്വർഗ്ഗവും, ജ്യോതിർഗ്ഗോളങ്ങളും, സർവ്വ ദിക്കുകളും ഉൾപ്പെട്ട മൂന്നു ലോകങ്ങളും—സർവ്വവും ഒന്നായ വെള്ളത്തിൽ—ഒരുമിച്ചു മുങ്ങി; മാർക്കണ്ഡേയൻ മാത്രം, ഏകനായും, അസഹായനായും, ജടകളെ അഴിച്ചിട്ട് കാറ്റിൽ പറപ്പിച്ചുകൊണ്ട്—ജഡനായും അന്ധനായും, വിരണ്ടു നടന്നു; വിശന്ന്, വലഞ്ഞ്, ദാഹിച്ച്, തളർന്ന്—മകരങ്ങളും തിമിംഗലങ്ങ

ളും പേടിപ്പിച്ചതു കൊണ്ട് പേടിച്ച്—കുററകളുടെ തുള്ളലി നാൽ തുള്ളിത്തുള്ളി—കുററകൾ ഇളക്കിയ അലകളുടെ അടി നാല്പ പാട്ടും ഏററ് കിതച്ചു കിതച്ച്--പരമ മായ അന്ധകാരത്തിൽ,--മാർക്കണ്ഡേയൻ ദിക്കുകളെ വിവേചിക്കുവാൻ കഴിയാതെ, ആകാശത്തേയും ഭൂമിയേയും തിരിച്ചറിയാതെ--തളർന്നു നടന്നു. മാർക്കണ്ഡേയൻ ഒരു നിമിഷം കടൽ ച്ചുഴികളിൽ താണു; അടുത്ത നിമിഷം അലകൾ എറിഞ്ഞു പൊങ്ങി; വേറെ ചിലപ്പോൾ തമ്മിൽ കടിച്ചു കൊല്ലുവാൻ സന്നദ്ധരായ തിമിംഗലങ്ങളുടെ പിടിയിൽ പിടഞ്ഞു; മാർക്കണ്ഡേയൻ ശോചിച്ചു; ദുഃഖിച്ചു; മോഹിച്ചു; സുഖിച്ചു; പേടിച്ചു; മരണം കണ്ടു; തീരാത്ത ആധികളാൽ ബാധിതനായി; അഹോ! മാർക്കണ്ഡേയൻ വിഷ്ണുമായാസമാവൃത നായി; കോടി കോടി വർഷങ്ങളെ കഴിച്ച് ഭൂത ഭാവി ചിന്ത കൂടാതെ പരമ സംഭ്രാന്ത നായ മാർക്കണ്ഡേയൻ, ദിക്കുകളിലും വിദിക്കുകളിലും അലഞ്ഞു തിരിയവെ, ഉയന്ന ഒരു സ്ഥലത്തു് ഫല പല്ലവ ശോഭിത മായ ഒരു അരയാൽ മരത്തെ കണ്ടു. ആ മരത്തിന്റെ വടക്കു കിഴക്കേ കമ്പിൽ ഒരു ഇലയിൽ ഒരു ശിശു, ശരീര പ്രഭ കൊണ്ട് സർവ്വ തമസ്സിനേയും ഗ്രസിച്ചു കൊണ്ട് കിടക്കുന്നു.



മഹാ മരതകശ്യാമം ശ്രീമ ദ്വദന പങ്കജം
കംബു ഗ്രീവം മഹോരസ്കം സുനാസം സുന്ദര ഭ്രുവം
ശ്വാസൈജ ദലകാഭാസം കംബു ശ്രീ കർണ്ണ ദാഡിമം
വിദ്രുമാ ധര ഭാസേക്ഷ ശോണായിത സുധാ സ്മിതം

പത്മ ഗർഭാരുണാപാംഗം ഹൃദ്യ ഹാസാ വലോകനം
ശ്വാസൈജ ദ്വലി സംവിഗ്ന നിമ്ന നാഭി ദലോദരം

ചാ വംഗുലിഭ്യാം പാണിഭ്യാം ഉന്നീയ ചരണാംബുജം
മുഖേ നിധായ വിപ്രേന്ദ്രോ ധയന്തം വീക്ഷ്യ വിസ്മിത:

മഹാ മരതക ശ്യാമൻ, ഐശ്വര്യം പെററ താമരമുഖ മുള്ളവൻ, ശംഖം പോലെ മനോഹര മായ കഴുത്തുള്ളവൻ, വിരിഞ്ഞ മാറുള്ളവൻ, പണ്ടു വച്ച മൂക്കു കൊണ്ട് മുഖം അലങ്കരിച്ചവൻ, സുന്ദരങ്ങളായ പുരിക ക്കൊടികളെ ക്കൊണ്ട് കോമള നായവൻ--ആയ ശിശുവിനെ മാർക്കണ്ഡേയൻ കണ്ടു. ചിതറിക്കിടന്ന അളകങ്ങൾ ശിശു മുഖത്തു ശ്വാസ താഡന മേററ് തുള്ളി നില്ക്കുന്നു; ശംഖം പോലെ ഐശ്വര്യം നിറഞ്ഞ കാതുകൾ കുങ്കുമ പ്രഭയ്ക്ക് പകിട്ട് കുറച്ച പൂക്കളെ ക്കൊണ്ട് അലംകൃത മായി നിൽക്കുന്നു; അമൃതം വർഷിച്ച് വെള്ള വീശി ഇറങ്ങിയ പുഞ്ചിരി, ചുണ്ടുകളുടെ ചോപ്പു കൊണ്ടു ചായം കയറി, പവിഴക്കുല പോലെ നില്ക്കുന്നു: കടക്കണ്ണുകൾ, ഇളംതാമര നിറം പൂണ്ട്, നിറം പിടിച്ചു നില്ക്കുന്നു: ഹാസ മനോരമ മായ കണ്ണേറുകൾ സർവ്വ പാപ സംഹാരം ചെയ്തു തുള്ളുന്നു: ശ്വാസോച്ഛ്വാസത്തി നനുസരിച്ച് ഇളകിയ നാഭി കൊണ്ട് അലംകൃതമായ അരുവയർ, താളമടിക്കുന്നു. ചാരുക്കളായ വിരലുകൾ ഇണങ്ങിയ, പാണികളെ ക്കൊണ്ട് ചരണാംബുജത്തെ മുഖാംബുജത്തിൽ അപ്പിച്ച്, കാൽ വിരലുകളെ പാനം ചെയ്തു കൊണ്ട് ആലിന്റെ ഇലയിൽ വിഹരിച്ച ശിശുവിനെ കണ്ട്—മാർക്കണ്ഡേയൻ പരമ വിസ്മിത നായി. ദർശനം ലഭിച്ച മുഹൂത്തത്തിൽ തന്നെ, മുനി സർവ്വ ക്ലേശങ്ങളെ വിജയിച്ചു; മുനിയുടെ ഹൃദയം വിരിഞ്ഞു; കണ്ണുകൾ വിടർന്നു; പരമ സംപ്രഹൃഷ്ട നായ മുനിയുടെ രോമങ്ങൾ എഴുനീററു നിന്നു; പരമാർത്ഥം കണ്ട മുനി പരമ വിസ്മിത നായി; മുമ്പിൽ കണ്ട ബാലകനെ അടുത്തു കാണുവാനും, വാസ്തവം അറിയുവാനും ആയി അടുത്തു ചെന്നു. മാർക്കണ്ഡേയൻ ശിശുവിന്റെ ശ്വാസ ബലത്താൽ ആകൃഷ്ടനായി; ശിശുവിന്റെ ഉദരത്തിനകത്തു കടന്നു; മാർക്കണ്ഡേയൻ അവിടെ കണ്ടു; സർവ്വം കണ്ടു,—ആകാശം, ചക്രവാളം, ജ്യോതിസ്സുകൾ, പർവ്വതങ്ങൾ, സമുദ്രങ്ങൾ, ദ്വീപങ്ങൾ, വർഷങ്ങൾ, ദിക്കുകൾ, സുരന്മാർ, അസുരന്മാർ, വനങ്ങൾ, ദേശങ്ങൾ, സരിത്തുകൾ, നഗരങ്ങൾ, ഖനികൾ, പ്രജകൾ, ആശ്രമങ്ങൾ, വർണ്ണങ്ങൾ, എന്നവയൊക്കയും അതതുകളുടെ വ്യാപാരങ്ങളിൽ വ്യാപരിക്കുന്നതു് കണ്ടു. മാർക്കണ്ഡേയൻ അഞ്ചു മഹാ ഭൂതങ്ങളെ കണ്ടു; ഭൗതികങ്ങളെ കണ്ടു; യുഗങ്ങൾ, കല്പങ്ങൾ എന്നവ അടങ്ങിയ കാലത്തെ കണ്ടു; വ്യവഹാരത്തിന് വിഷയ മായ സർവ്വത്തേയും കണ്ടു; സൂര്യ പ്രകാശത്തിൽ എന്നതു പോലെ, സർവ്വ വിശ്വത്തേയും കണ്ടു. മാർക്കണ്ഡേയൻ ഹിമാലയത്തെ കണ്ടു; പുഷ്പഭദ്രാ നദിയെ കണ്ടു; സ്വാശ്രമത്തെയും അവിടെ ഋഷിമാരെയും കണ്ടു; പരമ വിസ്മിത നായി നിന്ന മാർക്കണ്ഡേയൻ വീണ്ടും വീണ്ടും ശിശുവിന്റെ ശ്വാസ വേഗത്തിൽ പെട്ടു; ബഹിർ ക്ഷിപ്തനായി. മാർക്കണ്ഡേയൻ വെള്ളങ്ങളിൽ നിന്നു. കുന്നിന്റെ തറയിൽ വടവൃക്ഷം നിൽപ്പുണ്ട്. അതിന്റെ ഇലയിൽ ശിശു കിടക്കുന്നുണ്ട്. ശിശുവിന്റെ മുഖത്തു നിന്ന് പ്രേമസുധാ വർണം കയറിയ അപാംഗ നിരീക്ഷണം, മാർക്കണ്ഡേയനെ പുളകാ നുഗ്രഹം ചെയ്യുന്നുണ്ട്. ശിശു, കണ്ണുകളിൽ കൂടെ സ്വ ഹൃദയത്തിൽ പ്രതിഷ്ഠ പ്രാപിച്ചതായി ഗ്രഹിച്ച മാർക്കണ്ഡേയൻ, അധോക്ഷജനെ ആശ്ലേഷിക്കുവാ നായി

അടുത്തു ചെന്നു. ആ ക്ഷണത്തിൽ സാക്ഷാൽ യോഗാധീശ്വരൻ, ഗുഹാശയൻ, ഭഗവാൻ, അന്തർദ്ധാനം ചെയ്തു. ദീപത്തിന്റെ ആഗ്രഹം തകരുന്നതു പോലെ--സംവർത്തന ജലങ്ങളും വടവൃക്ഷവും, ഭഗവാനും--ക്ഷണത്തിൽ--അപ്രത്യക്ഷങ്ങളായി. മാർക്കണ്ഡേയൻ ആശ്രമത്തിൽ പ്രവേശിച്ചു.

മാർക്കണ്ഡേയൻ ഹരിയെ ഇങ്ങനെ സ്തുതിച്ചു:--

പ്രപന്നോ സ്യാംഘ്രി മൂലം തേ പ്രപന്നാഭയദം ഹരേ!
യ ന്മായയാഽപി വിബുധാ മുഹ്യന്തി ജ്ഞാന കാശയാ

ഭോ ഹരേ! ജ്ഞാനം എന്നതു പോലെ വിളങ്ങുന്ന നിന്തിരുവടിയുടെ മായ നിമിത്തം, വിബുധന്മാരും മോഹിക്കുന്നു. ശരണാഗതന്മാർക്ക് ശരണം നൽകുന്ന നിന്തിരുവടിയുടെ പാദമൂലത്തെ ഞാൻ ശരണീകരിക്കുന്നു.'' ആ ഘട്ടത്തിൽ ഭഗവാൻ രുദ്രൻ രുദ്രാണിയോട്ട് ഒരുമിച്ച്, ഭൂതഗണങ്ങളാൽ അനുഗതനായി, ആ വഴി പോകയുണ്ടായി. ഋഷിയെക്കണ്ടു്, ഉമ പറഞ്ഞു:--''ഭഗവൻ! അങ്ങ് ഈ ബ്രാഹ്മണനെ കാണുന്നുവോ? ശരീരത്തെയും ഇന്ദ്രിയങ്ങളെയും മനസ്സിനേയും ഇളകാതെ നിർത്തിക്കൊണ്ട്, കാററില്ലാത്ത അവസ്ഥയിൽ മത്സ്യങ്ങളും ജലങ്ങളും ഇളകാതെ നിൽക്കുന്ന കടൽ പോലെ, ഈ ഗംഭീരൻ, സമാധിയിൽ വർത്തിക്കുന്നു. തപസ്സിന്റെ സർവ്വ സിദ്ധികളേയും നൽകി, അങ്ങ് ഈ മഹാത്മാവിനെ അനുഗ്രഹിക്കുമോ? ഭക്തന്മാർക്ക് സിദ്ധിയെ നൽകുന്നതിൽ അങ്ങ് പ്രഭുവാകുന്നു.'' ഭഗവാൻ പറഞ്ഞു:--''അവ്യയനായ ഭഗവാനിൽ പരമ ഭക്തിയെ സമ്പാദിച്ചിരിക്കുന്ന ഈ ബ്രഹ്മർഷി, യാതൊരു അനുഗ്രഹത്തേയും, മോക്ഷത്തേത്തന്നെയും, ഇച്ഛിക്കുന്നില്ല. എന്നാൽ ഈ സാധുവിനോട്ട് സംഭാഷണം ചെയ്ത ശേഷം, നമുക്ക് ഇവിടം അതിക്രമിക്കാം. സാധു സമാഗമം പരമമായ ലാഭമാണല്ലോ.'' സർവ്വ ദേഹികളുടെയും വിദ്യയുടെയും ഈശ്വരൻ മാർക്കണ്ഡേയനെ സമീപിച്ചു. എന്നാൽ മനസ്സിനെ പൂർണ്ണമായി സംയമം ചെയ്തിരുന്ന ആ പരമ താപസൻ, ആ ജഗദാത്മാക്കളെ കണ്ടില്ല; വിശ്വത്തെ യാകട്ടെ, തന്നെത്തന്നെയാകട്ടെ അറിയാതിരുന്ന സമാധിസ്ഥൻ, കേവലം സ്തബ്ധനായി വർത്തിച്ചു. യാഥാർത്ഥ്യം ഗ്രഹിച്ച പരമ ശിവൻ, ദ്വാരങ്ങളിൽ വായു എന്നതു പോലെ, യോഗ മായാബലം നിമിത്തം മാർക്കണ്ഡേയന്റെ ഹൃദയ ഗുഹയിൽ കടന്നു. മാർക്കണ്ഡേയൻ ഹൃദയത്തിനകത്തു മുക്കണ്ണനെ—മിന്നൽ പിണരൊളി ജടാഭരനെ--ദശഭുജ ബലനെ--സൂര്യ്യോൽക്കട പ്രഭാവനെ--ഉന്നത കായനെ—കടുവാത്തോൽ ഉടുത്തവനെ, ശൂലം, ഖട്വാംഗം, ചർമ്മം, അക്ഷമാല, ഡമരുകം, കപാലം, ഖഡ്ഗം, ധനുസ്സ്, എന്നവ വഹിച്ചവനെ--കണ്ടു്—ഇതു് എന്തു് എന്നു വിസ്മയിച്ചു കൊണ്ടു്--കണ്ണു തുറന്നു. രുദ്രാണിയോടും ഭൂത ഗണങ്ങളോടും ചേർന്നു് ത്രിലോക ഗുരുവായ പരമശിവൻ നില്ക്കുന്നതു കണ്ടു്--മാർക്കണ്ഡേയൻ നമസ്കരിച്ചു; പീഠം, പാദ്യം, അർഘ്യം, ഗന്ധം, സ്രക്ക്, ധൂപം, ദീപം, എന്നവയെ കൊണ്ടു് സ്വാഗതം പറഞ്ഞു: മാർക്കണ്ഡേയൻ പറഞ്ഞു:—''പ്രഭോ! അങ്ങ് ആത്മാനുഭാവം കൊണ്ടു തന്നെ പൂർണ്ണ കാമനാണ്. ലോകങ്ങൾക്ക് പരമാനന്ദം നൽകുന്ന പ്രഭോ! ഈശാന! ഞാൻ എന്താണു ചെയ്യേണ്ടതു്?

പരമ ശിവൻ മാർക്കണ്ഡേയനെ അനുഗ്രഹിച്ചതു്.

നമഃ ശിവായ ശാന്തായ സത്വായ പ്രമൃഡായ ച
രജോ ജുഷേഽപ്യഘോരായ നമസ്തുഭ്യം തമോ ജുഷേ.

ശിവന്ന് നമസ്കാരം; ശാന്തന്ന് നമസ്കാരം; സത്വന്ന് നമസ്കാരം; പ്രമൃഡന്ന് നമസ്കാരം; രജസ്സിൽ വ്യാപരിക്കുന്നു എങ്കിലും അഘോരനായവന്ന് നമസ്കാരം; തമസ്സിൽ വ്യാപരിക്കുന്നവന്ന് നമസ്കാരം.'' ആദി ദേവനായ ഭഗവാൻ പരി തുഷ്ടനായി; പ്രസന്നാത്മാവായി; ചിരിച്ചു; പറഞ്ഞു:-''ഭോ മാർക്കണ്ഡേയ! വരത്തെ വരിച്ചു കൊള്ളുക: മൂവരായ ഞങ്ങൾ വരദന്മാരിൽ പ്രമുഖന്മാരാണ്; ഞങ്ങളുടെ ദർശനം നിഷ്ഫലമാകയില്ല; മർത്ത്യൻ അമൃതത്തെ സമ്പാദിക്കുന്നതു് ഞങ്ങളിൽ നിന്നാണ്.

ബ്രാഹ്മണാഃ സാധവഃ ശാന്താഃ നിസ്സംഗാഃ ഭൂത വത്സലാഃ
ഏകാന്ത ഭക്താ അസ്മാസു നിർവൈരാഃ സമദർശിനഃ

സാധുക്കൾ, ശാന്തന്മാർ, നിസ്സംഗന്മാർ, ഭൂത വത്സലന്മാർ, ഏകാന്ത ഭക്തന്മാർ, നിർവൈരന്മാർ—ആയ ബ്രാഹ്മണർ—ഞങ്ങളെ സമനിലയിൽ ദർശിക്കുന്നു; സർവ്വ ലോകങ്ങളും ലോകപാലന്മാരും ഞങ്ങളെ വന്ദിക്കുന്നു; ഉപാസിക്കുന്നു. ഞാനും ഭഗവാൻ ബ്രഹ്മാവും, ഈശ്വരനായ ഹരിയും, ഭിന്നന്മാരല്ല. ഞാൻ, അജൻ, അച്യുതൻ എന്നവർ തമ്മിൽ അണു മാത്രം ഭേദമില്ല. ഞങ്ങളും ജനങ്ങളും തമ്മിലും ഭേദമില്ല. ആയതിനാൽ ഞങ്ങൾ നിങ്ങളുടെ സമീപത്തേക്കു് വരുന്നു.

ന ഹ്യമ്മയാനി തീർത്ഥാനി ന ദേവാ ശ്ചേതനോ ജ്ഝിതാഃ
തേ പുനന്ത്യു രുകാലേന യൂയം ദർശന മാത്രതഃ

ബ്രാഹ്മണേഭ്യോ നമസ്യാമോ യേഽസ്മ ദ്രൂപം ത്രയീമയം
ബിഭ്രത്യാത്മ സമാധാന തപഃ സ്വാദ്ധ്യായ സംയമൈഃ

ശ്രവണാ ദ്ദർശനാ ദ്വാപി മഹാപാതകിനോഽപി വഃ
ശുദ്ധ്യേര ന്നന്ത്യജാ ശ്ചാപി കിമു സംഭാഷണാദിഭിഃ

ജലരൂപങ്ങളായ തീർത്ഥങ്ങൾ, തീർത്ഥങ്ങളല്ല; അചേതനങ്ങളായ ദേവന്മാർ, ദേവന്മാരല്ല. അവ ദീർഘ കാലം കൊണ്ടു മാത്രം ശുദ്ധിയെ പ്രദാനം ചെയ്യുന്നു. ഏകാഗ്രത, തപസ്സ്, സ്വാദ്ധ്യായം, സംയമം എന്നവ അനുഷ്ഠിച്ച്, മൂന്നു വേദങ്ങളാകുന്ന അസ്മദ്രൂപത്തെ ധരിക്കുന്ന ബ്രാഹ്മണരെ, ഞങ്ങൾ മാനിക്കുന്നു. അങ്ങയെ കേൾക്കുകയോ കാണുകയോ ചെയ്താൽ മഹാപാതകികളും ചണ്ഡാലന്മാരും ശുദ്ധിമാന്മാരായി. അങ്ങയോട്ട് സംഭാഷണം ചെയ്യുന്നതിൽ നിന്നുളവാകുന്ന ഐശ്വര്യത്തെ കുറിച്ചു് പ്രസ്താവിക്കേണ്ടതില്ല.'' ചന്ദ്രചൂഡൻ പ്രസ്താവിച്ച ഗുഹ്യവും അമൃത മയവും ആയ ധർമ്മത്തെ മാർക്കണ്ഡേയൻ, സംതൃപ്തിയെ അടയാതെ, വീണ്ടും വീണ്ടും കർണ്ണപാനം ചെയ്തു; വിഷ്ണുമായ നിമിത്തം സംഭ്രമിച്ചിരുന്ന മാർക്കണ്ഡേയൻ ശിവ വാഗമൃതം ആസ്വദിച്ച്, സർവ്വ ക്ലേശങ്ങളെയും കഴിഞ്ഞു നിന്നു്, പറഞ്ഞു:—''അഹോ! ഈശ്വര ലീലാ പ്രകാരങ്ങൾ അചിന്ത്യം തന്നെ. സ്രഷ്ടാവ് സൃഷ്ടിയെ സ്തുതിക്കുന്ന രീതിയെ കുറിച്ചു് ഞങ്ങൾ എന്തറിയുന്നു? സ്രഷ്ടാവു ഗുരു തന്നെ; എന്നാൽ ധർമ്മത്തെ ഉപദേശിക്കുവാനായി, ഗുരുധർമ്മത്തെ അനുഷ്ഠിക്കുന്നു. മായാമയങ്ങളായ വൃത്തികൾ ഭഗവന്മഹിമകളെ ദുഷിപ്പിക്കുന്നില്ല. ഐന്ദ്രജാലികൻ സൃഷ്ടിക്കുന്ന ജന്തുക്കൾ ഐന്ദ്രജാലികനെ ഭയപ്പെടുത്താറില്ല. പ്രഭു മനസ്സുകൊണ്ടു് വിശ്വത്തെ സൃഷ്ടിക്കുന്നു; വിശ്വത്തിൽ പ്രവേശിക്കുന്നു; കർത്താവും ഭോക്താവും എന്നതു പോലെ വർത്തിക്കുന്നു; എന്നാൽ പ്രവർത്തിക്കുന്നതു് ഗുണങ്ങൾ മാത്രമാണ്.

തസ്മൈ നമോ ഭഗവതേ ത്രിഗുണായ ഗുണാത്മനേ
കേവലായാഽദ്വിതീയായ ഗുരവേ ബ്രഹ്മമൂർത്തയേ

ഞാൻ ഭഗവാനെ നമസ്കരിക്കുന്നു; ഗുണങ്ങളോടും അവയുടെ നേതാവായും വർത്തിക്കുന്നവനെ നമസ്കരിക്കുന്നു; കേവലനും, അദ്വിതീയനും, ഗുരുവും ആയ ബ്രഹ്മമൂർത്തിയെ നമസ്കരിക്കുന്നു. ഭോ സംപൂർണ്ണ! ഞാൻ ഏതു വരത്തെയാണ് വരിക്കേണ്ടതു്? അങ്ങയുടെ ദർശനത്തെ കവിഞ്ഞ വരം എവിടെ? അങ്ങയുടെ ദർശനം നിമിത്തം ഞാൻ സത്യകാമനായി; പൂർണ്ണകാമനായി എങ്കിലും, സകല കാമങ്ങളെയും വർഷിക്കുന്ന സംപൂർണ്ണനായ അങ്ങയോടു് ഞാൻ ഒരു വരം ചോദിച്ചുകൊള്ളട്ടെ. എനിക്കു ക്ഷയമില്ലാത്ത ഭക്തി ഭഗവാനെ കുറിച്ചും പാർഷദന്മാരെക്കുറിച്ചും, അങ്ങയെ കുറിച്ചും ഉണ്ടാകണം.'' അർച്ചിതനായ—സംസ്തുതനായ—പരമശിവൻ, ദേവി പാർവ്വതിയുടെ അനുമതിയോടുകൂടെ ഇങ്ങനെ അനുഗ്രഹിച്ചു:—''ഭോ മഹർഷേ! അങ്ങയുടെ നിരന്തരമായ ഭഗവൽഭക്തി മൂലം സർവ്വകാമങ്ങളും സഫലങ്ങളാകും. കല്പാന്തം വരെയ്ക്കു് യശസ്വിയായി, പുണ്യവാനായി, അങ്ങു്, അജരനായി, അമരനായി, വർത്തിക്കും. ഭോ ബ്രഹ്മൻ! ത്രികാലജ്ഞാനവും, സംഗവിച്ഛേദം ചെയ്യുന്ന വിജ്ഞാനവും, അങ്ങയുടെ വിഭവങ്ങളാണ്.'' പരമശിവൻ മുനിയെ ഇങ്ങനെ അനുഗ്രഹിച്ച ശേഷം—മഹർഷിയുടെ തപഃപ്രഭാവത്തെ കുറിച്ചും നാരായണാനുഗ്രഹം നിമിത്തം പ്രളയദർശനം ചെയ്തതിനേ കുറിച്ചും മററും പാർവ്വതിയെ ഗ്രഹിപ്പിച്ചുകൊണ്ടു്—യാത്ര തുടർന്നു. യോഗമഹിമാ ബലവാനായ മാർക്കണ്ഡേയനാകട്ടെ, ഹരിയിൽ ഏകാന്ത ഭക്തിയോടുകൂടെ ഇന്നും ലോകപര്യടനം ചെയ്യുന്നു.

---

# വാരുണി ഭൃഗു

ദക്ഷൻെറ യാഗശാലയിൽ ചരമമടഞ്ഞ ഭൃഗു വൈവസ്വത മന്വന്തരത്തിൽ വീണ്ടും പിറന്നു.

ഭൃഗുർ മഹർഷി ഭഗവാൻ ബ്രഹ്മണാ വൈ സ്വയം ഭുവാ
വരുണസ്യ ക്രതൌ ജാതഃ പാവകാദിതി നഃ ശ്രുതം

ഭൃഗു പിറന്നതു് ബ്രഹ്മാവിൻെറ പുത്രനായി, വരുണയജ്ഞത്തിൽ അഗ്നിയിൽ നിന്നാണ്, എന്നാണ് പ്രസിദ്ധി.

ചർഷണീ വരുണസ്യാഽസീൽ യസ്യാം ജാതോ ഭൃഗുഃ പുനഃ

ഭൃഗു ജന്മമെടുത്തതു് വരുണൻെറയും വരുണഭാര്യയായ ചർഷണിയുടെയും പുത്രനായിട്ടാണ്, എന്നും പറയും. എന്നാൽ ചർഷണിയും വരുണനും ചെയ്ത യജ്ഞത്തിൽ ജനിച്ചതുകൊണ്ടു മാത്രം വാരുണി ഭൃഗുവിനെ ചർഷണിയുടെ പുത്രനായി പറയുന്നു എന്ന മതത്തിനാണ് പ്രാബല്യം. ഈ വാരുണി ഭൃഗുവിനു ഭൂതൻ എന്നു ഒരു പുത്രനുണ്ടായി. ഭൂതൻ ഇതിനു കീഴ് പറയുന്ന പുലോമയുടെ തന്നെ പുത്രനോ എന്നു നിശ്ചയമില്ല.

ഭൂതസ്യ ഭാര്യാ ഭൂതാ യാ രുദ്രാ ഏകാദശ സ്മൃതാഃ

സരൂപാഽസൂത ഭൂതസ്യ ഭാര്യാ രുദ്രാംശ്ച കോടിശഃ
രൈവതോഽജോ ഭവോ ഭീമോ വാമ ഉഗ്രോ വൃഷാകപിഃ

അജൈകപാദഹിർബുധ്ന്യോ ബഹുരൂപോ മഹാന്നിതി
രുദ്രസ്യ പാർഷദാ ശ്ചാഽന്യേ ഘോരാ ഭൂതവിനായകാഃ

ഭൂതനു ഭൂതയിൽ ജനിച്ച പതിനൊന്നു പുത്രന്മാരെ ഏകാദശ രുദ്രന്മാരെന്നും പറയും. ഭൂതനു സരൂപ എന്ന നാമത്തിലും ഒരു ഭാര്യയുണ്ടു്. സരൂപയും ഭൂതയും ഒന്നു തന്നെയോ എന്നു നിശ്ചയിച്ചുകൂടാ. സരൂപ കോടിക്കണക്കിനു രുദ്രന്മാരെ പ്രസവിച്ചു. ഇവരിൽ പ്രധാനന്മാർ--രൈവതൻ, അജൻ, ഭവൻ, ഭീമൻ, വാമൻ, ഉഗ്രൻ, വൃഷാകപി, അജൈകപാത്, അഹിർബുധ്ന്യൻ, ബഹുരൂപൻ, മഹാൻ—എന്നവരാണ്. സരൂപയുടെ പുത്രന്മാരായി ഘോരന്മാരായ ഭൂതവിനായകന്മാർ വേറെയും ഉണ്ടായി. ഭൃഗുവിൻെറ പ്രിയഭാര്യ പുലോമയാണ്.

ഭൃഗോഃ സുദയിതാ ഭാര്യാ പുലോമേ ത്യഭിവിശ്രുതാ
തസ്യാം സമഭവൽ ഗർഭോ ഭൃഗുവീര്യ സമുൽഭവഃ

ഭൃഗോസ്സുഽപുത്രാഃ സപ്താഃ സൽ തൽസർവേ തുല്യാ ഭൃഗോർഗുണൈഃ

ച്യവനോ വജ്രശീർഷ ശ്ച ശുചി രൌർവ്വ സ്തഥൈവ ച
ശുക്രോ വരേണ്യ ശ്ച് വിഭുഃ സവന ശ്ചേതി സപ്ത തേ

ഗുണങ്ങളെക്കൊണ്ടു് പിതൃസമന്മാരായ അവരുടെ നാമങ്ങളും—ച്യവനൻ, വജ്രശീർഷൻ, ശുചി, ഔർവ്വൻ, ശുക്രൻ, വരേണ്യൻ, വിഭു, സവനൻ—എന്നിങ്ങനെയാണ്.

പ്രഥമ പുത്രനായ ച്യവനനു് ആ നാമം വന്നതിൻെറ ചരിത്രം അസാധാരണമാണ്. പുലോമ, പുലോമൻ എന്നു പേരായ ഒരു രാക്ഷസനു് ഭാര്യയായി നൽകുവാൻ നിശ്ചയിക്കപ്പെട്ടിരുന്നതത്രേ. അങ്ങനെയിരിക്കുമ്പോഴാണ് ആ കന്യകയെ ഭൃഗു വിവാഹം ചെയ്തതു്. ഭൃഗുവിനു് പ്രിയഭാര്യയായ പുലോമ, ഗർഭവതിയായി. ഭൃഗു സ്നാനാദികൾക്കായി, ആശ്രമം വിട്ട ഒരു സന്ദർഭത്തിൽ—പുലോമൻ അവിടെ ചെന്നു കയറി. അതിഥിയുടെ നിലയിൽ ചെന്നു കയറിയ പുലോമനെ, പുലോമ, സൽക്കരിച്ചു. എന്നാൽ മുമ്പേ തന്നെ അനുരക്തനായിരുന്ന പുലോമൻ—

ച്യവനൻ

ചാരുദർശനയായ പുലോമയെ കണ്ട സമയം—അത്യധികം കാമാർത്തനായി. ആ അനിന്ദിതയെ അപഹരിക്കാമെന്നു്, പുലോമൻ നിശ്ചയിച്ചു. പുലോമൻ ആ ചാരുഹാസിനിയെ പിടിക്കുവാനായി, അടുക്കവേ, അഗ്ന്യാഗാരത്തിൽ, അഗ്നി ജ്വലിക്കുന്നതു് കണ്ടു. പുലോമൻ അഗ്നിയോടു് പറഞ്ഞു:—''അഗ്നേ! അങ്ങു സത്യം പറയുക: ദേവന്മാരുടെ മുഖമായ അങ്ങു്, അസത്യം പറയരുതു്. ഈ പുലോമ എൻെറ ഭാര്യയോ ഭൃഗുവിൻെറ ഭാര്യയോ? ഈ വരവർണ്ണിനിയെ ഞാനാണ്, ഒന്നാമതു് അപേക്ഷിച്ചതു്: എന്നാൽ ശത്രുരൻ ഈ വരാരോഹയെ ഭൃഗുവിനു നൽകി. ഈ സൌന്ദര്യധാമം എങ്ങനെ ഭൃഗുവിൻെറ സ്വത്താകും? എൻെറ മനസ്സിൽ അന്നു കത്തിയ കോപം ഇന്നും അമർന്നില്ല. ഞാൻ ഈ സുശ്രോണിയെ ഈ ആശ്രമത്തിൽ നിന്നു് ഇപ്പോൾ അപഹരിക്കും. എൻെറ ഭാര്യയെ ഭൃഗുവിനു നൽകുവാൻ എനിക്കു് സമ്മതമില്ല.'' അഗ്നി മറുപടി പറയുവാൻ മടിക്കുന്നതു കണ്ടു്, പുലോമൻ

തുടർന്നു:—അഗ്നേ! അങ്ങു സർവ്വ ഭൂതങ്ങളുടെ അന്തർഭാഗങ്ങളിൽ—സാക്ഷിയായി—വർത്തിക്കുന്നു. അനൃത പരനായ ഭൃഗു എൻെറ ഭാര്യയെ അപഹരിച്ചു. ഞാൻ ഈ ചാരുഹാസിനിയെ തിരികെ എടുക്കും. അങ്ങ് സത്യം പറയുക.'' സപ്താർച്ചിസ്സായ അഗ്നി ആകുലനായി ''സത്യം പറഞ്ഞാൽ ഭൃഗു ശപിക്കും; അസത്യം പറഞ്ഞാൽ നരകം ഫലം. അനൃതത്തെയും ശാപത്തെയും ഭയന്ന അഗ്നി ഒടുവിൽ ഇങ്ങനെ പറഞ്ഞു:—''ഭോ അസുര! പുലോമ! അങ്ങ് ഈ പുലോമയെ വരിച്ചു എന്നതു ശരി തന്നെ; എന്നാൽ മന്ത്രപൂർവം വിവാഹം നടന്നില്ല. അച്ഛൻ പുലോമയെ ഭൃഗുവിനു നൽകി. ഞാൻ സാക്ഷിയാകെ ഭൃഗു, പുലോമയെ വിവാഹം ചെയ്തു. ഞാൻ അനൃതം പറകയില്ല; അനൃതത്തെ ആരു മാനിക്കും?'' അഗ്നി പറഞ്ഞ വാക്കുകളെ കേട്ട്, പുലോമൻ, വരാഹ രൂപം പൂണ്ട്, പുലോമയെ അപഹരിച്ച്—മനോ മാരുത വേഗത്തിൽ, ആശ്രമത്തിൽ നിന്ന് പാഞ്ഞു. ഗർഭത്തിൽ കിടന്ന ശിശു ഈ അക്രമത്തെ സഹിച്ചില്ല; ആ ശിശു ക്രോധം പൂണ്ട്, ഗർഭത്തിൽ നിന്നു ചാടി; ആയതിനാൽ ശിശുവിനു ച്യവനൻ എന്നു പേരായി. ആദിത്യവർച്ചസ്സായ ശിശുവിനെ കണ്ട് ഭീതനായ, പുലോമൻ, പുലോമയെ വിട്ടു. എന്നാൽ പുലോമന്, അതുകൊണ്ടും രക്ഷ കിട്ടിയില്ല. രാക്ഷസൻ അവിടെ കരിഞ്ഞു ചാരമായി. പുലോമ, ശിശുവിനെ കൈയിലെടുത്ത്, ശോകാതിരേകം നിമിത്തം, നിർത്താതെ കരഞ്ഞു. അനിന്ദിതയായ വധു വിലപിക്കുന്നതു കണ്ട്, ചതുരനായ ബ്രഹ്മാവ് അവിടെ അവതരിച്ചു. പിതാമഹൻ സാന്ത്വം പറഞ്ഞു. പുലോമ കരഞ്ഞു വീണ കണ്ണീര്, ഒരു നദിയായി. പുലോമ ആശ്രമത്തിലേക്ക് നടന്നു. നദി പുലോമയെ തുടർന്ന് ഒഴുകി. ബ്രഹ്മാവ് അതിനെ വധൂസരസ്സ് എന്നു നാമകരണം ചെയ്തു. പ്രതാപവാനായ പുത്രനേയും, കരഞ്ഞു നിന്ന പുലോമയേയും കണ്ട് കോപിച്ച ഭൃഗു പറഞ്ഞു:--അപഹരിക്കുവാനായി വന്ന ആ രാക്ഷസനോട് ഭവതിയെ കുറിച്ച് പറഞ്ഞു കൊടുത്തതാര്? ഭോ ചാരുഹാസിനി! ഭവതി എൻെറ ഭാര്യയാണ് എന്ന്, ആ രാക്ഷസൻ അറിഞ്ഞിരുന്നതല്ല.'' പുലോമ പറഞ്ഞു:--''ഞാൻ അങ്ങയുടെ ഭാര്യയാണ് എന്ന് അഗ്നിയാണ് പുലോമനെ ഗ്രഹിപ്പിച്ചത്.'' ഭൃഗു അധികം കോപിച്ചു: അഗ്നിയെ ഇങ്ങനെ ശപിച്ചു:—''താൻ ഇനി മേൽ സർവ്വ ഭക്ഷകനാകട്ടെ.'' ശാപത്തെ കുറിച്ച് അറിഞ്ഞ അഗ്നി കോപിച്ചു. ഭൃഗു ബ്രാഹ്മണനാണെന്നതു കൊണ്ടു മാത്രം പ്രതിശാപം നൽകുന്നില്ല എന്നു ചെറുത്തു; ക്രുദ്ധനായ അഗ്നി സ്വയം ഉപസംഹരിച്ചു. അഗ്നി സംഹൃതമായപ്പോൾ, അഗ്നിഹോത്രങ്ങൾ നിഷ്ഫലങ്ങളായി; സത്ര ക്രിയകൾ നടക്കാതെ ആയി. അഗ്നി ശപിച്ചതിനാൽ ഓംകാരം, വഷട്കാരം, സ്വധ, സ്വാഹ മുതലായവ നിർവ്യാപാരങ്ങളായി; സർവ്വ പ്രജകളും ദുഃഖിതരായി. ഋഷികൾ, ദേവന്മാർ, ബ്രാഹ്മണർ--എന്നവരൊക്കെയും ബ്രഹ്മസന്നിധിയിൽ സങ്കടം പറഞ്ഞു. ബ്രഹ്മാവ് അഗ്നിയെ ആനയിച്ചു പറഞ്ഞു;—''അഗ്നേ! അങ്ങ് സർവ്വ ലോകങ്ങളുടേയും കർത്താവും സംഹർത്താവും അല്ലയോ? മൂന്നു ലോകങ്ങളെ ധരിക്കുന്നത്, അങ്ങ് തന്നെ; ക്രിയകളുടെ പ്രവർത്തകനും അങ്ങ് തന്നെ. പ്രഭോ! യജ്ഞങ്ങൾക്കും സത്രങ്ങൾക്കും വിഘാതം വരാത്ത വണ്ണം അങ്ങ് വർത്തിക്കുക. ഹുതാശനനായ അങ്ങ് സർവേശ്വരനായിരിക്കെ, ഇങ്ങനെ മൂഢനായത് എങ്ങനെ? അങ്ങ് [illegible] പവിത്രനും സർവ്വ ഭൂതങ്ങൾക്കും ഗതിയും ആകുന്നു. അങ്ങു സർവ്വ ഭക്ഷകനായി എങ്കിൽ—സർവ്വ ശരീരത്തിലും അങ്ങനെ ആകണമെന്നില്ല. അങ്ങയുടെ ശരീരത്തിൽ ദുഷ്ടമായ അംശം മാത്രം സർവ്വ ഭക്ഷകമായിരിക്കും. എന്നു മാത്രമല്ല, സൂര്യൻ സ്പർശിക്കുന്ന സർവ്വവും ശുദ്ധമാകുന്നതു പോലെ, അങ്ങ് ദഹിപ്പിക്കുന്ന സർവ്വവും ശുദ്ധമാകും. അങ്ങ് സ്വപ്രഭാവത്തിൽ നിന്നു തന്നെ ഭവിച്ച പരമ തേജസ്സാകുന്നു. ആ പ്രഭാവം കൊണ്ട് അങ്ങ് ഋഷി ശാപത്തെ സാധൂകരിക്കുക. അങ്ങയുടെ മുഖത്ത് അർപ്പിക്കപ്പെടുന്ന ദേവ ഭാഗത്തെയും അഗ്നി ഭാഗത്തെയും അങ്ങ് സ്വീകരിക്കുക തന്നെ.'' അഗ്നി അനുകൂലിച്ചു. സുരന്മാർ തുഷ്ടന്മാരായി.

ച്യവനൻ സുകന്യയെ വിവാഹം ചെയ്തു. സൂര്യ വംശജനായ ശര്യാതി രാജാവിൻെറ പുത്രിയായ സുകന്യയെ ച്യവനൻ വിവാഹം ചെയ്‌വാൻ ഇടയായ സംഭവത്തെക്കുറിച്ച് ഇതിനു കീഴ് സൂര്യവംശ ചരിത്രത്തിൽ വിവരണമുണ്ട്. ച്യവനൻെറ പുത്രൻ ദീപ്ത തേജസ്സനായ പ്രമതി. പ്രമതി ഘൃതാചിയിൽ രുരുവിൻെറ പിതാവായി.

**രുരു**

രുരുവിൻെറ വിവാഹ ചരിത്രം വിചിത്രമാണ്. വിശ്വാവസു നിമിത്തം ഗർഭവതിയായ മേനക, യഥാകാലം പ്രസവിച്ച്, ശിശുവിനെ ഉപേക്ഷിച്ചു പോയി. നിർദ്ദയയും നിർല്ലജ്ജയും ആയ മേനക ശിശുവിനെ ഉപേക്ഷിച്ചത്, ഒരു നദീ തീരത്ത് തപോവിദ്യാ വിശാരദനായ സ്ഥൂലകേശൻ എന്ന ഋഷിയുടെ ആശ്രമത്തിൻെറ സമീപത്താണ്. അമര പ്രജയേപ്പോലെ ജ്വലിച്ചു കിടന്ന ശിശുവിനെ കണ്ട്, സ്ഥൂലകേശൻ കൃപാവിഷ്ടനായി; ശിശുവിനെ എടുത്ത്, ആശ്രമത്തിൽ വളർത്തി. ആ വരാരോഹ വളർന്നു. സ്ഥൂലകേശൻ യഥാകാലം, യഥാക്രമം ജാതകർമ്മം മുതലായ സംസ്കാരങ്ങളെ ചെയ്തു. ആ സത്വ ഗുണ സമ്പന്ന—പ്രമദകളിൽ പ്രവരയാകുമെന്നുള്ള ആശംസയോടു കൂടെ—മഹർഷി, മകളെ പ്രമദ്വര എന്ന് നാമകരണം ചെയ്തു. പ്രമദ്വരയെ രുരു കാണുവാൻ ഇടയായി. രുരു മദന ഹിംസിതനായി. രുരുവിൻെറ അർത്ഥനം അനുസരിച്ച്, പ്രമതി, സ്ഥൂലകേശൻെറ അടുക്കൽ അപേക്ഷിച്ചു. സ്ഥൂലകേശൻ അനുവദിച്ചു. വിവാഹത്തിന് മുഹൂർത്തവും നിശ്ചയിച്ചു. തിഥി അടുത്തു വന്നു. എന്നാൽ, കഷ്ടം! പ്രമദ്വര സഖികളോട് ഒരുമിച്ച് കളിക്കവേ, ഉറങ്ങിക്കിടന്ന ഒരു പാമ്പിനെ ചവുട്ടി. അതു കടിച്ച്, കാല ചോദിതയായ പ്രമദ്വര മരിച്ചു. ആ തനുമധ്യമ, വിഷം കയറിക്കിടന്നപ്പോഴും മനോഹരതരയായിരുന്നു. കേട്ടവർ കേട്ടവർ ഓടി എത്തി. സ്വസ്ത്യാത്രേയൻ, മഹാജാനു, കുശികൻ, ശംഖമേഖലൻ, ഉദ്ദാലകൻ, ശ്വേതൻ, ഭരദ്വാജൻ, കൗണകുത്സ്യൻ, ആർഷ്ടിഷേണൻ, ഗൗതമൻ മുതലായ അനേകം ബ്രാഹ്മണരും, അവരോടു കൂടെ പ്രമതിയും രുരുവും ആശ്രമത്തിൽ ചെന്നു കയറി. എല്ലാവരും കരഞ്ഞു. രുരു, പരമാർത്തനായി. പലർ കൂടിയിരുന്ന സഭയിൽ നിന്ന് രുരു, ആരും അറിയാതെ ഇറങ്ങി വനത്തിൽ വിജനത്തിൽ ചെന്നിരുന്ന് നിലവിളിച്ചു: ''അഹോ! ആ പൂർണ്ണ ചന്ദ്രാനന, എൻെറ പ്രാണങ്ങളെ അപഹരിക്കുന്നു. ഇതിലധികം ഒരു സങ്കടമെന്ത്? ഞാൻ ദാനം ചെയ്തിട്ടുണ്ട് എങ്കിൽ—ഞാൻ തപസ്സു ചെയ്തിട്ടുണ്ട് എങ്കിൽ—ഞാൻ ഗുരുശുശ്രൂഷ ചെയ്തിട്ടുണ്ട് എങ്കിൽ—ഞാൻ ഇന്ദ്രിയ ജയം ചെയ്തിട്ടുണ്ട് എങ്കിൽ—ഈ പ്രമദ്വര എഴീറ്റു വരട്ടെ.'' അവിടെ ഒരു ദേവദൂതൻ അവതരിച്ചു. ''രുരോ! അങ്ങ് എന്തിന് വല

പിക്കുന്നു? ഈ പ്രമദ്വര—ഗന്ധർവ്വാപ്സരപുത്രി—ആയുരന്ത ത്തെ പ്രാപിച്ചു. ഈ വിലപനം കേവലം നിഷ്പ്രയോജന മാണ്. എന്നാൽ ദേവന്മാർ ഒരു പ്രതിവിധി നിശ്ചയിച്ചി ട്ടുണ്ട്. അതു സാധിക്ക മെങ്കിൽ പ്രമദ്വര ഉണർന്നെഴീക്കും.'' രുരു പറഞ്ഞു:—''ദേവന്മാർ നിശ്ചയി ച്ചിരിക്കുന്ന ഉപായം എന്ത്? വാസ്തവം പറയുക. അതു ഞാൻ സാധിച്ചു കൊള്ളാം.'' ദേവദൂതൻ പറഞ്ഞു:—''അങ്ങയുടെ ആയുസ്സിൽ പകുതി, നൽ കുമെങ്കിൽ ഈ കന്യക എഴുീക്കും.'' രുരു പറഞ്ഞു:—''എന്റെ ആയുസ്സിന്റെ അർദ്ധം, ഞാൻ പ്രമദ്വരയ്ക്കു് സമർപ്പിച്ചിരി ക്കുന്നു. ഈ ശൃംഗാര രൂപാഭരണ, ഉണ ർന്നെഴീക്കട്ടെ.'' പ്രമ ദ്വര ഉണർന്നു. എല്ലാവരും സന്തോഷിച്ചു. സ്ഥൂലകേശനും പ്ര മതിയും കൂടി യാലോചിച്ചു് വിവാഹം നടന്നു. അന്നു മു തൽ സർപ്പ വിനാശം ചെയ്യുവാൻ ഉദ്യുക്തനായ രുരു, ഒരിക്കൽ വനങ്ങളിൽ നടക്കവേ, വൃദ്ധനായ ഒരു ഡുണ്ടുഭ സർപ്പത്തെ കണ്ടു മുട്ടി. രുരു വടി എടുത്തു; കാല ദണ്ഡത്തെ ആഞ്ഞു; ഡുണ്ടുഭം പറഞ്ഞു:—''ബ്രാഹ്മണ! അങ്ങു് എന്നെ കൊല്ലുവാൻ കരുതുന്ന വോ? എന്തിന്? ഞാൻ എന്തപരാധം ചെയ്തു?'' രുരുപറഞ്ഞു:— ''എടാ! പാമ്പേ! എന്റെ പ്രാണപ്രിയ യായ പ്രമദ്വരയെ ഒരു പാമ്പു കടിച്ചു. അന്നു ഞാൻ സത്യം ചെയ്തതാണ്. കണ്ണിൽ കാണുന്ന പാമ്പിനെ ഒക്കെയും ഞാൻ കൊല്ലും. നീ ഇനി ജീ വിക്കുവാൻ മോഹിക്കേണ്ട.'' ഡുണ്ടുഭം പറഞ്ഞു:—''ബ്രാഹ്മണ! കടിക്കുന്ന പാമ്പു വേറെയാണ്. ഡുണ്ടുഭങ്ങൾ വിഷ മില്ലാത്ത വരാണ്. ഞങ്ങൾ പാമ്പ് എന്നു പേരു മാത്രം വഹിക്കുന്നു. അങ്ങു് ഡുണ്ടുഭങ്ങളെ കൊല്ലരുതു്.'' പാമ്പിന്റെ പേടി കണ്ടും, ഡുണ്ടുഭം വിഷ ഹീന മാണെന്നറിഞ്ഞും, രുരു വടി ദൂ രത്തെറിഞ്ഞു. രുരു പറഞ്ഞു:—''അങ്ങു് ആരു്? അങ്ങു് പാ മ്പായതു് എങ്ങനെ?'' ഡുണ്ടുഭം പറഞ്ഞു:—''രുരോ! പണ്ടു ഞാൻ ഒരു ബ്രാഹ്മണ നായിരുന്നു. എന്റെ നാമം സഹസ്രപാ ത്. ഒരു ശാപം നിമിത്തം ഞാൻ ഡുണ്ടുഭം ആയതത്രെ. സംഭവം പറയാം. എനിക്കു് ഖഗമൻ എന്നു പേരായ ഒരു സ ഖാവ് ഉണ്ടായിരുന്നു. ആ ബ്രാഹ്മണൻ സത്യവാക്കും, തപോ ബലനും ആയിരുന്നു. കേവലം ലീലയ്ക്കായി ഞാൻ പുല്ലു കൊ ണ്ടു് ഒരു പാമ്പുണ്ടാക്കി, ഖഗമന്റെ അടുക്കലേക്കു് എറി ഞ്ഞു. ഖഗമൻ അഗ്നിഹോത്രം അനുഷ്ഠിക്കുക ആയിരുന്നു. മു മ്പിൽ ചെന്നു വീണതു് പാമ്പു തന്നെ യാണെന്നു്, ഖഗമൻ വ ളരെ പ്പേടിച്ചു. കുട്ടിയായിരുന്ന ഞാൻ ഉറക്കെ ചിരിച്ചു. ഖ ഗമൻ കോപിഷ്ഠനായി, ഞാൻ ദഹിക്കുമാറു് നോക്കി, എന്നെ ഇങ്ങനെ ശപിച്ചു:—''നീ എന്നെ പാമ്പിനെ ക്കൊണ്ടു് പേടി പ്പിച്ചു; നീയും ഒരു പാമ്പാകും. ഇതു വിഷ മില്ലാത്ത പുൽക്കെ ട്ടാണ്; നിനക്കും വിഷ മുണ്ടായിരിക്കുക യില്ല'' ഞാൻ നില വിളിച്ചു; ഞാൻ ക്ഷമാപണം ചെയ്തു; സഖിത്വം പ്രമാണിച്ചു് കരുണ ചെയ്യണമെന്നു് കെഞ്ചി. ഖഗമൻ കനിഞ്ഞു; പശ്ചാ ത്തപിച്ചു; ഇങ്ങനെ പറഞ്ഞു:—''ഞാൻ അനൃതം സംസാരി ച്ചിട്ടില്ല. ഞാൻ പറഞ്ഞതു നടക്കും. എന്നാൽ ഞാൻ ശാപമോ ക്ഷം അനുവദിച്ചിരിക്കുന്നു. പ്രമതിയുടെ പുത്രനായ രുരു എ ന്ന ഋഷി സമീപത്തു് വരുന്ന സമയം, അങ്ങു് സ്വതന്ത്ര നാകും'' ഭവാൻ തന്നെയോ പ്രമതിയുടെ പുത്രനായ രുരു. എന്റെ ശ രീരത്തിൽ അന്തർ വ്യാപാരങ്ങൾ നടക്കുന്നു. ഇതാ ഞാൻ പൂ ർവ്വ രൂപത്തെ പ്രാപിച്ചിരിക്കുന്നു.'' ഡുണ്ടുഭം ബ്രാഹ്മണ നായി പറഞ്ഞു:—

> അഹിംസാ പരമോ ധർമ്മഃ സർവ്വ പ്രാണ ഭൃതാം വരഃ!
>
> തസ്മാൽ പ്രാണഭൃതഃ സർവ്വാൻ നഹിംസ്യാൽ ബ്രാഹ്മണഃ കദാചിത്
>
> ബ്രാഹ്മണഃ സൗമ്യ ഏവേഹ ഭവതീതി പരാശ്രുതിഃ
>
> വേദവേദാംഗവിന്നാമ സർവ്വഭൂതാഭയപ്രദഃ
>
> അഹിംസാ സത്യവചനം ക്ഷമാ ചേതി വിനിശ്ചിതം
>
> ബ്രാഹ്മണസ്യ പരോ ധർമ്മോ വേദാനാം ധാരണാപി ച
>
> ക്ഷത്രിയസ്യ ഹി യോ ധർമ്മഃ സഹേഷ്യേത വൈ തവ
>
> ദണ്ഡധാരണ മുഗ്രത്വം പ്രജാനാം പരിപാലനം
>
> തദിദം ക്ഷത്രിയസ്യാസീൽ കർമ്മ വൈ ശൃണു മേ രുരോ
>
> ജനമേജയസ്യ യജ്ഞേസ്മിൻ സർവ്വാണാം ഹിംസനം പുരാ
>
> പരിത്രാണം ച ഭീതാനാം സർപ്പാണാം ബ്രാഹ്മണാദപി.

പരമമായ ധർമ്മം അഹിംസ തന്നെ; ബ്രാഹ്മണൻ പ്രാണനു ള്ള യാതൊന്നിനേയും ഹിംസിക്കരുതു്. ബ്രാഹ്മണൻ സൗമ്യ നായിരിക്കണ മെന്നാണ് ശ്രുതി. വേദങ്ങളെയും വേദാംഗങ്ങ ളെയും അറിയുക; സർവ്വ ഭൂതങ്ങൾക്കും അഭയം നൽകുക; അ ഹിംസ, സത്യവചനം, ക്ഷമ എന്നിവയും വേദങ്ങളെ ധരി ക്കുക എന്നിവയും ആണ് ബ്രാഹ്മണന്റെ പരമ ധർമ്മം. ദണ്ഡ ധാരണം, ഉഗ്രത്വം, പ്രജാ പരിപാലനം—എന്നിവ ക്ഷത്രിയ ധർമ്മമാണ്. രുരോ! ഇവ അങ്ങയ്ക്കു് യോജിച്ചതല്ല. പണ്ടു് സർവ്വ സർപ്പങ്ങളെ ഹിംസിക്കുവാൻ ജനമേജയൻ യജ്ഞം ചെ യ്ത സമയം, ഭീതന്മാരായ സർപ്പങ്ങൾക്കു് രക്ഷ നൽകിയതു്— ഒരു ബ്രാഹ്മണ നാണ്: വേദ വേദാംഗ പാരഗനും തപോ വീ ര്യ ബലവാനും ആയ ആസ്തികനാണ് അന്നു് സർപ്പങ്ങളെ ത്രാ ണനം ചെയ്തതു്. രുരുവിന്റെ പുത്രൻ ശുനകൻ: ശുനക ന്റെ പുത്രൻ ശൌനകൻ.

ച്യവനനു് സുകന്യയിൽ ജനിച്ച വംശം രുരുവിന്റെ ശേ ഷം അപ്രസിദ്ധമായി. ച്യവനന്റെ വേറൊരു ഭാര്യയായ ഒ രു മനുപുത്രി—ആരുഷി—ഔർവ്വന്റെ മാതാവായി.

> ആരുഷീ തു മനോഃ കന്യാ തസ്യ പത്നീ മനീഷിണഃ
>
> ഔർവ്വസ്തസ്യാം സമഭവൽ ഊരും ഭിത്വാ മഹായശാഃ

ആരുഷിയുടെ ഊരുക്കളെ ഭേദിച്ചു് ഇറങ്ങിയതു നിമിത്ത മാണ്, പുത്രനു ഔർവ്വൻ എന്നു നാമമായതു്.

> ഔർവ്വോപദിഷ്ട യോഗേന ഹരിമാത്മാന മീശ്വരം
>
> തസ്യോൽസൃഷ്ടം പശും യജ്ഞേ ജഹാരാശ്വം പുരന്ദരഃ

രാജാവായ സഗരൻ യജ്ഞം ചെയ്തതു് ഔർവ്വന്റെ ഉപദേശം അനുസരിച്ചു് ആയിരുന്നു എന്നു കാണുന്നതിനാൽ—ഔർവ്വൻ ആ രാജ വംശത്തിന്റെ കുല ഗുരു വായിരുന്നു എന്നു് അനുമി നിക്കാം. ആരുഷി സ്വപുത്രനെ ഊരുക്കളിൽ വഹിക്കുവാൻ കാരണമായ സംഭവം അസാധാരണ മാണ്. ഒരു കാലത്തു് ഭാ

**ഔർവ്വൻ**

ർഗ്ഗവ മഹർഷിമാരുടെ ശിഷ്യനായി, കൃത വീര്യൻ എന്നു നാമമായ ഒരു രാജാവുണ്ടാ യിരുന്നു. ധന ധാന്യങ്ങളെ വിപുലമാ യി ദക്ഷിണ കൊടുത്ത ശേഷം കൃതവീര്യൻ ദിവം ഗതനായി. കൃതവീര്യന്റെ അനുഗന്മാർ ദരിദ്രന്മാരായി. ഭൃഗുക്കളുടെ കൈ വശം ബഹുദ്രവ്യം ഉണ്ടെന്നു് അറിഞ്ഞു്, രാജാക്കന്മാർ അർത്ഥ നം ചെയ്തു. പല ഭൃഗുക്കൾ ധനം കുഴിച്ചു വച്ചു; പല ഭൃഗുക്കൾ ധനം ബ്രാഹ്മണർക്കു് ദക്ഷിണ കൊടുത്തു; പല ഭൃഗുക്കൾ ധനം യാ ചിച്ച ക്ഷത്രിയന്മാർക്കു് തന്നെ നൽകി. അങ്ങനെ ഇരിക്ക

വെ, ഒരേടത്ത് ഏതോ ഒരു ഭൃഗു ഒളിച്ചു വച്ചിരുന്ന നിധിസ്ഥലം കിളച്ച സമയം കാണപ്പെട്ടു. ഭൃഗുക്കൾ കോപിച്ചു; അവർ അനേകം ക്ഷത്രിയന്മാരെ കൊന്നു. അവർ സ്ത്രീ ഗർഭങ്ങളെ തന്നെയും തിരഞ്ഞു കൊന്ന്, കോപിച്ചു നടന്നു. ക്ഷത്രിയ പെണ്ണുങ്ങൾ പേടിച്ച് ഹിമാലയത്തിൽ അഭയം തേടി. എന്നാൽ വംശ വർദ്ധനത്തെ കാമിച്ച ഒരു ബ്രാഹ്മണി—ആരുഷി—ഗർഭ ശിശുവിനെ--തുടയിൽ ഒളിച്ചു വച്ചു. കൂട്ടത്തിൽ ഒരുവൾ ഗർഭം വഹിച്ചു കൊണ്ടു നടക്കുന്നത് പരസ്യമായാൽ കോപിച്ചു കൂട്ടക്കൊല നടന്നേക്കുമെന്ന് പേടിച്ച മറ്റൊരുവൾ, ഈ രഹസ്യ വൃത്താന്തത്തെ ക്ഷത്രിയന്മാരെ ഗ്രഹിപ്പിച്ചു. വർത്തമാനം കേട്ട ക്ഷത്രിയന്മാർ കോപിച്ച് ഓടി ചെന്ന സമയം, ഗർഭവതിയായ ബ്രാഹ്മണി തേജസ്സു കൊണ്ട് ജ്വലിച്ചു നിൽക്കുന്നതാണ് കണ്ടത്. ആ ഘട്ടത്തിൽ, ശിശു ഊരുക്കളെ ഭേദിച്ച് പുറത്തു വന്നു. ഇങ്ങനെയാണ് ശിശു ഔർവനായത്. ഇതിന്റെ അനന്തര കഥ ഔർവന്റെ തപശ്ശക്തിക്ക് ഉദാഹരണമാണ്. മദ്ധ്യാഹ്ന സൂര്യനെപ്പോലെ പ്രഭപ്പെട്ട് പിറന്ന ശിശുവിന്റെ പ്രഭ അടിച്ച അടിയേററ്, ക്ഷത്രിയന്മാർക്ക് കണ്ണ് കാണാതായി. അവർ ഭയാർത്തന്മാരായി: അവർ കെട്ട തീ പോലെ കെട്ടു നിന്നു. ആ ബ്രാഹ്മണിയുടെ സന്നിധിയിൽ ഇങ്ങനെ ശരണം അർത്ഥിച്ചു:—''ഭോ മഹാഭാഗേ! ഭഗവതി പ്രസാദിക്കണമെ! ഈ ക്ഷത്രിയന്മാർ കുശലവാന്മാരാകണമേ. ഞങ്ങൾക്ക് പ്രകാശം വീണ്ടും ലഭിക്കണമെ! ഈ പാവന്മാർ പൊയ്ക്കൊള്ളാം. ഭോ ശോഭനേ! ഭവതിയുടെ പുത്രനും പ്രസാദിക്കട്ടെ: ദൃഷ്ടിദാനം ചെയ്ത് ഈ രാജാക്കന്മാരെ, മാതാവും പുത്രനും അനുഗ്രഹിക്കേണമെ'' ബ്രാഹ്മണി പറഞ്ഞു:—''രാജാക്കന്മാരേ! നിങ്ങളുടെ ദൃഷ്ടിക്ക് ദോഷം ചെയ്തത് ഞാനല്ല; ഞാൻ കോപിച്ചുമില്ല. ഈ ഭാർഗ്ഗവനാണ് ഇവിടെ കോപിച്ചത്; തേജഃപ്രകാശനം ചെയ്തത്. ഭൃഗുവംശത്തിൽ പെട്ട പലരെ നിങ്ങൾ കൊന്നതു നിമിത്തം ഈ ഭാർഗ്ഗവൻ കുപിതനായി. ഞാനാകട്ടെ, നിങ്ങളുടെ ഭയന്ന്—നിങ്ങൾ ഗർഭങ്ങളെ തന്നെയും ഹനനം ചെയ്യുന്നതായി അറിഞ്ഞ്, ഈ ശിശുവിനെ നൂറു വർഷം ഊരുക്കളിൽ ഒളിച്ചു വച്ചു. ഭൃഗുവംശ വർദ്ധനം ചെയ്‌വാൻ കാംക്ഷിക്കുന്ന ഈ ശിശുവിനെ, വേദങ്ങളും സർവ്വ വേദാംഗങ്ങളും ഗർഭത്തിൽ വച്ചു തന്നെ ആശ്രയിച്ചിരിക്കുന്നു. പിതൃ വധം നിമിത്തം ശിശു വളരെ കോപിച്ചിരിക്കുകയാണ്. നിങ്ങൾ ഈ ശിശുവിന്റെ സന്നിധിയിൽ യാചിക്കുവിൻ. പ്രണിപാതം നിമിത്തം, തുഷ്ടനായാൽ ഈ കുട്ടി തുഷ്ടനാകും; നിങ്ങൾക്ക ദൃഷ്ടിദാനം ചെയ്യുകയും ചെയ്യും. രാജാക്കന്മാർ ശിശുവിനെ തൊഴുതു: പ്രസാദിച്ചാലും എന്നു കെഞ്ചി. ശിശു പ്രസാദിച്ചു. രാജാക്കന്മാർ തുഷ്ടന്മാരായി; സ്വഗൃഹങ്ങളിലേക്ക് പോയി.

എന്നാൽ ആ രാജാക്കന്മാരെ ദണ്ഡിക്കാത്ത ഔർവൻ സർവ്വ ലോകത്തെ ദണ്ഡിക്കുമെന്നാണ്, പ്രത്യേകം നിശ്ചയിച്ചത്. സർവ്വ ലോകങ്ങളെ നിശ്ശേഷ വിനാശം ചെയ്ത്, പിതൃതർപ്പണം ചെയ്യണമെന്ന് ഉറച്ച്, പരമ തപസ്സ് പരമോഗ്രമായി ആരംഭിച്ചു. ഔർവന്റെ തപസ്സിന്റെ വീര്യം ചുട്ടു ചുട്ടു കയറിയ സുരാസുര നര ലോകങ്ങൾ നടുങ്ങി നീറി. പിതൃക്കൾ ഇറങ്ങി ച്ചെന്ന്, പുത്രനെ കണ്ട് പറഞ്ഞു:—''മകനേ! ഔർവ! അങ്ങയുടെ ഉഗ്രമായ തപസ്സിന്റെ പ്രഭാവം ഞങ്ങൾ ഗ്രഹിച്ചിരിക്കുന്നു. അങ്ങ് ലോകങ്ങളെ സംഹരിക്കരുത്. കോപത്തെ ഒതുക്കുക. അന്നു ക്രൗര്യം കാണിച്ച ക്ഷത്രിയന്മാരോട് ക്ഷമിച്ചത്, ഞങ്ങൾ അശക്തന്മാരായി എന്നു കൊണ്ടല്ല. ഞങ്ങൾ ജീവിതത്തിൽ മുഷിഞ്ഞിരുന്നു; ആയതിനാൽ ക്ഷത്രിയന്മാർ വധിച്ചു കൊള്ളുവാൻ ഞങ്ങൾ അനുവദിച്ചതാണ്. ഞങ്ങൾ നിധി മറച്ചു വച്ചിരുന്നത്, ക്ഷത്രിയന്മാരുമായി ഒരു വൈരം ഉണ്ടാകുവാനാണ്.

> കിം ഹി വിത്തേന നഃ കാര്യം സ്വർഗ്ഗേപ്സൂനാം ദ്വിജോത്തമ
>
> യദസ്മാകം ധനാധ്യക്ഷഃ പ്രഭൂതം ധനമാഹരൽ

ഭോ ബ്രാഹ്മണ! സ്വർഗ്ഗത്തെ കാമിച്ച ഞങ്ങൾക്ക് ധനം എന്തിന്? സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ ധനാധ്യക്ഷൻ, നിരവധി ധനം ഞങ്ങൾക്കായി സമ്പാദിച്ചിരിക്കുന്നു. മരിക്കുവാൻ മാർഗ്ഗമില്ല എന്നു കണ്ട സമയം, ഞങ്ങൾ ഈ ഉപായം പ്രയോഗിച്ചു എന്നു മാത്രമാണ്.

> ആത്മഹാ ന പുമാൻ താത ന ലോകാൻ ലഭതേ ശുഭാൻ
>
> തതോഽസ്മാഭിഃ സമീക്ഷ്യൈവം നാത്മനാഽത്മാ നിപാതിതഃ

ആത്മഹന്താവ് ശുഭ ലോകങ്ങളെ പ്രാപിക്കുകയില്ല, എന്നറിഞ്ഞ്, ഞങ്ങൾ ആത്മഹത്യ ചെയ്‌വാൻ സന്നദ്ധമാരായില്ല. മകനേ! നീ ചെയ്‌വാൻ ഒരുങ്ങുന്ന കർമ്മം ഞങ്ങൾക്ക് പ്രിയമായുള്ളതല്ല. സർവ്വ ലോക പരിഭവ കർമ്മം, പാപകർമ്മം തന്നെ; അങ്ങ് വിരമിക്കുക. കുഞ്ഞേ! ക്ഷത്രിയന്മാരെ കൊല്ലരുത്: മകനേ! ഏഴ് ലോകങ്ങളെ ഇല്ലെന്നാക്കരുത്. തപഃതേജസ്സിനെ ദൂഷിപ്പിക്കുന്നതായ ഈ തേജസ്സിനെ, അങ്ങ് ഉപേക്ഷിക്കുക.'' ഔർവൻ പറഞ്ഞു:-''പിതൃക്കളേ! ക്രോധാ നിമിത്തം ഞാൻ ചെയ്ത പ്രതിജ്ഞ, വൃഥാവാകുവാൻ പാടില്ല. സർവ്വ ലോക വിനാശം ചെയ്യുമെന്ന് ഞാൻ പ്രതിജ്ഞ ചെയ്തതല്ലയോ? വൃഥാ കോപം പൂണ്ടും, മിഥ്യാ പ്രതിജ്ഞ ചെയ്തും, ജീവിതം കഴിക്കണമെന്ന്, ഞാൻ കാംക്ഷിക്കുന്നില്ല. അങ്ങനെ ഒരു തെററ് പററിയാൽ, അഗ്നി അരണിയെ എന്നതു പോലെ, ഈ കോപം എന്നെ തന്നെ എരിച്ചു കളയും.

> യോ ഹി കാരണതഃ ക്രോധം സഞ്ജാതം ക്ഷന്തുമർഹതി
>
> നാലം സ മനുജഃ സമ്യക് ത്രിവർഗ്ഗം പരിരക്ഷിതും
>
> അശിഷ്ടാനാം നിയന്താ ഹി ശിഷ്ടാനാം പരിരക്ഷിതാ
>
> സ്ഥാനേ രോഷഃ പ്രയുക്തഃ സ്യാൽ നൃപൈഃ സർവ്വജിഗീഷുഭിഃ

കാരണപൂർവ്വം ഉണ്ടായ കോപത്തെ ഒതുക്കി കളയുന്നവൻ, ധർമ്മാർത്ഥ കാമങ്ങളെ സാധിക്കുകയില്ല. സർവ്വ വിജയം കാംക്ഷിക്കുന്ന രാജാക്കന്മാർ, കോപത്തെ സ്ഥാനത്ത് പ്രയോഗിച്ച്—അശിഷ്ടന്മാരെ നിയമിക്കുകയും, ശിഷ്ടന്മാരെ രക്ഷിക്കുകയും ചെയ്യുന്നു. ഞാൻ ഗർഭ ശയ്യയിൽ മാതാവിന്റെ ഊരുവിൽ കിടക്കവേ, ക്ഷത്രിയ ഖഡ്ഗത്തിന് ഇരയായ ഭൃഗു മാതാക്കളുടെ സംകടാരവം തുടരെ കേൾക്കുക ഉണ്ടായി. ആ ക്ഷത്രിയാധമന്മാർ—ഭൃഗുക്കളെ—ഗർഭങ്ങളെ തന്നെയും—നിഷ്ക്കരുണമായി വധിക്കുന്നത് അറിഞ്ഞപ്പോൾ, എന്റെ ഉള്ളിൽ കോപം, കോപിച്ചു. എത്രയോ ഭൃഗു പത്നികൾ—ഗർഭവതികൾ--പേടി കൊണ്ട് പേടിച്ചു: ഭയം കൊണ്ട് ഭയപ്പെട്ടു; വൈവശ്യം കൊണ്ട് വിവശരായി. അവർ സർവ്വ ലോകങ്ങളിൽ ആശ്രയം കണ്ടില്ല. സർവ്വ ഭൃഗു സ്ത്രീകളും നിരാധാരകളായിരുന്ന സന്ദർഭത്തിൽ, എന്റെ അമ്മ--പുണ്യവതി--എന്നെ

ഊരുവിൽ ഒളിച്ചു വച്ചു് രക്ഷിച്ചു. പാപത്തെ പ്രതിഷേധിക്കുവാൻ ആളില്ലാത്തെടത്തു്, പാപം മുളച്ചു്, വളർന്നു്, തഴയ്ക്കും.

ജാനന്നപി ച യഃ പാപം ശക്തിമാൻ ന നിയച്ഛതി
ഈശഃ സൻ സോഽപി തേനൈവ കർമ്മണാ സംപ്രയുജ്യതേ

പാപത്തെ പ്രതിരോധിക്കുവാൻ ശക്തിമാനായവൻ, പാപത്തെ അറിഞ്ഞിരുന്നുകൊണ്ടു് പ്രതിരോധിക്കുന്നില്ല എങ്കിൽ—ആ പാപത്തിന്റെ പ്രയോക്താവാകും. ശക്തന്മാരായ രാജാക്കന്മാർ ഉണ്ടായിരുന്നു, അവർ ഭോഗങ്ങളെ ഭുജിച്ചു്, ആയുസ്സിനെ പാഴാക്കി; അവർ എന്റെ പിതാക്കന്മാരെ, രക്ഷിച്ചില്ല. ഞാൻ കോപിക്കാതിരിക്കുമോ? ഞാൻ ലോകങ്ങൾക്കു് നാഥനാകുന്നു. ഭവാന്മാരുടെ വാക്കുകളെ ഞാൻ അനുസരിക്കുക ഇല്ല. ഈ പാപത്തിനു് പ്രതികാരം ചെയ്യുവാൻ ശക്തിയുണ്ടായിരിക്കെ, ഞാൻ അതു ചെയ്യാതിരുന്നാൽ, ലോകങ്ങൾ ഇനിയും ഭയത്തിൽ തന്നെ കഴിയേണ്ടതായി വരും. ഇതാ എന്റെ കോപം കത്തുന്നു; അതു ലോകങ്ങളെ ദഹിപ്പിക്കുവാനായി ഉദ്യമിക്കുന്നു; അതു്, ഈ ക്ഷണത്തിൽ ലോകങ്ങളെ അല്ലെങ്കിൽ എന്നെ എരിച്ചുകളയും. ഭോ പിതൃക്കന്മാരെ! ഭവാന്മാർ സർവ്വഭൂതഹിതം പ്രാർത്ഥിക്കുന്നു. ലോകങ്ങൾക്കും എനിക്കും ഐശ്വര്യമായതു് എന്തു് എന്നു് നിങ്ങൾ വിധിക്കുക." പിതൃക്കൾ പറഞ്ഞു:—"ലോകങ്ങൾ ദഹിക്കാതിരിക്കട്ടെ: അങ്ങയുടെ കോപത്തെ കടലിലേക്കു് എറിയുക. ലോകങ്ങൾ ജലത്തിൽ പ്രതിഷ്ഠിതമല്ലയോ? അങ്ങയ്ക്കു് മംഗളം ഭവിക്കട്ടെ. സർവ്വ രസങ്ങളും ജലമയങ്ങളാണു്. ജഗത്തു്, ജലമയമാണു്." ഭോ ബ്രാഹ്മണ! ഈ ക്രോധാഗ്നിയെ ജലത്തിലേക്കു് എറിയുക. ഭോ അനഘ! അങ്ങയുടെ പ്രതിജ്ഞ സത്യമായി ഭവിക്കട്ടെ, സുരനാലോകങ്ങൾക്കു് വിജയം ഭവിക്കട്ടെ." ഔർവൻ അഗ്നിയെ വരുണാലയത്തിലേക്കു് എറിഞ്ഞു; അതു് കടൽ നീരിൽ ചടചടനെ എരിഞ്ഞു. ഔർവന്റെ കോപത്തെ ഒരു കുതിരത്തലയുടെ രൂപത്തിൽ കടലിൽ കാണായി; വായിൽ നിന്നു തീമലകളെ ഛർദ്ദിക്കുന്ന കുതിരത്തല, കടൽ നീരിനെ ഇന്നും കുടിക്കുന്നു; കടലിനെ കുടിക്കുന്ന ബഡവാമുഖം അതു തന്നെ." ഔർവൻ പ്രസാദിച്ചു; ശപിച്ചു; ലോകങ്ങൾക്കു് ഗതി കിട്ടി.

വാരുണി ഭൃഗുവിനു പുലോമയിൽ ജനിച്ച ഏഴു പുത്രന്മാരിൽ വേറൊരു ബലവാൻ, ശുക്രനാണു്. ഉശനസ്സു് എന്നതു് ശുക്രന്റെ നാമാന്തരമത്രേ.

കവിശ്ച ഭാർഗ്ഗവോ യസ്യ ഭഗവാൻ ഉശനാ സുതഃ

ഭൃഗുപുത്രനായ കവിയുടെ പുത്രനാണു് ഉശനസ്സു്, എന്നിങ്ങനെ ചിലേടങ്ങളിൽ കാണും. എന്നാൽ ഭൃഗുവിന്റെ വംശത്തിൽ പ്രസിദ്ധനായ ശുക്രനെ ഭൃഗുവിന്റെ പുത്രനായി പ്രസ്താവിച്ചിരിക്കുകയാണു് എന്നു ഗ്രഹിച്ചാൽ, മതിയാകും.

ശുക്രൻ

ഭൃഗോഃ പുത്രഃ കവിർ വിദ്വാൻ ശുക്രഃ കവിസുതോ ഗ്രഹഃ

ഭൃഗുവിന്റെ പുത്രനും കവിയും വിദ്വാനും ആയ ശുക്രൻ--ഗ്രഹം—കവിയുടെ സുതനാകുന്നു. ഇവിടെ കവിസുതൻ എന്നതിനെ ഒരു കാവ്യകൃത്തിന്റെ പുത്രൻ എന്നു വ്യാഖ്യാനിച്ചാൽ മതിയാകും. ശുക്രനെ സംബന്ധിച്ചു് മേൽ കാണുന്ന പദ്യഖണ്ഡത്തെ തുടർന്നു്,

അന്യച്ചോൽപ്പാദയാമാസ പുത്രം ഭൃഗോരനിന്ദിതം
ച്യവനം ദീപ്തതപസം ധർമ്മാത്മാനം യശസ്വിനം

ഭൃഗുവിനു "വേറൊരു" പുത്രൻ — ച്യവനൻ—ജനിച്ചു എന്നും പറഞ്ഞിരിക്കുന്നതിൽ നിന്നു്—ശുക്രൻ -- ച്യവനനെപ്പോലെ--ഭൃഗുപുത്രനാണു് എന്നു സ്പഷ്ടമാകുന്നു.

രേണുകായാം യഥാർച്ചീകോ ഹൈമവത്യാം ച കൌശികഃ
ബൃഹസ്പതിശ്ച താരായാം ശുക്രശ്ച ശതപർവ്വണാ.

ഋചീകനു് രേണുക,, കൌശികനു് ഹിമവൽപുത്രി, ബൃഹസ്പതിക്കു് താര, ശുക്രനു് ശതപർവ് എന്നു കാണുന്നതിനാൽ, ശുക്രനു് ആ നാമത്തിൽ ഒരു ഭാര്യ ഉണ്ടായിരുന്നു എന്നു വരുന്നു. എന്നാൽ ശതപർവ്, വംശവർദ്ധനം ചെയ്തതായി കാണുന്നില്ല.

വരുണസ്യ ഭാര്യാ യാ ജ്യേഷ്ഠാ ശുക്രാം ദേവീ പ്രജായത

വരുണന്റെ ജ്യേഷ്ഠഭാര്യ ആയ ദേവി, ശുക്രന്റെ ഒരു പുത്രിയായിരുന്നു. പ്രിയപുത്രന്റെ പുത്രിയായ ഊർജ്ജസ്വതിയാണു്, ശുക്രന്റെ ഭാര്യമാരിൽ പ്രസിദ്ധയായതു്. യയാതിയുടെ ഭാര്യയായി സോമവംശത്തിൽ ഒരു സ്ഥാനമുള്ള ദേവയാനി, ശുക്രന്റെയും ഊർജ്ജസ്വതിയുടെയും പുത്രിയാണു്. ദേവയാനിയെക്കുറിച്ചു് വിവരണം ഈ ഗ്രന്ഥത്തിൽ യയാതിയുടെ ചരിത്രത്തിൽ ഉണ്ടു്. ശുക്രന്റെ പുത്രന്മാരായി, പ്രഹ്ലാദന്റെ ചരിത്രത്തിൽ ചണ്ഡൻ, അലക്കൻ എന്ന രണ്ടു പേരെ കാണുന്നുണ്ടു്. അവർ ഊർജ്ജസ്വതിയുടെ പുത്രന്മാരെന്നു നിശ്ചയിച്ചുകൂടാ. ബൃഹസ്പതി സുരാചാര്യനായിരുന്നതുപോലെ ശുക്രൻ അസുരാചാര്യനാണു്. ശുക്രനെ സംബന്ധിച്ച പല വിഷയങ്ങളെ—ഈ ഗ്രന്ഥത്തിൽ പ്രഹ്ലാദന്റെ ചരിത്രത്തിലും, യയാതിയുടെ ചരിത്രത്തിലും കാണാം.

യോഗസിദ്ധനും മഹാമുനിയും ആയ ശുക്രൻ ഒരിക്കൽ കുബേരനെ യോഗംകൊണ്ടു് രോധിച്ചു്, സർവ്വധനങ്ങളെ അപഹരിക്കുക ഉണ്ടായി. മനസ്സു് നുറുങ്ങിയ കുബേരൻ, സങ്കടങ്ങളെ ശിവസന്നിധിയിൽ നിവേദനം ചെയ്തു. "അവൻ എവിടെ അവൻ എവിടെ" എന്നു ഗർജ്ജിച്ചുകൊണ്ടു് പാമായുധത്തെ എടുത്തു പിടിച്ചു്, പരമശിവൻ കണ്ണു് ചുവപ്പിച്ചു നിന്നു. ശിവന്റെ ശൂലാഗ്രത്തു് പ്രത്യക്ഷനായ ശുക്രനെ ശിവൻ കൈയിലെടുത്തു വിഴുങ്ങി. ഭാർഗ്ഗവൻ പരമശിവന്റെ ഉദരത്തിൽ സഞ്ചരിച്ചു. മഹായോഗിയായ ശിവന്റെ തപോഷ്മാവു് നിമിത്തം ശുക്രൻ തളർന്നു; നീറി; വിണ്ടു. ശുക്രൻ മഹാദേവനെ സ്തുതിച്ചു; ശിശ്നത്തിൽ കൂടെ വെളിയിലേക്കു് പോകാമെന്നു് അനുവാദം വാങ്ങി. വെളിയിൽ വന്ന ശുക്രന്റെ നേരെ, അമർഷം അമരാഞ്ഞു് ശിവൻ ആയുധം പൊന്തിച്ചു. ദേവി പാർവ്വതി ഇങ്ങനെ തടുത്തു.

ഹിംസനീയസ്ത്വയാ നൈവ മമ പുത്രത്വമാഗതഃ
ന ഹി ദേവോദരാൽ കശ്ചിൽ നിഃസൃതോ നാശമർഹതി

"പ്രഭോ! ശുക്രൻ എനിക്കു് പുത്രനായില്ലയോ? എന്റെ പുത്രനെ അങ്ങു് ഹിംസിക്കുന്നതു് ഉചിതമാകയില്ല. ദേവോദരത്തിൽ നിന്നു് ഇറങ്ങിയവൻ നാശം കണ്ടുകൂടാ." ദേവി ചിരിച്ചു; ശിവൻ പ്രസാദിച്ചു; ശുക്രൻ ഇരുവരേയും സ്തുതിച്ചു.

അസുരന്മാരുടെ ആചാര്യനായ ശുക്രൻ, പല സുരാസുരസംഘട്ടന സന്ദർഭങ്ങളിൽ അസുരപരമപ്രിയങ്കരനായി പ്രത്യക്ഷപ്പെടുന്നുണ്ടു്.

# ചരിത്രകാണ്ഡം.

### വൈവസ്വത കാലം.

## XII

## ബ്രഹ്മാവിന്റെ പുത്രനായ ദക്ഷപ്രജാപതി

ദക്ഷന്മാർ രണ്ടു പേരുണ്ടു്. ഒന്നു് ബ്രഹ്മപുത്രനായ ദക്ഷൻ. ഈ ദക്ഷൻ, ശിവനിന്ദാപൂർവ്വം നടത്തിയ യജ്ഞത്തിങ്കൽ ഹതനായി: അതിന്റെ ശേഷം പ്രചേതസ്സുകളുടേയും മാരിഷയുടെയും പുത്രനായി അവതരിച്ചു: ഇതു ദ്വിതീയനായ ദക്ഷൻ: ഈ പുസ്തകപരമ്പരയിൽ ഒന്നാം വാല്യത്തിൽ ഉത്താനപാദന്റെ വംശം നോക്കുക. പ്രഥമ ദക്ഷൻ പ്രജാപതി അത്രെ. രണ്ടാമനെയും പലപ്പോഴും പ്രജാപതി എന്നു പറയും. ഈ രണ്ടു് ദക്ഷന്മാരെയും പററി പ്രമാണ ഗ്രന്ഥങ്ങളിൽ പിശകു് പററിയിട്ടുണ്ടു് എന്നതിനു് സംശയമില്ല. ഒരുവന്റെ ചരിത്രത്തിൽ ചേരേണ്ട സംഗതികൾ ഇതരന്റെ ചരിത്രത്തിൽ ഉൾപ്പെട്ടു പോകുന്നതാണു്, ഈ പിശകിനു് കാരണം. നാമസാമ്യം കൊണ്ടും, ഇരുവരും അനേക വംശങ്ങളോടു് ബന്ധപ്പെട്ടു നില്ക്കുന്നതു കൊണ്ടും, ഇങ്ങനെ പിശകു് പററും. സംഭവപരമ്പര സുഗ്രഹമാക്കുന്നതിനു് ചരിത്രത്തെ ഇങ്ങനെ ഗ്രഹിക്കാം. പ്രഥമ ദക്ഷന്റെ ഭാര്യ്യ സ്വായംഭുവന്റെ പുത്രിയായ പ്രസൂതി തന്നെ. ഈ പ്രജാപതി ദക്ഷനും പ്രസൂതിക്കും പുത്രന്മാർ ഇല്ല: പതിനാറു് പുത്രിമാർ പിറന്നു. ഏററവും ഇളയവൾ ആയ സതി, ശിവന്റെ ഭാര്യ്യയായി. പ്രജാപതിയായ ദക്ഷന്റെ കാലത്തു്, പുത്രോല്പാദനത്തിനു് മൈഥുനം ആവശ്യമായിരുന്നില്ല. ദ്വിതീയ ദക്ഷൻ, വൈവസ്വത കാലാരംഭത്തിൽ ജനിച്ചു; പഞ്ചജനന്റെ പുത്രിയായ അസിക്നിയെ വേട്ടു. അസിക്നിക്കു് വീരണി എന്നും നാമമുണ്ടു്. ഇവരുടെ പുത്രന്മാർ പതിനായിരം ഹര്യ്യശ്വന്മാരും ആയിരം ശബലാശ്വന്മാരും അത്രെ. ഈ പുത്രന്മാർ വിവാഹം ചെയ്തില്ല. ബ്രഹ്മവ്രതന്മാരായി. അസിക്നി, അറുപതു് പുത്രിമാരെയും പ്രസവിച്ചു: ഈ അറുപതു് കന്യകകളെ ധർമ്മൻ, ഭൂതൻ അംഗിരസ്സു് എന്നവർ വിവാഹം ചെയ്തു. സന്താനോല്പാദനത്തിനു് മൈഥുന ധർമ്മത്തെ ഒന്നാമതു സ്വീകരിച്ചതു് ഈ ദ്വിതീയ ദക്ഷനാണു്. ഇങ്ങനെ ചരിത്രം സുഗ്രഹമാണു്. എന്നാൽ ചരിത്രത്തെ ഇങ്ങനെ ഗ്രഹിക്കുന്നതിനുള്ള വൈഷമ്യങ്ങളെ കാണുക. ധർമ്മൻ വേട്ടതു പ്രജാപതി ദക്ഷന്റെ പതിമ്മൂന്നു് പുത്രിമാരെ ആണു് എന്നു ഭാഗവതം പറയുന്നു.

> ശ്രൂണ്വതഃ ശ്രദ്ദധാനസ്യ സദ്യഃ പാപഹരഃ പരഃ
> പ്രസൂതിം മാനവീം ദക്ഷ ഉപയേമേ ഹ്യജാഽത്മജഃ
>
> തസ്യാം സസർജ്ജ ദുഹിതൄഃ ഷോഡശാഽമലലോചനാഃ
> ത്രയോദശാഽദാത് ധർമ്മായ തഥൈകാമഗ്നയേ വിഭുഃ

ധർമ്മൻ വേട്ടതു പ്രജാപതി ദക്ഷന്റെ പതിമ്മൂന്നു പുത്രിമാരെയാണു് എന്നു സങ്കല്പിച്ചാൽ—കശ്യപൻ വേട്ട പതിമ്മൂന്നു പേർ ദ്വിതീയ ദക്ഷന്റെ പതിമ്മൂന്നു് പേരെ ആണു് എന്നു് സിദ്ധിക്കും. ഇതു സ്വീകാര്യ്യമല്ല. കശ്യപന്റെയും അദിതിയുടെയും പുത്രന്മാർ—ആദിതേയന്മാർ—ദേവന്മാർ ആണു് എന്നും: ദേവന്മാരാകട്ടെ കശ്യപന്റെ പുത്രന്മാരും ദക്ഷന്റെ പൌത്രന്മാരും ആണു് എന്നും; പുരാണങ്ങൾ പൊതുവെ സ്വീകരിക്കുന്നു. ദേവന്മാർ ധർമ്മന്റെ പൌത്രന്മാരാണു് എന്നു് പരാമർശം ഒരെടത്തും ഉണ്ടു് എന്നു തോന്നുന്നില്ല. ആയതിനാൽ കശ്യപൻ വേട്ട പതിമ്മൂന്നു കന്യകമാർ പ്രജാപതി ദക്ഷന്റെ പുത്രികളാണു് എന്നും, ധർമ്മൻ വേട്ടതു് ദ്വിതീയ ദക്ഷന്റെ പതിമ്മൂന്നു പുത്രികളാണു് എന്നും: അനുമാനം. ധർമ്മൻ പ്രജാപതി ദക്ഷന്റെ പത്തു പുത്രിമാരെ വേട്ടു എന്നു ഭാരതം പറയുന്നു. പ്രജാപതി ദക്ഷന്റെ പുത്രിമാരായ അദിതി മുതലായ പതിമ്മൂന്നു പേരെ കൂടാതെ നാമാന്തരേണ, കശ്യപൻ—ദക്ഷന്റെ നാലു പുത്രിമാരെ കൂടെയും വേട്ടു എന്നു ഒരു സംഭവം ഉണ്ടു്: പ്രജാപതി ദക്ഷനു് പതിനാറു പുത്രിമാർ എന്നാണു് പ്രസിദ്ധി. പതിമ്മൂന്നു പേരെ കശ്യപൻ വേട്ടതായി മുകളിൽ പ്രസ്താവിച്ചു. അങ്ങനെ എങ്കിൽ ഈ നാലു പേർ ദ്വിതീയ ദക്ഷന്റെ അറുപതു പുത്രിമാരിൽ നാലു പേരായിരിക്കുമോ? എന്നാൽ ആ അറുപതു പുത്രിമാൎക്കു് വരന്മാർ വേറെയാണു് എന്നു് പ്രസ്താവം ഉണ്ടു്. പ്രജാപതി ദക്ഷന്റെ ഭാര്യ്യ അസിക്നി യാണു് എന്നും; അസിക്നി മൈഥുന ധർമ്മം അനുസരിച്ചു് ഹര്യ്യക്ഷന്മാരുടെയും ശബലാശ്വന്മാരുടെയും മാതാവായി എന്നും കാലികാ പുരാണം പ്രസ്താവിക്കുന്നു. ഭാഗവതത്തിൽ പ്രജാപതി ദക്ഷന്റെ ഭാര്യ്യയായി പ്രസൂതിയേയും സന്താനങ്ങളായി സതി ഉൾപ്പെടെ പതിനാറു പുത്രിമാരെയും, ദ്വിതീയ ദക്ഷന്റെ ഭാര്യ്യയായി വീരണി എന്നു നാമാന്തരമുള്ള അസിക്നിയേയും സന്താനങ്ങളായി ഹര്യ്യക്ഷ ശബലാശ്വന്മാരെയും കാണാം. ഈ പിശകുകൾക്കു് പരിഹാരം ഒന്നു മാത്രമാണു്. രണ്ടു ദക്ഷന്മാരെ ഇടപിണക്കിയതു നിമിത്തം, പിശകുകൾ ഇങ്ങനെ ഭവിച്ചിരിക്കുന്നു. ദക്ഷന്റെ ഭാര്യ്യ വീരണി യാണു് എന്നു കാലികാ പുരാണവും അസിക്നിയാണു് എന്നു ഭാഗവതവും പ്രസ്താവിക്കുന്നു എന്നും: ഇവിടെയും വിയോജിപ്പു് ഉണ്ടു് എന്നും: ചിലർ പറയുന്നു. എന്നാൽ ഇവിടെ പിശകു് ഉണ്ടു് എന്നു തോന്നുന്നില്ല. കാലികാ പുരാണം ദക്ഷഭാര്യ്യയായി പലേടങ്ങളിൽ പ്രസ്താവിക്കുന്നതു് വീരണി എന്നു തന്നെ. എന്നാൽ എന്റെ കൈവശമുള്ള കാലികാ പുരാണത്തിൽ പൂർവ്വാപര ബന്ധം കൂടാതെ എങ്കിലും,

> വീരണീ നാമ തസ്യാഽസ്സു് അസിക്നീത്യപി സത്തമാ

എന്നു് ഒരു പദ്യാർദ്ധം കാണ്മാനുണ്ടു്. വീരണി, അസിക്നി എന്നവർ ഒന്നു തന്നെ എന്നു് സങ്കല്പിക്കപ്പെടും.

പ്രജാപതിയായ ദക്ഷൻെറ ഭാര്യ മനു പുത്രിയായ പ്രസൂതിയാണ് എന്നാണ് പ്രസിദ്ധി. എന്നാൽ "വാമാ ദജായതാംഗുഷ്ഠാത് ഭാര്യാ തസ്യ മഹാത്മനഃ" എന്ന് ഭാരതത്തിൽ കാണുന്നു. ഈ വിധി പ്രകാരം ദക്ഷ ഭാര്യ ബ്രഹ്മാവിൻെറ വാമാംഗുഷ്ഠത്തിൽ നിന്നു പിറന്ന ഏതോ ഒരു കന്യകയാണ്. തമ്മിൽ യോജിക്കാത്ത ഈ നിവേദനങ്ങളെ പൂർണ്ണമായി യോജിപ്പിക്കുക സാധ്യമല്ല. മുകളിൽ പ്രസ്താവിച്ചതു പോലെ നാമ സാമ്യാദി ഹേതുക്കളാൽ-രണ്ടു ചരിത്രങ്ങൾ ഇട പിണഞ്ഞു രേഖപ്പെട്ടു കിടക്കുകയത്രെ.]

ഉത്സംഗാൽ നാരദോ ജജ്ഞേ
ദക്ഷോംഗുഷ്ഠാൽ സ്വയംഭുവഃ-(ഭാഗവതം)

ദക്ഷ സ്തു ജാതോംഗുഷ്ഠാൽ
ദക്ഷിണാൽ ഭഗവാ നൃഷിഃ-(ഭാരതം)

ബ്രഹ്മാവിൻെറ ഉത്സംഗത്തിൽ നിന്ന് നാരദൻ എന്നതുപോലെ, ദക്ഷിണാംഗുഷ്ഠത്തിൽ നിന്ന് ഭഗവാനും ഋഷിയുമായ ദക്ഷൻ പിറന്നു.

| | |
|---|---|
| | ദക്ഷായ ബ്രഹ്മപുത്രായ |
| ദക്ഷൻെറ | പ്രസൂതീം ഭഗവാൻ മനുഃ |
| പുത്രന്മാർ | പ്രായച്ഛൽ യൽ കൃതഃ സർഗ്ഗഃ |
| | ത്രിലോക്യാം വിനതോ മഹാൻ |

—ഭാഗവതം

ദക്ഷൻ സ്വായംഭുവ മനുവിൻെറ മൂന്നാമത്തെ പുത്രിയായ പ്രസൂതിയെ വിവാഹം ചെയ്തു. ദക്ഷൻെറയും പ്രസൂതിയുടെയും സന്താനങ്ങളായി ജനിച്ചത്—പതിനാറു പുത്രിമാരാണ്. ഈ പതിനാറിൽ പതിമ്മൂന്നു പേരെ—അദിതി, ദിതി, ദനു, കാഷ്ഠ, അരിഷ്ഠ, സുരസ, ഇല, മുനി, ക്രോധവശ, താമ്ര, സുരഭി, സരമ, തിമി, എന്ന പതിമ്മൂന്നു പേരെ--മരീചിയുടെ പുത്രനായ കശ്യപൻ വിവാഹം ചെയ്തു. ദക്ഷൻെറ ഈ പതിമ്മൂന്നു പുത്രികൾക്ക് വേറെ നാമങ്ങളെയും അവരുടെ ഭർത്താവായി ധർമ്മ പ്രജാപതിയെയും ചിലേടങ്ങളിൽ കാണും. പതിന്നാലാമത്തെ പുത്രിയായ സ്വാഹയെ അഗ്നിയും, പതിനഞ്ചാമത്തെ പുത്രിയായ സ്വധയെ അഗ്നിഷ്വാത്തന്മാർ എന്ന പിതൃക്കളും, വിവാഹം ചെയ്തു. പതിനാറാമത്തെ പുത്രിയായ സതിയുടെ ചരിത്രം ഇതിനു കീഴ് വിവരിക്കപ്പെടുന്നു.

**സതീ ജനനം**

* പരമ ശിവൻ ഏകാന്ത യോഗി യായി യുഗങ്ങളെ പിൻതള്ളി ക്കൊണ്ടിരുന്ന ഒരു കാലമുണ്ടായിരുന്നു. സർവ്വ വികാരങ്ങളെ വജ്ജിച്ച വാമദേവൻ-സംഹാര കർമ്മങ്ങളെ തന്നെയും വജ്ജിച്ചേക്കു മെന്ന് ബ്രഹ്മാവ് ഭയന്നു. പരമ ശിവനെ കർമ്മോന്മുഖ നാക്കുക എന്നത് ലോക പുരോഗമനത്തിന് അത്യന്തം ആവശ്യമായി. ഉദ്ദേശത്തെ സാധിക്കുന്നതിന് ഒന്നാമതായി ചെയ്യേണമെന്ന് പിതാമഹൻ നിശ്ചയിച്ചത്--പരമ ശിവനെ വിവാഹ കർമ്മത്തിലേക്ക് ഉത്സാഹിപ്പിക്കണം എന്നാകുന്നു. എന്നാൽ ഈശ്വരന് യോജിച്ച ഈശ്വരി, ത്രിലോകങ്ങളിൽ ഇല്ലാതിരുന്നതിനാൽ--മഹാമായ തന്നെ സ്ത്രീയായി അവതാര മെടുക്കണ മെന്ന് ജഗൽസ്രഷ്ടാവ് സങ്കല്പിച്ചു. പ്രജാപതികളുടെ പതിയായ ബ്രഹ്മാവ് സ്വപുത്രനായ ദക്ഷപ്രജാപതിയെ—കാര്യത്തിൻെറ നില മനസ്സിലാക്കി. ദക്ഷൻ തപസ്സ് മൂലം മഹാ മായയെ പ്രത്യക്ഷ മാക്കണമെന്നും—സ്വപുത്രിയായി അവതരിച്ച് ശിവ ഭാര്യയായി വർത്തിക്കുവാൻ അപേക്ഷിക്കണ മെന്നും--ബ്രഹ്മാവ് ദക്ഷനെ പ്രേരിപ്പിച്ചു.

ദക്ഷൻ തപസ്സ് തുടങ്ങി. സവ് നിയമങ്ങളെ കൊണ്ട് നിയമിതനായ ദക്ഷൻ- വിഷ്ണുമായാം മഹാമായയെ ദീർഘകാലം ആരാധിച്ചു. ഭഗവതി പ്രത്യക്ഷയായി. കൃതകൃത്യ നായ ദക്ഷൻ ഭഗവതിയെ കണ്ടു. ചതുർഭുജ, പീന തുംഗ പയോധര, വരദ --ആയ ഭഗവതി--അഴിഞ്ഞ മുടി കാററിൽ പറപ്പിച്ചു കൊണ്ട്, നീല ത്താമര പിടിച്ച കൈയാൽ അനുഗ്രഹം വിതച്ചു കൊണ്ട്, ഇളം ചുവപ്പു കയറി കോപ്പു കൊഴുത്ത കണ്ണുകൾ കൊണ്ടു നോക്കിക്കൊണ്ട്--സിംഹത്തിൻെറ പുറത്ത് ഇരിക്കുന്നു. പരമ പ്രീതനായ ദക്ഷൻ, വിനയാവനത കന്ധരനായി ഇങ്ങനെ സ്തുതിച്ചു:--

ആനന്ദരൂപിണീം ദേവീം
ജഗദാനന്ദ കാരിണീം
സൃഷ്ടി സ്ഥിത്യന്ത രൂപാം താം
സ്തൗമി ലക്ഷ്മീം ഹരേ ശുഭാം

സത്വോദ്രേകപ്രകാശേന
യ ജ്ജ്യോതി സ്തവ മുത്തമം
സ്വ പ്രകാശാൽ ജഗ ദ്ധാമ
ത ത്തവാംശം മഹേശ്വരി

രജോഗുണാതിരേകേണ
യൽ കാമസ്യ പ്രകാശനം
രാഗ സ്വരൂപം മദ്ധ്യം തൽ
തൽ തേംശാംശം ജഗന്മയി

തമോ ഗുണാതിരേകേണ
യ ദ്വ ന്മോഹ പ്രകാശനം
ആച്ഛാദന ഞ്ചേതനാനാം
സ്തത്തേ ചാംശാംശ ഗോചരം

പരാം പരാത്മികാം ശുദ്ധാം
നിർമ്മലാം ലോക മോഹിനീം
ത്വന്നിരൂപാ ത്വയി കീർത്തിർ
വ്വാർത്താസ്യ ജഗതോ ഗതിഃ

ബുദ്ധിർമാധവോ ധാത്രീം
യം യം മൂർത്ത്യാം നിജോത്ഥയാ
സാ മൂർത്തി സ്തവ സർവ്വേഷാം
ജഗതാ മുപ കാരിണീ.

മഹാൻ ഭവാ ത്വം വിശ്വ
ശക്തിഃ സൂക്ഷ്മാ പരാത്മിതാ
യ ദ്ഭൂവാ യോ നിരോധോ
വ്യജ്യതേ പവനൈഃ പരം

ത ജ്ജ്യോതി സ്തവ ശക്രാത്ഥ
സാത്വികം ഭാവസമ്മതം
യ ദ്യോഗിനോ നിരാലംബം
നിഷ്കലം നിർമ്മലം പരം

---

* ഇവിടം മുതൽ ദക്ഷയാഗം വരെയുള്ള സംഭവ പരമ്പര കാളികാ പുരാണം അനുസരിച്ച് എഴുതപ്പെട്ടിരിക്കുന്നു.

ആലംബയന്തി തത്ത്വം
ത്വദന്ത ഗോചരന്തു തൽ
യാ പ്രസിദ്ധാ ച കൂടസ്ഥാ
സുപ്രസിദ്ധാഽതി നിർമ്മലാ

സാ ജ്ഞപ്തി സ്ത്വം നിഃ പ്രപഞ്ചാ
പ്രപഞ്ചാഽപി പ്രകാശികാ
ത്വം വിദ്യാ ത്വ മവിദ്യാ ച
ത്വ മാലംബാ നിരാശ്രയാ

പ്രപഞ്ച രൂപാ ജഗതാം
ആദി ശക്തി സ്ത്വ മീശ്വരീ
ബ്രഹ്മ കണ്ഠ ലയാ ശുദ്ധാ
വാഗ് വാണീ യാ പ്രഗീയതേ

വേദ പ്രകാശന പരാ
സാ ത്വം വിശ്വ പ്രകാശിനീ
ത്വം അഗ്നി സ്ത്വം തഥാ സ്വാഹാ
ത്വം സ്വധാ പിതൃഭിഃ സഹ

ത്വം നഭസ് ത്വം കാലരൂപം
ത്വം കാഷ്ഠാ ത്വം ബഹിഷ്കൃതം
ത്വ മചിന്ത്യാ ത്വ മവ്യക്താ
തഥാഽനിർദ്ദേശ്യ രൂപിണീ

ത്വം കാലരാത്രിഃ ത്വം ശാന്താ
ത്വ മേവ പ്രകൃതിഃ പരാ
യസ്യാഃ സംസാര ലോകാനാം
പരിത്രാണായ യത് ബഹിഃ
രൂപം ജനന്തി ധാത്രാദ്യാ
സ്ത്വത്വാൻ ജ്ഞാസ്യന്തി കേ പരാം

പ്രസീദ ഭഗവത്യംബ
പ്രസീദ യോഗരൂപിണീ
പ്രസീദ ഘോരരൂപേ ത്വം
ജഗന്മയി നമോഽസ്തു തേ

ശുദ്ധനായ ദക്ഷൻ പാടിയ ശുദ്ധമായ പ്രശംസകളെ കേട്ട ശേഷം—സർവ്വജ്ഞയായ ഭഗവതി പറഞ്ഞു:—''ഹേ ദക്ഷ! ഞാൻ തുഷ്ടയായി. അങ്ങ് മഹൽഭക്തി പൂർവ്വം പ്രശംസിച്ച പ്രശംസകളെക്കൊണ്ട് ഞാൻ പ്രശംസിതയായി: ഞാൻ തുഷ്ടയായി. അങ്ങ് വരം വരിച്ചു കൊള്ളുക. ഞാൻ അനുഗ്രഹിച്ചു കൊള്ളാം.'' ദക്ഷൻ പറഞ്ഞു:—''ഹേ മഹാമായേ! ജഗന്മയേ! ഭഗവതി തുഷ്ടയായി എങ്കിൽ ഞാൻ പ്രാർത്ഥിക്കുന്നു: നിന്തിരുവടി എന്റെ പുത്രിയായി പിറക്കണം: ശിവന്റെ ഭാര്യയായി വിവാഹിതയാകണം; ഇതാണ് എന്റെ അർത്ഥനം. ഹേ ദേവി! ഈ വരം കേവലം എന്റെ സ്വാർത്ഥം പ്രമാണിച്ചുള്ളതല്ല. ഹേ പ്രജേശ്വരി! ഇതു ബ്രഹ്മാവിനേയും വിഷ്ണുവിനെയും സാക്ഷാൽ ശിവനെ ത്തന്നെയും സംബന്ധിക്കുന്നതാണ്'' ഭഗവതി പറഞ്ഞു:—''പ്രജാപതേ! ദക്ഷ! അങ്ങനെയാവട്ടെ. ഞാൻ ഭവാന്റെ പുത്രിയായി പിറക്കും. ഞാൻ ഭവാന്റെ ഭാര്യയിൽ ജനിച്ച് ശിവന്റെ ഭാര്യയാകും. അങ്ങയുടെ ഭക്തി കൊണ്ട് ഞാൻ സന്തുഷ്ടയായിരിക്കുന്നു. എന്നാൽ അങ്ങ് എന്നെക്കുറിച്ച് എന്നെങ്കിലും എപ്പോഴെങ്കിലും അനാദരം പ്രദർശിപ്പിക്കുന്നതായാൽ—അന്ന് ഞാൻ ശരീരം ത്യജിക്കുന്നതാണ്. ഞാൻ മഹാദേവനെ മോഹിപ്പിച്ചു കൊള്ളാം. ഞാൻ അവതരിക്കുവാൻ കാല താമസമില്ല.'' ദക്ഷൻ നോക്കി നിൽക്കവേ, മഹാമായ മറഞ്ഞു. തുഷ്ടനായ ദക്ഷൻ ആശ്രമത്തിലേക്ക് പോന്നു. അക്കാലത്ത് പ്രജോല്പാദന മാർഗ്ഗമാകട്ടെ, സ്ത്രീസംഗമം അല്ലായിരുന്നു. സങ്കല്പാഽവിർഭാവദ്ധ്യാന്നു മനസാ ചിന്തനേന ച'' ഇതര പ്രജാപതികൾ എന്നതു പോലെ ദക്ഷനും, സങ്കല്പം, ആവിർഭാവം, മനസ്സ്, ചിന്തനം എന്ന മാർഗ്ഗങ്ങളിലൂടെ—അനേകം പുത്രന്മാരുടെ പിതാവായി. ദക്ഷന് പതിനായിരം പുത്രന്മാർ പിറന്നു. ഹാര്യശ്വന്മാർ എന്നു പേരായ അവർ നാരദോപദേശം നിമിത്തം പ്രജാ സൃഷ്ടിയെ കാംക്ഷിക്കാതെ നിവൃത്തിമാർഗ്ഗത്തിൽ ആയുസ്സിനെ കഴിച്ചു. ദക്ഷനു വീണ്ടും ആയിരം പുത്രന്മാർ പിറന്നു. ശബലാശ്വന്മാർ എന്നു പേരായ അവരും പ്രജാ കാമന്മാരായില്ല: നിവൃത്തിമാർഗ്ഗത്തിൽ ചരിച്ചു ബ്രഹ്മൈക്യം സമ്പാദിച്ചു. ദക്ഷൻ മൈഥുന കർമ്മത്തെ ആശ്രയിച്ചു: പ്രജോല്പാദനം ചെയ്തു: പ്രസൂതി പ്രസവിച്ചു. തേജോജ്ജ്വലമായ ശിശു ഭൂസ്പർശം ചെയ്യവേ—കാറുകൾ പെയ്തു: പൂക്കൾ വായുവിൽ നിന്ന് പറന്നു വീണു: ദിക്കുകളിൽ ഒളി ഓളം തല്ലി: ജ്വാലകൾ ജ്വലിച്ചു: സ്വർഗ്ഗപ്പെരുമ്പറകൾ പ്രണദിച്ചു: മനുഷ്യരുടെ മനസ്സുകൾ നിർമ്മലങ്ങളായി. തുഷ്ടനായ ദക്ഷൻ പുഷ്ടനായി. പിതാവു പുത്രിയെ ഇങ്ങനെ സ്തുതിച്ചു:—''ഹേ ശിവെ! ശാന്തെ! മഹാമായെ! യോഗനിദ്രെ! ജഗന്മയി! സനാതന മായ വിഷ്ണുമായയെ ഞാൻ നമസ്കരിക്കുന്നു. നിന്തിരുവടി ധാതാവിനെ സൃഷ്ടിയിൽ നിയോഗിക്കുന്നു: വിഷ്ണുവിനെ സ്ഥിതിയിൽ നിയോഗിക്കുന്നു: ശംഭുവിനെ സംഹാരത്തിൽ നിയോഗിക്കുന്നു. ഞാൻ സുഖാത്മികയായ മഹിയസിയെ നമസ്കരിക്കുന്നു. വിദ്യാഽവിദ്യാഽത്മികയായ പരയായ നിന്തിരുവടിയെ വിചിന്തനം ചെയ്യുന്ന ധന്യാത്മാവിന്റെ കൈത്തലത്തിൽ—ഭോഗവും മുക്തിയും സ്വാവർത്തിക്കുന്നു. നിന്തിരുവടിയെ ഒരിക്കലെങ്കിലും പ്രത്യക്ഷം കാണുന്ന ഭാഗ്യവാൻ—വിദ്യാഽവിദ്യകളെ പ്രകാശിപ്പിക്കുന്ന മുക്തിയുടെ ഉടയവനായി.

യോഗനിദ്രേ മഹാമായേ!
വിഷ്ണുമായേ! ജഗന്മയി!
യാ പ്രമാണാർത്ഥ സമ്പന്നാ
ചേതനാ സാ തവാഽത്മികാ

യേ സ്തുവന്തി ജഗന്മാതൃ
ഭവതീം അംബികേതി ച
ജഗന്മയീതി മായേതി
സർവ്വം തേഷാം ഭവിഷ്യതി.

ദേവി പറഞ്ഞു:-അവിടെ നിന്ന സർവ്വന്മാരെയും മോഹത്തിൽ പെടുത്തി, മാതാവ് തന്നെയും യാതൊന്നും ഗ്രഹിക്കാതവണ്ണം—ദേവി ദക്ഷനോടു പറഞ്ഞു:-''ഹേ മുനിസത്തമ! അങ്ങ് പണ്ട് എന്നെ ആരാധിച്ചില്ലയോ? അങ്ങയുടെ സർവ്വാഭീഷ്ടങ്ങളും സാധിതങ്ങളായി'' ശിശു ശൈശവ ഭാവം സ്വീകരിച്ചു: മാതാവിന്റെ മടിയിൽ കരഞ്ഞു കി ന്നു. അമ്മ കുഞ്ഞിന് മുല കൊടുത്തു. ദക്ഷനും ഭാര്യയും രക്ഷിച്ച ശിശു—വെളുത്ത പക്ഷത്തിൽ ചന്ദ്രനെപ്പോലെ—വളർന്നു. സർവ്വ കലകളും ചന്ദ്രനിൽ എന്നതു പോലെ, സർവ്വ ഗുണങ്ങളും ദക്ഷന്റെ ആശ്രമത്തിൽ സ്ഥിരവാസം ഉറപ്പിച്ചു. ശിശു മുട്ടുകളിൽ നടന്നു. കളിക്കൂട്ടുകാർ വാരിക്കൂമിച്ച മണ്ണിൽ—ദക്ഷപുത്രി, ശിവകോലം വരച്ചു. പിതാക്കന്മാർ കുട്ടിയെ സതി എന്നു വി

ഷിച്ചു. ആ സർവ്വ ഗുണാക്രാന്ത—സർവ്വ ശ്രുത ഹിത പ്രവർത്തിനി യായി. ഒരിക്കൽ ബ്രഹ്മാവും നാരദനും ദക്ഷാശ്രമത്തിൽ ചെന്നു കയറി. അച്ഛന്റെ അടുത്തു നിന്ന മകൾ സന്തോഷം കൊണ്ട് വിരിഞ്ഞു; വിനയം കൊണ്ട് അവനത യായി. പിതാമഹനും പിതൃ സഹോദരനും ആയ മഹാ ഭാഗന്മാരെ പ്രണമിച്ചു. ശ്രേഷ്ഠന്മാരായ ലോക നിയാമകന്മാർ ആ ചാരു സുഹാസിനിയെ ഇങ്ങനെ അനുഗ്രഹിച്ചു:—"ഹേ ശുഭേ! ഭവതിയെ കാമിക്കുന്നവനും ഭവതി കാമിക്കുന്നവനും ആയ സർവ്വജ്ഞൻ—ജഗദീശ്വരൻ—ഭവതിക്ക് ഭർത്താവായി ഭവിക്കട്ടെ."

ഹര പൂജ

ശിശു ശൈശവത്തെ അതിക്രമിച്ചു. യുവതി യൌവനത്തിൽ വളർന്നു. സതി സർവ്വാംഗ മനോഹരി യായി. ഈ സൗഭാഗ്യവതി സൗഭാഗ്യത്തിൽ തന്നെ വളരുമാറ് — ഭർഗ്ഗന്റെ ഭാര്യാ പദത്തെ എങ്ങനെ സമ്പാദിക്കുമെന്ന്—ദക്ഷൻ ഭയ ഭീതനായി. സതിയാകട്ടെ, ഭർഗ്ഗനെ പ്രാപിക്കുവാനായി ഭർഗ്ഗാരാധനത്തിൽ നിരത യായി. മകൾക്ക് വേണ്ട സകല സൗകര്യങ്ങളെ മാതാവ് സമ്പാദിച്ചു കൊടുത്തതിനാൽ—പ്രതിദിന ഹരപൂജ--ക്രമഭംഗം കൂടാതെ നടന്നു. സതി കഠിന മായ നന്ദകാ വ്രതം അനുഷ്ഠിച്ചു: അശ്വിനി-തുലാ-മാസത്തിൽ ഉപ്പും ശർക്കര പ്പായസവും നിവേദിച്ച് ഹരപൂജ ചെയ്തു; വൃശ്ചിക മാസത്തിൽ ചതുർദ്ദശിയിൽ അപ്പവും പായസവും ഒരുമിച്ചു നിവേദിച്ച്, പരമേശ്വര സമാരാധനം നടത്തി: ധനുമാസം കറുത്ത പക്ഷത്തിൽ എട്ടാം ദിവസം, യവച്ചോറും നീലയവവും നിവേദിച്ച്, ദിവസത്തെ പിൻതള്ളി: മകരമാസം കറുത്ത പക്ഷത്തിൽ ഏഴാം ദിവസം രാത്രി ഉറക്ക മൊഴിച്ചിരുന്ന്, പിറേന്നു രാവിലെ പാലും പാപ്പും കർപ്പൂരവും ചേർത്ത അരവണ പ്പായസം നിവേദിച്ച് ശിവപൂജ നടത്തി: കുംഭമാസം വെളുത്തവാവിന്ന രാത്രിയിൽ, ഉറക്കമൊഴിച്ച് പ്രഭാതത്തിൽ കുളിച്ച്, ഈറൻ മാറാതെ, ആറിൻ കരയ്ക്ക് തന്നെ ഹരാരാധനം നിർവ്വഹിച്ചു: കൂടാതെയും ആ മാസം കറുത്ത പക്ഷത്തിൽ ശിവരാത്രി ആയിരുന്നതിനാൽ--ആ ഹാ പരമ നിരത--ഉറക്കമൊഴിഞ്ഞ് ആഹാരം വെടിഞ്ഞ്--കിട്ടാവുന്ന സകല പൂക്കളെ കൊണ്ട്--ഇലകളെ കൊണ്ട്--പ്രത്യേകം കൂവളത്തിലകളെ കൊണ്ട്--ശിവാർച്ചനം ഭക്തിപൂർവ്വം നടത്തി: മീനമാസം വെളുത്ത പക്ഷത്തിൽ ചതുർദ്ദശിയിൽ പ്ലാശിൻ പൂകൊണ്ടു പൂജ നടത്തി, രാപ്പകൽ ഭേദമില്ലാതെ ശിവസ്മരണയിൽ സമയം പോക്കി: മേടമാസം, വെളുത്ത പക്ഷത്തിൽ മൂന്നാം നാളിൽ പാലും നെയ്യും ചേർത്തു പാകംചെയ്ത യവപ്പായസം കൊണ്ട് ഹരാരാധനം നിർവ്വഹിച്ചു: ഇടവമാസം വെളുത്ത വാവിന് ഉപവസിച്ച് വൃഷഭ വാഹന സേവനം ചെയ്തു. മിഥുന മാസം, വെളുത്ത പക്ഷം പതിന്നാലാം നാളിൽ ഉപവസിച്ച്--പട്ടും ചുണ്ടപ്പൂവും കൊണ്ട് മൃഡപൂജ നടത്തി: ചിങ്ങമാസം വെളുത്ത വാവിന്റെ പതിന്നാലാം ദിവസത്തിൽ ചുണ്ടപ്പൂവു കൊണ്ട് മഹാദേവ പൂജ നിർവ്വഹിച്ചു: കന്നിമാസം കറുത്ത വാവിന് പലതരം ഫലങ്ങളും, പരിശുദ്ധ മായ പട്ട്, പൂണൂൽ എന്നവയെ കൊണ്ട് പരമ ശിവപൂജ ചെയ്തു, പതിന്നാലാം ദിവസം പഴം തിന്നു പാരണ നടത്തി.

ദക്ഷാശ്രമത്തിൽ ഹരപൂജ ഇങ്ങനെ നടക്കവെ--സാവിത്രീസഹായ നായ ബ്രഹ്മാവും ലക്ഷ്മീ സഹായ നായ നാരായണനും ഒരിക്കൽ പരമ ശിവ സന്നിധിയിൽ ചെല്ലുക ഉണ്ടായി. ഹിമവത് പ്രസ്ഥത്തിൽ ഇരുന്ന ചന്ദ്രശേഖരൻ ഭാര്യാ സഹായ

ബ്രഹ്മ നാരായണ പ്രാർത്ഥന

ന്മാരായ സുര പരമ ശ്രേഷ്ഠന്മാരെ ... ആചാരം ചെയ്തു: പീഠം നൽകി. സദാ... രായ ഉദാരന്മാരെ കണ്ട് കപാല... ൻ--ദാര പരിഗ്രഹത്തിലേക്ക് ... മനസ്സിനെ ദമനം ചെയ്തു കൊണ്ട്—ആഗമന കാര്യത്തെ കുറിച്ച്—അന്വേഷിച്ചു. വിഷ്ണു ബ്രഹ്മാവിനെ നോക്കി: ബ്രഹ്മാവ് പറഞ്ഞു:--"ഹേ പിനാകിൻ! ഞാൻ പറയാം. അങ്ങ് കേൾക്കുക. ഹേ വൃഷഭധ്വജ! ഞങ്ങൾ ഇപ്പോൾ വന്നതു യാതൊരു സ്വാർത്ഥത്തേയും പുരസ്കരിച്ചല്ല. ഞങ്ങളുടെ ആഗമനത്തിന്റെ ഉദ്ദേശം ദേവ കാര്യവും വിശ്വ കാര്യവും തന്നെ. ജഗത്തിന്റെ പ്രതിസർഗ്ഗത്തെ കുറിച്ച് പ്രസ്താവിക്കുന്ന ഘട്ടത്തിൽ—ഞാൻ, സൃഷ്ടി കർത്താവ്--വിഷ്ണു, സ്ഥിതിപാലകൻ--ഈശാനനായ അങ്ങ്, സർവ്വസംഹാരകൻ—ഇങ്ങനെയാണല്ലൊ നിശ്ചയം. നാം കർമ്മങ്ങളെ ഇങ്ങനെ അനുഷ്ഠിക്കേണ്ടവരാണ്. ഞാൻ ഭവാന്മാരെ ഭജിച്ച് സൃഷ്ടി നടത്തുന്നു: നാരായണൻ നമ്മെ ആരാധിച്ച് സ്ഥിതി നടത്തുന്നു; അങ്ങ് ഞങ്ങളെ കൂടാതെ സംഹാര കർമ്മത്തിൽ സമർത്ഥനാകുമോ? ഹേ ഭൂതേശ! അന്യോന്യ കൃത്യങ്ങളിൽ നാം സാഹായ്യം ചെയ്യേണ്ടവരാകുന്നു: അല്ലെങ്കിൽ ജഗത്ത് ഇല്ല. ഹേ ഈശ്വര! ഞാൻ വധിക്കേണ്ട അസുരന്മാരുണ്ട്: നാരായണൻ വധിക്കേണ്ട അസുരന്മാരുണ്ട്: അങ്ങ് തന്നെ വധിക്കേണ്ട അസുരന്മാരും ഉണ്ട്. എന്നാൽ അങ്ങാകട്ടെ, സദാ യോഗ യുക്തനായി വർത്തിക്കുന്നു. രാഗ ദ്വേഷ വിവർജ്ജിതനും, ദയാവാനും ആയ അങ്ങ്, അസുര വധം എങ്ങനെ ചെയ്യും? ഹേ ഈശ! ഒരു സംഘം ആത്മകൾ സർവ്വ കർമ്മങ്ങളെ ഒഴിഞ്ഞു നിന്നാൽ, സൃഷ്ടി സ്ഥിതി സംഹാര കർമ്മം നടക്കുന്നതായി വരുമോ? ഹേ ഭർഗ്ഗ! അങ്ങ് ആലോചിക്കുക.

ശരീര ഭേദ മസ്മാകം
മായയാ ശ്വ ന യുജ്യതേ
ഏക സ്വരൂപാ ഹി വയം
ഭിന്നാ കാര്യസ്യ ഭേദതഃ

കാര്യഭേദോ ന സിദ്ധശ്ചേൽ
രൂപഭേദോ ƒ പ്രയോജനഃ
ഏക ഏവ ത്രിധാ ഭൂതം
വയം ഭിന്ന സ്വരൂപിണഃ
ഭൂതാ മഹേശ്വര ഇതി
തത്വം വിധി സനാതനം

നാം ഏകമായ സ്വരൂപം ഉള്ളവരാകുന്നു. കാര്യങ്ങളുടെ ഭേദം നിമിത്തം ഭിന്നന്മാരാകുന്നു എന്നു മാത്രമത്രെ. നാം ഓരോരുത്തരും പ്രത്യേകം പ്രത്യേകം ചെയ്യേണ്ടതായ കാര്യങ്ങളെ ചെയ്യുക യില്ല എങ്കിൽ—നാം രൂപഭേദത്തെ സ്വീകരിച്ചതു, നിഷ്പ്രയോജനം തന്നെ. യഥാർത്ഥത്തിൽ ഏകമായ നാം മൂന്നായി പിരിഞ്ഞ്, മൂന്നു ശരീരങ്ങളെ ധരിച്ചിരിക്കുക മാത്രമാകുന്നു. ഹേ മഹേശ്വര! അങ്ങ് ഈ തത്വത്തെ അറിയണം. മഹാ മായയും ഇങ്ങനെ തന്നെ: കമല, സരസ്വതി, സാവിത്രി, സന്ധ്യ എന്ന പേരുകളിൽ കാര്യഭേദം നിമിത്തം പ്രത്യക്ഷപ്പെടുന്നു. അല്ലയോ മഹേശ്വര! സ്ത്രീ മൂലം അനുരാഗം പ്രവൃത്ത മായാൽ വിവാഹം നടക്കും. വിവാഹം നടന്നാൽ അതിനെ തുടർന്ന്, കാമ ക്രോധാദികൾ വളർന്നു വരും. അതിന്റെ ശേഷം, [illegible] വൈരാ

ഗ്യത്തെ സമ്പാദിക്കുവാനായി യത്നിക്കണം. രാഗ വൃക്ഷത്തിൽ നിന്ന് ഒന്നാമതായി സംഗം: അതിൽ നിന്നു കാമം. കാമമൂലം ക്രോധം ഭവിക്കുന്നു: അതിൻെറ ശേഷം ശോകം സ്വാഭാവികമാകും. സ്വാഭാവികമായ ശോകത്തിൽ നിന്ന്--വൈരാഗ്യം, നിവൃത്തി, സംസാര വിമുഖതാ ഹേതുവായ അസംഗം എന്നവ--ഭവിക്കുന്നു. മഹേശ്വര! ഇങ്ങനെ ഭവിക്കുന്ന അസംഗത്തിൻെറ ഫലമായി അഹിംസ, ദയ, തപസ്സ്, ജ്ഞാനമാർഗ്ഗാനുശാസനമായ ശാന്തി എന്നിവ ഭവിക്കേണ്ടതാകുന്നു. സർവ്വ സംഗങ്ങളെ വർജ്ജിച്ച് തപസ്സിൽ ആയുസ്സിനെ വ്യയം ചെയ്ത്, ദയവാനായി ത്തന്നെ വർത്തിക്കുന്ന തായാൽ--അങ്ങ് സംഹാര കർമ്മത്തെ നിർവ്വഹിക്കുകയില്ല: അഹിംസാ വ്രതനും ശാന്തി നിരതനും ആയിത്തന്നെ ആയുസ്സിനെ നയിക്കും. അങ്ങനെ നിഷ്ഠയിൽ വർത്തിക്കുന്ന തായാൽ, അങ്ങ് സുഖവിധികളിൽ മനസ്സിനെ വിനിയോഗിക്കുന്നതല്ല. ഭോ ശിവ: മഹാദേവ! അങ്ങ് ചെയ്യേണ്ടതിനെ ചെയ്യായ്ക കൊണ്ട് വരാവുന്ന സർവ്വ ദോഷങ്ങളെ, ഞാൻ ഇവിടെ പ്രസ്താവിച്ചു. അല്ലയോ ജഗൽപ്പതേ! അങ്ങ് വിശ്വ ഹിതത്തെയും ദേവകാര്യത്തെയും പുരസ്കരിച്ച്--സുശോഭന യായ ഒരു ഭാമിനിയെ ഭാര്യയായി സ്വീകരിക്കുക തന്നെ. വിഷ്ണു ലക്ഷ്മിയെ--ഞാൻ സാവിത്രിയെ--എന്നതു പോലെ തന്നെ--അങ്ങ് ഒരു സഹചരയെ സ്വീകരിക്കണം.''

ഹരൻ ചിരിച്ചു: നാരായണനെ നോക്കിക്കൊണ്ട്, പറഞ്ഞു:—അങ്ങ് വിശ്വ പുരോഗമനത്തെ പുരസ്കരിച്ച് പറഞ്ഞ വചനങ്ങളെ ഞാൻ കേട്ടു. ഭോ ബ്രഹ്മൻ! ഞാൻ സ്വാർത്ഥത്തെ ഊന്നി വർത്തിക്കുന്നവനല്ല. ഞാൻ വിശ്വ ഹിതത്തെ ഊന്നി മേലും വർത്തിച്ചു കൊള്ളാം. ഞാൻ പറയുന്നതിനെ നിങ്ങൾ കേൾക്കുക. ഭോ മഹാ ഭാഗ! അങ്ങ് കേൾക്കുക. ഞാൻ പറയുന്ന വാക്കുകൾ അങ്ങയ്ക്ക് രുചികരം. എൻെറ തേജസ്സിനെ ഗ്രഹിക്കുവാൻ സമർത്ഥയായ യോഗിനിയെ—കാമ രൂപിണിയെ—അങ്ങ് എനിക്ക് ഭാര്യയായി നിശ്ചയിക്കുക തന്നെ. ഞാൻ യോഗ യുക്തനാകവെ യോഗിനിയായും—കാമാസക്ത നാകവെ മോഹിനിയായും—വർത്തിക്കുവാൻ സമർത്ഥയായ തേജഃസംപുഷ്ട യായ ഒരു വരവർണ്ണിനി-എനിക്കു ഭാര്യ യാകട്ടെ. വേദ വിജ്ഞന്മാർ അക്ഷരമെന്ന് നിർവ്വചനം ചെയ്യുന്ന സനാതന മായ പരമ ജ്യോതിർ സ്വരൂപത്തെ മുഖമാക്കി—എൻെറ ഭാവനകൾ സദാ പോകുന്നു. അതിന് വിഘ്ന കാരിണി എനിക്ക് സഹധർമ്മിണി അല്ല. ഭോ ബ്രഹ്മൻ! അങ്ങയും വിഷ്ണുവും ഞാനും പരബ്രഹ്മ സ്വരൂപൻെറ അംശഭൂതന്മാരല്ലയോ? ഭോ മഹാ ഭാഗ! നമുക്ക് ബ്രഹ്മാനുചിന്തനം യുക്തമാകുന്നു. ഭോ കമലാസന! ബ്രഹ്മചിന്തയെ ഒഴിഞ്ഞിരിക്കുവാൻ ഞാൻ കഴിയാത്തവനാകുന്നു. ആയതിനാൽ എൻെറ വൃത്തികളിൽ അനുഗമന സമർത്ഥയായ ഒരു സീമന്തിനിയെ—അങ്ങ് എനിക്കായി നിശ്ചയിച്ചു കൊള്ളാം.'' ബ്രഹ്മാവ് കേട്ടു: നാരായണൻ തുഷ്ടനായി: ലോകപിതാമഹൻ ചിരി ചിരിച്ചു കൊണ്ട് പറഞ്ഞു:—''ഭോ മഹാദേവ! അങ്ങ് എങ്ങനെ ഉദ്ദേശിക്കുന്നുവോ അങ്ങനെ ഒരു യോഗിനി ഇപ്പോൾ ഉണ്ട്. ദക്ഷ പ്രജാപതിയുടെ പുത്രി—സതി എന്നു പേർ—രൂപഗുണ ശാലിനി—ആ ബുദ്ധിസമ്പന്ന—അങ്ങയെ തന്നെ കാമിച്ച്,—വർഷങ്ങളെ തപസ്സു കൊണ്ട് തപിപ്പിക്കുന്നു.'' മധുസൂദനൻ ഇങ്ങനെ മേല മധുര ഘോഷം ചെയ്തു:—''പ്രഭോ! മഹാദേവ! ബ്രഹ്മാവ് കാംക്ഷിച്ചതു പോലെ അങ്ങു വർത്തിക്കുക തന്നെ.'' സഭ പിരിഞ്ഞു: രമയും നാരായണനും പുളകം പൂണ്ട്, ഗരുഡൻെറ പുറത്തു കയറി. സാവിത്രിയും ബ്രഹ്മാവും ചിരി ചിരിച്ചു. വെൺപാൽ പക്ഷി പ്രഭുവിന് നിറം കയറി. കാമൻ കൗതൂഹല വിഹ്വലനായി അടുത്തു ചെന്നു. രതി, സുരത പ്രേരണ നിർവ്വഹണം സാധിക്കാമെന്ന് നൃത്തം വച്ചു. വസന്തം—തളിരും പൂവും കുല കുലയായി ആകാശത്തെ വിതാനിച്ച മണപ്പന്തലിൽ—സംഗീത ഭംഗിയെ സംയോജിപ്പിക്കുവാനായി—മധുകര പരമ്പരയെ വീണ്ടും വീണ്ടും വിളിച്ചു. ഭാവങ്ങൾ, ഭാവനയിൽ ഒതുങ്ങാത്ത വർണ്ണം വായുവിൽ ചായം തളിച്ചു. ഹാവങ്ങൾ--ലഭിച്ച അവസരം ലഭിക്കാത്തതാണെന്ന് അറിഞ്ഞ്--കൈ കൊണ്ട് തുള്ളി, മദ്ദളം കൊണ്ട് ഊതി, കുഴലു കൊണ്ട് താളം പിടിച്ചു. കലകൾ ചായത്തിൽ മുങ്ങി പ്പാടി നടന്ന്—സുശിക്ഷിത മായ ദക്ഷതയെ--സർവ്വ പ്രാണി രാമണീയക മായി പ്രദർശിപ്പിച്ചു.

സതിയാകട്ടെ, വ്രതം നിരന്തരം തുടരുകയാണ്. അശ്വിനി മാസം വെളുത്ത പക്കം എട്ടാം ദിവസം--സതി, ശിവപൂജ, ഭക്തി പൂർവ്വം, ഉപവാസ പൂർവ്വം നടത്തുക യായിരുന്നു.

വിവാഹ നിശ്ചയം

നന്ദാവ്രതം ഇങ്ങനെ പൂർണ്ണമായി. ഭക്തി നമ്രമായ ആ സുവ്രതയ്ക്ക്—ഒമ്പതാം ദിവസം--മഹേശ്വരൻ പ്രത്യക്ഷനായി. ഭക്ത, ഭക്ത വത്സലനെ കണ്ടു: ഭർത്തൃകാമ, കാമാർഹനെ കണ്ണുകൊണ്ട് കണ്ടു. ദക്ഷപുത്രി പ്രമുദിതയായി. തപഃപാവന പിനാകിയുടെ പാദങ്ങളിൽ പ്രണമിച്ചു. നാണം മറച്ച കണ്ണു നിമിത്തം കാണേണ്ടതു കണ്ടു കൃതാർത്ഥയായ സതി—ലജ്ജ നിമിത്തം തല താഴ്ത്തി നിന്നു. ഉപവാസ ലോലയായ കേവല താപസയെക്കുറിച്ച് കൃപാ പാരാർദ്രനായ മഹാദേവൻ പറഞ്ഞു;—''ഭോ ദാക്ഷായണി! ഭവതിയുടെ അഭിമതം എന്ത്? എന്തെങ്കിലും വരിക്കുക തന്നെ. ഭവതി അനുഷ്ഠിച്ച വ്രതം നിമിത്തം, ഞാൻ സുപ്രീതനായിരിക്കുന്നു.'' ശൃംഗാര സൗന്ദര്യം രൂപമെടുത്തു മുമ്പിൽ നിൽക്കുന്നതു കണ്ട പരമേശ്വരൻ--കേൾക്കുവാൻ കാംക്ഷിച്ച വീണാഗുണ സ്വരക്വാണം--അവിടെ ഉണ്ടായില്ല. ഹൃദയത്തിൽ നിന്ന് തള്ളിക്കയറിയ അനേകം ആകാംക്ഷകളെ--നാണം കടന്നു പിടിച്ച് അമർത്തി താഴ്ത്തിയതിനാൽ--സതി പറയുവാൻ അരുതാത്തവളായി. കപർദ്ദിയുടെ കണ്ണുകൾ ഒളിഞ്ഞു നോക്കി: മിണ്ടാതെ നിന്ന കളകണ്ഠിയെ, നീലകണ്ഠൻെറ നയനങ്ങൾ ഒളിഞ്ഞും വളഞ്ഞും നോക്കി. രതി കാണിച്ചു കൊടുത്തു: കാമൻ തക്കം കണ്ടു: പരുങ്ങി നിന്ന രതിയും, ഒരുങ്ങി നിന്ന ശിവനും, സൃഷ്ടിച്ച സന്ദർഭം—സമരാരംഭത്തിന് സുഖ സന്ദർഭമാണെന്ന്—പല പടകളിൽ പരിചയം സമ്പാദിച്ചിരുന്ന കാമൻ—ഗ്രഹിച്ചു. കൈയിലെടുത്ത കരിമ്പു വില്ലിൽ കയറി—കാമൻ അയച്ച ഹർഷണം എന്ന ബാണം—വാമദേവൻെറ തിരുമാറിൽ തറഞ്ഞു വിറച്ചു. ഹർഷിതനായ പരമേശ്വരൻ മുമ്പിൽ വെമ്പി നിന്ന പരമ തരുണിയെ വീണ്ടും വീണ്ടും നോക്കി. പരമേശ്വരൻെറ പരബ്രഹ്മ വിചിന്തനം! അതാ! മനോഭവൻ അയച്ച മോഹന മഹാബാണം ഖണ്ഡപരശുവിൻെറ മാറിന് തറഞ്ഞു. ഹർഷിത നായ മഹാദേവൻ മോഹിത നായി. ശിവൻ ഇങ്ങനെ മായാമോഹം നിമിത്തം ഹർഷ മോഹ മജ്ജൂഷം f കാരനായ ഘട്ടത്തിൽ—സതി—വളരുന്ന വ്രീഡയെ അവഗണിച്ച്, അമർത്തി ക്കൊണ്ട്—''മഹേ

ശിവൻെറ ആനുകൂല്യം

ഷ്ടം ദേഹി വരദ" എന്നിങ്ങനെ—മിതമായ വാക്കുകളെക്കൊണ്ട്—മനസ്സിൽ ഓളം തല്ലിയ കാമക്കോൾക്കടലലകൾക്ക് വ്യാഖ്യാനം നൽകി. "എന്റെ ഇഷ്ടം എനിക്ക് സാധിക്കേണമെ!" എന്ന പ്രാർത്ഥനത്തിന്റെ അവസാനം കേൾക്കുന്നതിന് മുമ്പു തന്നെ—"ഭവസ്വ മമ ഭാര്യാ" എന്ന മുരളീഘോഷം—ശിവന്റെ മുഖത്തു നിന്ന്—സതിയുടെ കാതുകളിൽ വെട്ടി വെട്ടിക്കയറി. ശിവൻ അരുളിയ പരമ വരം കേട്ട്, സർവാഭീഷ്ടങ്ങളും സാധിച്ച സതി—മിണ്ടുവാൻ വീണ്ടും അരുതാത്തവളായി. ചാരുഹാസിനി കുനിഞ്ഞ്, കാൽകൊണ്ട് വരച്ച്, ചിരിച്ചു നിന്നു: ത്രിപുരഹരൻ ചിരി ചിരിച്ചു നോക്കി നിന്നു: ലഭിച്ച അവസരം നിമിത്തം സർവ ഭാവങ്ങളും സർവ ഹാവങ്ങളും വായുവിൽ ചായം വാരി വിതച്ച്—തുള്ളിത്തുള്ളി ഇറങ്ങി: ശൃംഗാര രസം സർവ ഭാവങ്ങളുടെ മേൽ അധ്യക്ഷത വഹിച്ചു. സ്ഫടിക പ്രോജ്വല ശരീരനായ ഹരന്റെ മുമ്പിൽ; സ്നിഗ്ദ്ധ ഭിന്നാഞ്ജന പ്രഭയായ സതി—ചന്ദ്രന്റെ മുമ്പിൽ കാർക്കഷണം പോലെ നിന്നു. ദാക്ഷായണി പറഞ്ഞു:—"പ്രഭോ! ജഗല്പതെ! അച്ഛന്റെ അനുവാദം വാങ്ങി അങ്ങ് എന്നെ വിവാഹം ചെയ്യേണമേ." ദേവി ചിരിച്ചായം കയററിപ്പറഞ്ഞ വിധി വിഹിതമായ വാക്കുകൾക്ക് "മമ ഭാര്യാ ഭവ" എന്ന്—കാമ പരവശന്റെ മറുപടി, വീണ്ടും വീണ്ടും ചെന്നു. കാമൻ കണ്ടു; കയർത്തു; ചാട്ടം ചാടി. രതി, ചിരി ചിരിച്ചു കൂടെ ച്ചാടി. വസന്തം വിതാനിച്ച മണപ്പുരയിൽ ഭാവങ്ങളും ഹാവങ്ങളും, തോളിൽ കൈയിട്ടു തമ്മിൽ പിടിച്ചു വലിച്ച്—ഒച്ച വച്ച്—ആർത്തു തിമിർത്ത് "സർവം മംഗളമായി" എന്നു കാമനും രതിയും പടയും തമ്മിൽ അഭിനന്ദിച്ചു. ദാക്ഷായണി വീണ്ടും അർത്ഥിച്ചു. വിധി പൂർവകമായ വിവാഹം കാംക്ഷിച്ച ദാക്ഷായണി. മാതൃ സമീപത്തേക്ക്—ജയം ജയിച്ച്—ചിരി ചിരിച്ച്—ആട്ടം ആടി—നടന്നു.

ഹരൻ ഹിമവൽ പ്രസ്ഥത്തിൽ-ആശ്രമത്തിൽ-വിശ്രമിച്ച്, വിപ്രലംഭ ദുഃഖം നിമിത്തം ചിന്താ ബാധാ സംബാധിതനായി. ആശ്വാസം കാണാഞ്ഞ പരമേശ്വരൻ, ബ്രഹ്മാവ് നിശ്വാസപൂർവം പണ്ട് പറഞ്ഞ വാക്കുകളെ സ്മരിച്ചു: ബ്രഹ്മാവിനെ യോഗ സംസാധനം ചെയ്തു. സാവിത്രീ സഹായനായ ബ്രഹ്മാവ്, അവിടെ അവതരിച്ചു. സാവിത്രിയോടു കൂടെ അവതരിച്ച ബ്രഹ്മാവിനെ കണ്ട്, ക്ലേശവും തോഷവും പൂണ്ട്-ശിവൻ പറഞ്ഞു:—"ഹേ ബ്രഹ്മൻ! വിശ്വ പുരോഗമനത്തെ പുരസ്കരിച്ച്, ഞാൻ ദാരപരിഗ്രഹം ചെയ്യേണ്ടതാണെന്ന്, അങ്ങ് മുമ്പ് ആവശ്യപ്പെട്ടതാണല്ലോ. അതു സാർത്ഥകമാണെന്ന്, ഇപ്പോൾ എനിക്ക് തെളിയുന്നു. ദാക്ഷായണി—സതി—ഭക്തി പൂർവം എന്നെ ആരാധിച്ചു. സുപൂജിതനായ ഞാൻ, വരദാനം ചെയ്യുവാനായി ആ വരവർണിനിക്ക് ദർശനം അനുവദിച്ചു. കാമൻ അപ്പോൾ അവിടെ സന്നദ്ധനായി നിന്നു. ആ പ്രപഞ്ച വിജേതാവ്, എന്നെ വേധിച്ചു, കമലാസന! മായാ മോഹിതനായ ഞാൻ, പ്രതികാരം പ്രവർത്തിക്കുവാൻ ശക്തനായില്ല. ഹേ ബ്രഹ്മൻ! ആ പതിവ്രതയുടെ വാഞ്ഛിതം ഞാൻ ഗ്രഹിച്ചു. വ്രതകർശിത കാംക്ഷിച്ചതു് ഞാൻ ഭർത്താവാകണം എന്നത്രെ. ഹേ പിതാമഹ! അങ്ങ് വിശ്വ രക്ഷാർത്ഥം ഇക്കാര്യത്തിൽ ഉത്സാഹിക്കണമെന്ന്, ഞാൻ അപേക്ഷിക്കുന്നു. വിശ്വ രക്ഷാ പരമമായ ഈ പ്രസ്ഥാനം മദർത്ഥമായും പരിണമിക്കുമെന്നുള്ളതു്—അങ്ങയ്ക്കു് പ്രത്യേകം പ്രീതിപ്രദവും ആയിരിക്കുമല്ലോ." സാവിത്രിയെ അടുത്തു കണ്ട്, വിപ്രയോഗ വ്യഥ വർദ്ധിച്ച മഹാദേവൻ, തുടർന്നു പറഞ്ഞു:—"അങ്ങ് ഉടനെ ദക്ഷന്റെ ആശ്രമത്തിങ്കലേക്കും പോയി വരണം. അങ്ങയ്ക്കു് ഭദ്രം ഭവിക്കട്ടെ. ദക്ഷൻ എന്നെക്കുറിച്ച് പ്രീതനായി, കന്യകാദാനം ചെയ്യുവാൻ ആവശ്യമായതു്, ഒക്കെയും അങ്ങ് ചെയ്യുക. സതീ വിയോഗം നിമിത്തം, ഞാൻ സന്തപ്തനായി. അങ്ങ് ഇതിന് പരിഹാരം സൃഷ്ടിക്കണം." കൃതകൃത്യനായ ബ്രഹ്മാവ്, ശിവന് ഹിതവും പഥ്യവും ആയ വാക്കുകളെ ഇങ്ങനെ പറഞ്ഞു:—"ഭഗവൻ! അങ്ങ് ആവശ്യപ്പെടുന്ന കാര്യം വിശ്വകാര്യമാകുന്നു. അതു് അങ്ങയുടെ കാര്യമല്ല: എന്റെ കാര്യവും അല്ല. ദക്ഷൻ പുത്രിയെ സ്വയമേവ അങ്ങയ്ക്കു് സമർപ്പിച്ചു കൊള്ളും. അങ്ങ് പറഞ്ഞ വാക്കുകളെ ഞാൻ ദക്ഷ സമക്ഷം പറഞ്ഞു കൊള്ളുകയും ചെയ്യാം."

ബ്രഹ്മാവിന്റെ ദൌത്യം

ബ്രഹ്മാവ് ദക്ഷാശ്രമത്തിങ്കലേക്ക് ബദ്ധപ്പെട്ടു. ദക്ഷൻ വിചാരാധീനനാണ്. "അഹോ! ഞാൻ എന്തു ചെയ്യുമൊ? പ്രത്യക്ഷനായ ശിവൻ മറഞ്ഞുകളഞ്ഞു. മകൾ പറഞ്ഞറിഞ്ഞ വൃത്താന്തം എനിക്കു സന്തോഷത്തിനും സന്താപത്തിനും ഹേതുവായി. ആ പ്രതാപവാനെ ആരു് എങ്ങനെ തിരികെ വിളിക്കും? ഞാൻ ഹിമവൽ പ്രസ്ഥത്തിലേക്ക് ഒരു ദൂതനെ അയയ്ക്കുകയോ? അതു പാടില്ല. ആ പ്രഭു ഈ പെണ്ണിനെ സ്വീകരിച്ചില്ല എങ്കിൽ! ഞാൻ ആ പ്രഭുവിനെ പൂജിക്കട്ടെയോ? മഹാദേവൻ സ്വയം ഇവളെ വരിക്കുമായിരിക്കാം. എന്റെ മകൾ ശിവനെ വരനായി ലഭിക്കുവാൻ പൂജിച്ചു. കാരുണികനായ കപാലഹസ്തൻ എന്റെ പുത്രിയെ അനുഗ്രഹിക്കയും ചെയ്തത്രെ." ഇങ്ങനെ ചിന്ത പൂണ്ട ദക്ഷന്റെ മുമ്പിൽ, ഹംസരഥം അവതരിച്ചു. ബ്രഹ്മാവും സാവിത്രിയും രഥത്തിൽ നിന്ന് ഇറങ്ങി. സംഭ്രമം പൂണ്ട ദക്ഷൻ എഴീററു: ഉപചാരം ചെയ്തു: പീഠം നൽകി: കുശലം പറഞ്ഞു. വ്യഥയും ഹർഷവും ഒരുമിച്ച് ഉൾക്കയറിയ ദക്ഷൻ ആഗമന കാര്യത്തെക്കുറിച്ച് ചോദിച്ചു:—"ഹേ ജഗൽ ഗുരോ! അങ്ങ് ഇങ്ങോട്ടേക്ക് എഴുന്നള്ളിയതു് എന്തു കൊണ്ടായിരിക്കുമൊ? പുത്രസ്നേഹം മൂലമൊ? വിശേഷിച്ചോ?" പുത്രൻ പ്രസാദിക്കുമാറ് അച്ഛൻ പറഞ്ഞു:—"ദക്ഷ! ഞാൻ പറയാം. അങ്ങ് കേൾക്കുക. വിശ്വഹിതവും ജഗൽപഥ്യവും ആയ കാര്യത്തെ ഞാൻ പ്രസ്താവിക്കുന്നു. അതു് അങ്ങയ്ക്ക് മംഗള കാരണവും തന്നെ. അങ്ങയുടെ പുത്രി ജഗൽ ഭർത്താവായ പരമ ശിവനെ പ്രാർത്ഥിച്ചില്ലയൊ? സതി കാംക്ഷിച്ച വരം, ഇങ്ങോട്ടേക്ക് സ്വയം വരുന്നു. അങ്ങയുടെ പുത്രിയെ ഭാര്യാർത്ഥേന ലഭിക്കണമെന്ന് പരമശിവൻ പ്രാർത്ഥിക്കുന്നതായി, അങ്ങയുടെ സന്നിധിയിൽ പ്രസ്താവിക്കുവാൻ, ഞാൻ വന്നതത്രെ. ശിവൻ എന്നെ അയച്ചിരിക്കുന്നു. അങ്ങയ്ക്ക് ഇതിൽ കവിഞ്ഞ മംഗളം ഏതു്." ശങ്കരൻ അങ്ങയുടെ പുത്രിക്ക് വരദാനം ചെയ്ത ശേഷം—സതീ വിയോഗം നിമിത്തം, ഇതേവരെയ്ക്ക് സുഖം കണ്ടിട്ടില്ല. സൗകര്യം ലഭിച്ച മദനൻ, സർവ പുഷ്പങ്ങളെ ഒരുമിച്ച്—ശിവന്റെ മേൽ പ്രയോഗിച്ചു പ്രയോഗിച്ചു നിൽക്കുന്നു. ശരമേറ്റ് സർവാംഗങ്ങളും തളർന്ന ശിവൻ—ആത്മ വിചിന്തനത്തെ അകലത്താക്കി—സതീ ചിന്താ വിഹ്വലനായി—അതിവ്യാകുലനായി—പ്രാകൃതനെപ്പോലെ—കഴിയുന്നു. സതി വ്രതപൂർവം പൂജിച്ചതും, വരിച്ചു കൊള്ളാമെന്ന് സ്വയം അനുഗ്രഹിച്ചു.

ളൂ—ശിവൻ വിരഹം നിമിത്തം വിസ്മരിച്ചിരിക്കുന്നു. സതി എവിടെ സതി എവിടെ, എന്നു സർവ്വസമയവും ശിവൻ അന്വേഷിച്ച് വൃഥാ അനുഭവിക്കുന്നു. പുത്ര! ദക്ഷ! ഞാനും അങ്ങും മരീചി പ്രമുഖന്മാരും കാമനും ഒരുമിച്ച് ആലോചിച്ചു വച്ച കാര്യം—ഇപ്പോൾ സിദ്ധമായി. ശിവനെ കാമിക്കുന്ന സതിയെ ശിവൻ കാമിക്കുന്നു. ശിവൻ സതിയെ അനുമോദിക്കുവാനായി—പ്രേമപൂർവ്വം—സൗകര്യം പ്രതീക്ഷിച്ച് ഹിമവൽ പൃഷ്ഠത്തിൽ ദിവസങ്ങളെ എണ്ണിയെണ്ണി പിൻതള്ളുന്നു. സതി ശിവനെ ആരാധിക്കുന്നതു പോലെ ശിവൻ സതിയെ ആരാധിക്കുന്നു. ദക്ഷ! അങ്ങയുടെ പുത്രി ശിവനായി നിർദ്ദിഷ്ട യല്ലയോ? ഇനി കാലം കളയേണ്ട. അങ്ങ്, സതിയെ ശിവന് അർപ്പിക്കുക തന്നെ. അങ്ങു കൃതകൃത്യനാവും. ഞാൻ ശിവനെ ഇവിടെ വരുത്താം. നാരദൻ ശിവനെ ഇവിടെ കൊണ്ടുവരും. സതി ശിവന്റെ സ്വത്താകുന്നു.'' ദക്ഷൻ സർവാംഗ സംപ്രീതനായി. ദക്ഷന്റെ കുടുംബം പീയൂഷ പരിപൂരിത മായി.

തെളിഞ്ഞിറങ്ങിയ ബ്രഹ്മാവ് സാമ ഗാനങ്ങളെ പാടിക്കൊണ്ട് വീണ്ടും ഹിമവാനിൽ കയറി. സ്രഷ്ടാവിനെ ദൂരത്തു കണ്ടപ്പോൾ സംഹർത്താവ്, ദക്ഷന്റെ സന്ദേശം എന്തായിരിക്കാമെന്ന് അധികം പരിഭ്രമിച്ചു. ആ മദന സംമഥിതൻ ചോദിച്ചു:—''ഭോ സുരശ്രേഷ്ഠ! ബ്രഹ്മൻ! ദക്ഷൻ എന്തു പറഞ്ഞുവോ? ദക്ഷൻ അങ്ങയുടെ പുത്രനല്ലയോ? ദക്ഷൻ അങ്ങയുടെ അപേക്ഷയെ തട്ടിക്കളയുക യില്ല. പ്രഭോ! അങ്ങ് പറയുക. ഈ മന്മഥൻ അനർത്ഥനാമാവാകുവാൻ പരീക്ഷണം നടത്തുന്നതു്, എന്റെ മനസ്സിനെ മഥനം ചെയ്തു തന്നെ. എനിക്ക് അനുഗ്രഹ മായ വാക്കുകളെ അങ്ങ് പറയണം. ഹേ ബ്രഹ്മൻ! ''സതി സതി'' എന്ന ചിന്തനം ഒഴിഞ്ഞ്, ഞാൻ ഏതെങ്കിലും ഒരു കാര്യം ചെയ്യുവാൻ ആളാകുന്നില്ല. പ്രഭോ! അങ്ങ് പറയുക. സതി എന്റെ സ്വത്താകുവാൻ ഞാൻ എന്താണ് ചെയ്യേണ്ടതു്? അങ്ങു് വേഗം പറയുക. ബ്രഹ്മാവ് പറഞ്ഞു:— ''ഭോ വൃഷഭ ധ്വജ! അങ്ങയുടെ സർവാഭീഷ്ടങ്ങൾ സാധിച്ചു. എന്റെ പുത്രൻ—ദക്ഷൻ—എന്നോട് ഇങ്ങനെയാണ് പറഞ്ഞതു്. എന്റെ പുത്രിയെ ഞാൻ പരമ ശിവന് സമ്മാനിച്ചുകൊള്ളാം. സതി അതിലേക്ക് നിർദ്ദിഷ്ട യത്രെ. ഇതു് എനിക്ക് ഏറ്റവും പ്രിയമായ ഒരു കർമ്മമാകുന്നു. അച്ഛൻ ആവശ്യപ്പെട്ടതിനാൽ വിശേഷിച്ചും അങ്ങനെ യായി. എന്റെ പുത്രി ദീർഘകാലം ശിവനെ ആരാധിച്ചതിന്റെ ഫലം, ഇന്നു് ഞങ്ങൾക്ക് ലഭിച്ചു. ശിവൻ എന്റെ പുത്രിയെ ആവശ്യപ്പെടുന്നുവോ? ഞങ്ങൾ ധന്യരായി. ശുഭമായ ലഗ്നത്തിൽ—മുഹൂർത്തത്തിൽ—ശിവൻ ഇവിടെ വരുമോ? അഛാ! ഞാൻ സതിയെ ശിവനു ഭിക്ഷയായി നൽകിക്കൊള്ളാം. ഭോ വൃഷഭധ്വജ! ഇങ്ങനെയാണ് ദക്ഷൻ പറഞ്ഞയച്ചിരിക്കുന്നതു്. കാലജ്ഞനായ അങ്ങ് ദക്ഷാശ്രമത്തിലേക്ക് പുറപ്പെടുക തന്നെ.', ശിവൻ പറഞ്ഞു: ''ഭോ ബ്രഹ്മൻ! ഞാൻ സന്നദ്ധനായി; അങ്ങു് എന്നോട് ഒരുമിച്ചു വരണം: അങ്ങു് നാരദനെ സ്മരിക്കുക തന്നെ. മരീചി പ്രമുഖന്മാ രായ പ്രജാപതികൾ എല്ലാവരും വരണം: അങ്ങു് അവരെ സ്മരിക്കുക. എന്റെ സർവ്വ ഗണങ്ങളും ഗണ നായകന്മാരും എന്നോട് ഒരുമിച്ചു വരുന്നു'' ബ്രഹ്മാവ് സ്മരിച്ചു; നാരദൻ ചെന്നു; മരീചി ചെന്നു: മനോജവന്മാ രായ അനേകം ആദ്ധ്യാത്മികന്മാർ, പരമേശ്വരന്റെയും പരമേഷ്ഠിയുടെയും മുമ്പിൽ തൊഴുതു നിന്നു.

**സതീ വിവാഹ മംഗളം**

വായുവിൽ വിനോദിച്ചു ചെന്ന നാരദ പ്രമുഖന്മാരായ സർവ്വ സഖാക്കളോട് ഒരുമിച്ച്—കമലാസനനെ മുമ്പിൽ നിറുത്തി—കപാലഹസ്തൻ—ശിവൻ—ദക്ഷാശ്രമത്തിലേക്ക് പുറപ്പെട്ടു. ഭൂതഗണങ്ങൾ പ്രഹൃഷ്ടന്മാ രായി: പ്രഹൃഷ്ടന്മാർ പടഹം അടിച്ചു: ഭേരികൾ സ്വയം ഭൈരവാരാവം ചെയ്തു: ഡിംഡിമ പ്രചണ്ഡഘോഷം കൊണ്ട് വിൺതലത്തിന്റെ വിതീർനം വിണ്ടു. ലക്ഷം ഗണങ്ങൾ മുമ്പിൽ നടന്നു: കോടി ഗണങ്ങൾ പിമ്പിൽ ആർത്തു: കണക്കിൽ കവിഞ്ഞ ഗണങ്ങൾ എല്ലായിടവും അട്ടഹസിച്ചു. കാലു കൊണ്ട് താളം ചിടിച്ചവരും, കൈ കൂട്ടിയടിച്ച് ചടചട പ്രകടനം ചെയ്ത പിശാച പ്രധാനന്മാരും, ഓളം വെട്ടിച്ച്, ഓടി നടന്നു. പിണങ്ങിപ്പറന്ന വിമാനങ്ങൾ, തമ്മിൽ അടിച്ചുലച്ച നിമിത്തം—വിഹായസം വിഹ്വല മായി. ദേവന്മാർ, ഗന്ധർവ്വന്മാർ, മഹോരഗന്മാർ മുതലായവർ ചെയ്ത കരഘോഷം, കണ്ഠാരവം, വാദ്യ വാദന തുമുല കോലാഹലം എന്നിവ നിമിത്തം—ത്രിലോകങ്ങളിൽ സർവ്വ ദിക്കുകൾ ഗർവ്വം പൂണ്ടു. കാമൻ കടുത്തു കയറി: രതി, രസങ്ങളെ വിളിച്ചു വരുത്തി നിരത്തി നടത്തി: അഭംഗമായ ശൃംഗാരം സർവ്വനായകത്വം വഹിച്ച കാമപ്പട—പ്രമോദം കോരി വിളമ്പി—സംമോഹം വാരി വിതച്ച്—സർവ്വ പ്രാണികളെ പ്രണയ പരവശതാ സാഗരത്തിൽ മുക്കിയെടുത്ത്—പൊക്കി ക്കാണിച്ചു. രസങ്ങൾ രസം കൊള്ളുന്നതു കണ്ട്, വസന്തം ഗർവ്വിഷ്ഠ യായി: വായുക്കൾ വീശി; അലുക്കകടകളെ തൊലിപ്പെട്ടത്തിക്കൊണ്ട് പൂ പൂത്ത മരങ്ങൾ നിരന്നു നിന്നു: കല്പപ്പൂപ്പൊലിമ കൊണ്ട് ഒളികയറിയ വള്ളികൾ, മരങ്ങളുടെ മുകളിൽ വെട്ടം കാട്ടി. പ്രാണികൾ പ്രണയം എന്ന ഏക ചിന്ത നിമിത്തം സ്വസ്ഥന്മാ രായി: മയിലുകൾ നൃത്തം ചെയ്തവെ—കോകിലങ്ങൾ കൂകി: അരയന്നങ്ങൾ മധുര സ്വര മധു വർഷം പെയ്തു: ചാതകങ്ങളും കാദംബങ്ങളും ഇന്ദ്രിയ സുഖ നിർവ്വാപണത്തിൽ നിരതന്മാ രായി: പിനാകിയുടെ പരമപ്രിയം കാംക്ഷിച്ച പാമ്പുകൾ ഗിരീശന്റെ ശരീരാംശങ്ങളിൽ വലിയ കടക കടിസൂത്രങ്ങളായി: വൃശ്ചികങ്ങൾ അടുത്തു ചെന്ന് ആഘ്രാണിച്ചു; കൃത്തികകൾ നിത്യോത്സവം കണ്ട് നൃത്തം വച്ചു: ജടകൾ മൂഢന്റെ മൂർദ്ധാവിനെ—ഇടിവാൾ കയറിയ വാൾ ആകാശത്തെ എന്നതുപോലെ—അലങ്കരിച്ചു. എല്ലാററിനും മുകളിൽ ചന്ദ്രകലകൾ സാന്ദ്ര ശീതള മായ പീയൂഷ വർഷം അതന്ദ്രിത മായി പെയ്തു. പ്രഹർഷത്തിന്റെ പ്രകാര പ്രകടനങ്ങളെ കണ്ട് പ്രജാപതികൾ പാടി: നാരദൻ ചെയ്ത വീണാ പ്രണാദം കൊണ്ട് വിഹായസ വീഥികൾ വിരണ്ടു. ബ്രഹ്മാവ് തന്നെ നാലു കൈകളിൽ തൂക്കി ഭേരി പണവ ഡിണ്ഡിമങ്ങളെ അടിച്ച്—സാമ സംഗീതങ്ങൾക്ക് അനുസരിച്ച്—പശുപതി പ്രശംസനം ചെയ്തു.

പിതാമഹൻ മുമ്പായ വൈവാഹിക സംഘപ്രവാഹം, ദക്ഷസൗധ സാഗരത്തിൽ ചെന്നിറങ്ങി. തപഃ പ്രോജ്ജ്വലനായ ദക്ഷൻ എഴീററു: മുമ്പേ തന്നെ സന്നിഹിതനായ നാരായണനാൽ അനുഗത നായ ദക്ഷൻ—ഹരനെ, ബ്രഹ്മാവിനെ, നാരദനെ, മരീചിയെ, സർവ്വ സുരന്മാരെ—വരാസനങ്ങളിൽ ഇരുത്തി: യുവതികൾ ചന്ദനനീർ കുളിർ വിശറി വീശവെ—അർഘ്യം നൽകി, പാദ്യം കൊടുത്തു്, കുശലം അന്വേഷിച്ചു. ലഗ്നം ആസന്ന മായി, ശുഭമായ മുഹൂർത്തത്തിൽ ശിവൻ

സതിയെ പാണിഗ്രഹണം ചെയ്തു. പുരുഷനും പ്രകൃതിയും എന്നതുപോലെ--പരമാത്മാവും ജീവാത്മാവും എന്നതുപോലെ--ഒരിക്കലും പിരിയാത്ത ശിവനും സതിയും--ഒന്നോടൊന്ന് ഇണങ്ങി. ദക്ഷൻ ഹൃഷ്ടനായി: സതി ഹൃഷ്ടയായി: ശിവൻ സംപ്രഹൃഷ്ടനായി: ലോകങ്ങൾ പരമസംപ്രഹൃഷ്ടങ്ങളായി: വിധിപൂർവകമായ വിവാഹം നിമിത്തം, വൃഷഭധ്വജൻ ദാക്ഷായണിയുടെ ഭർത്താവായി. മുനികൾ നമസ്കരിച്ചു: ഗീതികൾ ഗീതകളെ പാടി: സുശ്രാവ്യങ്ങളായ സർവ ശ്രുതികൾ, ഈശ്വരനെയും ഈശ്വരിയെയും, സഭയിൽ അതിമധുരമായി സ്തുതിച്ചു: ആകാശത്തു നിന്ന് വാടാപ്പൂക്കൾ കെട്ടാമണം പരത്തിക്കൊണ്ട്, കൂറകളായി വീണു: സർവ സുരന്മാർ കൃതകൃത്യന്മാരായി. കാമനും രതിയും--വസന്തം പിടിച്ച കുടയുടെ കീഴിൽ--ഭാവ ഹാവ പ്രകടിതങ്ങളായ മധുരഗീതങ്ങൾ അനുസരിച്ച്—തമ്മിൽ ചിരിച്ച് കൈ കോർത്തു പിടിച്ച്--ചാട്ടം ചാടി.

കമലാസഹായനായ ഭഗവാൻ നാരായണൻ വരനായ ശിവനെ നോക്കി--ഇങ്ങനെ ഉപദേശിച്ചു:—"ഹേ സ്നിഗ്ധ! നീലാഞ്ജനകണ്ഠ! ഹര! ഞാൻ--

ഹേ പിതാമഹ

കലഹം

പത്മയോട് എന്നതുപോലെ—അങ്ങ് സതിയോട് ഇണങ്ങുന്നു. അങ്ങ് ഈ പതിഭക്തയോട് ഒരുമിച്ച് നര സുര സംരക്ഷണം നടത്തുക: സംസാരസഞ്ചാരം ചെയ്യുന്നവരെ മംഗലാചരണം ചെയ്യുക.

കരു ദസ്യൂൻ യഥായോഗ്യം
ഹനിഷ്യസി ച ശംകര
ത ഏവൈനാം സാഭിലാഷാം
ദ്രഷ്ടാ ശ്രുത്വാഥവാ ഭവേൽ
തം ഹനിഷ്യസി ഭൂതേശ
നാത്ര കാര്യാ വിചാരണാ

ഹേ ത്രിശൂലിൻ! അങ്ങ് സർവ ശത്രുക്കളെ സംഹരിക്കുകതന്നെ. ആരാകട്ടെ ഈ പതിഭക്തയെ സാഭിലാഷം നോക്കുകയോ സംഭാഷണ ചിന്തനം ചെയ്യുകയോ ചെയ്യുന്നത്,—അവൻ വധ്യനാകുന്നു. ഹേ ഭൂതേശ! ആ മനുഷ്യൻ ഹനിക്കപ്പെടണം. ശംകര! അതിനെക്കുറിച്ച് രണ്ടു പക്ഷമില്ല." സർവജ്ഞൻ ഇങ്ങനെ പറഞ്ഞു: പരമേശ്വരൻ അതു സമ്മതിച്ചു: പ്രഹൃഷ്ടനായി.

എന്നാൽ ബ്രഹ്മാവ് ഇതിനിടയ്ക്ക് സതിയെ--ആ ചാരു സുഹാസിനിയെ--കണ്ണെറിയുകയായിരുന്നു. ഒളിഞ്ഞു നോക്കി ആരംഭിച്ച ബ്രഹ്മാവ്—ക്രമേണ ധൈര്യത്തെ അവലംബിച്ച്—സതീമുഖത്തെ തന്നെ വീണ്ടും വീണ്ടും മിഴിച്ചു നോക്കി: എന്നു മാത്രമല്ല, സ്മരപരാജിതനായ ബ്രഹ്മാവ്, പരവശനായി. വികാരം ബലപ്പെട്ട ബ്രഹ്മാവിന്റെ തേജസ്സ്, തറയിൽ വീണു. തറയിൽ വീണ തേജസ്സ്, സർവ തപോധനന്മാരും കാൺകെ--തീ പോലെ എരിഞ്ഞു. ആകാശങ്ങളിൽ ഇടി കടുകടനെ കുടുങ്ങി: സംവർത്തം, ആവർത്തം, പുഷ്കരം, ദ്രോണം എന്ന മഹാമേഘങ്ങൾ ഒരുമിച്ച് മുഴം കംപിച്ച്, ആകാശത്ത് സന്നദ്ധങ്ങളായി: മഴ തുടങ്ങി: വെള്ളിവള്ളി തമ്മിൽ അടിച്ച മേഘങ്ങൾ--ഉള്ളികൾക്ക് ഓവതുകടം നിറവും പുകരേ--വെള്ളം ആനത്തുമ്പി മുഴുപ്പിൽ--വെളു: ഇടിയും മഴയും വളർന്നു: ഭയങ്കരമായ കോലം കൊണ്ട് ആകാശം ഇരുണ്ടു. കാമമോഹിതനായ സംഹാരരുദ്രൻ സർവം കണ്ടു: നാരായണൻ പറഞ്ഞ വാക്കുകളെ സ്മരിച്ചു. സ്വഭാവതഃ ഉഗ്രനായ ശിവൻ, കോപനനായി. വജ്രധപരശു ബ്രഹ്മാവിനെ ഖണ്ഡനം ചെയ്യുവാൻ സന്നദ്ധനായി. ശൂലി, ശൂലം കൈയിലെടുത്ത്, ബ്രഹ്മാവിനെ കൊല്ലുന്നമെന്ന് ആഞ്ഞു. കോപിച്ച കപാലഹസ്തന്റെ കോപം കണ്ട്, പ്രജാപതികൾ സംഭ്രാന്തന്മാരായി. മരീചി മുതലായവർ, അങ്ങിങ്ങ് ഓടി. നാരദൻ മുതലായവർ അയ്യോ അമ്മോ എന്നു നിലവിളിച്ചു. ദക്ഷൻ മുമ്പു കടന്നു ചെന്ന് രണ്ടു കൈകളെ വായുവിൽ അടിച്ച്, "അരുതേ അരുതേ", എന്നു ത്രിലോചനനെ തടഞ്ഞു. ദക്ഷൻ മുമ്പിൽ കടന്ന്, തടഞ്ഞു നിൽക്കുന്നതു കണ്ട്, മഹേശ്വരൻ കടുത്ത വാക്കുകളെക്കൊണ്ട് ഇങ്ങനെ പേടിപ്പിച്ചു:— "ഹേ പ്രജാപതേ! ദക്ഷ! എന്ത്? ഇപ്പോൾ ഇവിടെ നാരായണൻ പറഞ്ഞ വാക്കുകളെ അങ്ങ് കേട്ടില്ലയോ? ഞാൻ ചെയ്യേണ്ടതു ഞാൻ ഇപ്പോൾ ചെയ്യും. ഞാൻ ഇവിടെ ചെയ്യും: ഈ സതിയെ—പതിവ്രതയെ--സാഭിലാഷം നോക്കുന്നവനെ ഞാൻ കൊല്ലും: ഈ ബ്രഹ്മാവിനെ ഞാൻ കൊല്ലും: ഈ ബ്രഹ്മാവ് സതിയെ സാഭിലാഷം നോക്കി: എന്നു മാത്രമല്ല, ബ്രഹ്മതേജസ്സ് ഇതാ തറയിൽ വീണ് എരിയുന്നു. ഈ അപരാധിയെ ഞാൻ ഇപ്പോൾ അപായപ്പെടുത്തും." ശിവന്റെ കോപം കുറയുന്നില്ലെന്നു കണ്ട്—വിഷ്ണു ചാടിയെഴുന്നേറ്റ്--ഇടയ്ക്കു നിന്നു. ഭഗവാൻ പറഞ്ഞു:—"ഹേ ഭൂതേശ! കൊല്ലരുതേ! ജഗൽസ്രഷ്ടാവിനെ കൊല്ലരുതേ! അങ്ങയ്ക്ക് ഈ സതി ഭാര്യയാകണമെന്ന് കല്പിച്ചത്, ഈ ബ്രഹ്മാവാകുന്നു. ജഗത്തുകളിൽ പ്രജാസൃഷ്ടി നടത്തേണ്ടത്, ഇദ്ദേഹം അല്ലയോ? ഈ ബ്രഹ്മാവ് ഹതനായാൽ, സൃഷ്ടികർമ്മം നടത്തുവാൻ ഇതാരില്ല. സൃഷ്ടികർമ്മത്തിന് പ്രാകൃതൻ പര്യാപ്തനാകുമോ? സൃഷ്ടികർമ്മം നടക്കാതെ വന്നാൽ സ്ഥിതി, സംഹാരം എന്നവയെ നാം എങ്ങനെ ധരിക്കും? ഹേ വൃഷഭധ്വജ! അങ്ങ് ലോകേശനെ കൊല്ലരുത്: ഹിരണ്യഗർഭനെ ഹിംസിക്കരുത്: ധാതാവിനെ വധിക്കരുത്." ശിവൻ ശമിച്ചില്ല: ഇങ്ങനെ ഉരുവി:—"ഈ ദുർവിധാതാവിനെ ഞാൻ ഇപ്പോൾ വധിക്കും: ചെയ്ത പ്രതിജ്ഞയെ ഞാൻ തെറ്റിക്കുകയില്ല. സൃഷ്ടികർമ്മമോ? ആ ഭാരം ഞാൻ ഏൽക്കുന്നു. ഞാൻ പ്രജകളെ സൃഷ്ടിക്കുന്നു: ഞാൻ സർവ ചരാചരങ്ങളെ സൃഷ്ടിക്കും: അല്ലെങ്കിൽ അങ്ങനെയല്ല, ഞാൻ വേറൊരു ബ്രഹ്മാവിനെ തന്നെ സൃഷ്ടിക്കും. അതിന് വേണ്ട വീര്യം എനിക്കുണ്ട്. എന്റെ ബ്രഹ്മാവ് എന്റെ ആജ്ഞകളെ അനുസരിച്ച് സൃഷ്ടികർമ്മം നടത്തും. പ്രഭോ! നാരായണ! ഞാൻ അങ്ങയോട് പ്രതിജ്ഞ ചെയ്തില്ലയോ? ഞാൻ ഇയാളെ കൊന്ന് പ്രതിജ്ഞാപാലനം ചെയ്യും. ഹേ ചതുർഭുജ! ഞാൻ സ്രഷ്ടാവിനെ സൃഷ്ടിക്കും. അങ്ങ് ഇടയിൽ തടുക്കരുത്." നാരായണന്റെ മുഖത്ത് ചിരി അല്പം കയറി. യോഗയോഗേശ്വരൻ പറഞ്ഞു:—"ശിവ! അങ്ങനെയല്ല. അങ്ങ് പ്രതിജ്ഞാപൂരണം സാധിക്കുന്നത് അങ്ങയിൽ തന്നെയോ?" ശിവൻ പറഞ്ഞു:—"അങ്ങ് എന്തു പറയുന്നു? ഞാൻ ധർമ്മം നടത്തുന്നതു എന്നിൽ തന്നെ എന്നോ? ബ്രഹ്മാവ് എന്നിൽ നിന്നു ഭിന്നൻ അല്ലയോ? ഇതാ! ഞാൻ ഇവിടെ നിൽക്കുന്നു; ആയാലും, നമ്മുടെ ധർമ്മത്തിൽ, വേറെ നിൽക്കുന്നു."

ഭഗവാൻ നാരായണൻ ചിരിച്ചു: സകല മുനിമാരും കാൺകെ ചിരിച്ചുകൊണ്ട്, സാരാർത്ഥമായ വാക്കുകളെ ഇങ്ങനെ പറഞ്ഞു:—

ന ബ്രഹ്മാ ഭവതോ ഭിന്നഃ
ന ശംകർ ബ്രഹ്മണ സ്തഥാ
ന ചാഽയം യുവയോർ ഭിന്നോഽ
ഭിന്നത്വം സർവ്വദാതനം

പ്രധാനസ്യാഽപ്രധാനസ്യ
ഭാഗാഽഭാഗ സ്വരൂപിണഃ
ജ്യോതിർ മയസ്യ ഭാഗോ മേ
യുവാ മേകോഽഹ മംശകഃ

കഃ ത്വം കോഽഹം ച കോ ബ്രഹ്മാ
മമൈവ പരമാത്മനഃ
അംശ ത്രയ മിദം ഭിന്നം
സൃഷ്ടി സ്ഥിത്യന്ത കാരണം

ചിന്തയസ്വാഽത്മനാ ത്മാനം
സംസ്തവം കുരു ചാഽത്മനി
ഏകത്വം ബ്രഹ്മ വൈകുണ്ഠ
ശംഭുതാം ഹൃദ്ഗതം കുരു

ശിരോ ഗ്രീവാദി ഭേദേന
യഥൈകസ്യൈവ ധർമ്മിണഃ
അംഗാനി മേ തഥൈകസ്യ
ഭാഗ ത്രയ മിദം ഹര

യ ജ്യോതി രഗ്ര്യം സ്വ പര പ്രകാശം
കൂടസ്ഥ മവ്യക്ത മനന്ത രൂപം
നിത്യ ഞ്ച ദീർഘാദി വിശേഷണാദ്യൈർ
ഹീനം പരം ത ച്ച വയം ന ഭിന്നാഃ

ബ്രഹ്മാവ് അങ്ങയിൽ നിന്ന് വേറൊരുവൻ അല്ല: അങ്ങ് ബ്രഹ്മാവിൽ നിന്ന് വേറൊരുവൻ അല്ല. ഞാനാകട്ടെ നിങ്ങൾ ഇരുവരിൽ നിന്ന് വേറൊരുവൻ അല്ല. എവിടെയും അഭിന്നത്വം ഗ്രഹിക്കപ്പെടേണ്ടതാകുന്നു. പ്രധാനവും അപ്രധാനവും ആയ സത്ത—ഭാഗവും അഭാഗവും ആയ സത്ത--എന്ന് ഒന്നുണ്ട്. ആ സത്ത ജ്യോതിർമയനായ ഞാനാകുന്നു. നിങ്ങൾ ഇരുവരും എന്റെ ഓരോ അംശമാകുന്നു. ഞാൻ ആര്? അങ്ങ് ആര്? ബ്രഹ്മാവ് ആര്? തത്വതഃ ചിന്തിച്ചാൽ ഈ മൂന്ന്, പരമാത്മാവായ എന്റെ മൂന്ന് അംശങ്ങൾ ആകുന്നു. സൃഷ്ടി, സ്ഥിതി, അന്തം എന്നവയെ പുരസ്കരിച്ച്, ഈ മൂന്ന്, മൂന്നായി കാണപ്പെടുക മാത്രമാകുന്നു. അങ്ങ് ആത്മാവു കൊണ്ട് ആത്മാവിനെ ചിന്തിക്കുക. ആത്മാവിൽ അഭ്യാസം സമ്പാദിക്കുക. ബ്രഹ്മ വൈകുണ്ഠ ശംഭുത എന്നത്--അഭിന്നമാണെന്ന്—ഗ്രഹിക്കുക. ശിവ! ഒരേ ശരീരത്തിൽ ശിരസ്സ്, ഗ്രീവ എന്നിങ്ങനെ ഭേദങ്ങൾ ഇല്ലയോ? ഇതുപോലെ തന്നെ ബ്രഹ്മാ വിഷ്ണു ശിവന്മാർ എന്ന ഭാഗത്രയം സംഭവിച്ചിരിക്കുന്നു. തന്നെത്തന്നെയും ഇതരനെയും പ്രകാശിപ്പിക്കുന്നത്--കൂടസ്ഥമായത്—അവ്യക്തവും അനന്തരൂപവും നിത്യവും ആയത്--യാതൊരു വിശേഷവും ഇല്ലാത്തത്--ആയ പരമ ജ്യോതിസ്സ്, എന്ന് ഒന്നുണ്ട്. അതു നാം ആകുന്നു. നാം ഭിന്നന്മാരല്ല.'' നാരായണൻ വിവരിച്ച പരമ ഗഹനമായ തത്വത്തെ കേട്ടവാറ്--ഹരൻ വിമോഹിതനായി. സർവ്വജ്ഞനായ ശിവൻ അഭിന്നത്വത്തെ കുറിച്ച്, അജ്ഞൻ അല്ല: എന്നാൽ അന്യ ചിന്തനം നിമിത്തം വിസ്മരണത്തിന് വിധേയനായി. വിസ്മൃതനായ വാമദേവൻ, മൂന്ന് മൂർത്തികൾ ഒന്നാണെന്നുള്ളതിനെ കുറിച്ച്—വീണ്ടും വിഷ്ണുവിനോട് പറഞ്ഞു:-

തതോ നാരായണഃ പൃഷ്ടഃ
കഥയാമാസ ശംഭവേ
അനന്യത്വം ത്രിദേവാനാം
ഏകത്വം ച വ്യദർശയത്

ചോദ്യം ഇങ്ങനെ വീണ്ടും ചെന്ന സമയം--നാരായണൻ മൂന്ന് മൂർത്തികളുടെ അഭേദതയെ വ്യാഖ്യാനിക്കുകയും എന്ന് മാത്രമല്ല അവരുടെ ഏകതയെ കാണിച്ചു കൊടുക്കുകയും ചെയ്തു.

ഈ ചരിത്രത്തെ മാർക്കണ്ഡേയൻ പറയുകയും ശിഷ്യന്മാരായ മുനിമാർ കേൾക്കുകയും ആണ്. ഹരപിതാമഹ കലഹത്തെ വിവരിച്ച മാർക്കണ്ഡേയൻ, ഇങ്ങനെ ഉപസംഹരിച്ചു.

ശ്രുത്വാ തതോ വിഷ്ണുമുഖാബ്ജകോശാൽ
അനന്യതാം വിഷ്ണുവിധീശതത്വേ
ദൃഷ്ട്വാ സ്വരൂപം ച ഇഹാന നൈനം
വിധിം മുധഃ പുഷ്പ മധു കരാഭം

മാധവ മുഖ പങ്കജത്തിൽ നിന്ന് ഊറി ഇറങ്ങിയ മധു മധുരമായ പദങ്ങൾ വിവരിച്ച വിഷ്ണു—വിധി വ്യോമകേശ തത്വത്തിൽ അനന്യതയെ ഗ്രഹിക്കുകയും സ്വരൂപത്തെ കാണുകയും ചെയ്ത മഹാദേവൻ--വിധിയെ വധിക്കുന്ന സാഹസത്തിൽ നിന്ന് പിൻവാങ്ങി.

അനന്യൈകത്വ വിവരണം

നരലോകാഽസാധാരണമായ വാഗ് സൌന്ദര്യ പൂർവ്വകം—ആരുടെയും കരൾ കുളിർമ്മയ്ക്ക്—അടിയ്ക്കടിയ്ക്ക് മുക്തിമാർഗ്ഗം തെളിഞ്ഞു തെളിഞ്ഞ് വരുമാറ്—ത്രിലോകങ്ങൾ കേട്ടിട്ടില്ലാത്ത വിഷയങ്ങളെ കുറിച്ച്—ത്രികാലജ്ഞനും പരമ ധർമ്മജ്ഞനും ആയ മാർക്കണ്ഡേയൻ--സതീകഥാ വിവരണം ചെയ്യവേ--നാരായണൻ ശിവന് ഉപദേശിച്ച അനന്യൈകത്വത്തെ--സവിസ്തരം പ്രസ്താവിക്കാതെ--ഗോപനം ചെയ്യുന്നതായി--സദസ്യന്മാരായ ഋഷികൾ ഗ്രഹിച്ചു. "ജ്ഞാനാൽ മോക്ഷം" എന്ന തത്വത്തെ ഗ്രഹിച്ചിരുന്നവരും ജ്ഞാന സമ്പാദനത്തിനായി നിരന്തരം യത്നിച്ചു പോന്നവരും ആയ ഋഷികൾ—മാർക്കണ്ഡേയൻ മറവിൽ വച്ച് പരമ തത്വങ്ങളെ, കേൾക്കുവാൻ—അതി തല്പരന്മാരായി. അവർ പറഞ്ഞു:—

അനന്യത്വം ത്രിദേവാനാം
യ ജ്ജഗാദ ജനാർദ്ദനഃ
ശംഭവേ ത ദ്വയം ശ്രോതും
ഇച്ഛാമോ ദ്വിജസത്തമ

ഏകത്വം ദർശയാമാസ
സ കഥം വാ ഗരുഡധ്വജഃ
തൽ സമാചക്ഷ്വ വിപ്രേന്ദ്ര
പരം കൌതൂഹലം ഹി നഃ

''ഭോ ഭഗവൻ! മാർക്കണ്ഡേയ! അങ്ങയുടെ രസനാഗ്രത്തിൽ നിന്ന് ഊറി ഇറങ്ങുന്ന അമൃത മധുരമായ പദങ്ങളെ—ഞങ്ങൾ പരമഭക്തി പൂർവ്വം ആസ്വദിക്കുന്നു. ഞങ്ങൾ കേവലം കഥ കേൾക്കുകയല്ല: വാഗ് വൈഭവ പൂർവ്വകം അങ്ങ് വിവരി

ക്കുന്ന ഭഗവൽ കഥകൾ—ഞങ്ങളുടെ മനസ്സിൽ പാപത്തെ ദഹിപ്പിച്ച് പുണ്യങ്ങളെ പൂർണ്ണമാക്കുന്നു. ജ്ഞാനം സമ്പാദിക്കുവാൻ സദാ കാംക്ഷിക്കുന്ന ഞങ്ങൾ—അങ്ങ് ചെയ്യുന്ന സംക്ഷേപ വിവരണത്തിൽ പെടുന്ന തത്വഭാഗങ്ങളെ പ്രത്യേകം ശ്രദ്ധിക്കുന്നുണ്ട്. ലോക പിതാമഹനും സർവ പശുക്കളുടെ പതിയായ പരമേശ്വരനും തമ്മിൽ ഭവിച്ച കലഹം—തത്വവിചിന്തനം കൊണ്ട് മാത്രം—ശാന്തമാകുമെന്ന് ഞങ്ങൾ ഊഹിച്ചു. ആ കലഹത്തിന് ഉപശമം സമ്പാദിക്കുവാനായി സാക്ഷാൽ നാരായണൻ മുന്നിട്ട് ഇറങ്ങി എന്ന് അങ്ങ് ആഭാഷിച്ചപ്പോൾ—ഞങ്ങളുടെ കൌതുകം കൂടി: കണ്ണുകൾ വിരിഞ്ഞു: മനസ്സ് തെളിഞ്ഞു. അങ്ങനെയിരിക്കെ നാരായണൻ ചെയ്ത ഉപദേശത്തിന്റെ സാരഭാഗത്തെ അങ്ങ് മിതമായ പദങ്ങളിൽ അടച്ചു വച്ചതിനെ കുറിച്ച്—ഞങ്ങൾ വളരെ ശ്ലാഘിക്കുന്നു. ഹേ പരമ ബ്രാഹ്മണ! മാർക്കണ്ഡേയ! മൂന്ന് മൂർത്തികളുടെ അനന്യത്വത്തെ പുരാണ പുരുഷനായ നാരായണൻ പരമ ശിവന് ഉപദേശിച്ചു എന്ന് അങ്ങ് പ്രസ്താവിച്ചു. ആ ഉപദേശം ഞങ്ങൾക്ക് കേൾക്കണമെന്നുണ്ട്. കൂടാതെയും ഭഗവാൻ നാരായണൻ മൂന്നു മൂർത്തികളുടെ ഏകതയെ ശിവന് കാണിച്ചു കൊടുത്തു എന്നും അങ്ങ് പ്രസ്താവിച്ചു. ഏകത്വത്തിന്റെ പ്രദർശനം എങ്ങനെയാണ് സാധിച്ചതെന്ന് അറിവാനും ഞങ്ങൾ വാഞ്ഛിക്കുന്നു. ഞങ്ങളുടെ കൌതൂഹലത്തിന് അങ്ങ് ഉപശാന്തി നൽകേണമേ!" മാർക്കണ്ഡേയൻ പറഞ്ഞു:—

ശൃണുധ്വം മുനയോ ഗുഹ്യം
പരമം പ്രയതം പരം
ത്രിദേവാനാ മനന്യത്വം
തഥൈവൈകത്വ ദർശനം

അല്ലയോ മുനികളെ! നിങ്ങൾ കേൾക്കുക. ത്രിദേവന്മാരുടെ അനന്യത്വം ഏകത്വ ദർശനം എന്ന പരവും പരമവും ശുദ്ധവും ഗുഹ്യവും ആയ ഈ വിഷയത്തെ, ഞാൻ നിങ്ങൾക്ക് ഉപദേശിക്കാം. ഹരി, ഹരനെ ഉപദേശിച്ചു കൊണ്ട് അഭിന്നതാ പ്രതിപാദകമായ പദങ്ങളെ ഇങ്ങനെ പറഞ്ഞു:-

ഇദം തമോമയം സർവ്വം
ആസീൽ ഭുവന വർജ്ജിതം
അപ്രജ്ഞാതം അലക്ഷ്യം ച
സൂക്ഷ്മം നിത്യ മതീന്ദ്രിയം

ന ദിവാരാത്രി ഭാഗോഽത്ര
നാഽകാശം ന ച കാശ്യപീ
ന ജ്യോതിർ ന ജലം വായുർ
നാഽന്യൽ കിഞ്ചന സംസ്ഥിതം

ഏക മാസീൽ പരബ്രഹ്മ
സൂക്ഷ്മം നിത്യ മതീന്ദ്രിയം
അവ്യക്തം ജ്ഞാനരൂപേണ
ദ്വൈതഹീന വിശേഷണം

"ലോകങ്ങൾ ഉണ്ടാകുന്നതിനു മുമ്പ് സർവ്വം ഇരുളായിരുന്ന കാലത്തിൽ—അറിയപ്പെടാത്തതും ലക്ഷ്യമില്ലാത്തതും ഇന്ദ്രിയങ്ങൾക്ക് വിഷയപ്പെടാത്തതും സൂക്ഷ്മമായതും ആയ, അസ്തിത്വം വർത്തിച്ച കാലത്തിൽ—പകലിരുൾ പിരിവാകട്ടെ, വിൺമൺ വ്യത്യാസമാകട്ടെ, വെള്ളം വെളിച്ചം വായു എന്ന ഭൂതങ്ങളാകട്ടെ, ചിന്തയിൽ തന്നെയും എത്താത്ത പരമ പുരാതന കാലത്തിൽ—നിത്യവും സൂക്ഷ്മവും അവ്യക്തവും അതീന്ദ്രിയവും ആയ—അദ്വൈതം, പരബ്രഹ്മം, ദ്വൈത വിഹീന വിശേഷണം, ജ്ഞാനരൂപം—ആയ, ഒന്ന്—ഉണ്ടായിരുന്നു. സർവ്വ സംഹിതയിൽ പ്രകൃതിയും പുരുഷനും ഉണ്ടായിരുന്നു: ഏകമായ ജഗൽ കാരണമായ കാലവും ഉണ്ടായിരുന്നു. ഹര! ഏകമായ പരബ്രഹ്മം അപര ബ്രഹ്മമായി: നാമായി കാണപ്പെടുന്ന—ബ്രഹ്മാ വിഷ്ണു ശിവന്മാരായി കാണപ്പെടുന്ന—രൂപത്രയം—ആ ജഗൽപ്പതിയിൽ നിന്നാകുന്നു. അതു സർവ ഭൂതങ്ങളുടെ അവച്ഛേദമായി ഭവിച്ചു. ഭാസ്വത്തായ ആ രൂപം—സ്വഭാസ്സു കൊണ്ട് ശോഭിക്കുന്ന ആ അപരബ്രഹ്മം--സൃഷ്ടിയെ പുരസ്കരിച്ച് പ്രകൃതിയെ അതുലമായി സംക്ഷോഭിപ്പിച്ചു. സംക്ഷുബ്ധമായ പ്രകൃതിയിൽ മഹത്തത്വം ഭവിച്ചു. മഹത്തത്വത്തിൽ നിന്ന് സാത്വികാഹങ്കാരം, രാജസാഹങ്കാരം, താമസാഹങ്കാരം എന്ന മൂന്ന് ഭവിച്ചു. വിഷ്ണു ആകട്ടെ, താമസാഹങ്കാരത്തിൽ നിന്ന്--ശബ്ദതന്മാത്രവും അതിൽ നിന്ന് അമൂർത്തമായ ആകാശവും—ആകാശത്തിൽ നിന്ന് സ്പർശ തന്മാത്രവും അതിൽ നിന്ന് വായുവും—വായുവിൽ നിന്ന് രസ തന്മാത്രവും അതിൽ നിന്ന് ജലവും—നിർമ്മിച്ചു. നിരാധാരനായ മഹേശ്വരൻ ജലങ്ങളെ സ്വമായ നിമിത്തം ധരിച്ചു. പരമേശ്വരനായ പ്രഭു-പ്രകൃതിയെ—സത്വം, രജസ്സ്, തമസ്സ് എന്നവ സമതാവസ്ഥയിൽ നിന്ന പ്രകൃതിയെ—സൃഷ്ടിയെ പുരസ്കരിച്ച്—വീണ്ടും ക്ഷോഭിപ്പിച്ചു. സംക്ഷുബ്ധമായ പ്രകൃതി, ത്രിഗുണാത്മകവും ജഗത്ബീജവും ആയ ബീജത്തെ—വിസർജ്ജിച്ചു. ആ ബീജം വർദ്ധിച്ചു: വർദ്ധിച്ച ബീജം ഹൈമാണ്ഡമായി ഭവിച്ചു: ഹൈമാണ്ഡം വെള്ളങ്ങളിൽ കിടന്നു: വെള്ളങ്ങളിൽ കിടന്ന ഹൈമാണ്ഡം, ബ്രഹ്മാണ്ഡമായി. അതുലമായ ബ്രഹ്മാണ്ഡത്തെ മായ കൊണ്ട് വിഷ്ണു ഗ്രഹിച്ചു. വിഷ്ണു അങ്ങനെ മായ കൊണ്ട് ഗ്രഹിച്ച ബ്രഹ്മാണ്ഡം--വാരി, അഗ്നി, വായു, അംഭസ്സ് എന്നവയാൽ--നാലുപുറവും ഛന്നമായി. അന്തർഭാഗം സർവ്വ നദികളെ കൊണ്ടും സർവ്വ സമുദ്രങ്ങളെ കൊണ്ടും നിറഞ്ഞിരുന്ന ബ്രഹ്മാണ്ഡം—വെള്ളങ്ങളിൽ കിടന്നു. ജലരൂപം ധരിച്ച വിഷ്ണു, ബ്രഹ്മാണ്ഡത്തിനുള്ളിൽ ഒരു ദേവ വർഷം വസിച്ച ശേഷം--ബ്രഹ്മാണ്ഡത്തെ ഭേദിച്ചു. അതിൽ നിന്ന് മേരു ഭവിച്ചു: ജരായു, പർവതങ്ങൾ, ഏഴു സമുദ്രങ്ങൾ എന്നവയും ഭവിച്ചു. അവയുടെ മദ്ധ്യത്തിൽ ഈശ്വരനും പ്രകൃതിയും യോജിപ്പിച്ച ത്രിഗുണാത്മകമായ ഭൂമി--പർവതങ്ങൾ, മുതലായവയോടു കൂടെ—ഭവിച്ചു. ഭൂമി, ബ്രഹ്മാണ്ഡ ഖണ്ഡ സംയോഗം കൊണ്ട്, ദൃഢമായി. അവിടെ വർത്തിച്ചിരുന്ന സർവ്വ ലോക ഗുരുവായ ബ്രഹ്മാവ്--ബ്രഹ്മാണ്ഡ മദ്ധ്യസ്ഥനായി--വ്യക്തനായി. രൂപ തന്മാത്രത്തിൽ നിന്ന് തേജസ്സ് ഭവിച്ചു. സ്പർശ തന്മാത്രത്തിൽ നിന്ന് സർവ്വ ഭൂത പ്രാണ സംഭൃതനായ വായു ഭവിച്ചു. ജലം, അഗ്നി, വായു, അംഭസ്സ് എന്നവയെ കൊണ്ട് അകവും പുറവും വ്യാപ്തമായിരുന്ന ആ അണ്ഡത്തിനകത്ത്—ഭൂമി വർത്തിച്ചു. മഹേശ്വരനാകട്ടെ, ത്രിഗുണങ്ങളാൽ ത്രിഗുണീകൃതമായ ബ്രഹ്മ ശരീരത്തെ സ്വേച്ഛാനുസരിച്ച് മൂന്നായി ഭാഗിച്ചു. ആ ശരീരത്തിന്റെ ഊർദ്ധ്വഭാഗം--നാലു മുഖങ്ങളും നാലു കൈകളും ഇണങ്ങി-പൊൻതാമര പ്രഭ വർണ്ണവും പൂണ്ട ബ്രഹ്മ ശരീരം ആയി; മദ്ധ്യഭാഗം ഒരു മുഖവും, ശംഖ ചക്ര ഗദാ പങ്കജങ്ങളെ എടുത്ത നാലു കൈകളും, ഇണങ്ങി അഞ്ജന മരതക നീലമായ-വൈഷ്ണവ ശരീരമായി. അധോഭാഗം അഞ്ചു മുഖങ്ങളും നാലു കൈകളും ഇണങ്ങി-സ്ഫടി

ശേഷ സ്രഷ്ടാ ധവളമായ ശിവശരീരമായി. സർവ്വജ്ഞരുടെ സ്വാമി, സൃഷ്ടി ശക്തിയെ ബ്രഹ്മകായത്തിൽ കടത്തി-സ്വയം സ്രഷ്ടാവായി: നിജമായ ജ്ഞാന ശക്തിയെ വൈഷ്ണവ ശരീരത്തിൽ കടത്തി—വിഷ്ണുവായി: അന്തശക്തിയെ ശംഭു ശരീരത്തിൽ കടത്തി-അന്തകർത്താവായി. ഈ മൂന്നു ശരീരങ്ങളിൽ പ്രകാശിക്കുന്നതു്-ജ്ഞാനസ്വരൂപൻ, പരം ജ്യോതിസ്സ്, അനാദിയായ ഭഗവാൻ തന്നെ. സൃഷ്ടി, സ്ഥിതി, അന്തം എന്നിവയുടെ കാരണനായ പ്രഭു—ഏകനായ മഹേശ്വരൻ തന്നെ. ആ പ്രഭു ആകട്ടെ, ബ്രഹ്മാ വിഷ്ണു, ശിവൻ എന്ന നാമങ്ങളെ പ്രത്യേകം പ്രത്യേകം ധരിച്ചു എന്നു മാത്രമാകുന്നു. ഹേ പരമശിവ! നമ്മുടെ ശരീരം, രൂപം, ജ്ഞാനം എന്നിവയ്ക്കു് അന്തരം ഇത്ര മാത്രമാകുന്നു. അങ്ങു്, വിധാതാവു്, ഞാൻ—നാമായ മൂവർ—മൂവരല്ല.

പരമ തേജസ്വനായ ഗരുഡധ്വജൻ പറഞ്ഞ അർത്ഥാലനവും നിസർഗ്ഗ സുന്ദരവും ആയ വാക്കുകളെ കേട്ടു്—അർത്ഥാന്വേഷണ സമർത്ഥനായ വൃഷഭധ്വജൻ—പ്രഹർഷഫുല്ല മുഖ സംപൂർണനായി-ഇങ്ങനെ പറഞ്ഞു:-"മഹേശൻ ഒന്നു തന്നെ: ജ്യോതിരൂപൻ, നിരഞ്ജനൻ ഒന്നു തന്നെ. എന്നാൽ മായ ആരു്? കാലം ആരു്? പ്രകൃതി ആരു്? പുരുഷന്മാർ എങ്ങനെ ഭിന്നന്മാരായി? ഭിന്നന്മാർ എങ്ങനെ ഐക്യം സമ്പാദിച്ചു? ഹേ ഗോവിന്ദ! അങ്ങു്, ഉള്ളവണ്ണം വിവരിക്കുക തന്നെ" ഭഗവാൻ പറഞ്ഞു:-"പ്രഭോ! പരമശിവ! അങ്ങു് തന്നെ പരമേശ്വരനെ കാണുന്നുണ്ടു്. അങ്ങു ധ്യാനസ്ഥൻ അല്ലയോ? സദക്ഷരനും ജ്യോതിസ്സ്വരൂപനും ആയ ആത്മാവിനെ-അങ്ങു് ആത്മാവിൽ സദാ കാണുന്നുണ്ടു്. അങ്ങു് മായയെ കാണുന്നു: പ്രകൃതിയെ കാണുന്നു: കാലത്തെ കാണുന്നു: പുരുഷനെ കാണുന്നു: ധ്യാനയോഗം കൊണ്ടു് അങ്ങു് സർവ്വത്തെയും കാണുന്നു. അങ്ങു് ഇപ്പോഴും തന്നെ ധ്യാനത്തെ അവലംബിക്കുക. എന്റെ മായ നിമിത്തം അങ്ങു് ഇപ്പോഴും മോഹിതനായിരിക്കുന്നു. ആയതിനാൽ അങ്ങു് പരമ ജ്യോതിസ്സിനെ വിസ്മരിച്ചു: വനിതാ രതനായി; കോപം ബാധിച്ചിരിക്കുന്ന അങ്ങു് ആത്മാവിൽ ആത്മാവിനെ വിസ്മരിച്ചു—പ്രകൃതി മുതലായവയുടെ രൂപഗുണങ്ങളെ കുറിച്ചു് അന്വേഷിക്കുന്നു." മഹാദേവൻ കേട്ടു: സുനിശ്ചിതമായ ഭഗവദ്വാക്യത്തെ കേട്ട മഹാദേവൻ-മുനിമാർ സദസ്സിൽ നോക്കിക്കൊണ്ടിരിക്കവെ—ധ്യാന നിരതനായി. യോഗി പര്യങ്കാസനത്തെ സ്വീകരിച്ചു: കണ്ണുകളെ അടച്ചു: ആത്മാവിൽ ആത്മാവിനെ ആരാഞ്ഞു. ആത്മ വ്യായാമത്തെ ആശ്രയിച്ചു് ആരാഞ്ഞ ശിവന്റെ ശരീരത്തിൽ നിന്നു്--ജ്വാലകൾ ജ്വലിച്ചു: ജ്വലിച്ച ജ്വാലകളെ നോക്കുവാൻ മുനിമാർ ആകാംക്ഷാവരായി: ദിവാകരനെ കവിഞ്ഞ തേജഃ പ്രോജ്വലനായ ശങ്കരനെ നോക്കുവാൻ ശിവഗണങ്ങളും തന്നെയും അശക്തന്മാരായി. വിഷ്ണു അപ്പോൾ ജ്യോതി: രൂപത്തെ സ്വീകരിച്ചു്, ശിവന്റെ ശരീരത്തിനകത്തു കടന്നു. ശിവന്റെ അകത്തു് കടന്ന നാരായണൻ, സൃഷ്ടിക്രമത്തെ പണ്ടു നടന്നതു പോലെ ശിവനു് കാണിച്ചു കൊടുത്തു. ശംഭു കണ്ടു. അസ്ഥൂലം, അസൂക്ഷ്മം അവിശേഷണ ഗോചരം, നിരാതങ്കം, നിത്യാനന്ദം, അതീന്ദ്രിയം, ശുദ്ധം, നിർഗ്ഗുണം ആയ പരമ പദത്തെ—സർവ്വ സ്രഷ്ടാവായ അദൃശ്യനെ--ഏകനെ—ശംഭു കണ്ടു. ജഗത്കാരണ കാരണമായ പരമാനന്ദത്തെ--പരമാത്മാവിനെ—ശംഭു ഒന്നാമതായി കണ്ടു. ബഹിർല്ലോകങ്ങളിലുള്ള യാതൊന്നിനെ കാണാതായ ശിവൻ—സൃഷ്ടിയെ പുരസ്കരിച്ചു് ഭിന്നതയെ പ്രാപിക്കുന്ന പ്രകൃതിയെ കണ്ടു. പ്രകൃതി പിരിയുന്നു: ഒരുമിക്കുന്നു: ഒരുമിച്ചും, പിരിഞ്ഞും ഒരുമിച്ചും വർത്തിക്കുന്നു. പുരുഷന്മാർ സ്ഥൂലങ്ങളായ അഗ്നി കണങ്ങളിൽ നിന്നു് എഴുന്നു വരുന്നു: തുരു തുരു തുരനെ നൂറു കണക്കിനു്, ആയിരം കണക്കിനു്, എഴുന്നുവരുന്നു. ആ പുരുഷന്മാർ കാലമായി രൂപമെടുക്കുന്നു: വീണ്ടും പുരുഷന്മാരാകുന്നു: കാലമായും പുരുഷന്മാരായും ഒളിഞ്ഞും തെളിഞ്ഞും വിശേഷിക്കുന്നു. പ്രകൃതി, പുരുഷൻ, കാലം--അഭിന്നങ്ങളെന്നു പറയപ്പെടുന്ന മൂന്നു്--സൃഷ്ടി കാര്യത്തെ പുരസ്കരിച്ചു് ഭിന്നങ്ങളാകുന്നു: ഒരുമിക്കുന്നു: പിരിയുന്നു: വീണ്ടും ഒരുമിച്ചു് വിരിഞ്ഞു, പിരിയുന്നു. അദ്വയമായ ഏകബ്രഹ്മം—കാലരൂപനായി, പ്രകൃതിരൂപനായി, കാണപ്പെടുന്നു. ആ പ്രകൃതി സംസാരാർത്ഥം പുരുഷരൂപത്തിൽ പ്രവർത്തിക്കുന്നു: ഭോഗാർത്ഥം പ്രാണി ശരീരത്തിൽ പ്രവർത്തിക്കുന്നു: മായയെ ആശ്രയിച്ചു് ശങ്കരനെ മോഹിപ്പിക്കുന്നു. മായ എന്നു മറുനാമമുള്ള പ്രകൃതി—ഹരിയെ, വിരിഞ്ചിയെ, ജന്മമുള്ള സകല ജന്തുക്കളെ—മോഹിപ്പിക്കുന്നു. ആ പ്രകൃതി തന്നെ സ്ത്രീഭൂതമായി നിന്നുകൊണ്ടു് ഹരിപ്രിയയായ ലക്ഷ്മി യാകുന്നു: പിതാമഹ പ്രിയയായ സാവിത്രി യാകുന്നു: സന്ധ്യയും രതിയും സതിയും വീരണിയും ആകുന്നു: ബുദ്ധിരൂപത്തിൽ വർത്തിച്ചു കൊണ്ടു്, ചന്ദ്രിക എന്നു പ്രശംസിക്കപ്പെടുന്നു. ശംഭു സർവ്വം കണ്ടു. ധ്യാനമാർഗ്ഗഗതനായ ഹരൻ--മഹദാദി ഭേദേന--സൃഷ്ടി ക്രമത്തെ സ്വയം കണ്ടു. ഹരി, ശിവനു് ബ്രഹ്മാണ്ഡ സംസ്ഥാനത്തെ കാണിച്ചു കൊടുത്തു: ആ സംസ്ഥാനം വെള്ളത്തിൽ കിടന്നു വളരുന്നതു് കാണിച്ചു കൊടുത്തു: പരമേശ്വരൻ ബ്രഹ്മാണ്ഡത്തിന്റെ മദ്ധ്യത്തിൽ—ചതുർഭുജനായ ബ്രഹ്മാവിനെ ത്രിധാഭൂതമായ വപുസ്സു് ഇണങ്ങിയ ബ്രഹ്മാവിനെ--കണ്ടു. ഊർദ്ധ്വമധ്യാന്ത ഭാഗങ്ങളെ കൊണ്ടു് ബ്രഹ്മാ വിഷ്ണു ശിവാത്മകമായ അസ്തിത്വത്തെ കണ്ടു. ഊർദ്ധ്വഭാഗം ബ്രഹ്മ ശരീരമായി മാറുന്നു: മദ്ധ്യം വിഷ്ണുവും, അന്തം ശംഭുവും ആയി മാറുന്നു. ഏകമായ ഒന്നു്, തുടരെ തുടരെ--മൂന്നായ ഒന്നായി--സ്വഗർഭത്തിൽ മൂന്നാകുന്നതു്--പ്രഭു കണ്ടു. വൈഷ്ണവകായം ബ്രഹ്മകായത്തിൽ ലയിക്കുന്നു: ബ്രഹ്മകായം വൈഷ്ണവത്തിൽ—വൈഷ്ണവം ശൈവത്തിൽ--ലയിക്കുന്നു. ശാംഭവം വൈഷ്ണവത്തിൽ, ബ്രാഹ്മം ശാംഭവത്തിൽ, ലയിച്ചു്—ഏകമാകുന്ന പരമാത്മാവു്--വേർ വേറാകുന്നതു്—മഹാദേവൻ കണ്ടു. വിരിഞ്ഞ വെള്ളങ്ങളുടെ മേൽ മഹാ പർവ്വത സമാകീർണ്ണമായ പൃഥിവി കിടക്കുന്നു. ബ്രഹ്മാവു് സൃഷ്ടിച്ചു കൊണ്ടിരിക്കുന്നു. ഗരുഡാസനനായ വിഷ്ണുവും വൃഷഭാസനനായ ശിവനും വേറെ വേറെ ഇരിക്കുന്നു. ദക്ഷനുണ്ടു്: ശിവന്റെ ഭൂതഗണങ്ങൾ ഉണ്ടു്: സന്ധ്യ, രതി, കന്ദർപ്പൻ, ശൃംഗാരം, വസന്തം, ഭാവങ്ങൾ, ഹാവങ്ങൾ, മാരന്മാർ, ഋഷികൾ; ദേവന്മാർ, മരുത്തുക്കൾ, മേഘങ്ങൾ, ചന്ദ്രൻ, സൂര്യൻ, വൃക്ഷങ്ങൾ, വല്ലികൾ, പുല്ലുകൾ, സിദ്ധന്മാർ, സാദ്ധ്യന്മാർ, രാക്ഷസന്മാർ, വിദ്യാധരന്മാർ, യക്ഷന്മാർ, കിന്നരന്മാർ, മാനുഷർ, സർപ്പങ്ങൾ, ഗ്രഹങ്ങൾ, മത്സ്യങ്ങൾ, കച്ഛപങ്ങൾ, ഉൽക്കകൾ, നിർഘാതങ്ങൾ, കേതുക്കൾ, ക്രിമികൾ, കീടങ്ങൾ, പതംഗങ്ങൾ -- എന്നിവയൊക്കെയും -- വിസ്മയ വിവശനായ വാമദേവനു്--തുടരെ പ്രത്യക്ഷങ്ങളായി. ഒരു സ്ത്രീ ഭവഭാവത്തെ സൃഷ്ടിച്ചു കൊണ്ടിരിക്കുന്നു. ഉണ്ടായവയും ഉണ്ടാകുന്നവയും ഉണ്ടാകുവാനുള്ളവയും അവിടെ ഉണ്ടു്; ഹസിക്കുന്ന

വർ ഒട്ട്; രമിക്കുന്നവർ ഒട്ട്; കരയുന്ന പെണ്ണുങ്ങൾ ഒട്ട്, ഓടുന്നവർ ഒട്ട്; ശംഭു സവം കണ്ടു. ദിവ്യാലങ്കാരം അണിഞ്ഞവരും, പൂ ചൂടി ചന്ദനം പൂശിയവരും, വിനോദങ്ങളിൽ വിഹരിക്കുന്നവരും, അവിടെ ഉണ്ട്. ബ്രഹ്മാ വിഷ്ണു ശിവന്മാരെ സ്തുതിക്കുന്നവർ--ഭഗവൽ കഥകളെ പ്രസ്താവിക്കുന്നവർ--നദീ തീരങ്ങളിലും തപോവനങ്ങളിലും തപസ്സിൽ ചരിക്കുന്നവർ—സ്വാദ്ധ്യായ നിരതന്മാർ—അദ്ധ്യാപന നിരതന്മാർ—എന്നിവർ ഒക്കെയും അവിടെ ഉണ്ട്. ശിവൻ സപ്ത സാഗരങ്ങളെ കണ്ടു: നദികളേയും ദേവ സരസ്സുകളേയും കണ്ടു: ലക്ഷ്മി മോഹിപ്പിക്കുന്ന ഹരിയെ കണ്ടു: സതി മോഹിപ്പിക്കുന്ന ശിവനെ കണ്ടു: കൈലാസത്തിൽ ശൃംഗാര രസ സേവിതമായ മന്ദരത്തിൽ—സതിയോടു ഒരുമിച്ച് രമിക്കുന്ന ശിവനെ കണ്ടു. സതി ശരീരത്തെ ഉപേക്ഷിക്കുന്നു: മലയുടെ മകളായി പിറക്കുന്നു: അന്ധകൻ ഹതനാകുന്നു: സുബ്രഹ്മണ്യൻ ജീവിക്കുന്നു: താരകൻ മരിക്കുന്നു: നരസിംഹം ഹിരണ്യകശിപുവെ കീറുന്നു: കാലനേമി യമ ഗേഹം പൂകുന്നു. ഹിരണ്യാക്ഷൻ ചരമ മടയുന്നു: അവതാര മെടുത്ത വിഷ്ണുവിന്റെ പരമായുധങ്ങളെ ഏൽക്കുന്ന അസുര പരമ്പര—തെരുതെരെ മരിക്കുന്നു. ജഗത്ത്, പ്രപഞ്ചം, ബ്രഹ്മാവ്, നക്ഷത്രം, ഗ്രഹം, മനുഷ്യൻ വിദ്യാധരൻ, സിദ്ധൻ എന്ന സർവ്വ ഗണങ്ങളെ ഈശ്വരനായ ശിവൻ സംഹരിക്കുന്നതും--ശിവൻ കണ്ടു. സംഹാരാന്തത്തിൽ ബ്രഹ്മാ വിഷ്ണു ശിവന്മാർ എന്ന മൂവർ മാത്രം ശേഷിച്ചു നിൽക്കുന്നു. ചരാചര മായ ജഗത്ത് ശൂന്യമായി. ജഗത്തു ശൂന്യമാകവെ—ശംഭുവാകട്ടെ, ബ്രഹ്മ വിഷ്ണ്വാത്മക മായ ശരീരത്തിൽ ലയിക്കുന്നു: ബ്രഹ്മാവ് വിഷ്ണുവിൽ അമരുന്നു: വിഷ്ണു മാത്രം അവശേഷിക്കുന്നു. ഹരൻ നോക്കി: കണ്ടതു വിഷ്ണുവിനെ മാത്രമത്രെ. കാണായി നിന്ന വിഷ്ണു, പരമാത്മാവിൽ ലയിച്ചു കാണപ്പെടാതാകുന്നു. വിഷ്ണുവിനെ ഉൾക്കൊണ്ട സനാതനവും ജ്യോതിർ രൂപവും ജ്ഞാനാനന്ദ മയവും ആയ പരബ്രഹ്മം അവശേഷിച്ചു. ജ്ഞാനഗമ്യ മായ ബ്രഹ്മത്തെ ഒഴിച്ചു യാതൊന്നിനെയും ശിവൻ കണ്ടില്ല.

ഏകത്വം ച പൃഥക്ത്വം ച
ജഗതഃ പരമാത്മനി
ദദർശ സ്വശരീരാന്തഃ
സർഗ്ഗ സ്ഥിത്യന്ത സംയമാൻ

പ്രകാശം പരമാത്മാനം
ശാന്തം നിത്യം അതീന്ദ്രിയം
ഏക മേവാഽദ്വയം ബ്രഹ്മ
ദദർശാഽന്യത് ന കിഞ്ചന

ശിവൻ പരമാത്മാവിൽ ജഗത്തിന്റെ ഏകത്വത്തെയും പൃഥക്ത്വത്തെയും കണ്ടു: സ്വശരീരത്തിനകത്ത് സൃഷ്ടി സ്ഥിതി സംഹാരങ്ങൾ നടക്കുന്നതു കണ്ടു: പ്രകാശമയം, ശാന്തം, നിത്യം, അതീന്ദ്രിയം ആയ ഏകത്തെ—അദ്വയത്തെ—ബ്രഹ്മത്തെ—കണ്ടു: വേറെ യാതൊന്നിനെ കണ്ടില്ല. ശിവൻ ആര്? വിഷ്ണു ആര്? ബ്രഹ്മാവ് ആര്? ജഗത്ത് എന്ത്? എന്ന [illegible]ചിന്തയെ പരമശിവൻ അകന്നു. അനന്യത്വവും പൃഥക്ത്വവും ഇങ്ങനെ ശംഭുവിനെ ഗ്രഹിപ്പിച്ച ശേഷം--ജനാർദ്ദനൻ, ശംഭുവിന്റെ ശരീരത്തിൽ നിന്ന് ഇറങ്ങി.

ഹരൻ സമാധിയിൽ നിന്നു ഉണർന്നു. ഉണർന്ന ശിവൻ ചലിതാത്മാവായി. മായ നിമിത്തം വിമോഹിതനായ ശിവൻ—സതീകാമനായി: മൂന്ന് കണ്ണുകളെ വിരിച്ച് പിടിച്ച്, വിരിഞ്ഞ താമര തോല്ക്കപ്പെടുന്ന സതീ മുഖത്തെ--വീണ്ടും വീണ്ടും--നോക്കി. അടുത്ത് ദക്ഷൻ, മരീചി, ഗണങ്ങൾ, ബ്രഹ്മാവ്, വിഷ്ണു മുതലായവർ നിൽക്കുന്നതു കണ്ട്—സ്ഥല കാലങ്ങളെ മറന്ന ശിവൻ--സ്ഥല കാല വിഹ്വലനായി. പ്രഹർഷത്തിനും വിസ്മയത്തിനും വശപ്പെട്ട ശിവഭാവം കണ്ട്, വിഷ്ണു പറഞ്ഞു:-"പ്രഭോ! ശങ്കര! മൂന്നു ദേവന്മാരുടെ ഏകത, അനേകത എന്ന വിഷയങ്ങളെ കുറിച്ച്, അങ്ങ് ആവശ്യപ്പെട്ട മറുപടി ഞാൻ നൽകി. അതിനെ അങ്ങ് ഗ്രഹിച്ചിരിക്കുന്നു. പ്രകൃതി, പുരുഷൻ; മായ, കാലം എന്നവയെ ഒക്കെയും ഉള്ളിൽ കണ്ട്, അങ്ങ് ഗ്രഹിച്ചു. മഹത്ത്, പരമം, നിത്യം, ശാന്തം ആയ പരബ്രഹ്മം—പൃഥക്ത്വതയെ പ്രാപിച്ചതു്, എങ്ങനെ യെന്ന് അങ്ങ് കണ്ടു." ശിവൻ പറഞ്ഞു:-

ഏകം ശിവം ശാന്തം അനന്ത മച്യുതം
ബ്രഹ്മാഽസ്തി തസ്മാത് ന ഹി കിഞ്ചിത് ഈദൃശം
തസ്മാദഭിന്നം സകലം ജഗദ്ധരേഃ
കാലാദി രൂപാണി ച സൃഷ്ടിഹേതുഃ

സമസ്ത ഭൂത പ്രഭവം നിരഞ്ജനം
വ്യയം ച തസ്യൈവ സദാംശരൂപിണഃ
സൃഷ്ടി സ്ഥിതിം സംയമന ന്തദീരിതം
രൂപത്രയം തസ്യ വിഭാതി ഭേദതഃ

നാഽഹം ന ച ത്വം ന ഹിരണ്യഗർഭോ
ന കാലരൂപം പ്രകൃതിർ ന ചാഽന്യം
തത് പ്രേരണം കർത്തൃ മലം ച കിഞ്ചിത്
വിനാഽപി രൂപം സ ദപീഹ തസ്യ

വിഷ്ണു പറഞ്ഞു:—"ഭോ വൃഷഭദ്ധ്വജ! ശിവ! അങ്ങ് പറഞ്ഞത് തത്വം തന്നെ: ജ്ഞാനം തന്നെ. ബ്രഹ്മാ വിഷ്ണു ശിവന്മാർ ബ്രഹ്മത്തിന്റെ അംശങ്ങളാകുന്നു. ബ്രഹ്മാ വിഷ്ണു ശിവന്മാർ ഒന്നാണ്: എങ്കിൽ ഈ ബ്രഹ്മാവ് അങ്ങയാൽ വദ്ധ്യനല്ല. അങ്ങ് ഏകതയെ ദർശിച്ചു താണല്ലോ." അമിത തേജസ്കനായ വിഷ്ണു അരുളിയ വാക്കുകളെ കേട്ട മഹാദേവൻ-ശമിച്ചു.

പരമ ശിവൻ ബുദ്ധനായി: പരമ പ്രഭാപുഷ്കല നായ പത്മനാഭൻ പൊഴിഞ്ഞ മധുര സുധയെ ആസ്വാദനം ചെയ്ത്—പരമ ശിവൻ പ്രബുദ്ധനായി. ബ്രഹ്മാ വിഷ്ണു ശിവന്മാരുടെ ഏകതയെ ഗ്രഹിച്ചു ഈശ്വരനായ ഭോഗം സർവ്വജ്ഞൻ, ശാന്തനായി: ആയുധത്തെ താഴെ വച്ച് വധ കർമ്മത്തിൽ നിന്ന് വിരമിച്ചു. ശിവൻ ചിരിച്ചു. ബ്രഹ്മാവ് പ്രീതനായി. വിഷ്ണു കൃതകൃത്യനായി. ജ്യോതിമാർ ഹിമവൽ പൃഷ്ഠത്തിലേക്ക് യാത്രാസന്നദ്ധരായി. ആകാശങ്ങളും ആർത്തു. ശിവൻ സതിയെ-ലോകാഭിവന്ദിത നായ നന്ദികേശ്വരന്റെ പുറത്ത്—കയററി. സ്വയം കൂടെ കയറി. ചന്ദ്രന്റെ മടിയിൽ ശശം എന്നതു പോലെ—ശിവന്റെ മടിയിൽ ചിരിച്ചിരുന്ന സതി-ഹിമാലയത്തെ നോക്കി, ശിവനെ കണ്ടുകൊണ്ട്, യാത്ര ആരംഭിച്ചു. ബ്രഹ്മാവ് അനുഗമനം ചെയ്തു. മരീചി പ്രമുഖന്മാർ അകമ്പടി ഇറങ്ങി. ദക്ഷൻ ചിരിച്ച് ചിരിച്ചു കൂടെ നടന്നു. സുരാസുര

സർവ്വന്മാർ പരമൈശ്വര്യം പൂണ്ട് പുറകെ ചെന്നു. പറകൾ മുഴ
ങ്ങി: കുഴലുകൾ ഊതി: ഭേരികൾ ഭൈരവം രാവം ചെയ്തു. യാ
ത്രയ്ക്ക് അനുവാദം വാങ്ങിയ സർവ്വ ദേവന്മാർ—ശിവഗാന
ങ്ങളെ പാടിക്കൊണ്ട്—പിന്നെയും പിമ്പെ പിമ്പെ ചെന്നു.
വീണ്ടും അനുവാദം ചോദിച്ചു വാങ്ങിയ സുരനായകന്മാർ-വീ
ണ്ടും ദീർഘസമയം അനുഗമനം ചെയ്തശേഷം-വിവാഹ വൃ
ത്താന്തത്തെ സ്മരിച്ച്-പ്രഹൃഷ്ടന്മാരായി. വിദ്യാധരന്മാർ ജ്ഞാ
നം കണ്ടു: സുഖം അറിഞ്ഞു. യക്ഷ കിന്നരാപ്സരസ്സുകൾ
ആടിപ്പാടി ചാഞ്ചാടിക്കൊണ്ട്-സ്വ സ്വ സ്ഥാനങ്ങളിലേ
ക്ക്-രഥങ്ങളിലും വിമാനങ്ങളിലും ഇതര വാഹനങ്ങളിലും-
തിരിച്ചു. ശിവൻ സ്വസ്ഥാനത്ത് ചെന്നു. വധൂവരന്മാർ കാള
പ്പുറത്തു നിന്ന്-കൈലാസത്തിൽ-ഇറങ്ങി. ശിവൻ ഗണങ്ങ
ളോട് പറഞ്ഞു.-''നിങ്ങൾ ഇപ്പോൾ പോകുക തന്നെ. എ
ന്റെ സ്മരണ താഡന മേൽക്കുന്ന മുഹൂർത്തത്തിൽ വന്നുകൊ
ള്ളാം.'' നന്ദികേശ്വരൻ മുതലായവർ ഹിമവാനിൽ തന്നെ
സുപ്രസിദ്ധമായ മഹാകോശി എന്ന പ്രപാതത്തിൽ ചെന്നു
വിഹരിച്ചു. മോഹിതനായ മൃഡൻ-മഹാഭാഗയായ ദാക്ഷായ
ണിയോട് ഒരുമിച്ച്-അനുദിനം, രഹസ്സിങ്കൽ, രമിച്ചു. ശ്രു
ചി-മണം പെററ പൂക്കളെ കോർത്തു കെട്ടിയ മാല കൊണ്ട്
-സതിയുടെ തലയിൽ-വട്ടം വച്ചു. പിന്നിൽ ചെന്നു നിന്ന
മുക്കണ്ണൻ-സതി നോക്കിയ കണ്ണാടിയ്ക്കകത്ത്—രണ്ടു തല
കാണിച്ചു. സതി ശിരസ്സിൽ കെട്ടിൽ മുറുകിയിരുന്ന മുടിയെ
അഴിച്ചിട്ട് കോതിയും കെട്ടിയും വീണ്ടും അഴിച്ചും-ലോക
ങ്ങളെ അഴിച്ചു പണിയുന്ന തമ്പുരാൻ-തലോടി. ദേവിയുടെ
സ്വതേ ചുവന്ന ചേവടികളിൽ ചെഞ്ചായം പുരട്ടി-തീക്കളി
യിൽ ചിര പരിചയം സമ്പാദിച്ചിരുന്ന ഈശ്വരൻ-തീനാ
മ്പുകളെ തോല്പിച്ചു. സ്വകാര്യമല്ലാത്ത വർത്തമാനം സ്വകാര്യ
മാണെന്നു നടിച്ച്—സതിയുടെ കാതുകളിൽ മന്ത്രം പറഞ്ഞു
കൊണ്ട്-മൂന്നു ലോകങ്ങളെ നോക്കി നില്ക്കേണ്ട മഹേശ്വ
രൻ-മൂന്നു കണ്ണുകളെ ക്കൊണ്ടു-മണവാട്ടിയുടെ മുഖം കണ്ടു.
പുറകിലൂടെ കാൽ പ്പെരുവിരലുകളിൽ അടുത്തു ചെന്ന പ്രഭു-
തിരിയുവാൻ ഒരുങ്ങിയ പെൺമണിയുടെ കൺമണിയെ-
കൈകൊണ്ട് പൊത്തി. കാണാതായ കണവനെ തേടി നട
ന്ന സതിയെ-മായാ മറവിൽ നിന്ന് ഇറങ്ങി ച്ചെന്ന ശിവൻ
ഉമ്മ വച്ച് പേടിപ്പിച്ചു. മീൻ ഇളക്കിയ പൊൻ താമര മൊട്ടു
പോലെ കുലുങ്ങി ക്കുലുങ്ങി നിന്ന മുല മൊട്ടിന്റെ അററത്തും
-വിശ്വ ഭാവനൻ കസ്തൂരി കൊണ്ട്-വണ്ടു വരച്ചു. വാമലോ
ചന യുടെ മാറത്തു കിടന്ന മാല എടുത്തും വച്ചും, വച്ചും എടു
ത്തും-വാമദേവൻ, കാമക്കേളി ക്രമം അഭ്യസിച്ചു. അംഗനയു
ടെ അംഗദങ്ങളെ ഊരി എടുത്ത് അരഞ്ഞാണായും-അരഞ്ഞാ
ണിനെ അഴിച്ചെടുത്ത് കഴുത്തിൽ കൊളുത്തിയും-പിഴ കാ
ണിച്ച പിനാകി-അവയെ വീണ്ടും വേണ്ടേടങ്ങളിൽ വേണ്ടേ
ടങ്ങളിൽ സ്ഥാപിച്ച്-സ്പർശനസുഖം അറിയുവാൻ പഴുത് സ
മ്പാദിച്ചു:—''ഹേ കാളി! ഭവതിയുടെ സഖി എവിടെ.' ഇ
ങ്ങോട്ടു നോക്കുക'' എന്നു പറഞ്ഞ് ദേവിയെ മുഖത്തേക്ക്
നോക്കിച്ച അനല നയനൻ—കരുതലില്ലാതെ നിന്ന കുട്ടിക്ക
രംഗ നയനയുടെ തിരുമാറിൽ-കൈപ്രയോഗം നടത്തി. പര
മേശ്വരൻ, പ്രാണാധിക പ്രിയയായ പാണിഗൃഹീതയെ, പൂ
കൊണ്ട് പൊതിഞ്ഞ്—വനദേവതയെ പ്പോലെ—വിപിന
ങ്ങളിൽ നടത്തി. പുഷ്പാഭരണ ശുഭ സർവ്വാംഗി, രമ്യങ്ങളാ
യ കുഞ്ജങ്ങളിൽ-നർമ്മസഖനായ മൃത്യുഞ്ജയനോട് ഒരുമിച്ചു
-വിഹരിച്ചു. ശിവൻ സതിയെ ഒഴിഞ്ഞ് ഗമനത്തിൽ സുഖം
അറിഞ്ഞില്ല: ഇരിപ്പിൽ പരിതോഷം കണ്ടില്ല: നില്പിൽ
ആനന്ദം നേടിയില്ല: കർമ്മത്തിൽ ശർമ്മം സമ്പാദിച്ചില്ല. സർവ്വ
മംഗള സംഭാവിതരായ ദമ്പതികൾ-ഇങ്ങനെ കൈലാസ ക
ന്ദരങ്ങളിൽ ദീർഘ കാലം വിഹരിച്ച ശേഷം-ഹിമവാനിൽ
തന്നെ മഹാകോശീ പ്രപാതത്തിലേക്ക് നീങ്ങി. പുറകിൽ ത
ന്നെ കാമനും പടയും തൊട്ടു തൊട്ട് ചെന്നു. വസന്തം വിരി
ഞ്ഞു: വസന്തം വിരിഞ്ഞ സമയം മരം പൂത്തു: വെള്ളം തെ
ളിഞ്ഞു: തറ ഐശ്വര്യം പൂണ്ടു. ഒരു മരം പൂത്തപ്പോൾ എ
ല്ലാ മരങ്ങളും പൂത്തു; എല്ലാ മരങ്ങളും പൂത്തപ്പോൾ—പൂത്ത
വള്ളികൾ അവയ്ക്ക് മീതെ പൂത്തു. വെള്ളങ്ങളിൽ പൂക്കൾ
പൂത്തു. പൂത്ത പൂക്കളുടെ മുകളിൽ വണ്ടുകൾ പാടി. വണ്ടുക
ളുടെ പാട്ടു കേട്ട്-വായുക്കൾ മലയം മലയിൽനിന്ന്-ചന്ദ
നം പേറിച്ചെന്നു. അവിടെ മണം, ഇവിടെ മണം, നാലേട
വും മണം—ഇങ്ങനെ മണം കൊണ്ട് എല്ലായിടവും ഉണ്ണ
പ്പെട്ട സമയം-അംഗനാ മംഗലകൾ തല പൊക്കിപ്പിടിച്ച്,
അങ്ങിങ്ങ് നോക്കി. മുനികളുടെ മനസ്സുകളിൽ പനി കയറി.
തൈർ കടഞ്ഞാൽ നെയ്യ പൊങ്ങും. ഇളകിപ്പൊങ്ങിയ സർവ്വ
മനസ്സുകളിൽ നിന്ന്, സാരം അപഹൃതമായി. അർദ്ധ ചന്ദ്ര
നെ പ്പോലെ വിരിഞ്ഞ പലാശ പ്പൂക്കൾ-ശങ്കരന്റെ സന്നി
ധിയിലേക്ക് നടന്ന കാമന് കുട പിടിച്ചു. വിരിഞ്ഞവയും
വിരിയാത്തവയും ആയ പൂക്കളെ ക്കൊണ്ട് ചമ്പക മരങ്ങൾ
-തങ്ക ക്കോപ്പുകളിൽ കളിച്ചു. ഇളം ചോര പ്പാതിരിപ്പൂക്കൾ
ദിക്കുകളിൽ ചെമ്മാനം വിരിച്ചു. എല്ലാവർണ്ണത്തിന്റെ മണം
കുലുങ്ങി അടിച്ചു ചെന്ന അനിലൻ—മൂക്കിൽ കടന്നപ്പോൾ
-കാമികളുടെ മനസ്സ് അമ്മാനക്കളി കളിച്ചു. മുല്ലവള്ളിക
ളിൽ നിന്നും വലജങ്ങളിൽ നിന്നും ഇറങ്ങിപ്പാറുന്ന മണം
തിരഞ്ഞു നടന്ന വണ്ടുകൾ-ആണും പെണ്ണും ഇണങ്ങി-തമ്മി
ൽ മുത്തി-പൂക്കളിൽ ഉമ്മ വച്ച്-താണും പൊങ്ങിയും വട്ട
ത്തിൽ പറന്നു. എരിഞ്ഞ തീ പോലെ വിരിഞ്ഞു നിന്ന പൂ
ക്കളെ ക്കൊണ്ട് കുനിഞ്ഞു നിന്ന മാവിൻ കൊമ്പുകൾ-കാമന്റെ
അമ്പുകളെ നിരത്തി വച്ചിരുന്ന അമ്പാകളെപ്പോലെ-വമ്പു
കാണിച്ചു. തെളിഞ്ഞ വെള്ളത്തിൽ നിവർന്ന് വിടർന്ന ചെ
ന്താമരകൾ-നിർമ്മലമായ മുനി മനസ്സുകളിൽ ആത്മ ജ്വാലക
ളെ പ്പോലെ-എരിഞ്ഞു. സൂര്യന്റെ കതിരുകൾ അടിച്ചു മ
ഞ്ഞു കട്ടകൾ—ജ്ഞാനം കണ്ട ജ്ഞാനികളുടെ മനസ്സിൽ നി
ന്ന് മമത എന്നതു വണ്ണം-പ്രണശിച്ചു. കൂകി നടന്ന കുയിലുക
ൾ പ്രാണി പ്രാണാപഹരണ പടുവായ പൂവില്ലിന്റെ പൂഞാ
ണിന്റെ ഒലിയെ നാണിപ്പിച്ചു. കാട്ടു പൂക്കളിൽ മുട്ടി മുട്ടി
പ്പറന്ന വണ്ടുകൾ-പെൺകൊതി കൊതിച്ച കാമനായ കുട
വായേപ്പോലെ-അമറി. ചന്ദ്രൻ—ക്രമാഭി വൃദ്ധിയെ മറന്ന്,
സകല രാത്രികളിൽ സകല കലകളെ വിരിച്ച്—പൂർണ്ണനാ
യി വിഹരിച്ചു. മനോഹരകളായ കാമിനികൾ പ്രിയന്മാരാ
യ കാമുകന്മാരോട് ഒരുമിച്ച് എന്നതു പോലെ-രാത്രികൾ
ഹിമ മൊഴിഞ്ഞു നിന്ന ഹിമരശ്മിമാനോട് ഒരുമിച്ച്-പ്രസ
ന്നകളായി. കാലം ഇങ്ങനെ കടക്കവെ—ശിവനും സതിയും
ഗുഹകളിൽ ഒളിച്ചും, മലകളിൽ കയറിയും, നദികളിൽ കു
ളിച്ചും-കാലം കടന്നത് അറിയാതെ കഴിച്ചു. ദാക്ഷായണി
ശിവനെ അകലുവാൻ കഴിയാത്തവളായി: ഫാലാക്ഷൻ സതി
യെ അകലുവാൻ കഴിയാത്തവനായി. സംഭോഗ സംഭാവനം
ചെയ്ത സതി-ഹര ശരീരത്തിനകത്തു കടന്ന്, അമൃത രസം-
ആനന്ദപൂർവ്വം—പാനം ചെയ്തു. കപാല ഹസ്തൻ—ആലാപങ്ങ
ളെ ക്കൊണ്ട്-ലലാടാക്ഷൻ ഈക്ഷണങ്ങളെ ക്കൊണ്ട്—മഹേ

ശ്വരൻ ചാരുഹാസങ്ങളെക്കൊണ്ട്—സതീ സർവാംഗങ്ങളിൽ—യോഗി ആത്മജ്ഞാനത്തിൽ എന്നതു പോലെ—ശുഭ സഞ്ചാരം ചെയ്തു. സതീ മുഖ പീയൂഷ പാന നിരത നായ ശിവൻ—സർവ ഭോഗങ്ങളെ സദാ ഭുജിച്ചു. ദേവിയുടെ മുഖ വാസന ദേവനെ ക്ഷണിച്ചു വരുത്തി: ദാക്ഷായണിയുടെ സൗന്ദര്യം ത്ര്യക്ഷനെ തടഞ്ഞു നിറുത്തി: സതിയുടെ സുഖ വചനങ്ങൾ പതിയെ പാശം കൊണ്ട് കെട്ടി. പിടി പിടിച്ചേടത്തു കൊമ്പൻ നിന്നു.

> ഇതി ഹിമ ഗിരി കുഞ്ജ പ്രസ്ഥഭാഗേ ദരീഷു
> പ്രതിദിന മഭിരേമേ ദക്ഷപുത്ര്യാ മഹേശഃ
> ക്രതുഭുജ പരിമാണൈഃ ക്രീഡത സ്തസ്യ ജാതാഃ
> നവ ദശ ച മുനീന്ദ്രാ വത്സരാ പഞ്ച ചാ/ന്യേ.

ഹിമവാന്റെ കുഞ്ജങ്ങളിൽ, പരപ്പുകളിൽ, കന്ദരങ്ങളിൽ പരമേശ്വരൻ-ഇങ്ങനെ സതിയോട് ഒരുമിച്ച്—പ്രതിദിനം രമിച്ചു. കാലം പോയതു് അറിയാതെ കാലം പോക്കിയ വധൂവരന്മാരെ—ഇരുപത്തഞ്ച് സുരവർഷങ്ങൾ—അതിക്രമിച്ചു.

വർഷകാലം അടുത്തു ചെന്നു. ഒരു മലമ്പാറയിൽ ഇരിക്കവെ, സതി ശിവനോടു പറഞ്ഞു:—''ഭോ ഭർത്താവേ! വർഷം ആസന്നമായി. പരമ ദുസ്സഹമായ കാലം! തീ കയറിയ കാറുകൾ ആകാശത്തെ ആവരണം ചെയ്യുന്നു. വർഷം കടുത്ത കാററുകൾ, പ്രചണ്ഡ പിളരുമാറ്, കട കടനെ അടിക്കുന്നു. കടമ്പിൻ പൂപ്പൊടിയിൽ നനഞ്ഞ് വെളുത്ത നീർത്തുള്ളികൾ, എല്ലാടവും ചിതറി പ്പറക്കുന്നു. ഇടികൾ കേട്ട് നടുക്കം നടുങ്ങി സാരം അലസുന്ന മേഘങ്ങൾ-പെയ്യുന്നു. പേടിപ്പിക്കുന്ന മിന്നൽക്കൊടികൾ-കാററിൽ പറന്ന്-സർവ പ്രാണികളെ പേടിപ്പിക്കുന്നു. സൂര്യൻ ഇരുണ്ടു: ചന്ദ്രൻ ഇല്ലാതെയായി: പകൽ രാത്രിയെപ്പോലെ കറുത്തു. വിരഹികൾക്ക് സർവം വിപരീതമായി. കാററിനെ പ്പേടിച്ച്, ചുരുൾ ചുരുളായി ഓടി നടക്കുന്ന മേഘങ്ങൾ—ഉരുണ്ടുരുണ്ട് തലയിൽ വീഴുമോ? ഭീരുക്കൾ ഭയപ്പെടുമാറു്, കാമികളിൽ പ്രേമം വഴിയുമാറു,-മഹാമരങ്ങൾ ആകാശത്ത് തുള്ളുന്നു. സ്നിഗ്ദ്ധങ്ങളായ-നീലാഞ്ജന ശ്യാമങ്ങളായ-മേഘങ്ങളുടെ പുറകിൽ-വെള്ളിൽ പ്പക്ഷികൾ-യമുനയുടെ തീരങ്ങളിൽ ഫേനങ്ങളെപ്പോലെ—മിന്നുന്നു. തീ പിടിച്ച മേഘമാലകൾ-കടലിൽ മുങ്ങിയ ബഡവാനലനെപ്പോലെ—ഇളകി ഇളകി ആളുന്നു. മുററങ്ങളിൽ തന്നെ പുല്ലു കിളിർക്കുന്നു. മററുള്ളേടങ്ങളിൽ ചെടികൾ കാടുകളായി. മന്ദരം മലയിൽ വളന്ന കാടുകളെക്കൊണ്ട് കാടു കെട്ടിയ പാൽക്കടൽ പോലെ—വന കാനന സമാകീർണ്ണമായ ഹിമവാൻ—വിലസുന്നു. ലക്ഷ്മി, കലിയുഗത്തു് സജ്ജനങ്ങളെ ഉപേക്ഷിച്ചു പോകുന്നതു പോലെ--കുസുമൈശ്വര്യം, പ്ലാശിനെ വിട്ട്, കുടകപ്പാലയിൽ കയറുന്നു. മിന്നൽ ചടചടാ ടോപം കേട്ട മയിലുകൾ-സർവാംഗ സൗന്ദര്യത്തെ കാട്ടു തോരം വാരി പ്പിടിച്ച് ഐശ്വര്യം കാട്ടി-വൃഷ്ടിയെ വിളിക്കുന്നു. മദം പൂണ്ട ചാതകങ്ങൾ-വാനത്തു തന്നെ നോക്കിക്കൊണ്ട് ചെയ്യുന്ന മധുര സുഖ സംഗീതം—മഴയ്ക്ക് മുന്നോടി തന്നെ. ആകാശത്തിന് കര വച്ച തെളിനീർ വില്ല്-ചൂടിനെ പേടിപ്പിച്ചു കൊണ്ട്—ജലധാരാ ശര പ്രയോഗം ആരംഭിക്കുന്നു. ഹേ ഹര! ഈ മേഘങ്ങളുടെ ദുർന്നയത്തെ അങ്ങ് കാണുന്നുവോ? ഈ മേഘങ്ങൾ അല്പവർഷം കണ്ട് ഹർഷിക്കുന്ന മയിലുകളുടെയും ചാതകങ്ങളുടെയും പുറത്ത്—മഞ്ഞു കട്ടകളെ എറിയുന്നു. ബന്ധുവായ സൂര്യൻ, ഈ പറവകളോട് ചെയ്യുന്ന അപനയം കണ്ട്—അരയന്നങ്ങൾ മാനസ സരസ്സിലേക്ക്—കൂട്ടമായി പ്പറക്കുന്നു. ഭോ പരമശിവ! ഈ വിഷമ കാലത്ത് കാകനും ഉപ്പനും കൂടു കെട്ടിത്തുടങ്ങി. നമുക്ക് താമസം എവിടെയാ? അല്ലയോ പ്രാണനാഥ! ഞാൻ പേടിക്കുന്നു. കാലത്തിന് വന്ന മാററം നിമിത്തം, ഞാൻ വളരെ പേടിക്കുന്നു. പിനാകിൻ! ഞാൻ അപേക്ഷിക്കുന്നു: നാം ഇവിടെ നിന്ന് മാറി താമസിക്കണം. കൈലാസമാകട്ടെ, ഭൂമിയാകട്ടെ—എവിടമായാലും വേണ്ടില്ല: ഭോ വൃഷഭധ്വജ! അങ്ങ് നിശ്ചയിക്കുന്ന സ്ഥാനം എനിക്ക് രുചിച്ചു.''

സതിയുടെ വചനം കേട്ട് ശിവൻ ചിരിച്ചു. തലയിൽ നിന്ന് കീഴ്പോട്ടേക്ക് പരന്ന നിലാവ് കയറി വെൺനിറം വളന്ന ചിരി ചിരിച്ചു കൊണ്ട്—സർവ തത്വജ്ഞനായ പരമേശ്വരൻ—പരമേശ്വരി പരിതോഷം പൂഴുമാറ്—പറഞ്ഞു:—''ഭോ പ്രിയേ! കാറുകൾ ഒരിക്കലും അടുക്കാത്ത ഒരു സ്ഥാനം ഭവതിയുടെ പ്രീതിയെ പുരസ്സരിച്ച്, നമ്മുടെ വാസത്തിനായി ഞാൻ നിശ്ചയിച്ചു കൊള്ളും. ഭോ മനോഹരേ! ഹിമവാന്റെ നിതംബത്തെ കവിഞ്ഞ് മേഘം ഒരു കാലത്തും ഉയരുന്നതല്ല. കൈലാസത്തിലും അങ്ങനെ തന്നെ. ആ മഹാചലങ്ങളുടെ കൂടങ്ങളെ മേഘങ്ങൾ സമീപിക്കുകയില്ല. പുഷ്കരം ആവർത്തം മുതലായ മഹാമേഘങ്ങൾ തന്നെയും, മേരുവിലുള്ള ജംബുവിന്റെ അടുത്തു വരെയ്ക്ക് മാത്രമാകുന്നു, ആക്രമണം നടത്തുന്നതു്. ഈ ഗിരികൂടങ്ങളിൽ ഏതിന്റെ എങ്കിലും ഉപരി ഭാഗത്ത്—എവിടെയാണ്, ഭവതിക്ക് ഇഷ്ടം എന്നാൽ-അവിടെ നാം സുഖ സ്വൈര സംവാസം ചെയ്യും: ഭവതി ആജ്ഞാപിക്കുക തന്നെ. ഹിമാലയ മഹാചലം ഇതാ വിധേയനായി നില്ക്കുന്നു. പൊൻ ചിറക് വച്ച് പറപറക്കുന്ന ലക്ഷം പറവകൾ മധുര സ്വര വിതരണം ചെയ്ത്—അവിടെ നമ്മെ സൽക്കരിക്കും. സിദ്ധസുന്ദരികൾ ഭവതിയുടെ സനാതനമായ സഖിതയെ കാംക്ഷിച്ച്-പാകം പൂണ്ടമായ കായ്കനികളെ പൊൻ താമ്പാളങ്ങളിൽ കൊണ്ടുവന്ന്-വെൺകല്ലണിത്തറ മലയിൽ—ഭവതിയുടെ മുന്നിൽ അർപ്പിച്ച് ആചരിക്കും. സുരപ്പെണ്ണുങ്ങൾ ഇറങ്ങി വരും: ഗിരികന്യകകൾ നിര നിരന്ന് വരും: ഉരഗ സുന്ദരികൾ തെരുതെരെ തുരു തുരനെ ചിരി ചിരിച്ചു വരും: ഈ സർവസ്ത്രീകൾ ഭവതിയെ അനുമോദിച്ച് തുള്ളി വന്ന്—ഭവതിയെ സർവ പ്രകാരേണ സഹായിക്കും. രൂപ ഗുണങ്ങളെക്കൊണ്ട് ത്രിലോക വിഖ്യാത—ഹിമാലയ പ്പെരുമാളിന്റെ പ്രിയ രാജ്ഞി-മേനക—അടുത്തു വന്ന് വേണ്ട വേണ്ട ഉപദേശങ്ങളെക്കൊണ്ട്-ഭവതിയെ പ്രീണിപ്പിക്കും.. നിറ പ്പകിട്ടും സ്വര പ്പകിട്ടും ഇണങ്ങിയ കുയിൽപ്പട-പാട്ടു പാടി, പൊടി പൊടിക്കുന്ന വള്ളിക്കെട്ടുകളും മരപ്പെരും കാവുകളും ഇണങ്ങി, നിത്യ വസന്തം നൃത്തം ചെയ്യുന്ന ഹിമവൽ പാർശ്വങ്ങൾ—ഭവതിക്ക്—പ്രിയേ! പ്രിയമാകുമോ? കൺനീർ തെളിനീർ നിറഞ്ഞ കുളങ്ങളും കയങ്ങളും ലക്ഷക്കണക്കിന് അവിടെ കിടക്കുന്നു: അവിടെ കോടിക്കണക്കിന്—കാടായി വളർന്ന്—മണം പെരുന്ന താമരകൾ-വാട്ടം അറിയുന്നില്ല. സർവ കാല സ്ഥിര വാസത്തിന് ഉചിതമായ സ്ഥാനങ്ങൾ വേറെയും ഉണ്ട്. മേരുവിനെ—സർവ ലോകാധാരമായ മഹാമേരുവിനെ-ഭവതി എങ്ങനെ വീക്ഷിക്കുമോ? മഹാഭാഗേ! കല്പക വനങ്ങൾ അലങ്കരിക്കുന്ന [illegible]മയാന പ്പരപ്പുകൾ-അവിടെ സർവ കാമങ്ങളെ കൊണ്ട്-

തപ്പ്ണം ചെയ്യുന്നു. നോക്കുന്നേടമൊക്കെയും യതികൾ; ദേവാലയങ്ങളും നിരവധി; പാടുന്ന പറവകൾ കോടിക്കണക്കിന്. വെള്ളി, പൊന്ന്, സ്ഫടികം എന്നവ കൊണ്ട് ചുററിലും ചെറുമതിൽ മറ വച്ച കുളിക്കടവുകൾ അനേകമുള്ള മാനസ സരസ്സ് മുതലായവ-അവിടെയാണ്. രത്നത്തണ്ടിൽ മൊട്ടായി നിൽക്കുന്ന പൊൻ താമരകൾ, പൊൻ തണ്ടിൽ വിരിഞ്ഞു മലന്ന രത്ന താമരകൾ, എന്നിവയെ നിരന്തരം ഇളക്കി-ഗുഗ്ഗുള ഗുഗ്ഗുളു എന്നു ചാടുന്ന—മീനങ്ങൾ, ശംഖങ്ങൾ, ആമകൾ, മുതലകൾ എന്നിവയെ കൊണ്ട് പ്രാണൻ പൂണ്ട നീർ മൈതാനങ്ങൾ-അവിടെ, കണ്ണിൽ കുളുർമ്മ കയററി, സർവാംഗ സംപ്രീണനം ചെയ്യുന്നു. യൗവനം ഉടയാത്ത ലോകാന്തര സുന്ദരികളുടെ ശരീര സൗരഭ്യവും സ്തന കുംകുമ സൗരഭ്യവും അലിഞ്ഞു ചേർന്ന് പൊങ്ങുന്ന ഗുണം കൂടിയ മണം-കുളുർ കാററിൽ കയറി, മൈതാനങ്ങളിൽ സ്വർഗ്ഗസുഖം വാരി വിതച്ച്—നിതാന്ത വസന്തത്തിൽ രമണീയ മണിമേടകളായി പൂത്ത് തലയെടുത്ത് നിൽക്കുന്ന സുരതരുക്കളുടെ തുമ്പുകളിൽ തുമ്പുകളിൽ-ചന്ദനാഗരു കസ്തൂരി തളി തളിക്കുന്നു. സാരസങ്ങളും കാദംബങ്ങളും ചക്രവാകങ്ങളും കയറി നർത്തിക്കുന്ന പൂമരക്കമ്പുകൾ-കൂടകളായും ആന്ദോളങ്ങളായും ഏക കാലത്ത് രൂപപ്പെടുന്നു. ഇന്ദ്രന്റെ മണിമേട അവിടെ തന്നെ: കുബേരന്റെ വന്മാളിക അവിടെ തന്നെ: യമന്റെ കൊട്ടാരം അവിടെ തന്നെ. വരുണൻ, അഗ്നി, നിരൃതി, ഹരൻ എന്നവരുടെ-സർവ ലോക പാലകന്മാരുടെ-ആപണ ചത്വര പ്രാകാര പരിഭൂഷിതങ്ങളായ രാജധാനികൾ, അവിടെ തന്നെ. കേളി കേട്ട പെണ്ണുങ്ങൾ-സർവ സുഭഗതകൾക്കും വിളനിലമായ മുപ്പാർപ്പുകൾ പ്രമദകൾ-ഉർവ്വശി, മേനക, രംഭ, തിലോത്തമ, ഇന്ദ്രാണി മുതലായ സ്വർഗ്ഗ സുന്ദര സർവ രാജ്ഞിമാർ-ഭവതിയെ അടുത്തു വന്ന് അണിപണിയും. അപ്സര ദാസികൾ അവിടെ ലക്ഷക്കണക്കിനാണ്. ഭോ മഹാഭാഗെ! ഭവതി മഹാമേരുവിൽ നിവാസം കാംക്ഷിക്കുന്നുവോ? അല്ലെങ്കിൽ വേണ്ട, എന്റെ സ്വന്തം വക കൈലാസ മഹാചലം ഉണ്ട്. സത്തുക്കൾക്ക് ഇതുപോലെ ആശ്രയ സ്ഥാനം വേറെ ഇല്ല. എന്റെ സഖാവായ കുബേരന്റെ നഗരം, അവിടെ വളരെ അടുത്തത്രെ. ഗംഗാജലം കൊണ്ട് പരിശുദ്ധമായ വെള്ളിമാമല—മുഴുനിലാവൊളിയെ നാലുപാടും കോരി തളിക്കുന്നു. മലം പാപ്പ, കളിലും കല്ലിളർപ്പുകളിലും യക്ഷപ്പെണ്ണുങ്ങൾ നിത്യോത്സവം പുഴുന്ന പർവതപ്പെരുമാറ്റം—നാനാമൃഗ ഘോഷം കൊണ്ട് ഘുഷ്ടവും, സാരസ സരഃശതങ്ങളെ കൊണ്ട് പുഷ്ടവും, മഹാമേരു പോലെ സർവ്വ ഗുണങ്ങളെ കൊണ്ട് പ്രഹൃഷ്ടവും—ആയി നില്ക്കുന്നു. സുന്ദരി! സതി! വർഷകാല വിഹാരങ്ങൾക്ക് യോജിച്ച സ്ഥാനങ്ങൾക്ക് പ്രയാസമില്ല. ഭവതി പറയുക. ഏതാണ് [illegible] നങ്ങിയ സ്ഥാനമെന്ന് ഭവതി ആജ്ഞ കൊടുക്കുക [illegible] നാം അങ്ങോട്ടേക്ക് മാറുകയായി.'' സതി വീണ്ടും [illegible] ഇങ്ങനെ ചൊല്ലു:-''അങ്ങയ്ക്ക് ഇഷ്ടമെങ്കിൽ നമുക്ക [illegible] മഹാചലത്തിലേക്ക് പോകാം. ആ മഹാ[illegible] യോജിക്കും.'' ശിവനും സതിയും തുംഗമായ ഹിമാദ്രി ശൃംഗത്തെ പ്രാപിച്ചു. ശിവനും സതിയും തുംഗമായ [illegible] പക്ഷികൾ കടക്കാത്ത പ്രദേശം! മേഘങ്ങൾ [illegible] മാറുന്ന മഹോന്നതമായ മല! മരീചി [illegible] കൊണ്ട് വിരാജിക്കുന്ന ഗിരിരാജ പരമ ശിഖരം! പൊന്നും വെള്ളിയും കടൽക്കരയിൽ ചരൽപോലെ കിടന്ന—ഇളം കതിരോൻ കതിർ പൊററ സ്ഫടിക തറയിൽ പച്ചവിരിപ്പ്. വിരിച്ചതുപോലെ

പട്ടു പുൽപ്പൊലിമ വളർന്ന—വിചിത്ര ചിത്രമായ മഹീധ്ര ശീർഷം! അവിടെ പൂത്ത വള്ളികൾ നിർമ്മല നീർത്തടാകങ്ങളെ വിതാനിക്കുന്നു. പൊക്കം കൂടിയ മരങ്ങളുടെ നീണ്ട അററങ്ങളിൽ, പൂക്കളെ കൊണ്ട് തൊട്ട കുങ്കുമപ്പൊട്ടിന്, വണ്ടുകൾ കുമള പണിയുന്നു. തങ്ക താമരകളേയും രത്ന കരിംകൂവളപ്പൂക്കളേയും നിറം പിടിച്ച പറവകളാണെന്ന് പേടിച്ച മററു പറവകൾ--മധു കുടിച്ച് മത്ത് പിടിച്ച് തൂങ്ങിയിരിക്കുന്ന വേറെ പറവകളുടെ തലകളെ—പൂക്കളാണെന്ന് കരുതി—കൊത്തി കൊത്തി തളരുന്നു. ചക്രവാകങ്ങൾ ചാടി നടക്കുന്നു: കാദംബങ്ങൾ കളകൂജനം ചെയ്യുന്നു: കോഴികളും മയിൽ കോഴികളും വണ്ടാരൻ കോഴികളും-പിണങ്ങി കൂകി--ഇണങ്ങി പ്പറക്കുന്നു. അയവെട്ടിക്കിടക്കുന്ന മൃഗങ്ങളുടെ മുകളിൽ ആൺകുയിലുകൾ പാടി ച്ചാഞ്ചാടുന്നു: കുതിരമുഖം പൂണ്ട സിദ്ധന്മാർ സങ്കീർത്തനം പാടുന്നു: ഗുഹ്യകന്മാർ രത്നങ്ങളെ കൊണ്ട് അമ്മാന മാടുന്നു. കിന്നരികൾ, പുരന്ധ്രികൾ, ശൈല കന്യകകൾ, വിദ്യാധരികൾ എന്നവർ ചാട്ടം ചാടി ഓടി നടക്കുന്നു: തൂര്യ ഭേരീ പടഹ മൃദംഗങ്ങൾ തിമിർക്കുന്നു. നൃത്തം ചെയ്യുന്ന അപ്സര പ്പെണ്ണുങ്ങൾ, മലമുടികളെ തുള്ളിക്കുന്നു. പൂത്ത വള്ളികൾ കിങ്കിണി കെട്ടി പ്പടർന്ന മരങ്ങൾ വിതാനിച്ച ഗിരിശിഖരത്തിൽ--സതിയും ശിവനും താമസം ഉറപ്പിച്ചു. ആനന്ദത്തിന്റെ പ്രകാരങ്ങളെ നവം നവങ്ങളായി നിർമ്മിച്ച്, അനുഭവിച്ച വധൂവരന്മാർ--ദാക്ഷായണി വിരൂപാക്ഷന്മാർ--ചിലപ്പോൾ കൈലാസത്തിൽ പോയി വന്നു: ചിലപ്പോൾ മഹാമേരുവിന്റെ ശിഖരങ്ങളിൽ ഒളിച്ചു കളിച്ചു: ചിലപ്പോൾ ദിക്പാലകന്മാരുടെ ആരാമങ്ങളെ കണ്ടു നടന്നു: ചിലപ്പോൾ സരിത് ഗിരി സരഃ ശോഭിതമായ മനുഷ്യ ലോകത്തിൽ സഞ്ചരിച്ചു. പരമശിവൻ പകൽ പോയതു് അറിഞ്ഞില്ല; രാത്രി വന്നതു് അറിഞ്ഞില്ല: ബ്രഹ്മത്തെ മറന്ന്, തപസ്സ് അനനുഷ്ഠിതമായി. ശിവനു സതി മതിയായി: ശിവൻ, സതീ സുഖം വളർത്തി. സതി, ശിവസുഖം വളർത്തി. ഭാവങ്ങളെ കൊണ്ടു നനഞ്ഞു്, ഹാവങ്ങളെ കൊണ്ട് ആർദ്രമായ, അനുരാഗ മഹീരുഹം—സതീ ശിവ രമ്യാരാമത്തിൽ കിളുർത്തു; വളർന്നു; തളിർത്തു:

> തസ്മാൽ സ്വർഗ്ഗസമേ സ്ഥാനേ
> ദിവ്യമാനേന ശംകരഃ
> ദശ വർഷ സഹസ്രാണി
> രേമേ സത്യാ സമം മുദാ.

സ്വർഗ്ഗസമമായ ആ പ്രദേശത്തിൽ ശിവനും സതിയും—പ്രേമോദ പുളകോത്സവം പൂണ്ട്--പതിനായിരം ദിവ്യവർഷം രമിച്ചു.

അക്കാലത്തു് ലോക പിതാമഹന്മാരായ മരീചി മുതലായവർ ഒരു സത്രം നടത്തുകയുണ്ടായി. ദേവന്മാർ, ഗന്ധർവ്വന്മാർ, പരമർഷികൾ മുതലായവർ ഒക്കെയും അവിടെ സന്നിഹിതന്മാരായിരുന്നു. ആ സഭയിലേക്ക് ദക്ഷൻ പ്രവേശിച്ചു.

മത്സരം

സദസ്സിൽ പ്രഭയെ- വിതരണം ചെയ്തുകൊണ്ട് കടന്നുചെന്ന ദക്ഷന്റെ ഉജ്ജ്വലതയെ കണ്ട് —സംഭ്രമിച്ച സദസ്യന്മാർ — ബ്രഹ്മാവും ശിവനും ഒഴികെയുള്ള സർവ്വ സദസ്യന്മാർ--എഴീററു നിന്നു; ആദരിച്ചു. ദക്ഷൻ അച്ഛനായ ബ്രഹ്മാവിനെ നമസ്കരിച്ചു: ആജ്ഞാ പ്രകാരം ഇരുന്നു. ദക്ഷൻ ചെന്നു കയറിയ സമയം ശിവൻ എഴീററില്ല; ദക്ഷൻ ശിവനെ നമസ്കരിച്ചില്ല;

എന്നീ രണ്ടു സംഗതികൾ--അല്പസമയത്തിന്നുള്ളിൽ ചക്രവാളം മുഴുവൻ കറപ്പിക്കുവാനായി വളരേണ്ട രണ്ടു കാർക്ഷണങ്ങൾ എന്നതുപോലെ--അത്ഥഗർഭങ്ങളായി--അവിടെ നടന്നു. സദസ്യന്മാർ എല്ലാവരും എഴീററു ഉപചാരം ചെയ്തു: എന്നാൽ ജാമാതാവായ ശിവൻ സദസ്സിൽ എഴീററില്ല എന്നതു, ദക്ഷനു, അശേഷം രുചിച്ചില്ല. ദക്ഷന്റെ ഉള്ളിൽ കോപാഗ്നി കത്തി; അതു വളർന്നു; അതു വാക്യരൂപമായി ക്കാളി. ദക്ഷൻ നാലുപാടും നോക്കിക്കൊണ്ടു ഇങ്ങനെ പറഞ്ഞു:-"അല്ലയോ ദേവന്മാരെ! അഗ്നികളെ! ബ്രഹ്മഷിൎകളെ! ഞാൻ അല്പം സംസാരിക്കുന്നതിനെ നിങ്ങൾ കേൾക്കുമോ? ഞാൻ ആലോചനയില്ലാതെ പറകയല്ല. ഈ ഇരിക്കുന്ന ശിവൻ, ശിഷ്ടാചാരത്തെ ഗ്രഹിച്ചവനോ? സാവിത്രിയെപ്പോലെ പരിശുദ്ധയായ എന്റെ മകളെ--ഞാൻ ഇവനു വിവാഹം ചെയ്തു കൊടുത്തു: ഇവൻ എനിക്കു പുത്രനല്ലയോ? ഞാൻ ഇവിടെ വന്നു കയറി. ഇവൻ എഴീല്ക്കുകയോ അഭിവാദ്യം ചെയ്യുകയോ—യാതൊന്നും--എന്നെ മാനിച്ചു ചെയ്തില്ല. മറിമാൻകണ്ണിയായ എന്റെ മകളെ ഈ കുരങ്ങപ്പേക്കണ്ണനു ഞാൻ കൊടുത്തു--"ഗൃഹീതഃ മൃഗശാബാക്ഷ്യാഃ പാണിം മർക്കടലോചനഃ"--ഗവ്വിഷ്ഠൻ! മയ്യാദ അറിഞ്ഞുകൂടാത്തവൻ! ദുരാചാരൻ—ആയ ഇവനു, ഞാൻ മകളെ കൊടുത്തതു അബദ്ധമായി. വേദത്തെ ശൂദ്രനു ഉപദേശിക്കാമോ? അച്ഛൻ--ബ്രഹ്മാവു--അന്നു അങ്ങനെ ആജ്ഞാപിച്ചു: അതുനിമിത്തം ഈ വിവാഹം ഞാൻ അന്നു അനുവദിച്ചുപോയതാണു. പ്രേതാവാസങ്ങളിൽ ഭൂതഗണങ്ങളോടുകൂടെ നഗ്നനായി നടന്നു തുള്ളുന്ന ഇവനു-ചിതാഭസ്മത്തിൽ സ്നാനം ചെയ്തു, പ്രേതങ്ങളെ മാലയാക്കി, മനുഷ്യാസ്ഥികളെ ആഭരണങ്ങളാക്കി, പേപ്പിശാചങ്ങളുടെ ആശനായി നടക്കുന്ന ഇവനു—ഞാൻ എന്റെ മകളെ കൊടുത്തു. എനിക്കു അതു അന്നു അശേഷം സമ്മതമല്ലായിരുന്നു. അച്ഛൻ ആജ്ഞാപിച്ചു: കഷ്ടം! ഞാൻ വഴിപ്പെട്ടുപോയി. ഈ ശിവൻ ദേവസമൂഹത്തിൽ അധമനാകട്ടെ. ഇവനു യാഗത്തിൽ ഇന്ദ്രൻ മുതലായവരോടു ഒരുമിച്ചു യാഗാംശം ലഭിക്കാതിരിക്കട്ടെ." ദക്ഷന്റെ അവിവേകവും, ശിവന്റെ അല്പവും ചലിക്കാത്ത ധൈര്യവും, കണ്ടു—എന്താണു നടക്കുന്നതെന്നു ഭയന്ന സദസ്യന്മാർ—അമ്പരന്നു; അങ്ങുമിങ്ങും നോക്കി. പ്രധാനന്മാർ ദക്ഷനെ വിരോധിച്ചു: ഋഷികൾ:-"പരബ്രഹ്മസ്വരൂപിൻ! ദുരിതഹര! ദുരിതഹര! ദുരിതഹര!" എന്നു വിളിച്ചു. സഭയിൽ നില കിട്ടുക വിഷമമാണെന്നു കണ്ടു-ദക്ഷൻ പരമശിവനെ ശപിച്ചശേഷം-ഇരുന്നില്ല: മുഖം കുനിച്ചു സഭയിൽ നിന്നു ഇറങ്ങിപ്പോയി. കോപം സഹിക്കുവാൻ അരുതാത്ത നന്ദികേശ്വരൻ-ദക്ഷനെയും ദക്ഷനെ അനുമോദിച്ചവരെയും തുടരെ ശപിച്ചു; നന്ദികേശ്വരൻ പറഞ്ഞു:-"ദക്ഷൻ ആത്മജ്ഞാനവിഹീനനാകട്ടെ. വിഷയപരതന്ത്രനാകട്ടെ: ആടിന്റെ മുഖത്തോടുകൂടിയവനായി തീരട്ടെ: ദക്ഷനെ അനുകൂലിച്ചവർ ജന്മമരണങ്ങളെ തരണം ചെയ്യാതിരിക്കട്ടെ: വേദവചനങ്ങൾക്കു ദേവയാനപരമായ അത്ഥം കാണാതിരിക്കട്ടെ-അവർ കിട്ടുന്നതൊക്കെയും തിന്നുകൊണ്ടു-താനെന്നും ധനമെന്നും ചിന്തിച്ചുകൊണ്ടു-വിദ്യയേയും തപസ്സിനേയും വ്രതത്തേയും വ്യഭിചരിപ്പിച്ചുകൊണ്ടു- ലോകത്തിൽ തെണ്ടി നടക്കട്ടെ." നന്ദികേശ്വരന്റെ ധിക്കാരപരമായ വാക്കുകൾ കേട്ടു ഭൃഗു ക്രുദ്ധനായി; ബ്രാഹ്മണരെ കുസലില്ലാതെ ശപിച്ച നന്ദികേശ്വരനെയും അനുചരന്മാരെയും ഭൃഗു, ബ്രഹ്മദണ്ഡം എന്ന ശാപംകൊണ്ടു ശപിച്ചു. "ശിവവ്രതം അനുഷ്ഠിക്കുന്നവരും അവരെ അനുസരിക്കുന്നവരും സച്ഛാസ്ത്രത്തിന്റെ ശത്രുക്കളാകും; പാഷണ്ഡന്മാരാകും: അവരുടെ ശൗചം നശിക്കും: അവർ ജടയും എല്ലും ചാരവും ധരിക്കും: അവർക്കു സ്വരസ്യം ആസവവും ദൈവമാകും. എട! നന്ദികേശ്വര! നീ ദേവമാഗ്ഗത്തെ ദുഷിച്ചുവോ? അതിന്റെ ഉപദേഷ്ടാവു, കല്യാണമൂത്തിയായ ജനാദ്ദനനാകുന്നു." കലഹങ്ങൾ കൂടുതൽ സഭയിൽ നിന്നു-വിമനസ്സനായ പരമശിവനും പുറകെ അനുഗന്മാരും—ഇറങ്ങി നടന്നു.

ദക്ഷനും ശിവനും തമ്മിൽ വൈരക്കേടു കുറയുകയല്ല ചെയ്തതു. അങ്ങനെയിരിക്കവെ ബ്രഹ്മാവു-ദക്ഷനെ പ്രജാപതികളുടെ അധിപനായി അഭിഷേകം ചെയ്തു. അന്നുമുതൽ ദക്ഷൻ പൂവ്വാധികം ഗവ്വിഷ്ഠനായി. ദക്ഷൻ-വാജപേയം എന്ന യാഗം കഴിച്ചു: അതിലേക്കു-ശിവനെയോ ശിവപക്ഷീയന്മാരെയോ ക്ഷണിച്ചില്ല. അതു കഴിഞ്ഞു-ദക്ഷൻ ബൃഹസ്പതിസവം ആരംഭിച്ചു.

ദക്ഷയാഗം

ക്ഷണിക്കപ്പെട്ട അതിഥികൾ പുറകെ പുറകെ ചെന്നു കയറി; വസിഷ്ഠൻ, നാരദൻ, അത്രി മുതലായ ബ്രഹ്മഷിൎകൾ, ദേവഷിൎകൾ, പിതൃക്കൾ മുതലായവർ ഒക്കെയും സല്ക്കൃതന്മാരായി. ദക്ഷന്റെ പുത്രിയായ സതി കൈലാസത്തിൽ നിന്നുകൊണ്ടു-ആകാശത്തേക്കു നോക്കി: വിമാനങ്ങളൊക്കെയും ഒന്നിനു പുറകെ ഒന്നായി ദക്ഷന്റെ ആശ്രമത്തിലേക്കു പൊയ്ക്കൊണ്ടിരിക്കുന്നതു കണ്ടു. ചാരുഹാസിനികൾ, പുണ്ഡരീകായതലോചനകൾ, മധുരസ്വരസമ്പന്നകൾ-ധന്യകളുടെ വിവിധ പ്രകാരങ്ങളെ അനുഭവിച്ച പരമസ്ത്രീകൾ-ഭത്താക്കന്മാരോടു ഒരുമിച്ചു—യാഗത്തിങ്കലേക്കു പോകയാണു. അച്ഛന്റെ ഗൃഹത്തിൽ യാഗം നടക്കുന്നുണ്ടു എന്നു മുമ്പേ തന്നെ അറിഞ്ഞിരുന്ന സതി—വിമാനങ്ങളിൽ പോകുന്ന അതിഥികളെ കണ്ട സമയം—പ്രത്യേകം ഗമനോത്സുകയായി. സതി പരമശിവനെ സമീപിച്ചു; അഞ്ജലി കൂപ്പി; പറഞ്ഞു:-"പ്രഭോ! അങ്ങയുടെ ശ്വശുരനായ പ്രജാപതിയുടെ ആസ്ഥാനത്തിൽ യാഗമഹോത്സവം നടക്കുന്നു! അങ്ങയ്ക്കു വിരോധമില്ല എങ്കിൽ—നമുക്കു അവിടം ചെന്നു ചേരാം: ഇതാ നോക്കുക; ദേവന്മാർ പൊയ്ക്കൊണ്ടിരിക്കുന്നു! എന്റെ സഹോദരികളും അവരുടെ ഭത്താക്കന്മാരും അവിടെ ചെന്നു ചേരും. എന്റെ മററുള്ള അമ്മമാരുടെ മക്കൾ ഒക്കെയും അവിടെ ചെന്നിട്ടുണ്ടാവും; എന്റെ അമ്മയെ എനിക്കു കാണേണം. ഞാനും അമ്മയും തമ്മിൽ കണ്ടിട്ടു കാലം വളരെ കടന്നിരിക്കുന്നു. പരമഷിൎകൾ ഒക്കെയും ചേർന്നു നടത്തുന്ന യാഗത്തിൽ സംബന്ധിക്കുന്നതു—അനുഗ്രഹപ്രദവും ആണല്ലോ. പ്രഭോ! പരമശിവ! സവ്വവും അങ്ങയിൽ അന്തർഭവിച്ചിരിക്കുന്നു. അങ്ങയ്ക്കു ആശ്ചയ്യമായതു യാതൊന്നും ഇല്ല. എന്നാൽ ഞാനാകട്ടെ; ദീനയാണു; സ്ത്രീയാണു; അജ്ഞയാണു: എനിക്കു എന്റെ ഗൃഹത്തെ കാണണമെന്നു—കാംക്ഷയുണ്ടു. അതാ നോക്കുക. കുള ഹംസധവളങ്ങളായ എത്ര എത്ര വിമാനങ്ങൾ എന്റെ അച്ഛന്റെ ഗൃഹത്തിലേക്കു പോകുന്നു? അവയിൽ മനോഹരകളായ എത്ര എത്ര പെണ്ണുങ്ങൾ—ഉടുത്തൊരുങ്ങി—ആഭരണമണിഞ്ഞു—ചിരിച്ചു വിഹരിക്കുന്നു. ഞാൻ അച്ഛന്റെ യാഗത്തിൽ ഒന്നാമതു ചെല്ലേണ്ടവൾ അല്ലയോ? അച്ഛൻ നമ്മെ ക്ഷണിച്ചില്ല എങ്കിൽ തന്നെ എന്തു? ഭത്താവിന്റെയും ഗുരുവിന്റെയും പിതാവിന്റെയും ഗൃഹത്തിൽ—ആക്ഷേ

എപ്പോഴും പ്രവേശമുണ്ട്. പ്രഭോ! അങ്ങ് പ്രസാദിക്കുക: അങ്ങയുടെ ശരീരത്തിൽ അർദ്ധമാണ് എന്ന് അനുഗൃഹീതയായ എന്നെ—അങ്ങ് അനുഗ്രഹിക്കേണമെ.'' പൂർവ്വ ചരിത്രത്തെ സ്മരിക്കുകയും ഭാവി ചരിത്രത്തെ കാണുകയും ചെയ്ത പരമശിവൻ പറഞ്ഞു.-''ബന്ധുഗൃഹത്തിൽ-ക്ഷണം കൂടാതെ ചെല്ലാമെന്ന് ഭവതി പറഞ്ഞത് ശരി തന്നെ. എന്നാൽ ബന്ധുക്കൾ അകാരണമായി അപരാധം പറയുന്നവരാണ് എങ്കിൽ-ചെല്ലുന്നത് സൂക്ഷിച്ചു വേണം. വിദ്യാ തപോ വൃത്ത വപുർവയഃ കുലങ്ങൾ'' എന്ന ആറ്--വിദ്യ, തപസ്സ്, ധനം, ശരീരം, ശരീര കോമളിമ, യൗവനം, അഭിജനനം എന്ന ആറ്--സത്തുക്കൾക്ക് ശ്രേയസ്സിനും അസത്തുക്കൾക്ക് വിനാശത്തിനും ആധാരമാകുന്നു. ഭവതി പിതാവിന് പ്രിയ പുത്രി തന്നെ: എന്നാൽ എന്റെ ഭാര്യയാണ്--എന്നതിനാൽ പിതൃഗൃഹത്തിൽ സൽക്കരിക്കപ്പെടുകയില്ല. അസുരന്മാർ വിഷ്ണുവിനെ എന്നതുപോലെ--ദക്ഷൻ എന്നെ ദ്രോഹിക്കുന്നത് ബുദ്ധിദോഷം ഒന്നുകൊണ്ട് മാത്രമാണ്: അല്ലാതെ എന്താണ് പറയുക? അല്ലയോ സുമദ്ധ്യമെ! ഞാൻ ശ്വശുരനെ കണ്ട സമയം എഴീറ്റില്ല എന്നതാണ്--ഞാൻ ചെയ്ത അപരാധം. വൃഥാ ദേഹാഭിമാനം നടിക്കുന്നവരെ കുറിച്ച്--എഴീൽക്കുക, വണങ്ങുക, നമസ്കരിക്കുക മുതലായ ആദരങ്ങളെ—സജ്ജനങ്ങൾ ചെയ്യുകയില്ല. ജീവാത്മാവ്, സർവ്വ ചരാചരങ്ങളിലും വസിക്കുന്നു: ബ്രഹ്മത്തെ ഞാൻ സദാ ആരാധിക്കുന്നുണ്ട്. ഭവതി ഇപ്പോൾ ദക്ഷ ഗൃഹത്തിലേക്ക് പോവുക എന്നത്—അപകടമാണ്. എന്റെ വാക്കിനെ അതിക്രമിച്ച് ഭവതി പോകയാണ് എങ്കിൽ—അതു മംഗളമാകയില്ല.''

പരമശിവൻ വിരമിച്ചു; സതി ഒന്നുറയ്ക്കുവാൻ കഴിയാത്തവളായി. ആ സാധ്വി അകത്തു കയറി മുണ്ടും പുടവയും ഉടുത്ത് ഒരുങ്ങി വെളിക്ക് ഇറങ്ങി-മടങ്ങി അകത്തു കയറി—ഏങ്ങി കരഞ്ഞു. ഭർത്തൃ നിരോധനം ഒരു ഭാഗത്ത്; പിതൃസ്നേഹം, അമ്മമാർ, സഹോദരികൾ, സത്രമഹോത്സവം എന്നവ മറുഭാഗത്ത്—എന്നിവയുടെ ഇടയിൽ ഞെങ്ങി ഞെരുങ്ങിയ സതി—പരവശയായി. സതി ക്രോധിച്ചു: ദുഃഖം നിമിത്തം ദീർഘശ്വാസം ചെയ്തു: അവിവേകിനിയായി: പിതൃഗൃഹത്തെ മുഖമാക്കി ഇറങ്ങി.

അങ്ങോട്ടല്പം നടന്നും പുനരതി വിവശതയോടിങ്ങോട്ടു പോന്നും
മണ്ടും ദുഃഖം മുതിർന്നും മുഹുരപി നയനേ കണ്ണുനീർ വന്നു വാർന്നും
തങ്ങൾക്കേതൊന്നു ചെയ്‌വോരുചിതമിതി പെരുത്തത്തലോട്ടുള്ളഴന്നും
തങ്ങിത്തങ്ങി തിരിച്ചു ജനകനുടെ ഗൃഹത്തിനു ലേക്കായ് നടന്നു.

ദേവി ഇറങ്ങി കണ്ട സമയം കിങ്കരന്മാർ ഇതി കർത്തവ്യതാമൂഢന്മാരായി.

ഭൃംഗിരിടി മഹാകാളൻ നന്ദിയും മാണിഭദ്രാദി
യ്ക്കെങ്ങനെ വേണ്ടെന്നകമേ യനുതാപം തുടങ്ങിനാർ
അമ്മ താനെ പോകകൊണ്ടു സങ്കടമിങ്ങുണ്ടു താനും
അംബികാ വല്ലഭൻ തന്റെ പ്രീതി യറിഞ്ഞതു മില്ല.

എന്നിങ്ങനെ സംശയിച്ച്—ഒടുവിൽ വരുന്നതു വരട്ടെ, എന്ന് കരുതി—നന്ദികേശ്വരൻ ഇറങ്ങി: പിറകേ മണിമാൻ ഇറങ്ങി: ഭൂതനായകന്മാർ ഒക്കെയും ഇറങ്ങി: പുറപ്പാട്" എഴുന്നള്ളത്തിന്റെ വട്ടമായി. കൊറ്റക്കുട, ആലവട്ടം, പൂമാല, കണ്ണാടി, മയിൽപീലി, കിളി, പന്ത്, ശംഖം മുതലായ അലങ്കാരങ്ങളാൽ സമാവൃതയായ സതി-കാളപ്പുറത്തു കയറി.

ദാക്ഷായണി ദക്ഷാശ്രമത്തെ സമീപിച്ചു: ഈശ്വരി യജ്ഞശാലയിൽ കയറി. സദസ്യരിൽ ആരെങ്കിലും ഒരുവൻ ആ ലോകമാതാവിനെ നമസ്കരിച്ചില്ല; ആദരിച്ചില്ല: നോക്കിയില്ല. പരമശിവനേയും ഭാര്യയേയും ക്ഷണിക്കുന്നില്ല എന്നും, അവർ ചെന്നാൽ തന്നെയും ആരും മാനിക്കേണ്ടതില്ല എന്നും, ഉള്ള ദക്ഷന്റെ മതം-എല്ലാവർക്കും അറിയാമായിരുന്നു. ദേവിയുടെ അമ്മയായ പ്രസൂതി, ഇറങ്ങി ചെന്ന് മകളെ ആശ്ലേഷിച്ചു; സഹോദരികൾ സ്വീകരിച്ചു; കുശലപ്രശ്നം ചെയ്തു; മാതൃസ്വസാവിന്റെ പുത്രികൾ സമ്മാനങ്ങളെ കൊടുത്തു: കനകാസനങ്ങളിൽ ഇരിക്കുവാൻ ക്ഷണിച്ചു. എന്നാൽ അച്ഛൻ അക്ഷരം ശബ്ദിച്ചില്ല: മർമ്മങ്ങളിൽ അവമാനം തറഞ്ഞ ദേവി, യാഗശാലയിൽ കയറിയ സ്ഥാനത്ത് തന്നെ നിന്നു. ദേവി നോക്കി: പരമശിവനെ ഉദ്ദേശിച്ച് യാഗാംശം പ്രധാന സ്ഥാനത്ത് കണ്ടില്ല. പൂർവ്വവൈരം വളർന്നു വേരുറച്ച പിതാവ്—ധിക്കാരപരനായി—ആസനത്തിൽ ഇരിക്കുന്നു. ചെന്നിടത്ത് തന്നെ നിന്ന പരമശിവ പ്രിയയെ ആദരിക്കുവാൻ ആരും ഉണ്ടായില്ല. ദേവി വീണ്ടും വീണ്ടും നാലുപാടും നോക്കി. ദേവിയുടെ മുഖം ചുവന്നു: നാസിക വിത്തു: കണ്ണുകൾ കലങ്ങി മറിഞ്ഞു. ദേവിയുടെ കോപം കണ്ട സമയം ഭൂതങ്ങൾ എഴീറ്റു നിന്നു: അനുവാദം ലഭിക്കാഞ്ഞ്, കണ്ണുരുട്ടി നാലുപാടും നോക്കി: ഒതുങ്ങി. സദസ്സ് ദഹിക്കുമാറ്—ലോകം ദഹിക്കുമാറ്—ത്രിലോചനന്റെ പരമപ്രിയ പറഞ്ഞു:-''അച്ഛ! ഇതെന്താണ് ഇവിടെ നടക്കുന്നത്? എന്റെ ഭർത്താവ് സർവ്വ ശരീരികൾക്കും പ്രിയംകരനാകുന്നു: ആ പ്രഭുവിനോട് അച്ഛനല്ലാതെ ആരു വിരോധപ്പെടും? അങ്ങ് ഗുണവാന്മാരിൽ ദോഷത്തെ കാണുന്നു: മഹാത്മാക്കൾ ദോഷത്തിൽ ഗുണത്തെ കാണുകയാണ് ചെയ്യുന്നത്. അങ്ങ് പരമശിവനെ നിന്ദിക്കുന്നതിനെ കുറിച്ച്, ഞാൻ വിസ്മയിക്കുന്നില്ല. ചത്ത ശവം ആത്മാവാണെന്ന് ഭ്രമിക്കുന്ന അസത്തുക്കൾ എന്താണ് ചെയ്യാത്തത്? യാദൃച്ഛികമായി തന്നെയും ''ശിവ! എന്ന രണ്ടക്ഷരം ജപിക്കുന്നവരുടെ സർവ്വ പാപങ്ങളും നശിക്കുമെന്ന്--ജ്ഞാനികൾ പറയുന്നു. ആ അലംഘ്യശാസനൻ അശിവനാണ് എന്ന്, അങ്ങ് പറഞ്ഞു പരത്തുന്നു. കഷ്ടം! ബ്രഹ്മാവ് മുതലായവർ പരമശിവന്റെ പാദസ്പർശാനുഗ്രഹം ഏറ്റ പദാർത്ഥങ്ങളെ തലയിൽ ചൂടുന്നു: ശ്മശാനഭസ്മം പൂശിയും ശ്മശാനമാല്യം ധരിച്ചും ശരീരത്തെ അലങ്കരിച്ച്, ജട വിരിച്ച്-ശ്മശാനഭൂമിയിൽ പിശാചങ്ങളോട് കൂടെ കിടക്കുന്നു. അച്ഛ! അവർ ഒക്കെയും അങ്ങയെപ്പോലെ കെൽപ്പുള്ളവരല്ല എന്നാണോ? സദസ്യന്മാരോടും എനിക്ക് ഒന്ന് പറയുവാനുണ്ട്. പരമശിവനിന്ദ നടക്കുന്ന ഈ സദസ്സിൽ നിങ്ങൾ എങ്ങനെ ഭാഗഭാക്കുകളായി? നിങ്ങൾ കെല്പില്ലാത്തവരാണ് എങ്കിൽ-കാതു പൊത്തി ഇറങ്ങിക്കൂടെയൊ? കെൽപ്പുള്ളവരാണ് എങ്കിൽ, ഈശ്വരനിന്ദ ചെയ്യുന്നവന്റെ നാവിനെ ഛേദിക്കണം. ഇതു രണ്ടും ചെയ്യുക കഴികയില്ല എന്നാണ് എങ്കിൽ—നിങ്ങൾക്കു മരിച്ചുകൂടെയൊ? അച്ഛ! പരമശിവനെ നിന്ദിച്ച അങ്ങയിൽ നിന്ന് ഉണ്ടായതാണ്, എന്റെ ശരീരം: ഈ ശരീരത്തെ ഞാൻ ഇവിടെ ഉപേക്ഷിക്കുന്നു. പാഷാണം ഉണ്ടുപോയാൽ അതിനെ ഛർദ്ദിച്ചു കളയുക, ധർമ്മവും, യുക്തവും തന്നെ. പരമശിവൻ അങ്ങയെ കണ്ടാൽ എഴീൽക്കുന്ന മെ

നുള്ളതു് ഏതു വിധിയാണു്? ആത്മാരാമന്മാർ വേദവാദങ്ങളെ അനുസരിക്കേണ്ടവരല്ലയോ? അച്ഛ! ഞാൻ ഒന്നു പറഞ്ഞുകൊള്ളട്ടെ. യാഗം മുതലായ കർമ്മങ്ങളെ കൊണ്ടു് പിതൃയാനത്തെ സമ്പാദിക്കുന്ന നിങ്ങളെപ്പോലെയുള്ളവർ—ചന്ദ്രലോകത്തു് സ്വല്പ കാലം സുഖം അനുഭവിച്ച ശേഷം—വീണ്ടും ജന്മത്തിൽ ആണ്ടു്, സംസാരം തുടരേണ്ടവരാണു്. പരമശിവന്റെ മഹിമയെ അച്ഛൻ എന്തു് അറിഞ്ഞു?

സൃഷ്ടിപ്പാൻ ബ്രഹ്മനായും സകല ഭുവനവും കാക്കുവാൻ
വിഷ്ണുവായും
പെട്ടെന്നെല്ലാം നശിപ്പിപ്പതിനു ബത സുരാരാതിയായും
നിനച്ചാൽ
പിട്ടല്ലോർക്കുമ്പൊളാളെന്നതു നിയത മതിൽ ഭേദമു-
ണ്ടാക്കിയേവം
ഗോഷ്ഠിത്വം കാട്ടിയെന്നാലവനൊരു ഗതിയുണ്ടാകയി-
ല്ലില്ല വാദം.

കുജന്മം കൊണ്ടു് ലഭിച്ച ശരീരത്തെ ഞാൻ ഇവിടെ ഉപേക്ഷിക്കുന്നു. അങ്ങയുടെ മകളായി പിറന്നതു്, എനിക്കു് ലജ്ജയ്ക്കു് കാരണമായി. ഞാൻ ഇനി എന്റെ ഭർത്താവിന്റെ സന്നിധിയിലേക്കു് പോകയില്ല; ഇല്ല: നിശ്ചയം. ഭഗവാൻ എന്നെ ദാക്ഷായണി എന്നു് സംബോധനം ചെയ്യും: അതു കേൾക്കുവാൻ ഞാൻ ശക്തയല്ല'' ദേവി സതി വിരമിച്ചു; കൈകൾ കഴുകി; പട്ടു് ഉടുത്തു: മഞ്ഞപ്പട്ടു് പുതച്ചു: കണ്ണുകളെ അടച്ചു: യോഗ മാർഗ്ഗത്തെ ആശ്രയിച്ചു്, തറയിൽ വടക്കു് നോക്കി ഇരുന്നു. സതി, ശരീരങ്ങളിൽ വായുവിനെ ധരിച്ചു; അഗ്നിയെ ധരിച്ചു: പരമശിവ ചരണാം/ബുജ മധുപാനം ചെയ്തു. ദേവിയുടെ ശരീരത്തിൽ യോഗാഗ്നി കത്തിക്കാളി: ആകാശത്തും ഭൂമിയിലും ഹാഹാകാരം ഉണ്ടായി. ''പരമശിവന്റെ പ്രാണപ്രിയയും സർവ്വ ഗുണസമ്പന്നയും ആയ പരമസ്ത്രീ—ദക്ഷനാൽ അവമാനിതയായി, ശരീരത്തെ ദഹിപ്പിച്ചു. ദക്ഷന്റെ മൂഢത അതിരില്ലാത്തതു് തന്നെ. അവമാനം നിമിത്തം മരിക്കുവാൻ പുറപ്പെട്ട മനസ്വിനിയായ മകളെ അച്ഛൻ വിരോധിച്ചില്ല. ''ഇയാളുടെ ഗർവ്വം ഇതു വല്യതോ? ബ്രഹ്മദോഷിയായ ഈയാൾക്കു് അയശസ്സു് അധികമായി ഭവിക്കും.'' സദസ്യന്മാർ ഇങ്ങനെ പിറുപിറുക്കവേ, പരമശിവന്റെ കിങ്കരന്മാർ ആയുധം എടുത്തു പിടിച്ചു് ദക്ഷന്റെ നേരെ ചാടി. എന്നാൽ ഭൃഗു, മന്ത്രപുരസ്സരം ഹോമിച്ച യോഗാഗ്നിയിൽ നിന്നു് പുറപ്പെട്ട—ഋഭുക്കൾ എന്നു പേരായ—തപഃപ്രഭാവന്മാർ ആയുധം എടുത്തു് ഉദ്യത കോപന്മാരായി ഇറങ്ങിയതു കണ്ടു്—ശിവ കിങ്കരന്മാർ ഓടി. നാരദൻ യജ്ഞശാലയിൽ നിന്നു് ഇറങ്ങി.

നാരദൻ കൈലാസത്തിൽ ചെന്നു: പരിഭവ പൂർവ്വം വർത്തമാനം പരമശിവനെ ഗ്രഹിപ്പിച്ചു.

ശംഭോ! ഹേ ദേവശംഭോ! തവ കഴലിണയിൽ താണിതാ
കൈ തൊഴുന്നേൻ
അമ്പോ! നിൻ വൈഭവത്താൽ ഭുവനമിതു വിധാതാവു്
സൃഷ്ടിച്ചിടുന്നു.
അംഭോജാക്ഷൻ വിശേഷിച്ചിതു വിരവൊടു കാക്കുന്നു ക-
ല്പാന്തകാലേ
നിൻ പേരമ്പോ കടാക്ഷക്കടു കനലിൽ എരിക്കുന്നു ചി-
ക്കെന്നിതെല്ലാം.
കഷ്ടം നാനാവിധത്തിൽ പടുത പരം കണ്ടുകൊണ്ടിട്ടു-
മിപ്പോൾ
കാട്ടുന്നു നിൻ വിരോധം ശിവ ശിവ ശിവനേ ദക്ഷനും
കൂട്ടുകാരും
ഒട്ടും നിൻ ഭാഗമെന്യേ പുതിയൊരു നിയമം വച്ചു യാ-
ഗങ്ങൾ കൂട്ടി-
ക്കെട്ടുന്നു ഞാനായവിടെയനുദിനം കാട്ടിടും ഗോഷ്ഠി-
യെല്ലാം.
സ്വൈരം സാക്ഷാൽ സതീദേവിയുമവിടെയെഴുന്നള്ളി-
യെന്നിട്ടു പൊയ്യ-
ല്ലാരും മാനിച്ചതില്ലാ ഖലനിവൾ മകളെന്നുള്ളൊരാ-
ബ്ഭാവമില്ല;
പാരിക്കും വീര്യമേറും പരമശിവ ഭവൽപത്നിയെന്നു-
ള്ള മാനം
നേരിട്ടാരും നടിച്ചില്ലയി പരമവനിൽ നേരിടും
പേടിമൂലം.
നിൻ വീര്യം കൊണ്ടഭിച്ഛേദാരുടലിതു കളയുന്നുണ്ടു ഞാൻ
ദേവനെന്നെ-
ത്തനപി ദാക്ഷായണീയെന്നരുളുമധികമാ യൂന്നിടും
നാണമോടെ
എൻ വിഡ്ഢിത്തം ഭവാൻ തൻ ഭവനമതിൽ വന്നതെ-
ന്നും പറഞ്ഞി-
ട്ടെൻ വാക്കിൻ ഭോഷ്ക്കിതല്ലേ പെരിയെ-
രികനലിൽ ചുട്ടു പൂമേനിയയ്യോ.

സ്ഥാണു എഴീററു നിന്നു: കപാലട്ടത്തു് കോപം കൊണ്ടു്, ചുണ്ടു കടിച്ചു; മൂലോക പ്പെരുമാൾ മുപ്പാരും നടുങ്ങുമാറു് വെട്ടിച്ചിരിച്ചു. പൂഞ്ചടി, മിന്നൽ പിണരൊത്തു് പാറുന്ന നീണ്ട ജടയെ, അഴിച്ചു് നിലത്തിട്ടു് അടിച്ചു. അടിയേററ തറയിൽ ഒരു മഹാഭൂതം എഴീററു നിന്നു. തീ കത്തുന്ന മുടി, ആകാശത്തെ ഉരസ്സുന്ന ശിരസ്സു്, മൂന്നു കണ്ണുകൾ, ഭയങ്കര ദംഷ്ട്രകൾ, തലയോടു് കൊരുത്തു തീർത്ത മാലകൾ, ആയുധമെടുത്ത ആയിരം കൈകൾ—എന്നിവയെ കൊണ്ടു് ലോകഭയം ചെയ്ത ബലവാനായ ഭൂതം—അഞ്ജലി ബന്ധം ചെയ്തു: പരമശിവനെ നമസ്കരിച്ചു. പരമശിവൻ പറഞ്ഞു:—''ഭോ വീരഭദ്ര! ഭോ ഭടനായക! അങ്ങു് എന്റെ അംശസംഭവനും എന്റെ ഭടന്മാരുടെ നായകനും ആണു്. അങ്ങു ദക്ഷനെ വധിക്കുക.'' വീരഭദ്രൻ അലറി: ഭൈരവമായി അലറി; ശൂലത്തെ ഉയർത്തിപ്പിടിച്ചു്, വീണ്ടും അലറി;

തീയൊക്കുന്നോരു വൻ ചെഞ്ചിടയുമധികമാം ഫാലദേ-
ശത്തു കട്ട-
ത്തീയൊക്കുന്നോരു കണ്ണും കനലിനൊടെതിരാകുന്ന മ-
ററുള്ള കണ്ണും
കൈയൊക്കും ക്രൂരശൂലം പരശു ഗദ തുടങ്ങീട്ടനേകായു-
ധം വ-
ന്മെയ്യൊക്കും ഭസ്മമാനത്തുകിലുമിവ പരം പാർക്കുകിൽ
പേടി വീർക്കും.

വീരഭദ്രൻ ഓടി: ദക്ഷന്റെ ആസ്ഥാനത്തേക്കു് ഓടി. ശിവഗണങ്ങൾ പരമ കൗതുകം പൂണ്ടു് പുറകേ ഓടി. ദക്ഷന്റെ യാഗശാലയിൽ നിന്നവർ വടക്കു ദിക്കിലേക്കു് നോക്കി. ആകാശത്തോളം ഉയർന്ന പൊടി പടലം കണ്ടു്, അതി വിസ്മിതന്മാരായി. ''ഈ പൊടി എങ്ങനെ ഉണ്ടായി? ഈ പൊടി

എങ്ങനെ ഉണ്ടായി?'' എന്ന പ്രശ്നം നിമിത്തം സർവ്വന്മാരും അന്ധന്മാരായി. പ്രസൂതി മുതലായ സ്ത്രീകൾ പറഞ്ഞു:—''ഈ അന്ധകാരം പാപത്തിന്റെ ഫലമാണ്. അച്ഛൻ മനസ്വിനിയായ മകളെ സംരക്ഷിച്ചില്ല. യുഗാന്തങ്ങളിൽ ജടയെ വിടുത്തു പരത്തുന്നവൻ-ശൂലാഗ്രത്തിൽ ദിഗ്ഗജങ്ങളെ കൊരുത്തു പിടിക്കുന്നവൻ—ആയ പരമശിവനെ—ദക്ഷൻ ലോകപിതാമഹന്മാരുടെ സത്രത്തിൽ—അധിക്ഷേപിച്ചു. ഇപ്പോൾ പരമശിവന്റെ പ്രാണപ്രിയയെ യോഗാഗ്നിയിൽ ദഹിപ്പിച്ചു. ദക്ഷന് ഇനി എങ്ങനെ ഭദ്രം ഭവിക്കും?'' ദുശ്ശകുനങ്ങൾ കൂട്ടത്തോട് അടുക്കുന്നതു കണ്ട്, സർവ്വന്മാരും ഭയപ്പെടവെ അവിടെ ഭയങ്കര ശരീരന്മാരും വികൃത സ്വരൂപന്മാരും ആയുധം എടുത്തു പിടിച്ചവരും ആയ—ലക്ഷം ലക്ഷം സത്വങ്ങൾ—അലറിക്കൊണ്ട് കടന്നു കയറി. നാലു പാടും ഓടി നടന്ന് ലോകഭയം ചെയ്ത അവർ—യാഗശാല തള്ളി താഴെയിട്ടു. നെടുംപുരകളുടെ തൂണുകളെ ഊരി ഒടിച്ച് എറിഞ്ഞു: മുനിപത്നിമാർ ഇരുന്ന ശാലയ്ക്ക് തീ വച്ചു; ഊട്ടുപുര ചവുട്ടിത്തേച്ച് തവിടുപൊടിയാക്കി. ഹോമകുണ്ഡങ്ങളിൽ തീ കെടുത്തി മൂത്രം ഒഴിച്ചു; യാഗവേദിയുടെ അതിർകയറുകളെ ഖണ്ഡിച്ചു: ചിലർ മുനിമാരെ പിടിച്ചു: പലർ മുനിപത്നികളെ പേടിപ്പിച്ചു: അനേകർ ദേവന്മാരെ തുടരെ അടിച്ചു. മണിമാൻ, ഭൃഗുവിനെ തൂണിൽ കെട്ടി നിറുത്തി: വീരഭദ്രൻ, ദക്ഷനെ സ്തംഭത്തിൽ നിറുത്തി കെട്ടി; ചണ്ഡീശൻ, പൂഷാവിനെ—നന്ദീശ്വരൻ, ഭഗനെ—പിടിച്ചു കെട്ടി. ഋത്വിക്കുകളും ദേവന്മാരും കൂട്ടം കൂട്ടമായി ഓടി; ശിവഭൂതങ്ങൾ മല പറിച്ച് എറിഞ്ഞു. ദക്ഷൻ ശിവനെ നിന്ദിച്ച സഭയിൽ തല കുലുക്കിച്ചിരിച്ച ഭൃഗുവിന്റെ താടിരോമങ്ങളെ-വീരഭദ്രൻ പിഴുത് എറിഞ്ഞു. സഭയെ നോക്കിക്കൊണ്ട് അപഹസിച്ച ഭഗന്റെ കണ്ണുകളെ-വീരഭദ്രൻ കുത്തിപ്പറിച്ചു. ദക്ഷൻ ശിവനെ ശപിച്ച സമയം പല്ലു കാട്ടിച്ചിരിച്ച പൂഷാവിന്റെ പല്ലുകളെ-വീരഭദ്രൻ തല്ലി കൊഴിച്ചു. നീറിയ കോപം എരിഞ്ഞു കയറിയ വീരഭദ്രൻ-ദക്ഷന്റെ മാറിൽ കയറിയിരുന്ന് കത്തി എടുത്തു കഴുത്തിനു വച്ചു. മന്ത്രപൂർവ്വം വീരഭദ്രൻ പ്രയോഗിച്ച ശസ്ത്രം ഫലപ്പെട്ടില്ല. വീരഭദ്രൻ ചിന്തിച്ചു; യാഗപശുവിനെ എന്നതുപോലെ-ദക്ഷന്റെ കഴുത്തു പിടിച്ചു തിരിച്ചു; ദക്ഷന്റെ ശിരസ്സ് മുറിഞ്ഞു മാറി. വീരഭദ്രൻ ദക്ഷശിരസ്സിനെ യാഗാഗ്നിയിൽ എറിഞ്ഞു. യാഗശാല മുഴുവൻ കത്തി കരിഞ്ഞു ചാമ്പലായി: വീരഭദ്രൻ മുതലായവർ അട്ടഹസിച്ചു കൊണ്ട് കൈലാസത്തെ മുഖമാക്കി ബദ്ധപ്പെട്ടു. *

ശരീരം മുറിഞ്ഞ ദേവന്മാരും യാഗത്തിൽ സംബന്ധിച്ച ജീവനോടെ ശേഷിച്ച അമരന്മാരും—ബ്രഹ്മാവിന്റെ മുമ്പിൽ ചെന്ന് നമസ്കരിച്ച്—സാഷ്ടാംഗ നിവേദനം ചെയ്തു. ബ്രഹ്മാവ് പറഞ്ഞു:—''അപരാധം ചെയ്താൽ തന്നെയും ബലവാനെ അപരാനം ആരോപിക്കുക എന്നതു—ശുഭമല്ല. ശ്രീരുദ്രന് യാഗാംശം സമർപ്പിക്കാത്ത യജ്ഞം—ശുഭമായി അവസാനിക്കുവാൻ ഇടയില്ല—എന്ന് അറിയേണ്ടവർക്ക്-അറിയാം. അതാണ് ഞാൻ യാഗത്തിലേക്ക് പോകാഞ്ഞതു്. മഹാവിഷ്ണുവും പോയിരുന്നില്ല. നിങ്ങൾ ചെയ്ത അപരാധം വലുതാണ്. പോകട്ടെ. പരമശിവൻ ക്ഷിപ്രപ്രസാദിയത്രെ. നിങ്ങൾ ആ ദേവനെ തന്നെ ആശ്രയിച്ചു കൊള്ളുക. പരമശിവൻ കോപിച്ചാൽ—വിശ്വപാലന്മാർ അടങ്ങിയ ലോകം ഇല്ല. ഭഗവാന്റെ ഭാര്യ തീയിൽ ദഹിച്ചു. ഭഗവാനെ ദുർവാക്കുകളെ കൊണ്ട് നിങ്ങൾ മുറിപ്പെടുത്തി. നിങ്ങൾക്ക് രക്ഷ കിട്ടുവാൻ വേറെ മാർഗ്ഗമില്ല. ഭഗവാനെ തന്നെ ആശ്രയിച്ചു കൊള്ളുക.'' ബ്രഹ്മാവ് ഇത്രയും പറഞ്ഞ ശേഷം അവരോട് ഒരുമിച്ച് ഇറങ്ങി, കൈലാസത്തേക്ക് യാത്ര തിരിച്ചു.

കൈലാസത്തെ ചുററി ഒഴുകുന്ന പരിശുദ്ധകളായ നന്ദ, അലകനന്ദ എന്ന നദികളിൽ ദ്രവിച്ചു കലങ്ങിയ—സുരസ്ത്രീ ശരീര കുങ്കുമം കൊണ്ട് നിറം കയറിയ വെള്ളം—കൊമ്പനാനകൾ കുടിക്കുന്നതു് അവർ കണ്ടു. വെള്ളി, പൊന്ന്, രത്നം മുതലായവയിൽ പണിത മഹാവിമാനങ്ങൾ എപ്പോഴും പറന്നു നടന്ന ഗിരികൂടം, മിന്നലുകളും മേഘങ്ങളും കലർന്ന ആകാശഭാഗമോ എന്ന്--അവർ ഭ്രമിച്ചു. അവർ നദികളെ കടന്നു. അവിടെ മണിമയങ്ങളും വിചിത്രങ്ങളും ആയ ഗിരികൂടങ്ങളിൽ മൃഗ പക്ഷി ലതാകീർണ്ണങ്ങളായ നിർമ്മല നദീഭാഗങ്ങളിൽ—സിദ്ധന്മാരും സിദ്ധസ്ത്രീകളും വിഹരിക്കുന്നു. വർണ്ണഫലങ്ങൾ പഴുത്തു തൂങ്ങിക്കിടക്കുന്ന വൃക്ഷശിഖരങ്ങൾ—ധന്യന്മാരായ പഥികന്മാരെ കൈ ഉയർത്തി ക്ഷണിക്കുന്നുവോ? കാററുകൾ ഇളക്കുന്ന അലകൾ കൂട്ടിയടിക്കുന്ന നദികൾ, കുശലം ചോദിക്കുന്നുവോ? മദിച്ചു നടക്കുന്ന കാട്ടാനകൾ, പ്രാണൻ വീണ അതിഥി സൗധങ്ങളോ? മന്ദാര കൂട്ടങ്ങൾ ഒരിടത്ത്; പാരിജാത തോപ്പുകൾ വേറൊരിടത്ത്; നാഗ പുന്നാഗ ചമ്പക കാടുകൾ എല്ലായിടത്തും; കാററിൽ ഇളകുന്ന നീലത്താമര, ആമ്പൽ, കൽഹാരം എന്ന പുഷ്പങ്ങൾക്കിടയിൽ, വർണ്ണപക്ഷികൾ ചാടി നടക്കുക നിമിത്തം--പൂക്കാട് ഇരട്ടിച്ചതായി കാണികൾ ഭ്രമിക്കുന്നു. മാനുകൾ കടുവായുടെ പുറത്ത്--മുള്ളൻ പന്നികൾ കസ്തൂരിമൃഗങ്ങളുടെ പുറത്ത്--കുരങ്ങുകൾ സിംഹങ്ങളുടെ പുറത്ത്--സവാരി ചെയ്യുന്നു. സതീദേവി സ്നാനം ചെയ്യാറുണ്ടായിരുന്ന അലകനന്ദ, സർവ്വാനന്ദസന്ദായിനി ആയി, ലോക സംഭാവനം ചെയ്യുന്നു. ദേവസംഘം സൗഗന്ധികം വനത്തെ അതിക്രമിച്ചു. അവർ നൂറ് യോജന ഉയരമുള്ള വടവൃക്ഷത്തെ കണ്ടു. അതിന്റെ ചുവട്ടിൽ ശാന്തനായിരിക്കുന്ന പരമശിവനെ—ബ്രഹ്മാവും ദേവന്മാരും കണ്ടു.

അപ്പോൾ കാണായ് ജടാഭാരവുമതിനിടയിൽ ഗംഗയും തിങ്കളും നൽ-
സർപ്പക്കെട്ടും സദാ മൂടിന തിരുമിഴിയും രണ്ടു മററുള്ള കണ്ണും
സാപ്പട്ടോരം വിഷത്തിന്നസിതരുചിയുമക്കണ്ഠദേശത്തു മാറിൽ
ചൊല്ലേറും ഭസ്മവും പൂണ്ടരുളുമൊരു പുരാരാതിയെ-
പ്പൂർവ്വഭാഗേ.

വീരാസനത്തിൽ ഇരുന്ന് പരമശിവൻ നാരദന് വേദത്തെ ഉപദേശിക്കുകയാണ്. സമീപത്ത് വൈശ്രവണൻ നില്ക്കുന്നു. ചുററിലും സിദ്ധന്മാരും ഗുഹ്യകന്മാരും രക്ഷസ്സുകളും ഉണ്ട്. ദേവഗണങ്ങളും ബ്രഹ്മാവും പരമശിവനെ നമസ്കരിച്ചു. പരമശിവൻ എഴുന്നേററു നിന്ന്—അച്ഛനായ ബ്രഹ്മാവിനെ നമസ്കരിച്ചു. ബ്രഹ്മാവ് പറഞ്ഞു:—''പ്രഭോ! അങ്ങ് സർവ്വലോകങ്ങളുടെയും ബീജങ്ങളായ ശിവന്റെയും ശക്തിയുടെയും പരമകാരണവും നിരന്തരവും ആയ ബ്രഹ്മമാണ്—എന്ന് ഞാന

* ദക്ഷനെ മാത്രമല്ല, അവിടെ സന്നിഹിതരായിരുന്ന എല്ലാം പ്രജാപതികളെയും ശിവഭൂതങ്ങൾ കൊന്നു എന്ന് പുരാണാന്തരങ്ങളിൽ ഉണ്ട്. അവരൊക്കെയും കാലാന്തരങ്ങളിൽ ജന്മമെടുക്കുകയും ചെയ്തു.

റിയുന്നു. എട്ടുകാലി സ്വശരീരത്തിൽ നിന്ന് വീഴ്ത്തെത്ത ആവിഷ്ക്കരിച്ച് വല കെട്ടുന്നു; വിനോദിക്കുന്നു. അല്പകാലം കഴിഞ്ഞാൽ ആ തന്തുക്കളെ വീണ്ടും ഉൾക്കൊള്ളുന്നു. അതുപോലെ തന്നെ ഭഗവാൻ സർവ്വ ലോകങ്ങളേയും ആവിഷ്ക്കരിക്കുന്നു: ക്രീഡിക്കുന്നു: ഉള്ളിൽ ഒതുക്കുന്നു. ബ്രഹ്മനിരതന്മാർക്ക് ബ്രഹ്മദർശനവും മംഗളകർമ്മം ചെയ്യുന്നവർക്ക് പവിത്രയാനവും അമംഗള കർമ്മം ചെയ്യുന്നവർക്ക് ഘോര നരകവും വിധിക്കുന്നത് അങ്ങ് തന്നെ. അങ്ങയ്ക്ക് കോപമില്ല: സകല ഭൂതങ്ങളിൽ വസിക്കുന്നവനും സർവ്വ ഭൂതങ്ങളാൽ വസിക്കപ്പെടുന്നവനും ആയവൻ ആരോട് കോപിക്കും? പ്രഭോ! കരുണാമൂർത്തേ! ദക്ഷൻ ജീവിക്കട്ടെ: ഭഗൻ നേത്രങ്ങളെ സമ്പാദിക്കട്ടെ: ഭൃഗുവിൻെറ താടിരോമങ്ങളും പൂഷാവിൻെറ പല്ലുകളും യഥാസ്ഥാനം ശുഭത്തെ പ്രാപിക്കട്ടെ. ദക്ഷ പക്ഷത്ത് നിന്ന് സർവ്വാംഗം മുറിഞ്ഞ അപരന്മാരെയും—അങ്ങ് തന്നെ അനുഗ്രഹിക്കണം. പ്രഭോ! യാഗം പൂർണ്ണമാകുവാൻ അങ്ങ് അനുവദിക്കുക. യാഗത്തിൻെറ അവശേഷം അങ്ങയുടെ അംശമായി ഞാൻ നിർണ്ണയിച്ചിരിക്കുന്നു.'' പരമശിവൻ പറഞ്ഞു:-''പ്രഭോ! അജ്ഞന്മാരുടെ അറിവില്ലായ്മയെ വിവരിക്കണമെന്ന് ഞാനുദ്ദേശിക്കുന്നില്ല. അവർ ചെയ്ത അപരാധം അനുസരിച്ച്, അവർ ദണ്ഡിക്കപ്പെട്ടു. പ്രജാപതിയായ ദക്ഷൻ ഒരു അജമുഖനായി ജീവിക്കട്ടെ. ഭഗൻ ഹവിർഭാഗത്തെ മിത്രനേത്രങ്ങളെ കൊണ്ട് കാണട്ടെ. പൂഷാവ് അരഞ്ഞ ദ്രവ്യങ്ങളെ ഭക്ഷിക്കട്ടെ. എനിക്ക് ഉപേക്ഷണം നൽകിയ ദേവന്മാർ—സർവ്വാംഗന്മാരായി ഭവിക്കട്ടെ. ഭൃഗുവിന് അജരോമം മുഖരോമമാകട്ടെ.'' സകലരും സന്തുഷ്ടന്മാരായി.

പരമശിവൻ, ബ്രഹ്മാവ്, ഇന്ദ്രൻ മുതലായ ദേവന്മാർ ഒക്കെയും യാഗശാലയിലേക്ക് തിരിച്ചു. പീഡിതന്മാർ--ശിവൻ അനുഗ്രഹിച്ച രീതികളിൽ സുഖസമ്പന്നന്മാരായി. ദക്ഷൻ ഉറക്കത്തിൽ നിന്ന് ഉണർന്നവനെപ്പോലെ എഴീററു, മുമ്പിൽ നിന്ന പ്രസന്നനായ പരമശിവനെക്കണ്ട്--പരമശിവനെ കുറിച്ച് ഭക്തിമൂലവും മരിച്ച മകളെക്കുറിച്ച് പശ്ചാത്താപമൂലവും--ഏങ്ങിക്കരഞ്ഞു. ബ്രഹ്മാവ് മുതലായ സർവ്വദേവന്മാരും പരമശിവനെ വീണ്ടും വീണ്ടും സ്തുതിച്ചു. ബ്രഹ്മാവിൻെറ ആജ്ഞയനുസരിച്ച് യജ്ഞത്തെ പൂർണ്ണമാക്കുവാനുള്ള പരിശ്രമം—ഋത്വിക്കുകൾ ആരംഭിച്ചു. ബ്രാഹ്മണർ സർവ്വദോഷങ്ങളുടെയും നിവൃത്തിക്കായി വൈഷ്ണവമന്ത്രത്തെ ഉച്ചരിച്ചു: ഹവിസ്സിനെ നിവേദിച്ചു. ദക്ഷൻ അധ്വര്യുവിൻെറ സമീപത്ത് വാസുദേവനെ തന്നെ ധ്യാനിച്ചു കൊണ്ട് നിന്നു. അപ്പോൾ അവിടെ അതാ—ദക്ഷൻ ധ്യാനിച്ച രൂപത്തിൽ മഹാവിഷ്ണു പ്രത്യക്ഷനായി. ഗരുഡൻെറ പുറത്ത്--സ്വപ്രഭ കൊണ്ട് പത്തു ദിക്കിനും പ്രഭ കയററി—ശ്യാമനായി, കനകവസനം ഉടുത്ത്--സൂര്യപ്രഭമായ കിരീടം ധരിച്ച്--പാറുന്ന വണ്ടുകൾ പോലെ നിരന്ന കുറുനിര അലങ്കരിച്ച മുഖം കൊണ്ട്, സർവ്വലോകങ്ങളെ ആവർജ്ജനം ചെയ്ത്--പൊന്നാഭരണം കൊണ്ട് നിറം പിടിക്കുകയാൽ പൂത്ത കൊന്നമരങ്ങൾ പോലെ നിറം നിറഞ്ഞ എട്ടു കൈകളിൽ ശംഖം, താമര, ചക്രം, ശരം, വില്ല്, വാൾ, പരിച തുടങ്ങിയ ആയുധങ്ങളെ ധരിച്ച്--സർവ്വ മംഗള സംദായകൻ--യാഗശാലയിൽ അവതരിച്ചു. മീതെ വെൺകൊററക്കുട, ഇരുഭാഗവും വെൺചാമരം, മാറത്ത് വനമാലയും മഹാലക്ഷ്മിയും, സർവ്വാനുഗ്രഹ സമർത്ഥമായ മുഖത്ത് വിശ്വമോഹനമായ കടാക്ഷവും മന്ദഹാസവും--എന്നിവ ഇണങ്ങിയ നാരായണനെ കണ്ട്--ദക്ഷൻ സാഷ്ടാംഗ പ്രണാമം ചെയ്തു: ബ്രഹ്മാവ് ദണ്ഡനമസ്കാരം ചെയ്തു: ഇന്ദ്രൻ ദണ്ഡനമസ്കാരം ചെയ്തു: ശിവൻ ദണ്ഡനമസ്കാരം ചെയ്തു: സർവ്വന്മാരും ദണ്ഡനമസ്കാരം ചെയ്തു. ദക്ഷൻ യാഗത്തെ ഉദ്യമിച്ചു. നാരായണൻ അരുളി:—

അഹം ബ്രഹ്മാ ച ശർവ്വശ്ച
ജഗതഃ കാരണം പരം
ആത്മേശ്വര ഉപദ്രഷ്ടാ
സ്വയം ദൃഗ വിശേഷണഃ

ആത്മമായാം സമാവിശ്യ
സോഽഹം ഗുണമയീം ദ്വിജ
സൃജൻ രക്ഷൻ ഹരൻ വിശ്വം
ദധ്രേ സംജ്ഞാം ക്രിയോചിതാം.

തസ്മിൻ ബ്രഹ്മണ്യ ദ്വിതീയേ
കേവലേ പരമാത്മനി
ബ്രഹ്മരുദ്രൌ ച ഭൂതാനി
ഭേദേനാഽജ്ഞോഽനുപശ്യതി.

യഥാ പുമാൻ ന സ്വാംഗേഷു
ശിരഃ പാണ്യാദിഷു ക്വചിത്
പാരക്യബുദ്ധിം കുരുതേ
ഏവം ഭൂതേഷു മത്പരഃ.

ത്രയാണാമേക ഭാവാനാം
യോ ന പശ്യതി വൈ ഭിദാം
സർവ്വ ഭൂതാത്മനാം ബ്രഹ്മൻ
സ ശാന്തിമധിഗച്ഛതി.

ഭോ ദക്ഷ! ഞാൻ ജഗത്കാരണനാണ്: പ്രഭുവാണ്: സ്വയം ജ്യോതിസ്സാണ്: നേതാവാണ്: നിർവ്വികാരനാണ്. ഞാൻ ബ്രഹ്മാവും ശിവനും ആണ്. ഭോ ബ്രാഹ്മണ! സത്വരജസ്തമസ്സുകളേക്കൊണ്ട് നിർമ്മിതമായ എൻെറ മായയിൽ ഞാൻ കടന്ന്--വിശ്വത്തെ സൃഷ്ടിക്കവെ, രക്ഷിക്കവെ, ഹരിക്കവെ--അതതു വൃത്തികൾക്ക് യോജിച്ച നാമത്തെ സ്വീകരിച്ചു കൊള്ളുന്നു. ഞാൻ അദ്വിതീയമായ ബ്രഹ്മമാണ്: കേവലനായ പരമാത്മാവാണ്: ബ്രഹ്മാവും രുദ്രനും സൃഷ്ടികളും എന്നിൽ നിന്ന് വേറാണെന്ന്--അജ്ഞന്മാർ മാത്രം പറയും. യാതൊരു മനുഷ്യനെങ്കിലും കൈകാൽ മുതലായ അംഗങ്ങളെ അന്യമെന്ന് കരുതുന്നില്ല. അതുപോലെ തന്നെ എന്നെ ഭജിക്കുന്നവൻ--ഭൂതങ്ങളെ എന്നിൽ നിന്ന് അന്യമായി കരുതുന്നില്ല. ഭോ ബ്രാഹ്മണ! ഏകഭാവന്മാരും സർവ്വ ഭൂതങ്ങളുടേയും ആത്മാവായിരിക്കുന്നവരും ആയ ഞങ്ങൾ മൂന്നു പേരിൽ—ഭേദം കാണാത്തവൻ മോക്ഷത്തെ പ്രാപിക്കുന്നു.''

ദക്ഷൻ ലജ്ജിച്ചു; നമസ്കരിച്ചു; ഹരിയെ യജ്ഞം കൊണ്ട് പൂജിച്ചു; ദേവന്മാരെ മാനിച്ചു; യജ്ഞഭാഗം നൽകി ശിവനെ സമാദരിച്ചു. സന്തുഷ്ടന്മാരായ ദേവന്മാർ ദക്ഷന് ധർമ്മബുദ്ധിയെ ദാനം ചെയ്തു. ഹരി പ്രമുഖന്മാരായ അതിഥികളെ ഒക്കെയും സ്വസ്ഥാനങ്ങളിലേക്ക് തിരിച്ചു.

പ്രജാപതിയായ ദക്ഷൻ ചാക്ഷുഷ മന്വന്തരത്തിൽ പത്തു പ്രചേതസ്സുകളുടേയും മാരിഷയുടേയും പുത്രനായി ദക്ഷൻ എന്ന പേരിൽ തന്നെ ജന്മം എടുത്തു. സ്വായംഭുവനിൽ ഉത്താനപാദൻെറ വംശം നോക്കുക.

# ചരിത്രകാണ്ഡം.

വൈവസ്വത കാലം.

## XIII

## ബ്രഹ്മാവിന്റെ പുത്രനായ വസിഷ്ഠൻ.

ഉത്സംഗാൽ നാരദോ ജജ്ഞേ ദക്ഷോംഗുഷ്ഠാൽ സ്വയം
ഭുവ:
പ്രാണാദ്വസിഷ്ഠ: സംജാതോ ഭൃഗുസ്ത്വചി കരാൽ ക്രതു:

ബ്രഹ്മമാനസ പുത്രനായ വസിഷ്ഠൻ ബ്രഹ്മാവിന്റെ പ്രാണനിൽ നിന്നു് പിറന്നു. കർദ്ദമ പ്രജാപതിയുടെ പുത്രിയായ അരുന്ധതിയെ വിവാഹം ചെയ്തു. ഈ അരുന്ധതി വിചിത്രമായ ചരിത്രം പിൻ നില്ക്കുന്ന ഒരു പരമ തപോധന യാണു്. ആ ഭാഗം പ്രസ്താവിക്കട്ടെ. സന്ധ്യ എന്ന സുരാസുര

വസിഷ്ഠൻ

മനോഹാരിണിയായ പരമ തരുണിയുടെ ജനനത്തെ കുറിച്ചു് സൂചനം ഈ പുസ്തക പരമ്പരയിൽ ഉല്പത്തി കാണ്ഡത്തിൽ കാണുക.

തദാ തു മനസോ ജാതാ ചാരുരൂപാ വരാംഗനാ
നാമ്നാ സന്ധ്യേതി വിഖ്യാതാ സായം സന്ധ്യാ ജയന്തികാ

ന താദൃശീ ദേവലോകേ ന മർത്ത്യേ ന രസാതലേ
കാലത്രയേ ƒപി ഭവിതാ സംപൂർണ്ണാ ഗുണശാലിനീ

നിസർഗ്ഗചാരുനീലേന കചഭാരേണ രാജതേ
മയൂരീവ വിചിത്രേണ വർഷാസു പ്രാവൃഷഃ സതതം:

സന്ധ്യ

ആരക്ത ഗൗരമലിനം ആകർണ്ണാന്തം തഥാƒളകൈ:

രേജേ സുരാധിപധനുശ്ചാരുബാലേന്ദു സന്നിഭം
പ്രഫുല്ല നീല നളിന ശ്യാമല ന്നയന ദ്വയം

ചകാശേ ചകിതായാ സ്ത്രീ കുരംഗ്യാ: സദൃശം ചലം
നിസർഗ്ഗം ചഞ്ചലം ചാരു ഭ്രൂയുഗ്മം ശ്രവണായതം
മീനാംക കോദണ്ഡ സമം നീലം തസ്യാ: ദ്വിജോത്തമാ:

ഭ്രൂമദ്ധ്യാധോ നിമ്നഭാഗാ ദായത പ്രാംശു നാസികാ
ലാവണ്യാനി ദ്രവന്തീ വ ലലാടാ ത്തിലപുഷ്പവത്

ത ദ്വക്ത്രം ശോണ പത്മാഭ പൂർണ്ണചന്ദ്രസമപ്രഭം
ബിംബാധരാരുണിമ്നാഢ്യ രേജേ രാജി മനോഹരം
സൗന്ദര്യ ലാവണ്യ ഗുണൈ രാപൂർണ്ണവദനം പുന:

അഭീത ശ്ചിബുകം യാതും ഉദ്യതാ വിവ തത് കുചൌ
രാജീവ കുഡ്മലാകാരൌ പീനോത്തുംഗൗ നിരന്തരൌ
ശ്യാമാസ്യൌ തത് കുചൌ വിപ്രാ മുനീനാമപി മോഹിതൌ

ബാലിശാംജി ക്ഷീണമദ്ധ്യ മുഷ്ടിഗ്രാഹ്യ മിവാƒത്തുംഗം
തന്മദ്ധ്യം ദദൃശു: സർവ്വേ ശക്തി തുല്യം മനോഭവ:
തസ്യാ ശ്ചോരുയുഗം രേജേ സ്ഥൂലോർദ്ധ്വം കരഭായതം

ആനമദ്വാരണ കര പ്രതിമം മൃദുമന്ഥരാം

സ്ഥലാംബുജാരുണം പാദയുഗ്മം സല്ലാക്ഷണി രാജിതം
അംഗുലീ ദല സങ്കീർണ്ണം കുസുമായുധ ബാണവത്

താം ചാരുദർശനാം തന്വീം തനു രോമാവലീ വൃതാം
സ സേദവദനാം ദീർഘ നയനാം ചാരുഹാസിനീം

ചാരുകർണ്ണയുഗാകാം താം ത്രിഗംഭീരാം ഷഡുന്നതാം

മരീചി മുതലായ പുത്രന്മാർ പിറന്ന ശേഷം ബ്രഹ്മാവിന്റെ മനസ്സിൽ നിന്നു് ഒരു പുത്രി പിറന്നു. ജയന്തികയായ സായം സന്ധ്യ—നാമം കൊണ്ടു് സന്ധ്യ എന്നു പ്രസിദ്ധയായ ചാരുരൂപ—ഇങ്ങനെ ഒരു സമ്പൂർണ്ണ ഗുണശാലിനി-നരലോകത്തിൽ ഇല്ല; രസാതലത്തിൽ ഇല്ല; സുരലോകത്തിലും ഇല്ല: ഭൂത ഭവ്യ ഭവിഷ്യ കാലങ്ങളിൽ ഇല്ല. നീല മിനുക്കം മിനുങ്ങി സ്വഭാവ രമണീയമായ കചഭാരം, യമുനാ പ്രവാഹം പോലെ, വിചിത്രമായി വീണു കിടക്കുക നിമിത്തം—ആ ജഗന്മോഹിനി-മയിൽപ്പേട മഴക്കാലത്തു് എന്നതു പോലെ-തെളിഞ്ഞു നിന്നു. കാതു് മുതൽ കാതു് വരെയ്ക്കു് കിങ്കിണി തൂക്കിയതു പോലെ അല്പം ചോപ്പായും അസാരം വെളുപ്പായും അളകങ്ങൾ നൃത്തം തുള്ളുന്നു. ഇളനിലാവഴകു് പൂണ്ട നെററി, ഇന്ദ്രന്റെ കൈയിൽ വെല്ലുന്ന വില്ലു് തന്നെ. വിടൎന്ന നീലത്താമര നിറം പൂണ്ട നീല നയനങ്ങൾ—പേടിച്ച മാൻപേടയുടെ കണ്ണുകളെപ്പോലെ—ഇളകി ഇളകി നിൽക്കുന്നു. കാതോളം നീണ്ടു് ഒത്ത വളവിൽ ഓളം തല്ലിയ പുരികങ്ങൾ-കാമന്റെ വില്ലോടു് കപ്പം വാങ്ങുന്നു. പുരികങ്ങളുടെ, ഇടയ്ക്കു് നിന്നു് കീഴ്പോട്ടേക്കു് തടിച്ചു ഇറങ്ങുന്ന നാസിക—എള്ളുപൂ വൊത്തു്, സർവ്വ സൗന്ദര്യ സ്വരൂപങ്ങൾ ഭ്രമിക്കുമാറു്, ഭേദമായി വർദ്ധിക്കുന്നു. ചെന്താമര ച്ചോര മുഖം, വട്ടത്തിൽ വിടൎന്ന മുഴുനിലാവൊളി വട്ടം തന്നെ. തൊണ്ടിക്കു് വേണ്ട അരുണിമ ഇണങ്ങിയ അധരങ്ങൾ, ആരുടെ മനസ്സിനെ അപഹരിക്കുകയില്ല? പേടി അറിയാത്ത സ്തനങ്ങൾ-താടിയെ തൊടുവാനായി സന്നദ്ധങ്ങളായൊ? ആ സ്തനങ്ങൾ—വിരിയാറായ താമര മൊട്ടുകളെപ്പോലെയും, ഇടവിടാതെയും, കറുത്ത മുഖം കാണിച്ചു്, തടിച്ചു വളൎന്ന സ്തനങ്ങൾ-മഹാ ബ്രാഹ്മണരെക്കൂടെയും നട്ടുക്കാ നട്ടുക്കുമാറു്, മിടുക്കു് കാണിക്കുന്നു. വലികളെക്കൊണ്ടു് വിളങ്ങി നേൎത്ത നൂൽ പാകത്തിൽ നേൎമ്മയായ അരയെ—കാമൻ കൈയിലെടുത്ത വേലിനെപ്പോലെ—കണ്ട പ്രജാപതികൾ മുതലായ സർവ്വന്മാർ—വിറച്ചും വിറക്കുവാൻ പേടിച്ചവർ മരവിച്ചും നിന്നു. ആ സുരാസുര തരുണീ പരമയുടെ ഊരുക്കൾ-ആനത്തുമ്പി പോലെ കീഴ്പോട്ടു് നീണ്ടു്, മേല്പോട്ടു് തടിച്ചു്-മൃദുവായും അലസമായും നിൽക്കുന്നു. തറയിൽ വളൎന്ന ചോരത്താമര പോലെ-പാദങ്ങി

കളിൽ പ്രവേശിച്ച പാദങ്ങൾ പൂവമ്പന്റെ അമ്പുകളേറ്റപ്പോ ഖില ലോക സംഭ്രമം വളർക്കുന്ന വിരലുകളോടു കൂടെ വിരിഞ്ഞു്, വിളങ്ങുന്നു. ചിരി ചിരിച്ചു നിന്ന ആ നെട്ടനേർ നയന, മുത്താർന്ന വിയർപ്പുതുള്ളികൾ പൊടിച്ചു പൊടിച്ച് പെട്ടമാറ്-മേം പൂണ്ട് നിന്നു. ഒത്ത കാതുകൾ ഒത്ത ആ നിത്യോത്സവ സ്വരൂപ-ഗംഭീരങ്ങളാവേണ്ട മൂന്നു ഗംഭീരങ്ങളും, ഉന്നതങ്ങളാവേണ്ട ആറ് ഉന്നതങ്ങളായും ഐശ്വര്യം ആശ്രയിച്ച ആ സർവ്വ സാമുദ്ര സൽ ലാഞ്ഛന-സമയിൽ കാമവും, പ്രേമവും ചെയ്തു നിന്നു. ബ്രഹ്മാവ് കാമ മോഹിതനായി. സർവ്വ പ്രജാപതികൾ കാമ വിമോഹിതന്മാരായി. ആ സന്ദർഭത്തിൽ ആ വഴിയേ ചെന്ന പരമ ശിവൻ—പുത്രിയെ കുറിച്ചും ഭഗിനിയെ കുറിച്ചും ഭേദലേശം പ്രകടിപ്പില്ല ബ്രഹ്മാവ് പ്രജാപതികൾ എന്നിവരെ, വാഗ്ബന്ധം ചെയ്തു. വേണ്ടാത്ത സ്ഥലത്തും സമയത്തും ഖേണ പരീക്ഷ ചെയ്ത കാമനെ അപരാധാരോപണം ചെയ്തു. ലജ്ജിതനായ ബ്രഹ്മാവ് ആ ദുർവ്യവസായത്തിൽ നിന്ന് പിന്തിരിഞ്ഞു: എന്നാൽ ദുർവ്യവസായ പ്രേരക നായ കാമൻ-കാലകാലന്റെ കൺതീയിൽ വെന്തു പോകുമെന്ന് ശപിക്കുക ഉണ്ടായി. ഭവിക്കാമായിരുന്ന വിപത്തിനെ വാമദേവൻ ഇങ്ങനെ നിരോധിച്ചു. എന്നാൽ വരവർണ്ണിനി യായ സന്ധ്യയുടെ സങ്കടം, ഈ രംഗത്തിൽ അവസാനിച്ചില്ല. സന്ധ്യ നാണിച്ചു; ദുഃഖിതയായി. ശിവൻ, ബ്രഹ്മാവ്, കാമൻ, പ്രജാപതികൾ എന്നവരൊക്കെയും അവരവരുടെ സ്ഥാനങ്ങളിലേക്ക് പോയ ശേഷം—അമർഷം അമരാത്ത സന്ധ്യ-ഇങ്ങനെ സ്വയം ഭാഷിച്ചു. കഷ്ടം! ഞാൻ ജനിച്ച ക്ഷണത്തിൽ തന്നെ യുവതിയായ എന്നെ-ലോക പിതാമഹൻ-എന്റെ അച്ഛൻ-കാമിച്ചു: എന്നു മാത്രമല്ല, ബ്രഹ്മ മാനസ പുത്രന്മാരും പരിശുദ്ധന്മാരും എന്റെ സഹോദരന്മാരും ആയ പ്രജാപതികളും എന്നെ കാമിച്ചു. ദുരാത്മാവായ മന്മഥൻ എന്റെ മനസ്സിനെ തന്നെയും മഥനം ചെയ്തു.-ഞാൻ ദുഷ്ട! എന്റെ മനസ്സ് ഇളകുവാൻ ഞാൻ സ്വയം അനുവദിച്ചു. കാമന്റെ ദുഷ്കർമ്മത്തിന്റെ ഫലം അവന് അനുഭവമായി. തീക്കണ്ണ് പെരുമാളിന്റെ കൺതീയിൽ വെന്തു പോകുമെന്ന് കുപിതനായ പിതാമഹൻ—ശപിച്ചിരിക്കുന്നു. എന്നാൽ എന്റെ പാപ കർമ്മത്തിന്റെ ഫലം ഞാൻ അനുഭവിക്കേണ്ടയോ? അച്ഛനേയും ഭ്രാതാക്കളേയും സകാമം വീക്ഷിച്ചു-ഞാൻ, ശിക്ഷാർഹ തന്നെ. എന്റെ അമര്യാദ-അതിരില്ലാത്ത തായി. ഈ പാപത്തിന് ഞാൻ പ്രായശ്ചിത്തം ചെയ്യും. ഉല്പന്ന മാത്രന്മാർ കാമാധീനന്മാ രാകാതിരിക്കട്ടെ—ഞാൻ ഭൂമിയിൽ മര്യാദയെ നിർമ്മിക്കും: അതു കഴിഞ്ഞ് ഞാൻ എന്റെ ശരീരത്തെ ചുടും. അച്ഛനും ജ്യേഷ്ഠന്മാരും ദുഷ്കാമം കാമിച്ച ഈ കളേബരം, എനിക്ക് എന്തിന്? ഞാൻ പരമ ദാരുണ മായ തപസ്സിനെ വരിക്കുന്നു'' സന്ധ്യ പിന്നെ സംശയിച്ചില്ല. നേരെ നടന്ന്—ചന്ദ്രഭാഗ എന്ന നദിയുടെ മൂലത്തിലുള്ള ചന്ദ്രഭാഗ എന്ന മലയിൽ ചെന്നു ചേർന്നു: തപസ്സു തുടങ്ങി. കേവലം ബാലിക യായ സന്ധ്യ മലങ്കാട്ടുകളിൽ കഠിന തപസ്സ് ആരംഭിച്ചതു് അറിഞ്ഞ്—അനുകമ്പാ പ്രേരിത നായ ബ്രഹ്മാവ്-സ്വ പുത്രനായ വസിഷ്ഠനോട് പറഞ്ഞു:-വസിഷ്ഠ! തപശ്ചര്യ പരിചയം അശേഷം സമ്പാദിച്ചിട്ടില്ലാത്ത സാധ്വി-സന്ധ്യ-ചന്ദ്രഭാഗയിൽ തപസ്സ് ആരംഭിച്ചിരിക്കുന്നു. കാമത്തിന്റെ ഗതിക്ക് മര്യാദയെ സ്ഥാപിച്ച ശേഷം ശരീരത്തെ ത്യജിക്കണം: എന്നാണ് കുട്ടിയുടെ നിശ്ചയം. സന്ധ്യ കേവലം അപക്വ ബുദ്ധിയാകുന്നു. തപസ്സിന്റെ യാതൊരു മുറയേയും അറിയാവുന്നവളല്ല. അങ്ങ് അടുത്തു ചെല്ലുക! അവൾക്ക് വേണ്ട ഉപദേശം നൽകണം. എന്നാൽ അങ്ങ്, രൂപം മാറി പ്പോകേണ്ടതു്, ആവശ്യമാകുന്നു. അങ്ങയുടെ ഈ രൂപം കണ്ട്, അവൾ ലജ്ജയെ അറിഞ്ഞതാണ്, അങ്ങയെ ആരാം മനസ്സിലായാൽ-ആ വ്രതനിഷ്ഠ, നേരെ നോക്കുക യില്ല; അടുത്തു് നില്ക്കുക യില്ല: അങ്ങ് പോവുക. മഹാഭാഗ യായ സന്ധ്യയെ തപഃപഥത്തിൽ അങ്ങ് അനുഗ്രഹിക്കണം. വസിഷ്ഠൻ യാത്രാ സന്നദ്ധനായി: തരുണനായ ഒരു ബ്രഹ്മചാരിയുടെ രൂപം പൂണ്ട് ചന്ദ്രഭാഗയിൽ ചെന്നു ചേർന്നു. കണ്ണാടി തെളി തണ്ണീർ നിറഞ്ഞു കിടന്ന ഒരു തടാകത്തിൽ നിന്ന് ചന്ദ്രഭാഗം നദി—ഹിമവാനിൽ നിന്ന് ഗംഗ എന്നതു പോലെ—തെക്കേ കടലിലേക്ക് ഒഴുകുന്നു. മാനസ സരഃ സമാന മായ ആ സരസ്സ്—തീരത്തുള്ള കോമള കളേബരയായ പരിശുദ്ധ വരാംഗന നിന്നതിനാൽ—സവിശേഷം കമലോജ്ജ്വല മായി വിളങ്ങി. ബ്രഹ്മചാരി അടുത്തു ചെന്ന്, ആദര പൂർവ്വം ചോദിച്ചു:-''ഭദ്രേ! ഭവതി ഈ മലങ്കാട്ടിൽ എന്തിന് വന്നു? ഭവതി ആരുടെ പുത്രിയോ? ഭവതി ഇവിടെ എന്തിനായി താമസിക്കുന്നു? അറിയാവുന്നതാണെങ്കിൽ, അറിയണമെന്ന് ഞാൻ കാംക്ഷിക്കുന്നു. പൂർണ്ണചന്ദ്ര പ്രഭ ഇണങ്ങിയ ഈ മുഖത്ത്-മോലം എങ്ങനെ കയറി''? എരിയുന്ന തീ പോലെ-ബ്രഹ്മചര്യം രൂപം പൂണ്ടതു പോലെ-ജട ധരിച്ച് മുമ്പിൽ നിൽക്കുന്ന മഹാത്മാവിനെ കണ്ട്-സന്ധ്യ തൊഴുതു കൊണ്ട് പറഞ്ഞു:-''ഹേ മഹാബ്രാഹ്മണ! ഹേ ബ്രഹ്മൻ! ഞാൻ തപസ്സിനായി ഇവിടെ വന്നവളത്രെ. ഞാൻ ബ്രഹ്മാവിന്റെ മാനസ പുത്രി യാകുന്നു. എന്റെ പേര് സന്ധ്യ. ഹേ മുനിസത്തമ! തപസ്സ് അനുഷ്ഠിക്കേണ്ട ക്രമത്തെ കുറിച്ച് എനിക്ക് യാതൊന്നും അറിഞ്ഞു കൂടാ. ഗുഹ്യമായ ഉപദേശത്തെ അങ്ങ് എനിക്കു നൽകുമോ? വേറെ എനിക്ക് യാതൊരു ആഗ്രഹവും ഇല്ല. തപസ്സിന്റെ ഭാവത്തെ കുറിച്ച് യാതൊന്നും അറിയാതെയും അനപേക്ഷിക്കാതെയും, ഞാൻ ഇവിടെ വന്നു കയറി. പ്രഭോ! വിചാരംകൊണ്ട് ഞാൻ വരളുന്നു: എന്റെ മനസ്സ് നടുങ്ങുന്നു.'' വസിഷ്ഠൻ ഗുരുവായി. ആ തപഃ കാമയ്ക്ക്, വസിഷ്ഠൻ ഇങ്ങനെ ഉപദേശിച്ചു:-

പരമം യോ മഹത്തേജഃ പരമം യോ മഹത്തപഃ
പരമോ യഃ സമാരാധ്യോ വിഷ്ണുർ മാനസി ധീയതാം
ധർമ്മാർത്ഥ കാമ മോക്ഷാണാം യ ഏക സ്ത്വാദികാരണം
തമേകം ജഗതാ മാദ്യം ഭജസ്വ പുരുഷോത്തമം
ശംഖ ചക്ര ഗദാ പത്മ ധരം കമല ലോചനം
ശുദ്ധ സ്ഫടിക സങ്കാശം ക്വചി ന്നീലാംബുജ ച്ഛവിം
ഗരുഡോപരി ശുക്ലാബ്ജ പത്മാസന ഗതം ഹരിം
ശ്രീവത്സവക്ഷസം ശാന്തം വനമാലാ ധരം പരം
കേയൂര കുണ്ഡല ധരം കിരീട മുകുടോജ്ജ്വലം
നിരാകാരം ജ്ഞാനഗമ്യം സാകാരം ദേഹധാരിണം
നിത്യാനന്ദം നിരാലംബം സൂക്ഷ്മ മണ്ഡല മദ്ധ്യഗം
മന്ത്രേണാനേന ദേവേശം വിഷ്ണും ഭജ ശുഭാനനേ
ഓം നമോ വാസുദേവായ ഓം മിത്യനേന സന്തതം
തപസ്യ മാരഭേ മൗനീ ത്വമേതാൻ നിയമാൻ ശൃണു.

പരമ മായ മഹത്തേജസ്സ്-പരമ മായ മഹത്തപസ്സ്-പരമനായ സമാരാധ്യൻ-ആയ വിഷ്ണുവിനെ-ഭവതി മനസ്സിൽ

ധ്യാനിക്കണം. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്ന നാലിനും ആദി കാരണ നായവനെ—ജഗത്തുക്കൾക്ക് ആദ്യനും ഏകനും ആയ പുരുഷോത്തമനെ—ദേവി ഭജിക്കണം. ശംഖ ചക്ര ഗദാ പങ്കജ ധരനെ—കമല ലോചനനെ—ചിലപ്പോൾ സ്ഫടിക ധവളനും ചിലപ്പോൾ നീല മേഘ സന്നിഭനും ആയി ഗരുഡന്റെ പുറത്ത് വെള്ള താമരയിൽ പത്മാസനത്തിൽ വിളങ്ങുന്ന ഹരിയെ—മാറിൽ വനമാലകൊണ്ട് അരിക പണ്ടത്ത ശ്രീവത്സം മറു് അലങ്കരിക്കുന്ന ശാന്തനെ—കേയൂര കുണ്ഡല മണ്ഡിതനെ—മകുട കിരീട സമുജ്ജ്വലനെ—സാകാരനും നിരാകാരനും ദേഹാദ്യനും ജ്ഞാനഗമ്യനും ആയ നിത്യാനന്ദനെ—നിരാലംബനെ—സൂര്യമണ്ഡല മദ്ധ്യഗനെ—ദേവതമരിൽ പ്രഭുവായ വിഷ്ണുവിനെ—ദേവശ്രേഷ്ഠനെ! ദേവി ഭജിക്കണം. അതിനു മന്ത്രം ഇതു തന്നെ: "ഓം നമോ വാസുദേവായ" തപസ്സ് മൗനപൂർവം ആരംഭിക്കപ്പെടണം. അതിലേക്കുള്ള നിയമങ്ങളേയും ഞാൻ ഉപദേശിച്ചുതരാം." വസിഷ്ഠൻ തപഃക്രിയയെ ഉപദേശിച്ച ശേഷം—ശിഷ്യയെ അനുഗ്രഹിച്ച്, അവിടെ തന്നെ മറഞ്ഞു. തപസ്സിന്റെ ഭാവത്തെ ഗ്രഹിച്ച സന്ധ്യ, സന്തുഷ്ടയായി: തപസ്സ് തുടങ്ങി: വസിഷ്ഠൻ ഉപദേശിച്ച മന്ത്രം വ്രതം മുതലായവ അനുസരിച്ച്—ഗോവിന്ദനെ—ഭക്തിപൂർവ്വം ഭജിച്ചു. ഏകാന്ത മാനസയായ സന്ധ്യ കഠിനമായ തപസ്സിൽ ദീർഘകാലത്തെ പിന്തള്ളി: കാലം ചെല്ലവെ—ആ കഠിന താപസ, കർക്കശ തപസ്സിൽ പ്രധാനിഷ്ഠയായി. വിഷ്ണുവിൽ തന്നെ മനസ്സുറപ്പിച്ച സന്ധ്യ—മനുഷ്യ കണക്കിൻ പ്രകാരം—ഒരു ചതുർയുഗത്തെ തപസ്സിൽ നയിച്ചു. സന്ധ്യയുടെ തപസ്സ് ത്രിലോകങ്ങളിൽ വിസ്മയ വൃത്താന്തമായി. ആ രീതിക്കുള്ള തപസ്സ് ഇനി ഉണ്ടാകയില്ല എന്ന് തപ ഗ്രഹണ പ്രവീണന്മാർ പ്രസ്താവിച്ചു. വിഷ്ണു പ്രസന്നനായി. സന്ധ്യ സങ്കല്പിച്ച രൂപത്തിൽ ഭഗവാൻ പ്രഭു പ്രത്യക്ഷനായി മനസ്സു കൊണ്ട് കല്പിച്ച ഹരി—ശംഖ ചക്ര ഗദാ പങ്കജ സമാലംകൃതൻ—കേയൂര കുണ്ഡല കിരീട മകുട പ്രോജ്ജ്വലൻ—ഗരുഡ വാഹന നായ പുണ്ഡരീകാക്ഷൻ—നീലോല്പല ദല പ്രഭൻ ആയ ഹരി—മുമ്പിൽ നില്ക്കുന്നത് കണ്ട്—ഞാൻ എന്തു് എങ്ങനെ സ്തുതിക്കും എന്ന് ആ ഭക്തി പരമാർദ്ര, ഭയ ഭീതയായി. ഒന്നും അറിഞ്ഞുകൂടാത്ത വൃന്ദാരക വന്ദിത—കണ്ണടച്ചു നിന്നു. കണ്ണടച്ചു നിന്ന സന്ധ്യയുടെ ഹൃദയത്തിൽ ഹരി സ്വയം കയറി—ദിവ്യമായ ജ്ഞാനത്തെ ദിവ്യമായ നേത്രത്തെ, ദിവ്യമായ വാക്കിനെ—സമ്മാനിച്ചു. സമ്മാനിതയായ സന്ധ്യ—പ്രത്യക്ഷം കണ്ട ഗോവിന്ദനെ, ഇങ്ങനെ സ്തുതിച്ചു:—

നിരാകാരം ജ്ഞാനഗമ്യം പരം യ-
ന്നൈവ സ്ഥൂലം നാഽപി സൂക്ഷ്മം ന ചോച്ചൈഃ
അന്തശ്ചിന്ത്യം യോഗിഭിർ യസ്യ രൂപം
തസ്മൈ തുഭ്യം ഹരയേ മേ നമോഽസ്തു

ശിവം ശാന്തം നിർമ്മലം നിർവ്വികാരം
ജ്ഞാനാൽ പരം സുപ്രകാശം വിസാരി
രവിപ്രഖ്യം ധ്വാന്തഭാഗാൽ പരം സ്വ-
രൂപം യസ്യ ത്വാം നമാമി പ്രസന്നം

ഏകം ശുദ്ധം ദിവ്യമാനന്ദ വിനോദം
ചിത്താനന്ദം സഹജം പാപഹാരിം
നിത്യാനന്ദം സത്യഭൂരി പ്രസന്നം
യസ്യ ക്രീഡം, രൂപ മസ്മൈ നമോഽസ്തു

വിദ്യാകാരോദ്ഭാവനീയം പ്രഭിന്നം
സത്വം ഛന്ദം ധ്യേയ മാത്മസ്വരൂപം
സാരം പാരം പാവനാനാം പവിത്രം
തസ്മൈ രൂപം യസ്യ ചൈതന്നമസ്തേ

നിത്യാർജ്ജവം വ്യയഹീനം ഗുണൗഘൈ-
ർദൃഷ്ടാംഗൈർ ദൃഷ്ടം ചിന്ത്യതേ യോഗയുക്തൈഃ
തത്വവ്യാപി പ്രാപ്യതേ ജ്ഞാനയോഗൈഃ
പരം യാതാ യോഗിനസ്തം നമസ്തേ

യത് സാകാരം ശുദ്ധരൂപം മനോജ്ഞം
ഗരുത്മസ്ഥം നീലമേഘപ്രകാശം
ശംഖം ച ചക്രം പത്മഗദേ ദധാനം
തസ്മൈ നമോ യോഗയുക്തായ തുഭ്യം

ഗഗനം ഭൂർ ദിശശ്ചൈവ സലിലം ജ്യോതിരേവ ച
വായുഃ കാലശ്ച രൂപാണി യസ്യ തസ്മൈ നമോഽസ്തു തേ

പ്രധാന പുരുഷൗ യസ്യ കായം ഗതൗ നിവത്സ്യതഃ
തസ്മൈ ദവ്യക്ത രൂപായ ഗോവിന്ദായ നമോഽസ്തു തേ

യഃ സ്വയം വസ്തു ഭൂതാനി യഃ സ്വയം തദ്ഗുണഃ പരഃ
യഃ സ്വയം ജഗദാധാരം തസ്മൈ തുഭ്യം നമോ നമഃ

പരഃ പുരാണഃ പുരുഷഃ പരമാത്മാ ജഗന്മയഃ
അക്ഷയോ യോഽവ്യയോ ദേവ തസ്മൈ തുഭ്യം നമോ
നമഃ

യോ ബ്രഹ്മാ കുരുതേ സൃഷ്ടിം യോ വിഷ്ണുഃ കുരുതേ സ്ഥിതിം
സംഹരിഷ്യതി യോ രുദ്രഃ തസ്മൈ തുഭ്യം നമോ നമഃ

നമോ നമഃ കാരണ കാരണായ
ദിവ്യാമൃത ജ്ഞാന വിഭൂതിദായ
സമസ്ത ലോകാന്തര മോഹദായ
പ്രകാശ രൂപായ പരാത്പരായ

യസ്യ പ്രപഞ്ചോ ജഗദുച്യതേ മഹാൻ
ക്ഷിതിർ ദിശഃ സൂര്യ ഇന്ദു മനോജവഃ
വഹ്നിർ മുഖാന്നാഭിത ശ്ചാന്തരീക്ഷം
തസ്മൈ തുഭ്യം ഹരയേ തേ നമോഽസ്തു

ത്വം പരഃ പരമാത്മാ ച ത്വം വിദ്യാ വിവിധാ ഹരേ
ശബ്ദ ബ്രഹ്മ പരം ബ്രഹ്മ വിചാരണ പരാത്പരഃ
യസ്യ നാദിർ ന മധ്യം ച നാന്തമസ്തി ജഗത്പതേ
കഥം സ്തോഷ്യാമി തം ദേവം വാങ്മനസ ഗോചരാദ്
ബഹിഃ

യസ്യ ബ്രഹ്മാദയോ ദേവാ മുനയശ്ച തപോധനാഃ
ന വിവൃണ്വന്തി രൂപാണി വർണ്ണനീയഃ കഥം സ മേ
സ്ത്രീയാ മയാ തേ കിം ജ്ഞേയന്ത്
നിർഗ്ഗുണസ്യ ഗുണാഃ പ്രഭോ
നൈവ ജാനന്തി യദ്രൂപം
സേന്ദ്രാ അപി സുരാസുരാഃ

നമസ്തുഭ്യം ച ജഗന്നാഥ
നമസ്തുഭ്യം തപോമയ
പ്രസീദ ഭഗവൻ തുഭ്യം
ഭൂയോ ഭൂയോ നമോ നമഃ

ഹരി പ്രസന്നനായി. നാരായണൻ കരുണാവിഷ്ടനായി. മരവുരി ഉടുത്ത് തോൽ പുതച്ചു നിന്ന കട്ടിയെ കണ്ട്, ഗോവിന്ദൻ ശോക സന്താപിതനായി. പരിശുദ്ധ മായ ജഡക്കെട്ടിനെ ചുമന്നു നിന്ന ഉപവാസ കർശിത—ഒഴുകി ച്ചെന്ന

ഹിമഖണ്ഡം അടിച്ചു് അടിയേററ് മരവിച്ച താമര പോലെ—പ്രഭ കെട്ട മുഖത്തോടെ—സാരാത്ഥങ്ങളായ പ്രശംസകളെ പാടുന്നതു് കണ്ടും കേട്ടും—കൃപാ പാമാർദ്ര നായ മധുസൂദനൻ—അരുളി:-"ഭോ ഭദ്രേ! ഞാൻ പ്രീത നായിരിക്കുന്നു. ഭോ ശുഭപ്രജ്ഞേ! ഭവതി ചെയ്ത പരമ സ്തവങ്ങളെ കേട്ട്, ഞാൻ സുപ്രീത നായിരിക്കുന്നു. ഭവതി വരത്തെ വരിക്കുക തന്നെ. ഭവതിയുടെ കാംക്ഷ എന്താണാവോ? പറയുക തന്നെ. ഭവതിക്ക് ശുഭം ഭവിക്കട്ടെ. ഭവതിയുടെ കാംക്ഷകളെ ഞാൻ പൂരിപ്പിച്ചു കൊള്ളാം. ഭവതിയുടെ വ്രതങ്ങൾ നിമിത്തം ഞാൻ പ്രസന്ന നായിരിക്കുന്നു" സന്ധ്യ പറഞ്ഞു:-"ഭോ ദേവ! ഞാൻ ചെയ്ത തപസ്സു കൊണ്ട് ഭഗവാൻ പ്രീതനായി എങ്കിൽ—ഞാൻ അപേക്ഷിച്ചു കൊള്ളട്ടെ. ഞാൻ അപേക്ഷിക്കുന്നതു് ഇങ്ങനെ യാകുന്നു. ഭോ ദേവേശ! പ്രാണികൾ ഉൽഭവ സമയത്തു് സകാമന്മാ രാകരുതു്. കാലം അതിക്രമിക്കുന്നതിനോടു കൂടെ, സകാമന്മാ രാകട്ടെ. ഞാൻ പതിവ്രത യാണ് എന്നു് മൂന്നു ലോകങ്ങളിൽ പ്രസിദ്ധ മാകട്ടെ. എന്നെപ്പോലെ ഇതര ഉണ്ടാകരുതു്. ഭോ ജഗന്നാഥ! ഞാൻ ഭർത്താവിനെ ഒഴിച്ച്, ഇതരനെ കാമപൂർവ്വം നോക്കുവാൻ, ഇടയാകരുതു്. എന്നെ കാമപൂർവ്വം നോക്കുന്ന പുരുഷൻ, പൗരുഷം കെട്ട് ക്ലീബനായി ഭവിക്കട്ടെ." ഭഗവാൻ പറഞ്ഞു:-

പ്രഥമഃ ശൈശവോ ഭാവഃ കൗമാരാഖ്യോ ദ്വിതീയകഃ
തൃതീയോ യൗവനോ ഭാവഃ ചതുർത്ഥോ വാർദ്ധക സ്തഥാ
തൃതീയേ ത്വഥ സംപ്രാപ്തേ വയോഭാഗേ ശരീരിണഃ
സ കാമാ സ്യുഃ ദ്വിതീയാഽന്തേ ഭവിഷ്യന്തി ക്വചിത്
ക്വചിത്

തപസാ തവ മര്യാദാ ജഗതി സ്ഥാപിതാ മയാ
ഉൽപന്ന മാത്രാ ന യഥാ സകാമാഃ സ്യുഃ ശരീരിണഃ
ത്വം ലോകേ സതീഭാവം താദൃശം സമവാപ്സ്യസി
ത്രിഷു ലോകേഷു നാഽന്യസ്യാ യാദൃശം സംഭവിഷ്യതി
യഃ പശ്യതി സ കാമം ത്വാം പാണിഗ്രഹ മൃതേ തവ
സ സദ്യഃ ക്ലീബതാം പ്രാപ്യ ദുർബലത്വം ഗമിഷ്യതി
പതി സ്തവ മഹാഭാഗഃ തപോ രൂപ സമന്വിതഃ
സപ്തകല്പാന്ത ജീവീ ച ഭവിഷ്യതി സഹ ത്വയാ

പ്രാണികൾക്ക് ശൈശവം, കൗമാരം, യൗവനം, വാർദ്ധക്യം എന്നിങ്ങനെ ഭാവങ്ങൾ നാലാണല്ലോ. തൃതീയ മായ വയോ ഭാഗത്തെ പ്രാപിച്ചവർ മാത്രം, ഇനി മേൽ സകാമന്മാ രാകും. ദ്വിതീയ മായ വയോ ഭാഗത്തിൻെറ അന്തത്തിലും കാമം ചിലപ്പോൾ കാണപ്പെടാം. അതിനു മുമ്പ് പ്രാണികൾ സകാമന്മാ രാകയില്ല. ഭവതി ആവശ്യപ്പെട്ട മര്യാദയെ ഞാൻ ജഗത്തിൽ സ്ഥാപിക്കുന്നു. ഉൽപന്ന മാത്രന്മാർ ഇനി സകാമന്മാ രാകയില്ല. ഭവതി യാകട്ടെ മൂന്നു ലോകങ്ങളിൽ സ്ത്രീ ലോകം സമ്പാദിക്കാത്ത സതീഭാവത്തെ, സമ്പാദിച്ചിരിക്കുന്നു. പാണിഗ്രഹത്തി നല്ലാതെ ഭവതിയെ സകാമം നോക്കുന്നവൻ, ക്ലീബതയേയും ദുർബ്ബലതയേയും പ്രാപിക്കും. ഭവതിക്ക് ഭർത്താവ് ഉണ്ടാകും. തപോ രൂപ സമന്വിത നായ ആ മഹാഭാഗൻ, ഭവതിയോടു് ഒരുമിച്ചു് ഏഴു കല്പങ്ങളിൽ ജീവിച്ചിരിക്കും. ഭഗവാൻ തുടർന്നു:—ഭവതി അപേക്ഷിച്ച വരങ്ങളെ ഞാൻ ദാനം ചെയ്തു. എനിക്ക് അല്പം കൂടി സംസാരിക്കുവാനുണ്ട്. അതു് ഞാൻ മുമ്പു തന്നെ ഉദ്ദേശിച്ചിരുന്ന താണ്. ഭവതിയുടെ ഈ ശരീരം അഗ്നിയിൽ ദഹിക്കണമെന്നു് പൂർവ്വ നിശ്ചയ മുള്ളതത്രെ. പ്രിയ വ്രതൻെറ പുത്രനായ മേധാതിഥി, പന്ത്രണ്ട് വർഷം കൊണ്ട് മുഴുമിക്കുന്ന ജ്യോതിഷ്ടോമം എന്ന ഹോമയജ്ഞം ഇപ്പോൾ അവസാനിക്കുക യാണ്. തപസ്സു കൊണ്ട് മേധാതിഥിക്ക് സമൻ ഉണ്ടായിട്ടില്ല: ഇനി ഉണ്ടാകയും ഇല്ല. ആ പരമതപസൻെറ മഹായജ്ഞം നടക്കുന്നതും, ഈ ചന്ദ്രഭാഗാ നദീതടത്തിൽ തന്നെ. ഭവതി അവിടെ ച്ചെന്നു് യജ്ഞാഗ്നിയിൽ ഈ ശരീരത്തെ ദഹിപ്പിക്കണം. മുനികൾ ആരും കാണാത വണ്ണം രൂപം ധരിച്ചു്, ഭവതി അവിടെ ച്ചെന്നു് കയറി, തീയിൽ ഇറങ്ങണം. എൻെറ അനുഗ്രഹം നിമിത്തം ഭവതി മേധാതിഥിയുടെ പുത്രിയായി അഗ്നിയിൽ നിന്നു പിറക്കും.* ഈ ജന്മത്തിൽ ഭർത്താവായി ആരെ വാഞ്ഛിക്കുന്നുവോ ഭവതി ആ പുരുഷനെ ധ്യാനിച്ചു കൊണ്ട് തീയിൽ ഇറങ്ങിക്കൊള്ളുക തന്നെ. മഹാ ഭാഗേ! പുറപ്പെടാം" നാരായണൻ സന്ധ്യയെ വിരലററം കൊണ്ട് തൊട്ടു. നാരായണ കരസ്പർശം ഏററ സന്ധ്യയുടെ ശരീരം, ആ ക്ഷണത്തിൽ പുരോഡാശ മയ മായി. മഹാ മുനിയായ മേധാതിഥിയുടെ യജ്ഞാഗ്നി, പച്ച മാംസത്തെ തൊടുകയില്ല എന്നതിനാൽ—സന്ധ്യാ ശരീരത്തിന്നു ഭാവഭേദം ആവശ്യ മായതത്രെ. നാരായണൻ മറഞ്ഞു. സന്ധ്യ നടന്നു: ആരാലും കാണപ്പെടാതെ യജ്ഞശാലയിൽ കടന്നു. തപഃക്രമം ഉപദേശിച്ചു കൊടുത്ത പരമ ബ്രഹ്മചാരിയെ ഉള്ളിൽ ഓർത്തു കൊണ്ട്—തീയിൽ ഇറങ്ങി. തീ പൊട്ട പൊട്ടനെ പൊട്ടി എരിഞ്ഞു. എരിഞ്ഞ തീയിൽ സന്ധ്യ കരിഞ്ഞു. യജ്ഞാഗ്നിയിൽ വെന്ത സന്ധ്യയെ അഗ്നി-നാരായണാജ്ഞ നിമിത്തം, സൂര്യ മണ്ഡലത്തിൽ സ്ഥാപിച്ചു. സൂര്യൻ ആ ശരീരത്തെ രണ്ടായി പകുത്തു്—സ്വരഥത്തിൽ വച്ചു. ആ ശരീരത്തിൻെറ ഊർദ്ധ്വ മായ അർദ്ധം അഹോരാത്രങ്ങളുടെ മദ്ധ്യഗമായ പ്രാതഃ സന്ധ്യ എന്ന നാമത്തിൽ ദേവന്മാരിൽ പ്രീതിയെ വളർത്തി. ഇതര ഭാഗം പിതൃ പ്രീതികര മായ സായം സന്ധ്യ യായി. യജ്ഞം അവസാനിച്ച ഘട്ടത്തിൽ തീയുടെ നടുവിൽ നിന്നു്—ഒരു ചുട്ട പൊന്നൊളി പ്പെൺമണി എഴുന്നു വന്നു. തുഷ്ടനായ മഹാമുനി അഗ്നിശുദ്ധ യായ അഗ്നിപ്രഭവയെ കൈയിലെടുത്തു്—ശുദ്ധി കർമ്മങ്ങളെ അനുഷ്ഠിച്ച ശേഷം—അരുന്ധതി എന്നു വിളിച്ചു. "ന രുണദ്ധിയതോ ധർമ്മാൽ സാ കേനാഽപി ച കാരണാൽ" യാതൊരു കാരണം കൊണ്ടും ധർമ്മത്തെ രോധിക്കുകയില്ല എന്നതിനെ ആധാരമാക്കി ആ ശിശു ത്രിലോകങ്ങളിൽ അരുന്ധതി എന്നു പ്രസിദ്ധ യായി. യജ്ഞം മുഴുമിച്ച മുനി തുഷ്ടനായി: പുത്രിയെ ലഭിച്ച മഹാമുനി പ്രഹൃഷ്ടനായി.

ശിശു വളർന്നു. ചന്ദ്രഭാഗയുടെ തീരങ്ങളിൽ താപസാരണ്യത്തിൽ മേധാതിഥിയുടെ ആശ്രമത്തിൽ—വെളുത്ത പക്ഷത്തിൽ വെൺ നിലാവ് പോലെ—അരുന്ധതി വളർന്നു. അരുന്ധതിയുടെ ക്രീഡാ സ്ഥാന മായിരുന്ന ചന്ദ്രഭാഗാ പുണ്യതീർത്ഥത്തിന് ഇന്നും അരുന്ധതി തീർത്ഥം എന്നു നാമമാകുന്നു. അരുന്ധതീ തീർത്ഥത്തിൽ സ്നാനം ചെയ്യുന്നവർ നാരായണനെ പ്രാപിക്കുന്നു. കാർത്തിക മാസത്തിൽ ചന്ദ്രഭാഗയിൽ കുളിക്കുന്നവർ—ഒന്നാമതായി വിഷ്ണു പദത്തെയും അവിടെ നിന്ന് മോക്ഷത്തെയും സമ്പാദിക്കുന്നു. മാഘമാസം പൗർണ്ണമിയിൽ

* മേധാതിഥിയുടെ പുത്രിയാണ്, അരുന്ധതി യെന്നുള്ള ഈ കാലികാ പുരാണ പ്രസ്താവം—പണ്ഡിത സമ്മത മുള്ളതാണെന്ന് തോന്നുന്നില്ല. അരുന്ധതി, കർദ്ദമൻെറയും ദേവഹൂതിയുടെയും പുത്രി യാണെന്നു് പ്രസിദ്ധം.

ചന്ദ്രഭാഗയിൽ കുളിക്കുന്നവരുടെ വംശങ്ങളിൽ രാജയക്ഷ്മാവ് എന്ന രോഗത്തിന്റെ ബാധ ഉണ്ടാകയില്ല: ആ ആളുകൾ മരണത്തിങ്കൽ ചന്ദ്രമണ്ഡലത്തെ പ്രാപിച്ച്—വീണ്ടും ഭൂമിയിൽ വേദജ്ഞനായ ബ്രാഹ്മണനായി ജനിക്കും. ചന്ദ്രഭാഗാജലം കുടിക്കുന്നവർ ചന്ദ്രലോകത്തെ പ്രാപിക്കും. ഈ ജലത്തിൽ ഒരിക്കൽ സ്നാനം ചെയ്യുന്നവർ പതിനായിരം അശ്വമേധങ്ങളുടെ ഫലത്തെ അനുഭവിക്കും. അരുന്ധതിക്ക് വയസ്സ് അഞ്ചു തികഞ്ഞു. നദിയിൽ കുളിച്ച ശേഷം നദീതീരത്തു് പിതൃസന്നിധിയിൽ ലീലകളിൽ വിഹരിച്ചു കൊണ്ടിരുന്ന അരുന്ധതിയെ—കമലാസനൻ, ആകാശമാർഗ്ഗത്തിൽ കൂടെ സഞ്ചരിക്കവെ—കണ്ടു. ലോകപിതാമഹൻ അവിടെ അവതരിച്ചു. സർവ്വമുനിമാരാൽ പരിപൂജിതനായ ബ്രഹ്മാവ്—മേധാതിഥിയെ നോക്കിപ്പറഞ്ഞു:—ഭോ മഹാമുനെ! അരുന്ധതി ശിക്ഷിക്കപ്പെടേണ്ട കാലമായി.'' സ്ത്രീഭി സ്ത്രീയ ശ്ചോപദേശ്യാഃ'' സ്ത്രീകളെ ഉപദേശിക്കുവാൻ സ്ത്രീകൾ തന്നെ വേണം. അങ്ങ് ഈ കുഞ്ഞിനെ സാവിത്രിയേയും ബഹുലയേയും ഏല്പിക്കുക. ആ പരമസ്ത്രീകളുടെ സംസർഗ്ഗം അങ്ങയുടെ പുത്രിക്ക് അതിരില്ലാത്ത ഐശ്വര്യത്തിന് ഹേതുവാകും. പരമാത്മാവായ ബ്രഹ്മാവിന്റെ വാക്കുകളെ കേട്ട മേധാതിഥി—ഏവമേവ-അങ്ങനെ തന്നെ അങ്ങനെ തന്നെ-എന്നു പ്രീതിപൂർവ്വം അനുകൂലിച്ചു. ബ്രഹ്മാവ് അന്തർഹിതനായ ക്ഷണത്തിൽ മഹാഭാഗനായ മേധാതിഥി, പുത്രിയോട് ഒരുമിച്ച് സൂര്യഭവനത്തിൽ ചെന്നു. മേധാതിഥി സാവിത്രിയെ കണ്ടു. സൂര്യമണ്ഡലമദ്ധ്യത്തിൽ പത്മാസനത്തിൽ അക്ഷമാല പിടിച്ചിരുന്ന സാവിത്രിയെ-മേധാതിഥി പ്രണമിച്ചു. സാവിത്രിയും കൂടെ ബഹുലയും മേധാതിഥിയോട് കൂടെ മാനസപർവ്വതത്തിലേക്ക് പുറപ്പെട്ടു. സാവിത്രി, ഗായത്രി, ബഹുല, സരസ്വതി, ദ്രുപദ എന്ന പരമ തരുണികൾ—ദിവസം പ്രതി, മാനസ പർവ്വതത്തിൽ ഒരുമിച്ചു കൂടുകയും, തമ്മിൽ ധർമ്മാഖ്യാനങ്ങളെ വിവരിച്ച ശേഷം സ്വ സ്വ സ്ഥാനങ്ങളിലേക്ക് പോവുകയും-ലോകഹിതത്തെ പുരസ്കരിച്ച്-പതിവായിരുന്നു. സർവ്വലോകമാതാക്കളെ ഒരുമിച്ചു കണ്ട മേധാതിഥി, പരമപ്രീതി പൂണ്ട് -പ്രത്യേകം പ്രത്യേകം നമസ്കരിച്ച് പറഞ്ഞു:-അയ്യൊ! ഞാൻ ഭയവിസ്മയ പ്രഹർഷങ്ങൾക്ക് അധീനനായി. ഈ കുട്ടി-അരുന്ധതി-എന്റെ കുട്ടിയാകുന്നു. ഇവൾ ഉപദേശം സ്വീകരിക്കുന്നതിന് കാലമായി. ഞാൻ അതിലേക്ക് ഇവളെ കൊണ്ടുവന്നതത്രെ, ഭോ ജഗന്മാതെ! സാവിത്രീ! ഭവതി ഇവൾക്ക് ഉപദേശം നൽകാമെന്ന് ജഗൽസ്രഷ്ടാവിന്റെ ആജ്ഞ ലഭിച്ച്-ഞാൻ വന്നിരിക്കുകയാണ്. ഇവളുടെ ഭാവി—സദാചാരത്തിൽ നിൽക്കുമാറ്-ഭോ സാവിത്രി! ഭോ ബഹുലെ! ഇവൾക്ക് ഉപദേശിക്കേണമെ'' സാവിത്രി ചിരിച്ചു. ബഹുലയെ കടാക്ഷിച്ചു: മേധാതിഥിയെ നോക്കി: അരുന്ധതിയെ നയനപാനം ചെയ്തു: പറഞ്ഞു:-ഭോ ബ്രാഹ്മണ! വിഷ്ണുവിന്റെ പ്രസാദം നിമിത്തം ഈ കുട്ടി-അങ്ങയുടെ പുത്രി-സുചരിതയത്രെ. ഈ മഹാഭാഗയെ ഉപദേശിക്കേണ്ടതായി യാതൊന്നും ഇല്ല. ആകട്ടെ ഞാനും ബഹുലയും ബ്രഹ്മവാക്യത്തെ ബഹുമാനിച്ച്, ഈ സതിയെ സ്വീകരിക്കുന്നു. അല്ലയോ മുനെ! അരുന്ധതി-അങ്ങയുടെ പുത്രി-പൂർവ്വ ജന്മത്തിൽ ബ്രഹ്മാവിന്റെ തന്നെ പുത്രി ആയിരുന്നു. അങ്ങയുടെ തപസ്സിന്റെ ബലം കൊണ്ടും വിഷ്ണുവിന്റെ പ്രസാദം കൊണ്ടും അങ്ങയുടെ പുത്രിയായി അവതരിച്ചിരിക്കുകയാണ്. അങ്ങയുടെ വംശം വിശുദ്ധമായി. അരുന്ധതി ദേവന്മാരുടെ ലോകങ്ങളിൽ തന്നെ ശിവം വർദ്ധിക്കും. മംഗള വചനങ്ങളെ കേട്ട മഹാഭാഗൻ-മാതാക്കളെ നമസ്കരിച്ചു: പോകുവാൻ അനുവാദം വാങ്ങി: അരുന്ധതിയെ ആശ്വസിപ്പിച്ചു: സാവിത്രിയേയും ബഹുലയേയും വീണ്ടും നമസ്കരിച്ചു: സ്വസ്ഥാനത്തേക്ക് പോന്നു. രണ്ടു മാതാക്കളോട് ഒരുമിച്ച് വളർന്ന അരുന്ധതി-നിരൂപണത്തിൽ ഒതുങ്ങാത്ത പരിപാകത്തെ പ്രതിദിനം സമ്പാദിച്ചു. അരുന്ധതി ചില രാത്രികളിൽ സാവിത്രിയോട് ഒരുമിച്ചു സൂര്യമണ്ഡലത്തിൽ—ചില രാത്രികളിൽ ബഹുലയോട് ഒരുമിച്ച് ഇന്ദ്രസൗധത്തിൽ-ഇങ്ങനെ താമസിച്ചും, പകലിൽ പലപ്പോഴും അഞ്ചു മാതാക്കളിൽ മധുരിമ പെയ്തും, ഏഴ് ദിവ്യ വർഷങ്ങളെ കഴിച്ചു. സ്ത്രീധർമ്മസർവ്വജ്ഞയായ അരുന്ധതി-മാതാക്കളായ സാവിത്രിയേയും ബഹുലയേയും ജ്ഞാനം കൊണ്ട്-ഒരു പടി കടന്നു. അരുന്ധതി, യുവതിയായി. യൗവനം വിരിഞ്ഞ നിതംബിനി—താമര വിരിഞ്ഞ നദി പോലെ-തെളിഞ്ഞു. മാനസ പർവ്വതത്തിൽ ഏകയായി ഒരിക്കൽ വിഹരിക്കവെ-അരുന്ധതി പരമതേജസ്കനായ വസിഷ്ഠനെ കാണുവാൻ ഇടയായി. ചന്ദ്രനിഭാനനന, ബാലസൂര്യ പ്രഭാവാനെ നോക്കി: ബ്രഹ്മൈശ്വര്യസമ്പന്നനെ കണ്ടു: കാമഭാവം പൂണ്ടു. വസിഷ്ഠൻ വരവർണ്ണിനിയെ കണ്ടു: വീണ്ടും നോക്കി: കാമഭാവം പൂണ്ടു. അരുന്ധതി വസിഷ്ഠനെ കണ്ടു: വസിഷ്ഠൻ അരുന്ധതിയെ കണ്ടു: ഇരുവരും തമ്മിൽ കാമഭാവം പൂണ്ടു. പരമതാപസയായ അരുന്ധതി ധൈര്യത്തെ അവലംബിച്ചു: ആത്മാവിനെ ഉറപ്പിച്ച് ഉള്ളിൽ തന്നെ നിറുത്തി. വസിഷ്ഠൻ ധൈര്യത്തെ അവലംബിച്ചു: മദനൻ മഥനം ചെയ്ത മനസ്സിനെ പ്രമഥനം ചെയ്ത് ഉറപ്പിച്ചു നിറുത്തി. അരുന്ധതി മാറി നടന്നു. മുനിയുടെ സന്നിധിയിൽ നിന്നു തന്നെത്തന്നെ നിന്ദിച്ചു കൊണ്ട്—സാവിത്രിയുടെ സമീപത്തേക്ക്-പോന്നു. മഹാസതി ആർത്തയായി. ''അഹോ! ഞാൻ സതീഭാവം നഷ്ടമാക്കി'' എന്നു വ്യഥിതയായി. അരുന്ധതിയുടെ ശരീരം ഇരുണ്ടു: മുഖം മ്ലാനമായി: കാലുകൾ തറയിൽ ഇളകി: ചിന്താസന്തപ്ത ഇങ്ങനെ ചിന്തിച്ചു:—''സ്ഥിതിഃ സതീനാം അല്പേന ചാപല്യേനൈവ നശ്യതി'' സതികളുടെ സ്ഥിതി അല്പമായ ചാപല്യം കൊണ്ട് നശിക്കുന്നു'' ഇങ്ങനെ ആണ്, ചരിതവ്രതയായ സാവിത്രി എനിക്ക് ഉപദേശിച്ചിരിക്കുന്നത്. അഹോ! ഞാൻ പരപുരുഷനിൽ മനസ്സ് വച്ചു. അയ്യോ എനിക്ക് ഇഹ പരങ്ങളിൽ എന്തു ഭവിക്കുമൊ?'' മകളെ മ്ലാനയായി കണ്ട മാതാവ്—സാവിത്രി—ചിന്തിച്ചു. ആ സർവ്വജ്ഞ സകലം സൂക്ഷ്മം കണ്ടു. സാവിത്രി അരുന്ധതിയുടെ ശിരസ്സിൽ അനുകമ്പാപൂർവ്വം കൈ വച്ചു കൊണ്ട് പറഞ്ഞു:-''മകളെ! ഭവതിയുടെ മുഖം വിവർണ്ണമായിരിക്കുന്നു. ഇതു് എന്തൊ? തണ്ടൊടിഞ്ഞ താമര സൂര്യസന്താപം അടിച്ച് അടി ഏറ്റുവോ? ഭോ ഗുണവതിമെ! ഭവതിയുടെ ശരീരം മ്ലാനമായിരിക്കുന്നു. ചന്ദ്രമണ്ഡലത്തിൽ കാർ കക്ഷണം കടന്നുവൊ? ഭവതിയുടെ മനസ്സും ദേഹവും വിചാരങ്ങളെക്കൊണ്ട് വിഹ്വലമായി. ഈ ദുഃഖകാരണം എന്ത്? കാരണം ഗുഹ്യമല്ല എങ്കിൽ—എനിക്ക് കേൾക്കണമെന്നുണ്ട്.'' അരുന്ധതി മിണ്ടുവാൻ ആകാത്തവളായി: നാണിച്ച് കുനിഞ്ഞു നിന്നു. മകളുടെ മനഃക്ലേശത്തെ അറിഞ്ഞ് അനുകമ്പ പൂണ്ട സാവിത്രി—ആശ്വാസകരമായ വാക്കുകളെ ഇങ്ങനെ പറഞ്ഞു:-''വത്സേ! ഭവതി കണ്ട ഭാസ്കര സന്നിഭൻ വസിഷ്ഠനാണ്: ആ തപഃശ്രേഷ്ഠൻ ഭവതിക്ക് സ്വാമിയാകുവാൻ നിർദ്ദിഷ്ടനത്രെ. ഈ ദാമ്പത്യത്തെ ബ്രഹ്മാവ് പ

ണ്ടു തന്നെ നിശ്ചയിച്ചിട്ടുള്ളതാകുന്നു. വസിഷ്ഠനെ കണ്ട അ
രുന്ധതിക്കു സതീഭാവം നഷ്ടമാകയില്ല. ഹൃദയം സകാമമായി
എങ്കിൽ തന്നെയും—ഭവതി ദോഷത്തെ തീണ്ടുന്നില്ല. മകളെ!
ഇതിനെക്കുറിച്ച് യാതൊരു സംശയവും വേണ്ട. ശോഭനെ! ഭ
വതി പൂർവ്വ ജന്മത്തിൽ വസിഷ്ഠനെ ഭർത്താവായി ലഭിക്കുവാ
ൻ, ദാരുണമായ തപസ്സ് ചെയ്തിട്ടുണ്ട്. അതു നിമിത്തം ഭവ
തിയിൽ കാമം ഇവിടെ ഉൽഭൂതമായി.'' സാവിത്രി പൂർവ്വക
ഥയെ വിവരിച്ചു. ബ്രഹ്മാവിന്റെ മകളായി പിറന്ന സന്ധ്യ
ചന്ദ്രഭാഗ എന്ന മലയിൽ തപസ്സ് അനുഷ്ഠിച്ചതും: ബ്രഹ്മാ
ജ്ഞ അനുസരിച്ച് വേഷഛന്നനായ വസിഷ്ഠൻ സന്ധ്യയെ
തപോമാർഗ്ഗം അഭ്യസിപ്പിച്ചതും: വിഷ്ണു സന്ധ്യക്ക് പ്രത്യക്ഷ
നായി സർവ്വ വരങ്ങളെ നൽകിയതും: സന്ധ്യ വസിഷ്ഠനെ
പ്രാർത്ഥിച്ചു കൊണ്ട് മേധാതിഥിയുടെ യജ്ഞാഗ്നിയിൽ സ്വയം
ദഹിപ്പിച്ചതും: സന്ധ്യ തന്നെ അരുന്ധതി യായി അവതരി
ച്ചിരിക്കുന്നതും: ആയ—പൂർവ്വ ചരിത്രത്തെ സാവിത്രിയും ബ
ഹുലയും അരുന്ധതിയെ ഗ്രഹിപ്പിച്ചു. പ്രബോധിതയായ അ
രുന്ധതി പൂർവ്വ ജന്മ കഥകളെ സ്മരിച്ചു: സ്വയം സ്വാമിയാ
യി വരിച്ച വസിഷ്ഠനിൽ മാത്രമാണ് മനസ്സ് കടന്നത് എ
ന്നറിഞ്ഞു: —സതീ ദീന ഭാവത്തെ കൈ വെടിഞ്ഞു. അരു
ന്ധതിയെ സൂര്യ ഭവനത്തിൽ താമസിപ്പിച്ചു കൊണ്ട്—സാവി
ത്രി—ബ്രഹ്മ സദനത്തിൽ ചെന്നു. ബ്രഹ്മാവിന്റെ സന്നിധി
യിൽ ഇങ്ങനെ അറിവിച്ചു:—''ഭോ ജഗന്നായക: ഭഗവൻ:
അരുന്ധതി അങ്ങയുടെ പുത്രനായ വസിഷ്ഠനെ മാനസ പ
ർവ്വതത്തിൽ വച്ച് കാണുക ഉണ്ടായി. ദർശന മാത്രത്തിൽ അവരി
ൽ പ്രേമം അങ്കുരിച്ചു. അവർ ധൈര്യത്തെ അവലംബിച്ച്,
വികാരത്തെ ഒതുക്കി നിറുത്തി, സ്വ സ്വ സ്ഥാനങ്ങളിലേക്ക്
പോന്നു. എന്നാൽ വികാരം ഒതുങ്ങാഞ്ഞു അവർ ദുഃഖിതരാ
യി കഴിയുന്നു. പ്രഭോ! ബ്രഹ്മൻ! ലോക ഹിതത്തെ പുരസ്കരി
ച്ച് എന്താണ് നടക്കേണ്ടത് എന്നാൽ നടക്കട്ടെ.'' ബ്രഹ്മാവ്
പരിപാടി നിശ്ചയിച്ചു. സാവിത്രിയോട് ഒരുമിച്ച് ഇറങ്ങി;
വസിഷ്ഠനും അരുന്ധതിയും തമ്മിൽ ദർശനം ലഭിച്ച സ്ഥാന
ത്തു് ചെന്നു. ബ്രഹ്മാവ് മാനസത്തിലേക്ക് പുറപ്പെട്ടതായി അ
റിഞ്ഞു്, പരമ ശിവൻ--നന്ദി, ഭൃംഗി മുതലായ ലക്ഷം ഭൂത
ങ്ങളോട് ഒരുമിച്ച്--അവിടെ എത്തി. ബ്രഹ്മാവിന്റെ ചി
ന്താ താഡനം ഏററ ലോക നായകൻ_ശംഖ ചക്ര ഗദാ ധരനാ
യ വാസുദേവൻ_ബ്രഹ്മാവും ശിവനും നിന്ന സഭയിൽ കയ
റി. ബ്രഹ്മ വിഷ്ണു ശിവന്മാർ ഒരുമിച്ച് ആലോചിച്ച്-നാര
ദനെ അയച്ച്, മേധാതിഥിയെ ക്ഷണിച്ചു. മേധാതിഥി മാ
നസ പർവ്വത സഭയെ പ്രാപിച്ചു. ഇന്ദ്രൻ ചെന്നു. മുനിമാർ ചെ
ന്നു. സാദ്ധ്യന്മാർ, വിദ്യാധരന്മാർ, യക്ഷന്മാർ, ഗന്ധർവ്വന്മാർ
എന്നിവരും ലക്ഷം ലക്ഷം സുര സ്ത്രീകളും സഭയെ മോടി പി
ടിപ്പിച്ചു. ബ്രഹ്മാവ് മേധാതിഥിയോട് പറഞ്ഞു:—''ഭോ മേ
ധാതിഥേ! അങ്ങയുടെ പുത്രിയെ-ചരിത വ്രതയായ അരു
ന്ധതിയെ—അങ്ങ് വസിഷ്ഠന് നൽകുക. അങ്ങ് ഈ ദേവ സ
മാജത്തിൽ ബ്രാഹ്മവിധി അനുസരിച്ച് കന്യകാ ദാനം ചെ
യ്യും. ഇവരെ വധൂവരന്മാരായി ഞാൻ പണ്ടു തന്നെ കല്പിച്ചി
ട്ടുള്ളതാണ്. ഇതിലേക്ക് ഹരിയുടെ അനുജ്ഞയും ഉണ്ട്. സ
മഞ്ജസമായ ഈ കർമ്മം നടന്നു കഴിഞ്ഞാൽ, അങ്ങയുടെ വം
ശം മഹദ്യശസ്സിനെ സമ്പാദിച്ചു. ഇതു സർവ്വ ഭൂതങ്ങൾക്ക് ഹി
തകരവും ആവും'' മേധാതിഥി അതി പ്രമുദിതനായി. സർവ്വ
സുരന്മാരെ നമിച്ചു. കന്യകാ ദാനം സന്തോഷപൂർവ്വം സമ്മതി
ച്ചു. അരുന്ധതിയെ മുന്നടത്തി-മേധാതിഥി-സർവ്വ സുരന്മാ
രോട് ഒരുമിച്ച് വസിഷ്ഠൻ ഇരുന്ന സ്ഥാനത്തേക്ക് നടന്നു.
ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നിവയെ വേറെ വേറെ
വിചിന്തനം ചെയ്തു. ബ്രഹ്മൈശ്വര്യം കൊണ്ട് വിശ്വത്തിന്
വെട്ടം കാട്ടി-മാനസാചല കന്ദരത്തിൽ എരിതീ പോലെ എ
രിഞ്ഞിരുന്ന പരമോജ്വലനായ വസിഷ്ഠനെ-ആ പരിശു
ദ്ധന്മാർ കണ്ടു. മേധാതിഥി പറഞ്ഞു:-''ഭോ ഭഗവൻ, ബ്ര
ഹ്മപുത്ര! ഞാൻ ചരിത വ്രതയെ അങ്ങയ്ക്ക് സമർപ്പിക്കുന്നു.
അങ്ങ് ബ്രാഹ്മവിധി അനുസരിച്ച് ഈ കന്യകയെ സ്വീക
രിക്കുക തന്നെ. ഭോ ബ്രഹ്മൻ! അങ്ങ് സ്വേച്ഛ അനുസരി
ച്ച് എവിടെവിടെ വിഹരിക്കുമോ-ഈ ഭക്ത അവിടവിടെ
അങ്ങയെ, ഛായയെപ്പോലെ, അനുഗമിക്കും. ഈ പതിവ്ര
ത-അങ്ങു സ്വീകരിക്കുന്ന വ്രതങ്ങൾക്ക് സമാന ധർമ്മങ്ങളായ
വ്രതങ്ങളെ സ്വീകരിച്ചു കൊള്ളും. അങ്ങയെ ശുശ്രൂഷിക്കുവാൻ
അനുവാദം ലഭിക്കുമെങ്കിൽ—എന്റെ പുത്രി ജന്മ സാഫല്യം കൊ
ണ്ടു.'' വസിഷ്ഠൻ കേട്ടു. ബ്രഹ്മാ വിഷ്ണു ശിവൻ മുതലാ
യ സർവ്വന്മാരും ഉൾപ്പെട്ട സുരസംഘത്തെ കണ്ടു. നടക്കുവാനുള്ള
ത് നടക്കുകയാണ് എന്ന് ദിവ്യ ചക്ഷുസ്സു കൊണ്ട് ഗ്രഹിച്ചു.
വസിഷ്ഠ—ഭർത്തൃ പാദങ്ങളെ തന്നെ ആശ്രയമെന്ന് കുനി
ഞ്ഞു നോക്കി നിന്ന-അരുന്ധതിയെ സ്വീകരിച്ചു. സഭ പ്രഹൃ
ഷ്ടമായി. ബ്രഹ്മാ വിഷ്ണു ശിവന്മാർ മുമ്പായ സർവ്വ സുരന്മാർ വി
ഹാരാനുകൂലമായ ഉത്സവങ്ങളെ കൊണ്ട് വധൂവരന്മാർക്ക് മം
ഗളം ആശംസിച്ചു: പ്രമോദം വളർത്തി: സാവിത്രി, ഗായത്രി,
ദ്രുപദ എന്ന ദേവിമാരും ഇന്ദ്രൻ മുതലായ സുര നായകന്മാരും
ദക്ഷൻ മുതലായ പ്രജാപതികളും ബ്രഹ്മ വചനം അനുസരി
ച്ച്-അരുന്ധതിയേയും വസിഷ്ഠനെയും സ്നാപനം ചെയ്ത്—
ഉടപ്പിച്ച്-അണിയിച്ചു. പൊൻ കുടങ്ങളിൽ സർവ്വ തീർത്ഥങ്ങ
ളിൽ നിന്ന് വന്ന ജലം എല്ലായിടവും കോരി തളിച്ചു കൊ
ണ്ട്—മഹർഷിമാർ, ദേവർഷിമാർ,ബ്രാഹ്മണർ ഋഗ് യജുർ സാ
മ ഗാനങ്ങളെ ഉച്ചത്തിൽ പാടി. ബ്രഹ്മാവ് സൂര്യപ്രഭവും ലോ
കാന്തര സഞ്ചാര ക്ഷമവും ആയ ഒരു വിമാനവും തീർത്ഥവും
കമണ്ഡലുവും വധൂവരന്മാർക്ക് സമ്മാനിച്ചു. വിഷ്ണു, വധൂ
വരന്മാർക്ക്—മരീചി പ്രമുഖന്മാരുടെ അടുത്ത്-സർവ്വ സുരന്മാ
രുടെ മുകളിൽ—സ്ഥാനം നൽകി. രുദ്രൻ, സപ്ത കല്പാന്ത ജീ
വിതം കൊണ്ട് തമ്മിലിണങ്ങിയ തേജഃപുഞ്ജങ്ങളെ അനു
ഗ്രഹിച്ചു. അദിതി ദേവ നിർമ്മിതമായ സ്വ കുണ്ഡലത്തെ—കാ
തിൽ നിന്ന് അഴിച്ചെടുത്ത്-അരുന്ധതിയുടെ കാതിൽ ഉറ
പ്പിച്ചു. ഭവതി പതിവ്രതയെന്ന് സാവിത്രി-ഭവതി ബഹുപു
ത്രയെന്ന് ബഹുല-ആശീർവദിച്ചു. ഇന്ദ്രനും കുബേരനും ര
ത്ന ഭണ്ഡാഗാരങ്ങളെ കാഴ്ച വച്ചു. സകല ദേവന്മാരും സമ്മാ
നങ്ങളെ കൊടുത്തു. സകല ദേവികളും പാരിതോഷികങ്ങ
ളെ സമർപ്പിച്ച്, തൃപ്തി പൂണ്ടു. വിധി വിഹിതമായ വിവാ
ഹം കഴിഞ്ഞ വസിഷ്ഠനും അരുന്ധതിയും—മാനസ കനക മ
ലയിൽ താമസിച്ചു. വിവാഹ മംഗളത്തിൽ അവഭൃതം പ്രമാ
ണിച്ച് സുരന്മാർ കൊണ്ടു ചെന്ന തീർത്ഥം-ബ്രഹ്മാ വിഷ്ണു
ശിവന്മാരുടെ കൈകളിൽ നിന്ന് തറയിൽ കന്ദരങ്ങളിലേ
ക്ക് ചോർന്ന്-ഏഴു നദികളായി ഇന്നും ഒഴുകുന്നു. സിപ്ര,
കൗശികി, മഹാനദി, കാവേരി, ഗോമതി, സരയു, ഇരാവതി
എന്ന ഈ ഏഴു നദികൾ—''ഏതാ: സർവ്വ സ്നാന പാനസേവ
നൈർ ജാഹ്നവീ യഥാ''—സ്നാന പാന സേവനങ്ങളെ പുര
സ്കരിച്ച് ഗംഗയ്ക്ക് സമമാകുന്നു.

യ ഇദം ശൃണുയാൽ നിത്യം ആഖ്യാനം ധർമ്മസാധനം
സർവ്വകല്യാണരം യുക്തം ചിരായുർ വിത്തവാൻ ഭവേൽ

യാ സ്ത്രീ ശൃണോതി സതതം അരുന്ധത്യാഃ കഥാമിമാം
പതിവ്രതാ സാ ഭൂത്വേഹ പരത്ര സ്വർഗ്ഗമാപ്നുയാത്.

ധർമ്മസാധനവും സർവ്വകല്യാണപ്രദവും യുക്തവും ആയ ഈ ആഖ്യാനത്തെ കേൾക്കുന്നവൻ- ദീർഘായുഷ്മാനും വിത്തവാനും ആകും. അരുന്ധതിയെ സംബന്ധിച്ച ഈ കഥയെ കേൾക്കുന്ന സ്ത്രീ-ഇഹത്തിൽ പതിവ്രതയായി ഭവിക്കും: പരത്തിൽ സ്വർഗ്ഗം പൂകും.

അരുന്ധതിയുടെ പല പേരുകളിൽ ഒന്ന് ഊർജ്ജ എന്നാണ്.

ഊർജ്ജായാം ജജ്ഞിരേ പുത്രാ വസിഷ്ഠസ്യ പരം തപ
ചിത്രകേതു പ്രധാനാസ്തേ സപ്ത ബ്രഹ്മർഷയോഽമലാഃ
ചിത്രകേതുഃ പുരോചിശ്ച വിരജോ മിത്ര ഏവ ച
ഉല്ബണോ വസുഭൃദ്യാനൻ ദ്യുമാൻ ശക്ത്യാദയോഽപരേ.

വസിഷ്ഠന് ഊർജ്ജയിൽ പുത്രന്മാർ ഏഴാണ്; അവരുടെ നാമങ്ങൾ ചിത്രകേതു, പുരോചിസ്സ്, വിരജൻ, മിത്രൻ, ഉല്ബണൻ, വസുഭൃദ്യാനൻ, ദ്യുമാൻ, ശക്തി എന്നത്രെ. വസിഷ്ഠന് ശക്തി മുതലായ നൂറു പുത്രന്മാർ ഉണ്ടായിരുന്നു എന്ന് പ്രസിദ്ധമാണ്. എന്നാൽ ഇവിടെ ശക്തി മുതലായവരെ ഒഴിച്ച് തന്നെ ഏഴു നാമങ്ങൾ കാണുന്നതിനാൽ—ശക്തി മുതലായവർ വസിഷ്ഠന്റെ അടുത്ത ജന്മത്തിലെ പുത്രന്മാരാണ് എന്ന് ഗ്രഹിക്കപ്പെടണം. ചിത്രകേതു മുതലായ ഏഴു പേർ അമലന്മാരായ ബ്രഹ്മർഷികളാണ്. വസിഷ്ഠന്റെ വംശത്തിൽ പിറന്നവരൊക്കെയും പ്രസിദ്ധന്മാരായ പരമതാപസന്മാരും ലോകോപകാരത്തെ പുരസ്കരിച്ച് വളരെ പ്രയത്നിച്ചിട്ടുള്ളവരും ആണ് എന്ന്—ഇതിനു കീഴ് കാണും. വംശപ്രാരംഭകനായ വസിഷ്ഠൻ സുപ്രസിദ്ധനായ പരമതാപസനാണല്ലൊ. വസിഷ്ഠന്റെ ഒരു നാമനിർവ്വചനം ഇങ്ങനെയാണ്.

ബ്രഹ്മണോ മാനസഃ പുത്രോ വസിഷ്ഠോഽരുന്ധതീ പതിഃ
തപസാ നിർജ്ജിതൌ ശശ്വൻ അജേയാവമരൈരപി

കാമക്രോധാവുഭൌ യസ്യ ചരണൌ സംവാഹതുഃ
ഇന്ദ്രിയാണാം വശകരോ വസിഷ്ഠ ഇതി ചോച്യതേ.

അരുന്ധതിയുടെ ഭർത്താവായ വസിഷ്ഠൻ—ബ്രഹ്മാവിന്റെ മാനസപുത്രൻ--അമരന്മാർ തന്നെയും ജയിക്കാത്ത കാമത്തെയും ക്രോധത്തെയും—ജയിച്ചു. അവ വസിഷ്ഠന്റെ പാദങ്ങളെ കഴുകി: ഇന്ദ്രിയങ്ങളെ വശത്ത് നിറുത്തിയ ഈ താപസന്, വസിഷ്ഠൻ എന്നു നാമമായി. വസിഷ്ഠൻ തന്നെ സ്വനാമനിർവ്വചനം ചെയ്യുന്നതു ഇങ്ങനെയാണ്.

വസിഷ്ഠോഽസ്മി വരിഷ്ഠോഽസ്മി വസേ വാസഗൃഹേഷ്വപി-
വരിഷ്ഠത്വാച്ച വാസാച്ച വസിഷ്ഠ ഇതി വിദ്ധി മാം.

ഞാൻ വസിഷ്ഠൻ എന്ന് അറിയപ്പെടുന്നതു രണ്ടു ന്യായങ്ങളെ കൊണ്ടാണ്. ഞാൻ അതിശയേന വസുമാനാണ്; വായു, ഭൂമി മുതലായവയെ വസുക്കളെന്നു ശ്രുതികൾ ഘോഷിക്കുന്നു. അവയെ ഞാൻ സവിശേഷം സ്വാധീനത്തിൽ നിറുത്തിയിരിക്കുന്നതിനാൽ—ഞാൻ അണിമാദികളായ വസുക്കളെ സവിശേഷം വശത്ത് നിറുത്തിയിരിക്കുന്നതിനാൽ—ഞാൻ വസിഷ്ഠനായി. കൂടാതെയും വാസഗൃഹങ്ങളിൽ—ഗൃഹസ്ഥാശ്രമങ്ങളിൽ ഉപജീവിക്കുന്ന സർവ്വന്മാരിൽ ശ്രേഷ്ഠനായതു കൊണ്ടും—ഞാൻ വസിഷ്ഠൻ എന്ന നാമത്തെ അർഹിക്കുന്നു. വസിഷ്ഠന്റെ ഭാര്യയായ അരുന്ധതി ചരിത്രമുള്ള ഒരു പരമതാപസിയാണ്. അരുന്ധതി തന്നെ സ്വനാമനിർവ്വചനം ചെയ്യുന്നതു ഇങ്ങനെയാകുന്നു.

ധരാം ധരിത്രീം വസുധാം * ഭർത്തുസ്തിഷ്ഠാമ്യനന്തരം
മനോഽനരുന്ധതീ ഭർത്തുഃ ഇതി മാം വിദ്ധ്യരുന്ധതീം.

ഞാൻ പർവ്വതങ്ങളേയും ഭൂമിയേയും സ്വർഗ്ഗത്തേയും അധിഷ്ഠാനം ചെയ്യുന്നതു—ഭർത്താവിനെ അധിഷ്ഠാനം ചെയ്യുന്നതിന്റെ അനന്തരമാണ്. ഭർത്താവ് തന്നെ എനിക്ക് പ്രഥമവും പ്രധാനവും ആയ അധിഷ്ഠാനം. കൂടാതെയും ഞാൻ ഭർത്താവിന്റെ മനസ്സിനെ അനുരോധിക്കുകയും ചെയ്യുന്നു. ഇങ്ങനെ ഞാൻ അരുന്ധതി ആയി. അരുന്ധതി, കർദ്ദമന്റേയും ദേവഹൂതിയുടേയും ഒരു പുത്രിയാണ്, എന്നത്രെ പ്രസിദ്ധമായ ചരിത്രം. അങ്ങനെയെങ്കിൽ അരുന്ധതിയുടെ സഹോദരികൾ—കല, അനസൂയ, ശ്രദ്ധ, ഹവിർഭുക്ക്, ഗതി, ക്രിയ, ഖ്യാതി, ശാന്തി എന്നവർ--മരീചി, അത്രി, അംഗിരസ്സ്, പുലഹൻ, പുലസ്ത്യൻ, ക്രതു, ഭൃഗു, അഥർവ്വാവ് എന്നവരുടെ ഭാര്യമാരായി പ്രസിദ്ധകളായി. അഗ്നിയെ കാമിച്ച സ്വാഹ, അഗ്നിയെ കാമിച്ച പല ഋഷിപത്നികളുടെ രൂപം പൂണ്ട് അഗ്നിയെ പ്രാപിച്ചു; എങ്കിലും അരുന്ധതിയുടെ രൂപത്തെ വഹിക്കുവാൻ കഴിയാത്തവളായി എന്ന സംഭവം ഇതിനു കീഴ് അഗ്നിയുടെ ചരിത്രത്തിലുണ്ട്. ഇതു അരുന്ധതിയുടെ തപഃപ്രബലതയ്ക്ക് ഉദാഹരണമാണ്. അരുന്ധതിയുടെ അസാധാരണമായ ഭർത്തൃഭക്തി, തപശ്ചര്യ, ജ്ഞാനം എന്നിവയ്ക്ക് ദൃഷ്ടാന്തങ്ങൾ പലതുണ്ട്. കൌരവപാണ്ഡവസമരം ആരംഭിച്ച ലോകവിപൽഘട്ടത്തിൽ ഉണ്ടായ ഘോരദുർന്നിമിത്തങ്ങളിൽ ഒന്ന്,

യാ ചൈഷാ വിശ്രുതാ രാജൻ ത്രൈലോക്യേ സാധുസമ്മതാ
അരുന്ധതീ തയാഽപ്യേഷ വസിഷ്ഠഃ പൃഷ്ഠതഃ കൃതഃ

അരുന്ധതി (നക്ഷത്രം) വസിഷ്ഠന്റെ മുമ്പ് കടന്നു നിന്നതാണ്, എന്ന് പറയപ്പെട്ടിരിക്കുന്നതിൽ നിന്ന് ആ പരമസ്ത്രീ ഭർത്താവിനെ സർവ്വകാലവും എത്ര ഭക്തിപൂർവ്വം ബഹുമാനിച്ചു പോന്നു, എന്നു പ്രത്യക്ഷമാകുന്നു. ബദരപചനം എന്ന തീർത്ഥം നിർമ്മിതമായതു, അരുന്ധതിയുടെ തപസ്സിന്റെ ഉഗ്രത നിമിത്തമാകുന്നു. സപ്തർഷികൾ ഒരിക്കൽ, അരുന്ധതിയെ തനിച്ച്, ഒരു വനത്തിൽ വിട്ടും വച്ച്, ഫലമൂലങ്ങളെ സമ്പാദിക്കുവാനായി ഹിമാലയത്തിലേക്ക് പോകയുണ്ടായി. അക്കാലത്ത് കഠിനമായ വേനൽ നിമിത്തം, ഭൂമി മരുവായിത്തുടങ്ങി; ആയതിനാൽ ഋഷികൾ ഹിമാലയത്തിൽ തന്നെ താമസിച്ചു. അരുന്ധതി ഏകാകിനിയായി വനത്തിൽ തപസ്സ് അനുഷ്ഠിച്ചു. സുപ്രീതനായ മഹാദേവൻ, ബ്രാഹ്മണരൂപത്തിൽ, ആശ്രമത്തിൽ ചെന്ന്, അരുന്ധതിയുടെ അടുക്കൽ ഭിക്ഷ ചോദിച്ചു. അരുന്ധതി പറഞ്ഞു:-"ഭക്ഷണത്തിനു യാതൊരു വകയും ഇവിടെയില്ല. അങ്ങ് ഈ ലന്തക്കായ്കൾ തിന്നുമോ?" ബ്രാഹ്മണൻ പറഞ്ഞു:-"സുവ്രതെ! ഭവതി അവയെ പാകം ചെയ്യണം." അരുന്ധതി ബദരഫലങ്ങളെ അടുപ്പത്തു വച്ച്, ബ്രാഹ്മണൻ പറഞ്ഞ പാവനകഥകളെ കേട്ടിരിക്കവെ, വർഷം പന്ത്രണ്ട് കഴിഞ്ഞുപോയി: ഉണ്ണാതെയും, വിശപ്പിനെക്കുറിച്ച് ചിന്തിക്കാതെയും, സൽകഥകളെ കേട്ടും,

* വസൂൻ—ദേവാൻ—ധത്തേ ഇതി വ്യുല്പത്ത്യാ—വസുധാഃ അങ്ങനെ വസുധ എന്നതിനു ദ്യോവ് എന്ന് അർത്ഥമായി.

ബദര ഫലങ്ങൾക്ക് തീ കെട്ടെങ്കും, ആ ഭക്ത, ദിവസങ്ങളെ പുറകിൽ തള്ളി. ഋഷികൾ ഹിമാലയത്തിൽ നിന്ന് തിരികെ വന്നു. പരമ ശിവൻ, സ്വ രൂപത്തിൽ പ്രത്യക്ഷ നായി: പറഞ്ഞു:--ഋഷികളേ! നിങ്ങൾ ഹിമാലയത്തിൽ സമ്പാദിച്ചതിനെ കവിഞ്ഞ തപസ്സ്, ആശ്രമത്തിലിരുന്നു കൊണ്ട്, ഈ പരമസ്ത്രീ സമ്പാദിച്ചു. കേവലം ഉപവാസത്തിൽ തന്നെ പന്ത്രണ്ട് കൊല്ലം പിൻ തള്ളിയ ഈ സ്ത്രീ, മഹാഭാഗ യായി. ഭോ സുശീലേ! ഞാൻ പ്രീത നായിരിക്കുന്നു. ഭവതി വരം ചോദിച്ചു കൊള്ളുക.'' അരുന്ധതി പറഞ്ഞു:-''പ്രഭോ മഹാദേവ! അങ്ങു പ്രസാദിച്ചു എങ്കിൽ—ഇവിടം, ബദര പചനം എന്ന നാമത്തിൽ സിദ്ധന്മാരുടേയും സുരർഷികളുടേയും വിഹാര സ്ഥാന മായ ഒരു തീർത്ഥ മാകട്ടെ. ഇവിടെ മൂന്ന് രാത്രി ഉപവാസത്തിൽ കഴിക്കുന്നവൻ, പന്ത്രണ്ട് വർഷം ഉപവസിച്ച ഫലം സമ്പാദിക്കണം.'' പരമശിവൻ അങ്ങനെ യാകട്ടെ എന്ന് അനുഗ്രഹിച്ച്, അപ്രത്യക്ഷ നായി. അരുന്ധതിയുടെ നിഷ്ഠയെ കുറിച്ച് കേട്ടും, ആ താപസ മുന്നേപ്പോലെ സുപ ശരീരയായി നില്ക്കുന്നതു കണ്ടും,--ഋഷികൾ വിസ്മിത രായി. അരുന്ധതി ഋഷികൾക്ക് തന്നെയും ധർമ്മ രഹസ്യോപദേശം ചെയ്തതായി കാണുന്നു.

> തതഃ സപ്തർഷിഗണാഃ സർവേ പിതരശ്ച സദേവതാഃ
> അരുന്ധതീം തപോവൃദ്ധാം അപൃച്ഛന്ത സമാഹിതാഃ
>
> സമാന ശീലാം വീര്യേണ വസിഷ്ഠസ്യ മഹാത്മനഃ
> ത്വത്തോ ധർമ്മരഹസ്യാനി ശ്രോതുമിച്ഛാമഹേ വയം
> യത്തേ ഗുഹ്യതമം ഭദ്രേ തത് പ്രഭാഷിതു മർഹസി.

ഒരിക്കൽ പിതൃക്കളും ദേവതകളും, സപ്തർഷി ഗണങ്ങളും ചേർന്ന് സമാഹിത രായി—മഹാത്മാവായ വസിഷ്ഠൻെറ സമവീര്യം തികഞ്ഞ തപോവൃദ്ധ യായ അരുന്ധതിയുടെ സന്നിധിയിൽ, ഇങ്ങനെ അർത്ഥിച്ചു:-''ഞങ്ങൾ ഭവതിയിൽ നിന്ന് ധർമ്മ രഹസ്യങ്ങളെ കേൾക്കുവാൻ ഇച്ഛിക്കുന്നു. ഭോ ഭദ്രേ! പരമ ഗുഹ്യമെന്ന് ഭവതി എന്തിനെ കരുതുന്നു? അതിനെ ഞങ്ങൾക്ക് കേൾക്കണ മെന്നുണ്ട്.'' അരുന്ധതി പറഞ്ഞു:-

> തപോ വൃദ്ധിർ മയാ പ്രാപ്താ ഭവതാം സ്മരണേന വൈ
> ഭവതാം ച പ്രസാദേന ധർമ്മാൻ വക്ഷ്യാമി ശാശ്വതാൻ,
>
> സ ഗുഹ്യാൻ സ രഹസ്യാംശ്ച താൻ ശൃണുധ്വ മശേഷതഃ
> ശ്രദ്ദധാനേ പ്രയോക്തവ്യാ യസ്യ ശുദ്ധം തഥാ മനഃ
>
> അശ്രദ്ദധാനോ മാനീ ച ബ്രഹ്മഹാ ഗുരുതല്പഗഃ
> അസംഭാഷ്യാ ഹി ചത്വാരോ നൈഷാം ധർമ്മം പ്രകാശയേത്
>
> അഹന്യഹനി യോ ദദ്യാൽ കപിലാം ദ്വാദശീഃ സമാഃ
> മാസി മാസി ച സത്രേണ യോ യജേത സദാ നരഃ
>
> ഗവാം ശത സഹസ്രം ച യോ ദദ്യാൽ ജ്യേഷ്ഠപുഷ്കരേ
> ന തദ്ധർമ്മഫലം തുല്യം അതിഥിർ യസ്യ തുഷ്യതി,
>
> ശ്രൂയതാം ചാപരോ ധർമ്മോ മനുഷ്യാണാം സുഖാവഹഃ
> ശ്രദ്ദധാനേന കർത്തവ്യഃ സ രഹസ്യോ മഹാഫലഃ
>
> കല്യ മുത്ഥായ ഗോമധ്യേ ഗൃഹ്യ ദർഭാൻ സഹോദകാൻ
> നിഷിഞ്ചേത ഗവാം ശൃംഗേ, മസ്തകേന ച തജ്ജലം
> പ്രതീച്ഛേത നിരാഹാരഃ തസ്യ ധർമ്മഫലം ശൃണു.
>
> ശ്രൂയന്തേ യാനി തീർത്ഥാനി ത്രിഷു ലോകേഷു കാനിചിത്
> സിദ്ധ ചാരണ ജുഷ്ടാനി സേവിതാനി മഹർഷിഭിഃ
> അഭിഷേകഃ സമഃ തേഷാം ഗവാം ശൃംഗോദകസ്യ ച
>
> സാധു സാധ്വിതി ചോദ്ദിഷ്ടം ദൈവതൈഃ പിതൃഭിസ്തഥാ
> ഭൂതൈശ്ചൈവ സുസംഹൃഷ്ടൈഃ പൂജിതാ സാഽരുന്ധതീ.

ഭവാന്മാരുടെ അനുഗ്രഹം കൊണ്ട്, എൻെറ തപസ്സ് വർദ്ധിക്കുന്നു. ഭവാന്മാരുടെ പ്രസാദം കൊണ്ടു തന്നെ ഞാൻ സനാതന ധർമ്മങ്ങളെ പ്രസ്താവിച്ചു കൊള്ളട്ടെ. ഞാൻ ആ ധർമ്മങ്ങളെ, അവയെ സംബന്ധിച്ച രഹസ്യങ്ങളോടും അവയുടെ ആധാരങ്ങളോടും, കൂടെ, പ്രസ്താവിക്കാം. നിങ്ങൾ കേട്ടു കൊള്ളുക. ശ്രദ്ധയും ശുദ്ധമായ മനസ്സും ഉള്ളവന് മാത്രമാണ്, ഇതു് ഉപദേശിക്കപ്പെടാവുന്നതു്. അഭക്തൻ, മാനി, ബ്രഹ്മഹാ, ഗുരുതല്പഗൻ എന്ന നാല്വർ ഇതിന് അവകാശികളല്ല; ധർമ്മത്തെ അവർക്ക് ഉപദേശിച്ചു കൂടാ. പന്ത്രണ്ട് കൊല്ലത്തിൽ ഒരു ദിവസമെങ്കിലും മുടങ്ങാതെ കപില വർണ്ണ മായ പശുവിനെ ദാനം ചെയ്യുന്നവനാകട്ടെ, പ്രതിമാസം യജ്ഞം കൊണ്ട്, ദേവതാ പൂജ ചെയ്യുന്നവനാകട്ടെ, ജ്യേഷ്ഠ പുഷ്കരത്തിൽ ലക്ഷം പശുക്കളെ ദാനം ചെയ്യുന്നവനാകട്ടെ—അതിഥി പ്രീതി സമ്പാദിക്കുന്നവന് ലഭിക്കുന്ന ധർമ്മ ഫലത്തെ സമ്പാദിക്കുന്നില്ല. മനുഷ്യ സുഖാവഹ മായ വേറൊരു ധർമ്മത്തേയും ഞാൻ ഉപദേശിക്കാം. മഹാ ഫല മായ അതു് രഹസ്യ മായും വിധികളെ അനുസരിച്ചും അനുഷ്ഠിക്കപ്പെടേണ്ടതാണ്. രാവിലെ എഴീററ്, അല്പം ജലവും കുറെ ദർഭയും എടുത്തു് പശുക്കൂട്ടിൽ ചെന്ന്, ആ വെള്ളം പശുവിൻെറ കൊമ്പുകളിൽ തളിച്ച്, ഒഴുകി വരുന്ന വെള്ളം സ്വന്തം തലയിൽ നിരാഹാര നായി വാങ്ങുന്നവൻ-മൂന്നു ലോകങ്ങളിൽ ഉള്ളവയും, സിദ്ധ ചാരണ മഹർഷി മാർ മാനിക്കുന്നവയും അർച്ചിക്കുന്നവയും ആയ സർവ തീർത്ഥങ്ങളിൽ സ്നാനം ചെയ്യുന്നവൻ-സമ്പാദിക്കുന്ന ധർമ്മ ഫലത്തെ സമ്പാദിക്കുന്നു. ശൃംഗോദകാഭിഷേകം പരമ പുണ്യമാണ്.'' സകല പിതൃക്കളും ദൈവതങ്ങളും സാധു, സാധു എന്നു വിളിച്ചു പറഞ്ഞു. സുസംഹൃഷ്ടന്മാരായ ഭൂതങ്ങൾ അരുന്ധതിയെ പൂജിച്ചു: ബ്രഹ്മാവ് പറഞ്ഞു:—

> അഹോ ധർമ്മോ മഹാഭാഗേ! സ രഹസ്യ ഉദാഹൃതഃ
> വരം ദദാമി തേ ധന്യേ തപസ്തേ വർദ്ധതാം സദാ

''ഭോ മഹാഭാഗേ! ഭവതി ധർമ്മത്തേയും അതിനെ സംബന്ധിച്ച വിധികളേയും വ്യാഖ്യാനിച്ചു. ധന്യേ! ഞാൻ ഭവതിക്ക് വരം തരുന്നു. ഭവതിയുടെ തപസ്സ് സദാ വർദ്ധിക്കട്ടെ''

> യോഽരുന്ധതീം ന പശ്യേത ദൃഷ്ടപൂർവ്വാം ന കദാചന
> തഥൈവ ധ്രുവ മിത്യാഹുഃ പൂർണ്ണേന്ദും ദീപ മേവ ച.

ആകാശത്തു് അരുന്ധതീ നക്ഷത്രത്തെ കണ്ടു കൂടാതായവന് മരണം അടുത്തിരിക്കുന്നു എന്നു യാജ്ഞവൽക്യൻ പറയുന്നു.

ബ്രഹ്മപുത്രനും അരുന്ധതീ ഭർത്താവും ആയ വസിഷ്ഠനും ഇതര പ്രജാപതികളോട് ഒരുമിച്ച്, ദക്ഷ യജ്ഞത്തിങ്കൽ ചാമ മടഞ്ഞു എന്ന് പുരാണങ്ങൾ പറയുന്നു.

ദക്ഷ യജ്ഞത്തിങ്കൽ ചരമ മടഞ്ഞ മഹാഭാഗനായ വസിഷ്ഠൻ, ബ്രഹ്മാവിൻെറ യജ്ഞ കുണ്ഡത്തിൽ നിന്ന് വീണ്ടും പിറന്നു. ഈ വസിഷ്ഠൻെറ ഭാര്യയുടെ നാമം അക്ഷമാല എന്നാണ്. അക്ഷമാല അരുന്ധതിയുടെ ജന്മം ആകയാൽ-അക്ഷമാല എന്നതു് അരുന്ധതിയുടെ നാമാന്തരം ആണെന്നും

ഈ വസിഷ്ഠന്റെയും ഭാര്യ അരുന്ധതി ആണെന്നും, പലേടങ്ങളിൽ കാണും. ഈ വസിഷ്ഠനെ യാണ്, വിശ്വാമിത്രൻ ദീർഘ കാലം പല പ്രകാരങ്ങളിൽ ദ്രോഹിച്ചതു്, എന്നു തോന്നുന്നു.

> യ സ്യ മനോഭേദനം ചക്രേ കൗശികോ നാ മുദാരധീഃ
> വിശ്വാമിത്രാഽപരാധേന ധാരയൻ മന്യു മുത്തമം
> പുത്ര വ്യസന സന്തപ്തഃ ശക്തിമാ നപ്യശക്തവൽ
> വിശ്വാമിത്ര വിനാശായ ന ചക്രേ കർമ്മ ദാരുണം
> മൃതാം ശ്ച പുന രാഹർത്തും ശക്തഃ പുത്രാൻ യമക്ഷയാൽ
> കൃതാന്തം നാഽതിചക്രാമ വേലാ മിവ മഹോദധിഃ

വിശ്വാമിത്രൻ ചെയ്ത പീഡകൾ വളരെ ആയിരുന്നു; എങ്കിലും ഉദാര ധീമാനായ വസിഷ്ഠൻ വിശ്വാമിത്രന്റെ അപരാധം നിമിത്തം വിശ്വാമിത്ര വംശത്തെ ഉന്മൂലനം ചെയ്തില്ല. വസിഷ്ഠൻ കാമത്തേയും ക്രോധത്തേയും എത്ര സാരമായി ജയിച്ചിരുന്നു എന്നതിന്, ഇതു്, ഉത്തമമായ ഉദാഹരണമാണ്. പുത്ര വ്യസനം നിമിത്തം സന്തപ്തനായിരുന്ന വസിഷ്ഠൻ ശക്തിമാനായിരുന്നു: എങ്കിലും വിശ്വാമിത്ര വിനാശമെന്ന ദാരുണ കർമ്മത്തിന് ഉത്സാഹിച്ചില്ല. മരിച്ച പുത്രന്മാരെ യമക്ഷയത്തിൽ നിന്നു് വീണ്ടു കൊണ്ടു വരുവാൻ കഴിയുമായിരുന്നു; എങ്കിലും—കടൽ കരയെ കടക്കാത്തതു പോലെ—വസിഷ്ഠൻ, കാലൻ നിശ്ചയിച്ച ക്രമത്തെ അതിക്രമിച്ചില്ല. വിശ്വാമിത്രനും വസിഷ്ഠനും തമ്മിൽ നടന്ന കഠിനമായ വൈരത്തിന്റെ സുദീർഘമായ ചരിത്രം—ഈ ഗ്രന്ഥത്തിൽ സോമവംശ ചരിത്രത്തിൽ കാണാം. ഈ വസിഷ്ഠനാണ്, ഇക്ഷ്വാകു വംശജന്മാരുടെ പുരോഹിതനായതു.

> യം പ്രാപ്യ വിജിതാത്മാനം മഹാത്മാനം നരാധിപാഃ
> ഇക്ഷ്വാകവോ മഹീപാലാ ലേഭിരേ പൃഥിവീ മിമാം
> പുരോഹിത മിമം പ്രാപ്യ വസിഷ്ഠ മൃഷിസത്തമ
> ഈജിരേ ക്രതുഭി ശ്ചൈവ നൃപാ സ്തേ കുരുസത്തമ.

മഹാത്മാവും വിജിതാത്മാവും ആയ ഈ വസിഷ്ഠനെ—ഋഷിസത്തമനെ—പുരോഹിതനായി വരിച്ചു്—ക്രതുക്കളെ ചെയ്തു്—ഇക്ഷ്വാകു വംശ രാജാക്കന്മാർ ഭൂമിയെ സമ്പാദിച്ചു്, എന്നു്—ഗന്ധർവൻ അർജ്ജുനനോടു് പറയുന്നു. ഹൈഹയന്മാരുടെ രാജാവും, ദത്താത്രേയനെ പ്രസാദിപ്പിച്ചു്, ആയിരം കൈകളെ സമ്പാദിച്ച ചക്രവർത്തിയും ആയ അർജ്ജുനന്റെ അടുക്കൽ—അഗ്നി ഒരിക്കൽ ഭിക്ഷ ചോദിക്കുക ഉണ്ടായി. അർജ്ജുനൻ അഗ്നിയെ അനുവദിച്ചു. വീര്യവാനായ അഗ്നി, ഗ്രാമങ്ങളെ, ഘോഷങ്ങളെ, പുരങ്ങളെ, രാഷ്ട്രങ്ങളെ, എരിക്കവെ, വനങ്ങളിലും കയറുകയും, വസിഷ്ഠന്റെ ആശ്രമത്തെ ഭസ്മമാക്കുകയും ചെയ്തു. ആ സന്ദർഭത്തിൽ, വസിഷ്ഠൻ, അർജ്ജുനനെ ഇങ്ങനെ ശപിച്ചു:

> ത്വയാ ന വർജ്ജിതം യസ്മാൽ മമേദം ഹി മഹദ്വനം
> ദഗ്ദ്ധം തസ്മാൽ രണേ രാമോ ബാഹൂൻ തേ ഛേത്സ്യതിഽർജ്ജുന

അർജ്ജുന! ഈ ആശ്രമം എന്റെ സർവസ്വമാണ്; അങ്ങു് അതിനെ ഒഴിച്ചു വിട്ടില്ല. ആയതിനാൽ അങ്ങയുടെ ആയിരം കൈകളെ പരശുരാമൻ കണ്ടിച്ചു കളയും. ഈ വസിഷ്ഠ ശാപമാണ്, പരശുരാമനും ക്ഷത്രിയന്മാരും തമ്മിൽ ഉണ്ടായ മത്സരത്തിന്റെ ഒരു മൂലം. ഈ വസിഷ്ഠനാണ് നിമിയുടെ ശാപം നിമിത്തം മരിച്ചതു്: ഈ ഗ്രന്ഥത്തിൽ സൂര്യവംശം നോക്കുക.

> നിമിഃ പ്രതിദദൌ ശാപം ഗുരവേഽധർമ്മവർത്തിനേ
> തവാഽപി പതതാ ദേഹോ ലോഭാ ദ്ധർമ്മമജാനതഃ

വസിഷ്ഠൻ നിമിയെ ശപിച്ചു എന്നും, ആ ശാപം അകാരണമാണെന്നു് കണ്ടു നിമി വസിഷ്ഠനെ പ്രതിശപിച്ചു എന്നും, ആണു് സംഭവം. നിമിയും വസിഷ്ഠനും മരിച്ചു.

വസിഷ്ഠൻ വീണ്ടും പിറന്നു.

> ശ്രുത്വോർവശീ ന്ദ്രഭവനേ ഗീയമാനാൽ സ്വസാക്ഷിണാം
> മിത്രാ വരുണയോഃ ശാപാൽ ആപന്നാ നരലോകതാം
> വാല്മീകി ശ്ച മഹായോഗീ വല്മീകാ ദഭവൽ കില
> അഗസ്ത്യ ശ്ച വസിഷ്ഠ ശ്ച മിത്രാ വരുണയോർ ഋഷീ
> രേതഃ സിഷിഞ്ചതുഃ കുംഭേ ഉർവശ്യാഃ സന്നിധൌ ധ്രുവം
>
> യം ലേഭേ വരുണഃ പുത്രം പുരാ ഭരതസത്തമ
> വസിഷ്ഠ നാമാ സ മുനിഃ ഖ്യാത ആപവ ഇത്യുത

ഒരു കാലത്തു് മിത്രനും വരുണനും സുരലോകത്തു വച്ചു്, ഉർവശിയെ കണ്ടു് മോഹിക്കുകയും, വശംവദയാകാഞ്ഞ ആ അപ്സരനായിക മാനുഷിയാകട്ടെ എന്നു ശപിക്കുകയും ചെയ്തിരുന്നു. പിന്നൊരിക്കൽ മിത്രാ വരുണന്മാർ തപസ്സു് ചെയ്തു ബദരികയിൽ താമസിക്കവെ--വരസ്തനി, നിതംബിനി, ചാരുഹാസിനി, ആയ ഉർവശി പട്ടുടുത്തു് പൂവിറുത്തു് നടക്കുന്നതു കണ്ടു്, മോഹിതരായി. ആ മഹർഷിമാർ ഇരുന്നിരുന്ന മാൻതോൽ ശുക്ലം കൊണ്ടു് കലുഷിതമായി. അവർ ശുക്ലത്തെ വെള്ളം നിറഞ്ഞ ഒരു കുടത്തിൽ സൂക്ഷിച്ചു. കുടത്തിൽ നിന്നു് അഗസ്ത്യനും വരുണനും പിറന്നു.. അവരിൽ വരുണന്റെ പുത്രത്വം ലഭിച്ചതു് വസിഷ്ഠനാണ്. ഈ വസിഷ്ഠന്റെ ഭാര്യ ഒരു നാരദ ഭഗിനിയായ അരുന്ധതിയാണ്. നാമ സാമ്യം നിമിത്തം ഈ അരുന്ധതിയേയും ഊർജ്ജയെന്നു് ചിലപ്പോൾ പറയാറുണ്ടു്.. നിമിയുടെ കാല ശേഷം, ദീർഘ കാലത്തിന്റെ ശേഷവും ദശരഥന്റെ രാജധാനിയിലും മററും—വസിഷ്ഠനെ സൂര്യവംശ പുരോഹിതനായി കാണുന്നു. ആയതിനാൽ ഈ ജന്മത്തിലും വസിഷ്ഠൻ സൂര്യവംശ പുരോഹിതനായിരുന്നു എന്നു സങ്കല്പിക്കപ്പെടാം. ഈ വസിഷ്ഠനും അരുന്ധതിക്കും ശക്തി മുതലായി നൂറു പുത്രന്മാർ ഉണ്ടായി. ബ്രാഹ്മണ ശാപം നിമിത്തം രാക്ഷസാവേശം ലഭിച്ച സൌദാസൻ—കല്മാഷപാദൻ—വിശ്വാമിത്രന്റെ പ്രേരണം അനുസരിച്ചു്—പരമതാപസനായ ശക്തിയേയും, സർവ വസിഷ്ഠ പുത്രന്മാരെയും തിന്നു മുടിച്ച സംഭവം—ഈ പുസ്തക പരമ്പരയിൽ സൂര്യ വംശത്തിൽ കാണുക. പുത്ര മരണ സന്തപ്തനായ വസിഷ്ഠൻ ആത്മഹത്യ ചെയ്യുവാനായി ഉത്സാഹിച്ചു്, അങ്ങിങ്ങു് അലഞ്ഞു നടന്നതും, കല്മാഷ പാദനു് അശ്മകൻ എന്ന പുത്രനെ ദാനം ചെയ്തതും, ആയ സംഭവങ്ങളും—അവിടെ ഉണ്ടു്. വസിഷ്ഠൻ ശോക പരായണനായി കാലം കഴിക്കവെ, ശക്തിയുടെ ഭാര്യയായ അദൃശ്യന്തി ഗർഭവതിയാണെന്നും, വംശച്ഛേദം ഭവിച്ചില്ല എന്നും ഗ്രഹിച്ചു്--ജീവിതത്തെ തുടരാമെന്നു് നിശ്ചയിച്ച സംഭവവും ആ ഭാഗത്തു കാണാം. വസിഷ്ഠൻ സൌദാസനു് ഗോമഹിമയെ, ഇങ്ങനെ ഉപദേശിക്കുന്നു. സൌദാസൻ ഒരിക്കൽ ബ്രഹ്മകോശനും സർവലോക ചരനും ആയ കുല പുരോഹിതനോടു്--വസിഷ്ഠനോടു്--വിനയപൂർവം ചോദിച്ചു:-

ത്രൈലോക്യേ ഭഗവൻ കിംസ്വിൽ പവിത്രം കഥ്യതേഽനഘ
യൽ കീർത്തയൻ സദാ മർത്ത്യഃ പ്രാപ്നുയാൽ പുണ്യമുത്തമം.

ഹേ അനഘ! ഈ ത്രൈലോക്യത്തിൽ പവിത്രമായതു് എന്തു്? മനുഷ്യൻ ഏതിനെ സദാ കീർത്തനം ചെയ്താൽ ഉത്തമമായ പുണ്യത്തെ സമ്പാദിക്കും. സൌദാസൻ പ്രണമിച്ചു നില്ക്കുന്നതു കണ്ടു്, വസിഷ്ഠൻ മനഃകായ ശുദ്ധി ചെയ്തു് പശുക്കളെ നമസ്കരിച്ചു കൊണ്ടു് പശുക്കളെ-ഗോക്കളെ--സംബന്ധിച്ചു് ഉപദേശിച്ച ദീർഘമായ ഉപനിഷത്തിന്റെ ഏതാനം ഭാഗങ്ങളെ ഇവിടെ ഉദ്ധരിക്കാം.

ഗാവഃ സുരഭി ഗന്ധിന്യഃ തഥാ ഗുഗ്ഗുല ഗന്ധയഃ
ഗാവഃ പ്രതിഷ്ഠാ ഭൂതാനാം ഗാവഃ സ്വസ്ത്യയനം മഹൽ
ഗാവോ ഭൂതം ച ഭവ്യം ച ഗാവഃ പുഷ്ടിഃ സനാതനീ
ഗാവോ ലക്ഷ്മ്യാഃ തഥാമൂലം ഗോഷു ദത്തം ന നശ്യതി
അന്നം ഹി പരമം ഗാവോ ദേവാനാം പരമം ഹവിഃ
സ്വാഹാകാര വഷട്കാരൌ ഗോഷു നിത്യം പ്രതിഷ്ഠിതൌ
ഗാവോ യജ്ഞസ്യ ഹി ഫലം ഗോഷു യജ്ഞാഃ പ്രതിഷ്ഠിതാഃ
ഗാവോ ഭവിഷ്യം ഭൂതം ച ഗോഷു യജ്ഞാ പ്രതിഷ്ഠിതാഃ
സായം പ്രാതശ്ച സതതം ഹോമകാലേ മഹാദ്യുതേ
ഗാവോ ദദതി വൈ ഹൌമ്യം ഋഷിഭ്യഃ പുരുഷർഷഭ
യാനി യാനി ച ദുർഗ്ഗാണി ദുഷ്കൃതാനി കൃതാനി ച
തരന്തി ചൈവ പാപ്മാനം ധേനും യേ ദദതി പ്രഭോ.

പശുക്കൾ സുരഭി ഗന്ധികളാകുന്നു; പശുക്കൾക്കു് ഗുല്ഗുലു ഗന്ധവും ഉണ്ടു്. പശുക്കൾ ഭൂതങ്ങളുടെ പ്രതിഷ്ഠയും മഹൽ മംഗല സംഭാവനം ചെയ്യുന്നവയും, ആകുന്നു. പശുക്കൾ ഭൂതമാകുന്നു; ഭവ്യം ആകുന്നു; സനാതനമായ പുഷ്ടിക്കു് ആധാരമാകുന്നു. സൈശ്വര്യങ്ങൾക്കു് മൂലമായ പശുക്കൾക്കു് കൊടുക്കുന്ന യാവയും, കൊടുക്കുന്നവനു്, വിഭവമാകുന്നു. പരമാന്നം പശുക്കളത്രെ. സുരന്മാർക്കു് പരമമായ ഹവിസ്സു് പശുക്കളത്രെ. സ്വാഹ വഷട് എന്നവ പശുക്കളിൽ പ്രതിഷ്ഠിതങ്ങളായിരിക്കുന്നു. പശുക്കൾ യജ്ഞഫലമാകുന്നു. പശുക്കളിൽ യജ്ഞങ്ങൾ പ്രതിഷ്ഠിതങ്ങളാകുന്നു. വൈകുന്നേരവും രാവിലെയും ഋഷികൾക്കു് ഹോമാവശ്യത്തിലേക്കു് ഹവിസ്സു് നൽകുന്നതു്, പശുക്കൾ തന്നെ. പശുവിനെ ദാനം ചെയ്യുന്നവൻ, ചെയ്യുന്ന ദുഷ്കൃതങ്ങൾക്കും വരുന്ന വിപത്തുകൾക്കും പ്രതിവിധി ചെയ്യു.

അനാഹിതാഗ്നിഃ ശതഗുഃ അയജ്വാ ച സഹസ്രഗുഃ
സമൃദ്ധോ യശ്ച കീനാശോ നാഽർഘമർഹന്തി തേ ത്രയഃ

നൂറു പശുക്കൾ സ്വന്തമായി ഉണ്ടു് എങ്കിലും, അഗ്ന്യഗാരം രക്ഷിക്കാത്തവനും, ആയിരം പശുക്കൾ ഉണ്ടു് എങ്കിലും യാഗം ചെയ്യാത്തവനും, പശുദാനം ചെയ്വാൻ തക്ക വിഭവം ഉള്ളവനാണെങ്കിലും കൃപണനായിരിക്കുന്നവനും,—ഈ മൂന്നു് വകക്കാർ പൂജയെ അർഹിക്കുന്നില്ല.

നാഽകീർത്തയിത്വാ ഗാഃ സുപ്യാൽ താസാം സംസ്മൃത്യ ചോൽപതേൽ
സായം പ്രാതർ നമസ്യേച്ച ഗാസ്തതഃ പുഷ്ടിമാപ്നുയാൽ
ഗവാം മൂത്ര പുരീഷസ്യ നോദ്വിജേത കഥംചന
ന ചാസാം മാംസമശ്നീയാത് ഗവാം പുഷ്ടിം തഥാഽപ്നുയാത്.

ഗോനാമം ജപിക്കാതെ ഉറങ്ങുവാൻ പോകരുതു്. ഗോക്കളെ സ്മരിക്കാതെ എഴുനീല്ക്കരുതു്. ഇങ്ങനെ വൈകുന്നേരവും രാവിലെയും തപസ്സു് ചെയ്യുന്നവൻ, പുഷ്ടിമാനാകും. പശുവിന്റെ മലമൂത്രങ്ങളെ നിന്ദിക്കരുതു്. ഗോമാംസം തിന്നരുതു്. ഈ വിധികളെ അനുസരിക്കുന്നവൻ പുഷ്ടിമാനാകും.

ഗാശ്ച സങ്കീർത്തയേൻ നിത്യം നാമമന്യേത താസ്തഥാ
അനിഷ്ടം സ്വപ്നമാലക്ഷ്യ ഗാം നരഃ സംപ്രകീർത്തയേൽ
ഗോമയേന സദാ സ്നായാൽ ഗോകരീഷേ ച സംവിശേൽ
ശ്ലേഷ്മമൂത്ര പുരീഷാണി പ്രതിഘാതം ച വർജ്ജയേൽ
സാർദ്രേ ചർമ്മണി ഭുഞ്ജീത നിരീക്ഷേ വാരുണീം ദിശം
വാഗ്യതഃ സർപ്പിഷാ ഭൂമൌ ഗവാം വ്യുഷ്ടിം സദാഽശ്നുതേ.
ഘൃതേന ജുഹുയാദഗ്നിം ഘൃതേന സ്വസ്തി വാചയേൽ
ഘൃതം ദദ്യാൽ ഘൃതം പ്രാശേൽ ഗവാം വ്യുഷ്ടിം സദാഽശ്നുതേ
ഗോമത്യാ വിദ്യയാ ധേനും തിലാനാമഭിമന്ത്ര്യ യഃ
സർവരത്നമയീം ദദ്യാൽ ന സ ശോചേൽ കൃതാകൃതേ
ഗാവോ മാമുപതിഷ്ഠന്തു ഹേമശൃംഗ്യഃ പയോമുചഃ
സുരഭ്യഃ സൌരഭേയ്യശ്ച സരിതഃ സാഗരം യഥാ
ഗാ വൈ പശ്യാമ്യഹം നിത്യം ഗാവഃ പശ്യന്തു മാം സദാ
ഗാവോഽസ്മാകം വയം താസാം യതോ ഗാവസ്തതോ വയം
ഏവം രാത്രൌ ദിവാ ചാപി സമേഷു വിഷമേഷു ച
മഹാഭയേഷു ച നരഃ കീർത്തയൻ മുച്യതേ ഭയാൽ.

ഗോനാമസങ്കീർത്തനം ചെയ്യണം; ഗോനിന്ദ ചെയ്യരുതു്. ദുസ്സ്വപ്നം കാണുന്നവൻ, ഗോസങ്കീർത്തനം പാടണം. സ്നാനത്തിനു് ചാണകം ഉപയോഗിക്കണം. ചാണകവരട്ടിമേൽ ഇരിക്കണം. കഫം, മൂത്രം, മലം മുതലായവയെ ചാണകത്തിൽ വർജ്ജിക്കരുതു്. പശുക്കളെ ഒരു പ്രകാരത്തിലും ഉപദ്രവിക്കരുതു്. ഉണ്ണുവാൻ നിരിക്കുന്നതു്, പടിഞ്ഞാറോട്ടു് തിരിഞ്ഞു്, വെള്ളം കൊണ്ടു് വെടിപ്പാക്കിയ പച്ചത്തോലിൽ, വേണം. മൌനം പൂണ്ടു് ഇരുന്നു് നെയ്യു് കൂട്ടി ഉണ്ണണം. ആയതിലേക്കു് പാത്രങ്ങൾ ഉപയോഗിക്കരുതു്. ഹോമിക്കേണ്ടതു് നെയ്യാണു്. നെയ്യു് ദാനം കൊടുക്കണം. അതു് വാങ്ങുന്ന ബ്രാഹ്മണനോടു് അനുഗ്രഹം വാങ്ങണം. കൊടുക്കേണ്ടതും ഉണ്ണേണ്ടതും നെയ്യു് തന്നെ. അങ്ങനെ ചെയ്യുന്നവർ, പശുക്കൾ നൽകുന്ന സർവ അനുഗ്രഹങ്ങളെ പ്രാപിക്കും. എള്ളു കൊണ്ടു ഗോപ്രതിമ നിർമ്മിച്ചു് അതിന്മേൽ, ഗോമതീ മന്ത്രങ്ങളെ ഉച്ചരിച്ചു്, സർവ രത്നങ്ങളെ കൊണ്ടു് അലങ്കരിച്ചു്, ദാനം ചെയ്യുന്നവൻ, കൃതങ്ങളും അകൃതങ്ങളും ആയ പാപങ്ങളെ കുറിച്ചു് ശോചിക്കേണ്ടതില്ല. പാലുള്ളവയും കൊമ്പിൽ പൊന്നു കെട്ടിയവയും ആയ പശുക്കൾ—സുരഭി പുത്രികൾ—സൌരഭിവർഗ്ഗത്തിൽ പെട്ട പശുക്കൾ—എന്റെ അടുക്കലേക്കു്—നദികളൊക്കെയും സമുദ്രത്തിലേക്കു് എന്നതു പോലെ—വരട്ടെ. ഞാൻ പശുക്കളെ എപ്പോഴും നോക്കി നില്ക്കുന്നു. പശുക്കൾ എന്നെ കാണട്ടെ. ഞാൻ പശുക്കളുടെ സ്വത്തു്, പശുക്കൾ എന്റെ സ്വത്തും ആകുന്നു. പശുക്കളുള്ളേടങ്ങളിൽ—ഞാനുണ്ടു്. രാത്രിയിലും പകലും, സമ്പത്തിലും ആപത്തിലും—മഹാഭയങ്ങളിൽ—മനുഷ്യൻ, പശുക്കളെ കീർത്തിക്കണം. അങ്ങനെ കീർത്തിക്കുന്നവൻ, സർവ ഭയങ്ങളിൽ നിന്നു് വിമുക്തനാകും.''

വസിഷ്ഠൻ തുടർന്നു പറഞ്ഞു:—പണ്ട് പശുക്കൾ ശ്രേഷ്ഠതയെ ലക്ഷ്യമാക്കി നൂറായിരം വർഷം തപസ്സ് ചെയ്കയുണ്ടായി. അവർ ഇങ്ങനെ അർത്ഥിച്ചു. "സർവ്വ ദക്ഷിണകളിൽ ഉത്തമം ഞങ്ങളാകട്ടെ. ഞങ്ങളെ ദോഷം തീണ്ടാതിരിക്കട്ടെ. ഞങ്ങളുടെ മലം കലങ്ങിയ ജലങ്ങളിൽ കുളിച്ച് മനുഷ്യർ പൂതന്മാരാകട്ടെ. ചരാചരങ്ങളെ പവിത്രമാക്കുന്നതിന്, നരന്മാരും സുരന്മാരും ഗോമലം ഉപയോഗിക്കട്ടെ. ഗോദാനം ചെയ്യുന്നവർ ഗോലോകങ്ങളെ പ്രാപിക്കട്ടെ" ബ്രഹ്മാവ് പ്രത്യക്ഷനായി, ഗോക്കളെ ഇങ്ങനെ അനുഗ്രഹിച്ചു. "നിങ്ങളുടെ അഭീഷ്ടം സാധിച്ചിരിക്കുന്നു. നിങ്ങൾ ലോകസംതാരണം ചെയ്യുക."

തസ്മാൽ ഗാവോ മഹാഭാഗാഃ പവിത്രം പരമുച്യതേ
തഥൈവ സർവ്വഭൂതാനാം സമതിഷ്ഠന്ത മൂർദ്ധനി

ഇങ്ങനെയാണ് ഗോക്കൾ പരിശുദ്ധിയെ പ്രാപിച്ചത്; ആ മഹാഭാഗകൾ സർവ്വഭൂതങ്ങളിൽ പ്രാധാന്യം സമ്പാദിച്ചത്:

ശിതികണ്ഠമനഡ്വാഹം സർവ്വരത്നൈരലംകൃതം
ദത്വാ പ്രജാപതേർ ലോകാൻ വിശോകഃ പ്രതിപദ്യതേ.
വൈരാട പൃഷ്ഠമുക്ഷാണം സർവ്വരത്നൈരലംകൃതം
പ്രദദൻ മരുതാം ലോകാൻ സ്സ രാജൻ പ്രതിപദ്യതേ.
സമാന വത്സാം കപിലാം ധേനും ദത്വാ പയസ്വിനീം
സുവ്രതാം വസ്ത്ര സംവീതാം ബ്രഹ്മലോകേ മഹീയതേ
ഗോപ്രദാനരതോ യാതി ഭിത്വാ ജലദസംചയാൻ
വിമാനേനാർക്കവർണ്ണേന ദിവി രാജൻ വിരാജതാ
തം ചാരുവേഷാഃ സുശ്രോണ്യഃ സഹസ്രം വരയോഷിതഃ
രമയന്തി നരശ്രേഷ്ഠം ഗോപ്രദാനരതം നരം
വീണാനാം വല്ലകീനാം ച നൂപുരാണാം ച ശിഞ്ജിതൈഃ
ഹാസൈശ്ച ഹരിണാക്ഷീണാം സുപ്തഃ സുപ്രതിബോധ്യതേ.

യാവന്തി രോമാണി ഭവന്തി ധേന്വാം
താവന്തി വർഷാണി മഹീയതേ സഃ
സ്വർഗ്ഗച്യുതശ്ചാപി തതോ നൃലോകേ
കുലേ പ്രസൂതേ വിപുലേ വിശോകഃ

കണ്ഠമാംസം തൂങ്ങിക്കിടക്കുന്നതും സർവ്വരത്നങ്ങൾ അലങ്കരിച്ചതും ആയ ഒരു പശുവിനെ ദാനം ചെയ്യുന്നവൻ, ശോകമൊഴിഞ്ഞ്, പ്രജാപതി ലോകങ്ങളെ പ്രാപിക്കുന്നു. പൃഷ്ഠത്ത കൊഴുത്തതും സർവ്വരത്നങ്ങൾ അലങ്കരിച്ചതും ആയ ഒരു കാളയെ ദാനം ചെയ്യുന്നവൻ, മരുത്തുകളുടെ ലോകത്തെ പ്രാപിക്കുന്നു. പാലുള്ളതും, ഇണക്കമുള്ളതും, മുണ്ടുകൊണ്ട് മൂടിയതും ആയ കപില നിറപ്പുറമുള്ള പശുവിനെ, അതേ നിറമുള്ള കിടാവോടുകൂടെ ദാനം ചെയ്യുന്നവൻ, ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. പശുദാനം ചെയ്ക സ്വഭാവമായവൻ, സൂര്യപ്രഭമായ രഥത്തിൽ ഉയർന്ന്, മേഘമാർഗ്ഗങ്ങളെ തുളച്ചു കടന്ന്, സ്വർഗ്ഗത്ത് ചെന്നു ചേരുന്നു. വിമാനത്തിൽ ഉയരുന്ന ഗോദാന ഭാഗ്യവാനെ പ്രീണനം ചെയ്തുകൊണ്ട് ഉടുത്തൊരുങ്ങിയ ആയിരം സുശ്രോണികൾ എതിരേൽക്കുന്നു. ആ ധന്യൻ സ്വർഗ്ഗത്തിൽ ഉറങ്ങി എഴുന്നേൽക്കുന്നത്, മാൻകണ്ണിപ്പെണ്ണുങ്ങൾ ചിരിച്ചു തകർക്കുന്നതും, വീണകളുടെ മധുക്വാണങ്ങളും, വല്ലകികളുടെ മുഗ്ദ്ധനാദങ്ങളും, നൂപുരങ്ങളുടെ സുഭഗസ്വര മധുരാരവങ്ങളും, കാതുകളിൽ അമൃതധാര പെയ്യുന്നത് അറിഞ്ഞാകുന്നു. ഗോദാന മഹാഭാഗൻ, ദാനം ചെയ്ത പശുക്കളുടെ രോമത്തിന്റെ കണക്കിലുള്ള വർഷങ്ങളോളം സ്വർഗ്ഗത്തിൽ സുഖം അനുഭവിക്കുന്നു. അതിന്റെ ശേഷം വീണ്ടും പിറക്കുന്നത്, മനുഷ്യലോകത്തിലെ പ്രശംസ്യമായ കുലത്തിലും, ആയിരിക്കുകയും ചെയ്യും.

സുരൂപാ ബഹുരൂപാശ്ച വിശ്വരൂപാശ്ച മാതരഃ
ഗാവോ മാമുപതിഷ്ഠന്താം ഇതി നിത്യം പ്രകീർത്തയേൽ
നാസ്തി പുണ്യതരം ദാനം നാസ്തി പുണ്യതരം ഫലം
നാസ്തോ വിശിഷ്ടം ലോകേഷു ഭൂതം ഭവിതു മർഹതി.
ത്വചാ ലോമ്നാഥ ശൃംഗൈർ വാ വാലൈഃ ക്ഷീരേണ മേദസാ
യജ്ഞം വഹതി സംഭൂയ കിമസ്ത്യഭ്യധികം തതഃ
യയാ സർവ്വമിദം വ്യാപ്തം ജഗ സ്ഥാവര ജംഗമം
താം ധേനും ശിരസാ വന്ദേ ഭൂതഭവ്യസ്യ മാതരം.

ഈ മന്ത്രത്തെ എല്ലാവരും സദാ ജപിക്കേണ്ടതാണ്. ഗോമാതാക്കൾ സുരൂപകളാണ്. ബഹുരൂപകളാണ്. വിശ്വരൂപകളാണ്. പശുക്കൾ എന്റെ അടുക്കൽ വരട്ടെ. പശുദാനത്തെ അപേക്ഷിച്ച് പുണ്യതരമായ ദാനമില്ല. അതിനെ അപേക്ഷിച്ച് പുണ്യതരമായ ഫലവും ഇല്ല. പശുവിന് സമമായി ലോകത്തിൽ യാതൊന്നുമില്ല. ഇനി ഉണ്ടാകയും ഇല്ല. പശുവിന്റെ തോൽ, രോമം, കൊമ്പ്, വാൽ, പാൽ, മേദസ്സ് എന്നവ യജ്ഞത്തെ വഹിക്കുന്നു. പശുവിനെ കവിഞ്ഞ യാതൊന്ന് ഉണ്ട്? ചരാചരമായ ജഗത്തും, ആ ജഗത്തിൽ എവിടെയും വ്യാപിച്ചിരിക്കുന്നതും, ആയ പശുവിനെ—ഭൂതഭവിഷ്യങ്ങളുടെ മാതാവിനെ—ഞാൻ തലകുനിച്ചു വന്ദിക്കുന്നു."

വ്യാഘ്രയോന്യാം തതോ ജാതാ വസിഷ്ഠസ്യ മഹാത്മനഃ
ഏകോനവിംശതിഃ പുത്രാഃ ഖ്യാതാ വ്യാഘ്രപദാദയഃ

മഹാത്മാവായ വസിഷ്ഠന്ന് വ്യാഘ്രപാദൻ മുതലായി പത്തൊമ്പതു പ്രസിദ്ധ പുത്രന്മാർ വ്യാഘ്രയോനിയിൽ പിറന്നതായി പറയപ്പെടുന്നു. വ്യാഘ്രപാദന്മാർ മൂന്നു വസിഷ്ഠന്മാരിൽ ആരുടെ പുത്രന്മാരാണെന്ന് നിശ്ചയിക്കാമെന്ന് തോന്നില്ല. സരയൂനദി ഒരു വസിഷ്ഠന്റെ സൃഷ്ടിയാണ്. ആ സൃഷ്ടി ചെയ്തത് ഏത് വസിഷ്ഠനാണെന്ന് നിശ്ചയിക്കുക ദുഷ്കരമത്രെ. ആ സംഭവം ഇങ്ങനെയാണ്. ഒരിക്കൽ സുരന്മാർ വൈഖാനസ സരസ്സിന്റെ തീരത്ത് ഒരു സത്രം നടത്തുക ആയിരുന്നു. അവർ വസിഷ്ഠനെ പുരോഹിതനായി മനസ്സുകൊണ്ട് നിശ്ചയിച്ചു. സുരന്മാർ ദീക്ഷ നിമിത്തം കൃശന്മാരായി എന്നു കണ്ട്—ബലികൾ എന്ന് നാമമായ ഒരു വർഗ്ഗം ദാനവന്മാർ-പർവ്വതക്കൂടന്മാർ-സമര സന്നദ്ധന്മാരായി. യുദ്ധം നടന്നത് മാനസ സരസ്സിനടുത്താണ്. ചാകുന്ന ചാകുന്ന അരക്കന്മാർ മാനസ സരസ്സിൽ മുങ്ങി, പ്രാണ സമ്പാദനം ചെയ്തുപോന്ന അരക്കപ്പട, എണ്ണത്തിൽ കുറയാതെ തന്നെ നിന്നു. രാക്ഷസന്മാർ മരങ്ങളെ പിഴുതെടുത്ത്, മലകളെ അടർത്തെടുത്ത്, അമ്മാനമാടി ഇളക്കിമറിച്ച മാനസ സരസ്സിൽ, വെള്ളം നുര [illegible] ചാടി. അസുരന്മാർ സുരന്മാരെ തല്ലി. തല്ലുകൊണ്ട് സുരന്മാർ പതിനായിരക്കണക്കിന് ഓടി. ഓടിയ സുരന്മാർ ഇന്ദ്രനെ അഭയം പ്രാപിച്ചു. ശരണാർത്ഥിതനായ ഇന്ദ്രൻ, വസിഷ്ഠനെ അഭയം പ്രാപിച്ചു. വസിഷ്ഠൻ അഭയ പ്രദാനം ചെയ്തു. വസിഷ്ഠന്റെ വീര്യം വിസർജ്ജിതമായി; അരക്കന്മാർ എരിഞ്ഞു തുടങ്ങി; കരിഞ്ഞു ചാരമായി. പരമമംഗലനായ വസിഷ്ഠൻ, കൈ

ഭാസത്തിൽ താമസമായിരുന്ന ഗംഗയെ വിളിച്ചു വരുത്തി; ഗംഗ വന്നു; വസിഷ്ഠന്റെ ആജ്ഞ അനുസരിച്ചു്, സരസ്സിലൂടെ ഒഴുകി, സരസ്സിനെ കുത്തിപ്പൊളിച്ചു, പാഞ്ഞു. സരസ്സിൽ നിന്നു പാഞ്ഞിറങ്ങി ഒഴുകിയ നദിയാണു്, സരയൂ. ബലികൾ ഹതന്മാരായി. ബലികൾ ഹതന്മാരായ ദേശത്തിനു് ബലിദേശം എന്നു നാമമായി. ബ്രഹ്മവീര്യം ക്ഷത്രവീര്യത്തെ അതിക്രമിക്കുമെന്നു് ഉദാഹരിക്കുവാനായി ഈ സംഭവത്തെ ഉദ്ധരിക്കാറുണ്ടു്.

വസിഷ്ഠനു് പുത്രന്മാർ നൂറു്; അവരിൽ ജ്യേഷ്ഠൻ ശക്തി; ശക്തിയുടെ ഭാര്യ അദൃശ്യന്തി.

അദൃശ്യന്ത്യാഃ പിതാ വൈശ്യോ നാമ്നാ ചിത്രമുഖഃ പുരാ
ബ്രാഹ്മണത്വമനുപ്രാപ്തോ ബ്രഹ്മർഷിത്വം ച കൌരവ.

ശക്തി

അദൃശ്യന്തിയുടെ പിതാവായ ചിത്രമുഖൻ എന്ന വൈശ്യൻ തപസ്സു് നിമിത്തം ബ്രാഹ്മണ്യം സമ്പാദിച്ച ഒരു ബ്രഹ്മർഷി ആയിരുന്നു. തപഃസിദ്ധനായ ശക്തിയെ രാക്ഷസാവേശം നിമിത്തം, കൽമാഷപാദൻ ഭക്ഷിച്ച സംഭവം കൽമാഷപാദന്റെ ചരിത്രത്തിൽ അന്യത്ര കാണുക. ശക്തി അങ്ങനെ ചരമം അടഞ്ഞ സമയം അദൃശ്യന്തി ഗർഭവതിയായിരുന്നു. അദൃശ്യന്തിയുടെ ഗർഭത്തിൽ കിടന്നു തന്നെ വസിഷ്ഠൻ കേൾക്കുമാറു്, വേദാധ്യയനസ്വനം പുറപ്പെടുവിച്ച ശിശു, വീര്യവാനായ താപസനാകുമെന്നു് പ്രതീക്ഷിക്കപ്പെട്ടിരുന്നു.

ആശ്രമസ്ഥാ തതഃ പുത്രം അദൃശ്യന്തീ വ്യജായത
ശക്തേഃ കുലകരം രാജൻ ദ്വിതീയമിവ ശക്തിനം

അദൃശ്യന്തി പ്രസവിച്ചു; രണ്ടാമതു് ഉണ്ടായ ശക്തിയെപ്പോലെ, വീര്യവാനായ ശിശു, കുലവർദ്ധനനായി. ശിശുവിന്റെ ജാതകർമ്മം മുതലായവയെ പിതാമഹനായ ഭഗവാൻ-വസിഷ്ഠൻ—തന്നെ നടത്തി.

പരാസുഃ സ യതസ്തേന വസിഷ്ഠഃ സ്ഥാപിതോ മുനിഃ
ഗർഭസ്ഥേന തതോ ലോകേ പരാശര ഇതി സ്മൃതഃ

പരാശരൻ

മരിക്കുവാൻ ഒരുങ്ങിയ വസിഷ്ഠനെ, ഗർഭത്തിൽ കിടന്നുകൊണ്ടു് നിവർത്തിപ്പിച്ച ശിശു—പരാശരൻ എന്ന നാമത്തിൽ പ്രസിദ്ധനായി. ശിശു ചെറുപ്പം മുതല്ക്കു തന്നെ വസിഷ്ഠനെ അച്ഛൻ എന്നു വിളിച്ചു പോന്നു. പദങ്ങളെ സ്പഷ്ടമായി പറയാറായ ഘട്ടത്തിൽ-ശിശു വസിഷ്ഠനെ അച്ഛ എന്നു മധുരമായി പറയുന്നതു കേട്ടു്, അദൃശ്യന്തി പറഞ്ഞു:—"കുഞ്ഞേ! ഇതു നിന്റെ അച്ഛനല്ല; ഇതു നിന്റെ അച്ഛന്റെ അച്ഛനാണു്. നിന്റെ അച്ഛനെ ഒരു രാക്ഷസൻ ഭക്ഷിച്ചു കളഞ്ഞു." ഇതു കേട്ടു ദുഃഖാർത്തനായ പരാശരൻ, കോപനനായി. ആ താപസൻ സർവ്വലോക വിനാശം ചെയ്യാമെന്നു് ഉറച്ചു. പൌത്രന്റെ കോപവും വീര്യവും കണ്ടു് വസിഷ്ഠൻ—ഔർവ്വന്റെ കോപകഥയെയും ഔർവ്വൻ കോപത്തെ കടലിൽ കളഞ്ഞതിനെയും വിവരിച്ചു്, പൌത്രനെ ശമിപ്പിച്ചു. പരാശരൻ സർവ്വലോക പരാഭവക്ഷമമായ കോപത്തെ ഉപസംഹരിച്ചു. എന്നാൽ അമർഷം അടങ്ങാഞ്ഞ പരാശരൻ രാക്ഷസവധം ചെയ്യുവാനായി ഒരു രാക്ഷസസത്രം ആരംഭിച്ചു. മൂന്നു് അഗ്നികളുടെ മുമ്പിൽ നാലാമതൊരു അഗ്നി പോലെ, ജ്വലിച്ച പരാശരൻ, ഭൂമിയിൽ ഉദിച്ച സൂര്യനോ, എന്നു കണ്ടവർ കണ്ടവർ വിസ്മയം കൂറി. പൌത്രന്റെ രണ്ടാമത്തെ നിശ്ചയത്തെയും പ്രതിരോധിക്കുക യുക്തമല്ല, എന്നു വസിഷ്ഠൻ കരുതി. സത്രം [illegible] നടക്കുമെന്നുള്ളതും, രാക്ഷസവംശം ഒടുങ്ങിപ്പോകുമെന്നുള്ളതും, അറിഞ്ഞു്, പേടിച്ച അനേകം ഋഷികളും—പ്രത്യേകിച്ചു് പുലസ്ത്യനും-അവിടെ ചെന്നു് സാന്ത്വം പറക ഉണ്ടായി. പുലസ്ത്യന്റെ ചരിത്രം നോക്കുക. ആ സത്രത്തിലെ [illegible]യി പരാശരൻ അന്നു സംഭരിക്കുകയും ഹിമവാന്റെ വടക്കുഭാഗത്തേക്കു് എറിഞ്ഞു കളകയും ചെയ്ത തീയാണു്—ഇന്നു ദാവാഗ്നിയായി കാണപ്പെടുന്നതു്.

പരാശരൻ മത്സ്യഗന്ധിയിൽ--സത്യവതിയിൽ--വ്യാസന്റെ പിതാവായ സംഭവം ഇങ്ങനെയാണു്. പൂരുകുലത്തിൽ ജനിച്ച സംവരണന്റെ വംശജനായ കൃതിയുടെ പുത്രനായി, ഉപരിചരൻ എന്നു് ഒരുവൻ ഉണ്ടായി. ഉപരിചരനു് വസു എന്നും പേരുണ്ടു്. ഉപരിചരൻ പരാക്രമം നിമിത്തം ചേദിരാജ്യം സ്ഥാപിച്ചു. വിജിഗീഷുവും മൃഗയാശീലനും ആയിരുന്ന ഉപരിചരൻ ക്രമേണ—ആയുധങ്ങളെ താഴെ വെച്ചു്—വനങ്ങളിൽ തപസ്സു് ആരംഭിച്ചു. ഉപരിചരൻ ദേവരാജത്വം സ്വാധീനമാക്കുവാനുള്ള ഉത്സാഹമാണെന്നു് ഭയന്നു്, ദേവന്മാരും ദേവരാജാവും, ഉപരിചരനെ, പല പ്രകാരങ്ങളിൽ ഉപദേശിച്ചു. ഇന്ദ്രൻ പറഞ്ഞു:—"രാജാവേ! അങ്ങു ലോകത്തിൽ ധർമ്മത്തെ രക്ഷിക്കുക. ലോകത്തിൽ ധർമ്മത്തെ രക്ഷിക്കുന്നവർ, മരണശേഷം പല പുണ്യലോകങ്ങളെ പ്രാപിക്കുന്നതാണു്. ഞാൻ ദിവിഷ്ഠനാണു്; അങ്ങു് ഭുവിഷ്ഠൻ തന്നെ; അങ്ങു് എനിക്കു് പ്രിയനാകുന്നു. അങ്ങു് ഭൂമിയിൽ താമസിക്കുക. ഭൂമി മൃഗപൂർണ്ണവും, പുണ്യവും, ധനധാന്യസമൃദ്ധവും അല്ലയോ? സർവ്വഭോജ്യങ്ങളും ഭൂമിയിൽ ഉണ്ടു്. അങ്ങയുടെ രാജ്യം—ചേദിരാജ്യം—വിഭവസമ്പൂർണ്ണമാണു്; അങ്ങു് ചേദിയിൽ രാജാവായി വാഴുക. ഞാൻ അങ്ങയ്ക്കു് സ്ഫാടികമായ ഒരു വിമാനത്തെ തരുന്നു. അതു കാമഗവുമാണു്. ഈ വിമാനത്തിൽ കയറി ആകാശത്തിൽ സഞ്ചരിച്ചിട്ടുള്ള മനുഷ്യൻ, ഇല്ല. അങ്ങയ്ക്കു് ആ ഭാഗ്യം കൈവന്നു; ആയതിനാൽ അങ്ങു് ഉപരിചരൻ എന്നു പ്രസിദ്ധനാകും. അങ്ങു് ഈ വിമാനത്തിൽ കയറി, ശരീരവാനെങ്കിലും വാനത്തു് സഞ്ചരിക്കുക. ഞാൻ അങ്ങയ്ക്കു്, വൈജയന്തി എന്ന ഈ മാലയേയും സമ്മാനിക്കുന്നു. സമരത്തിൽ അങ്ങു് ഇതിനെ ധരിച്ചു കൊള്ളുക. ഈ വാടാമാല കഴുത്തിൽ കിടക്കുന്നവനെ, ആയുധം അടിക്കുക ഇല്ല. ധന്യവും അപ്രതിമവും, ഇന്ദ്രമാല എന്നു പ്രസിദ്ധവും ആയ ഈ വൈജയന്തി, അങ്ങയ്ക്കു് അടയാളമായിരിക്കട്ടെ." ഇഷ്ടനായ ഇന്ദ്രൻ ശിഷ്ടരക്ഷണം സാധിക്കുവാനായി ഉപരിചരനു്, ഒരു വൈഷ്ണവയഷ്ടിയേയും സമ്മാനിച്ചു. സുരന്മാർ സുരലോകത്തേക്കു് പോയി. ഇന്ദ്രാഭരണവിഭൂഷിതനായ ഉപരിചരൻ കാമഗമായ വിമാനത്തിൽ, ആകാശത്തൂടെ സ്വധാനിയിലേക്കു് പോന്നു. ഇന്ദ്രപൂജയെ ചെയ്യുവാൻ കാമിച്ച ഉപരിചരൻ, ഇന്ദ്രദത്തമായ യഷ്ടിയെ തറയിൽ നാട്ടി. ഇന്ദ്രാരാധനം ചെയ്യുന്ന രാജാക്കന്മാർ, യഷ്ടി നാട്ടുക എന്ന കർമ്മം ഉണ്ടായതു്, അന്നു മുതൽക്കാണു്. ഉപരിചരൻ ഇന്ദ്രപൂജ നടത്തി: ഇന്ദ്രൻ തുഷ്ടനായി: ഒരു ഹംസത്തിന്റെ രൂപത്തിൽ അവതരിച്ചു്, പൂജയെ സ്വീകരിച്ചു. ഇന്ദ്രൻ ഉപരിചരനെ ഇങ്ങനെ അനുഗ്രഹിച്ചു:—"ഇന്ദ്രമഹം ഇങ്ങനെ അനുഷ്ഠിക്കുന്നവർ, വിജയത്തെയും ഐശ്വര്യത്തെയും, സമ്പാദിക്കും. അവരുടെ ജനപദങ്ങ

രാഷ്ട്രങ്ങളും പ്രവൃദ്ധങ്ങളുമാകും. ഇന്ദ്രസൽകൃതനായ ഉപരിചരൻ, പരമൈശ്വര്യവാനായി. ഉപരിചരന് വീര്യവാന്മാരായ അഞ്ചു് പുത്രന്മാർ പിറന്നു. അവർ അഞ്ചു് രാജ്യങ്ങളിൽ രാജാക്കന്മാരായി. ജ്യേഷ്ഠനായ ബൃഹദ്രഥൻ—മഹാരഥൻ—മഗധങ്ങളിൽ വാണു. ശേഷിച്ച പുത്രന്മാർ—പ്രത്യഗ്രഹൻ, മണിവാഹനൻ എന്നു് നാമാന്തരമുള്ള കുശാംബൻ, മത്സില്ലൻ, അപരാജിതനായ യദു—വേറെ വേറെ രാജ്യങ്ങളിൽ വംശസ്ഥാപകന്മാരായി. മഹാത്മാവായ സമ്രാട്ട്, സ്ഫാടിക വിമാനത്തിൽ, ആകാശത്തു് സഞ്ചരിക്കവെ, അപ്സരസ്സുകളും ഗന്ധർവന്മാരും 'ഉപരിചര! ഉപരിചര!' എന്നു പ്രശംസിച്ചു. അങ്ങനെയിരിക്കുന്ന കാലത്തു്, അവിടെ ഒരു വിശേഷസംഭവം നടന്നു. സജീവമായ കോലാഹലം മല, രാജധാനീസമീപത്തു് കൂടെ ഒഴുകുന്ന ശുക്തിമതി നദിയെ, കാമപ്പേ കയറി, പുൽകി.

വേഗത്തിലൊഴുകുന്ന വാഹിനിക്കുനേരം
പോകരുതാതെ വന്നു പർവ്വതം തടുക്കയാൽ
വെള്ളവും മേല്പോട്ടേക്കു് പൊങ്ങിയ നാട്ടിലെല്ലാം
ഉള്ളവരല്ലൽ കൈക്കൊണ്ടന്യായം കാൺകയാലെ.

ഉപരിചരൻ മലയെ ചവുട്ടി; മല പൊടിഞ്ഞു് ലഭിച്ച ദ്വാരത്തിലൂടെ, ശുക്തിമതി, കോലാഹലനെ അതിക്രമിച്ചു്, മുന്നേപ്പോലെ ഒഴുകി. പർവ്വതനദീസംഗമം നിഷ്ഫലമായില്ല. [നദി ഇരട്ടപ്പിള്ളകളെ—ആണിനെയും പെണ്ണിനെയും—പ്രസവിച്ചു. പർവ്വതത്തിന്റെ ബന്ധത്തിൽ നിന്നു മോചനം ലഭിച്ചതിനാൽ പ്രീതയായ ശുക്തിമതി, ശിശുക്കളെ രാജാവിന്നു് സമർപ്പിച്ചു. ഉപരിചരൻ പുരുഷനെ സേനാപതിയായി നിയമിച്ചു. കന്യകയെ—ഗിരികയെ—ഭാര്യയായി സ്വീകരിച്ചു. ഗിരിക ഋതുമതിയായി; കുളിച്ചു്, ഉടുത്തു്, മാല ചൂടി കാമപൂരണം അർത്ഥിച്ചു. എന്നാൽ ആ ദിവസം തന്നെ പിതൃക്കൾ പ്രത്യക്ഷരായി, ശ്രാദ്ധത്തിന്നു് മൃഗങ്ങളെ കൊന്നുകൊണ്ടുവരേണ്ട കാലം, അതിക്രമിച്ചു എന്നു് രാജാവിനെ അറിവിക്കുക ഉണ്ടായി. പിതൃക്കളുടെ നിയോഗം ലഭിച്ച ഉപരിചരൻ, പത്നീപ്രാർത്ഥനയെ അവഗണിച്ചു്, നായാട്ടിനായി കാടുകളിലേക്കു് തിരിച്ചു. ഋതുമതിയായ ഗിരികയെ—പരമരൂപസമ്പന്നയായ ഗിരികയെ—ലക്ഷ്മീസമ പരമൈശ്വര്യം പൂണ്ട ഗിരികയെ—ചിന്തിച്ചുകൊണ്ടു തന്നെ, കാമാർത്തനായ ഭർത്താവു്—വനങ്ങളിൽ ഭ്രമിച്ചു. വനഭംഗിയും കാമപ്രേരകമായിരുന്നു. അശോകം, ചമ്പകം, മാവു്, തൊട്ടകാര, പുന്ന, കൊന്ന, തെങ്ങു്, പിലാവു്, ചന്ദനം, പാച്ചോററി, ബകുളം, ദിവ്യപാടലം മുതലായ മഹാവൃക്ഷങ്ങൾ—പുണ്യവൃക്ഷങ്ങൾ—പൂ പൂത്തു് കായ് കായിച്ചു്—കോകിലാകുലമായി, മത്തഭ്രമരസംഭ്രമസമാകീർണ്ണമായി—കാണായ ദിക്കിലൊക്കെയും, കാണായി നില്ക്കുന്നു. കണ്ണിൽ കാണായതു് ചൈത്രരഥമോ രൂപമെടുത്ത വസന്തമോ, എന്നു് ഉന്മാദം പൂണ്ട ഉപരിചരൻ—മന്മഥസംമഥിതനായി. വനസംഗമം കണ്ടും, ഗിരികാവിരഹം കൊണ്ടും, പരമാർത്തനായ ഉപരിചരൻ—തളിരും മൊട്ടും പൂവും കായും കൊണ്ടു പ്രഭ പതറി, മണം പെരുന്ന മണവറ പോലെ നിന്ന ഒരു വലിയ അശോകമരത്തെ കാണുന്നതിന്നു് ഇടയായി. ചിന്താപരാധീനനായ ഉപരിചരൻ അവിടെ—തേനിൽ നനഞ്ഞു് പൂക്കടലിൽ വീശി വരുന്ന വായുവിനെ ഏററ്, മരത്തണലിൽ ഇരുന്നു. കാമപൂരണം പ്രാർത്ഥിച്ച ഗിരികയെ തന്നെ—മന്മഥ പരമതാപം വളർത്തുന്ന സാഹചര്യങ്ങളിൽ—ചിന്തിച്ചുകൊണ്ടിരുന്ന ഉപരിചരൻ—ഇന്ദ്രിയസ്ഖലനം നിമിത്തം ഉണർന്നു. സ്വാരതസ്സും, ഗിരികയുടെ ഋതുത്വവും നഷ്ടമാകരുതെന്നു കരുതിയ ഉപരിചരൻ—ശുക്ലത്തെ ഒരു പരുന്തിനെ ഏല്പിച്ചു രാജധാനിയിലേക്കു് അയച്ചു. പരുന്തു് പോയ വഴിക്കു് വേറൊരു പരുന്തു് തടുത്തു. വന്ന പരുന്തിന്റെ കൊക്കിൽ കണ്ടതു്, മാംസമാണെന്നു് ഉറച്ചു്, ഊൺ കിട്ടുവാൻ കൊതിച്ചുകൊണ്ടു്, നിന്ന പരുന്തു്, എതിർത്തു. അവർ തമ്മിയ പോരു് നടന്നു; പോരു് നടക്കുന്നതിനിടയ്ക്കു് രേതസ്സു്, കീഴെ യമുനയിൽ വീണു. അദ്രിക എന്നു പേരായ അപ്സരസ്ത്രീ ബ്രാഹ്മണശാപം നിമിത്തം, മത്സ്യമായി, അക്കാലങ്ങളിൽ യമുനയുടെ കയങ്ങളിൽ വിഹരിക്കുന്നുണ്ടായിരുന്നു. മുകളിൽ നിന്നു് ഏതോ പദാർത്ഥം വെള്ളത്തിൽ വീണതിനെ, അദ്രിക വെട്ടി വിഴുങ്ങി. മാസം പത്തു കടന്നു. അദ്രിക മുക്കുവന്മാരുടെ വലയിൽപ്പെട്ടു. അവർ മത്സ്യത്തെ കരയ്ക്കു് കയററി—കീറി—അഹോ! ഒരു പുരുഷനേയും സ്ത്രീയേയും മത്സ്യഗർഭത്തിൽ കണ്ടു് വിസ്മിതരായി. മുക്കുവന്മാർ കൊന്ന മത്സ്യം—മാനുഷപ്രസവശേഷം മോചനം ലഭിക്കുമെന്നു് പൂർവാലബ്ധമായിരുന്ന ശാപമോക്ഷം അനുസരിച്ചു്—സിദ്ധചാരണപഥങ്ങളിലേക്കു് ഉയർന്നു. കിട്ടിയ വിശിഷ്ട പ്രജകളെ—ദാശന്മാർ ഉപരിചര രാജാവിന്നു് കാഴ്ച വച്ചു. വൃത്താന്തം അറിഞ്ഞു് വിസ്മിതനായ രാജാവു്—പുരുഷനെ വാങ്ങി വളർത്തി. ഈ ശിശുവാണു് പിൽക്കാലങ്ങളിൽ മത്സ്യരാജവംശം സ്ഥാപിച്ചതു്. ധർമ്മാത്മാവായ ഉപരിചരനാകട്ടെ, രൂപസമ്പന്നയായ സ്ത്രീപ്രജയെ ദാശന്മാർക്കു് തന്നെ നൽകി. ആ ശുചിസ്മിതയുടെ നാമം സത്യവതി എന്നാണു്. എന്നാൽ ദാശന്മാരോടുള്ള സഹവാസം നിമിത്തം ആ ശുചിസ്മിത, മത്സ്യഗന്ധി എന്ന നാമത്തിലും പ്രസിദ്ധയായി. സത്യവതിയാകട്ടെ അച്ഛനായ ദാശനെ സഹായിക്കണമെന്നുള്ള വിചാരത്തോടു കൂടെ,—യാത്രക്കാരെ നദി കടത്തുന്നതിന്നു് തോണി തുഴയുന്ന പണി ഏറെ മേററു.

തരുണീമണി കാളി കാളിന്ദീനദി തന്നിൽ
തരണിവഴിപോലെ കടത്തി ത്തുടങ്ങിനാൾ;
കാളിന്ദി കടക്കുന്ന പാന്ഥന്മാരെല്ലാവർക്കും
കാളിയായി ലഭിച്ചിതു മാനസമതുകാലം.

പരാശരൻ തീർത്ഥയാത്ര പോകുന്ന വഴിക്കു്, മത്സ്യഗന്ധി—കാളി—തോണി കടത്തുന്ന കടവിൽ ചെന്നു ചേർന്നു. തുഴ പിടിച്ചു നിന്ന സുശ്രോണിയെ കണ്ടു്, ത്രികാലജ്ഞനായ പരാശരൻ ചിന്തിച്ചു: പറഞ്ഞു:—''ഭദ്രേ! ഇവിടെ തോണി കടത്തുവാൻ ആളില്ലയോ?'' മത്സ്യഗന്ധി പറഞ്ഞു:—''എന്റെ അച്ഛന്നു് ആൺമക്കളില്ല; തോണി കടത്തുന്നതു് ഞാൻ തന്നെയാണു്.'' പരാശരൻ: ''എന്നാൽ ആകട്ടെ.'' പരാശരനും മത്സ്യഗന്ധിയും തോണിയിൽ കയറി. പരാശരൻ സൂക്ഷിച്ചു നോക്കുന്നതു് കണ്ടു്—മത്സ്യഗന്ധി പറഞ്ഞു:—''ഞാൻ ഇവിടെ ദാശരാജാവിന്റെ മകളാണു്. എന്റെ പേരു മൽസ്യഗന്ധി.'' പരാശരൻ പറഞ്ഞു:—''ഭവതിയെ കണ്ട ക്ഷണത്തിൽ—ദിവ്യജ്ഞാനം കൊണ്ടു് പല ചരിത്രങ്ങളും ഞാൻ അറിഞ്ഞിരിക്കുന്നു. ബർഹിഷത്തുകൾ എന്നു് പേരായി ഒരു വർഗ്ഗം പിതൃക്കളുണ്ടു്. ഭവതി അവരുടെ പുത്രിയാണു്. ഭവതിയുടെ പേരു് അച്ഛോദ. അച്ഛോദം എന്നു പേരായ സരസ്സില്ലയോ? ഭവതിയുടെ ജനനം അതിലാണു്. ഭവതി ആ പിതൃക്കളെ മു

മ്പ് കണ്ടിട്ടില്ല. ദേവി അവരുടെ മാനസ പുത്രിയാണ്; അ
വരെ അറിയായ്ക നിമിത്തം, അവരിൽ ഒരുവനായ വസു
വിനെ ദേവി കാമിച്ചു. അങ്ങനെ കാമിച്ചതു നിമിത്തം ദേ
വതി ശാപഗ്രസ്ത യായി. മത്സ്യരൂപം പൂണ്ട അദ്രികയിൽ ദേ
വതി, രാജപുത്രിയായി പിറക്കും എന്നാണ് ശാപമുണ്ടായത്.
അതാണ് ദേവിയുടെ ജനന ചരിത്രം. ദേവി ഉപരിചര രാ
ജാവിന്റെ പുത്രിയാണ്; മത്സ്യ രാജാവിന്റെ ഭഗിനിയാണ്.
ദേവി പരാശരന്റെ ഭാര്യയായി, ഒന്നായ വേദത്തെ നാലം
യി പകുക്കുന്ന ബ്രഹ്മർഷിയുടെ മാതാവാകും. അതിന്റെ ശേ
ഷം ശന്തനു രാജാവിന്റെ വംശ വർദ്ധിനി യായി വാഴും. ആ
യതിനാൽ അല്ലയോ സത്യവതി, ഞാൻ വംശ നന്ദന നായ
പുത്രനെ പ്രാർത്ഥിക്കുന്നു.'' മത്സ്യഗന്ധ സർവാംഗങ്ങളിൽ വി
യർത്തു കുറി; പറഞ്ഞു:-''മഹാപ്രഭോ! ഇവിടെ സംഗമം എ
ങ്ങനെ സാധിക്കും. ഇപ്പോഴും പ്രഭാത മാണ്. പരിശുദ്ധ യാ
യ കാളിന്ദിയുടെ ഇരു കരകളിലും, അതാ കാണുക, ഋഷിക
ളും, താപസന്മാരും, ശിഷ്യന്മാരും, മുനി പത്നികളും, ബ്രാഹ്മണ
രും,—കുളിച്ച്, ജപിച്ച്, ബ്രഹ്മഘോഷം വളർത്തുന്നു.'' പരാ
ശരൻ ഒരു മൂടൽ മഞ്ഞ് സൃഷ്ടിച്ചു; തോണി അന്ധകാരാവൃത മാ
യി. പരമർഷിയുടെ വീര്യം, കണ്ട്—കന്യക വിസ്മയിച്ചു; വ്രീ
ഡിത യായി; പറഞ്ഞു:-''ഭഗവൻ! ഞാൻ സ്വതന്ത്ര യല്ലല്ലോ;
കന്യാഭാവം നശിച്ചാൽ ഞാൻ എങ്ങനെ ഗൃഹത്തിലേക്ക് പോ
കും? സകലവും ആലോചിച്ച്, അങ്ങ് വേണ്ടതു പോലെ ചെ
യ്യുക.'' പരാശരൻ പറഞ്ഞു:-''ദേവിയുടെ കന്യാഭാവം ന
ശിക്കുക യില്ല. ദേവി എന്തെങ്കിലും വരം ചോദിക്കുകയും ചെ
യ്യാം. എന്റെ പ്രസാദം മുമ്പ് ഒരിക്കലും ആർക്കും നിഷ്ഫല
മായിട്ടില്ല.'' മത്സ്യഗന്ധയാകട്ടെ ശരീര സുഗന്ധതയെ വരിച്ചു.
പരാശരൻ അനുഗ്രഹിച്ചു; അന്നു മുതൽ സത്യവതിക്ക് ഗന്ധ
വതി എന്നും: ഗന്ധം യോജന ദൂരം വരയ്ക്ക് ചെന്നു പററ മാ
യിരുന്നതിനാൽ യോജനഗന്ധ എന്നും; നാമാന്തരങ്ങളും ഉണ്ടാ
യി. പരാശരന് സത്യവതിയിൽ ജനിച്ച പുത്രനാണ്, വേ
ദവ്യാസൻ എന്ന നാമത്തിൽ സുപ്രസിദ്ധ നായ പരമ താപസ
ൻ. വേദ വ്യാസന്റെ നാമം കൃഷ്ണൻ എന്നാണ്. വേദ
വ്യാസന്റെ ജനനത്തെ കുറിച്ച്, പരാശരൻ തന്നെ യുധിഷ്ഠിര
നോട് ഇങ്ങനെ പ്രസ്താവിക്കുന്നു.

> പ്രസാദ്യേഹ പുരാ ശർവം മനസാഽചിന്തയം നൃപ
> മഹാതപാ മഹാതേജാ മഹായോഗീ മഹായശാഃ
> വേദവ്യാസഃ ശ്രിയാവാസോ ബ്രാഹ്മണഃ കരുണാന്വിതഃ
> അപ്യസൗ വീപ്സിതഃ പുത്രോ മമ സ്യാദ്വൈ മഹേശ്വ
> രാത്
> ഇതി മത്വാ ഹൃദി മതം പ്രാഹ മാം സുരസത്തമഃ
> മയി സംഭാവനാ യാസ്യാഃ ഫലാത് കൃഷ്ണോ ഭവിഷ്യതി.
> സാവർണസ്യ മനോഃ സർഗ്ഗേ സപ്തർഷി ശ്ച ഭവിഷ്യതി
> വേദാനാം ച സ വൈ വക്താ കുരുവംശകര സ്തഥാ.
> ഇതിഹാസസ്യ കർത്താ ച പുത്ര സ്തേ ജഗതോ ഹിതഃ
> ഭവിഷ്യതി മഹേന്ദ്രസ്യ ദയിതഃ സ മഹാൻ മുനിഃ
> അജര ശ്ചാമര ശ്ചൈവ പരാശരസുത സ്തവ

പണ്ട് ഞാൻ ശിവനെ പ്രസാദിപ്പിച്ചു കൊണ്ട്, മഹാ തപ
സ്വനും, മഹാ തേജസ്വനും, മഹാ യോഗിയും, മഹാ യശസ്വനും,
വേദങ്ങളെ ക്രമീകരിക്കുന്നവനും, ഐശ്വര്യ നിലയനനും ബ്രാ
ഹ്മണനും, ദയാവാനും, ആയ ഒരു പുത്രനെ ലഭിക്കണ മെന്ന്
മനസ്സു കൊണ്ട് കാംക്ഷിച്ചു. ഏവം വിധനായ ഒരു പുത്രനെ
ഞാൻ മഹേശ്വരനിൽ നിന്ന് കാംക്ഷിച്ചു. എന്റെ ചിന്തയെ
അറിഞ്ഞ സുര സത്തമൻ പറഞ്ഞു:—''എന്നിൽ നിന്നു ലഭിക്ക
ണ മെന്ന് അങ്ങയ്ക്കുള്ള കാംക്ഷയുടെ ഫലമായി, അങ്ങ
യ്ക്ക് കൃഷ്ണൻ എന്നു പേരായ ഒരു പുത്രൻ പിറക്കും. ആ പു
ത്രൻ സാവർണി മനുവിന്റെ സർഗ്ഗത്തിൽ സപ്തർഷികളിൽ ഒരു
വനാകും. ആ പുത്രൻ വേദങ്ങളുടെ വക്താവാകും; കുരുവംശ
വർദ്ധന നാകും; കൂടാതെയും ആ പുത്രൻ ഇതിഹാസങ്ങളെ
നിർമ്മിക്കുകയും ജഗത് ഹിതകര നാകയും ചെയ്യും. പരാശര!
അങ്ങയുടെ പുത്രൻ, സർവ രോഗങ്ങളും ഒഴിഞ്ഞ്, മരണം കൂ
ടാത്തവ നായി പരിണമിക്കും.''

> പരാശരേണ സംയുക്താ സദ്യോ ഗർഭം സുഷാവ സാ
> ജജ്ഞേ ച യമുനാ ദ്വീപേ പാരാശര്യഃ സ വീര്യവാൻ.
> ഏവം ദ്വൈപായനോ ജജ്ഞേ സത്യവത്യാം പരാശരാത്
> ന്യസ്തോ ദ്വീപേ സ ബാലഃ തസ്മാത് ദ്വൈപായനഃ സ്മൃതഃ

പരാശരനോട് സംയോഗം ലഭിച്ചു സത്യവതി, വീര്യവാ
നായ പാരാശര്യനെ യമുനാ ദ്വീപത്തിൽ പ്രസവിച്ചു. അച്ഛ

കൃഷ്ണ ദ്വൈ-
പായനൻ

ൻ കൃഷ്ണനെന്ന് നാമകരണം ചെയ്ത
പുത്രൻ, ദ്വീപത്തിങ്കൽ ന്യസ്ത നായതി
നാൽ, കൃഷ്ണ ദ്വൈപായനൻ എന്ന് പ്രസി
ദ്ധ നായി. ബദരികയിൽ ദീർഘകാലം
തപസ്സ് ചെയ്ത ഈ പരമ താപസന്, ബാദരായണൻ എന്നും
നാമമുണ്ട്. ഭീഷ്മർ ദാശ ഗൃഹത്തിൽ ചെന്ന് സത്യവതിയെ രാ
ജധാനിയിലേക്ക് അയക്ക ണമെന്നും, സത്യവതി ശന്തനു മഹാ
രാജാവിനെ വിവാഹം ചെയ്ത് രാജ വംശത്തെ വർദ്ധിപ്പിക്കണ
മെന്നും, അപേക്ഷിക്കുക ഉണ്ടായിട്ടുണ്ട്. ആ ഘട്ടത്തിൽ സ
ത്യവതി തന്നെ കൃഷ്ണ ദ്വൈപായനന്റെ ജനനത്തെ കുറിച്ച്
ഇങ്ങനെ പറയുന്നു.

> യ സ്തു രാജാ വസു ർനാമ ശ്രുത സ്തേ ഭരതർഷഭ
> തസ്യ ശുക്രാ ദഹം മത്സ്യാ ധൃതാ കുക്ഷൗ പുരാ കില
> മാതരം ഹി ജലേ ധൃത്വാ ദാശഃ പരമ ധർമ്മവിത്
> മാം തു സ്വഗൃഹ മാനീയ ദുഹിതൃത്വേഽഭ്യകല്പയത്
> ധർമ്മയുക്തഃ സ ധർമ്മേണ പിതാ ചാസീ ത്തതോ മമ
> സ കദാചി ദഹം തത്ര ഗതാ പ്രഥമ യൗവനം
> അഥ ധർമ്മവിദാം ശ്രേഷ്ഠഃ പരമർഷിഃ പരാശരഃ
> ആജഗാമ നദീം ധീമാൻ തരിഷ്യൻ യമുനാം നദീം.
> സ താര്യമാണോ യമുനാം മാ മുപേത്യാഽബ്രവീത്തദാ
> സാന്ത്വപൂർവം മുനിശ്രേഷ്ഠഃ കാമാർത്തോ മധുരം വചഃ
> ഉക്ത്വാ ജന്മകുലം മഹ്യം നാഽസി ദാശസുതേതി ച
> തമഹം ശാപഭീതാ ച പിതു ർഭീതാ ച ഭാരത
> പ്രേക്ഷ്യ താം സ്തു മഹാഭാഗാൻ പാരാവാരേ ഋഷീൻ സ്ഥി
> താൻ
> യമുനാ തീര വിന്യസ്താൻ പ്രദീപ്താ നിവ പാവകാൻ
> പുരസ്താ ദരുണ ശ്ചൈവ തരുണഃ സംപ്രകാശതേ
> യത്നേനൈഷാ താമ്രവസ്ത്രേവ ദ്യൗഃ കൃതാ പ്രവിശ്ര്യാംഭസി
> ഉക്തമാത്രോ മയാ തത്ര നീഹാര മസൃജത് പ്രഭുഃ
> പരാശരഃ സത്യധൃതിഃ ദ്വീപേ ച യമുനാംഭസി.
> അഭീയ സമാം ബാലാം തേജസാ വശ മാനയത്
> തമസാ ലോക മാവൃത്യ മന്യ ഗതാ മേവ ഭാരത.

കന്യാത്വം ച ദദൗ പ്രീതഃ പുനർ വിദ്വാൻ തപോധനഃ:
തസ്യ വീര്യം മഹാം ദൃഷ്ട്വാ തഥാ യുക്തം മഹാത്മനഃ

വിസ്മിതാം വ്യഥിതാം ചൈവ പ്രാദാദ് ദത്താന മേവ ച
തത്ര സ്മരാ മഹാത്മാ സ കന്യായാം മയി ഭാരത
പ്രഹൃഷ്ടോഽജനയൽ പുത്രം ദ്വീപ ഏവ പരാശരഃ

പാരാശര്യോ മഹായോഗീ സ ബഭൂവ മഹാ ഋഷിഃ
കന്യാപുത്രോ മമ പുരാ ദ്വൈപായന ഇതി ശ്രുതഃ
യോ വ്യസ്യ വേദാൻ ചതുര സ്തപസാ ഭഗവാ ൻ ഋഷിഃ
ലോകേ വ്യാസത്വ മാപേദേ കാർഷ്ണ്യാൽ കൃഷ്ണത്വ മേവ ച.

ഹേ ഭരതർഷഭ! വസു എന്ന് നാമാന്തരമുള്ള ഉപരിചരനെ കുറിച്ച് അങ്ങ് കേട്ടിട്ടില്ലയോ? ആ രാജാവിന്റെ ശുക്ലത്തിൽ നിന്ന്, ഞാൻ ഒരു മൽസ്യത്തിന്റെ കുക്ഷിയിൽ രൂപപ്പെട്ടു. ദാശൻ എന്റെ മാതാവിനെ പിടിച്ചു: ആ പരമധർമ്മജ്ഞൻ എന്നെ മകളെപ്പോലെ വളർത്തി. അങ്ങനെ ഈ ദാശൻ എനിക്ക് പിതാവായി. ഞാൻ യുവതിയായ കാലത്ത്, പരമ ധർമ്മജ്ഞൻ—പരമർഷിയായ പരാശരൻ—യമുന കടക്കുവാനായി, ഇവിടെ വന്നു. ഞാൻ തോണി തുഴയവെ, ആ മുനിശ്രേഷ്ഠൻ കാമാർത്തനായി, എന്നോട് മധുരമായി സംസാരിച്ചു. ആ സംഭാഷണത്തിൽ, ആ പ്രഭുവിൽ നിന്നാണ്—ഞാൻ ദാശകന്യകയല്ലെന്നും, എന്റെ ജന്മം എങ്ങനെയാണെന്നും, കുലം ഏതാണെന്നും, ഞാൻ ഗ്രഹിച്ചത്. നേരം അപ്പോൾ പ്രഭാതമാണ്. മഹാഭാഗന്മാരായ അനേകം ഋഷികൾ യമുനയുടെ ഇരുകരകളിലും, പ്രാതഃകർമ്മങ്ങളെ നിർവ്വഹിച്ചുകൊണ്ട്, എരിയുന്ന തീ പോലെ നില്ക്കുന്നുണ്ടായിരുന്നു. തരുണനായ അരുണന്റെ കിരണങ്ങളേറ്റ് ആകാശം ചെമ്പട്ടു പുതച്ചതു പോലെ തിളങ്ങി കിടന്നിരുന്നു. ഈ വൈഷമ്യത്തെ കുറിച്ച് ഞാൻ പ്രസ്താവിച്ച ഉടനെ സത്യധൃതിയായ പരാശരൻ, ആ പ്രദേശമെല്ലാം ഒരു നീഹാര തമസ്സ് സൃഷ്ടിച്ചു. തപഃപ്രഭാവം കണ്ട ഞാൻ, ആ അന്ധകാരത്തിൽ ആ പ്രഭുവിന് വശഗയായി. വിസ്മയംപൂണ്ട ഞാൻ വ്യഥിതയായി. എന്റെ ശരീരത്തെ ആ സർവ്വജ്ഞന് സമർപ്പിച്ചു. പ്രഹൃഷ്ടനായ പരമർഷിയിൽ നിന്ന് ഞാൻ ഗർഭവതിയായി. അവിടെ ദ്വീപത്തിൽ തന്നെ എനിക്ക് പുത്രൻ പിറന്നു. ഇപ്പോൾ പ്രസിദ്ധനായ ദ്വൈപായനൻ—പരമർഷി-മഹായോഗി-കന്യകയായ എന്റെ പുത്രനാണ്. കാർഷ്ണ്യം നിമിത്തം കൃഷ്ണനായ ആ ഭഗവാൻ, തപസ്സിനെ ആശ്രയിച്ച് വേദങ്ങളെ നാലായി പകുത്തതിനാൽ, ലോകത്തിൽ വ്യാസൻ എന്നു പ്രസിദ്ധനായി.'' ജനിച്ച ഉടനെ തന്നെ കൃഷ്ണൻ ഏഴ് വയസ്സ് പ്രായമുള്ള ഒരു ബാലനായി. മകൻ കുളിച്ച്, സമാഹിതനായി, അച്ഛനെ വന്ദിച്ചു നിന്നു. സത്യവതിയും കുളിച്ച്, കന്യകയായി, പരാശരനെ വന്ദിച്ച്, മകന്റെ കൈയിൽ പിടിച്ചു. കൃഷ്ണൻ മാതാവിനെ നിരസിച്ചുകൊണ്ട് പറഞ്ഞു:-

മമ പിത്രാ ത്വ സംസ്പൃഷ്ടാൽ മാതഃ ത്വ മഭവഃ ശുചിഃ
അദ്യ ദാശസുതാ കന്യാം ന സ്പൃശ ർമാ മനിന്ദിതേ.

അമ്മേ! എന്റെ അച്ഛൻ സ്പർശിച്ചതിനാൽ അമ്മ ശുചിത്വം പൂണ്ടു. എന്നാൽ അനിന്ദിതേ! അമ്മ ഇപ്പോൾ മുക്കുവന്റെ മകളായ കന്യക അല്ലയോ? എന്നെ തൊടരുത്.'' സത്യവതി കരഞ്ഞു. മകന്റെ വാക്കുകളെ സഹിക്കുവാൻ ആവാത്ത സത്യവതി, അച്ഛന്റെ കാല്ക്കലിൽ പണിഞ്ഞു. ധർമ്മജ്ഞനായ പരാശരൻ കൃഷ്ണനോട് പറഞ്ഞു:—''പുത്ര! ഇത് ഉചിതമല്ല; പൂർവ്വോപകാരികളും മാതാപിതാക്കന്മാരും ദൂഷണത്തെ അർഹിക്കുന്നില്ല.

ധാരണാൽ ദുഃഖസഹനാൽ തയോർ മാതാ ഗരീയസീ

മാതാപിതാക്കന്മാരിൽ തന്നെയും ധാരണവും ദുഃഖസഹനവും നിമിത്തം മാതാവ് ശ്രേഷ്ഠയാകുന്നു. അങ്ങ് വംശത്തെ പുരസ്കരിച്ച് മാതാവിനെ നിന്ദിച്ചുകൂടാ. ഉത്കൃഷ്ട ജന്മം എവിടെയും സംഭവിക്കാവുന്നതാണ്. ബീജവും ക്ഷേത്രവും യോജിച്ചാൽ ചെടികൾ ഉണ്ടാകുന്നു. അതുപോലെ സ്ത്രീ പുരുഷ സമാഗമം നിമിത്തം പുത്രൻ ഉണ്ടാകുന്നു. ഇതു നരസുരഖഗാപ്സര സാധാരണമാണ്. വേദപാരഗന്മാരായ മുനികൾ ശൂദ്രയോനിയിൽ പിറക്കുന്നുണ്ട്. ഋശ്യശൃംഗൻ മൃഗീപുത്രനാണ്; കണാദൻ ബർഹിപുത്രനാണ്: അഗസ്ത്യനും വസിഷ്ഠനും കുടത്തിൽ പിറന്നു; സോമശ്രവാവ് സർപ്പിയുടെ പുത്രനാണ്; അശ്വിനികളുടെ മാതാവു കുതിരയാണ്: സ്കന്ദൻ സ്കന്നമായ ശുക്ലത്തിൽ നിന്ന്, ശരവണത്തിൽ ജനിച്ചു. മകനെ! ദേവന്മാരുടേയും ഋഷികളുടേയും ജന്മം ഇങ്ങനെയാണ്. അങ്ങ് ലോകത്തിനും മനുഷ്യർക്കും മഹർഷികൾക്കും ധർമ്മത്തെ സ്ഥാപിക്കുവാൻ ഉള്ളവൻ അത്രെ. മകനെ! അങ്ങ് യോഗചാരിണിയായ മാതാവിനെ ദ്വേഷിക്കരുത്. മഹാപ്രാജ്ഞ! അങ്ങ് മാതാവിനെ കുറിച്ച് ഭക്തിപൂർവ്വം സംസാരിക്കണം. ഞാൻ സന്തോഷിക്കട്ടെ. അങ്ങ് ബ്രഹ്മാഹിതത്തെ പുരസ്കരിച്ച് ജനിച്ചിരിക്കുന്ന നാരായണാംശമാണ്. തപോധന! അങ്ങ് മാതാവിനെ കുറിച്ച് സ്നേഹപൂർവ്വം സംസാരിക്കണം''. വ്യാസൻ പ്രീതനായി. ലോകവൃത്തത്തെ മാനിച്ച്, മാതാവിന്റെ മടിയിൽ കയറി. സത്യവതി പുത്രസ്പർശസുഖം നിമിത്തം സംപ്രീതയായി. വ്യാസൻ പറഞ്ഞു:—''അമ്മ എന്നെ ആലിംഗനം ചെയ്തു; എന്റെ ഉച്ചിയിൽ ഉമ്മവച്ചു. ഞാൻ പരമപ്രീതനായിരിക്കുന്നു. എന്നാൽ ഞാൻ തപസ്സിന് പോകുവാൻ അമ്മ എന്നെ അനുവദിക്കണം: അമ്മ എന്നെ ചിന്തിക്കുന്ന ക്ഷണത്തിൽ, ഞാൻ പ്രത്യക്ഷനായിക്കൊള്ളാം.'' അമ്മ അനുവദിച്ചു. മകൻ അച്ഛനോട് ഒരുമിച്ച് ആശ്രമത്തിലേക്ക് പോയി. പരാശരൻ കുട്ടിയുടെ ജാതകർമ്മം ചെയ്തു. യാജ്ഞവല്ക്യൻ കുട്ടിയുടെ ഉപനയനം കഴിച്ചു. വ്യാസൻ ഓംകാര പൂർവ്വമായ വേദങ്ങളെയും വേദാംഗങ്ങളെയും അധ്യയനം ചെയ്തു. ഗുരുവിന് ദക്ഷിണ കൊടുത്തു. തപഃകാര്യത്തിൽ ബദ്ധചിത്തനായി.

പാദാപസാരിണം ധർമ്മം വിദ്വാൻ സ തു യുഗേ യുഗേ
ആയുഃ ശക്തിം ച മർത്ത്യാനാം യുഗാവസ്ഥ മപേക്ഷ്യ ച

ബ്രഹ്മർഷി ബ്രാഹ്മണാനാം ച തഥാഽനുഗ്രഹ കാംക്ഷയാ
വിവ്യാസ വേദാൻ യസ്മാച്ച വേദവ്യാസ ഇതി സ്മൃതഃ

വിദ്വാനായ ദ്വൈപായനൻ യുഗംതോറും ധർമ്മം ഓരോ പാദം നശിച്ച് ക്ഷയിക്കുന്നതും, മനുഷ്യരുടെ ആയുസ്സും ശക്തിയും നശിക്കുന്നതും കണ്ടും, ബ്രഹ്മർഷികളുടെയും ബ്രാഹ്മണരുടേയും അനുഗ്രഹത്തെ കാംക്ഷിച്ചുകൊണ്ടും, വേദങ്ങളെ പകുത്തു: അങ്ങനെ വേദവ്യാസൻ എന്നു പ്രസിദ്ധനായി. ഭാരതം നിർമ്മിച്ചതും വേദവ്യാസൻ തന്നെ. ബ്രഹ്മാവ് വേദവ്യാസന് പ്രത്യക്ഷനായി ഒരിക്കൽ ഇങ്ങനെ പറഞ്ഞു:--

തപോ വിശിഷ്ടാദപി വൈ വസിഷ്ഠാൽ മുനിപുംഗവാൽ
മന്യേ ശ്രേഷ്ഠതമം ത്വാം വൈ രഹസ്യ ജ്ഞാന വേദനാൽ
ജന്മ പ്രഭൃതി സത്യാം തേ വേദ്മി ഗാം ബ്രഹ്മവാദിനീം
ത്വയാ ച കാവ്യ മിത്യുക്തം തസ്മാൽ കാവ്യം ഭവിഷ്യതി
അസ്യ കാവ്യസ്യ കവയോ ന സമർത്ഥാ വിശേഷണേ
വിശേഷണേ ഗൃഹസ്ഥസ്യ ശേഷാ സ്ത്രയ ഇവാശ്രമാഃ
ജഡാന്ധ ബധിരോന്മത്തം തമോഭൂതം ജഗത് ഭവേൽ
യദി ജ്ഞാന ഹുതാശേന ത്വയാ നോജ്ജ്വലിതം ഭവേത്
തമസാന്ധസ്യ ലോകസ്യ വേഷ്ടിതസ്യ സ്വകർമ്മഭിഃ
ജ്ഞാനാഞ്ജന ശലാകാഭിഃ ബുദ്ധി നേത്രോൽസവഃ കൃതഃ
ധർമ്മാർത്ഥ കാമ മോക്ഷാർത്ഥൈഃ സമാസ വ്യാസ കീർത്ത
നൈഃ
ത്വയാ ഭാരത സൂര്യേണ നൃണാം വിനിഹിതം തമഃ
പുരാണ പൂർണ്ണ ചന്ദ്രേണ ശ്രുതി ജ്യോത്സ്നാ പ്രകാശിനാ
നൃണാം കുമുദ സൌമ്യാനാം കൃതം ബുദ്ധി പ്രസാദനം
ഇതിഹാസ പ്രദീപേന മോഹാ വരണ ഘാതിനാ
ലോക ഗർഭ ഗൃഹം കൃത്സ്നം യഥാവൽ സംപ്രകാശിതം
സംഗ്രഹാധ്യായ ബീജോ വൈ പൌലോമാസ്തീക മൂല
വാൻ
സംഭവ സ്കന്ധ വിസ്താരഃ സഭാ പർവ്വ വിടങ്കവാൻ
ആരണ്യ പർവ്വ രൂപാഢ്യോ വിരാടോ ദ്യോഗ സാരവാൻ
ഭീഷ്മ പർവ്വ മഹാശാഖോ ദ്രോണ പർവ്വ പലാശവാൻ
കർണ്ണ പർവ്വ സിതൈഃ പുഷ്പൈഃ ശല്യ പർവ്വ സുഗന്ധിഭിഃ
സ്ത്രീ പർവ്വൈഷീക വിശ്രാമഃ ശാന്തി പർവ്വ മഹാഫലഃ
അശ്വമേധാമൃത രസ സ്ത്വാശ്രമ സ്ഥാന സംശ്രയഃ
മൌസല ശ്രുതി സംക്ഷേപഃ ശിഷ്ട ദ്വിജ നിഷേവിതഃ
സർവ്വേഷാം കവി മുഖ്യാനാം ഉപജീവ്യോ ഭവിഷ്യതി
പർജന്യ ഏവ ഭൂതാനാം അക്ഷയോ ഭാരത ദ്രുമഃ
കാവ്യസ്യ ലേഖനാർത്ഥായ ഗണേശഃ സ്മര്യതാം മുനേ

പ്രഭോ വ്യാസ! അങ്ങ് തപോ വിശിഷ്ടന്മാരായ വസിഷ്ഠൻ മുതലായ മുനി പുംഗവന്മാരെ അപേക്ഷിച്ച്, രഹസ്യ ജ്ഞാനം സംബന്ധിച്ച ജ്ഞാനത്തെ പുരസ്കരിച്ച്, ശ്രേഷ്ഠനാകുന്നു എന്നു ഞാൻ കരുതുന്നു. അങ്ങ് ബ്രഹ്മ വാദിനിയായ വാക്കിനെ ജന്മം മുതൽ സത്യമായ വാക്കു കൊണ്ട് പ്രകാശിപ്പിക്കുന്നു എന്നു ഞാൻ അറിയുന്നു. അങ്ങ് ഇതിനെ കാവ്യമെന്ന് പറയുന്നു; അതിനാൽ ഇതു കാവ്യമായി. ഈ കാവ്യത്തെ അധഃകരിക്കുവാൻ സമർത്ഥനായ കവി ഇല്ല. മൂന്ന് ആശ്രമങ്ങൾ ഗൃഹസ്ഥാശ്രമത്തെ കവിഞ്ഞ് നില്ക്കുന്നതു പോലെ അങ്ങയുടെ കാവ്യം ഇതര കാവ്യങ്ങളെ കവിഞ്ഞു നില്ക്കുന്നു. അങ്ങ് ജ്ഞാന മാകുന്ന ജ്വാല കൊണ്ട് ജ്വലിപ്പിക്കുന്നില്ലെങ്കിൽ—ജഗത്ത് ഇരുണ്ടു പോകും; ജഡന്മാർ, അന്ധന്മാർ, ബധിരന്മാർ, ഉന്മത്തന്മാർ എന്നവരെക്കൊണ്ട് നിലയില്ലാതാവും. ഇരുട്ടു കൊണ്ട് ഇരുണ്ട ലോകത്തിൻെറ—കർമ്മങ്ങളെക്കൊണ്ട് കെട്ടപ്പെട്ട് കിടക്കുന്ന ലോകത്തിൻെറ--ബുദ്ധിയാകുന്ന നേത്രത്തിന്, ജ്ഞാനമാകുന്ന അഞ്ജന ശലാക കളെക്കൊണ്ട്, അങ്ങ് ഉൽസവം നൽകുന്നു. ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നവയെ ഒരുമിച്ചു ചേർത്ത് അങ്ങ് കീർത്തനം ചെയ്തിരിക്കുന്നു. അങ്ങ് നിർമ്മിച്ച ഭാരത സൂര്യൻ—മനുഷ്യരുടെ അന്ധതയ്ക്ക്, അസ്തമനം നൽകുന്നു. ശ്രുതി സൂക്തങ്ങൾ ഇടകലർന്ന് പ്രഭപ്പെടുന്ന പുരാണ രൂപനായ ഈ പൂർണ്ണ ചന്ദ്രൻ, മനുഷ്യ കുമുദങ്ങൾക്ക് എവിടെയും ബുദ്ധി പ്രസാദം നൽകുന്നു. അജ്ഞാന മാകുന്ന ആവരണത്തെ, സർവ്വശഃ ഖണ്ഡിക്കുന്ന ഇതിഹാസ രൂപ മായ ഈ പ്രദീപം—ലോകമാകുന്ന ഗർഭ ഗൃഹത്തെ വേണ്ട വണ്ണം തെളിയിക്കുന്നു. ഭാരത മഹാവൃക്ഷം വർണ്ണനാതീത മാകുന്നു. ഇതിൽ സംഗ്രഹാധ്യായം ബീജ മാകുന്നു. പൌലോമാസ്തികങ്ങൾ മൂല മാകുന്നു. ഈ വൃക്ഷം സംഭവ മാകുന്ന സ്കന്ധം കൊണ്ട് വിരിഞ്ഞു നില്ക്കുന്നു: ഇതു സഭാപർവ്വ വിടങ്കവാനും, ആരണ്യ പർവ്വ രൂപ സമ്പന്നനും, വിരാടോദ്യോഗ സാര വാനും ആണ്. ഭാരത മഹാവൃക്ഷം ഭീഷ്മ പർവ്വ മാകുന്ന മഹാ ശാഖകളോടും ദ്രോണപർവ്വ മാകുന്ന തളിരുകളോടും, കർണ്ണപർവ്വ മാകുന്ന വെൺപൂക്കളോടും ശല്യപർവ്വ മാകുന്ന സുമണത്തോടും കൂടെ വർദ്ധിക്കുന്നു. സ്ത്രീ ഐഷീക ഭാഗങ്ങൾ—വിശ്രമം നൽകുന്ന ഛായയാണ്. ഈ വൻമരം ശാന്തിപർവ്വ മാകുന്ന മഹാ ഫലത്തെ പ്രദാനം ചെയ്യുന്നു: അശ്വമേധം അമൃതരസ മാകുന്നു. ആശ്രമം, വൃക്ഷം വളരുന്ന ദിക്കാകുന്നു. ഇവിടെ മൌസല മാകുന്ന ശ്രുതി സംക്ഷേപം, സദാ ശിഷ്ട ദ്വിജ (പക്ഷികൾ, ബ്രാഹ്മണർ) നിഷേവിതവും ആകുന്നു. അങ്ങ് സർവ്വ കവി മുഖ്യന്മാർക്കും ഉപജീവ്യനായി. ഭൂതങ്ങൾക്ക് പർജന്യം എന്നതുപോലെ—ഭാരത ദ്രുമം അക്ഷയ മായി സർവ്വാത്മകത്വേന വർത്തിക്കുന്നു. ഹേ വ്യാസ! ഈ കാവ്യത്തെ എഴുതണം. അത് എഴുതുവാൻ ഗണപതി വരണം. അങ്ങ് ഗണപതിയെ സ്മരിക്കുക.'' ബ്രഹ്മാവ് മറഞ്ഞു: വ്യാസൻ ഗണപതിയെ ചിന്തിച്ചു; ഭക്തന്മാരുടെ കാമങ്ങളെ പൂരണം ചെയ്യുന്ന ഗണപതി പ്രത്യക്ഷനായി. വ്യാസൻ പറഞ്ഞു:—ഹേ ഗണനായക! ഞാൻ കല്പിച്ചു വച്ചിരിക്കുന്ന ഈ ഭാരതത്തെ അങ്ങ് എഴുതണമെ!'' ഗണപതി പറഞ്ഞു:-''ഞാൻ എഴുതാം; എന്നാൽ അങ്ങ് ഇടയ്ക്ക് നിറുത്തരുത്.'' വ്യാസൻ പറഞ്ഞു:-''അങ്ങനെ യാകട്ടെ. എന്നാൽ അങ്ങ് അർത്ഥം അറിയാതെ യാതൊന്നും എഴുതരുത്.'' ഗണപതി ലേഖകനായി. വ്യാസൻ പറഞ്ഞു: ഗണപതി എഴുതി. വ്യാസൻ ഇടയ്ക്കിടയ്ക്ക് ഗൂഢാർത്ഥങ്ങളായ വാക്യങ്ങളെ പറഞ്ഞു കൊടുക്കുകയും, ഗണപതി അർത്ഥ ചിന്തനം ചെയ്യുന്ന സമയത്തിൽ, ഭാവി ഭാഗങ്ങളെ രൂപം ചെയ്യുകയും ചെയ്തു. ഭാരതം പൂർണ്ണമായി.

സ്ത്രീ ശൂദ്ര ദ്വിജ ബന്ധൂനാം ത്രയീ ന ശ്രുതി ഗോചരാ
കർമ്മ ശ്രേയസി മൂഢാനാം ശ്രേയ ഏവം ഭവേ ദിഹ
ഇതി ഭാരത മാഖ്യാനം കൃപയാ മുനിനാ കൃതം.

സ്ത്രീകൾ, ശൂദ്രർ, അധഃപതിച്ച ബ്രാഹ്മണർ എന്നിവർക്ക് വേദം നിഷേധിക്കപ്പെട്ടിരിക്കുന്നു. ആയതിനാൽ മോക്ഷം സമ്പാദിക്കുന്നതിന് ആവശ്യമായ വർത്തനത്തെക്കുറിച്ച്, മൂഢന്മാർ അറിയുന്നതിന് ഒരു മാർഗ്ഗമായി, വ്യാസൻ കൃപാപൂർവ്വം ഭാരതാഖ്യാനത്തെ നിർമ്മിച്ചു.

തതഃ സ മഹർഷിർ വിദ്വാൻ ശിഷ്യാ നാഹൂയ ധർമ്മതഃ
സുമന്തും ജൈമിനിം പൈലം ശുകം ചൈവ സ്വമാത്മജം
പ്രഭുർ വരിഷ്ഠോ വരദോ വൈശമ്പായന മേവ ച
വേദാ നധ്യാപയാമാസ മഹാഭാരത പഞ്ചമാൻ
സംഹിതാ സ്തൈഃ പൃഥക്ത്വേന ഭാരതസ്യ പ്രകീർത്തിതാഃ

വേദ വിഭാഗം ഭാരത നിർമ്മാണം എന്നവ ചെയ്ത ശേഷം, ആ പരമർഷി, സുമന്തു ജൈമിനി, ശുകൻ വൈശമ്പായനൻ, സ്വ

പുത്രനായ ശുകൻ എന്നവരെ—വേദങ്ങളെയും ഭാരതത്തേയും സംഹിതകളേയും അഭ്യസിപ്പിച്ചു. വേദങ്ങളെ വ്യാസൻ നിർമ്മിക്കുകയല്ല ചെയ്തത്. വേദം പരമ പുരാതനമാണ്.

സമാഹിതാത്മനോ ബ്രഹ്മൻ ബ്രഹ്മണഃ പരമേഷ്ഠിനഃ
ഹൃദ്യാകാശേ അഭൂൽ നാദോ വൃത്തി രോധാൻ വിഭാവ്യതേ
യ ദുപാസനയാ ബ്രഹ്മൻ യോഗിനോ മല മാത്മനഃ
ദ്രവ്യ ക്രിയാ കാരകാഖ്യം ധൂത്വാ യാന്ത്യപുനർഭവം
തതോƒഭൂൽ ത്രിവൃ ദോംകാരോ യോƒവ്യക്തപ്രഭവഃ സ്വരാട്
യ ത്തൽ ലിംഗം ഭഗവതോ ബ്രഹ്മണഃ പരമാത്മനഃ
ശൃണോതി യ ഇമം സ്ഫോടം സുപ്ത ശ്രോത്രേ ച ശൂന്യദൃക്
യേന വാക് വ്യജ്യതേ യസ്യ വ്യക്തി രാകാശ ആത്മനഃ
സ്വധാമ്നോ ബ്രഹ്മണഃ സാക്ഷാൽ വാചകഃ പരമാത്മനഃ
സ സർവ്വ മന്ത്രോപനിഷത് വേദ ബീജം സനാതനം
തസ്യ ഹ്യാസം ത്രയോ വർണ്ണാ അകാരാദ്യാ ഭൃഗുദ്വഹ
ധാര്യന്തേ യൈ സ്ത്രയോ ഭാവാ ഗുണ നാമാർത്ഥ വൃത്തയഃ
തതോƒക്ഷര സമാമ്നായം അസൃജത് ഭഗവാ നജഃ
അന്തസ്ഥോഷ്മ സ്വര സ്പർശ ഹ്രസ്വ ദീർഘാദി ലക്ഷണം
തേനാസൌ ചതുരോ വേദാൻ ചതുർഭിർ വദനൈർ വിഭുഃ
സ വ്യാഹൃതികാൻ സോംകാരാൻ ചാതുർ ഹോത്ര വിവക്ഷയാ
പുത്രാ നധ്യാപയൻ താം സ്തു ബ്രഹ്മർഷീൻ ബ്രഹ്മകോവിദാൻ
തേ തു ധർമ്മോപദേഷ്ടാരഃ സ്വ പുത്രേഭ്യഃ സമാദിശൻ
തേ പരം വരയാ പ്രാപ്താ ത്ത ത്തൽ ശിഷ്യൈഃ ധൃതവ്രതൈഃ
ചതു ര്യുഗേഷ്വഥ വ്യസ്താ ദ്വാപരാദൌ മഹർഷിഭിഃ
ക്ഷീണായുഷഃ ക്ഷീണ സത്വാൻ ദുർമ്മേധാൻ വീക്ഷ്യ കാലതഃ
വേദാൻ ബ്രഹ്മർഷയോ വ്യസ്യൻ ഹൃദിസ്ഥാƒച്യുത ചോദിതാഃ
അസ്മി ന്നപ്യന്തരേ ബ്രഹ്മൻ ഭഗവാൻ ലോകഭാവനഃ
ബ്രഹ്മേശാദ്യൈർ ലോകപാലൈർ യാചിതോ ധർമ്മഗുപ്തയേ
പരാശരാൽ സത്യവത്യാം അംശാംശ കലയാ വിഭുഃ
അവതീർണ്ണോ മഹാഭാഗ വേദം ചക്രേ ചതുർവിധം
ഋ ഗഥർവ്വ യജുഃ സാമ്നാം രാശീ നുദ്ധൃത്യ വർഗ്ഗശഃ
ചതസ്രഃ സംഹിതാ ശ്ചക്രേ മന്ത്രൈർ മണിഗണാ ഇവ
താസാം ച ചതുരഃ ശിഷ്യാൻ ഉപാഹൂയ മഹാമതിഃ
ഏകൈകാം സംഹിതാം ബ്രഹ്മൻ ഏകൈകസ്മൈ ദദൌ വിഭുഃ
പൈലായ സംഹിതാ മാദ്യാം ബഹ്വൃചാഖ്യാ മുവാച ഹ
വൈശംപായന സംജ്ഞായ നിഗദാഖ്യം യജുർഗ്ഗണം.
സാമ്നാം ജൈമിനയേ പ്രാഹ തഥാ ഛന്ദോഗ സംഹിതാം
അഥർവ്വാംഗരസീം നാമ സ്വശിഷ്യായ സുമന്തവേ.

പരമനായ ബ്രഹ്മാവ് സമാഹിതനായിരിക്കവേ, ഹൃദയമാകുന്ന ആകാശത്തിൽ ഒരു നാദം ഒരിക്കൽ കേൾക്കുക ഉണ്ടായി. കൈ കൊണ്ട് കാതുകളെ അടച്ചു പിടിച്ചാൽ ഈ നാദം ഇന്നും കേൾക്കാവുന്നതാണ്. യോഗികൾ ഈ നാദത്തെ ഉപാസിച്ചാണ്, ദ്രവ്യം, ക്രിയ, കാരകം എന്ന രൂപങ്ങളിൽ തെളിയുന്ന മലത്തെ അകന്ന്, അപുനർഭവമായ പരമ പദത്തെ പ്രാപിക്കുന്നത്. അതിന്റെ ശേഷം ആ അവ്യക്തത്തിൽ നിന്ന് സ്വയം ജ്യോതിസ്സും ത്രിരൂപവും ഭഗവാനും പരമാത്മാവും ആയ ബ്രഹ്മത്തിന്റെ ലിംഗം ആയ ഓംകാരം ഭവിച്ചു. പരമാത്മാവ്, ഈ ഓംകാരത്തെ കാതുകളെ അടച്ചു കൊണ്ട്, കേൾക്കുന്നു: പ്രവൃത്തി രഹിതമാകുമ്പോഴും, സർവ്വേന്ദ്രിയങ്ങൾ ഈ ഓംകാരം നിമിത്തം ചൈതന്യത്തിൽ വർത്തിക്കുന്നു: ഈ ഓംകാരത്തിൽ നിന്ന് വേദത്തെ ഉദിപ്പിക്കുന്നു: ഈ ഓംകാരത്തെ ആത്മാവിൽ വ്യക്തി രൂപമായി വികസിപ്പിക്കുന്നു. ഓംകാരം ആത്മധാമനായ പരമാത്മാവിനെ വ്യാഖ്യാനിക്കുന്ന വാചകമാകുന്നു. ഓംകാരം സർവ്വ മന്ത്രങ്ങളുടെ ഉപനിഷത്തുകളുടെ, വേദത്തിന്റെ, സനാതനമായ ബീജമാകുന്നു. ഓംകാരത്തിൽ അ ഇ ഉ എന്ന മൂന്നു വർണ്ണങ്ങൾ ഉൾപ്പെടുന്നു. സത്വ രജ സ്തമസ്സുകൾ എന്ന ഗുണങ്ങളും, ഋക്ക് യജുസ്സ് സാമം എന്ന നാമങ്ങളും ഭൂർ, ഭുവ, സ്വർ എന്ന അർത്ഥങ്ങളും, ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്ന വൃത്തികളും—ഓംകാരത്തിൽ ഭവിക്കുന്നു. ബ്രഹ്മാവ്, ഓംകാരത്തിൽ നിന്ന്, അന്തസ്ഥങ്ങൾ, ഊഷ്മാക്കൾ, സ്വരങ്ങൾ, സ്പർശങ്ങൾ, ഹ്രസ്വങ്ങൾ, ദീർഘങ്ങൾ, എന്നവ ഉൾപ്പെടുന്ന അക്ഷര സാമ്നായത്തെ സൃഷ്ടിച്ചു. വിഭുവായ ബ്രഹ്മാവ്, ഈ അക്ഷര സാമ്നായത്തിൽ നിന്ന്, യജ്ഞ കാര്യ നിർവ്വഹണത്തെ പുരസ്കരിച്ച്, വ്യാഹൃതികളോടും ഓംകാരത്തോടും കൂടെ നാല് വേദങ്ങളെ നാല് മുഖങ്ങളിലൂടെ സൃഷ്ടിച്ചു. ബ്രഹ്മാവ് സ്വപുത്രന്മാർ ബ്രഹ്മർഷികളും ബ്രഹ്മകോവിദന്മാരും ആകുമാറ്, അവരെ, ഈ വേദങ്ങളെ അഭ്യസിപ്പിച്ചു. അവർ ധർമ്മോപദേഷ്ടാക്കളായി; ക്രമേണ സ്വപുത്രന്മാരെ അഭ്യസിപ്പിച്ചു. ധൃതവ്രതന്മാരായ അവരുടെ ശിഷ്യന്മാർ വേദങ്ങളെ പരമ്പരയാ സമ്പാദിച്ചു. നാലു യുഗങ്ങളിൽ വേദങ്ങൾ ഇങ്ങനെ അധീതമായി. ദ്വാപര യുഗാരംഭത്തിൽ വേദങ്ങൾ വിഭക്തങ്ങളായി. കാലക്രമേണ മനുഷ്യർ ക്ഷീണായുഷ്മാന്മാരായി. ഹൃദയത്തിൽ അച്യുത പ്രേരണം ലഭിച്ച ബ്രാഹ്മണരാകട്ടെ, മനുഷ്യർ ക്ഷീണ സത്വന്മാരും ദുർമ്മേധസ്സുകളും ആയി എന്ന് ഗ്രഹിച്ച്, വേദങ്ങളെ വിഭാഗിച്ചു. ഈ മന്വന്തരത്തിലും ബ്രഹ്മാവ് മുതലായ ലോക പാലകന്മാർ ധർമ്മ രക്ഷയെ പുരസ്കരിച്ച്, ലോകഭാവനനായ ഭഗവാനെ അർത്ഥിക്കുക ഉണ്ടായി. പ്രഭുവായ ഭഗവാൻ, സ്വ പ്രഭയുടെ ഒരു തരിയെ പരാശര സത്യവതീ മാർഗ്ഗമായി അവതരിപ്പിച്ച്, വേദത്തെ നാലായി പകുത്തു. കുമ്പാരമായി കൂടി കിടക്കുന്ന രത്നങ്ങളെ, തരം തിരിച്ച് എടുക്കുന്നതു പോലെ, ദ്വൈപായനൻ വേദങ്ങളെ ഋക്ക്, അഥർവ്വം, യജുസ്സ്, സാമം എന്ന നാല് മന്ത്ര സംഹിതകളായി, രൂപം നൽകി. മഹാ ബുദ്ധിമാനായ വ്യാസൻ ഓരോ സംഹിതയെ ഓരോ ശിഷ്യനായി നൽകി. ഋഗ് വേദത്തെ പൈലന്, ഗദ്യമയമായ യജുസ്സിനെ വൈശംപായനന്, സാമത്തേയും അതോട് ഒരുമിച്ച് ഛന്ദോഗ സംഹിതയയും ജൈമിനിക്ക്, അംഗിരസ്സ് എന്ന് നാമാന്തരമുള്ള അഥർവ്വത്തെ സുമന്തുവിന്;, ഇങ്ങനെയാണ് ഭഗവാൻ വ്യാസൻ അഭ്യസിപ്പിച്ചത്

ഭാഗവതം നിർമ്മിച്ചതും വ്യാസൻ തന്നെ. സർവ്വ ഭൂതങ്ങളുടെ ശ്രേയസ്സിനെ പുരസ്കരിച്ച്, സർവ്വാത്മാവുകൊ

ണ്ടും, സദാ പ്രയത്നിച്ചിരുന്നു എങ്കിലും, വ്യാസൻ തൃപ്തിയെ പ്രാപിച്ചില്ല. സരസ്വതീ നദി യുടെ തീരത്തു് ഇരുന്നു കൊണ്ടു് വ്യാസൻ ഇങ്ങനെ ചിന്തിച്ചു:—''ഞാൻ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നു; വേദങ്ങളെ അദ്ധ്യയനം ചെയ്യുന്നു; അഗ്നികളെ പൂജിക്കുന്നു; ഗുരുക്കന്മാരെ പൂജിക്കുകയും അവരുടെ ശാസനങ്ങളെ അനുസരിക്കുകയും ചെയ്യുന്നു. വേദാർത്ഥങ്ങൾ പ്രത്യക്ഷ മാകുമാറു്, ഞാൻ ഭാരതം നിർമ്മിച്ചു; അതു നിമിത്തം ധർമ്മാർത്ഥ കാമ മോക്ഷ സാധനങ്ങളെ, സ്ത്രീകൾ, ശൂദ്രർ മുതലായവരും അറിയാറായി; ഞാൻ ബ്രഹ്മ വർച്ചസ്സുകളിൽ പ്രഥമനാകുന്നു: എന്റെ ദേഹത്തിൽ നില്ക്കുന്ന ആത്മാവു്, പൂർണ്ണനായി തന്നെ വർത്തിക്കുന്നു. എന്നാൽ ഞാൻ ഇന്നും ന്യൂനതയുള്ളവ നായി—അസമ്പന്ന നായി തോന്നുന്നു; ഇതു് എന്തുകൊണ്ടാ യിരിക്കുമോ? ഭഗവാനെ സംബന്ധിച്ചു് ഞാൻ ചെയ്ത വ്യാഖ്യാനം പൂർണ്ണ മല്ലായിരിക്കുമോ? അച്യുത പ്രിയന്മാരായ പരമ ഹംസന്മാർ ഇഷ്ടപ്പെടുന്നതു്, പൂർണ്ണ നിരൂപണങ്ങളെ യാണു്.'' വ്യാസൻ ഇങ്ങനെ ചിന്തിക്കവെ, നാരദൻ ആശ്രമത്തിൽ ചെന്നു കയറി. കുശല പ്രശ്നങ്ങ ളുടെ ശേഷം വ്യാസൻ പറഞ്ഞു:-''പ്രഭോ നാരദ! ഞാൻ കുശലി യായി തന്നെ കഴിയുന്നു. എന്നാൽ ഞാൻ തൃപ്തിയെ കാണുന്നില്ല. ഇതു് എന്തു കൊണ്ടായിരിക്കുമോ? ബ്രഹ്മ പുത്രനും അഗാധ ബോധനും ആയ അങ്ങു്, എനിക്കു് ഉപദേശിക്കണമേ. മനഃകല്പനം കൊണ്ടു തന്നെ സൃഷ്ടി സ്ഥിതി ലയങ്ങളെ സാധിക്കുന്ന പുരാണ പുരുഷനെ ഉപാസിച്ചു പോരുന്ന അങ്ങയ്ക്കു് ഗുഹ്യമായി യാതൊന്നും ഇല്ല. അങ്ങു് സൂര്യനെ പ്പോലെ, മൂന്നു ലോകങ്ങളിൽ അടനം ചെയ്യുന്നു. പ്രാണ വായുവെ പ്പോലെ, എവിടെയും കടന്നു്, സകല ഹൃദയങ്ങളേയും കണ്ടു് അറിയുന്നു. പരബ്രഹ്മം അപര ബ്രഹ്മം മുതലായവയെ ക്കുറിച്ചു് സമ്പൂർണ്ണ ജ്ഞാനം സമ്പാദിച്ചിരിക്കുന്ന അങ്ങു്, എന്നിലുള്ള ന്യൂനത എന്തെന്നു് എനിക്കു് അറിവിച്ചു തരേണമേ.'' നാരദൻ പറഞ്ഞു:—

ഭവതാഽനുദിതപ്രായം യശോ ഭഗവതോഽമലം
യേനൈവാസൗ ന തുഷ്യേത മന്യേ തദ്ദർശനം ഖിലം
യഥാ ധർമ്മാദയശ്ചാർത്ഥാ മുനിവര്യാനുകീർത്തിതാഃ
ന തഥാ വാസുദേവസ്യ മഹിമാ ഹ്യനുവർണ്ണിതഃ
ന യദ്വചശ്ചിത്രപദം ഹരേർ യശോ
ജഗത് പവിത്രം പ്രഗൃണീത കർഹിചിത്
തദ്വായസം തീർത്ഥമുശന്തി മാനസാ
ന യത്ര ഹംസാ നിരമന്ത്യുശിക്ഷയാഃ
തദ്വാഗ്വിസർഗ്ഗോ ജനതാഘവിപ്ലവോ
യസ്മിൻ പ്രതിശ്ലോക മബദ്ധവത്യപി
നാമാന്യനന്തസ്യ യശോഽങ്കിതാനി യ-
ച്ഛൃണ്വന്തി ഗായന്തി ഗൃണന്തി സാധവഃ
നൈഷ്കർമ്മ്യമപ്യച്യുത ഭാവ വർജ്ജിതം
ന ശോഭതേ ജ്ഞാന മലം നിരഞ്ജനം
കുതഃ പുനഃ ശശ്വദഭദ്ര മീശ്വരേ
ന ചാർപ്പിതം കർമ്മ യദപ്യകാരണം
അഥോ മഹാഭാഗ ഭവാ നമോഘദൃക്
ശുചിശ്രവാഃ സത്യരതോ ധൃതവ്രതഃ
ഉരുക്രമ സ്യാഖില ബന്ധമുക്തയേ
സമാധിനാഽനുസ്മര തദ്വിചേഷ്ടിതം
തതോഽന്യഥാ കിഞ്ചന യദ്വിവക്ഷതഃ
പൃഥഗ്ദൃശസ്തൽകൃത രൂപനാമഭിഃ
ന കർഹിചിത് ക്വാപി ച ദുഃസ്ഥിതാ മതിഃ
ലഭേത വാതാഹത നൗരിവാസ്പദം
ജുഗുപ്സിതം ധർമ്മകൃതേഽനുശാസതഃ
സ്വഭാവ രക്തസ്യ മഹാൻ വ്യതിക്രമഃ
യദ്വാക്യതോ ധർമ്മ ഇതീതരഃ സ്ഥിതോ
ന മന്യതേ തസ്യ നിവാരണം ജനഃ
വിചക്ഷണോഽസ്യാർഹതി വേദിതും വിഭോ-
രനന്തപാരസ്യ നിവൃത്തിതഃ സുഖം
പ്രവർത്തമാനസ്യ ഗുണൈരനാത്മനഃ
തതോ ഭവാൻ ദർശയ ചേഷ്ടിതം വിഭോ.
ത്യക്ത്വാ സ്വധർമ്മം ചരണാംബുജം ഹരേർ-
ഭജന്നപക്വോഽഥ പതേത്തതോ യദി
യത്ര ക്വ വാഽഭദ്രമഭൂദമുഷ്യ കിം
കോ വാർത്ഥ ആപ്തോഽഭജതാം സ്വധർമ്മതഃ
തസ്യൈവ ഹേതോഃ പ്രയതേത കോവിദോ
ന ലഭ്യതേ യദ് ഭ്രമതാ മുപര്യധഃ
തല്ലഭ്യതേ ദുഃഖവദന്യതഃ സുഖം
കാലേന സർവ്വത്ര ഗഭീര രംഹസാ.
ന വൈ ജനോ ജാതു കഥഞ്ചനാവ്രജേത്
മുകുന്ദസേവ്യന്യവദംഗ സംസൃതിം
സ്മരൻ മുകുന്ദാംഘ്ര്യുപഗൂഹനം പുനർ
വിഹാതു മിച്ഛേന്ന രസഗ്രഹോ യതഃ
ഇദം ഹി വിശ്വം ഭഗവാനിവേതരോ
യതോ ജഗത് സ്ഥാന നിരോധ സംഭവാഃ
തദ്ധി സ്വയം വേദ ഭവാൻ തഥാഽപി വൈ
പ്രാദേശമാത്രം ഭവതഃ പ്രദർശിതം
ത്വമാത്മനാഽഽത്മാന മവേഹ്യമോഘദൃക്
പരസ്യ പുംസഃ പരമാത്മനഃ കലാം
അജം പ്രജാതം ജഗതഃ ശിവായ തൻ-
മഹാനുഭാവാഭ്യുദയോഽധി ഗണ്യതാം
ഇദം ഹി പുംസഃ തപസഃ ശ്രുതസ്യ വാ
സ്വിഷ്ടസ്യ സൂക്തസ്യ ച ബുദ്ധിദത്തയോഃ
അവിച്യുതോഽർത്ഥഃ കവിഭിർ നിരൂപിതോ
യദുത്തമശ്ലോക ഗുണാനുവർണ്ണനം.

ഭോ! പരമ തപസ! വ്യാസ! ഭവാൻ ഭഗവാന്റെ അമലമായ യശസ്സിനെ വേണ്ടവണ്ണം കീർത്തിച്ചില്ലാ യിരിക്കുമോ? ഭഗവാൻ പ്രസാദിക്കാത്തതിന്റെ കാരണം ഇതാണെന്നു് ഞാൻ വിശ്വസിക്കുന്നു. ആ ദർശനത്തെ അങ്ങു് വേണ്ടവണ്ണം വ്യാഖ്യാനിച്ചിട്ടില്ല. മുനി ശ്രേഷ്ഠന്മാർ കീർത്തിക്കാറുള്ള ധർമ്മം, അർത്ഥം, കാമം, മോക്ഷം എന്നവയെ—അങ്ങു് വേണ്ടവണ്ണം കീർത്തിച്ചിരിക്കുന്നു. എന്നാൽ ആ അളവിൽ അങ്ങു് ഭഗവാന്റെ മഹിമകളെ വർണ്ണിക്കുക ഉണ്ടായില്ല. അങ്ങയുടെ കൃതി യായ ഭാരതം ചമൽക്കാര മനോഹരം തന്നെ; എന്നാൽ ജഗൽ പവിത്ര മായ ഹരി മഹിമകളെ അങ്ങു് വിസ്തരിച്ചില്ല. പരമനായ ഹരി യുടെ പാദങ്ങളെ മാത്രം കാമിക്കുന്ന ഭഗവതന്മാർക്കു് ഭാരതം മതി യായതല്ല; ഹംസങ്ങൾ താമരത്തടാകങ്ങളെ കാംക്ഷിക്കുന്നു. സാധാരണങ്ങളായ കുളങ്ങൾ, അവയ്ക്കുതക്ക ശ്രേഷ്ഠത യുള്ളവ തന്നെ; എന്നാൽ അവയിൽ

കളിക്കുന്നതു്, കാക്കകൾ ആകുന്നു. അനന്തനായ ഹരിയുടെ യശസ്സു കൊണ്ടു് അടയാളപ്പെട്ട നാമങ്ങൾ—സാധുക്കൾ കേൾക്കുകയും, വ്യാഖ്യാനിക്കുകയും പാടുകയും ചെയ്യുന്ന നാമങ്ങൾ-അടങ്ങിയ കാവ്യം, ശ്ലോകം പ്രതി അബദ്ധമായിരുന്നാൽ തന്നെയും-പ്രജാ പാപ സംഹാരം ചെയ്യും. ജ്ഞാനം നിഷ്കാമമായിരിക്കാം. അതു് അജ്ഞാനത്തെ ഖണ്ഡിക്കുന്നതായിരിക്കാം. എന്നാൽ അതു് ഹരിഭക്തി രഹിതമായിരുന്നാൽ ഫലപ്രദമാകയില്ല; അങ്ങനെ ഇരിക്കെ, അമംഗളമായ കർമ്മവും, നിഷ്കാമമായ കർമ്മവും, ഈശ്വരാർപ്പിതമല്ല എങ്കിൽ കേവലം നിഷ്ഫലമെന്നുള്ളതു് സിദ്ധമല്ലയോ? മഹാഭാഗ! വ്യാസ! അങ്ങു്, വേണ്ടതിനെ വേണ്ടവണ്ണം കാണുന്നവനാണു്; കളങ്കമില്ലാത്ത കീർത്തിയുള്ളവനാണു്. സത്യത്തിൽ രതനും വ്രതങ്ങളിൽ പിഴ പററാത്തവനും ആകുന്നു. അങ്ങു് സർവ്വ ബന്ധങ്ങളിൽ നിന്നും മോചനം നൽകുന്ന ഭഗവദ്വ്യാപാരങ്ങളെ, സമാധി കൊണ്ടു് സ്മരിച്ചാലും. ഹരി മഹിമയെ ഒഴിച്ചു് വേറൊന്നിനെ കാണ്മാൻ കാംക്ഷിക്കുന്നവന്റെ ബുദ്ധി—ഓരോ നാമങ്ങളെ കുറിച്ചും, രൂപങ്ങളെ കുറിച്ചും വ്യവഹരിച്ചും, അലഞ്ഞും, ഒരിക്കലെങ്കിലും ഒരേടത്തെങ്കിലും ഉറയ്ക്കാതെ—കാററടിയേററ കപ്പൽ പോലെ-ഇളകി ഇളകി കിടക്കും. വ്യാസ! ആലോചിച്ചു നോക്കുക; മനുഷ്യൻ സ്വഭാവേന കർമ്മങ്ങളോടും അവയുടെ ഫലങ്ങളോടും അനുരക്തനാണു്. എന്നാൽ ആ വക കർമ്മങ്ങളെ തന്നെ—ധർമ്മാർത്ഥമെങ്കിലും—അനുഷ്ഠിക്കുവാനാണു് അങ്ങു് ഇതു വരെയ്ക്കു് നിർമ്മിച്ച ഗ്രന്ഥങ്ങളിൽ കാണുന്നതു്. നിന്ദ്യമായ കർമ്മത്തെ ചെയ്യേണ്ടതാണു് എന്നു്, അതിനെ ചെയ്യുവാൻ സന്നദ്ധരായിരിക്കുന്ന മനുഷ്യരോടു് അങ്ങു് ഉപദേശിച്ചതു് ഒരു വലിയ അക്രമമായി. ധർമ്മത്തെ കുറിച്ചു് പ്രസ്താവിക്കുവാൻ അങ്ങു് അർഹനാണു് എന്നു്—ലോകസമ്മതം ഉണ്ടു്. അങ്ങു് തന്നെ കർമ്മത്തെ പ്രശംസിച്ചിരിക്കുന്നു. അതിനാൽ കർമ്മം ഈശ്വരപദപ്രാപണത്തിനു് പഥ്യമല്ല എന്നു നിരോധിക്കുന്നവരെ, സാധാരണന്മാർ വിശ്വസിക്കുകയില്ല എന്നു വന്നു പോകും. കർമ്മത്തിൽ പ്രജകളെ പ്രേരിപ്പിക്കരുതു് എന്നു ഞാൻ പ്രസ്താവിച്ചതു്—നാം നിർഗ്ഗുണ ബ്രഹ്മത്തെ കുറിച്ചു് മാത്രം പ്രസ്താവിച്ചാൽ മതിയാകും എന്നുള്ള അർത്ഥത്തിലല്ല. അനന്ത പാരലും സർവ്വങ്ങളിലും വ്യാപിക്കുന്നവനും ആയ പ്രഭു നിവൃത്തിമാർഗ്ഗത്തിൽ രമിക്കുന്നു എന്നതിനെ ഗ്രഹിക്കുവാൻ കഴിയുന്നവർ എത്രയോ ചുരുക്കം! അതിനെ ഗ്രഹിക്കുവാൻ അനുഗൃഹീതന്മാരായ വിചക്ഷണന്മാർക്കു് മാത്രം കഴിയും. എന്നാൽ സത്വ രജ സ്തമസ്സുകൾക്കു് വശംവദന്മാരായ സാധാരണന്മാരായ കോടി കോടി ജനങ്ങൾ പ്രവൃത്തി പഥങ്ങളിൽ പരിക്രമം; അവർ ആത്മാവിനെ അവഗണിച്ചു് ശരീര കാര്യങ്ങളിൽ ഭ്രമിക്കുന്നു. ആയതിനാൽ വിഭോ! അങ്ങു്—ഭഗവാന്റെ ചേഷ്ടിതങ്ങളെ കുറിച്ചു്—ഗ്രന്ഥ നിർമ്മാണം ചെയ്യുക. കാമ്യ കർമ്മങ്ങളെ പ്രവർത്തിക്കുവാനായി ജനങ്ങളെ പ്രേരിപ്പിക്കുന്നതിൽ വലിയ അപജയം ഫലിക്കുവാനിടയുണ്ടു്, എന്നു് ഞാൻ പറഞ്ഞു: എന്നാൽ ദാരോതവനും നിത്യമായും നൈമിത്തികമായും ചെയ്യേണ്ട കർമ്മങ്ങൾ ഉണ്ടു്. അവയെ ആണല്ലോ നാം സ്വധർമ്മം എന്നു പറയുന്നതു്. അവയെ അപേക്ഷിച്ചു് സാരഭൂതമായതു് ഹരിഭക്തിയാണു് എന്നു ഞാൻ അങ്ങയെ ഓർമ്മിപ്പിച്ചു കൊള്ളട്ടെ. ഒരുവൻ സ്വധർമ്മത്തെ ഉപേക്ഷിച്ചും ഹരിചരണാംബുജത്തെ ഭജിക്കുകയും കര

ണം നിമിത്തമോ മറെറ വിഘ്നങ്ങൾ നിമിത്തമോ, ഹരി പാദസേവനം അപൂർണ്ണതയിൽ കലാശിക്കുകയും, ചെയ്തു എന്നു് ഇരിക്കട്ടെ. അതു കൊണ്ടു് എന്തു ദോഷം? ആ മനുഷ്യൻ അപൂർണ്ണമായ ഹരിസേവനം നിമിത്തം എന്തെങ്കിലും അമംഗളം ഭവിച്ചതായി ആരെങ്കിലും എവിടെ എങ്കിലും അറിഞ്ഞിട്ടുണ്ടോ? നേരെ മറിച്ചു്, ഹരിഭക്തിയെ ഉപേക്ഷിച്ചു്, സ്വധർമ്മം പൂർണ്ണമായി അനുഷ്ഠിച്ചവനു് എന്തു പ്രയോജനം? ജനങ്ങൾ ഓരോ ജന്മങ്ങളിൽ ഉയർന്നും താണും പല അവസ്ഥകളിൽ ജനിക്കുന്നു. അങ്ങനെ ഭവിക്കുന്നതു് അവർ ചെയ്യുന്ന കർമ്മങ്ങൾ നിമിത്തമാകുന്നു. കർമ്മങ്ങളെ കൊണ്ടു് വരാവുന്ന ഫലത്തിനായി ആരും പരിശ്രമിക്കേണമെന്നില്ല. ദുഃഖങ്ങൾ വന്നു ചേരുന്നതു പരിശ്രമം കൊണ്ടല്ല. അവ പൂർവ്വ കർമ്മങ്ങൾ നിമിത്തം സ്വയം വന്നു ചേരുകയാണു്. അതു പോലെ പൂർവ്വ കർമ്മങ്ങൾ നിമിത്തം സുഖങ്ങളും സ്വയമേ വന്നു ചേർന്നു കൊള്ളും. വേഗത്തിൽ പായുന്ന കാലം, ഈ ഭോഗങ്ങളെ സംക്രമിപ്പിക്കുന്നു. എന്നാൽ പണ്ഡിതന്മാർ പരിശ്രമിക്കേണ്ടതുണ്ടു്. അതു ക്ഷുദ്രങ്ങളായ കർമ്മങ്ങളെ കൊണ്ടു് ലഭിക്കാത്തതായ മോക്ഷത്തിനാണു്. മോക്ഷത്തിനു് മൂലം ഹരിപാദ സേവനം തന്നെ. മുകുന്ദനെ ആശ്രയിക്കുന്നവൻ സംസാരത്തെ പ്രാപിച്ചു് പുനർജ്ജന്മം അനുഭവിക്കേണ്ടി വന്നാലും—സംസാരത്തെ പ്രാപിക്കുന്ന ഇതരനെ പ്പോലെ ആശയില്ലാത്തവനല്ല എന്ന അത്ഭുതത്തെ നാം പ്രത്യേകം ഓർക്കണം. മുകുന്ദ പാദ രസ ഗ്രഹണം ഒരിക്കൽ ചെയ്തവൻ, ആ പാദ സേവനത്തെ വിസ്മരിക്കുകയില്ല. പിന്നീടുണ്ടാകുന്ന ജന്മത്തിലും ഹരി പാദ സേവനം തുടരുകയും അചിരേണ മോക്ഷത്തെ സമ്പാദിക്കുകയും ചെയ്യും. ഈ വിശ്വം ഭഗവാൻ തന്നെ. ഭഗവാൻ വിശ്വത്തിൽ നിന്നു് ഇതരനാകുന്നു. വിശ്വത്തിന്റെ സ്ഥിതിക്കും പ്രലയത്തിനും ഹേതു ഭഗവാനാകുന്നു എന്നും; എന്നാൽ വിശ്വം, ഭഗവാന്റെ അവസ്ഥകളെ നിയമനം ചെയ്യുന്നില്ല എന്നും; ഉള്ള വാസ്തവങ്ങൾ—അങ്ങയ്ക്കു് അറിഞ്ഞുകൂടാത്തതല്ല. അങ്ങയുടെ സ്മരണത്തെ പ്രബോധനം ചെയ്യുവാനായി ആ മാർഗത്തെ ഞാൻ ഇവിടെ സൂചിപ്പിക്കുന്നു എന്നു മാത്രമാണു്. ഹേ വ്യാസ! അങ്ങു് യാഥാർത്ഥ്യത്തെ ഗ്രഹിക്കുന്നതിൽ; തെററു് പററാത്തവനാകുന്നു; എങ്കിലും ഞാൻ ഒന്നു കൂടെ ഓർമ്മിപ്പിച്ചു കൊള്ളട്ടെ. സ്വയം ആത്മാവായും അജനായും വർത്തിക്കുന്നു എങ്കിലും ജഗത്തിന്റെ മംഗളത്തെ പുരസ്കരിച്ചു് പരമാത്മാവു് അവതരിക്കാറുണ്ടു്. അങ്ങു് പരമ പുരുഷന്റെ കലയുടെ അവതാരമാണു് എന്നു് അറിഞ്ഞാലും. ആയതിനാൽ അങ്ങു് മഹാനുഭാവനായ ഹരിയുടെ പരാക്രമങ്ങളെ—ലീലകളെ—അവതാരങ്ങളെ—നിരൂപണം ചെയ്യുവാൻ സവിശേഷം അർഹനാകുന്നു. ഹേ പരമ താപസ! കർമ്മങ്ങളെ ഉപേക്ഷിക്കണമെന്നു് ഉപദേശം ഉണ്ടായിരിക്കവേ, അവതാരങ്ങളെ നിരൂപണം ചെയ്യുക എന്നതു് അസ്ഥാനത്താകുമെന്നു് അങ്ങു് സംശയിക്കരുതു്. തപസ്സു്, അധ്യയനം, യജ്ഞം, സൂക്തം, വിചിന്തനം, ദാനം എന്നിവ കൊണ്ടു് മനുഷ്യൻ സാധിക്കേണ്ട ശാശ്വതമായ പ്രയോജനം ഒന്നു മാത്രമാണു് എന്നും; അതു് ഭഗവാന്റെ മഹിമകളെ വർണ്ണിക്കുക എന്നു മാത്രമാണു് എന്നും; വിദ്വാന്മാർ ഉറപ്പിച്ചിട്ടുള്ളതാകുന്നു.

ആമയോ യശ്ച ഭൂതാനാം ജായതേ യേന സുവ്രത
തദേവ ഹ്യാമയം ദ്രവ്യം ന പുനാതി ചികിത്സിതം

ഏവം നൃണാം ക്രിയായോഗാഃ സർവ്വ് സംസൃതി ഹേതവഃ
ത ഏവ വിനാശായ കല്പന്തേ കല്പിതാഃ പരേ.

ത്വ മപ്യ ദഭ്രശ്രുത വിശ്രുതം വിഭോഃ
സമാപ്യതേ യേന വിദാം ബുഭുത്സിതം
പ്രഖ്യാഹി ദുഃഖൈ മ്മുഹു രർദ്ദിതാത്മനാം
യൽ ക്ലേശനിർവ്വാണ മുശന്തി നാഽന്യഥാ.

ഹേ സുവ്രത! രോഗ കാരണ മായ ദ്രവ്യം രോഗത്തിന്ന് ശമനം വരുത്തുക യില്ല എന്നതു് സത്യം തന്നെ. എന്നാൽ ദ്രവ്യത്തെ വൈദ്യവിധി അനുസരിച്ച് സംസ്കരിച്ച് സേവിക്കുന്നതായാൽ രോഗ ശമനം സിദ്ധിക്കുകയും ചെയ്യും: എന്നതു പോലെ എല്ലാം കർമ്മങ്ങളും മനുഷ്യർക്ക് സംസാര കാരണം തന്നെ; എന്നിരുന്നാലും അവ ഈശ്വരാർപ്പിതങ്ങ ളായാൽ കർമ്മ വിനാശത്തിനും മോക്ഷത്തിനും കാരണമാകും. ഹേ അനന്ത വിദ്യാപാരഗ! വ്യാസ! അങ്ങ് ഭഗവാൻെറ മഹിമകളെ പ്രസിദ്ധം ചെയ്താലും. വിദ്വാന്മാർ കൂടെയും ജ്ഞാനത്തെ അന്വേഷിക്കുന്നതിൽ നിന്ന് വിരമിക്കുവാനും, ക്ലേശങ്ങളാൽ അർദ്ദിതന്മാരായ വർക്ക് ക്ലേശ നിർവ്വാണം സ്വായത്ത മാകുവാനും-ഹരി കഥാ കഥനം പോലെ വേറൊന്നില്ല.''

മനസ്സിൻെറ ഗ്ലാനിയുടെ കാരണം ഗ്രഹിച്ച വ്യാസൻ ഭാഗവത നിർമ്മാണത്തെ കുറിച്ച് ധ്യാനിച്ചു.

ബ്രഹ്മനദ്യാം സരസ്വത്യാം ആശ്രമ പശ്ചിമേ തടേ
ശമ്യാപ്രാസ ഇതി പ്രോക്ത ഋഷീണാം സത്രവർദ്ധനഃ
തസ്മിൻ സ്വ ആശ്രമേ വ്യാസോ ബദരീ ഷണ്ഡ മണ്ഡിതേ
ആസീനോഽപ ഉപസ്പൃശ്യ പ്രണിദധ്യൗ മനഃ സ്വയം
ഭക്തി യോഗേന മനസി സമ്യക് പ്രണിഹിതേഽമലേ
അപശ്യൻ പുരുഷം പൂർവ്വം മായാം ച ത ദപാശ്രയാം
മായാ സംമോഹിതോ ജീവ ആത്മാനം ത്രിഗുണാത്മകം
പരോഽപി മനുതേഽനർത്ഥ തൽകൃതം ചാഭിപദ്യതേ
അനർത്ഥോപശമം സാക്ഷാൽ ഭക്തിയോഗ മധോക്ഷജേ
ലോകസ്യാജാനതോ വിദ്വാൻ ചക്രേ സാത്വത സംഹിതാം
യസ്യാം വൈ ശ്രൂയമാണായാം കൃഷ്ണേ പരമ പൂരുഷേ
ഭക്തി രുല്പദ്യതേ പുംസഃ ശോക മോഹ ഭയാപഹാ
സ സംഹിതാം ഭാഗവതീം കൃത്വാഽനുക്രമ്യ ചാത്മജം
ശുക മദ്ധ്യാപയാമാസ നിവൃത്തി നിരതം മുനിഃ
ആത്മാരാമ ശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ
കുർവ്വന്ത്യഹൈതുകീം ഭക്തിം ഇത്ഥം ഭൂതഗുണോ ഹരിഃ
ഹരേർ ഗുണാ ക്ഷിപ്തമതിഃ ഭഗവാൻ ബാദരായണിഃ
അധ്യഗാൽ മഹ ദാഖ്യാനം നിത്യം വിഷ്ണു ജനപ്രിയഃ

ബ്രഹ്മനദി യായ സരസ്വതിയുടെ പശ്ചിമ തടത്തിൽ ശമ്യപ്രാസം എന്ന് ഒരു ആശ്രമം ഉണ്ട്. ഋഷികൾക്ക് പ്രോത്സാഹക മായിരുന്ന രമ്യ മായ ആ ആശ്രമം, വേദ വ്യാസൻെറ ആശ്രമ മാണ്. വ്യാസൻ ബദരീഷണ്ഡ മണ്ഡിത മായ ആ ആശ്രമത്തിൽ, ഒരിക്കൽ ആചമിച്ച്, സമാധിയിൽ ഇരിക്കവേ—പരിശുദ്ധവും പ്രണിഹിതവും ആയ സ്വ മനസ്സിൽ—പുരുഷനേയും പുരുഷനെ ആശ്രയിച്ചു വർത്തിച്ച മായയേയും, കാണുക ഉണ്ടായി. ജീവൻ മായയിൽ നിന്ന് ഭിന്നനാണ് എങ്കിലും, മായ നിമിത്തം മോഹിക്കുന്ന ജീവൻ സ്വയം സത്വ രജ സ്തമസ്സു കളാൽ നിർമ്മിത നാണ് എന്നു ഭ്രമിക്കുകയും ആ ഭ്രമം നിമിത്തമുള്ള അനർത്ഥങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു. ആ അനർത്ഥത്തിന് സാക്ഷാൽ പരിഹാരം അധോക്ഷജനിൽ ഭക്തിയോഗ മാണ്—എന്ന് അറിഞ്ഞു കൊണ്ട്, വ്യാസൻ സാത്വത സംഹിതയെന്ന് അപരാഭിധാന മുള്ള ഭാഗവതത്തെ—അജ്ഞന്മാരെ പുരസ്കരിച്ച് നിർമ്മിച്ചു. ഭാഗവതത്തെ കേൾക്കുന്ന യാവനും പരമ പുരുഷ നായ കൃഷ്ണനിൽ ശോക മോഹ ഭയങ്ങളെ നശിപ്പിക്കുന്ന ഭക്തി ഉണ്ടാകുന്ന താണ്. വ്യാസൻ ഈ ഭാഗവത സംഹിതയെ നിർമ്മിച്ച് പരിശോധനം ചെയ്ത ശേഷം, ഇതിനെ നിവൃത്തി മാർഗ്ഗങ്ങളിൽ നിരത നായ സ്വ പുത്രന്—ശുകന്—ഉപദേശിച്ചു. നിഷ്കാമ നായ പരമ താപസൻ—ശുകൻ—ഭാഗവതത്തെ അഭ്യസിച്ചതിനെ കുറിച്ച് വിസ്മയം വേണ്ട. ആത്മാരാമന്മാരും, അജ്ഞാന ബന്ധം ഒഴിഞ്ഞവരും ആയ മുനികൾ തന്നെയും—യാതൊരു ഹേതുവും കൂടാതെ—ഉരുക്രമ നായ ഹരിയെ കുറിച്ച് രതിയോടു കൂടി വർത്തിക്കുന്നു. ഹരിയുടെ സ്വഭാവവും ലക്ഷണങ്ങളും അങ്ങനെ ഉള്ളവ ആണ്. ഭഗവാനായ ബാദരായണി—വിഷ്ണുഭക്തന്മാർക്ക് പരമ പ്രിയ നായ ശുകൻ—ഹരിയുടെ ഗുണങ്ങളിൽ നിത്യം നിവിഷ്ട ചിത്തനാകയാൽ—ഭാഗവത മെന്ന് മഹദാഖ്യാനത്തെ അധ്യയനം ചെയ്തു.

കൃഷ്ണസ്യ യജ്ഞഃ സത്യവത്യാ സുതസ്യ
സ്വയം ച കർമ്മ പ്രചകാര യത്ര

എന്ന് കാണുന്നതു കൊണ്ട് ദ്വാരകയിൽ കൃഷ്ണൻ നടത്തിയ യജ്ഞങ്ങളിൽ ഒരു പ്രധാന ഭാരം വ്യാസന് ഉണ്ടായിരുന്നു എന്ന് കാണാം. വ്യാസൻെറ സർവ്വോത്തമത്വം, സർവ്വ സമ്മത മായിട്ടുള്ള താണ്. വ്യാസൻ വിചിത്ര വീര്യൻെറ ഒരു ഭാര്യയായ അംബികയിൽ ധൃതരാഷ്ട്രൻെറയും വേറൊരു ഭാര്യ യായ അംബാലികയിൽ പാണ്ഡുവിൻെറയും, അംബികാ ദാസിയിൽ വിദുരൻെറയും പിതാവായ ചരിത്രം, ഈ പുസ്തക പരമ്പരയിൽ സോമ വംശം എന്ന പുസ്തകത്തി ലുണ്ട്. കൗരവ പാണ്ഡവ പൂർവ്വഗ നായ വ്യാസൻ ആ രാജ സഹോദരന്മാരുടെ ചരിത്രത്തെ നിയന്ത്രണം ചെയ്തു കൊണ്ട്, മിക്ക പ്രധാന ഘട്ടങ്ങളിലും പ്രത്യക്ഷപ്പെടുന്നതായും ഭാരതത്തിൽ കാണാം.

വേദവ്യാസൻെറ പുത്രൻ ശുകൻ.

ഒരിക്കൽ മേരു മലയിൽ ഒരു കൊന്നക്കാട്ടിൽ ഭവനും ഭവാനിയും വിഹരിക്കുക ആയിരുന്നു. ബ്രഹ്മർഷികളും, ദേവർഷികളും, വസുക്കളും, സാധ്യന്മാർ, ലോക പാലന്മാർ, രുദ്രന്മാർ, ആദിത്യന്മാർ, സൂര്യ ചന്ദ്രന്മാർ, സരിത്തുകളും, സാഗരങ്ങളും, ഗന്ധർവ്വന്മാർ, നാരദൻ, പർവ്വതൻ മുതലായ ലോകഹിത കാമന്മാർ, ഹാ ഹാ, ഹൂ ഹൂ, വിശ്വാവസു മുതലായ ഗീത നൃത്ത കലാ സമർത്ഥന്മാർ, എന്നവർ ഒക്കെയും അകമ്പടി സേവിക്കവേ—ചന്ദ്രപ്രഭ മായ കൊന്നമാല കഴുത്തിലിട്ട ഭവൻ, ചിരിച്ചു തകർത്ത് ലോകങ്ങളെ പുലർത്തിയ ഭവാനിയോട് ഒരുമിച്ച്, മേടകളിൽ പ്രകടോത്സവം പൂണ്ടു. അക്കാലത്ത് യോഗധർമ്മ പരായണ നായ വേദവ്യാസൻ-ആത്മാവു കൊണ്ട് ആത്മാവിനെ കണ്ടു കൊണ്ട് പുത്രാർത്ഥി യായി അവിടെ തപസ്സ് ചെയ്യുന്നുണ്ടായിരുന്നു.

ശുകൻ

അഗ്നിർ ഭൂമേ രപാം വായോ രന്തരീക്ഷസ്യ വാ വിഭോ
വീര്യേണ സംമിതഃ പുത്രോ മമ ഭൂയാ ദിതി സ്മ ഹ

''അഗ്നി, ഭൂമി, ജലം, വായു, അന്തരീക്ഷം, എന്നവയുടെ വീര്യം ഇണങ്ങിയ പുത്രൻ, എനിക്ക് ഉണ്ടാകണമെ'' എന്നാണ് അകൃതാത്മാക്കൾ അറിയാത്ത സങ്കല്പ ബലത്തോടും മൌന ബലത്തോടും കൂടെ ആ യോഗവിദ്യാ വിശാരദൻ പരമ ശിവനെ പ്രാർത്ഥിച്ചത്. മാരുതാഹാര നായ വ്യാസൻ പ്രാണ പ്രണാശം പററാതെയും, സ്വ വീര്യത്തിന് ഗ്ലാനി തട്ടാതെയും, മൂന്ന് ലോകങ്ങളെ വിസ്മയിക്കുമാറ്—നൂറ വർഷം തപസ്സു തുടർന്നു. ഉൽക്കട മായ തപഃ പ്രകടനം നിമിത്തം, വ്യാസന്റെ ജടകൾ അഗ്നിജ്വാലകൾ പോലെ എരിഞ്ഞു തുടങ്ങിയ സമയം—പ്രസാദിച്ച പരമ ശിവൻ—പ്രത്യക്ഷ നായി ഇങ്ങനെ അനുഗ്രഹിച്ചു.

> യഥാ ഹ്യഗ്നിർ യഥാ വായുർ യഥാ ഭൂമിർ യഥാ ജലം
> യഥാഽകാശ സ്തഥാ ശുദ്ധോ ഭവിതാ തേ സുതോ മഹാൻ
>
> തൽഭാവഭാവീ തൽബുദ്ധി തദാത്മാ തദപാശ്രയഃ
> തേജസാഽവൃത്യ ലോകാൻ ത്രീൻ യശഃ പ്രാപ്സ്യതി തേ സുതഃ

അഗ്നി എങ്ങനെയോ, വായു എങ്ങനെയോ, ഭൂമി എങ്ങനെയോ, ജലം എങ്ങനെയോ, ആകാശം എങ്ങനെയോ, അങ്ങനെ ശുദ്ധനായ മഹാനായ പുത്രൻ അങ്ങയ്ക്ക് ഉണ്ടാകും. അവരുടെ ഭാവം, അവരുടെ ബുദ്ധി, അവരുടെ ആത്മാവ്, അവരുടെ സ്വഭാവ മായ അപാശ്രയം എന്നിവയോടു കൂടെ—തേജസ്സു കൊണ്ട് മൂന്നു ലോകങ്ങളെ ആവരണം ചെയ്യുന്ന—പുത്രൻ അങ്ങയ്ക്ക് ഉണ്ടാകും.'' വ്യാസൻ തുഷ്ടനായി.

വ്യാസൻ ഒരിക്കൽ തീ യെടുക്കുവാ നായി അരണികളെ തമ്മിൽ അടിച്ചു കൊണ്ടിരിക്കുക ആയിരുന്നു. പരമ രൂപിണിയായ അപ്സരസ്സ്, ഘൃതാചി, അപ്പോൾ ആ വഴിയെ ചെന്നു. പരമർഷി കാമ മോഹിതനായി. പരമർഷി കാമ മോഹിതനായി എന്നറിഞ്ഞ്, ഘൃതാചി ഒരു ശുകിയായി രൂപമെടുത്ത്, അടുത്തു ചെന്നു. ഘൃതാചിയാൽ അപഹൃത ചിത്ത നായ മുനി, ധൈര്യം അവലംബിച്ചു; എന്നാൽ മനസ്സ് ധൈര്യത്തിന് അമരാത്തതിനാൽ മുനി മദന വിഹ്വല നായി. മദന വിഹ്വല നായ വേദവ്യാസന് ശുക്ലം സ്ഖലിച്ചു. സ്ഖലിച്ച ശുക്ലം അരണിയിൽ പതിച്ചു. പതിച്ച ശുക്ലത്തെ മുനി മഥനം ചെയ്തു. മഥിത മായ ശുക്ലത്തിൽ നിന്ന് പരമ താപസ നായ ശിശു പിറന്നു. പരമ യോഗിയും മഹാ യോഗിയും ആയ അരണീ പുത്രൻ ഹവ്യത്തെ വഹിച്ചു കൊണ്ട്, ആകാശത്ത് കയറുന്ന പുക മററിയ തീ പോലെ വർത്തിക്കുന്നത് കണ്ട്—ഗംഗ രൂപമെടുത്ത് ചെന്ന് സ്നാപനം ചെയ്തു. ആ സമയം ആകാശത്ത് നിന്ന് ദണ്ഡവും കൃഷ്ണാജിനവും ഇറങ്ങി, ശുകിയുടെ പുത്രനായ ശുകനെ വന്ദിച്ചു നിന്നു. ദേവദുന്ദുഭികൾ പ്രണദിച്ചു. തുംബുരു, നാരദൻ, വിശ്വാവസു, ഹാഹാ, ഹൂഹൂ മുതലായവർ പാടി; ചാഞ്ചാടി: ഉല്ലാസ ഹർഷ പ്രകടനം ചെയ്തു. ഇന്ദ്രൻ ആശ്രമത്തിൽ ചെന്നു. ലോക പാലന്മാർ പുറകെ ചെന്നു. ദേവർഷികളും ബ്രഹ്മർഷികളും പൂ വാരി വിതറി കൊണ്ട് ബ്രഹ്മഘോഷം ചെയ്ത് തുടരെ ത്തുടരെ ച്ചെന്നു. ജാത മാത്ര നായ ശിശുവിനെ—പരമ ശിവൻ—സ്വ ശിഷ്യനായി ഉപനയിച്ചു. ജംഗമ സ്ഥാവര സർവ്വ വിശ്വം സംപ്രഹൃഷ്ട മായി. ഇന്ദ്രൻ ശുകന് ദിവ്യവും അത്ഭുത ദർശനവും ആയ കമണ്ഡലു സമ്മാനിച്ചു; അന്നങ്ങളും വണ്ടാരൻ കോഴികളും പ്രദക്ഷിണം വച്ചു. വേദങ്ങളും വിധികളും അടുത്തു ചെന്നു വന്ദിച്ചു നിന്ന ശുകമുനി—വേദ വേദാംഗ വിദ്വാ നായ ബൃഹസ്പതിയെ ആചാര്യ നായി വരിച്ചു. സർവ്വ വേദങ്ങളെയും സർവ്വ രഹസ്യങ്ങളെയും ഗ്രഹിച്ച, വിദ്വാ നായ ശുക പരമ താപസൻ ദക്ഷിണ കൊടുത്ത് സമാവർത്തനം കഴിച്ച്, സമാ ഹിത നായി, ബ്രഹ്മചര്യം അനുഷ്ഠിച്ച്, അച്ഛന്റെ ആശ്രമത്തിൽ തന്നെ താമസിച്ചു. ശുകൻ തപസ്സു കൊണ്ട് മാന്യ നായി; ശുകൻ ജ്ഞാനം കൊണ്ട് മന്ത്രണീയ നായി. ശുക മഹാമുനി, ധർമ്മാർത്ഥ കാമങ്ങളെ കൈ വെടിഞ്ഞ്, ബാല്യം മുതല്ക്ക് തന്നെ മോക്ഷ ധർമ്മ പരായണ നായി.

മോക്ഷാന്വേഷക നായ ശുകൻ പിതാവിനെ സമീപിച്ച് വിനയ സമേതം പറഞ്ഞു:—''അങ്ങ് മോക്ഷ ധർമ്മങ്ങളിൽ കുശല നാണ്. പ്രഭോ! എന്റെ മനസ്സിൽ ശാന്തിയെ അങ്ങ് ഉപദേശിക്കണമെ!'' പരമർഷി പറഞ്ഞു:—''പുത്ര! അങ്ങ് മോക്ഷ ധർമ്മത്തെ അന്വേഷിക്കുക; അപര ധർമ്മങ്ങളെയും ഗ്രഹിക്കുക.

ശുകൻ സകല യോഗ ശാസ്ത്രങ്ങളെയും വിശേഷിച്ച് കാപില ശാസ്ത്രത്തെയും പാരായണം ചെയ്തു.

വ്യാസൻ ശുകന് ഉപദേശിക്കുന്നത്

വ്യാസൻ പറഞ്ഞു:—''പുത്ര! അങ്ങ് ധർമ്മത്തെ ആശ്രയിക്കുക. ഹിമാതപങ്ങളെ ക്ഷുൽപ്പിപാസ കളെ, വായുവിനെ, ജിതേന്ദ്രിയ നായ അങ്ങ് ജയിക്കുക; സത്യം, ആർജ്ജവം, അക്രോധം, അനസൂയ, ദമം, തപസ്സ്, അഹിംസ, ആനൃശംസ്യം എന്നിവയെ ഒക്കെയും പരിപാലിക്കുക; സത്യത്തിൽ നിലക്കുക; ധർമ്മത്തിങ്കൽ രത നായി വർത്തിക്കുക; സകല അനാർജ്ജവത്തെയും ഉപേക്ഷിക്കുക; ദേവതകളും അതിഥികളും ശേഷിച്ച ഉച്ഛിഷ്ടം കൊണ്ട് പ്രാണ പ്രയാണത്തെ നിർവ്വഹിക്കുക; പുത്ര! ശരീരം നുരയും പതയും പോലെ ക്ഷണിക മാണ്; ജീവാത്മാവ് ശരീരത്തിൽ—വൃക്ഷത്തിൽ പക്ഷി എന്നതു പോലെ—വർത്തിക്കുന്നു. അങ്ങ് ഉറങ്ങുന്നത് എന്തുകൊണ്ട്? പുരുഷാർത്ഥങ്ങളെ സാധിക്കേണ്ടതല്ലയോ? നിത്യ ശത്രുക്കളായ കാമ ക്രോധങ്ങൾ മുതലായവ വിപത്തിനെ സൃഷ്ടിക്കുവാൻ പഴുത് നോക്കി ക്കൊണ്ട് നില്ക്കുന്നു. കുഞ്ഞേ! ഈ സംഗതിയെ നീ അറിയുന്നില്ലയോ? ദിവസങ്ങൾ കടന്നു പോകുന്നു; ആയുസ്സ് ക്ഷയിക്കുന്നു; ജീവിതം ഹ്രസ്വമാകുന്നു; അങ്ങ് എന്തു കൊണ്ട് മോക്ഷ സമ്പാദനത്തിന് ബദ്ധപ്പെടുന്നില്ല? ബുദ്ധിയിൽ അജ്ഞാനം നിറഞ്ഞവർ, ധർമ്മത്തെ അവഗണിക്കുന്നു. അവർ ഭ്രമണം ചെയ്യുന്ന ആരെയോ അനുഗമിക്കുന്ന വരും പീഡിതന്മാരും ആകുന്നു. എന്നാൽ പുത്ര! അങ്ങ് ശിഷ്ടന്മാരും, ശ്രുതി പരന്മാരും, മഹാ ബലവാന്മാരും ധർമ്മ മാർഗ്ഗത്തിൽ നടക്കുന്ന വരും ആയ ആചാര്യന്മാരെ—അനുഗമിക്കുക. ധർമ്മമയ മായ സോപാനങ്ങളിൽ ഓരോന്നിനെ ചവുട്ടി അല്പാല്പ മായി കയറുക: സ്വന്തം നൂലു കൊണ്ട് സ്വയം ബന്ധിക്കുന്ന പട്ടുപ്പുഴുവിനെപ്പോലെ—അങ്ങ് പാശങ്ങളാൽ ഇപ്പോൾ സ്വയം ബന്ധിക്കുകയാണ്. ആ സംഗതിയെ അങ്ങ് അറിയുന്നില്ല. സകല മര്യാദകളെയും അതിക്രമിക്കുന്ന നാസ്തികനെ ദൂരത്ത് നിർത്തുക; ഒഴുക്കു കൊണ്ട് ജലം ഇടിച്ചു പൊടിക്കുന്ന നദിയുടെ തീരത്ത്—ദർപ്പപൂർവ്വം നില്ക്കുന്ന അല്പസാര മായ വൃക്ഷത്തിന് ആയുസ്സ് ദീർഘ മല്ല; കാമ ക്രോധങ്ങ ളാകുന്ന മുതലകൾ, വ്യാധിവ്യസ്പൃതയു വായപാശങ്ങ ളാകുന്ന വെള്ള പ്പാച്ചിൽ, ജന്മ

മാകുന്ന ഉർമ്മികളും, എന്നിവ കൊണ്ട് ഭയങ്കരമാകുന്ന നദിയെ—യോഗമാകുന്ന കപ്പലിൽ, അങ്ങ് തരണം ചെയ്യുക. അഹോരാത്രങ്ങളാകുന്ന അശനികൾ കൊണ്ട് പരിപീഡിതവും, ജര കൊണ്ട് ക്ഷയിക്കുന്നതും മരണം കൊണ്ട് ആഹതവും ആയ ലോകത്തെ—ധർമ്മപോതം കൊണ്ട് അങ്ങ് തരിക്കുക. അങ്ങ് നില്ക്കുന്നിടത്തും, ഇരിക്കുന്നിടത്തും കിടക്കുന്നിടത്തും മരണം അങ്ങയെ അന്വേഷിക്കുന്നു; മരണം ഏതു സമയത്തെങ്കിലും അങ്ങയെ പിടികൂടും; അങ്ങ് രക്ഷയെ എങ്ങനെ സമ്പാദിക്കും?

''സംചിന്വാനകമേവൈനം
കാമാനാമവിതൃപ്തകം
വൃകീവോരണമാസാദ്യ—
മൃത്യുരാദായ ഗച്ഛതി''

മനുഷ്യൻ ധനസമ്പാദനത്തിൽ ഉത്സുകനായിരിക്കവെ-തൃപ്തി കാണാതെ കാമങ്ങളെ അന്വേഷിച്ചു നടക്കവെ-മരണം അടുക്കുന്നു; പിടികൂടുന്നു; ചെന്നായ് ആട്ടിൻ കിടാവിനെ എന്നവണ്ണം മരണം മനുഷ്യനെ എടുത്തുകൊണ്ട് ഓട്ടുന്നു. അന്ധകാരമയമായ സംസാരത്തിൽ പ്രവേശിക്കുന്ന മനുഷ്യൻ—വർദ്ധിക്കുന്ന ജ്വാലകളോടു കൂടിയ ദീപമാകുന്ന ജ്ഞാനത്തെ—ജ്വലിപ്പിക്കണം. ഒരു മനുഷ്യന് ബ്രാഹ്മണത്വം ലഭിക്കുന്നത്, പല ജന്മങ്ങളുടെ പ്രയത്നം നിമിത്തമാണ്; പുത്ര! അങ്ങേയ്ക്ക് ഇന്ന് അതു ലഭിച്ചിരിക്കുന്നു; ലഭിച്ച നിധിയെ പരിപാലിച്ചു കൊള്ളുക. ബ്രാഹ്മണൻ കാമങ്ങളെ അന്വേഷിച്ച് ജീവിതം നയിക്കേണ്ടവനല്ല; ബ്രാഹ്മണൻ ഇഹത്തിൽ ക്ലേശങ്ങളെയും, പരത്തിൽ അനുപമമായ സുഖത്തേയും അനുഭവിക്കുന്നു. ബ്രാഹ്മണ്യം പല തപസ്സുകളുടെ ഫലമാകുന്നു; ബ്രാഹ്മണ്യം ലഭിച്ചവൻ—കാമങ്ങളെ അന്വേഷിച്ച്—സമയത്തെ പാഴാക്കരുത്. ബ്രാഹ്മണൻ സ്വാധ്യായം, തപസ്സ്, ദമം എന്നിവയിൽ വ്യവസായം ചെയ്ത്—കുശലപനായി—മോക്ഷാപേക്ഷകനായി—എപ്പോഴും പ്രയത്നിക്കണം. മനുഷ്യന്റെ ആയുസ്സ് കുതിരയാകുന്നു: അതിന്റെ സ്വഭാവം അവ്യക്തവും, ശരീരം പഞ്ചഭൂതങ്ങളും, ക്ഷണങ്ങൾ ത്രുടികളും, നിമേഷങ്ങൾ രോമങ്ങളും ആകുന്നു. ശുക്ലകൃഷ്ണപക്ഷങ്ങൾ കണ്ണുകളാകുന്നു: മാസങ്ങൾ അതിന്റെ അംഗങ്ങളാകുന്നു. ആ കുതിര-ഓടുന്നു-നില്ക്കാതെ ഓടുന്നു. ആയുസ്സാകുന്ന കുതിര സദാ ഓടുന്നു എന്നതു ഭയങ്കരമല്ലയോ? മകനെ: അങ്ങയ്ക്ക് കണ്ണുണ്ട് എങ്കിൽ പരലോകത്തെക്കുറിച്ച് ആചാര്യന്മാർ പറയുന്നതിനെ അറിഞ്ഞ ശേഷം-അങ്ങയുടെ മനസ്സ് ധർമ്മത്തിൽ രമിക്കട്ടെ! പിതാക്കന്മാരെയും ഗുരുക്കന്മാരെയും അനുസരിക്കാത്തവനെ മരണശേഷം-പേടിപ്പിക്കുന്ന പട്ടികൾ, ഇരുമ്പു ചുണ്ടുള്ള കാക്കകൾ, കൊക്കുകൾ, കഴുകന്മാർ, ചോര കുടിക്കുന്ന വിരകൾ മുതലായവ കൊത്തിക്കടിച്ചു പറിക്കും. ബ്രഹ്മാവ് നിയമിച്ച വിവിധ മര്യാദകളെ ദുർമ്മനസ്സ് നിമിത്തം അതിക്രമിക്കുന്ന പാപന്മാർ—ചുട്ടു വെള്ളം ഒഴുകുന്ന വൈതരണി എന്ന മഹാനദിയിൽ ഇറങ്ങി മുങ്ങി, വാളുകളാകുന്ന ഇലകൾ നിറഞ്ഞ മരങ്ങൾ ഇടതിങ്ങി വളരുന്ന കാലവനങ്ങളിൽ—ശരീരം മുറിഞ്ഞും—മഴുക്കൾ കിളുക്കുന്ന മൈതാനങ്ങളിൽ കിടന്ന്—നരകത്തിൽ അർത്തന്മാരാകും. പുത്ര! അങ്ങ് ബ്രഹ്മപദങ്ങൾ മുതലായ മഹാപദങ്ങളെ മാത്രം കണ്ട്—ഞാൻ ധന്യനായി എന്നു മാനിക്കന്നു. പരമപദം ഏറെയോ ദൂരത്താണ്? നിമിഷപ്രവൃത്തി, ജര പേടിപ്പിച്ചു കൊണ്ട് അടുക്കുകയും ചെയ്യുന്നു. മകനെ! മഹത്ഭയം ഏഴുനേററു നില്ക്കുന്നു. അങ്ങ് എന്തിനു താമസിക്കുന്നു? പ്രയത്നിക്കുക. മോചനത്തെ തേടുക. മോക്ഷമാർഗ്ഗത്തെ അന്വേഷിക്കുക. ശാസനം അനുസരിച്ച് അങ്ങ് യമന്റെ മുമ്പിൽ നില്ക്കേണ്ട മുഹൂർത്തം ദൂരത്തല്ല. ഉത്തമ തപസ്സ് ഇപ്പോൾ തന്നെ ആരംഭിക്കുക. ക്രുദ്ധനായ കാലൻ, ദുഃഖം എന്താണെന്ന് അറിയുന്നില്ല: സർവ്വന്മാരെയും അപഹരിക്കുന്നു. യമനെ ആരു തടുക്കും? മകനെ! യമന്റെ മുമ്പു നടക്കുന്ന കാററിന്റെ മുഴക്കം കേട്ടു തുടങ്ങിയിരിക്കുന്നു. അങ്ങ് ഉടനെ അങ്ങോട്ട് നടക്കേണ്ടതായി വരും. വേണ്ടതു ചെയ്‌വാൻ ബദ്ധപ്പെടുക. മകനെ! യമന്റെ മുമ്പിൽ നില്ക്കുന്ന സമയം അങ്ങേയ്ക്ക് വേദങ്ങൾ ഉപയോഗപ്പെടുകയില്ല. ഉത്തമമായ സമാധിയെ ഇപ്പോൾ തന്നെ ആരംഭിച്ചു കൊള്ളുക. മകനെ! പൂർവ്വകൃതങ്ങളായ ശുഭാശുഭങ്ങളെക്കുറിച്ച്, അനുതാപപ്പെടുവാൻ ആവശ്യമില്ലാത്ത നിധി—ഒന്നു മാത്രമാണ്; ആ നിധിയെ സമ്പാദിച്ചു കൊള്ളുക. മകനെ! ജര ബാധിക്കും; അങ്ങയുടെ ബലവും അംഗവും ജഡവും ജീർണ്ണിക്കും. ഒന്നായ നിധിയെ സമ്പാദിക്കുക. മകനെ! കാലൻ രോഗസായകങ്ങളെ കൊണ്ട് അങ്ങയുടെ ശരീരത്തെ മുറിപ്പെടുത്തി, ജീവനെ എടുക്കും. ഇപ്പോൾ തന്നെ തപസ്സിന് ആരംഭിക്കുക. മകനെ! മനുഷ്യശരീരത്തിൽ വളരുന്ന ഭയങ്കരങ്ങളായ ചെന്നായ്ക്കൾ നാലുപാടും അടുത്ത് അടിക്കും; ധർമ്മമായ പ്രയത്നത്തെ ആരംഭിക്കുക. മകനെ! അങ്ങ് ഏകനായി നിന്ന് ഒരു സ്ഥാനത്ത് പരമാന്ധകാരത്തേയും വേറൊരു സ്ഥാനത്ത് പ്രദ്യോതമാകുന്ന കനകശൃംഗങ്ങളെയും കാണുന്ന കാലം അടുത്തു പോയി. ചെയ്യേണ്ട കാര്യങ്ങളെ ചെയ്യാൻ ബദ്ധപ്പെടുക. മകനെ! നിത്യശത്രുക്കളായ പഞ്ചേന്ദ്രിയങ്ങൾ ചിരിച്ചു കൊണ്ട് അടുത്ത് അങ്ങയെ വഴി തെററിക്കുവാൻ എപ്പോഴും പഴുതു നോക്കുന്നു. പരമമായതിനെ അന്വേഷിക്കുക. മകനെ! രാജാക്കന്മാരെയും കള്ളന്മാരെയും ഭയപ്പെടുവാൻ ആവശ്യമില്ലാത്തതും മരിച്ചവനെ വിട്ടു മാറാത്തതും ആയ ധനം ഉണ്ട്: ആ ധനത്തെ സമ്പാദിക്കുക. സ്വധർമ്മങ്ങളെക്കൊണ്ട് സമ്പാദിക്കുന്ന ആ ധനം ആർക്കും പകുത്തു കൊടുക്കേണ്ടതല്ല. അതു അവനവൻ സമ്പാദിച്ച അളവിൽ അവനവൻ ഉണ്ണേണ്ടതാണ്. മകനെ! മരണം എപ്പോൾ വരുമെന്ന് ആരു കണ്ടു? കാമങ്ങളെ ലഭിച്ച ശേഷം, മോക്ഷത്തെ അന്വേഷിക്കാമെന്ന് കരുതരുത്. അച്ഛനാകട്ടെ, അമ്മയാകട്ടെ, ബന്ധുവാകട്ടെ, അസ്ഥിരന്മാരായ പ്രിയന്മാരാകട്ടെ—ഒരുവനെ മരണശേഷം അനുഗമിക്കുന്നില്ല. ഓരോരുവൻ നിസ്സഹായനായി യമസന്നിധിയിൽ നില്ക്കണം. ശുഭമാകട്ടെ, അശുഭമാകട്ടെ, ഒരുവൻ മരണത്തിനു മുമ്പു ചെയ്ത കർമ്മങ്ങൾ മാത്രമാണ്—മരണപീഡിതനെ അനുഗമിക്കുന്നത്. അശുഭങ്ങളും ശുഭങ്ങളും ആയ കർമ്മങ്ങളെക്കൊണ്ട് ഒരുവൻ സമ്പാദിച്ച പൊന്നുകളും രത്നങ്ങളും—ദേഹക്ഷയത്തിങ്കൽ കാര്യസാധകങ്ങളല്ല. ഓരോരുവന്റെയും ശരീരത്തിൽ നില്ക്കുന്ന അഗ്നിയും സൂര്യനും വായുവും ഓരോരുവന്റെ ശുഭാശുഭകർമ്മങ്ങൾക്ക് സാക്ഷിയാകുന്നു. സകലത്തെയും പ്രകാശിപ്പിക്കുന്ന പകലും സകലത്തെയും നിഗൂഹനം ചെയ്യുന്ന രാത്രിയും സർവ്വങ്ങളെയും സ്പർശിച്ച് സർവ്വത്തിലും ചരിക്കുന്നു. മകനെ! അങ്ങ് സ്വധർമ്മത്തെ പാലിച്ചു കൊള്ളുക. പരലോകപഥം ശത്രുക്കളെക്കൊണ്ട് ഭയങ്കരവും—

രാഗങ്ങളായും വിരൂപങ്ങളായും ഉള്ള കീടങ്ങളെക്കൊണ്ടും കൃമികളെക്കൊണ്ടും സമ്പൂർണ്ണവും—അത്രേ; അവിടെ രക്ഷനാകുന്നതു് സ്വധർമ്മങ്ങൾ മാത്രമാണു്. സ്വകർമ്മങ്ങൾ അനുഗ്രഹിക്കുന്ന അനുഗ്രഹീതന്മാർ കനകവിമാനങ്ങളിൽ കയറി ഊർദ്ധ്വഗമനം ചെയ്യുന്നു. ഗൃഹസ്ഥധർമ്മം അനുഗ്രഹിച്ചവർ പ്രജാപതിയുടെ, ബൃഹസ്പതിയുടെ, ഇന്ദ്രന്റെ ലോകങ്ങളിൽ—പരമഗതിയെ പ്രാപിക്കുന്നു. മകനെ! ഉപദേശങ്ങൾക്കു് അതിരില്ല. എന്നാൽ അബുദ്ധി നിമിത്തം മോഹിച്ചവൻ, അന്ധകാരത്തിൽ തന്നെ നിൽക്കും. മകനെ! നിനക്കു് വയസ്സു് ഇരുപത്തിനാലു് കഴിഞ്ഞു; ഇപ്പോൾ ഇരുപത്തഞ്ചാണു്. വർഷങ്ങൾ പറന്നു് കടന്നു പോകുന്നു; ധർമ്മധനത്തെ സഞ്ചയിക്കുക. രോഗങ്ങളാകുന്ന സേനകളോടു കൂടി, കാലൻ കടന്നു കയറി, അങ്ങയുടെ ബലത്തേയും ഇന്ദ്രിയങ്ങളേയും അപഹരിക്കും. ധർമ്മസംഗ്രഹം ചെയ്യുവാൻ ബദ്ധപ്പെടുക. സ്വയം മുമ്പു് നടക്കുകയും സ്വയം പിമ്പു് നടക്കുകയും ചെയ്യേണ്ട ഒരു വഴിയിൽ പുരോഗമനം ചെയ്യേണ്ട ഒരുവനു്, ശരീരത്തെക്കൊണ്ടു് എന്തു ഫലം? ഭാര്യയെക്കൊണ്ടും പുത്രനെക്കൊണ്ടും എന്തു ഫലം? അസംഗവാനായ കാലപുരുഷൻ—സംബന്ധികളെയും ബന്ധുക്കളെയും എല്ലാവരെയും—സമൂലം അപഹരിക്കുന്നു. മകനെ! അങ്ങു് ധർമ്മനിധിയെ സഞ്ചയിക്കുക. മകനെ! ഞാൻ പറയുന്നതൊക്കെയും, ഞാൻ അനുസരിക്കുന്ന ധർമ്മം അനുസരിച്ചാണു്. അങ്ങു് അവയെ അനുസരിക്കുക. ഗ്രാമവാസത്തിലുള്ള മോഹം മനുഷ്യനെ കെട്ടുന്ന കയറാണു്. സുകൃതന്മാർ അവയെ പൊട്ടിച്ചു് പരമപദത്തെ പ്രാപിക്കുന്നു. ദുഷ്കൃതന്മാർ ബന്ധനത്തിൽ തന്നെ ജീവിതം തുടരുന്നു. മകനെ! മരിക്കുന്ന മനുഷ്യനു് ധനം കൊണ്ടെന്തു ഫലം? ബന്ധുവിനെക്കൊണ്ടെന്തു ഫലം? പുത്രന്മാരെക്കൊണ്ടെന്തു ഫലം? അങ്ങു് ഗുഹാപ്രവിഷ്ടനായ ആത്മാവിനെ അന്വേഷിക്കുക. അങ്ങയുടെ പിതാമഹന്മാരൊക്കെയും കടന്നു പോയില്ലയോ? നാളെ ചെയ്യാനുള്ളതിനെ ഇന്നു് ചെയ്യുക. ഉച്ച കഴിഞ്ഞു് ചെയ്യാനുള്ളതിനെ, ഉച്ചയ്ക്കു് മുമ്പു ചെയ്യുക. പ്രവൃത്തികളെ പൂരിപ്പിച്ചുവോ ഇല്ലയോ എന്നു് മരണം ആലോചിക്കുന്നില്ല. ഒരുവൻ മരിക്കുന്നു; ഭാര്യ, പുത്രൻ, ബന്ധുക്കൾ മുതലായവർ കരയുന്നു; ശവത്തെ തീയിൽ ചുടുന്നു; മടങ്ങുന്നു; അവർ മുന്നോട്ടു പോകുന്നില്ല; സർവ്വലോകവും കാലോപഗതമാണു് എന്നറിഞ്ഞു്—അങ്ങു് ധൈര്യത്തെ അവലംബിച്ചു്—സർവ്വാത്മാവു കൊണ്ടും ധർമ്മത്തെ അനുഷ്ഠിക്കുക. ദേഹഭേദം മരണമല്ല, എന്നു കാണുന്നവൻ മരിക്കുന്നില്ല. ധർമ്മത്തെ വർദ്ധിപ്പിക്കുന്നവൻ പണ്ഡിതനാണു്. അതിനെ നശിപ്പിക്കുന്നവൻ മൂഢനാണു്. സുദുർല്ലഭവും സ്വർഗ്ഗത്തേക്കു് സോപാനവും ആയ മാനുഷതയെ സമ്പാദിച്ചവൻ—വീണ്ടും അധഃപതിക്കരുതു്. ആത്മാവിനെ ബ്രഹ്മപദത്തിങ്കൽ നിറുത്തണം. ബുദ്ധി ചലിക്കാത്തവനും, നിശ്ചയത്തിൽ നില്ക്കുന്നവനും ആയ സ്വർഗ്ഗാവകാശിക്കു്—ഭയം എവിടെ? തപോവനങ്ങളിൽ ജനിച്ചു് തപോവനങ്ങളിൽ തന്നെ മരണം പ്രാപിച്ചവൻ—സമ്പാദിക്കുന്ന ധർമ്മം അധികമാണെന്നു് തോന്നുന്നില്ല. എന്നാൽ സ്വാധീനത്തിലുള്ള ഭോഗങ്ങളെ ഉപേക്ഷിച്ചു് തപസ്സിനെ അനുഷ്ഠിക്കുന്നവൻ സമ്പാദിക്കുന്ന ഫലം അധികമാകുന്നു. കാലം ഭൂതങ്ങളെ പചിക്കുന്നു. ആ യജ്ഞത്തിൽ മാസങ്ങളും ഋതുക്കളും പരിവർത്തകവും സൂര്യൻ അഗ്നിയും രാത്രിദിവസങ്ങൾ വിറകും, കർമ്മനിഷ്ഠാഫലം സാക്ഷിയും അത്രേ.

> ധനേന കിം യന്ന ദദാതി നാശ്നുതേ
> ബലേന കിം യേന രിപും ന ബാധതേ
> ശ്രുതേന കിം യേന ന ധർമ്മമാചരേൽ
> കിം ആത്മനാ യോ ന ജിതേന്ദ്രിയോ വശീ

ദാനത്തിനും ഭക്ഷണത്തിനും അല്ല എങ്കിൽ ധനം എന്തിനു്? ശത്രുബാധ ചെയ്യാത്ത ബലം എന്തിനു്? ധർമ്മാചാരത്തിനു് പ്രേരകമാകാത്ത വേദജ്ഞാനം എന്തിനു്? ഇന്ദ്രിയജയം ചെയ്യാത്തതും ദോഷത്തെ വിട്ടു മാറാത്തതും ആയ ആത്മാവു് എന്തിനു്? മകനെ! അങ്ങു് ബുദ്ധൈശ്വര്യം ഉള്ളവനാണു്. ബുദ്ധിപരാക്രമനാണു്; മോക്ഷധർമ്മവിശാരദനാണു്; എന്നാൽ അങ്ങു് ഇനിയും അറിയേണ്ടതായി പലതുമുണ്ടു്. അങ്ങു് മിഥിലാരാജാവായ ജനകനെ ചെന്നു് കാണുക. അങ്ങേയ്ക്കു് മോക്ഷസാധനത്തിനു് ആവശ്യമുള്ളതെല്ലാം ജനകൻ ഉപദേശിക്കും. അങ്ങു് പുറപ്പെടുക തന്നെ. എന്നാൽ ഒരു സാധാരണ മനുഷ്യൻ എന്ന രീതിക്കു് അങ്ങു് പോകണം. അന്തരീക്ഷചാരനായി പോകരുതു്. ജനകന്റെ യാഗത്തിങ്കൽ പ്രധാന പൗരോഹിത്യം വഹിക്കുന്നതു് നാമാണു് എന്ന അഹങ്കാരം അശേഷം ഉപേക്ഷിക്കണം. അങ്ങു് ജനകനെ അനുസരിച്ചു്, ശിഷ്യഭാവേന താമസിക്കണം. ജനകൻ ധർമ്മകുശലനാണു്. മോക്ഷശാസ്ത്രവിശാരദനാണു്. എന്റെ പൗരോഹിത്യത്തിൽ പല യജ്ഞങ്ങൾ കഴിച്ചിട്ടുള്ളവനാണു്. ജനകൻ പറയുന്നതിനെ ഒക്കെയും അങ്ങു് അനുസരിക്കണം.''

ധർമ്മാത്മാവായ ശുകൻ മിഥിലാപുരത്തേക്കു് പാദസഞ്ചാരം ചെയ്തു. ശുകൻ ഗിരികളെ കടന്നു; നദികളെ; തീർത്ഥങ്ങളെ; സരസ്സുകളെ കടന്നു. സിംഹവ്യാഘ്രമൃഗാകീർണ്ണമായ വനങ്ങളെ കടന്നു; ഹരിമല കടന്നു; ശ്വേതാളമല കടന്നു; ഹിമവാനെ കടന്നു; ഭാരതം എന്ന രാജ്യത്തെ പ്രവേശിച്ചു. ശുകൻ, ചീനന്മാർ, ഹൂണന്മാർ, മുതലായവർ പാർത്തിരുന്ന പല ദേശങ്ങളെ അതിക്രമിച്ചു്—ആര്യാവർത്തത്തെ പ്രാപിച്ചു.

ശുകൻ മിഥിലയെ പ്രാപിച്ചതു്.

മഹാമുനി—രമ്യങ്ങളായ പത്തനങ്ങളെ കണ്ടു; സ്ഫീതങ്ങളായ നഗരങ്ങളെ കണ്ടു; വിചിത്രങ്ങളായ രത്നങ്ങളെ കണ്ടു; സർവ്വത്തെയും കണ്ടു; എങ്കിലും ഒന്നിനെയും കാണാത്തവനെപ്പോലെ, പുരോഗമനം ചെയ്തു. ശുകൻ ധർമ്മരാജാവായ ജനകൻ സംരക്ഷിച്ച വിദേഹരാജ്യത്തു് പ്രവേശിച്ചു. ശുകൻ ഗ്രാമങ്ങളെ, അന്നരസഭോജനങ്ങളെ, ഗോവ്രജങ്ങളെ, ശാലിയവമനോഹരങ്ങളായ മൈതാനങ്ങളെ, ഹംസസാരസസേവിതങ്ങളായ കായലുകളെ—പലേടങ്ങളിൽ കണ്ടു; ശുകൻ സമൃദ്ധമായ മിഥിലോപവനത്തെ പ്രാപിച്ചു. ആന, കുതിര, തേരു്, ഭടന്മാർ, കർഷകന്മാർ, വണിക്കുകൾ, ഊതചിക്കുകൾ—മുതലായവർ ഉൾപ്പെട്ട നഗരസമൃദ്ധിയെ നോക്കാതെ നടന്നു; മനസ്സിനകത്തുള്ള ഭാരത്തെ ഓർത്തും, അപരകാര്യങ്ങളെ ഓർക്കാതെയും, പ്രസന്നാത്മാവായ ആത്മാരാമൻ, മിഥിലയെ പ്രാപിച്ചു. ദ്വാരപാലകന്റെ അനുവാദം വാങ്ങി ശുകൻ കോട്ടയ്ക്കകത്തു കടന്നു; രാജമാർഗ്ഗങ്ങളിൽ നടന്നു; കൊട്ടാരത്തിന്റെ വാതുക്കൽ നിന്നും ദ്വാരപാലകന്മാർ നിരോധിച്ചു; ശുകൻ സന്തുഷ്ടനായി നിന്നു; വിശപ്പു് നിമിത്തം ക്ഷീണം ലേശമില്ലാതെ, ദാഹം നിമിത്തം തളരാതെ—വെയിലിൽ വാടാതെ—യാതൊരു ക്ലാന്തിയും ബാധിക്കാതെ—ഉച്ചസമനായ

സൂര്യനെപ്പോലെ—പ്രതാപവാനായി നിന്ന ശുകനെ കണ്ട്—ദ്വാരപാലകന്മാരിൽ ഒരുവൻ, ബഹുമാനം തോന്നി കൃതാഞ്ജലിയായി നിന്ന്, രാജവേശ്മത്തിന്റെ പ്രഥമ കക്ഷ്യയിലേക്ക് നയിച്ചു. പല ദിവസങ്ങളിൽ അനുഭവിച്ച യാത്രാക്ലേശങ്ങളുടെ ശേഷം ലഭിച്ച—പീഠം ഛായ എന്നിവയെ അവഗണിച്ച്—ശുകൻ രാജഗൃഹത്തിലും മോക്ഷചിന്തയിൽ തന്നെ നിരതനായിരുന്നു. ഒരു രാജമന്ത്രി അവിടെ ചെന്ന്—കൃതാഞ്ജലിയായി—ശുകനെ ദ്വിതീയ കക്ഷ്യയിലേക്ക് നയിച്ചു. ആ കക്ഷ്യയിൽ നിന്ന് അന്തഃപുര സംബന്ധമായ ഒരുദ്യാനത്തിലേക്ക്, ഒരു വഴിയുണ്ടായിരുന്നു; പൂത്ത മരങ്ങളും, ക്രീഡാസരസ്സുകളും കൊണ്ട് അലംകൃതമായിരുന്ന ഉദ്യാനത്തെ ശുകനെ കാണിച്ച് പീഠം നൽകി—മന്ത്രി അപ്രത്യക്ഷനായി. പല സ്ത്രീകൾ ശുകനെ ഉപചരിച്ച്, സമീപിച്ചു. ചാരുവേഷകൾ, സുശ്രോണികൾ, തരുണികൾ, രക്താംബരധരകൾ, തപ്തകാഞ്ചനഭൂഷണകൾ, നൃത്തഗീതവിശാരദകൾ, സ്മിതപൂർവാഭിഭാഷിണികൾ, അപ്സരസ്ത്രീരൂപമനോരമകൾ, ഭാവജ്ഞകൾ—ആയ അമ്പത് അഭിജാതമാർ ശുകന് പാദ്യം കൊടുത്തു; സ്വാദുള്ള ഭക്ഷണം കൊടുത്തു. ആ ഭാവോപചാരകുശലമാരിൽ ഓരോരുവൾ ശുകനെ അന്തഃപുരകാനനത്തിൽ പ്രത്യേകം പ്രത്യേകം അകമ്പടി സേവിച്ചു. സതപജ്ഞകളായ ആ സ്ത്രീകൾ ക്രീഡാപൂർവം ഉപചരിച്ചു; ചിരിച്ചു തകർത്തു; ഗാനമാധുര്യം കൊണ്ട് സ്വരമാധുര്യത്തെ പ്രദർശിപ്പിച്ചു; ശുദ്ധാത്മാവും നിഃസന്ദേഹനും ജിതേന്ദ്രിയനും ആയ അരണീപുത്രൻ സർവങ്ങളിലും ഭാഗഭാക്കായി; എന്നാൽ ഹർഷിച്ചില്ല; കോപിച്ചുമില്ല. പരമസ്ത്രീകൾ ശുകന് രത്നഭൂഷിതമായ ശയ്യാസനത്തെ കൊടുത്തു. ശുകൻ പാദശൗചം ചെയ്തു; സന്ധ്യയെ ഉപാസിച്ചു; മോക്ഷകാര്യത്തെ തന്നെ ചിന്തിച്ചു; പ്രഭുവായ ശുകൻ പൂർവരാത്രത്തിൽ ധ്യാനപാരായണനായി; അർദ്ധരാത്രത്തിൽ നിദ്രാപരായണനായി; മുഹൂർത്തശേഷം ഉണർന്ന് ശൗചം കഴിച്ച്—സല്ലാപാലാപകുശലകളായ സ്ത്രീകളാൽ പരിവൃതനായി, വീണ്ടും യോഗധ്യാനപരായണനായി.

പിറേറന്ന് പ്രഭാതത്തിൽ മന്ത്രിമാരോടും അന്തഃപുരജനങ്ങളോടും ചേർന്ന്—പുരോഹിതനെ പുരസ്കരിച്ച്—ജനകൻ, ശുകനെ ദർശിച്ചു. ബഹുരത്നവിഭൂഷിതമായ പീഠത്തെ പുരോഹിതന്റെ കൈയ്യിൽനിന്നും രാജാവ് സ്വഹസ്തങ്ങളിൽ വാങ്ങി, ബഹുമാനപൂർവം ശുകന് നൽകി. ജനകൻ പാദ്യം കൊടുത്തു; അർഘ്യം കൊടുത്തു; പശുക്കളെ ദാനം ചെയ്തു. മഹാതേജസ്സനായ ശുകൻ, ജനകന്റെ കുശലം അന്വേഷിച്ചു; ശുകൻ അനുവദിച്ചു; ജനകനും അനുചരന്മാരും ഇരുന്നു.

ജനകൻ ശുകന്റെ ആഗമനോദ്ദേശത്തെ കുറിച്ച് ചോദിച്ചു: ശുകൻ പറഞ്ഞു:—"ജനകനെന്ന് സുപ്രസിദ്ധനായ വിദേഹരാജാവ് മോക്ഷകോവിദനാണ്—എന്ന് എന്റെ അച്ഛനും അങ്ങയുടെ പുരോഹിതനും ആയ വ്യാസൻ പറഞ്ഞതു നിമിത്തം—ഞാൻ ഇവിടെ വന്നതാണ്. പ്രവൃത്തിമാർഗ്ഗത്തിന്റെയോ നിവൃത്തിമാർഗ്ഗത്തിന്റെയോ യാതൊരു അംശത്തെ കുറിച്ചെങ്കിലും ഉണ്ടാകാവുന്ന സർവ സംശയങ്ങളെയും അങ്ങ് ഛേദിക്കുമെന്നാണ്—അച്ഛൻ പറഞ്ഞത്. ഉപദേശം വാങ്ങുവാൻ വന്ന എനിക്ക് അങ്ങ് ധർമ്മോപദേശം ചെയ്യണം. ബ്രാഹ്മണന്റെ കൃത്യമെന്ത്? മോക്ഷാന്വേഷകൻ എങ്ങനെ വർത്തിക്കണം? മോക്ഷത്തെ പ്രാപിക്കുന്നതിന് ജ്ഞാനമോ തപസ്സോ ഏതാണാവശ്യം?

ജനകൻ ചെയ്യുന്ന ഉപദേശം.

"ഹേ! ശുക! ബ്രാഹ്മണന്റെ കൃത്യത്തെ കുറിച്ച് കേൾക്കുക! ഉപനയനം കഴിഞ്ഞാൽ ബ്രാഹ്മണൻ വേദം പഠിക്കണം. തപസ്സുകൊണ്ടും ഗുരുപൂജ കൊണ്ടും ബ്രഹ്മചര്യം കൊണ്ടും ബ്രാഹ്മണൻ ദേവകളോടും പിതൃക്കളോടും ഉള്ള കടം വീട്ടണം. വേദങ്ങളെ പഠിച്ച ശേഷം—ഇന്ദ്രിയങ്ങളെ ജയിച്ച ശേഷം—ഗുരുദക്ഷിണ കൊടുത്ത ശേഷം—ശിഷ്യൻ ഗുരുവിന്റെ അനുവാദത്തോടു കൂടെ, സ്വഗൃഹത്തിലേക്ക് പോകണം. ഗൃഹത്തിൽ ചെന്ന ശേഷം ഗൃഹസ്ഥാശ്രമം ആരംഭിക്കണം; വിവാഹം ചെയ്യണം; ഭാര്യം നിരതനായി വർത്തിക്കണം; ധർമ്മത്തിൽ നിൽക്കണം; യജ്ഞം ചെയ്യണം; പുത്രന്മാരെയും പൗത്രന്മാരെയും കണ്ട ശേഷം ബ്രാഹ്മണൻ വാനപ്രസ്ഥത്തെ പ്രാപിക്കണം. വാനപ്രസ്ഥത്തിൽ താമസിക്കുന്ന ബ്രാഹ്മണൻ ആത്മാവിൽ അഗ്നി കത്തിക്കണം. നിർദ്വന്ദ്വനാകണം; വീതരാഗനാകണം; ബ്രഹ്മാശ്രമത്തിൽ വസിക്കണം" ശുകൻ പറഞ്ഞു:—"പ്രഭോ! ജനക! വേദപാരായണം നിമിത്തം ഒരുവന് വിജ്ഞാനത്തേയും ജ്ഞാനത്തേയും സമ്പാദിച്ചിട്ടുണ്ട് എങ്കിൽ—സുഖദുഃഖാദികളായ ദ്വന്ദ്വങ്ങളെ അതിക്രമിക്കുവാൻ ഹൃദയത്തിൽ ശക്തി സംഭരിച്ചുവെങ്കിൽ—ആ ആൾ, ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്ന മൂന്ന് ആശ്രമങ്ങളെ പ്രത്യേകം പ്രത്യേകം ശീലിക്കണമെന്നുണ്ടോ?" ജനകൻ പറഞ്ഞു:—"ലോകായതികമായ വിജ്ഞാനവും വേദപാരായണഫലമായ ആദ്ധ്യാത്മികമായ ജ്ഞാനവും നിമിത്തം പ്രസാദിച്ച ബുദ്ധിയുടെ സഹായം കൂടാതെ—മോക്ഷത്തെ സാധിക്കുവാൻ സാധിക്കുന്നതല്ല. ആദ്ധ്യാത്മിക വിഷയങ്ങളിൽ ജ്ഞാനത്തെ സമ്പാദിക്കുന്നതിന് ഗുരൂപദേശം ആവശ്യവുമാണ്. ജ്ഞാനം എന്നത് പോതം ആണെങ്കിൽ ഗുരു അമരക്കാരനാണ്. മറുകര പ്രാപിച്ചവന് പോതവും പോതനേതാവും ആവശ്യമില്ല. ലോകച്ഛേദത്തേയും കർമ്മച്ഛേദത്തേയും നിരോധിക്കുന്നതിന് നാല് ആശ്രമങ്ങളെ പൂർവന്മാർ ഏർപ്പെടുത്തിയിരിക്കുന്നു. ആശ്രമങ്ങളെ അനുസരിച്ച് ശുഭാശുഭങ്ങളായ കർമ്മങ്ങളെ വർജ്ജിക്കുന്നവൻ—പല ജന്മങ്ങളുടെ ശേഷം—മോക്ഷത്തെ പ്രാപിക്കുന്നു. പല പല സംസാരയോനികളിൽ ചെയ്ത തപസ്സിന്റെ ഫലമായി, ബുദ്ധിയെ പ്രസാദിപ്പിച്ചവൻ—പ്രഥമാശ്രമത്തിൽ തന്നെ മോക്ഷത്തെ പ്രാപിക്കാവുന്നതാണ്. കർമ്മങ്ങളെ അനുഷ്ഠിച്ച് മനസ്സ് ശുദ്ധമായി തീർന്ന്—അറിയേണ്ട സകലത്തേയും അറിഞ്ഞ്, മുക്തനായ വിദ്വാൻ—ശേഷിച്ച മൂന്ന് ആശ്രമങ്ങളെ എന്തിന് അനുഷ്ഠിക്കുന്നു? രാജസങ്ങളും താമസങ്ങളും ആയ സകല ദോഷങ്ങളേയും ഉപേക്ഷിച്ച്, സാത്വികമായ മാർഗ്ഗത്തെ അവലംബിച്ച്, മോക്ഷാന്വേഷകൻ ആത്മാവു കൊണ്ട് ആത്മാവിനെ കാണണം. സർവഭൂതങ്ങളിൽ ആത്മാവിനെ—ആത്മാവിനെ സർവഭൂതങ്ങളിൽ കണ്ട്—വെള്ളം തൊടാതെ ജീവിക്കുന്ന ജലജന്തുക്കളെപ്പോലെ—മോക്ഷാന്വേഷകൻ ജീവിക്കണം. നിർദ്വന്ദ്വനായവൻ സംഗപരിത്യാഗം ചെയ്തു,—പക്ഷിയെപ്പോലെ ആകാശത്ത് പറന്ന്, ദേഹനിർമ്മുക്തനായി അനന്തധന്യതയെ പ്രാപിക്കുന്നു. ഇതു സംബന്ധിച്ച് മോക്ഷശാസ്ത്രവിശാരദന്മാർ ജനക

മനിച്ചു പോരുന്നതായ ഒരു ഗാഥയെ യയാതി ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

''ജ്യോതിരാത്മനി നാന്യത്ര
സർവ്വജന്തുഷു തത്സമം
സ്വയം ച ശക്യതേ ദ്രഷ്ടും
സുസമാഹിത ചേതസാ

തമഃ പരിഗതം വേശ്മ
യഥാ ദീപേന ദൃശ്യതേ
തഥാ ബുദ്ധി പ്രദീപേന
പശ്യ ആത്മാ നിരീക്ഷിതും''

ജ്യോതിസ്സ് ആത്മാവിൽ തന്നെ വർത്തിക്കുന്നു; അന്യസ്ഥാനത്തല്ല; ആത്മാവ് സർവ്വജന്തുക്കളിലും വർത്തിക്കുന്നു. യോഗസമാധിയിൽ നിൽക്കുന്നവൻ, ആത്മാവിനെ കാണുവാൻ കഴിയുന്നവനാകുന്നു. പ്രഭോ! ശുക! അന്യനെ ഭയപ്പെടാത്തവനും അന്യനെ ഭയപ്പെടുത്തുവാൻ ഇഛിക്കാത്തവനും ആരെയും ദ്വേഷിക്കാത്തവനും ആയവൻ-ബ്രഹ്മമായി. സർവ്വഭൂതങ്ങളിൽ പാപത്തെ മനോവാക്ക് കർമ്മങ്ങളെക്കൊണ്ട് കരുതാത്തവൻ-ബ്രഹ്മമായി. കാമമോഹങ്ങളെക്കൊണ്ട് മോഹിപ്പിക്കുന്ന ഈർഷ്യയെ വെടിഞ്ഞ് ആത്മാവിനെ നിയമിക്കുന്നവൻ-ബ്രഹ്മമായി. ശ്രാവ്യമായും ദൃശ്യമായും ഉള്ള സർവ്വഭൂതങ്ങളിലും സമനായി നിർദ്വന്ദ്വനായവൻ-അവ്യയമായ ബ്രഹ്മമായി. സ്തുതിനിന്ദകളെയും, കനകങ്ങളെയും, കാരിരുമ്പിനെയും, സുഖദുഃഖങ്ങളെയും, ശീതോഷ്ണങ്ങളെയും, അർത്ഥാനർത്ഥങ്ങളെയും, പ്രിയാപ്രിയങ്ങളെയും, ജീവിതമരണങ്ങളെയും, സമനിലയിൽ കാണുന്നവൻ ബ്രഹ്മമായി. ശിക്ഷ്യവായവൻ-ആമ അംഗങ്ങളെ എന്നതുപോലെ-ഇന്ദ്രിയങ്ങളെ ഉപസംഹരിക്കണം. അന്ധകാരത്തിൽ നില്പുന്ന ഗൃഹത്തെ വിളക്കു കൊണ്ട് കാണുന്നതുപോലെ, ബുദ്ധിപ്രദീപം കൊണ്ട് ആത്മാവിനെ കാണാവുന്നതാണ്. ഭോ! ബുദ്ധിമൻ ശുക! ഞാൻ ചെയ്യുന്ന ഉപദേശങ്ങൾ അങ്ങയിൽ നിൽക്കുന്നതായി ഞാൻ കാണുന്നു. മോക്ഷാനേഷകൻ അറിയേണ്ടതൊക്കെയും അങ്ങയിൽ പ്രതിഷ്ഠിതങ്ങളുണ്ട്. ഭോ! ബ്രഹ്മർഷേ! ഗുരുപ്രസാദം കൊണ്ടും ഉപശിക്ഷകൊണ്ടും അങ്ങ് വിഷയാതീതനാണെന്ന് ഞാൻ അറിയുന്നു. അങ്ങയുടെ അഹരസം എന്റെ ഗുരുവും ആയ ഭഗവാന്റെ പ്രസാദം നിമിത്തം-ഞാൻ ദിവ്യജ്ഞാനത്തെ പ്രാപിച്ചിട്ടുണ്ട്. ആയതിനാൽ അങ്ങയെ ഞാൻ ഉള്ളവണ്ണം അറിയും. പ്രഭോ! ശുക! അങ്ങ് ഉദ്ദേശിക്കുന്നതിനേക്കാൾ അങ്ങയുടെ ജ്ഞാനം അധികമാണ്; അങ്ങയുടെ ഗ്രഹണം അധികമാണ്; അങ്ങയുടെ മനഐശ്വര്യവും അധികമാണ്; വിജ്ഞാനം അങ്ങയുടെ മനസ്സിൽ ഉള്ളന്നമായിട്ടുണ്ട്. ബാല്യം കൊണ്ടോ, സംശയം കൊണ്ടോ, മോക്ഷം സിദ്ധമായില്ല എന്ന ഭയം കൊണ്ടോ അങ്ങ്, അതിനെ അറിയുന്നില്ല-എന്നു മാത്രമാണ്. എന്നെപ്പോലെയുള്ളവരാൽ ഉപദേശം ലഭിച്ച ശേഷം, ഏതുമത്തെ അപഗ്രഥനം ചെയ്യുവാനും ജ്ഞാനത്തെക്കുറിച്ച് ബോധം വരുവാനും-ഒരുവന് കഴിവുണ്ടാകുന്നു. ഭവാൻ ഉള്ളന്നവിജ്ഞാനനാണ്; സ്ഥിരബുദ്ധിയാണ്; അലോലുപനാണ്. എന്നാൽ വ്യവസായം കൂടാതെ അങ്ങ് തന്നെയും പരമമായ ബ്രഹ്മത്തെ പ്രാപിക്കുകയില്ല. അങ്ങ് സുഖദുഃഖങ്ങളിൽ സമനാണ്. ഉത്തമഗീതങ്ങളിൽ വിമുഖനാണ്, അസംഗനാണ്.

അങ്ങയ്ക്ക് കല്ലും കനകവും തമ്മിൽ യാതൊരു ഭേദവും ഇല്ല. അനാമയവും, സൂക്ഷ്മവും, പരമവും ആയ മാർഗ്ഗത്തെ അങ്ങ് പ്രാപിക്കുവാൻ ഞാനും അന്യവിദ്വാന്മാരും കരുതിക്കൊള്ളും. ഭോ! ബ്രാഹ്മണ! അങ്ങ് ബ്രാഹ്മണവൃത്തിയെ അനുഷ്ഠിച്ച് മോക്ഷാത്മകമായ ഫലത്തെ അനുഭവിക്കുക. വേറെ എന്തിനെക്കുറിച്ച് ചോദിക്കണമെന്ന് അങ്ങ് കരുതുന്നു.''

ജനകന്റെ ഉപദേശങ്ങളെ കേട്ട് കൃതാത്മാവായ ശുകൻ—ആത്മാവു കൊണ്ട് ആത്മാവിനെ പ്രാപിച്ച്—ആത്മാവു കൊണ്ട് ആത്മാവിനെ കണ്ട്-കൃതനിശ്ചയനായി. കൃതകാര്യനും ശാന്തനും സുധീയും ആയ ശുകൻ അവിടെ നിന്നും ഉത്തരദിക്കിനെ ലക്ഷ്യമാക്കി വായുവേഗത്തിൽ ഹിമവാനിലേക്ക് പുറപ്പെട്ടു.

ഹിമവാന്റെ മഹിമ, വാക്കുകൾക്ക് വിഷയമല്ല. അപ്സരസ്ത്രീകൾ അവിടെ പാടി നടക്കുന്നു. കിന്നരന്മാർ സ്വരമാധുരിമയെ കൊണ്ട് അഭിഷേകം ചെയ്യുന്നു. മദ്ഗുക്കളും ഖഞ്ജരീടങ്ങളും, വിചിത്രങ്ങളായ ജീവജീവകങ്ങളും, വർണ്ണപ്രഭങ്ങളായ മയൂരങ്ങളും, ദിക്കുകൾക്ക് പ്രഭയേറ്റിയ കേകം ശതങ്ങളും, രാജഹംസസമൂഹങ്ങളും, സംസ്കൃഷ്ടങ്ങളായ കുയിലുകളും, പക്ഷിരാജാവായ ഗരുഡൻ, എന്നിവരൊക്കെയും അവിടെ ഗാംഭീര്യം വളർത്തുന്നു. ലോകപാലന്മാർ, ഋഷിഗണങ്ങൾ, ദേവന്മാർ എന്നിവരൊക്കെയും ലോകസംഗ്രഹത്തെ ഉദ്ദേശിച്ച് അവിടെ ഇറങ്ങുകയും കയറുകയും ചെയ്യുന്നു. പുത്രലാഭത്തെ പുരസ്കരിച്ച്—വിഷ്ണു തപസ്സ് ചെയ്തത്—ഹിമവാനിലാണ്. ത്രിലോകങ്ങളെ അവഗണിച്ച്, സ്കന്ദൻ ഭൂമിയെ തുളച്ചു കൊണ്ട്, വേലിനെ എറിഞ്ഞത്, ഹിമവാനിലാണ്. സ്കന്ദൻ ആ സന്ദർഭത്തിൽ ചെയ്ത വീരവാദത്തെ കേട്ട് ലോകങ്ങൾ വ്യഥിച്ചു; ദേവന്മാർ സംഭ്രാന്തന്മാരായി; സ്കന്ദൻ ഇങ്ങനെയാണ് വിജൃംഭണം ചെയ്തത്. ''വീര്യം കൊണ്ട് എന്നെ ജയിക്കുന്നവൻ ഉണ്ട് എങ്കിൽ-എന്നെപ്പോലെ വേദങ്ങളെ അധ്യയനം ചെയ്യുന്നവൻ ഉണ്ട് എങ്കിൽ—ആ മനുഷ്യൻ ഈ വേലിനെ വലിച്ചൂരട്ടെ! അല്ലെങ്കിൽ ഇതിനെ കുലുക്കട്ടെ'' എന്താണ് ചെയ്യേണ്ടത് എന്ന് വിഷ്ണു ആലോചിച്ചു. സ്കന്ദന്റെ ആക്ഷേപത്തെ സഹിക്കുവാൻ കഴിയാത്ത വിഷ്ണു, അഗ്നിപുത്രനായ സ്കന്ദനെ നോക്കി; വിഷ്ണു വേലിനെ ഇടതു കൈ കൊണ്ട് പിടിച്ചു; ഇളക്കി; കുലുക്കി; ഭൂമി കുലുങ്ങി; ശൈലകാനന വനങ്ങളും വിറച്ചു. വേലിനെ വലിച്ചൂരുവാൻ സ്വയം ശക്തനാണ്. എങ്കിലും സ്കന്ദന്റെ മാനത്തെ രക്ഷിച്ചു കൊണ്ട്—വേലിനെ കുലുക്കുക മാത്രം ചെയ്തു കൊണ്ട്, വിഷ്ണു പ്രഹ്ലാദനോട് പറഞ്ഞു:— ''ഭോ! പ്രഹ്ലാദ! സ്കന്ദന്റെ വീര്യത്തെ കാണുക. ഈ വേലിനെ വലിച്ചൂരുവാൻ കഴിയുന്നവൻ ഇല്ല'' പ്രഹ്ലാദൻ ക്രുദ്ധനായി; വേലിനെ വലിച്ചൂരുവാൻ പുറപ്പെട്ടു; വേലിനെ പിടിച്ചു; വേൽ ഇളകിയില്ല; പ്രഹ്ലാദൻ വീണ്ടും സ്വരണനിശ്ചിതനായി; ഗർജ്ജനം ചെയ്തു, ബോധം കെട്ട് ഗിരിമൂർദ്ധാവിൽ വീണു. പ്രഹ്ലാദന് ബോധക്ഷയിച്ച്, ഗിരിമൂർദ്ധാവിൽ വീണു. ഹിമവാന്റെ വടക്കു മാറിയാണ് പരമശിവൻ പിടിച്ച സ്ഥലം. പരമശിവൻ തന്റെ കഠിനതപസ്സ് അനുഷ്ഠിച്ച ഒരു സ്ഥലം. പരമശിവൻ തപസ്സ് ചെയ്ത പ്രദേശം, ദശയോജന വിസ്താരമായ അഗ്നിയാൽ സുരക്ഷിതമായിരിക്കുന്നു. സുകൃതാത്മാക്കളാകട്ടെ, യക്ഷ

രാക്ഷസ ദാനവന്മാരാകട്ടെ, സഹിച്ചു കൂടാത്ത ആ പ്രദേശത്തിന് "ആദിത്യ പർവ്വതം" എന്ന പേരാണ്. ഒററ കാലിന്മേൽ അവിടെ നിന്ന് ആയിരം വർഷം തപസ്സ് അനുഷ്ഠിച്ച മഹാദേവന് വിഘ്നങ്ങളെ ചെയ്യുന്ന സർവ്വങ്ങളെയും ദഹിപ്പിച്ചു കൊണ്ട്—വീര്യവാനായ അഗ്നി, അവിടെ മൂർത്തിമാനായി നിന്ന് എരിയുന്നു: ആ പർവ്വത ഭാഗങ്ങളിലാണ്, പരാശര പുത്രനായ വ്യാസൻ, ശിഷ്യന്മാരെ-സുമന്തുവിനെ, ജൈമിനിയെ, മഹാഭാഗനായ വൈശംപായനനെ, മഹാപ്രാജ്ഞനായ പൈലനെ, വേദം പഠിപ്പിച്ച് താമസിച്ചത്.

ആശ്രമസ്ഥനായ വ്യാസൻ-സ്വപുത്രനായ ശുകൻ ജ്വലിക്കുന്ന അഗ്നിയെ പ്പോലെ സൂര്യപ്രഭനായി—അവതരിക്കുന്നത് കണ്ടു. വൃക്ഷങ്ങളിലാകട്ടെ ശിലകളിലാകട്ടെ സ്പർശിക്കാതെ വിഷയ പരിത്യാഗം ചെയ്ത ശുകൻ-ഞാണിൽ നിന്ന് വെടിയ അമ്പ് പോലെ—ആശ്രമത്തെ പ്രാപിച്ചു. ശുകൻ വ്യാസനെ നമസ്കരിച്ചു; വ്യാസൻ ശിഷ്യന്മാരെ ബഹുമാനിച്ചു. ശുകൻ സംപ്രീതനായി; ജനകനുമായി നടന്ന സംവാദത്തെ വിവരിച്ചു.

വ്യാസൻ ശിഷ്യന്മാരെയും പുത്രനെയും വേദം അഭ്യസിപ്പിച്ചു കൊണ്ട് ഹിമവത് പൃഷ്ഠത്തിൽ താമസിക്കവെ, ശിഷ്യന്മാർ ഒരു ദിവസം ഗുരുവിനോട് ഇങ്ങനെ പറഞ്ഞു:—"പ്രഭോ! ഗുരോ! ഞങ്ങൾ വേദാധ്യയന സമ്പന്നന്മാരായി; ശാന്താത്മാക്കളായി; ജിതേന്ദ്രിയന്മാരായി; അങ്ങയുടെ കൃപ മൂലം ഞങ്ങൾ തേജസ്വിമാരായി; സുയശസ്സന്മാരായി; ഞങ്ങൾക്ക് ഒരു അപേക്ഷ സന്നിധിയിൽ അറിയിക്കുവാനുണ്ട്." ബ്രഹ്മർഷിയായ വ്യാസൻ പറഞ്ഞു:—വത്സന്മാരെ! നിങ്ങൾക്ക് എന്ത് പ്രിയത്തെയാണ് ഞാൻ ചെയ്യേണ്ടത്? ശിഷ്യന്മാർ ഹൃഷ്ടന്മാരായി; നമ്ര ശിരസ്കന്മാരായി; പ്രാഞ്ജലികളായി; പറഞ്ഞു;—"ഗുരോ! അങ്ങ് പ്രീതനായി എങ്കിൽ-ഞങ്ങൾ ധന്യന്മാരായി; ഞങ്ങൾക്ക് ഒരു കാംക്ഷ മാത്രമാണുള്ളത്. ആറാമത് ഒരു ശിഷ്യൻ അങ്ങയ്ക്ക് ഉണ്ടാകരുത്. ഞങ്ങൾ നാല് പേരും അങ്ങയുടെ പുത്രനും—അങ്ങേക്ക് ശിഷ്യന്മാർ അഞ്ചാണ്; വേദങ്ങൾ അന്യന്മാരിൽ പ്രസാദിക്കരുത്. ഇതാണ് ഞങ്ങൾ അപേക്ഷിക്കുന്ന വരം." വേദാർത്ഥ തത്വജ്ഞനും പരലോകാർത്ഥ ചിന്തകനും ആയ വ്യാസൻ പറഞ്ഞു:—"ബ്രഹ്മലോകത്തെ പ്രാപിക്കുവാൻ കാംക്ഷിക്കുന്നവൻ-ബ്രാഹ്മണനും, വേദ പാരായണം കാംക്ഷിക്കുന്നവനും വേദങ്ങളെ ഉപദേശിക്കേണ്ടതാണ്: ഭോ! ശിഷ്യന്മാരെ! നിങ്ങൾ വർദ്ധിക്കുക. വേദം പ്രചുരമായി ഭവിക്കട്ടെ; വേദത്തെ അശിഷ്യന് അർപ്പിക്കരുത്; അവ്രതനും അകൃതനും അപരീക്ഷിതനും അർപ്പിക്കരുത്; കനകത്തെ പരീക്ഷിക്കുന്നത് അഗ്നിച്ഛേദം, നികഷണം എന്നിവ കൊണ്ടാണ്. ശിഷ്യന്മാരെ പരീക്ഷിക്കുന്നത്, കുലം, വൃത്തി എന്നിവയെ കൊണ്ടാണ്. കവിഞ്ഞ കാര്യങ്ങളിലും ഭയപ്പെടേണ്ട കാര്യങ്ങളിലും ശിഷ്യന്മാരെ നിയോഗിക്കരുത്. ജ്ഞാനം ബുദ്ധിയുടെ കണക്കനുസരിച്ചും, ഉത്സാഹം അനുസരിച്ചും—ശിഷ്യനിൽ ഫലിച്ചു കൊള്ളും. സർവ്വന്മാരും വൈഷമ്യങ്ങളെ തരണം ചെയ്തു കൊള്ളട്ടെ; എല്ലാവർക്കും മംഗളം ഭവിക്കട്ടെ; നാലു ജാതികളെയും വേദം കേൾപ്പിച്ചു കൊള്ളാം. എന്നാൽ ഒന്നാമതായി ബ്രാഹ്മണ ശിഷ്യനെ ഗണിക്കണം.

**ശ്രാവയേച്ചതുരോ വർണ്ണാൻ കൃത്വാ ബ്രാഹ്മണമഗ്രതഃ**

വേദാദ്ധ്യായനം ഇങ്ങനെയാണ്; ഇതിനെ നിസ്സാരമെന്നും നിങ്ങൾ അവ ഗണിക്കരുത്. ബ്രഹ്മാവ് വേദങ്ങളെ സൃഷ്ടിച്ചത്-ദേവന്മാരുടെ സ്തുതിയെ ഉദ്ദേശിച്ചാണ്. ധർമ്മത്തെ അവഗണിച്ച് ജ്ഞാനത്തെ അന്വേഷിക്കുന്ന വനും-അങ്ങനെ തന്നെ ജ്ഞാനത്തെ നൽകുന്നവനും-അന്യോന്യം ദ്വേഷിക്കുന്നതിന് ഇടയാകും. ഭോ! ശിഷ്യന്മാരെ! വേദം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യേണ്ട വിധികളെ ഞാൻ ഇവിടെ വിവരിച്ചു. ഈ ഉപദേശങ്ങളെ സ്മരിച്ചു കൊണ്ട് നിങ്ങൾ ശിഷ്യന്മാരെ ബഹുമാനിക്കണം." വ്യാസന്റെ വചനങ്ങളെ കേട്ട്-അമിത തേജസ്കന്മാരായ ശിഷ്യന്മാർ ഹൃഷ്ടന്മാരായി; അന്യോന്യം ആശ്ലേഷിച്ചു; അവർ പറഞ്ഞു:—ഭഗവൻ! അങ്ങ് ഉപദേശിച്ച വചനങ്ങളെ ഞങ്ങൾ മറക്കുകയില്ല. പ്രഭോ! മഹാമുനേ! ഈ പർവ്വത പ്രദേശങ്ങളിൽ നിന്നു ഭൂമിയിലേക്ക് അവരോഹിക്കുവാൻ ഞങ്ങൾ കാംക്ഷിക്കുന്നു. അങ്ങയ്ക്ക് ഇഷ്ടമാണെങ്കിൽ, വേദങ്ങളെ ഞങ്ങൾ വിഭജിക്കും" വ്യാസൻ ധർമ്മാർത്ഥ സഹിതമായ വാക്കുകളെ ക്കൊണ്ട് ഇങ്ങനെ മറുപടി പറഞ്ഞു:-" ഭോ! ശിഷ്യന്മാരെ! നിങ്ങൾ ഭൂമിയിലേക്കോ ദേവലോകത്തേക്കോ ഇഷ്ടം പോലെ പോകാം. എന്നാൽ വേദങ്ങളെ സംബന്ധിച്ച് നിങ്ങൾ പ്രത്യേകം സൂക്ഷിക്കേണ്ടതാണ്. വേദങ്ങൾ തെററി ധരിക്കപ്പെടാവുന്നവയാണ്" ശിഷ്യന്മാർ ഭൂമിയിലേക്ക് ഇറങ്ങി. അവർ ബ്രാഹ്മണർക്കും ക്ഷത്രിയന്മാർക്കും വൈശ്യന്മാർക്കും പുരോഹിതന്മാരായി; അവർ ഗൃഹസ്ഥാശ്രമത്തെ കൈക്കൊണ്ട് ബ്രാഹ്മണരാൽ പൂജിതരായി; ആ ഐശ്വര്യവാന്മാർ യാജനം ചെയ്തും അദ്ധ്യാപനം ചെയ്തും ലോക വിശ്രുതന്മാരായി; ശിഷ്യന്മാർ പോയ ശേഷം-പുത്രൈക സഹായവാനായ വ്യാസൻ, മൌനിയായി; ധ്യാന പരനായി; ഏകാന്ത രതനായി.

നാരദന്റെ ആഗമനം; ഉപദേശം.

അങ്ങനെയിരിക്കെ ഒരു ദിവസം നാരദൻ അവിടെ ചെന്നു; മധുരമായ വാക്കുകളെ ഇങ്ങനെ പറഞ്ഞു: "ഭോ" മഹർഷേ! വ്യാസ വസിഷ്ഠ വംശ സംഭവ! ഇവിടെ ബ്രഹ്മഘോഷം കേൾക്കുന്നില്ല; അങ്ങ് ഏകനായി-മൌനിയായി-ചിന്താ പ്രശസ്തനായി ഇരിക്കുന്നു. ഇത് എന്തുകൊണ്ട്? ബ്രഹ്മഘോഷ വിരഹിതമായ ഈ പർവ്വതം ഐശ്വര്യം നശിച്ചു—പൊടി കൊണ്ടും ഇരുട്ടു കൊണ്ടും മൂടിയ ചന്ദ്രനെ പ്പോലെ—അപ്രിയ ദർശനമായി. ഹിമവാൻ ദേവർഷി സംപൂജിതനാണ്. എങ്കിലും വേദ ധ്വനി വിരഹിതമായിരിക്കുകയാൽ കേവലം നിഷാദാലയമായി പരമ തേജസ്കന്മാരായ ഋഷികൾ, ദേവന്മാർ, ഗന്ധർവ്വന്മാർ എന്നവരൊക്കെയും ബ്രഹ്മഘോഷ സംഭാവനം ഒഴിഞ്ഞ് മങ്ങി നിൽക്കുന്നു" വ്യാസൻ പറഞ്ഞു;—"മഹർഷേ! വേദ വാദ വിചക്ഷണ! അങ്ങ് പറഞ്ഞത് യുക്തമാണ്; അങ്ങ് അറിയാത്തതായി മൂന്നു ലോകങ്ങളിൽ യാതൊന്നുമില്ല; അങ്ങ് സർവ്വജ്ഞനാണ്; ശിഷ്യന്മാർ വിട്ടു പിരിഞ്ഞ ഞാൻ പീഡിതനായി; ഞാൻ എന്താണ് ചെയ്യേണ്ടത്?" നാരദൻ പറഞ്ഞു.

അനാമ്നായ മലാ വേദാ ബ്രാഹ്മണസ്യാവ്രതം മലം
മലം പൃഥിവ്യാ ബാഹ്ലികാഃ സ്ത്രീണാം കൌതൂഹലം മലാഃ

വേദങ്ങളുടെ കളങ്കം വേദഘോഷത്തിന്റെ അഭാവമാണ്; ബ്രാഹ്മണരുടെ കളങ്കം അവ്രതമാണ്; ഭൂമിയുടെ കളങ്കം

ബാല്യഹിതകന്മാരാണ്; സ്ത്രീകളുടെ കമ്മങ്കം കൗതുഹലമാണ്. അങ്ങ് ഒന്നു ചെയ്യുക; ബുദ്ധിമാനായ പുത്രനോടൊരുമിച്ച് ബ്രഹ്മഘോഷം ചെയ്ത് ഭയത്തെ ഓടിക്കുക.'' നാരദൻ അപ്രത്യക്ഷനായി; നാരദന്റെ വചനങ്ങളെ ''തഥേതി'' എന്നു സമ്മതിച്ച് പരമധർമ്മവിത്തായ വ്യാസൻ പ്രഹൃഷ്ടനായി.! വേദധ്യാനത്തിൽ ദൃഢവ്രതനായി; വ്യാസനും പുത്രനും ഉച്ചങ്ങളും സ്നിഗ്ധങ്ങളും ആയ സ്വരങ്ങളെക്കൊണ്ട് ലോകങ്ങളും നിറയുമാറ് വേദഘോഷം ആരംഭിച്ചു; അങ്ങനെയിരിക്കവെ ഒരു ദിവസം—സാഗരമാരുതൻ കോപിച്ച് കയറിയ രീതിക്ക് വലിയ ഒരു കൊടുങ്കാററ വീശി. അന്ന് അനധ്യായമായിരിക്കണമെന്ന് വ്യാസൻ നിരോധിച്ചു. നിരോധിതനായ പുത്രൻ കൗതുഹലവാനായി ചോദിച്ചു:- ''അഛാ! ഈ കാററ് എങ്ങനെയുണ്ടായി? ഈ വായുവിചേഷ്ടിതത്തെക്കുറിച്ച് സർവവും അങ്ങ് എനിക്ക് അറിവിച്ചുതരണം.'' പരമധർമ്മജ്ഞനായ വ്യാസൻ അനധ്യായകാരണത്തെ വിവരിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു:— മകനെ! പ്രഭോ! അങ്ങയ്ക്ക് ദിവ്യചക്ഷുസ്സ് ഉൽപ്പന്നമായിട്ടുണ്ട്. അങ്ങയുടെ നിർമ്മലമായ മനസ്സ് സ്വസ്ഥമായിരിക്കുന്നു; അങ്ങ് തമസ്സൊഴിഞ്ഞ്, രജസ്സൊഴിഞ്ഞ്, സത്യത്തിൽ നിൽക്കുന്നു. കണ്ണാടിയിൽ ഛായയെ കാണുന്നതുപോലെ—അങ്ങ് ആത്മാവ് കൊണ്ട് ആത്മാവിനെ കാണുന്നുണ്ട്. ആത്മാവിൽ സ്വയം അർപ്പിച്ചുകൊണ്ട് അങ്ങ് വേദങ്ങളെ ചിന്തിക്കുക. ദേവയാനപഥത്തിൽ നടക്കുന്നവർ ബ്രഹ്മാവിനേയും പിതൃയാനപഥത്തിൽ നടക്കുന്നവർ നരകത്തേയും പ്രാപിക്കുന്നു. ഭൂമിയിലും ആകാശത്തും വീശുന്ന വായു ഏഴു മാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്നു; ആ വായുമാർഗ്ഗങ്ങളെ ഞാൻ ഇവിടെ വിവരിക്കാം. ശരീരത്തിൽ നില്ക്കുന്ന ഇന്ദ്രിയങ്ങളെ സാധ്യന്മാരും അമിതവീര്യവാന്മാരായ പല ദേവന്മാരും ഭരിക്കുന്നു. ആ ദേവന്മാരുടെ പുത്രനായി—ദുർജ്ജയനായ ''സമാനൻ'' എന്ന വായു പിറന്നു. സമാനന്റെ പുത്രൻ ഉദാനൻ; ഉദാനന്റെ പുത്രൻ വ്യാനൻ; വ്യാനന്റെ പുത്രൻ അപാനൻ; അപാനന്റെ പുത്രൻ പ്രാണൻ; ഇങ്ങനെ വംശം വളർന്ന ശേഷം—പ്രാണൻ അനപത്യനായി. ജീവികളുടെ വിവിധ ചേഷ്ടകൾക്ക് ആധാരമായതും പ്രാണനം ചെയ്യുന്നതും പ്രാണൻ എന്ന വായുവാണ്; മേൽപ്പറഞ്ഞ അഞ്ചു വായുക്കളാണ് ഏഴു മാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്നത്. ധൂമത്തിൽ നിന്നും അംഭസ്സിൽ നിന്നും ജനിച്ച മേഘസമൂഹങ്ങളെ നാലുവഴിക്കും നടത്തുകയും മേഘങ്ങളിൽ മിന്നൽപ്പിണർകൾ പോലെ കാണുകയും ചെയ്യുന്ന വായുവിന് ''ആവഹൻ'' എന്നു പേരാണ്. ചന്ദ്രൻ മുതലായ ജ്യോതിസ്സുകളെ പ്രകാശിപ്പിക്കുന്നവനും ശരീരങ്ങളുടെ അന്തർഭാഗങ്ങളിൽ ഉദാനൻ എന്ന നാമത്തിൽ വ്യാപരിക്കുന്നവനും—പ്രവഹൻ ആണ്. സമുദ്രജലങ്ങളെ നക്കിക്കുടിക്കുന്നവനും കുടിച്ച ജലങ്ങളെ മേഘങ്ങൾക്ക് ദാനം ചെയ്യുന്നവനും, മേഘങ്ങൾക്ക് കൊടുത്ത ജലത്തെ പർജ്ജന്യനായി അർപ്പിക്കുന്നവനും—ഉദ്വഹൻ ആണ്. മേഘങ്ങളുടെ സ്വരൂപത്തിൽ നിന്നു കൊണ്ട് ലോകസംരക്ഷണം ചെയ്യുന്നവനും ദേവന്മാരുടെ വിമാനങ്ങളെ വഹിക്കുന്നവനും ഗിരിമർദ്ദനനും ആയ വായു, സംവഹൻ ആണ്. രൂക്ഷനും, വേഗവാനും, ഘോരാരവം ചെയ്ത് ആകാശത്തു പറക്കുന്നവനും, വിവഹനാകുന്നു. ആകാശഗംഗാജലം ഭൂമിയിലേക്ക് പതിക്കാതെ നിരോധിച്ചു നിർത്തുന്നവനും, സഹസ്രരശ്മിയായ ആദിത്യൻ ഭൂമിയിൽ ഏക രശ്മിയായി കാണുമാറ് സൂര്യനെ നിരോധിക്കുന്നവനും, കറുത്തവാവിന്റെ ശേഷം ചന്ദ്രനെ വളർത്തി രക്ഷിക്കുന്നവനും ആയ വായു പരിവഹൻ ആണ്. കാലത്തിന്റെ പൂർണ്ണതയിൽ സർവ്വപ്രാണഭൃത്തുക്കളുടെ പ്രാണങ്ങളെ സംഹരിക്കുന്നവനും പരമപദത്തിന് ആധാരമായ മാർഗ്ഗത്തിൽ സഞ്ചരിക്കുന്നവനും പ്രജാപതിയായ ദക്ഷന്റെ പുത്രന്മാരും പൗത്രന്മാരും ആയ അനേകർക്ക് ദിഗന്തരങ്ങളെ പ്രാപിക്കുവാൻ വരം കൊടുത്തവനും പുനർജ്ജന്മം ഇല്ലാത്തവണ്ണം കേവല സ്പർശം കൊണ്ട് ആത്മാക്കൾക്ക് ശുദ്ധി നൽകുന്നവനും ആയ വായുവിന് പരാവഹൻ എന്നു പേരാണ്. പരാവഹൻ എന്ന വായുവിനെ കവിയുവാൻ ആർക്കും കഴിയുന്നതല്ല. പരമാർത്ഥന്മാരായ ഈ മാരുതന്മാരെല്ലാം അദിതിയുടെ പുത്രന്മാരും സർവത്തെയും ധരിക്കുന്നവരും ആണ്. എന്നാൽ വീശുന്ന വായു നിമിത്തം ഈ പർവതോത്തമൻ കമ്പിതനായി എന്നത്—ആശ്ചര്യമായിരിക്കുന്നു. ഭോ ശുക! ഇത് വിഷ്ണുവിന്റെ നിശ്വാസവായുവാണ്. കൊടുങ്കാററ് അടിക്കുന്ന സമയം, ബ്രഹ്മവിത്തുകൾ വേദം ചൊല്ലാറില്ല. വേദങ്ങൾ വായുവിന്റെ ഒരു പ്രകാരഭേദമാണ്. അവ വായുവിനെ പീഡിപ്പിക്കുവാൻ കാരണമുണ്ടാകരുത്. കാററ് ശമിച്ചാൽ വീണ്ടും അധ്യയനം തുടർന്നുകൊള്ളാം. ഇത്രയും പറഞ്ഞ ശേഷം—വ്യാസൻ സ്നാനത്തിനായി, ആകാശഗംഗയിലേക്ക് പോയി. വ്യാസൻ പോയ ഘട്ടത്തിൽ നാരദൻ ശുകന്റെ സമീപത്ത് ചെല്ലുകയുണ്ടായി. നാരദൻ അവിടെ ചെന്നതു ചില വേദാംശങ്ങളുടെ അർത്ഥത്തെക്കുറിച്ച് ശുകനോട് ചോദിച്ചറിയുവാനാണ്; ശുകനാൽ പൂജിതനായ നാരദൻ സന്തുഷ്ടനായി, പറഞ്ഞു:— ഞാൻ എന്താണ് അങ്ങേക്ക് ചെയ്യേണ്ടത്? ശുകൻ പറഞ്ഞു:— ''എനിക്ക് ഹിതമായതിനെ അങ്ങ് ഉപദേശിച്ചുതരണം'' നാരദൻ പറഞ്ഞു:— ''ഭോ ശുക! പണ്ടൊരിക്കൽ ജിജ്ഞാസാപരന്മാരായ ഏതാനും മഹർഷികൾക്ക്- ഭഗവാൻ സനൽക്കുമാരൻ ഇങ്ങനെ ഉപദേശിക്കുകയുണ്ടായി. സനൽക്കുമാരൻ പറഞ്ഞു:-

നാസ്തി വിദ്യാസമം ചക്ഷുഃ
നാസ്തി സത്യസമം തപഃ
നാസ്തി രാഗസമം ദുഃഖം
നാസ്തി ത്യാഗസമം സുഖം.

ജ്ഞാനത്തിന് സമമായ ചക്ഷുസ്സ് ഇല്ല. സത്യത്തിന് സമമായ തപസ്സ് ഇല്ല. രാഗത്തിന് സമമായ ദുഃഖമില്ല. ത്യാഗത്തിന് സമമായ സുഖവുമില്ല. പാപകർമ്മത്തിൽ നിന്ന് നിവൃത്തി, പുണ്യശീലത, സദ്വൃത്തി, ധർമ്മാനുഷ്ഠാനം എന്നിവ ശ്രേഷ്ഠമായ ശ്രേയസ്സാകുന്നു. അസുഖമായ മനുഷ്യതയെ ലഭിച്ചവൻ സംഗത്യാഗം ചെയ്യാത്ത പക്ഷം—മോക്ഷത്തെ പ്രാപിക്കുകയില്ല; ആ മനുഷ്യൻ ദുഃഖമോചനത്തെ സമ്പാദിക്കുവാൻ ശക്തനല്ല. സംയോഗം ദുഃഖലക്ഷണമാണ്. സക്തന്റെ മനസ്സ് മോഹം നിമിത്തം ചലിക്കുന്നു. മോഹത്തിൽ നിൽക്കുന്നവൻ ഇഹത്തിലും പരത്തിലും ദുഃഖത്തെ അനുഭവിക്കുന്നു. ശ്രേയസ്സിനെ അർത്ഥിക്കുന്നവൻ സർവ്വോപായങ്ങളെക്കൊണ്ട് കാമത്തേയും ക്രോധത്തേയും കൊല്ലണം. കാമവും ക്രോധവും ശ്രേയസ്സിനെ കൊല്ലുന്നവയാണ്; മുമുക്ഷു തപസ്സിനെ ക്രോധത്തിൽ നിന്ന് രക്ഷിക്കണം; ഐശ്വര്യത്തെ മത്സരത്തിൽ നിന്ന് രക്ഷിക്കണം; വിദ്യയെ മാനാപമാന

ങ്ങളിൽ നിന്നു് രക്ഷിക്കണം; ആത്മാവിനെ പ്രമാദത്തിൽ നിന്നു് രക്ഷിക്കണം.

ആനൃശംസ്യം പരോ ധർമ്മഃ
ക്ഷമാ ച പരമം ബലഃ
ആത്മജ്ഞാനം പരം ജ്ഞാനം
ന സത്യാത് വിദ്യതേ പരം.

സത്യസ്യ വചനം ശ്രേയഃ
സത്യാദപി ഹിതം വദേൽ
യത് ഭൂതഹിത മത്യന്തം
ഏതത് സത്യം മതം മമ.

കരുണയെ കവിഞ്ഞ ധർമ്മമില്ല; ക്ഷമയെ കവിഞ്ഞ ബലമില്ല: ആത്മജ്ഞാനത്തെ കവിഞ്ഞ ജ്ഞാനമില്ല: സത്യത്തെ കവിഞ്ഞു് യാതൊന്നുമില്ല; സത്യമായ വാക്കു് ശ്രേയസ്കരമാകുന്നു. ഹിതമായ വാക്കു് സത്യമായ വാക്കിനെക്കാൾ ശ്രേയസ്കരമാകുന്നു. ഭൂതങ്ങൾക്കു് സത്യമാണു് അത്യന്തം ഹിതമായതു് എന്നു ഞാൻ കരുതുന്നു. സർവ്വാരംഭപരിത്യാഗിയും, നിരാശിയും നിഷ്പരിഗ്രഹനും സർവ്വത്തെയും പരിത്യജിച്ചവനും, വിദ്വാനാകുന്നു; പണ്ഡിതനാകുന്നു. ആത്മവശങ്ങളായ ഇന്ദ്രിയങ്ങളെക്കൊണ്ടു് ഇന്ദ്രിയാർത്ഥങ്ങളിൽ ചലിക്കുന്നവനും, ശാന്താത്മാവും, നിർവ്വികാരനും, സമാധിനിരതനും ആയ വിമുക്തൻ, പരമമായ ശ്രേയസ്സിനെ അചിരേണ പ്രാപിക്കും.

ന ഹിംസ്യാത് സർവ്വഭൂതാനി
മൈത്രായണഗതശ്ചരേത്
നേദം ജന്മ സമാസാദ്യ
വൈരം കുർവ്വീത കേനചിത്.

യാതൊരു ഭൂതത്തെയും ഒരുവനും ഹിംസിക്കരുതു്; സർവ്വഭൂതങ്ങളോടും ഹിതമായി വർത്തിക്കണം. മനുഷ്യജന്മത്തെ ലഭിച്ചവൻ യാതൊരു ഭൂതത്തോടും വൈരവൃത്തിയെ സ്വീകരിക്കരുതു്.

ഗുണസംഗേഷ്വനാസക്ത
ഏകചര്യാരതഃ സദാ
ബ്രാഹ്മണോ നചിരാദേവ
സുഖമായാത്യനുത്തമം

സർവ്വസംഗങ്ങളെയും പരിത്യജിച്ചു് ഏകാന്തവാസത്തെ സ്വീകരിക്കുന്നവൻ ശ്രേഷ്ഠമായ ശ്രേയസ്സിനെ ക്ഷണത്തിൽ സമ്പാദിക്കും.

ശുഭൈർ ലഭതി ദേവത്വം
വ്യാമിശ്രൈർ ജന്മ മാനുഷം
അശുഭൈശ്ചാപ്യധോജന്മ
കർമ്മഭിർല്ലഭതേ വശഃ

ശുഭകർമ്മങ്ങളെക്കൊണ്ടു് ദേവത്വത്തെ, ശുഭാശുഭകർമ്മങ്ങളെക്കൊണ്ടു് മനുഷ്യത്വത്തെ, അശുഭകർമ്മങ്ങളെക്കൊണ്ടു് മൃഗജീവിതത്തെ—ഒരുവൻ പ്രാപിക്കുന്നു. ദുഃഖം, ജര, മരണം എന്നിവയെക്കൊണ്ടു് ഈ സംസാരത്തിൽ വഞ്ചിക്കപ്പെടുകയാണു് എന്നുള്ളതു്, ഭോ! ലോക! അങ്ങു് അറിയുന്നില്ലയോ? അഹിതം ഹിതമാണെന്നും അനിശ്ചിതം നിശ്ചിതമാണെന്നും അനർത്ഥം അർത്ഥമാണെന്നും മനുഷ്യൻ ബോധിക്കുന്നു.

സംവേഷ്ട്യമാനം ബഹുഭിഃ
മോഹാത് തന്തുഭിരാത്മജൈഃ
കോശകാരവദാത്മാനം
വേഷ്ടയന്നാവബുധ്യതേ.

സ്വയം നിർമ്മിക്കുന്ന നൂലുകളെക്കൊണ്ടു് സ്വയം ബന്ധിക്കുന്ന പട്ടുപ്പുഴുപോലെ—സ്വയം ചെയ്യുന്ന കർമ്മങ്ങളെക്കൊണ്ടു് മനുഷ്യൻ സ്വയം ബന്ധിച്ചുകൊള്ളുന്നു.

പുത്രദാരകുടുംബേഷു
സക്താഃ സീദന്തി ജന്തവഃ
സരഃ പങ്കാർണ്ണവേ മഗ്നാ
ജീർണ്ണാ വനഗജാ ഇവ

പുത്രൻ, ഭാര്യ, കുടുംബം എന്നിവയോടു് സക്തന്മാരാകുന്ന ജന്തുക്കൾ ദുഃഖിക്കുന്നു; ചെളിക്കണ്ടിൽ ചാടിയ ആന ക്രമേണ ജീർണ്ണിക്കുവാനല്ലാതെ തരമില്ല.

മഹാജാല സമാകൃഷ്ടാൻ
സ്ഥലേ മത്സ്യാനിവോദ്ധൃതാൻ
മോഹജാല സമാകൃഷ്ടാൻ
പശ്യ ജന്തൂൻ സുദുഃഖിതാൻ

അജ്ഞാനത്തിൽ പെട്ട ആളുകൾ സദാ ദുഃഖിക്കുന്നു; വലയിൽ പെട്ടു് കരയ്ക്കു് കയറിയ മത്സ്യങ്ങൾ, ദുഃഖിക്കുവാനല്ലാതെ തരമില്ല.

യഥാ സർവ്വാൻ പരിത്യജ്യ
ഗന്തവ്യമവശേന തേ
അനർത്ഥേ കിം പ്രസക്തസ്ത്വം
സ്വമർത്ഥം നാനുതിഷ്ഠസി

സർവ്വവും പരിത്യജിച്ചു പോകുവാനുള്ളതാണെന്നറിയുന്ന മനുഷ്യൻ—അനർത്ഥങ്ങളിൽ പ്രസക്തി കാണിക്കുന്നതു് എന്തുകൊണ്ടു്? സ്വമർത്ഥങ്ങളിൽ ബുദ്ധിയെ പ്രവേശിപ്പിക്കാത്തതു് എന്തുകൊണ്ടു്?

അവിശ്രാന്ത മനാലംബം
അപാഥേയ മദൈശികം
തമഃ കാന്താര മധ്വാനം
കഥമേകോ ഗമിഷ്യസി.

മനുഷ്യൻ നടക്കുവാനുള്ള മാർഗ്ഗം വിശ്രമസ്ഥാനം ഇല്ലാത്തതാണു്: ആലംബമില്ലാത്തതാണു്; മുമ്പു് പലരും നടന്നിട്ടില്ലാത്തതാണു്; ഇരുട്ടു് നിറഞ്ഞ കാടുകളാണു്. അങ്ങു് നിസ്സഹായനായി എങ്ങനെ പോകും!

ന ഹി ത്വാം പ്രസ്ഥിതം കശ്ചിത്
പൃഷ്ഠതോ ന ഗമിഷ്യതി
സുകൃതം ദുഷ്കൃതം ച ത്വാം
യാസ്യന്തമനുയാസ്യതഃ

ആ മാർഗ്ഗത്തിൽ കൂടി അങ്ങു് പുറപ്പെടുന്ന സമയം സഹായത്തിന് അന്യൻ അനുഗമിക്കയില്ല; പുറപ്പെടുന്നവനെ അനുഗമിക്കുന്നതു് സുകൃതങ്ങളും ദുഷ്കൃതങ്ങളും മാത്രമാണു്.

വിദ്യാ കർമ്മ ച ശൗചം ച
ജ്ഞാനം ച ബഹുവിസ്തരം
അർത്ഥാർത്ഥമനുസാര്യന്തേ
സിദ്ധാർത്ഥശ്ച വിമുച്യതേ.

വിദ്യ, കർമ്മം, ശൌചം, ബഹുവിസ്താരമായ ജ്ഞാനം എന്നിവയെക്കൊണ്ട് ഒരുവൻ യഥാർത്ഥമായ അർത്ഥത്തെ അന്വേഷിക്കുന്നു. ആ അർത്ഥത്തെ സാധിച്ചവൻ മുക്തനായി.

രൂപകൂലാം മനഃസ്രോതാം
സ്പർശദ്വീപാം രസാവഹാം
ഗന്ധപങ്കാം ശബ്ദജലാം
സ്വർഗ്ഗമാർഗ്ഗ ദുരാവഹാം

ക്ഷമാരിത്രാം സത്യമയീം
ധർമ്മസ്ഥൈര്യ വടാരകാം
ത്യാഗവാതാധ്വഗാം ശീഘ്രാം
നൗതാര്യാം താം നദീം തരേത്.

ത്യജ ധർമ്മമധർമ്മം ച
ഉഭേ സത്യാനൃതേ ത്യജ
ഉഭേ സത്യാനൃതേ ത്യക്ത്വാ
യേന ത്യജസി തം ത്യജ.

ത്യജ ധർമ്മമസങ്കല്പാത്
അധർമ്മം ചാപ്യലിപ്സയാ
ഉഭേ സത്യാനൃതേ ബുദ്ധ്യാ
ബുദ്ധിം പരമനിശ്ചയാത്.

അസ്ഥിസ്ഥൂണം സ്നായുയുതം
മാംസശോണിതലേപനം
ചർമ്മാവനദ്ധം ദുർഗ്ഗന്ധി
പൂർണ്ണം മൂത്രപുരീഷയോഃ

ജരാശോകസമാവിഷ്ടം
രോഗായതനമാതുരം
രജസ്വലമനിത്യം ച
ഭൂതാവാസമിമം ത്യജ.

ജ്ഞാനമാകുന്ന നദി ഭയങ്കരമാണ്. രൂപമഹിമ അതിന്റെ കൂലങ്ങളാകുന്നു. മനസ്സിന്റെ തള്ളിച്ച അതിന്റെ ജലവേഗമാകുന്നു. സ്പർശം അതിലെ ദ്വീപങ്ങളും, രസം അതിൽ ഒഴുക്കും, ഗന്ധം പങ്കവും, ശബ്ദം ജലവും ആകുന്നു. സ്വർഗ്ഗത്തേക്ക് പോകുന്ന ആ നദി മാർഗ്ഗം ദുരാവഹമാണ്. ആ നദിയിൽ ഉചിതമായ യാനപാത്രം ശരീരമത്രേ. ക്ഷമ ആ കപ്പലിൽ തണ്ടുകളും സത്യവും ധർമ്മവും പോത സ്ഥൈര്യ സാമഗ്രികളും ദാനം കപ്പലിനെ നേർവഴിക്ക് നടത്തുന്ന കാറ്റും ആകുന്നു. ജ്ഞാനമാകുന്ന നദിയെ തരണം ചെയ്യുന്നതിനു ശരീരമല്ലാതെ കപ്പൽ ഇല്ല. മനുഷ്യൻ ധർമ്മാധർമ്മങ്ങളെ ഉപേക്ഷിക്കണം. സത്യത്തേയും അനൃതത്തേയും ഉപേക്ഷിക്കണം. സത്യത്തേയും അനൃതത്തേയും ഉപേക്ഷിക്കുവാൻ ഉപയോഗപ്പെട്ട പദാർത്ഥങ്ങളേയും ഉപേക്ഷിക്കണം. സകല സങ്കല്പങ്ങളേയും ഉപേക്ഷിച്ച്, ധർമ്മത്തെ ഉപേക്ഷിക്കണം. സകാമങ്ങളെ ഉപേക്ഷിച്ച്, അധർമ്മത്തെ ഉപേക്ഷിക്കണം. സത്യത്തേയും അനൃതത്തേയും ബുദ്ധിയുടെ സഹായം കൊണ്ട് ഉപേക്ഷിക്കണം. പരമമായതിനെ കുറിച്ചുള്ള ജ്ഞാനം കൊണ്ട് — ബുദ്ധിയെ ഉപേക്ഷിക്കണം. ഈ ശരീരം ഉപേക്ഷിക്കപ്പെടേണ്ടതു തന്നെ. അസ്ഥികളാകുന്ന തൂണുകളും, സ്നായുക്കളാകുന്ന പാശങ്ങളും, മാംസശോണിതങ്ങളായ ചായങ്ങളും, ചർമ്മമാകുന്ന പുറമതിലും, മൂത്രപുരീഷങ്ങളായ ദുർഗ്ഗന്ധ സഞ്ചയവും, യോജിച്ച് — ജരാ ശോകങ്ങൾക്ക് വശമായും രോഗങ്ങൾക്ക് ആഹാരവും രജസ്സുള്ളതും മൃതവും അനിത്യവും അന്തർഭൂതത്തിന്റെ ആവാസവും ആയി വർത്തിക്കുന്ന — ഈ ശരീരം ഉപേക്ഷിക്കപ്പെടേണ്ടതു തന്നെ.

മഹാഭൂതാനി ഖം വായുഃ
അഗ്നിഃ ആപഃ തഥാ മഹീ
ഷഷ്ഠം തു ചേതനാ യാ തു
ആത്മാ സപ്തമ ഉച്യതേ.
അഷ്ടമം തു മനോ ജ്ഞേയം
ബുദ്ധിസ്തു നവമീ സ്മൃതാ

ഇന്ദ്രിയാണി ച പഞ്ചൈവ
തമഃ സത്വം രജഃ തഥാ
ഇത്യേഷ സപ്തദശകോ
രാശിരവ്യക്തസംജ്ഞകഃ

സർവൈരിഹേന്ദ്രിയാർത്ഥൈശ്ച
വ്യക്താവ്യക്തൈർഹി സംഹിതഃ
ചതുർവിംശക ഇത്യേഷ
വ്യക്താവ്യക്തമയോ ഗണഃ

ഏതൈസ്സർവൈഃ സമായുക്തഃ
പുമാനിത്യഭിധീയതേ
ത്രിവർഗ്ഗം തു സുഖം ദുഃഖം
ജീവിതം മരണം തഥാ.

യ ഇദം വേദ തത്വേന
സ വേദ പ്രഭവാപ്യയൌ
പാരമ്പര്യേണ ബോദ്ധവ്യം
ജ്ഞാനാനാം യച്ച കിഞ്ചന.

ഇന്ദ്രിയൈർഗൃഹ്യതേ യദ്യത്
തദ്വ്യക്തമിതി സ്ഥിതിഃ
അവ്യക്തമിതി വിജ്ഞേയം
ലിംഗഗ്രാഹ്യമതീന്ദ്രിയം.

ഇന്ദ്രിയൈർനിയതൈർദേഹീ
ധാരാഭിരിവ തൃപ്യതേ
ലോകേ വിതതമാത്മാനം
ലോകം ചാത്മനി പശ്യതി

പരാവരജ്ഞഃ ശക്തിഃ
ജ്ഞാനമൂലം ന നശ്യതി.
പശ്യതഃ സർവഭൂതാനി
സർവാവസ്ഥാസു സർവദാ;

ബ്രഹ്മഭൂതസ്യ സംയോഗാൽ
നാശുഭേനോപപദ്യതേ
ജ്ഞാനേന വിവിധാൻ ക്ലേശാൻ
അതിവൃത്തസ്യ മോഹജാൻ.

ലോകേ ബുദ്ധിപ്രകാശേന
[illegible]
അനാദിനിധനം ജന്തും
ആത്മനി സ്ഥിതമവ്യയം.

അകർത്താര മമൂർത്തം ച
ഭഗവാം നാഥ തീർത്ഥവിത്
യോ ജന്തുഃ സ്വകൃതൈഃ തൈഃ തൈഃ
കർമ്മഭിഃ നിത്യദുഃഖിതഃ

സ ദുഃഖപ്രതി ഘാതാർത്ഥം
ഹന്തി ജന്തൂൻ അനേകധാ.
തതഃ കർമ്മ സമാദത്തേ
പുനരന്യത് നവം ബഹു.

തപ്യതേ/ഥ പുന സ്തേന
ഭുക്ത്വാ/പഥ്യ മിവാതുരഃ
അജസ്ര മേവ മോഹാന്ധോ
ദുഃഖേഷു സുഖ സംജ്ഞിതഃ

വധ്യതേ മഥ്യതേ ചൈവ
കർമ്മഭിഃ മന്ഥവത് സദാ
തതോ നിബദ്ധഃ സ്വാം യോനിം
കർമ്മണാ മുദയാ ദിഹ.

പരിഭ്രമതി സംസാരം
ചക്രവദ് ബദ്ധവേദനഃ
സത്വം നിവൃത്ത ബന്ധസ്തു
നിവൃത്ത ശ്ചാഹി കർമ്മതഃ

സർവ്വവിത് സർവ്വജിത് സിദ്ധോ
ഭവ ഭാവ വിവർജ്ജിതഃ
സംയമേന നവം ബന്ധം
നിവർത്യ തപസോ ബലാൽ
സംപ്രാപ്താ ബഹവഃ സിദ്ധിം
അവ്യാബാധാം സുഖോദയാം.

പൃഥ്വി, അപ്പു്, തേയു, വായു, ആകാശം എന്ന മഹാഭൂതങ്ങളും അഞ്ചു്—ആറാമത്തതായ ചേതന, ഏഴാമത്തതായ ആത്മാവു്, എട്ടാമത്തതായ മനസ്സു്, ഒമ്പതാമത്തതായ ബുദ്ധി, അഞ്ചു് ഇന്ദ്രിയങ്ങളും, സത്വം, രജസ്സു്, തമസ്സു്,—എന്ന പതിനേഴിനെ അവ്യക്തം എന്നു് പറയുന്നു. ഇവയോടു കൂടെ ഇന്ദ്രിയങ്ങളുടെ വിഷയങ്ങളും മനസ്സിന്റെയും ബുദ്ധിയുടെയും വിഷയങ്ങളും ആയ ഏഴു് കൂടെ ചേർന്നതിനെ ആണു് ഇരുപത്തിനാലു് തത്വങ്ങളും എന്ന പറയുന്നതു്. ഈ ഇരുപത്തിനാലു് തത്വങ്ങളുടെ സംയോഗത്തിങ്കൽ ജീവാത്മാവിനു് സ്ഥാനമുണ്ടാകുന്നു, ധർമ്മം, അർത്ഥം, കാമം, സുഖം, ദുഃഖം, ജീവിതം, മരണം എന്നിവ യൊക്കെയും അറിയുന്നവൻ— പ്രഭവത്തിന്റെയും പ്രളയത്തിന്റെയും പ്രകാരങ്ങളെ അറിയുന്നു: ഇന്ദ്രിയങ്ങൾ ഗ്രഹിക്കുന്നതിനെ ഒക്കെയും "വ്യക്ത" മെന്നും, അതീന്ദ്രിയമായതും ലക്ഷണങ്ങളെ കൊണ്ടു് മാത്രം അറിയാവുന്നതും ആയതിനെ "അവ്യക്ത"മെന്നും, പറയുന്നു. ഇന്ദ്രിയ നിയമനം ചെയ്ത മനുഷ്യൻ,—ദാഹാർത്തൻ വർഷത്തെ കൊണ്ടെന്നതു പോലെ—തൃപ്തിയെ അടയുന്നു. ഇന്ദ്രിയ നിയമനം ചെയ്തവൻ—ആത്മാവു് സർവ്വത്തേയും ഉൾക്കൊള്ളമാറു്—സ്വയം വികസിക്കുന്നതായി അറിയുകയും, ലോകങ്ങളെ ആത്മാവിൽ ദർശിക്കുകയും, ചെയ്യുന്നു. ജ്ഞാനത്തിൽ വേരുറച്ചു് നില്ക്കുന്നതും ആത്മാവിൽ പരമാത്മാവിനെ കാണുന്നതും ആയ, ശക്തി—നാശിക്കുന്നതല്ല; സർവ്വാവസ്ഥകളിലും സർവ്വ ഭൂതങ്ങളെയും കാണുന്നതാണു്. അജ്ഞാനം നിമിത്തമുണ്ടായ വിവിധ ക്ലേശങ്ങളെ ജ്ഞാനം കൊണ്ടു് നശിപ്പിച്ച ബ്രഹ്മഭൂതനു്—അന്യ ഭൂതങ്ങളോടുള്ള ബന്ധം, അശുഭത്തിനായി—പ്രവർത്തിക്കുന്നതല്ല; ബുദ്ധി പ്രകാശം സിദ്ധിച്ചവൻ ലോകമാർഗ്ഗത്തെ കാററപ്പെടുത്തുക യില്ല. മോക്ഷത്തെ പ്രാപിച്ചവൻ—പരമാത്മാവു് ആദ്യന്ത മില്ലാത്തവനാണു് എന്നു് അറിയുന്നു! പരമാത്മാവു് സകല ജന്തുക്കളിലും ഒളിഞ്ഞിരിക്കുന്നു എന്നും അറിയുന്നു: ജീവാത്മാവായി നിൽക്കുന്നതും അവനെന്നു അറിയുന്നു: അകർത്താവും അമൂർത്തനും ആണു് എന്നറിയുന്നു. സ്വകർമ്മങ്ങളെ കൊണ്ടു് നിത്യ ദുഃഖിതനായവൻ മാത്രമാണു്, ദുഃഖശമനത്തെ സമ്പാദിക്കുവാനായി ജന്തുക്കളെ കൊല്ലുന്നതു്. അങ്ങനെ യാഗാദി കർമ്മങ്ങളെ ചെയ്യുന്നവൻ—വീണ്ടും വീണ്ടും ജനിക്കുന്നു. ദുഃഖങ്ങളെ സുഖങ്ങളെന്നു് ഭ്രമിക്കുന്ന മോഹാന്ധൻ—രോഗി അപഥ്യഭക്ഷണം ഉണ്ണുന്നതു പോലെ—വീണ്ടും വീണ്ടും ക്ലേശങ്ങളെ അനുഭവിക്കുന്നു. ആ മനുഷ്യൻ സ്വകർമ്മങ്ങളാൽ മഥിതനാകുന്നു; സ്വകർമ്മങ്ങളെ കൊണ്ടു് ഞെരുങ്ങുന്നു. ഞെരുങ്ങുന്നു: അതിന്റെ ശേഷം സ്വകർമ്മത്തിനനുസരിച്ചു് ഏതെങ്കിലും ഒരു യോനിയിൽ പുനർജ്ജന്മം എടുക്കുന്നു. വിവിധങ്ങളായ ക്ലേശങ്ങളെ അനുഭവിക്കുന്ന ആ അജ്ഞൻ സംസാര ചക്രത്തിൽ കറങ്ങുന്നു. ഹേ! ശുക! അങ്ങാകട്ടെ ബന്ധങ്ങളെ ഒഴിഞ്ഞവനാണു്: കർമ്മങ്ങളിൽ നിന്നു് നിവൃത്തനാണു്: അങ്ങു് സർവ്വവിത്താണു്: സർവ്വജിത്താണു്. അങ്ങു് സർവ്വ ബന്ധങ്ങളും ഒഴിഞ്ഞു് വിജയിക്കുക. സംയമം കൊണ്ടും തപോബലം കൊണ്ടും ബന്ധങ്ങളിൽ നിന്നു് നിവൃത്തന്മാരായി, സിദ്ധിയേയും സുഖത്തേയും പ്രാപിച്ചവർ, പലരുണ്ടു്.

**മോക്ഷദർശകമായ ഹിതോപദേശം**

നാരദൻ തുടർന്നു:—"ഹേ! ശുക! ബ്രഹ്മർഷേ! ശോകനാശകരവും, ശാന്തികരവും, ശിവവും ആയ വേദങ്ങളെ കേട്ടാൽ മനുഷ്യൻ വിശുദ്ധനാകും; സുഖത്തെ പ്രാപിക്കും; ഭയകാരണങ്ങൾ നൂറുകളും ശോക കാരണങ്ങൾ ആയിരങ്ങളും ദിവസം തോറും മൂഢനെ പീഡിപ്പിക്കുന്നു; പണ്ഡിതനെ സ്പർശിക്കുന്നില്ല. അങ്ങയുടെ ദുഃഖത്തിന്റെ ഉപശമനത്തിനായി—ഞാൻ ഇവിടെ ഒരു ഇതിഹാസത്തെ വിവരിക്കാം;—അനിഷ്ടങ്ങളെ ചേർന്നു് നില്ക്കുകയും പ്രിയങ്ങളെ പിരിഞ്ഞു് നില്ക്കുകയും ചെയ്യുന്നതിനാൽ അല്പബുദ്ധികൾ ദുഃഖങ്ങളെ അനുഭവിക്കുന്നു. കടന്നുപോകുന്ന കാര്യങ്ങളുടെ ഗുണദോഷങ്ങളെ ചിന്തിക്കരുതു്; അവയെ ചിന്തിക്കുന്നവൻ ബന്ധത്തിൽ നില്ക്കും; മോക്ഷത്തെ പ്രാപിക്കുകയില്ല.

ദോഷദർശീ ഭവേ ത്തത്ര
യത്ര രാഗഃ പ്രവർത്തതേ
അനിഷ്ടവത് ഹിതം പശ്യേത്
തഥാ ക്ഷിപ്രം വിരജ്യതേ.

നാം ഏതിനെ സ്നേഹിക്കുന്നുവോ അതിന്റെ ദോഷങ്ങൾ ഏവയാണു് എന്നു കണ്ടു പിടിക്കണം. നമുക്കു് പ്രിയം തോന്നുന്ന പദാർത്ഥങ്ങൾ ദോഷപൂർണ്ണങ്ങളാണു് എന്നു് നിശ്ചയിക്കണം. അങ്ങനെ ചെയ്യുന്നവൻ—അവയിൽ നിന്നു് സ്വതന്ത്രനാകും.

നാൎത്ഥോ ന ധൎമ്മോ ന യശോ
യോതീത മനശോചതി
അപൃഥഭാവേന യുജ്യേത
തച്ചാസ്യ ന നിവൎത്തതേ.

കഴിഞ്ഞു പോയതിനെ കുറിച്ചു് സങ്കട പ്പെട്ടന്നവൻ–അൎത്ഥത്തെ യാകട്ടെ, ധൎമ്മത്തെ യാകട്ടെ, യശസ്സിനെ യാകട്ടെ സമ്പാദിക്കു ന്നില്ല. കഴിഞ്ഞ കാൎയ്യങ്ങൾ തിരികെ വരികയില്ല. നഷ്ട മായതിനെ കുറിച്ചോ മരിച്ചു പോയവരെ കുറിച്ചോ ദുഃഖിക്കുന്നവൻ—ഒരു ദുഃഖത്തെ ആധാര മാക്കി വേറൊരു ദുഃഖത്തെ കൂടി സമ്പാദിക്കുക യാകുന്നു.

നാശ്രുകുൎവ്വന്തി യേ ബുദ്ധ്യാ
ദൃഷ്ട്വാ ലോകേഷു സന്തതിം
സമ്യഗ് പ്രപശ്യതഃ സൎവ്വം
നാശ്രു കൎമ്മോപപദ്യതേ.

ലോക ഗതിയെ ബുദ്ധിപൂൎവ്വം കണ്ടു കരയാത്തവൻ, ഉള്ളതു പോലെ കാണുന്നു. ആ മനുഷ്യൻ കരയേണ്ടി വരിക യില്ല. ദുഃഖത്തിനു് ചികിത്സ, അതിനെ കുറിച്ചു് ചിന്തിക്കരുതെന്നുള്ള താകുന്നു; ചിന്തിക്കുന്നതു കൊണ്ടു് ദുഃഖം നീങ്ങുന്ന തല്ല; നേരേ മറിച്ചു് അതു വൎദ്ധിക്കുന്നു.

പ്രജ്ഞയാ മാനസം ദുഃഖം
ഹന്യാത് ശാരീര മൌഷധൈഃ
ഏതദ്വിജ്ഞാന സാമൎത്ഥ്യം
ന ബാലൈഃ സമതാ മിയാത്.

മാനസ ദുഃഖത്തെ പ്രജ്ഞ കൊണ്ടു് ഹനിക്കണം; ശരീരിക ദുഃഖത്തെ ഔഷധം കൊണ്ടു് ഹനിക്കണം; ഇങ്ങനെയാണു് വിജ്ഞാനികൾ ചെയ്യുന്നതു്. മനുഷ്യൻ കുട്ടികളെ പ്പോലെ വൎത്തിക്കരുതു്.

അനിത്യം യൌവനം രൂപം
ജീവിതം ദ്രവ്യസഞ്ചയഃ
ആരോഗ്യം പ്രിയ സംസൎഗ്ഗോ
ഗൃദ്ധ്യേത്തത്ര ന പണ്ഡിതഃ

യൗവനം, രൂപം, ജീവിതം, ദ്രവ്യ സഞ്ചയം, ആരോഗ്യം, പ്രിയ സംസൎഗ്ഗം എന്നിവ യൊക്കെയും അനിത്യ മാകുന്നു. പണ്ഡിതൻ അവയെ കുറിച്ചു് തൃഷ്ണ പൂണ്ടരുതു്. സമുദായത്തിനു് സംഭവിക്കുന്ന വിപത്തുകളെ കണ്ടു്, ക്ലേശിക്കുന്നതു കൊണ്ടു്, യാതൊരു ഫലവു മില്ല. സമൎത്ഥൻ പ്രതിവിധികളെ അന്വേഷിക്കും.

സുഖാൽ ബഹുതരം ദുഃഖം
ജീവിതേ നാത്ര സംശയഃ
സ്നിഗ്ദ്ധത്വം ചേന്ദ്രിയാൎത്ഥേഷു
മോഹാൽ മരണ മപ്രിയം

ജീവിതത്തിൽ സുഖത്തെ അപേക്ഷിച്ചു് ദുഃഖ മാണു് അധിക മെന്നുള്ളതു് നിശ്ചയ മാണു്. അതു പോലെ തന്നെ ആളുകൾ മോഹം നിമിത്തം ഇന്ദ്രിയാൎത്ഥങ്ങളെ സ്നേഹിക്കുന്നവെന്നും; മരണത്തെ അപ്രിയ മായി കരുതുന്ന വെന്നും നിശ്ചയ മാണു്.

പരിത്യജതി യോ ദുഃഖം
സുഖം വാ പ്യുഭയം നരഃ
അഭ്യേതി ബ്രഹ്മ സോത്യന്തം
ന തം ശോചന്തി പണ്ഡിതാഃ

സുഖത്തേയും ദുഃഖത്തേയും ഉപേക്ഷിക്കുന്ന മനുഷ്യൻ, ബ്രഹ്മത്തെ പ്രാപിക്കുന്നു; ആ മനുഷ്യൻ മരിക്കുന്ന സമയം ബുദ്ധിമാന്മാർ സങ്കട പ്പെടുക യില്ല.

ദുഃഖേന ചാപ്യതിത്യജതേ
പാലനേന ന ച തേ സുഖം
ദുഃഖേന ചാധിഗമ്യന്തേ
നാശ മേഷാം ന ചിന്തയേത്.

ധനത്തെ സമ്പാദിക്കുക ദുഃഖം; ചെലവു ചെയ്യുക ദുഃഖം; ധന നാശത്തെ കുറിച്ചു് ആരും ദുഃഖിക്കുവാൻ അവകാശ മില്ല.

സൎവ്വേ ക്ഷയാന്താ നിചയാഃ
പതനാന്താഃ സമുച്ഛ്റയാഃ
സംയോഗാ വിപ്രയോഗാന്താഃ
മരണാന്തം ഹി ജീവിതം.

സംഗ്രഹിതങ്ങ ളൊക്കെയും അപ ഗ്രഥിതങ്ങ ളാകും; ഉയൎന്നവ യൊക്കെയും താഴും; സംയോഗങ്ങ ളൊക്കെയും വിപ്രയോഗങ്ങളിൽ പരിണമിക്കും. ജീവിതം മരണാന്ത മാകുന്നു.

അന്തോ നാസ്തി പിപാസായാഃ
തുഷ്ടിഃ തു പരമം പദം
തസ്മാത് സന്തോഷ മേവേഹ
ധനം പശ്യന്തി പണ്ഡിതാഃ

നിമേഷ മാത്ര മപി ഹി
വിയോഗ മന്ന തിഷ്ഠതി
സ്വശരീരേഷ്വനിത്യേഷു
നിത്യം കി മനുചിന്തയേത്

ഭൂതേഷു ഭാവം സഞ്ചിന്ത്യ
യേ ബുദ്ധ്വാ മനസഃ പരഃ
ന ശോചന്തി ഗതാദ്ധ്വാനഃ
പശ്യന്തഃ പരമാം ഗതിഃ

സഞ്ചിന്വാനക മേവൈനം
കാമാനാ മവി തൃപ്തകം
വ്യാഘ്രഃ പശു മിവാസാദ്യ
മൃത്യു രാദായ ഗച്ഛതി.

തഥാ പ്യുപായം സംപശ്യേത്
ദുഃഖസ്യ പരിമോക്ഷണേ
അശോച ന്നാരഭേ ചൈവ
മുക്തശ്ചാപ്യസനീഭവേത്.

ശബ്ദേ സ്പൎശേ ച രൂപേ ച
ഗന്ധേഷു ച രസേഷു ച
നോപ ഭോഗാന്തരം കിഞ്ചിത്
ധനിനാം വൎദ്ധനസ്യ ച.

പ്രാക് സംപ്രയോഗാത് ഭൂതാനാം
നാസ്തി ദുഃഖം പരായണം
വിപ്രയോഗാത്തു സർവസ്യ
ന ശോചേത് പ്രകൃതി സ്ഥിതഃ

ധൃത്യാ ശിശ്നോദരം രക്ഷേത്
പാണിപാദം ച ചക്ഷുഷാ
ചക്ഷുഃ ശ്രോത്രേ ച മനസാ
മനോ വാചാ ച വിദ്യയാ.

പ്രണയം പ്രതിസംഹൃത്യ
സംസ്തിഗ്ദ്ധേഷ്വിതരേഷു ച
വിചരേദസമുന്നദ്ധഃ
സ സുഖീ സ ച പണ്ഡിതഃ

അദ്ധ്യാത്മ രതി രാസീനോ
നിരപേക്ഷോ നിരാമിഷഃ
ആത്മനൈവ സഹായേന
യ ശ്ചരേൻ സ സുഖീ ഭവേത്.

തൃഷ്ണയ്ക്കു് അവസാന മില്ല; തുഷ്ടിയാണ് പരമ മായ പദം; ആയതിനാൽ തുഷ്ടിയാണ് ധനം എന്നു് പണ്ഡിതന്മാർ പറയുന്നു. ഒരു നിമേഷ മെങ്കിലും വിശ്രമ മില്ലാതെ, വയസ്സു് മുന്നോട്ടു കടക്കുന്നു. ശരീരം തന്നെയും അനിത്യ മായിരിക്കവെ, എന്തിനെ നിത്യമെന്നു് കരുതാം? ഭൂതങ്ങളുടെ സ്വഭാവത്തെക്കുറിച്ചു് ആലോചിച്ചു്—അതു മനസ്സിന്നു് അപ്പുറമാണെന്നു് കണ്ടുന്നവർ—പരമ ഗതിയെ ലക്ഷ്യമാക്കി നടക്കുന്നവർ—ദുഃഖിക്കുന്നില്ല. പശുവിനെ കടുവാ എടുത്തു കൊണ്ടു് ഓടുന്നതു പോലെ—കാമങ്ങളെ അന്വേഷിക്കുകയും തൃപ്തിയെ അന്വേഷിക്കുകയും ചെയ്യുന്നവനെ—മരണം എടുത്തു കൊണ്ടു ഓടുന്നു. ദുഃഖത്തിൽ നിന്നും മോചനം ലഭിക്കുവാനുള്ള ഉപായത്തെ ഓരോരുത്തനും കണ്ടു പിടിക്കണം; സന്തോഷം കൊണ്ടു് ആരംഭിച്ചു് ദുഃഖത്തെ ദൂരത്തു് നിർത്തണം; ശബ്ദ സ്പർശ രൂപ രസ ഗന്ധങ്ങൾ അനുഭവ മുഹൂർത്തത്തിൽ അല്ലാതെ സന്തോഷത്തെ പ്രദാനം ചെയ്യുന്നില്ല; അനുഭവ ശേഷം അവയിൽ യാതൊരു സന്തോഷത്തേയും ധനവാനാകട്ടെ—ദരിദ്രനാകട്ടെ—കാണുന്നില്ല. സംപ്രയോഗത്തിന്നു് മുമ്പു് ആരും ദുഃഖത്തെ അനുഭവിക്കുന്നില്ല; ആയതിനാൽ പ്രകൃതി ദോഷം സാധിക്കാത്തവൻ, വിപ്രയോഗത്തെ ദുഃഖ കാരണ മായി കാണുകയില്ല; സ്ത്രീ മോഹത്തേയും ഉദര മോഹത്തേയും ധൃതി കൊണ്ടു് ജയിക്കണം; കൈകാലുകളെ ചക്ഷുസ്സു കൊണ്ടു് ജയിക്കണം; കണ്ണിനേയും കാതിനേയും മനസ്സു കൊണ്ടു് ജയിക്കണം; മനസ്സിനെയും വാക്കിനെയും ജ്ഞാനം കൊണ്ടു് ജയിക്കണം; പരിചയ മുള്ളവരെയും അല്ലാത്തവരെയും കുറിച്ചുള്ള പ്രണയത്തെ വിസ്മരിച്ചു്—വിനയ പൂർവം വർത്തിക്കണം. അങ്ങനെ ചെയ്യുന്ന പണ്ഡിതൻ, സുഖിയാകും. സ്വാത്മാവിങ്കൽ തന്നെ രതനും, യോഗ നിഷ്ഠനും, സ്വാത്മാവിനെ ഒഴിച്ചു് അന്യത്തെക്കുറിച്ചു് അപേക്ഷ യില്ലാത്തവനും, ലോഭ മില്ലാത്തവനും, ആത്മാവു് മാത്ര മാകുന്ന സഹായത്തെ അപേക്ഷിക്കുന്നവനും, സുഖിയാകും.

നാരദൻ തുടർന്നു പറഞ്ഞു;—"സുഖവും ദുഃഖവും എന്നതു് ഒരു പോലെ നില്ക്കുക യില്ല; അവയ്ക്കു് അവസ്ഥാന്തര മുണ്ടു്. സുഖ ദുഃഖങ്ങളെ അവസ്ഥാന്തരം കൂടാതെ നിർത്തുവാൻ—പ്രജ്ഞയാകട്ടെ—നയമാകട്ടെ—പൗരുഷമാകട്ടെ—ശക്തമല്ല. സ്വസ്വഭാവത്തിന്നു് ന്യൂനത പററാതെ—ഒരുവൻ പ്രയത്നം ചെയ്യണം. പ്രയത്നം ചെയ്യുന്നവൻ ദുഃഖിക്കുകയില്ല; പ്രിയനായ ആത്മാവു് ജരാ നര രോഗങ്ങളിൽ നിന്നു് ഉദ്ധരിക്കപ്പെടേണ്ടവനാണു്.

ദുഃഖമൊഴിഞ്ഞ നിത്യത

രുജന്തി ഹി ശരീരാണി
രോഗാഃ ശാരീര മാനസാഃ
സായകാ ഇവ തീക്ഷ്ണാഗ്രാഃ
പ്രയുക്താ ദൃഢ ധന്വിഭിഃ

സ്രവന്തി ന നിവർത്തന്തേ
സ്രോതാംസി സരിതാ മിവ
ആയു രാദായ മർത്യാനാം
രാത്ര്യഹാനി പുനഃ പുനഃ

സുഖ ദുഃഖാനി ഭൂതാനാം
അജരോ ജരയ ത്യസൗ
ആദി ത്യോഹ്യസ്തമഭ്യേതി
പുനഃ പുന രുദേതി ച.

യോ യ ദിച്ഛേത് യഥാകാമം
അയത്നം ച്ച ത ദാപ്നുയാത്
യദി സ്യാ ന്ന പരാധീനം
പുരുഷസ്യ ക്രിയാഫലം.

സംയതാ ശ്ച ഹി ദക്ഷാ ശ്ച
മതി മന്ത ശ്ച മാനവാഃ
ദൃശ്യന്തേ നിഷ്ഫലാഃ സന്തഃ
പ്രഹീണാഃ സർവകർമ്മഭിഃ

അപരേ ബാലിശാഃ സന്തോ
നിർഗ്ഗുണാ പുരുഷാധമാഃ
ആശീർഭി രപി സംയുക്താ
ദൃശ്യന്തേ സർവ കാമിനഃ

ഭൂതാനാ മപരഃ കശ്ചിത്
ഹിംസായാം സതതോ ത്ഥിതഃ
വഞ്ചനായാം ച ലോകസ്യ
സ സുഖേ ഷ്വേവ ജീര്യതേ.

അചേഷ്ടമാന മാസീനം
ശ്രീഃ കഞ്ചി ദുപതിഷ്ഠതേ
കശ്ചി ശ്ച കർമ്മ കുർവൻ ഹി
ന പ്രാപ്യ മധിഗച്ഛതി.

അപരാധം സമാചക്ഷ്വ
പുരുഷസ്യ സ്വഭാവതഃ
ശുക്ര മന്യത്ര സംഭൂതം
പുന രന്യത്ര ഗച്ഛതി.

തസ്യ യോനൗ പ്രസക്തസ്യ
ഗർഭോ ഭവതി വാ ന വാ
ആമ്ര പുഷ്പോപമാ യസ്യ
നിവൃത്തി രുപലഭ്യതേ.

കേഷാംചിത് പുത്ര കാമാനാം
അന്ത സന്താന മിച്ഛതാം
സിദ്ധ്യൈ പ്രയത മാനാനാം
ന ചാപത്യ മുപ ജായതേ.

ഗർഭം ച്ഛേദഭിജാതാനാം
ക്രൂരം ദംശീ വിഷാ ദിവ
ആയുഷ്മാൻ ജായതേ പുത്രഃ
കഥം പ്രേതഃ പിതേവ ഹ.

ദേവാ നിഷ്ട്വാ തപ സ്തപ്ത്വാ
കൃപണൈഃ പുത്രഗൃദ്ധിഭിഃ
ദശമാസാൻ പരിധൃതാ
ജായന്തേ കുലപാംസനാഃ

അപരേ ധന ധാന്യാനി
ഭോഗാംശ്ച പിതൃ സഞ്ചിതാൻ
വിപുലാ നഭിജായന്തേ
ലബ്ധാ സ്തൈ രേവ മംഗളൈഃ

അന്യോന്യം സ മഭിപ്രേത്യ
മൈഥുനസ്യ സമാഗമേ
ഉപദ്രവ ഇവാവിഷ്ടോ
യോനിം ഗർഭഃ പ്രപദ്യതേ.

ശീർണ്ണം പര ശരീരാണി
ഛിന്ന ബീജം ശരീരിണാം.
പ്രാണിനം പ്രാണ സംരോധേ
മാംസ ശ്ലേഷ്മ വിചേഷ്ടിതം.

നിർദ്ദഗ്ധം പരദേഹേഽപി
പരദേഹം ചലാചലം
വിനശ്യന്തം വിനാശാന്തേ
നാവി നാവ മിവാഹിതം.

സംഗത്യാ ജഠരേ ന്യസ്തം
രേതോ വിന്ദു മചേതനം
കേന യത്നേന ജീവന്തം
ഗർഭം ത്വ മിഹ പശ്യസി.

അന്നപാനം നിജീര്യന്തേ
യത്ര ഭക്ഷാ ശ്ച ഭക്ഷിതാഃ
തസ്മി ന്നേ വോദരേ ഗർഭഃ
കിം നാന്നം മിവ ജീര്യതേ.

ഗർഭേ മൂത്ര പുരീഷാണാം
സ്വഭാവ നിയതാ ഗതിഃ
ധാരണേ ച വിസർഗ്ഗേ വാ
ന കർത്താ വിദ്യതേ [illegible]

സ്രവന്തി ഹ്യുദരാദ്ഗർഭാ
ജായമാനാ സ്തഥാഽപരേ
ആഗമേന തഥാ ഹ്യന്യേഷാം
വിനാശ ഉപ പദ്യതേ.

ഏതസ്മാത് യോനി സംബന്ധാത്
യോ ജീവഃ പരിമുച്യതേ
പ്രജാം ച ലഭതേ കാംചിൽ
പുനർ ദ്വന്ദ്വേഷു സജ്ജതി.

സ തസ്യ സഹജാതസ്യ
സപ്തമീം നവമീം ദശാം
പ്രാപ്നുവന്തി തതഃ പഞ്ച
ന ഭവന്തി ഗതായുഷഃ

നാഭ്യുത്ഥാനേ മനുഷ്യാണാം
യോഗാഃ സ്യു ന്നാത്ര സംശയഃ
വ്യാധിഭി ശ്ച വിമഥ്യന്തേ
വ്യാധൈഃ ക്ഷുദ്ര മൃഗാ ഇവ.

വ്യാധിഭി ർഭക്ഷ്യ മാണാനാം
ത്യജതാം വിപുലം ധനം
വേദനാം നാപകർഷന്തി
യതമാനാ ശ്ചികിത്സകാഃ

തേ ചാഽപി നിപുണാ വൈദ്യാഃ
കുശലാഃ സംഭൃതൌഷധാഃ
വ്യാധിഭിഃ പരികൃഷ്യന്തേ
മൃഗാ വ്യാധൈ രിവാഽർദ്ദിതാഃ

തേ പിബന്തഃ കഷായാം ശ്ച
സർപ്പീംഷി വിവിധാനി ച
ദൃശ്യന്തേ ജരയാ ഭഗ്നാ
നഗാ നാഗൈ രിവോത്തമൈഃ

കേ വാ ഭുവി ചികിത്സന്തേ
രോഗാർത്താൻ മൃഗ പക്ഷിണഃ
ശ്വാപദാനി ദരിദ്രാം ശ്ച
പ്രായോ നാർത്താ ഭവന്തി തേ

ഘോരാ നപി ദുരാധർഷാൻ
നൃപതീ നുഗ്ര തേജസഃ
ആക്രമ്യ ഖാദന്തേ രോഗാഃ
പശൂൻ പശുപചാ ഇവ.

ഇതി ലോക മനാക്രന്ദം
മോഹ ശോക പരിപ്ലുതം.
സ്രോതസാ സഹസാ ക്ഷിപ്തം
ഹ്രിയമാണം ബലീയസാ.

ന ധനേന ന രാജ്യേന
നോഗ്രേണ തപസാ തഥാ
സ്വഭാവ മതിവർത്തന്തേ
യേ നിയുക്താഃ ശരീരിണഃ

ന മ്രിയേരൻ ന ജീര്യേരൻ
സർവേ സ്യുഃ സർവകാമിനഃ
നാപ്രിയം പ്രതിപശ്യേയുഃ
ഉത്ഥാനസ്യ ഫലേ സതി.

ഉപര്യുപരി ലോകസ്യ
സർവോ ഭവിതു മീഹതേ
യതതേ ച യഥാ ശക്തി
ന ച തദ്വർത്തതേ തഥാ.

ഐശ്വര്യ മദ മത്താം ശ്ച
മത്താൻ മദ്യ മദേന ച
അപ്രമത്താഃ ശ്ച ശൂരാം ശ്ച
വിക്രാന്താഃ പര്യുപാസതേ.

മഹച്ച ഫലവൈഷമ്യം
ദൃശ്യതേ കർമ്മസിദ്ധിഷു
വഹന്തി ശിബികാമന്യേ
യാന്ത്യന്യേ ശിബികാഗതാഃ

സർവ്വേഷാമൃദ്ധികാമാനാം
അന്യേ രഥപുരസ്സരാഃ
മനുജാശ്ച ശതസ്ത്രീകാഃ
ശതശോ വിവിധാഃ സ്ത്രിയഃ

ദ്വന്ദാരാമേഷു ഭൂതേഷു
ഗച്ഛന്ത്യേകൈകശോ നരാഃ
ഇദമന്യത് പരം പശ്യ
മാത്ര മോഹം കരിഷ്യസി.

ത്യജ ധർമ്മമധർമ്മം ച
ഉഭേ സത്യാനൃതേ ത്യജ
ഉഭേ സത്യാനൃതേ ത്യക്ത്വാ
യേന ത്യജസി തം ത്യജ.

ഏതത്തേ പരമം ഗുഹ്യം
ആഖ്യാതം ഋഷിസത്തമ!
യേന ദേവാഃ പരിത്യജ്യ
മർത്ത്യലോകം ദിവം ഗതാഃ

മൂഢ ധനപാക്കൾ പ്രയോഗിക്കുന്ന തീക്ഷ്ണാഗ്രങ്ങളായ ശരങ്ങൾ എന്നതു പോലെ—ശാരീരങ്ങളായും മാനസങ്ങളായും ഉള്ള രോഗങ്ങൾ—ഭൂതങ്ങളെ പീഡിപ്പിക്കുന്നു. ക്ഷുത്പിപാസകളാൽ വ്യഥിതന്റെ, പീഡിതന്റെ, ജീവിതത്തെ ദീർഘിപ്പിക്കുവാൻ കാംക്ഷിക്കുന്നവന്റെ, അവശന്റെ–ശരീരം നാശത്തിലേക്ക് നടക്കുന്നു: നദികളിൽ വെള്ളങ്ങൾ പുറകോട്ട് മടങ്ങാതെ മുമ്പോട്ട് തന്നെ നീങ്ങുന്നതു പോലെ—രാത്ര്യഹസ്സുകൾ ഇട വിടാതെ മനുഷ്യായുസ്സിനെ എടുത്തു കൊണ്ട് ഓടുന്നു; അസ്തമിക്കുകയും ഉദിക്കുകയും, ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്ന അജരനായ ആദിത്യൻ, ഭൂതങ്ങളുടെ സുഖദുഃഖങ്ങളെ ഇട വിടാതെ ജരിപ്പിക്കുന്നു. ഏതൊരുത്തന്റെയും പ്രവൃത്തിയുടെ ഫലം പരാധീനമാണ്; അല്ലെങ്കിൽ ഓരോരുവൻ ഇച്ഛിക്കുന്നതൊക്കെയും ഫലപ്രാപ്തിയെ അടയേണ്ടതാണെന്ന് വന്നു കൂടും; സംയതന്മാരും ദക്ഷന്മാരും മതിമാന്മാരും ആയ ആളുകൾ തന്നെയും–പ്രവൃത്തി ചെയ്യാതിരുന്നാൽ–നിഷ്ഫലന്മാരാണ്—എന്ന് നാം കാണുന്നു; വേറെ ചിലർ—ബാലിശന്മാർ, നിർഗ്ഗുണന്മാർ, പുരുഷാധമന്മാർ, അശുഭന്മാർ–ആണ്: എങ്കിലും സർവ്വ കാമങ്ങളെയും സമ്പാദിക്കുന്നു. വേറെ ചിലർ–ഹിംസാപരന്മാർ, ലോകവഞ്ചകന്മാർ–സുഖത്തിൽ തന്നെ സദാ കഴിയുന്നു. പല അലസന്മാർ—ഐശ്വര്യത്തെ അനുഭവിക്കുന്നു; പല ഉത്സാഹശീലന്മാർ—കാംക്ഷിതങ്ങളെ പ്രാപിക്കാതെ സങ്കടപ്പെടുന്നു. ഹേ! ശുക! സൽക്കാലവും ദുഷ്കാലവും ഒരുവന്റെ പ്രവൃത്തികളുടെ ഫലമാണ് എന്ന് ബുദ്ധിമാൻ പറകയില്ല; ഒരുവൻ ഒരു സ്ത്രീയെ കണ്ട് മോഹിച്ചതിനാൽ–ഉൽഭവിച്ച ശുക്ലത്തെ വേറൊരു സ്ത്രീ സ്വീകരിക്കുന്നു. യോനിയിൽ കടന്ന ഗർഭം ഫലിക്കുമോ ഇല്ലയോ എന്ന് ഒരുവനും അറിയുന്നില്ല. മാവിൻ പൂക്കൾ വളരെയാണ്; എങ്കിലും കായ്ക്കുന്ന പൂക്കൾ എത്രയോ ചുരുക്കം? പുത്രന്മാരെ ലഭിക്കണമെന്ന് ആഗ്രഹിക്കുന്നവരും ആഗ്രഹം ഫലിക്കുന്നതിനായി വൈദികങ്ങളായ പല കർമ്മങ്ങളെ അനുഷ്ഠിക്കുന്നവരും, ആയ ആളുകൾ–വളരെയുണ്ട്. അവരിൽ പലരും ആഗ്രഹം ഫലിച്ചു കാണുവാൻ യോഗ്യമുള്ളവരല്ല. പുത്രൻ ജനിക്കരുതെന്ന് പ്രാർത്ഥിക്കുന്നവരും, പുത്രനെ പാമ്പിനെപ്പോലെ ഭയപ്പെടുന്നവരും, ആയ–പലർക്ക്–ആയുഷ്മാന്മാരും പിതൃതുല്യന്മാരും ആയ പുത്രന്മാർ പിറക്കുന്നു. മാതാപിതാക്കന്മാർ പല യാഗങ്ങളെ ചെയ്ത്–തപസ്സുകളെ തപിച്ച ശേഷം—മാതാക്കന്മാർ പത്തു മാസം ഗർഭം വഹിച്ചു നടന്ന്–കുലവിനാശകന്മാരായ പുത്രന്മാരെ പ്രസവിക്കുന്നു. ചില ശിശുക്കൾ ജനനത്തിങ്കൽ തന്നെ പൂർവ്വഗന്മാർ സമ്പാദിച്ച ധനങ്ങളുടെ, ധാന്യങ്ങളുടെ, വിപുലങ്ങളായ ഭോഗങ്ങളുടെ, അധികാരികളാണ്. സ്ത്രീപുരുഷസമാഗമത്തിൽ, മാതാവിന് ഉപദ്രവകരമായ ഗർഭം യോനിയെ പ്രാപിക്കുന്നു. പൂർവ്വജന്മത്തിൽ പ്രവൃത്തികൾക്ക് വാഹനമായിരുന്ന ശരീരം നശിച്ചു പോയ ഒരു ആത്മാവ്–ആ തന്നെ ഗർഭത്തിൽ ശരീരത്താൽ ആവൃതനാകുന്നു; ഒരു വള്ളത്തിൽ വന്ന സാമാനങ്ങൾ മറ്റൊരു വള്ളത്തിലേക്ക് പകരുന്നതു പോലെ—ഒരു ശരീരം നശിച്ച ആത്മാവ്, നശിക്കുന്നതായ വേറൊരു ശരീരത്തിലേക്ക് കടക്കുന്നു; ഒരു ജഠരത്തിൽ ന്യസ്തമാകുന്ന അചേതനമായ ഒരു രേതോബിന്ദു, ആരുടെ പ്രയത്നം കൊണ്ട് ജീവിക്കുന്നു എന്ന് പറയാമോ? അന്നപാനാദികൾ ചെന്നു ചേരുന്ന ഉദരത്തിൽ തന്നെയാണ്, രേതസ്സും ചെന്നു ചേരുന്നത്. എന്നാൽ അന്നപാനാദികളെപ്പോലെ രേതസ്സ് ദഹിച്ചു പോകാത്തത് എന്തുകൊണ്ട് എന്നു പറയുവാൻ ആർക്കെങ്കിലും കഴിയുമോ? മൂത്രപുരീഷങ്ങളോട് കൂടെ ഗർഭം സ്വഭാവനിയമത്തിന് അനുസരിച്ചു കഴിയുന്നു. ധാരണം, വിസർഗ്ഗം എന്നവ സംബന്ധിച്ച് സ്വയം നിയമിക്കുവാൻ, ഗർഭം സ്വാതന്ത്ര്യമുള്ളതല്ല. ചില ഗർഭങ്ങൾ ഉദരത്തിൽ നിന്ന് സ്രവിച്ചു നഷ്ടമാകുന്നു; ചില ഗർഭങ്ങൾ ശിശുക്കളായി പിറക്കുന്നു; വേറെ ചില ഗർഭങ്ങൾ സജീവങ്ങളായ ശേഷം നശിച്ചു പോകുന്നു. യോനിസംബന്ധം നിമിത്തം ഒരുവൻ അച്ഛനായി തീരുന്നു; ജനിച്ച പുത്രനും കാലത്തിന്റെ തികവിൽ അച്ഛനാകുന്നു; ആയുസ്സ് അവസാനിച്ച പുരുഷന്റെ ശരീരത്തിന്റെ ഘടകങ്ങളായ പഞ്ചഭൂതങ്ങൾ, ഏഴാമത്തേയും ഒൻപതാമത്തേയും അവസ്ഥയെ പ്രാപിച്ച്, നശിക്കുന്നു. യഥാർത്ഥ പുരുഷനാകട്ടെ, സ്വഭാവഭേദം കൂടാതെ നിൽക്കുന്നു. വ്യാധന്മാർ അടിച്ചിട്ട മൃഗങ്ങൾ എന്നതു പോലെ–വ്യാധികൾ അടിച്ച ആളുകൾ–എഴുനീക്കുവാനും നടക്കുവാനും അശക്തന്മാരാകുന്നു; വ്യാധിപീഡിതന്മാർ ബഹുദ്രവ്യം ചെലവ് ചെയ്താൽ—ഉപശമം എപ്പോഴും ലഭിക്കുകയില്ല. ചികിത്സകന്മാർ സർവ്വശക്തന്മാരല്ല. വ്യാധന്മാരാൽ മൃഗങ്ങൾ എന്നവണ്ണം–വ്യാധികളാൽ ഔഷധകുശലന്മാരായ എത്ര എത്ര വൈദ്യന്മാർ പീഡിപ്പിക്കപ്പെടുന്നു? കഷായവും നെയ്യും സേവിക്കുന്ന എത്ര എത്ര പേരെ ജരാ—മരണങ്ങളെ ആന എന്നതു വണ്ണം—കടന്നു തകർക്കുന്നു? രോഗം കൊണ്ട് ക്ലേശിക്കുന്ന മൃഗങ്ങളെ, പക്ഷികളെ, ദരിദ്രന്മാരെ ആരെങ്കിലും ചികിത്സിക്കുന്നില്ല; അങ്ങനെയുള്ളവർ രോഗാർത്തന്മാരാകുക തന്നെ സാധാരണമല്ല; പക്ഷികളെ കടുവാ പിടിക്കുന്നതു പോലെ– ദുർദ്ധർഷന്മാരും ഉഗ്രതേജസ്കന്മാരും ആയ രാജാക്കന്മാരെ രോഗം പിടികൂടുന്നു. മോഹം കൊണ്ടും ശോകം കൊണ്ടും ജ്ഞാനം നശിച്ച്—വേദന നിമിത്തം മൂഢമായ ലോകം ശക്തിയേറിയ ഒഴുക്കത്തിൽ

പെട്ടു ഴെകിപ്പോകുന്നു: ധനമാകട്ടെ, രാജ്യമാകട്ടെ, തപസ്സാകട്ടെ, സ്വഭാവത്തെ വിജയിക്കുവാൻ ഒരുവനെ ശക്തനാക്കുന്നില്ല; ഉത്സാഹം ചെയ്യുന്നവൻ സകല കാര്യങ്ങളും സാധിക്കുമെങ്കിൽ—ലോകത്തു് ആരു് മരിക്കും? ആരു് ജരിക്കും! അപ്രിയമായതിനെ കാണും? ഉത്സാഹമുള്ളവർ കാര്യങ്ങളെ സാധിക്കുമെന്നാണു് എങ്കിൽ എല്ലാവരും സർവകാമങ്ങളും സാധിച്ചുകൊള്ളും. ലോകത്തു് ഉപര്യുപരി സ്ഥാനം ലഭിക്കണമെന്നു് എല്ലാവരും ആഗ്രഹിക്കുന്നു: അതിനായി പരിശ്രമിക്കുന്നു; എന്നാൽ കാംക്ഷ പലപ്പോഴും ഫലിച്ചു കാണുന്നില്ല. അപ്രമത്തന്മാരും ശൂരന്മാരും വിക്രാന്തന്മാരും—ഐശ്വര്യമദമത്തന്മാരെയും, എന്നു വേണ്ട മദ്യമദമത്തന്മാരെയും, ആരാധിക്കുന്നതായി; നാം കണ്ടുപോരുന്നു. കർമ്മങ്ങളും പലരും ചെയ്യുന്നു; എന്നാൽ ഫലങ്ങൾ സിദ്ധിക്കുന്നതു് പല തരത്തിലാണു്. ഒരുവൻ പല്ലക്കു് ചുമക്കുന്നു; അപരൻ പല്ലക്കിനകത്തു കിടക്കുന്നു. സമൃദ്ധിയെ എല്ലാവരും കാംക്ഷിക്കുന്നു. ചിലർ യാത്രകളെ ഒക്കെയും എഴുന്നള്ളത്തുകളാക്കത്തക്ക വണ്ണവും നൂറു് സ്ത്രീകളെ വിവാഹം ചെയ്യത്തക്ക വണ്ണവും, ഐശ്വര്യവാന്മാരാകുന്നു; എന്നാൽ ചിലർ ഭാര്യയായി ഒരു സ്ത്രീയെയെങ്കിലും സമ്പാദിക്കുന്നതിനു് കഴിയാത്തവരാണു്. ലോകത്തു് സൗഭാഗ്യവും ദൗർഭാഗ്യവും ഇടപിണഞ്ഞു് കിടക്കുന്നു; ഒരുവൻ ധന്യനാണു് എങ്കിൽ അപരൻ അധന്യനാണു്; എന്നാൽ ഹേ! ശുക! ഇതു കണ്ടു്—ആരാകട്ടെ, അങ്ങാകട്ടെ, മോഹിക്കരുതു്. ധർമ്മത്തെ ത്യജിക്കുക, അധർമ്മത്തെ ത്യജിക്കുക, സത്യത്തെയും അനൃതത്തെയും ത്യജിക്കുക, സത്യാനൃതങ്ങളെ ത്യജിച്ച ശേഷം, അവയെ യാതൊന്നു കൊണ്ടു് ത്യജിച്ചുവോ അവയെയും ത്യജിക്കുക. ഹേ! ശുക! ഋഷിസത്തമ! ഞാൻ ചെയ്ത ഉപദേശം പരമമായ ഗുഹ്യമാണു്. ഈ ഉപദേശത്തിനെ അനുസരിച്ചാണു്—മനുഷ്യർ മർത്ത്യലോകത്തു് നിന്നു് സ്വർഗ്ഗത്തെ പ്രാപിക്കുന്നതു്.''

പരമബുദ്ധിമാനായ ശുകൻ നാരദന്റെ വാക്കുകളെ കേട്ടു; ആലോചിച്ചു; എന്നാൽ ഒന്നുറയ്ക്കുവാൻ, ആ ധീരനു് സാധിച്ചില്ല; പുത്രദാരങ്ങൾ ക്ലേശകാരണമാണെന്നും വേദാധ്യയനം ശ്രമസാധ്യമാണെന്നും അറിഞ്ഞ ശുകൻ— ശാശ്വതവും അല്പക്ലേശവും മഹത്തായ ഫലത്തെ പ്രദാനം ചെയ്യുന്നതും ഏതാണു് എന്നു് ആലോചനയായി; ശുകൻ ഇങ്ങനെ ചിന്തിച്ചു.

കഥം ത്വഹമസംശ്ലിഷ്ടോ
ഗച്ഛേയം ഗതിമുത്തമാം.
നാവർത്തേയം യഥാ ഭൂയോ
യോനിസംസാരസാഗരേ.

പരം ഭാവം ഹി കാംക്ഷാമി
യത്ര നാവർത്തതേ പുനഃ
സർവ്വസംഗാൻ പരിത്യജ്യ
നിശ്ചിതോ മനസാ ഗതിം.

തത്ര യാസ്യാമി യത്രാത്മാ
ശമം മേ ഽധിഗമിഷ്യതി
അക്ഷയശ്ചാവ്യയശ്ചൈവ
യത്ര സ്ഥാസ്യാമി ശാശ്വതഃ

ന തു യോഗമൃതേ ശക്യാ
പ്രാപ്തുമയാം പരമാം ഗതിം.
അവബന്ധോ ഹി യുക്തസ്യ
കർമ്മഭിർന്നോപപദ്യതേ.

യസ്മാത് യോഗം സമാസ്ഥായ
ത്യക്ത്വാ ഗൃഹ കളേബരം
വായുഭൂതഃ പ്രവേക്ഷ്യാമി
തേജോരാശിം ദിവാകരം.

ന ഹ്യേഷ ക്ഷയതാം യാതി
സോമഃ സുരഗണൈര്യഥാ
കമ്പിതഃ പതതേ ഭൂമിം
പുനശ്ചൈവാധിരോഹതി.

ക്ഷീയതേ ഹി സദാ സോമഃ
പുനശ്ചൈവാഭിസൂര്യ്യതേ
നേച്ഛാമ്യേവം വിദിത്വൈതേ
ഹ്രാസവൃദ്ധീ പുനഃ പുനഃ

രവിസ്തു സന്താപയതേ
ലോകാൻ രശ്മിഭിരുൽബണൈഃ
സർവ്വതസ്തേജ ആദത്തേ
നിത്യമക്ഷയമണ്ഡലഃ

അതോ മേ രോചതേ ഗന്തും
ആദിത്യം ദീപ്തതേജസം
അത്ര വത്സ്യാമി ദുർദ്ധർഷോ
നിസ്സംഗേനാന്തരാത്മനാ.

സൂര്യസ്യ സദനേ ചാഹം
നിക്ഷിപ്യേദം കളേബരം
ഋഷിഭിസ്സഹ വത്സ്യാമി
സൗരം തേജോതിദുസ്സഹം.

ആപൃച്ഛാമി നഗാൻ നാഗാൻ
ഗിരീനുർവ്വീം ദിശോ ദശ
ദേവദാനവഗന്ധർവ്വാൻ
പിശാചോരഗരാക്ഷസാൻ.

ലോകേഷു സർവ്വഭൂതാനി
പ്രവേക്ഷ്യാമി ന സംശയഃ
പശ്യന്തു ലോകവീര്യം മേ
സർവ്വേ ദേവാഃ സഹർഷിഭിഃ

ഈ സംസാരസാഗരത്തിൽ മേലിൽ ജന്മം സിദ്ധിക്കാതിരിക്കത്തക്ക വണ്ണം—ഞാൻ സർവ്വസംഗങ്ങളും ഒഴിഞ്ഞു് ഉത്തമമായ ഗതിയെ എങ്ങനെ പ്രാപിക്കാം? യാതൊരു ഭാവത്തിൽ പുനർജ്ജന്മമില്ലയോ; ആ പരമഭാവത്തെ ഞാൻ കാംക്ഷിക്കുന്നു: സർവ്വസംഗങ്ങളേയും പരിത്യജിച്ചു് അന്തർനിശ്ചയത്തിന്റെ ബലത്തെ ആശ്രയിച്ചു് ഞാൻ പരമഗതിയെ പ്രാപിക്കും. അവിടെ ഞാൻ അക്ഷയനായും അവ്യയനായും ശാശ്വതനായി താമസിക്കും. ആ പരമഗതിയെ പ്രാപിക്കുന്നതിനുള്ള ഏകമായ മാർഗം യോഗമാണു്. യോഗസ്ഥിതനു കർമ്മബന്ധം സിദ്ധിക്കുന്നതല്ല. ആയതിനാൽ ഞാൻ യോഗത്തെ സ്വീകരിക്കും; ഞാൻ ഈ ശരീരമാകുന്ന ഗൃഹത്തെ ഉപേക്ഷിക്കും. ഞാൻ വായുവായിത്തീരും. ഞാൻ തേജസ്സു

ഹനായ സൂര്യനെ പ്രവേശിക്കും. സൂര്യനെ പ്രാപിച്ച ജീവാത്മാവ്—ചന്ദ്രനെപ്പോലെ, ദേവന്മാരെപ്പോലെ, സ്ഥാനഭ്രംശം സിദ്ധിച്ച് ഭൂമിയിലേക്ക് വീഴുന്നതല്ല. ചന്ദ്രൻ കറയുകയും വർദ്ധിക്കുകയും ചെയ്യുന്നു. ഞാൻ ഹ്രസ്വവൃദ്ധികളെ കാംക്ഷിക്കുന്നില്ല. സൂര്യനാകട്ടെ, ഉൽബ്ബണങ്ങളായ രശ്മികളെക്കൊണ്ട് ലോകങ്ങളെ തപിപ്പിക്കുന്നു; സർവസ്ഥാനങ്ങളിൽ നിന്നും തേജസ്സിനെ ആദാനം ചെയ്യുന്നു. നിത്യവും അക്ഷയമണ്ഡലനായ ദീപ്തതേജസ്കനായ ആദിത്യനെ പ്രാപിക്കണമെന്ന് ഞാൻ കാംക്ഷിക്കുന്നു. നിസ്സംഗനായ അന്തരാത്മാവ് നിമിത്തം ദുർദ്ധർഷനായ ഞാൻ സൂര്യനിൽ താമസിക്കും. അപര മഹർഷിമാരോടൊരുമിച്ച് അതിദുസ്സഹമായ സൗര തേജസ്സിൽ ഞാൻ താമസിക്കും. ഭോ! നഗങ്ങളേ! നാഗങ്ങളേ! ഗിരികളേ! ഭൂമിയേ! പത്തു ദിക്കുകളേ! ദേവ ദാനവ ഗന്ധർവന്മാരേ! പിശാച പന്നഗ രാക്ഷസന്മാരേ! ഞാൻ ലോകത്തുള്ള സർവ ഭൂതങ്ങളേയും പ്രവേശിക്കും. സർവ മഹർഷികളും സർവ ദേവന്മാരും എന്റെ യോഗവീര്യത്തെ കാണട്ടെ! ശുകന്റെ നിശ്ചയത്തെ നാരദൻ അനുവദിച്ചു; ശുകൻ വ്യാസന്റെ സന്നിധിയെ പ്രാപിച്ചു; വ്യാസനെ പ്രദക്ഷിണം ചെയ്തു. ചെയ്ത നിശ്ചയത്തെ കുറിച്ചും, വ്യാസനെ ഗ്രഹിപ്പിച്ചു. വ്യാസൻ പരമ പ്രീതനായി; അടുത്ത ക്ഷണത്തിൽ ഇങ്ങനെ പറഞ്ഞു:—''ഭോ! ഭോ! പുത്ര! അങ്ങ് ഈ ആശ്രമത്തിൽ കുറച്ചു കൂടി താമസിക്കുക. എന്റെ കണ്ണുകൾ അങ്ങയെ കണ്ട് തൃപ്തിയെ പ്രാപിച്ചിട്ടില്ല'' എന്നാൽ നിരപേക്ഷകനും, നിഃസ്നേഹനും, മുക്തസംശയനും, ആയ ശുകൻ, മോക്ഷത്തെ കുറിച്ച് തന്നെ ചിന്തിച്ചുകൊണ്ട് പ്രസ്ഥാനം ആരംഭിക്കാമെന്ന് നിശ്ചയിച്ചു: മുനി സത്തമനായ ശുകൻ ആശ്രമത്തെ വിട്ട്, സിദ്ധ നിഷേവിതവും വിപുലവും ആയ കൈലാസ പൃഷ്ഠത്തെ പ്രാപിച്ചു

**യോഗവും ആകാശത്തേക്ക് ഉല്പതനവും.**

കൈലാസ ശൃംഗത്തെ പ്രാപിച്ച ശുകൻ സമമായതും ഒതുങ്ങിയതും ആയ ഒരു പ്രദേശത്ത് ആസനസ്ഥനായി. ക്രമയോഗജ്ഞനായ ശുകൻ, ആത്മാവിനെ—പാദങ്ങളിൽ ആരംഭിച്ച് ശരീരത്തിന്റെ സർവാംഗങ്ങളിലും യഥാ ശാസ്ത്രം യഥാ വിധി—മാററി മാററി സ്ഥാപിച്ചു. സൂര്യൻ ഉദിച്ച് അധികം കഴിയുന്നതിന് മുമ്പ് തന്നെ കൈകളേയും കാലുകളേയും സ്ഥാനത്ത് സ്ഥാനത്ത് സ്ഥാപിച്ച്—പ്രാങ്മുഖനായി വിനീതവാനായി ഇരുന്നു. വ്യാസപുത്രനായ ഋഷിപ്രഭു യോഗം ആരംഭിച്ച സ്ഥാനം, പക്ഷിസംപാത രഹിതമായിരുന്നു; ശബ്ദരഹിതമായിരുന്നു; ഭയപ്രദമോ ഗർഹണീയമോ ആയ സർവ്വം ഒഴിഞ്ഞതായിരുന്നു. ശുകൻ അപ്പോൾ സർവ്വ സംഗങ്ങളും ഒഴിഞ്ഞ ആത്മാവിനെ കണ്ടു; പരമമായതിനെ കണ്ട് ചിരിച്ചു. മോക്ഷമാർഗോപലബ്ധിയെ പുരസ്കരിച്ച്—ശുകൻ വീണ്ടും യോഗത്തെ പ്രാപിച്ചു; മഹാ യോഗേശ്വരനായി; ആകാശത്തെ അതിക്രമിച്ചു; ശുകൻ ദേവർഷിയായ നാരദനെ പ്രദക്ഷിണം ചെയ്തു. പരമയോഗത്തെ ആരംഭിച്ച സംഗതിയെ നാരദനെ അറിയിച്ചു. ശുകൻ പറഞ്ഞു:—''പ്രഭോ: നാരദ! ഞാൻ മോക്ഷമാർഗത്തെ കണ്ടിരിക്കുന്നു. ഞാൻ അതിൽ വർത്തിക്കുന്നു. ഭോ! തപോധന! അങ്ങയ്ക്ക് സ്വസ്തി ഭവിക്കട്ടെ. ഭോ! മഹാദ്യുതേ! അങ്ങയുടെ പ്രസാദം നിമിത്തം പ്രിയമായ ഗതിയെ ഞാൻ പ്രാപിക്കുന്നു,'' ശുകൻ വീണ്ടും നാരദനെ അഭിവാദ്യം ചെയ്തു. വീണ്ടും യോഗത്തെ ആരംഭിച്ചു: ആകാശത്തെ പ്രവേശിച്ചു: ഐശ്വര്യവാനും, അന്തരീക്ഷചരനും, സുനിശ്ചിതനും ആയ ശുകൻ കൈലാസ പൃഷ്ഠത്തിൽ നിന്നും ചാടി ആകാശത്ത് കയറി: ആകാശത്ത് പായുന്ന ഗരുഡദ്യുതിമാനും മനോമാരുതവേഗനും ആയ ആ ബ്രാഹ്മണശ്രേഷ്ഠനെ—സർവഭൂതങ്ങളും നോക്കി നിന്നു. സർവ ലോകങ്ങളെയും ഒന്നെന്നതുപോലെ കണ്ട സൂര്യാഗ്നി പ്രഭനായ ശുകൻ ദിവ്യമാർഗത്തിൽ കയറി. ഏകാഗ്രനായി, അവ്യഗ്രനായി, അഭയനായി വായുവിൽ ഗമിച്ച ഋഷിപ്രഭുവിനെ—ജംഗമങ്ങളും അല്ലാത്തവയും ആയ സർവഭൂതങ്ങളും നോക്കി നിന്നു. ഭൂതങ്ങൾ ശുകനെ പൂജിച്ചു; ദേവന്മാർ ശുകനെ പുഷ്പാഭിഷേകം ചെയ്തു. ഗന്ധർവന്മാരും അപ്സരസ്സുകളും വിസ്മയിച്ച് നിന്നു; സംസിദ്ധന്മാരായ ഋഷികൾ സംഭ്രാന്തന്മാരായി.

തപസ്സുകൊണ്ട് സിദ്ധിയെ പ്രാപിച്ച ഈ അന്തരീക്ഷഗതൻ ആര്? തലയെടുത്ത് പിടിച്ചു കയറിവരുന്ന ഈ പ്രഭുവിന്റെ നേത്രങ്ങൾ ആരെ ഹർഷിപ്പിക്കുകയില്ല!'' എന്നു വാനഭംഗങ്ങളിൽ ഉക്തിപ്രത്യുക്തികൾ കേൾക്കായി. മൂന്ന് ലോകങ്ങളിൽ വിശ്രുതനായ ആ പരമ ധർമ്മാത്മാവ്, സൂര്യനെ അഭിമുഖീകരിച്ച്—പ്രാങ്മുഖനായി മൌനിയായി ഗമിച്ചു ആകാശം ശബ്ദായമാനമായി. ഗന്ധർവനായകനായ പഞ്ചചൂഡൻ മുതലായവർ വിസ്മയിച്ചു; കണ്ണുകളെ തുറന്നു പിടിച്ച്, അന്യോന്യം ഇങ്ങനെ ചോദിച്ചു:—''പരമഗതിയെ പ്രാപിച്ച ഈ ദൈവതം ആര്? നിസ്പൃഹനും വിമുക്തനും ആയ ഈ പ്രഭു ഇങ്ങോട്ട് തന്നെ വരുന്നു.'' ശുകൻ മലയപർവതത്തെ പ്രാപിച്ചു. അന്ന് അവിടെ താമസമായിരുന്ന ഉർവശിയും പൂർവചിത്തിയും വിസ്മയപരവശരായി: അവർ അന്യോന്യം പറഞ്ഞു:—''വേദാഭ്യാസരതനായ ഈ ബ്രാഹ്മണന്റെ ബുദ്ധി സമാധാനം—അഹോ വിസ്മയം തന്നെ. പിതൃശുശ്രൂഷ നിമിത്തം ബുദ്ധിയെ പ്രാപിച്ച ഈ പ്രഭു—ചന്ദ്രൻ എന്നതുപോലെ—ആകാശ തരണം ചെയ്യുന്നു. പിതൃഭക്തൻ, ദൃഢതപസ്കൻ, പിതൃവത്സലൻ—ആയ പുത്രനെ—അച്ഛൻ എങ്ങനെ പിരിഞ്ഞിരിക്കും?'' സുരഗീരുകളെ കേട്ട ശുകൻ, ദിക്കുകളെ നോക്കി; അന്തരീക്ഷത്തെ നോക്കി; സരിത്തുകളെ നോക്കി; സരസ്സുകളെ നോക്കി. ശുകൻ നോക്കുന്ന കണ്ടവരെല്ലാം—സകല ദേവന്മാരും കൃതാഞ്ജലീ പുടന്മാരായി. ശുകൻ വിളിച്ചു പറഞ്ഞു:—''എന്റെ അച്ഛൻ—മഹാപ്രഭുവായ വ്യാസൻ—ശുക! ശുക! എന്ന് വിളിച്ചുകൊണ്ട് എന്നെ അനുഗമിക്കുന്നതായി ആരെങ്കിലും കണ്ടാൽ—ഞാൻ എവിടെയാണെന്നുള്ള വാസ്തവം നിങ്ങൾ പറഞ്ഞു കൊടുക്കണം. എന്റെ സ്നേഹത്തെ പുരസ്കരിച്ച് നിങ്ങൾ ഇതു ചെയ്യണം.'' ശുകന്റെ വചനങ്ങളെ കേട്ട സരിത്തുകൾ, സമുദ്രങ്ങൾ, ജലങ്ങൾ, കാനനങ്ങൾ, ശൈലങ്ങൾ എന്നിവ ഒക്കെയും ഇങ്ങനെ പ്രതിധ്വനിച്ചു; ''ഭോ! ബ്രാഹ്മണ! അങ്ങയുടെ ആജ്ഞയെ ഞങ്ങൾ ശിരസാ വഹിക്കുന്നു''

ബ്രഹ്മർഷിയായ ശുകൻ ചതുർവിധ ദോഷങ്ങളെയും ഉപേക്ഷിച്ച്—സിദ്ധിയിൽ തന്നെ നിന്നു. ശുകൻ അഷ്ടവിധമായ തമസ്സിനെ ഉപേക്ഷിച്ചു; പഞ്ചവിധമായ രജസ്സിനെ ഉപേക്ഷിച്ചു. ആ ബുദ്ധിമാൻ സത്വത്തെ ഉപേക്ഷിച്ചു. ശുകൻ നിർഗ്ഗുണവും നിർദ്ദേശ്യമല്ലാത്തതും ആയ ബ്രഹ്മപദത്തി

കൻ—പുക പോയ തീയ്യ പോലെ ജ്വലിച്ചു. ഉൽകകൾ പതിച്ചു. ദിക്കുകൾക്ക് തീ കത്തി. ഭൂമി കമ്പിച്ചു. മാമരങ്ങൾ ഒടിഞ്ഞു വീണു. മലമുടികൾ ഇടിഞ്ഞു രുണ്ടു. തുടരെത്തുടരെ ഘോരമായി നടന്ന ഭൈരവാരാവങ്ങളെ കൊണ്ട് ഭൂമി കീറി. സൂര്യൻ മങ്ങി. ചന്ദ്രൻ മയങ്ങി. തീയ്യ് ഒതുങ്ങി. കയങ്ങൾ, കായലുകൾ, കടലുകൾ എന്നിവ ഒക്കെയും കലങ്ങി. രസമുള്ളതും ഗന്ധമുള്ളതും ആയ വർഷങ്ങളെ കൊണ്ട്—ഇന്ദ്രൻ ഭൂമിയെ അഭിഷേകം ചെയ്തു. ശുദ്ധമായ കാററ്, മണം പെററ കൊണ്ട് വീശി. ആകാശത്ത് പറന്ന ശുകൻ മഞ്ഞ നിറത്തിൽ നിന്ന കാഞ്ചനമലയായ മേരുവിൻെറയും വെള്ള നിറത്തിൽ നിന്ന വെള്ളി മലയായ ഹിമവാൻെറയും ശൃംഗങ്ങളെ—നൂറ് യോജന ഉയരത്തിൽ, വടക്ക ഭാഗത്ത് ഉയർന്നു കണ്ടു. ശുകൻ ആ പർവ്വത ശൃംഗങ്ങൾക്ക് നേരെ വായുവിൽ ആഞ്ഞു നീന്തി; ആ ബലവാൻ പർവ്വത ശൃംഗങ്ങളെ ആഞ്ഞടിച്ചു; അടിയേററ മലമുടികൾ മുറിഞ്ഞു വീണ് കീഴ്പോട്ട് ഉരുണ്ടു. ശൈല നിവാസികൾ ഹൃഷ്ടന്മാരായി. ഗന്ധർവ്വന്മാരും മഹർഷിമാരും പ്രഹൃഷ്ടന്മാരായി. ദേവന്മാർ പരമ പ്രഹൃഷ്ടന്മാരായി. ആകാശത്ത് എവിടെയും സാധു സാധു എന്ന മഹാനാദം ധ്വനി പ്രതിധ്വനി ഘോഷം ചെയ്തു. ദേവന്മാർ, ഗന്ധർവ്വന്മാർ, ഋഷികൾ, യക്ഷ രാക്ഷസ വിദ്യാധരന്മാർ എന്നിവരൊക്കെയും ശുകനെ നമസ്കരിച്ചു. ശുകൻ മലകളെ ഇടിച്ച് ഭൂമിയെ പ്രാപിച്ച സമയം, ദേവന്മാർ വർഷിച്ച ശുഭ ഗന്ധങ്ങളും ബഹു വർണ്ണങ്ങളും ആയ പുഷ്പങ്ങൾ ആകാശത്ത് എവിടെയും പറന്നു നടന്നു. ശുകൻ നോക്കി; പൂത്ത മരങ്ങൾ ഇരു കരയിലും പിടിച്ച കുടകളുടെ തണലിൽ മന്ദാകിനീ നദിയിൽ കുളിക്കുന്ന അപ്സരസ്സുകളെ കണ്ടു. അപ്സരസ്സുകൾ ശൂന്യാകാരനായ ശുകനെ കണ്ടു. ശുകൻ നിന്നില്ല; ശുകൻ വായു പഥത്തെ അതിക്രമിച്ചു; യോഗത്തിൽ തുടർന്നു; ബ്രഹ്മത്തെ പ്രാപിച്ചു; സർവ്വ ഭൂതാത്മാവായി.

സ്നേഹ വിവശനായ വ്യാസൻ പ്രസ്ഥാന സ്ഥിതനായ പുത്രനെ വായു പഥത്തിൽ അനുഗമിക്കുകയാണ്. പരമ താപസനായ വ്യാസൻ മഹാ യോഗ ഗതിയെ പ്രാപിച്ച്, ശുകനെ അനുഗമിച്ചു കൊണ്ടിരുന്നു:—മുടി ഒടിഞ്ഞ മലം കുററികളെ കണ്ട് വിസ്മിതനായ വ്യാസൻ, സഞ്ചാരം തുടർന്നു. ഋഷികൾ ശുകൻെറ പ്രഭാവത്തെ വിളിച്ചു പറഞ്ഞു:—"ശുക! ശുക" എന്ന് ഉച്ചത്തിൽ വിളിച്ചു കൊണ്ട് വ്യാസൻ തുടർന്നു. മൂന്ന് ലോകങ്ങളും നടുങ്ങി. എന്നാൽ ഇതിനിടയ്ക്ക് സർവ്വഗതനായി, സർവ്വാത്മാവായി, സർവ്വതോ മുഖനായ ശുകനാകട്ടെ, സർവ്വ സ്ഥാനങ്ങളിലും നിന്നു കൊണ്ട് "ഭോ! ഭോ!" എന്നു പ്രതിഘോഷിച്ചു.

*അന്തരീക്ഷത്തിൽ നിന്നിറങ്ങിയ ശുകൻ ഗിരിശിഖരഭേദം ചെയ്ത് ബ്രഹ്മത്തെ പ്രാപിക്കുന്നത്*

*ശുകൻ വ്യാസനെ ആശ്വസിപ്പിക്കുന്നത്*

**ശുക സ്സർവ്വഗതോ ഭൂത്വാ സർവ്വാത്മാ സർവ്വതോ മുഖഃ**
**പ്രത്യഭാഷത ധർമ്മാത്മാ ഭോ ശബ്ദേനാനുനാദയൻ**

പ്രതിക്ഷണത്തെ സ്ഥാവര ജംഗമമയമായ സർവ്വ ജഗത്തും "ഭോ" എന്ന ഏകാക്ഷരത്തിൽ അത്യുച്ചമായി പ്രതിധ്വനിച്ചു. അന്നു മുതൽക്ക് ഗിരി ഗഹ്വരങ്ങളിൽ ഉണ്ടാകുന്ന ശബ്ദങ്ങൾ ഒക്കെയും—ശുകനെ ഉദ്ദേശിച്ച്—"ഭോ" "ഭോ" എന്ന് പ്രതിവചനം കേൾക്കുമാറുണ്ട്. ശുകനാകട്ടെ, ശബ്ദാദികളായ ഗുണങ്ങളെ ത്യജിച്ച്, അന്തർഹിതമായ പ്രഭാവത്തെ ദർശിച്ച്, പരമമായ പദത്തെ പ്രാപിച്ചു. അമിത ദ്യുതിമാനായ പുത്രൻെറ മഹിമാവിനെ അറിഞ്ഞ് വ്യാസൻ ഗിരി പ്രസ്ഥത്തിങ്കൽ—പുത്രനെ അനുശോചിച്ച്—ആസനസ്ഥനായി. മന്ദാകിനീ ശീത സ്ഫടിക ജലത്തിൽ ഹർഷിച്ചു ക്രീഡിച്ച അപ്സരസ്സുകൾ—സമീപത്ത് വ്യാസനെ കണ്ട് നഗ്നത മറയ്ക്കുവാനായി സംഭ്രാന്തകളായി; ചിലർ വെള്ളത്തിൽ മുങ്ങി; ചിലർ മരങ്ങളുടെ മറവുകളിൽ മറഞ്ഞു; ചിലർ മുണ്ടെടുത്ത് ശരീരത്തിൽ വാരി ചുററി; അപ്സരസ്സുകൾ കാണിച്ച സംഭ്രമം നിമിത്തം—ശുകൻ മുക്തനാണ് എന്നും സ്വയം മുക്തനല്ലെന്നും ഗ്രഹിച്ച വ്യാസൻ—ഏക കാലത്തിങ്കൽ തന്നെ പ്രീതനായി; വ്രീഡിതനായി. വ്യാസനെ ആശ്വസിപ്പിക്കുവാനായി—ആ സമയത്ത് അവിടെ മഹർഷി സംപൂജിതനും ദേവ ഗന്ധർവ്വ സമാവൃതനും പിനാക ഹസ്തനും ആയ ഭഗവാൻ രുദ്രൻ, പ്രത്യക്ഷനായി. പുത്ര ശോകാഭിസന്തപ്തനായ വ്യാസനോട്ട് പറഞ്ഞു:—ഭോ! വ്യാസ! പഞ്ചഭൂതങ്ങളുടെ വീര്യങ്ങൾക്ക് സമവീര്യനായ പുത്രനെ ലഭിക്കണമെന്ന് അങ്ങ് എന്നോട്ട് അപേക്ഷിച്ചില്ലയോ? അങ്ങ് സമ്പാദിച്ച തപസ്സ് നിമിത്തവും, എൻെറ പ്രസാദം നിമിത്തവും തഥാ ലക്ഷണനായി ബ്രഹ്മഃ തേജോമയനായ പുത്രൻ, അങ്ങേയ്ക്ക് ജാതനായി. ഭോ! ബ്രഹ്മർഷേ! അജിതേന്ദ്രിയന്മാർ പ്രാപിക്കാത്തതും ദൈവതങ്ങളാൽ തന്നെയും ദുഷ്പ്രാപ്യവും ആയ പരമ ഗതിയെ ശുകൻ പ്രാപിച്ചിരിക്കുന്നു; ഭോ! വ്യാസ! അങ്ങ് ശുകനെ കുറിച്ച് എന്തിന് ക്ലേശിക്കുന്നു? പർവ്വതങ്ങൾ ഉള്ള കാലമത്രയും, കടലുകൾ ഉള്ള കാലമത്രയും അങ്ങയുടെ സൽപ്പുത്രൻ സമ്പാദിച്ച കീർത്തി അക്ഷയമായി നിൽക്കും. ഭോ! മഹാ മുനേ! അങ്ങയുടെ പുത്രന് സമമായ ഒരു ഛായ ഇന്നു മുതൽ അങ്ങയെ എപ്പോഴും അനുഗമിക്കുമെന്ന്—പ്രസന്നനായ ഞാൻ അങ്ങയെ അനുഗ്രഹിച്ചിരിക്കുന്നു. ഭഗവദനുഗ്രഹത്തെ പ്രാപിച്ച വ്യാസൻ നോക്കി; സ്വ പുത്ര സദൃശമായ ഛായയെ കണ്ടു; പരമ പ്രഹൃഷ്ടനായി.

പുണ്യവും മോക്ഷധർമ്മാംശ സംഹിതവും ആയ ഈ ഇതിഹാസത്തെ ഗ്രഹിക്കുന്നവൻ പരമമായ ഗതിയെ പ്രാപിക്കും.

# ചരിത്ര കാണ്ഡം.

വൈവസ്വത കാലം.

## XIV.

## ബ്രഹ്മാവിൻെറ പുത്രനായ നാരദൻ.

ബ്രഹ്മാവിൻെറ ഉത്സംഗത്തിൽ നിന്നു് പിറന്ന നാരദൻ നിത്യബ്രഹ്മചാരി ആയിരിക്കുവാൻ കാംക്ഷിച്ചു. സനകൻ മുതലായവർ ബ്രഹ്മചര്യം സ്വീകരിച്ചതു് നിമിത്തം, വിഷാദയുക്തനായി തീർന്ന ബ്രഹ്മാവ്, മരീചി മുതലായവരെപ്പോലെ വിവാഹം ചെയ്തു് പ്രജാസൃഷ്ടി ചെയ്യണമെന്നാണ്—നാരദനെ ആജ്ഞാപിച്ചതു്. നാരദൻ പറഞ്ഞു:—''അച്ഛ! സനകൻ മുതലായവർ നിത്യബ്രഹ്മചാരികളായി ദേവനാമകീർത്തനം ചെയ്തു് ധന്യത അടയവെ—ഞാൻ ഗൃഹസ്ഥാശ്രമത്തിൽ കുടുങ്ങി, വിഷം ഭക്ഷിക്കുവാൻ അങ്ങു് നിയോഗിക്കുന്നതു് എന്തുകൊണ്ടു്? ഞാനും അങ്ങയ്ക്കു് പുത്രനല്ലയോ?'', ബ്രഹ്മാവ് പറഞ്ഞു:—''ശരി തന്നെ; സനകാദികൾ എന്നെ അനുസരിക്കുന്നില്ല; മാത്രമല്ല അവർ ലോകക്ഷേമത്തെ ഉദ്ദേശിച്ചു് തപസ്സിൽ ആയുസ്സു് കഴിക്കുവാൻ നിയോഗിക്കപ്പെട്ടിരിക്കുകയും ചെയ്യുന്നു. എന്നാൽ മരീചി മുതലായ പുത്രന്മാർ പ്രജാവൃദ്ധിയെ പുരസ്കരിച്ചു് സൃഷ്ടിക്കപ്പെട്ടവരാണ്. നാരദ! അങ്ങു് അനുസരണക്കേടു് കാണിച്ചാൽ, അങ്ങയെ ഞാൻ ശപിക്കേണ്ടതായി വരും'' നാരദൻ:—''അച്ഛൻ ശപിക്കുമെങ്കിൽ ശപിക്കുക; ഞാൻ യാതൊരു് അപരാധവും ചെയ്തില്ല.'' ബ്രഹ്മാവ്:—''നീ ജ്ഞാനം നശിച്ചു് അമ്പതു സുന്ദരകന്യകകളെ വിവാഹം ചെയ്യും'' നാരദൻ:—''അങ്ങു് ഇത്ര ദയാഹീനനോ?'' ബ്രഹ്മാവ്:—''മകനെ! എൻെറ വാക്കുകൾ പാഴാകുകയില്ല. അങ്ങു് * ഉപബർഹണൻ എന്ന നാമത്തിൽ ഒരു ഗന്ധർവനായി പിറക്കും. ഒരു വലിയ ഗായകനാകും; വീണാപ്രയോഗത്തിൽ അദ്വിതീയനാകും.'' നാരദൻ:—''ഞാൻ ജന്മമെടുക്കുമെങ്കിൽ അങ്ങനെയാകട്ടെ; ദേവഭക്തി എന്നിൽ നഷ്ടമാകരുതു്.'' ''ഗന്ധർവജന്മത്തിൻെറ ശേഷം അങ്ങു് വൃഷലീപുത്രനായി ജനിക്കും; വലിയ വിഷ്ണുഭക്തനാകും; അതിൻെറ ശേഷം അങ്ങു് എൻെറ പുത്രനായി ജനിക്കും; ഞാൻ അങ്ങയ്ക്കു് ജ്ഞാനം ഉപദേശിക്കും.'' നാരദൻ:—''അച്ഛ! എൻെറ പ്രാർത്ഥനകളെ അച്ഛൻ സ്വീകരിച്ചില്ല; അച്ഛനെ മൂന്നു് ലോകങ്ങളിലും ആരും ആരാധിക്കുകയില്ല'' ആ കാലത്തു് ചിത്രകേതു എന്ന ഒരു ഗന്ധർവൻ ഉണ്ടായിരുന്നു. സന്തതി ലഭിക്കാഞ്ഞു് ശോകാർത്തനായ ചിത്രകേതു—നൂറു് സംവത്സരക്കാലം പുഷ്കരസരസ്സിൻെറ തീരത്തു് ശിവനെ തപസ്സു് ചെയ്യുകയുണ്ടായി. ശിവൻ പ്രത്യക്ഷനായി, അനുഗ്രഹിച്ചു: ''ബ്രഹ്മാവിൻെറ പുത്രൻ അങ്ങയ്ക്കു് പുത്രനായി ജനിക്കും.'' ചിത്രകേതുവിൻെറ ഭാര്യ പ്രസവിച്ചു. പുരോഹിതൻ ശിശുവിന് ഉപബർഹണൻ എന്നു് നാമകരണം ചെയ്തു. കുമാരൻ വിഷ്ണുഭക്തനായി വളർന്നു. ബൃഹസ്പതി ഉപബർഹണനെ ഹരിപൂജയിൽ അഭ്യസിപ്പിച്ചു. ഉപബർഹണൻ ഹിമാലയപ്രാന്തങ്ങളിൽ തപസ്സു് അനുഷ്ഠിച്ചു് താമസിച്ചു. ഉപബർഹണൻ ഒരിക്കൽ സമാധിയിൽ ഇരിക്കവെ, ചിത്രരഥൻ എന്ന ഗന്ധർവരാജാവിൻെറ പുത്രിമാരായ അമ്പതു് കന്യകകൾ ആ വഴിയെ പോകയുണ്ടായി. രൂപം, മധുരിമ, സുഗന്ധത എന്നിവ നിമിത്തം പ്രിയദർശനനും കനകപ്രഭനും ആയ യുവാവ്, സമാധിയിൽ ഇരിക്കുന്നതു് കണ്ടു് അവർ വിസ്മയിച്ചു. ആ യുവാവിനോടു് സംഭാഷണം ചെയ്യുവാൻ സൗകര്യം ലഭിക്കണമെന്നുള്ള വാഞ്ഛയോടു കൂടെ, അവർ അവിടെ താമസിച്ചു. സ്വരസമ്പന്നകളായ അവർ ചെയ്ത സംഗീതഘോഷം കേട്ടു്, ഉപബർഹണൻ ഉണർന്നു. യുവതികൾ അഞ്ജലി കൂപ്പി നിന്നു. യുവാവ് ദർശനമാത്രത്തിൽ തന്നെ ആ സുന്ദരകന്യകകളെക്കുറിച്ചു് പ്രേമപീഡിതനായി. അവർ അന്യോന്യം വരിച്ചു. ഉപബർഹണൻ, ഭാര്യമാരായ അമ്പതു് കന്യകകളെയും കൊണ്ടു് രാജധാനിയിലേക്കു് പോയി. അനേകം ആയിരം വർഷം ഗന്ധർവകന്യകമാരോടു കൂടി താമസിച്ചു. മധുരവൃത്തനും പുരുലംപടനും ആയ ഗന്ധർവൻ, സ്ത്രീകൾക്കു് പ്രിയതമനായി. ഒരിക്കൽ ദേവലോകത്തു് നടന്ന ഒരു സത്രത്തിൽ ഹരിഗാഥാഗാനം ചെയ്യുവാനായി ഗന്ധർവന്മാരും അപ്സരസ്സുകളും ക്ഷണിക്കപ്പെട്ടു. ഉപബർഹണൻ പാടിക്കൊണ്ടു് അവരുടെയിടയിൽ കടന്നുകൂടി. എന്നു മാത്രമല്ല, സ്ത്രീലംപടനായ ഉപബർഹണൻ, ത്രിലോകസുന്ദരിയായ രംഭയുടെ ഗാനമാധുര്യം, നൃത്തചാതുര്യം, എന്നിവയെ ക്രമവിരോധമായി അവലോകനം ചെയ്കയും ചെയ്തു. ഉപബർഹണൻെറ സഭാനർഹമായ പ്രസ്ഥാനം കണ്ടു്, പ്രജാപതികൾ കോപിച്ചു. അവർ ശപിക്കുക നിമിത്തം മരണത്തെ സമീപിച്ച ഉപബർഹണൻ, ക്ഷണത്തിൽ സ്വഗൃഹത്തിലേക്കു് മടങ്ങി; നടന്ന സംഭവങ്ങളെ ഭാര്യമാരെ ഗ്രഹിപ്പിച്ചു; കുശപ്പുല്ലു് വിരിച്ചു്, അതിൽ കിടന്നു് മരിച്ചു. ഭാര്യമാർ അമ്പതു പേരും പരമശോകാർത്തരായി. ജ്യേഷ്ഠഭാര്യയായ മാലതി, ബ്രഹ്മാവിനേയും മൃത്യുവിനേയും യമനേയും ശപിക്കുവാൻ, സന്നദ്ധയായി. ബ്രഹ്മാവ് മുതലായവർ ഭയന്നു്, വിഷ്ണുവിനെ ശരണം പ്രാപിച്ചു; വിഷ്ണു

---

* അഹം പുരാ ഭവം കശ്ചിത് ഗന്ധർവ ഉപബർഹണഃ
നാമ്നാതീതേ മഹാകല്പേ ഗന്ധർവാണാം സുസമ്മതഃ

എന്നാണ് നാരദൻ തന്നെ പറയുന്നതു്. ഉപബർഹണനായി നാരദൻ ജന്മമെടുത്തതു്, ഇപ്പോഴത്തേതിനു് മുമ്പുള്ള ഒരു മഹാകല്പത്തിലാണെന്നു് നാരദൻ പറയുന്നു. ആയതിനാൽ നാരദൻ ബ്രഹ്മാവിൻെറ ഉത്സംഗത്തിൽ നിന്നു് ഒന്നാമതായി പിറന്നതു്, ഒരു പൂർവ മഹാകല്പത്തിലാണെന്നു് വരുന്നു.

ഭാവരെ ആശ്വസിപ്പിച്ച്; മാലതിയെ അഭയം: പ്രാർത്ഥിക്ക
വാനായി പറഞ്ഞയച്ചു. ബ്രഹ്മാവും, മൃത്യുവും; യമനും നിത്യ
ത നിലവിളിച്ച മാലതിയുടെ മുമ്പിൽ അഞ്ജലി കൂപ്പി നി
ന്നു. ആ ഘട്ടത്തിൽ ഒരു ബ്രാഹ്മണൻ അവിടെ ചെല്ലുക ഉ
ണ്ടായി. ബ്രാഹ്മണൻ പറഞ്ഞു:-"ശുഭേ! ഭവതി ഇങ്ങനെ സ
ങ്കടപ്പെടുന്നത് എന്തിന്?" മാലതി പറഞ്ഞു:-"അങ്ങ് ബ്രാ
ഹ്മണനല്ലയോ? എന്റെ സങ്കടത്തിന് നിവൃത്തിയുണ്ടാകുവാ
ൻ അങ്ങ് എന്നെ അനുഗ്രഹിക്കുമോ? സഹോദരികളായ ഞ
ങ്ങൾ, ഈ സല്പുരുഷനെ വിവാഹം ചെയ്തു. എന്നാൽ യമനും
മൃത്യുവും ഒരുമിച്ചു ചേർന്ന്, ഞങ്ങൾക്ക് വൈധവ്യം സമ്പാ
ദിച്ചു." ബ്രാഹ്മണൻ:—"ഹേ യമ! അങ്ങ് സമയത്തിനു മുമ്പ
ഈ പുരുഷനെ അപഹരിച്ചത് എന്തിന്? അങ്ങ് നീതിമാ
നല്ലയോ?" യമൻ:-"കാലത്തിനു മുമ്പ ആരും മരിക്കുന്നി
ല്ല; കാലത്തിന് ശേഷം ആരും ജീവിക്കുകയും ഇല്ല. ഞാൻ
പരമശിവന്റെ കല്പനകളെ അനുസരിക്കുക മാത്രമാണ്. കാ
ലവും മൃത്യുവും രോഗങ്ങളും ഒരുമിച്ച് ചേർന്ന്, ആയുസ്സറ
വരെ അപഹരിക്കുന്നു." മാലതി:—"അല്ലയോ മൃത്യോ! ഭവ
തി ഒരു സ്ത്രീയല്ലയോ? സ്ത്രീകൾക്ക് ഭർത്താവ് രക്ഷാപുരുഷ
നാണെന്ന് ഭവതിക്ക് അറിഞ്ഞുകൂടയോ? ഭവതി ഞങ്ങളുടെ
ഭർത്താവിനെ അപഹരിച്ചത് എന്തിന്?" മൃത്യു പറഞ്ഞു:-
"അല്ലയോ സതി! മാലതി! ഭവതി എന്നെ അപരാധാരോ
പണം ചെയ്യരുത്. ഈ കഠിനകൃത്യം ചെയ്യുവാൻ, എന്റെ
അമ്മനായ ബ്രഹ്മാവ് എന്നെ നിയോഗിച്ചിരിക്കുന്നു. ഭവ
തി എന്നെ ശപിക്കുക; ഞാൻ മരിക്കട്ടെ; എന്നാൽ എനി
ക്ക് മോചനം ലഭിച്ചു. ഞാൻ ജീവിച്ചിരിക്കുന്ന കാലമത്ര
യും രോഗങ്ങൾ അപഹരിക്കുന്ന ആയുസ്സിന്, ഞാൻ കണക്ക്
വയ്ക്കേണ്ടതാണ്. ഞാൻ അപരാധിനിയല്ല." ബ്രാഹ്മണൻ:-
"ഹേ പതിവ്രതേ! എന്തു രോഗം കൊണ്ടാണ് ഭവതിയുടെ ഭ
ർത്താവ് മരിച്ചത്?" മാലതി;-"ഉപബർഹണൻ ബ്രഹ്മലോക
ത്തേക്ക് പോയി: അവിടെ രംഭയുടെ നൃത്തം ഉണ്ടായിരുന്നു
പോലും. രംഭയെ കണ്ട് മോഹിച്ച എന്റെ ഭർത്താവിനെ
ബ്രഹ്മാവ് ശപിച്ചു." ബ്രാഹ്മണൻ:-"ഭോ ബ്രഹ്മൻ! ഈ സ്ത്രീ
യുടെ ഭർത്താവ് മരിക്കുവാൻ ഇടയായത് എങ്ങനെ?" ബ്രഹ്മാ
വ് പറഞ്ഞു:-"ഉപബർഹണൻ കഴിഞ്ഞ ജന്മത്തിൽ എന്റെ
പുത്രനായിരുന്നു. അനുജ്ഞാനിഷേധം നിമിത്തം പുത്രനെ
ഞാൻ ശപിച്ചു. എന്റെ ശാപം നിമിത്തം അമ്പത് സുന്ദര
കന്യകമാരുടെ ഭർത്താവായ ഉപബർഹണൻ, രംഭയെ കണ്ട്
മോഹിച്ചു. പ്രജാപതികളും ശപിച്ചു." ബ്രാഹ്മണൻ:- "വിധി
ച്ചിരുന്ന ആയുസ്സ് മുഴുവൻ ഉപബർഹണൻ അനുഭവിച്ചു കഴി
ഞ്ഞുവോ?" ബ്രഹ്മാവ്:-"പൂർവനിശ്ചയപ്രകാരം ഉപബർഹ
ണന് ആയുസ്സ് ഇനിയും ആയിരം വർഷം കൂടെ ഉണ്ട്".
ബ്രാഹ്മണൻ:-"അങ്ങയുടെ പൂർവനിശ്ചയം എങ്ങനെ നിഷ്ഫ
ലമാകും?" ബ്രഹ്മാവ് ശങ്കിതനായി; വാദിച്ചു നിന്ന ബ്രാഹ്മ
ണൻ, മഹാവിഷ്ണുവാണ്, എന്നും ഇതിനിടയ്ക്ക് ബ്രാഹ്മ
ണമായി. ബ്രഹ്മാവ് അനുഗ്രഹിച്ചു; ഉപബർഹണൻ കണ്ണു
തിരുമ്മി എഴുന്നേറ്റു. ദേവന്മാർ അപ്രത്യക്ഷന്മാരായി. ഉപബ
ർഹണനും ഭാര്യമാരും സ്വഗൃഹത്തിൽ സുഖമായി താമസി
ച്ചു. അവർ പുത്രന്മാരെയും പൌത്രന്മാരെയും കണ്ട് ധന്യരാ
യി. ചരമം ആസന്നമായതറിഞ്ഞ് ഉപബർഹണനും മാ
ലതിയും ഗംഗാതീരങ്ങളിൽ തപസ്സ് അനുഷ്ഠിച്ച് താമസിച്ചു.

ഉപബർഹണൻ മരിച്ചു; മാലതി ചിതയിൽ കയറി സ്വദേ
ഹത്തെ ദഹിപ്പിച്ചു.

കന്യാകുബ്ജത്തിൽ ദ്രുമിളൻ എന്ന ചക്രവർത്തി രാജ്യം
വാണിരുന്നു. സർവ്വസമൃദ്ധനായ ദ്രുമിളനും ഐശ്വര്യസമ്പ
ന്നയായ ചക്രവർത്തിനി കലാവതിയും അപുത്രതാ നിമി
ത്തം ഗംഗാതീരങ്ങളിൽ തപസ്സനുഷ്ഠിച്ചു. കലാവതി കശ്യപ
നെ പൂജിച്ച്, പ്രീതിപ്പെടുത്തി, അനുഗ്രഹം വാങ്ങി, ഗർഭ
വതിയായി. എന്നാൽ ഇതിനിടയ്ക്ക് സർവ്വസംഗപരി
ത്യാഗം ശീലിച്ച ദ്രുമിളൻ, വനവാസത്തിൽ തന്നെ ആയു
ശ്ശേഷത്തെ കഴിക്കുവാൻ നിശ്ചയിച്ചു. സർവ്വസമ്പത്തുകളേയും
ബ്രാഹ്മണർക്ക് ദാനം ചെയ്ത ദ്രുമിളൻ, വനങ്ങളിൽ തന്നെ മ
രിച്ചു. പതിവ്രതയായ കലാവതി ചിതയിൽ ചാടുവാൻ സ
ന്നദ്ധയായി. എന്നാൽ ആ സമയം ഒരു ആകാശഭാരതി ഇ
ങ്ങനെ കേട്ടു:—"കലാവതി അഗ്നിയിൽ ചാടരുത്. ഗർഭ
നായ വിഷ്ണുഭക്തനെ, തീയിൽ ദഹിപ്പിച്ച് നരകത്തെ
ആശ്രയിക്കരുത്." കലാവതി ഭർത്തൃദേഹത്തെ ദഹിപ്പിച്ച
ശേഷം ദൈവഗതി അനുസരിച്ച് ഗ്രാമങ്ങളിലേക്ക് മടങ്ങി;
ഒരു ബ്രാഹ്മണന്റെ ഗൃഹത്തിൽ ദാസീപദത്തിൽ താമസിച്ചു.
കലാവതി പ്രസവിച്ചു. അനാവൃഷ്ടി നിമിത്തം ജനങ്ങൾ വ
ളരെ ക്ലേശിച്ചിരുന്ന അക്കാലത്ത്, ഈ ശിശുവിന്റെ ജനന
മുഹൂർത്തത്തിൽ മഴ പെയ്തതിനാൽ കലാവതിയുടെ സ്വാമിയാ
യ ബ്രാഹ്മണൻ ശിശുവിനെ * നാരദൻ എന്നു നാമകരണം
ചെയ്തു. ശിശു സുഭഗനായി വളർന്നു. ബാലൻ പൂർവ്വജന്മകഥ
കളെ വിവരിച്ച് മാതാവിനെ വിസ്മയിപ്പിച്ചു. കുമാരൻ വ
ലിയ വിഷ്ണുഭക്തനായി. അങ്ങനെയിരിക്കവേ, ഒരു രാ
ത്രിയിൽ പശുവിനെ കറക്കുവാൻ ഇരുട്ടിൽ നടന്ന കലാവ
തി, സർപ്പദംശനം ഏറ്റ് മരിച്ചു. നാരദൻ അനാഥനായി.
വേഷപ്രച്ഛന്നന്മാരായി ചെന്ന പരമശിവനും മൂന്ന് അനുചര
ന്മാരും നാരദന്റെ അസഹായതയും വിഷ്ണുഭക്തിയും ശു
ശ്രൂഷാതല്പരതയും കണ്ട് സന്തോഷിച്ചു. ആ പുണ്യപുരുഷ
ന്മാർ സർവ്വത്ര സമദർശനന്മാർ ആയിരുന്നു. എങ്കിലും ബാല
കൻ സകല ചപലതകളും ഒഴിഞ്ഞവനും, ക്രീഡകളിൽ താ
ല്പര്യം കുറഞ്ഞ ദാന്തനും, മിതവാക്കും, അനുസരണമുള്ളവനും
ആകയാൽ പ്രത്യേകം സംപ്രീതന്മാരായി. അവർ കൊടുത്ത
ഉച്ഛിഷ്ടം കൊണ്ട് ബാലകൻ ഉപജീവിച്ചു; പാപം ഒഴിഞ്ഞ
വനായി. മഹർഷിമാർ പാടിയ ഹരികഥകളെ ദിവസം
പ്രതി താല്പര്യത്തോടെ കേട്ട ബാലഭക്തന് ഭഗവത് കഥക
ൾ തന്നെ പ്രാണധാരണത്തിന് ആധാരമായി. താൻ സ്വ
ന്തം സ്ഥൂലസൂക്ഷ്മശരീരങ്ങൾ സാക്ഷാൽ പരബ്രഹ്മമാണ് എന്നും;
മായാസൃഷ്ടങ്ങളാണെന്നും; ബാലഭക്തൻ ഗ്രഹിച്ചു. മഹർഷി
കൾ ആ ഗൃഹത്തിൽ താമസിച്ച ശരത്കാലവും വർഷകാലവും
പ്രതിദിവസം മൂന്ന് പ്രാവശ്യം പാടുകയും അപ്പോൾ ഒക്കെയും
നാരദൻ അവയിൽ സംബന്ധിക്കുകയും ചെയ്തു. അങ്ങനെ
ബാലൻ രജസ്സും തമസ്സും ഒഴിഞ്ഞവനായി. ചാതുർമാസ്യം കഴി
ഞ്ഞു വീണ്ടും പുറപ്പെടുവാൻ സന്നദ്ധരായ ആ ദീനവത്സല
ന്മാർ, ദാന്തനും അനുരക്തനും ആയ ബാലന്, സാക്ഷാൽ ഭഗ
വൽപ്രണീതമായ ഭാഗവതത്തെ ഉപദേശിച്ചു. നാരദൻ അ
ങ്ങനെ മായയെ ഭേദിക്കുവാനും ബ്രഹ്മപദം ലഭിക്കുവാനും വേ
ണ്ട വീര്യം നിറഞ്ഞ പരമഗുഹ്യമായ ജ്ഞാനത്തെ സമ്പാദിച്ചു.

---

* നാരദൻ—നാരത്തെ, ജലസമൂഹത്തെ ദാനം ചെയ്യുന്നവൻ.

കർമ്മങ്ങളെ ബ്രഹ്മത്തിൽ സമർപ്പിച്ചുകൊണ്ട് അവയെ അനുഷ്ഠിക്കുകയാണ്, ധർമ്മം അർത്ഥം എന്ന രോഗങ്ങൾക്ക് പരിഹാരം.

ആമയോ യശ്ച ഭൂതാനാം ജായതേ യേന സുവ്രത
തദേവ ഹ്യാമയം ദ്രവ്യം ന പുനാതി ചികിത്സിതം

ഏവം നൃണാം ക്രിയായോഗാഃ സർവ്വേ സംസൃതിഹേതവഃ
ത ഏവാത്മവിനാശായ കല്പന്തേ കല്പിതാഃ പരേ

യദത്ര ക്രിയതേ കർമ്മ ഭഗവത് പരിതോഷണം
ജ്ഞാനം യത്തദധീനം ഹി ഭക്തിയോഗസമന്വിതം.

രോഗത്തിന് കാരണമാകുന്ന ദ്രവ്യങ്ങൾ തന്നെ, വൈദ്യവിധി അനുസരിച്ച് പാകപ്പെട്ടാൽ-രോഗനിവാരണത്തിന് കാരണമാകുന്നു; അതുപോലെ തന്നെ കർമ്മങ്ങളൊക്കെയും സംസാരത്തെ ദീർഘിപ്പിക്കുവാൻ കാരണമാണ്; എങ്കിലും കർമ്മങ്ങൾ ഈശ്വരസമർപ്പണബുദ്ധിയോടുകൂടെ നിർവഹിക്കപ്പെട്ടപ്പോൾ—സംസാരവിമോചനത്തിനും കാരണമാകും. ഭക്തിപൂർവ്വം ഭഗവത് പരിതോഷണമായി അനുഷ്ഠിക്കപ്പെടുന്ന കർമ്മം, ജ്ഞാനത്തെ സമ്പാദിക്കുന്നു. മഹർഷിമാരിൽ നിന്ന് ജ്ഞാനം ലഭിച്ച നാരദൻ, ഗൃഹത്തിൽ നിന്ന് ഇറങ്ങി ഗംഗാതടങ്ങളിൽ ദീർഘകാലം തപസ്സ് അനുഷ്ഠിച്ചു; മരിച്ചു.

നാരദൻ നാലാമതും ജനിച്ചു; ഈ പ്രാവശ്യം ജനിച്ചത് ബ്രഹ്മാവിന്റെ പുത്രനായിട്ടാണ്. ശിശു ബാലനായി; ബാലൻ വേദവേദാംഗപാരംഗതനായി. വിദ്വാൻ ത്രികാലജ്ഞനായി. പുത്രൻ വിവാഹം ചെയ്യണമെന്ന് അച്ഛൻ ആവശ്യപ്പെട്ടു; പുത്രൻ അനുകൂലിച്ചില്ല. നാരദൻ:—"അച്ഛാ! വനങ്ങളിൽ താമസിച്ച് ഹരിസേവനം ചെയ്യുവാൻ അച്ഛൻ എന്നെ അനുവദിക്കുക; ഞാൻ മുക്തിയെ സമ്പാദിച്ചുകൊള്ളട്ടെ" ബ്രഹ്മാവ് പറഞ്ഞു:-"മകനെ! ഗൃഹസ്ഥാശ്രമത്തെക്കുറിച്ച് ഇത്ര ഭയം എന്താണ്? ബ്രഹ്മചര്യം ഗാർഹസ്ഥ്യം, വാനപ്രസ്ഥം, ഭിക്ഷു എന്ന നാലാശ്രമങ്ങളെ അനുസരിച്ച് എത്രയോ ധർമ്മജ്ഞന്മാർ ജീവിക്കുന്നു. ഗൃഹസ്ഥന്മാരെ ആശ്രയിച്ചാണ് മറ്റ് മൂന്നു ആശ്രമങ്ങളിൽ വർത്തിക്കുന്നവർ കൃത്യാനുഷ്ഠാനം ചെയ്യുന്നത്. ഈശ്വരനേയും മനുഷ്യനേയും സേവിക്കുവാൻ ഇത്ര ഉപയോഗപ്പെടുന്നതായ ആശ്രമം വേറെ ഇല്ല. ശൃംജയൻ എന്ന മഹർഷിയുടെ പുത്രിയായി മാലതി പിറന്നിട്ടുണ്ട്. അങ്ങ് ഈ ജന്മത്തിൽ ഭർത്താവാകുമെന്ന് ശ്രീപരമേശ്വരനോട് അനുഗ്രഹം വാങ്ങി, മാലതി പ്രതീക്ഷാപൂർവ്വം വർത്തിക്കുന്നു" നാരദൻ പറഞ്ഞു:—"അച്ഛാ! ഞാൻ സമ്മതിച്ചു; എന്നാൽ ഹരിസേവനം ചെയ്യേണ്ട രീതികളെ അച്ഛൻ ഒന്നാമതായി എനിക്ക് ഉപദേശിക്കുക തന്നെ." ബ്രഹ്മാവ് പറഞ്ഞു:-"പൂർവ്വജന്മത്തിൽ അങ്ങയ്ക്ക് ഹരിസേവനം ഉപദേശിച്ചത് ശിവനല്ലയോ? അവിടെ തന്നെ ഈ പ്രാവശ്യവും ശിഷ്യപ്പെടുക." നാരദൻ: "ഞാൻ കൈലാസത്തേക്ക് പോകട്ടെ; അവിടെ നിന്ന് ഞാൻ ബദരികയിൽ ചെന്ന് നരനാരായണന്മാരെ ആരാധിക്കും; വീണ്ടും ഇവിടെ വന്നുചേർന്ന്, ഞാൻ വിവാഹം ചെയ്തുകൊള്ളാം" നാരദൻ കൈലാസത്തെ പ്രാപിച്ചു. പാർവ്വതീപരമേശ്വരന്മാർ ഹരിപൂജാപ്രകാരങ്ങളേയും, ഗൃഹസ്ഥധർമ്മങ്ങളേയും, നാരദന് ഉപദേശിച്ചു. നാരദൻ ബദരികയെ പ്രാപിച്ചു; സാഷ്ടാംഗപ്രണാമം ചെയ്ത നാരദനെ, നരനാരായണന്മാർ എഴുന്നേല്പിച്ചു. നാരദൻ പറഞ്ഞു:-"പരമശിവന്റെ അനുഗ്രഹം കൊണ്ട് ഞാൻ ഹരിപൂജാവിധങ്ങളെ ഗ്രഹിച്ചിരിക്കുന്നു; എന്നാൽ ഞാൻ ഇനിയും ശാന്തിയെ പ്രാപിച്ചിട്ടില്ല; ജനനമരണവിമോചനം സിദ്ധിക്കുന്നതായ ജ്ഞാനത്തെ ഞാൻ കാംക്ഷിക്കുന്നു." നാരായണൻ പ്രകൃതിതത്വങ്ങളെക്കുറിച്ചും, പുരുഷന്റെ വ്യാപാരങ്ങളെക്കുറിച്ചും, മൂലപ്രകൃതിയുടെ പ്രതിഛായയായ സ്ത്രീലോകത്തിന്റെ ധർമ്മമാഹാത്മ്യത്തെക്കുറിച്ചും, നാരദന് ഉപദേശിച്ചു. വിവാഹം മുക്തിക്ക് മുഖമാകുന്നു എന്നും; മാലതി ആധ്യാത്മികനായ ഒരുവന് ഉചിതയായ ഭാര്യയായിരിക്കുമെന്നും—നാരദൻ ഗ്രഹിച്ചു. നാരദൻ ശൃംജയന്റെ ആശ്രമത്തിലേക്ക് നടന്നു: ശൃംജയൻ പറഞ്ഞു:—"യുവാവേ! അങ്ങ് ആരാണ്?" നാരദൻ: "ഞാൻ ബ്രഹ്മാവിന്റെ പുത്രനായ നാരദനാണ്." ശൃംജയൻ: "അങ്ങ് എവിടെ പോകുന്നു" നാരദൻ: "ഞാൻ ബദരികയിൽ നിന്ന് ബ്രഹ്മലോകത്തേക്ക് പോകയാണ്." ശൃംജയൻ: "ബദരികയിൽ എന്തു വിശേഷമായിരുന്നു," നാരദൻ: "നരനാരായണന്മാരോട് മുക്തിമാർഗ്ഗത്തെ അഭ്യസിക്കുവാനായി, അവിടെ താമസിച്ച ശേഷം, ഞാൻ തിരികെ വരുകയാണ്." ശൃംജയൻ: "മുക്തിമാർഗ്ഗത്തെ അങ്ങ് എന്തുകൊണ്ട് ബ്രഹ്മാവിൽ നിന്ന് തന്നെ അഭ്യസിച്ചില്ല." നാരദൻ: "ഞാൻ വിവാഹം ചെയ്യണമെന്നാണ് അച്ഛന്റെ ആഗ്രഹം. എന്നാൽ ഗൃഹസ്ഥാശ്രമത്തെ ഞാൻ വളരെ ദ്വേഷിക്കുന്നു." ശൃംജയൻ: "മുമുക്ഷുവായ അങ്ങ്, ഗൃഹസ്ഥാശ്രമത്തെ വർജിക്കുന്നത് എങ്ങനെ? ഭോഗങ്ങളെ ഭുജിക്കാത്തവൻ വിരക്തിയെ അടയുന്നതല്ല. സ്ത്രീലോകം പ്രകൃതിയുടെ ഛായയാണ്. പ്രകൃതിയിൽ നിന്ന് തത്വഗ്രഹണം ചെയ്യാത്തവൻ ഒന്നും ഗ്രഹിക്കുന്നില്ല. പുരുഷനിൽ ഉളവാകുന്ന സ്ത്രീപ്രേമം, ശിശുക്കളെ അഭിമുഖീകരിച്ചും അന്യന്മാരെയും ലോകത്തെയും അഭിമുഖീകരിച്ചും വളർന്ന്, സമദർശനത്തിന് ഹേതുവാകുന്നു. ഇതു തന്നെയാണ് ബ്രഹ്മജ്ഞാനം; ബ്രഹ്മജ്ഞാനം നിമിത്തം മുക്തി ഫലിക്കുന്നു. സുഖവും അസുഖവും അനുഭവമാകുന്ന ഗൃഹസ്ഥധർമ്മത്തെ അറിയാത്തവൻ, യാതൊന്നിനേയും അറിയുന്നില്ല; ഗൃഹസ്ഥധർമ്മത്തെ അനുഷ്ഠിക്കാത്തവൻ മുക്തിയെ പ്രാപിക്കുക ഇല്ല." നാരദൻ മാലതിയെ കണ്ടു. നാരദനും മാലതിയും പ്രണയബദ്ധരായി. നാരദൻ ബ്രഹ്മലോകത്ത് ചെന്ന്, നടന്ന സംഭവങ്ങളെ ഒക്കെയും അച്ഛനെ അറിയിച്ചു. ബ്രഹ്മാവ് സന്തുഷ്ടനായി ബ്രഹ്മാവും നാരദനും കൂടി ശൃംജയന്റെ ആശ്രമത്തെ പ്രാപിച്ചു. നാരദൻ വിധിപ്രകാരം മാലതിയെ വിവാഹം ചെയ്തു.

നാരദനും പർവ്വതനും ഒരുമിച്ച്, ഭാരതവർഷത്തിൽ തീർത്ഥസ്നാനം ചെയ്ത് ഒരു കാലത്ത് സഞ്ചരിക്കുക ഉണ്ടായി. അക്കാലത്ത്, ചാതുർമ്മാസ്യം അനുഷ്ഠിക്കുവാനായി അവർ സംജയചക്രവർത്തിയുടെ രാജധാനിയെ പ്രാപിച്ചു. ചക്രവർത്തി, മഹർഷികളുടെ ആഗമനത്തെ അറിഞ്ഞ് സംപ്രീതനായി, അവർക്കായി ഒരു ഗൃഹത്തെ സജ്ജമാക്കുകയും, അവരെ പരിചരിക്കുവാനായി സ്വപുത്രിയായ ദമയന്തിയെ നിയോഗിക്കുകയും, ചെയ്തു. ദമയന്തി വിനയപൂർവ്വം, ആദരപൂർവ്വം, രണ്ടു മഹർഷിമാരെയും പൂജിച്ചു. ഗുരുപൂജാനിരതയായ ദമയന്തിയെക്കുറിച്ച് ആ പരമന്മാർ പ്രീതന്മാരായി. മഹർഷിമാർ പാടുന്ന സാമഗാനങ്ങളെ കേട്ടുകൊണ്ട്, ദമയന്തി മിക്ക സമയവും ആശ്രമത്തിൽ തന്നെ കഴിച്ചു. എന്നാൽ ക്രമേണ ആ കന്യക നാരദനെക്കുറിച്ച്, ഭക്ത്യധികത ഉള്ളവളായി. ദമയന്തി നാരദനെക്കുറിച്ച് പക്ഷപാതം പ്രദർശിപ്പിക്കുന്ന

തായി മഹർഷിമാർക്കും ശങ്ക ഉണ്ടായി. ഒരിക്കൽ പർവതൻ നാരദനോട് രഹസ്സിങ്കൽ പറഞ്ഞു:—"ദമയന്തി അങ്ങയെക്കുറിച്ച് പ്രത്യേകം താല്പര്യം പ്രദർശിപ്പിക്കുന്നില്ലയോ?" നാരദൻ പറഞ്ഞു:—"അങ്ങനെയുണ്ട് എന്നു എനിക്കും തോന്നുന്നു." പർവതൻ ക്രുദ്ധനായി പറഞ്ഞു:—"എന്ത്? പ്രേഷ്ടനത്തിന് പുറപ്പെട്ട സമയം, നാം തമ്മിൽ ചെയ്ത ഉടമ്പടിയെ അങ്ങ് എന്തുകൊണ്ട് മാനിക്കുന്നില്ല: സർവരഹസ്യങ്ങളെയും അന്യോന്യം ഗ്രഹിപ്പിക്കണമെന്നാണ് ഉടമ്പടി. എന്നാൽ ദമയന്തി അങ്ങയെക്കുറിച്ച് പക്ഷപാതമുള്ളവളാണ്, എന്ന സംഗതി അങ്ങ് എന്നെ ഗ്രഹിപ്പിക്കാഞ്ഞതു് എന്തുകൊണ്ട്.? താൻ ഒരു കുരങ്ങായി പ്പോകട്ടെ." നാരദൻ കോപിച്ചു; പറഞ്ഞു;—"അങ്ങ് യമലോകത്തിൽ നരകത്തിൽ നൂറ് സംവൽസരം അധിവസിക്കുക." നാരദൻ ഒരു വാനരമായി: പർവതൻ നരകത്തിൽ പതിച്ചു. യുവതിയായ ദമയന്തിയെ ഒരു രാജകുമാരനായി ദാനം ചെയ്യണമെന്ന് അമാത്യന്മാർ സംജയനെ ഗ്രഹിപ്പിച്ചു. ആ രഹ: സല്ലാപത്തെ ഗ്രഹിച്ച ദമയന്തി വിമനസ്കയായി. ദമയന്തിയുടെ സന്താപ കാരണം ധാത്രി പറഞ്ഞറിഞ്ഞ ചക്രവർത്തിനി, സംഗതി ചക്രവർത്തിയെ ഗ്രഹിപ്പിച്ചു. നാരദനെ ത്തന്നെ വിവാഹം ചെയ്യണമെന്ന് നിർബന്ധിച്ച ദമയന്തിയെ, നിരോധിക്കുവാൻ ചക്രവർത്തിയും ചക്രവർത്തിനിയും മാർഗം കണ്ടില്ല. ദമയന്തി വാനരമുഖനായ നാരദനെ ഭർത്താവായി വരിച്ചു. വർഷം നൂറ് കഴിഞ്ഞു. പർവതൻ നരകത്തിൽ നിന്ന് തിരികെ സംജയ രാജധാനിയെ പ്രാപിച്ചു. നാരദൻ പർവതനെ അർച്ചിച്ചു; പൂജിച്ചു. പ്രീതിപ്രദമാകുമാറ് ഉപചരിച്ചു. സംപ്രീതനായ പർവതൻ നാരദന് ശാപമോചനം നൽകി. ശുഭ സർവാംഗനായ നാരദൻ, ശുഭ സർവാംഗിയായ ദമയന്തിയോട് ഒരുമിച്ച്, ദീർഘകാലം രാജധാനിയിൽ താമസിച്ചു: ദമയന്തി മരിച്ചു. നാരദൻ ബ്രഹ്മലോകത്തേക്ക് പോന്നു.

നാരദൻ ദ്വാരകയിൽ കൃഷ്ണനോട് ഒരുമിച്ച് താമസിക്കുന്ന ഒരു കാലത്ത്—അവർ ഇരുവരും ഒരുമിച്ച് ഒരു വിമാന സഞ്ചാരം ചെയ്യുക ഉണ്ടായി. അവർ മധ്യേ മാർഗം ഒരു സരസ്സ് കണ്ടു. ദാഹം നിമിത്തം ജലം കുടിക്കണമെന്ന്, നാരദൻ ആവശ്യപ്പെടുകയാൽ—വിമാനം അവിടെ അവരോഹിച്ചു. എന്നാൽ പാനം ചെയ്യുന്നതിന് മുമ്പ് സ്നാനം ചെയ്യണമെന്ന്, കൃഷ്ണൻ ആജ്ഞാപിച്ചതിനെ, പിപാസാ പീഡിതനായ നാരദൻ അവഗണിക്കുകയാണ് ചെയ്തതു്. നാരദൻ ജലം കുടിച്ചു; ആ ക്ഷണത്തിൽ ഒരു സ്ത്രീയായി പരിണമിച്ചു. "ദിഷ്ടക്കേടാൽ വരുവതു പരിഹാരമില്ലാത്തതല്ലോ." യുവതി നാലുപാടും നോക്കി. വിമാനത്തെയാകട്ടെ, കൃഷ്ണനെയാകട്ടെ കണ്ടാഞ്ഞ്, അവിടെ വനങ്ങളിൽ അലഞ്ഞ് തിരിഞ്ഞു. യുവതി ഒരു ആശ്രമത്തെ പ്രാപിച്ചു. സമാധിസ്ഥനായ ഋഷി, അല്പ സമയത്തിനുള്ളിൽ കണ്ണ് തുറന്ന്, മുന്നിൽ നിന്ന സർവാംഗ സുന്ദരിയെ കണ്ടു. ഋഷിയെ പരിചരിച്ച് ശേഷ്യദ്വതന അവിടെ താമസിക്കണമെന്നാണ് ആഗ്രഹം എന്നു യുവതി അറിവിച്ചതിനെ, ഋഷി സമ്മതിച്ചു. ഗുരു, ശിഷ്യയെ വിവാഹം ചെയ്തു. ഭാര്യ പ്രസവിച്ചു; ക്രമേണ അറുപതു് പുത്രന്മാരുടെ മാതാവായി. ഇങ്ങനെ കാലം കടക്കവെ, ഒരു ദിവസം ഋഷിയും അറുപതു് പുത്രന്മാരും ഒരുമിച്ച് മരിച്ചു. വിധവ പരമ സന്തപ്ത യായി. ഏകാകിനിയായ അവൾ അനന്തര കർമ്മങ്ങളെ ചെയ്‌വാൻ തന്നെയും അസ്വാധീനയായി. ഇതിനിടയ്ക്ക്, ലോകാസാധാരണമായ ഒരു വിശപ്പ് ആ സ്ത്രീയെ ബാധിച്ചു. സമീപത്ത് നിന്ന മാവുമരത്തിൽ നിന്നു് ഫലം പറിക്കുവാനായി അവൾ കൈ ഉയർത്തി: എന്നാൽ ഉയരത്തിൽ നിന്ന ഫലത്തെ സ്പർശിക്കുവാൻ അവൾക്ക് സാധിച്ചില്ല. ക്ഷുത് പരമ പീഡിത, ശവങ്ങളെ ഒരുമിച്ച് കുന്നായി ചേർത്തു നിർത്തി, അതിന്മേൽ കയറി ഒരു കായ് പറിച്ചു. ആ ക്ഷണത്തിൽ ഒരു ബ്രാഹ്മണൻ അവിടെ പ്രത്യക്ഷനായി. ഭർത്താവും പുത്രന്മാരും മരിച്ച ശേഷം സ്നാനം ചെയ്യാതെ തന്നെ ഭക്ഷണം കഴിക്കുന്നതിന്റെ അസാംഗത്യത്തെ വിധവയെ ധരിപ്പിച്ചു. വിധവ സരസ്സിൽ ഇറങ്ങി, മാങ്ങ പിടിച്ചിരുന്ന കൈ ഉയർത്തിപ്പിടിച്ചു കൊണ്ട് ജലത്തിൽ മുങ്ങി. വിസ്മയം! ജലത്തിൽ നിന്ന് പൊങ്ങിയതു് പരമർഷിയായ നാരദനായിരുന്നു. നനയാതെ നിന്ന കൈ മാത്രം, സ്ത്രീലക്ഷണത്തിൽ വളകളോടു കൂടെ ശേഷിച്ചു.. അവിടെ കരയ്ക്ക് നിന്ന ബ്രാഹ്മണൻ കൃഷ്ണനായി ത്തീർന്നു. കൃഷ്ണന്റെ ആജ്ഞാപ്രകാരം, നാരദൻ വീണ്ടും ജലത്തിൽ മുഴുവനായി മുങ്ങി. കൈയും പുരുഷോചിതമായി മാറി; കൈയിലിരുന്ന മാങ്ങ, സ്വര സംപന്നമായ വീണയായി പരിണമിച്ചു. കൃഷ്ണൻ പറഞ്ഞു:—"ഭർത്താവായ അങ്ങയോട് ഒരുമിച്ചു താമസിച്ച്, ഇപ്പോൾ മരിച്ചു കിടക്കുന്ന ഈ ഋഷി കാലപുരുഷനാണ്; അറുപതു് പുത്രന്മാർ വർഷത്തിന്റെ പ്രഭവം മുതലായ അറുപതു് നാമങ്ങളാണ്."

ഹൈന്ദവ അഖ്യാനത്തിലെ കഥാനായകനായ നാരദനെ സംബന്ധിച്ച സംഭവങ്ങൾക്ക് അവസാനമില്ല. പ്രസിദ്ധമായ മിക്ക സംഭവങ്ങളിലും നാരദനെ ആണിയായി കാണാവുന്നതാണ്. ഭാഗവതം, ഭാരതം, രാമായണം മുതലായ പ്രസിദ്ധ ഗ്രന്ഥങ്ങളിൽ ഒന്നിലെങ്കിലും നാരദന് സ്ഥാനമില്ലാത്ത സംഭവങ്ങൾ അധികം ഉണ്ടെന്നു തോന്നുന്നില്ല.

# ചരിത്രകാണ്ഡം.

വൈവസ്വത കാലം.

## XV.

## ബ്രഹ്മപുത്രനായ മന്മഥൻ.

മാർക്കണ്ഡേയൻ പറഞ്ഞു. *

ശൃണുധ്വം മുനയഃ സർവ്വേ ഗുഹ്യാൽ ഗുഹ്യതരാം മമ
പുണ്യാം ശുഭകരം സമ്യക് ജ്ഞാനദം കാമദം പരം

ഏതൽ ബ്രഹ്മാ പുരോവാച നാരദായ മഹാത്മനേ
പൃഷ്ടഃ തേന തതഃ സോഽപി ബാലഖില്യേഭ്യ ഉക്തവാൻ

ബാലഖില്യാ മഹാത്മാനഃ തതഃ ആചഖ്യിരേ

സന്ധ്യ; പുനഃ

മയാഥൻ യവക്രീതായ മുനയേ സ പ്രോവാചാഽസിതായ ച

അസിതോ മേ സമാചഷ്ട ഏതൽ വിസ്തരതോ ദ്വിജാഃ
അഹം വഃ കഥയിഷ്യാമി കഥാ മേതാം പുരാതനീം

പ്രണമ്യ പരമാത്മാനം ചക്രപാണിം ജഗല്പതിം
വ്യക്താഽവ്യക്ത സ്വരൂപായ സ ദേവ വ്യക്തി രൂപിണേ

അന്തരന്തഃ പരം ജ്യോതിഃ സ്വരൂപം പ്രണമാമി തം

അല്ലയോ മുനികളേ! നിങ്ങൾ കേൾക്കുക: ഞാൻ പറയുവാൻ ആരംഭിക്കുന്ന ചരിത്രം പുരാതന മാകുന്നു: ഗുഹ്യാൽ ഗുഹ്യതര മാകുന്നു: പുണ്യവും ശുഭകരവും ആയ ഈ ചരിത്രം ജ്ഞാനദവും കാമദവും തന്നെ. ബ്രഹ്മാവ് തന്നെ സർവ്വാതീത മായ ഈ ചരിത്രത്തെ മഹാത്മാവായ നാരദന് ഉപദേശിച്ചു: നാരദൻ ബാലഖില്യന്മാർക്ക് ഉപദേശിച്ചു: മഹാത്മാക്കളായ ബാലഖില്യന്മാർ മുനിയായ യവക്രീതനും, യവക്രീത നാകട്ടെ, ദേവലൻ എന്ന നാമാന്തര മുള്ള അസിതനും, ഉപദേശിച്ചു. അസിത നാണ് എനിക്ക് ഇതു് ഉപദേശിച്ചതു്. ഞാൻ ഇതിനെ ഇവിടെ നിങ്ങൾക്ക് സവിസ്തരം ഉപദേശിക്കാം.'' ഇത്രയും പ്രസ്താവിച്ച ശേഷം മാർക്കണ്ഡേയൻ പരമാത്മാവിനെ പ്രണമിച്ചു. ജഗല്പതിയെ-ചക്രപാണിയെ—പ്രശംസിച്ചു. മാർക്കണ്ഡേയൻ വ്യക്താവ്യക്ത സ്വരൂപനെ—സദസദ്വ്യക്തി രൂപവാനെ—പ്രണമിച്ചു കൊണ്ട്—ഇങ്ങനെ ആരംഭിച്ചു. ''ലോക പിതാമഹ നായ ബ്രഹ്മാവ് പരം ജ്യോതിസ്സിനെ പ്രണമിച്ചു കൊണ്ടു് സൃഷ്ടി കർമ്മത്തിൽ ഉദ്യുക്ത നായി. ബ്രഹ്മാവ് സുരാസുര നര ലോകങ്ങളെ സൃഷ്ടിച്ചു.

സൃഷ്ട്വാ പ്രജാപതീൻ ദക്ഷ പ്രമുഖാൻ സ യഥാവിധി
മരീചി മത്രിം പുലഹം തഥൈവാംഗിരസം ക്രതും

പുലസ്ത്യം ച വസിഷ്ഠം ച നാരദം ച പ്രചേതസം
ഭൃഗും ച മാനസാൻ പുത്രാൻ യഥാ ദശ സസർജ്ജ സഃ

ബ്രഹ്മാവ് പത്തു് പ്രജാപതികളെ സൃഷ്ടിച്ചു. അവരുടെ പേരുകൾ ഇവയത്രെ. ദക്ഷൻ, മരീചി, അത്രി, പുലഹൻ, അംഗിരസ്സ്, ക്രതു, പുലസ്ത്യൻ, വസിഷ്ഠൻ, നാരദൻ, ഭൃഗു. ഇവരുടെ പിമ്പായി ബ്രഹ്മാവിന്റെ മനസ്സിൽ നിന്നു് ഒരു വരാംഗന പിറന്നു. നാമം കൊണ്ടു് സന്ധ്യ എന്നു് പ്രസിദ്ധയായ ആ രൂപ ഗുണ ശാലിനി അവതരിച്ച ക്ഷണത്തിൽ-ആ പ്രോജ്വല പ്രമദ മഹാവേഗമായ ക്ഷണത്തിൽ-ബ്രഹ്മാവ് പീഠത്തിൽ നിന്നു് എഴീററു്: ഇരിക്കുവാൻ അരുതാതായ ദക്ഷ പ്രമുഖ ന്മാർ-ബ്രഹ്മ മാനസ പരിശുദ്ധ പ്രജാപതികൾ-നാട്ടി നിരത്തിയ വേലിപ്പത്തലുകളെ പ്പോലെ-നെട്ടനെ നിന്നു.

ബ്രഹ്മാവ്, പ്രജാപതികൾ എന്ന സൽന്മാരുടെ ചിന്തകൾ ഒരേ വഴിക്ക് തന്നെ പോയി. ''ഈ വരവർണ്ണിനി ആരുടെ വകയൊ?'' സദ ഇങ്ങനെ സംഭ്രാന്ത മാകവെ-ബ്രഹ്മാവിന്റെ മനസ്സിൽ നിന്നു് വീണ്ടും സർവ്വാഭിരാമ നായ ഒരു പുരുഷൻ അവതരിച്ചു.

കാഞ്ചനീ ചൂർണ്ണ പീതാഭഃ പീനോരസ്കഃ സുനാസികഃ
സുവൃത്തോരു കടി ജംഘോ നീല വേല്ലിത കേസരഃ

ലഗ്നഭ്രൂയുഗലോ ലോല പൂർണ്ണചന്ദ്ര നിഭാനനഃ
കപാട വിസ്തീർണ്ണ ഹൃദി രോമ രാജി വിരാജിതഃ

ശൃംഗ മാതംഗ കരവൽ പീന നിസ്തുല ബാഹുകഃ
ആരക്ത പാണി നയന മുഖ പാദ കരോത്ഭവഃ

ക്ഷീണമധ്യശ്ചാരുദന്തഃ പ്രമത്ത ഗജ ബന്ധനഃ
പ്രഫുല്ലപത്മ പത്രാക്ഷ കേശര ഘ്രാണ തർപ്പണഃ
കംബുഗ്രീവാ മീനകേതുഃ പ്രാംശുർ മകര വാഹനഃ

പഞ്ച പുഷ്പായുധോ വേഗീ പുഷ്പ കോദണ്ഡ മണ്ഡിതഃ

കാന്തഃ കടാക്ഷ പാതേന ഭ്രാമയൻ നയനദ്വയം

സുഗന്ധി മരുതാമോന്തം ശൃംഗാര രസ സേവിതം
തം വീക്ഷ്യ താദൃശം ദക്ഷ പ്രമുഖാ മാനസാശ്ച ...

മരീച്യാഽദ്യാ ദശ രാമത വിസ്മയാ വിഷ്ട ചേതസഃ
ഔൽസുക്യം പരമം ജഗ്മുഃ ആയുർ വൈകാരികം ... നഃ

ഞെത്തളപ്പാടി പ്പവൻ മെയ് പൂണ്ട പുരുഷൻ! തുടിച്ചമാറ്, വിടർന്ന മുകു്, കൊഴുത്തുരുണ്ട ഉരു, ഒന്നിനൊന്നു് ഒത്ത കടി ജംഘകൾ, എന്നിവയെ ക്കൊണ്ടു് സുന്ദര നായി നീലപ്പട്ടു പുതച്ച പൂനാമ്പ കൊണ്ടവൻ-ഒളിഞ്ഞിയ പുരികം കൊണ്ട്

* മാർക്കണ്ഡേയൻ ഋഷികൾക്ക് ഉപദേശിക്കുന്നതായി കാലികാ പുരാണം നിർമ്മിക്ക പ്പെട്ടിരിക്കുന്നു. ഈ മന്മഥ ചരിതം ആ പുരാണത്തിൽ നിന്നാകുന്നു.

കൺകര കൈ വന്നവൻ-കണ്ണിന്ന് ഇണങ്ങുന്ന രൂപഗുണം ഇണ
ങ്ങിയ വൻ—തിങ്കളെപ്പോലെ തെളിഞ്ഞ മുഖം പൂണ്ടവൻ—വാനിൽ
വിരിഞ്ഞിരിക്കുന്ന മാറിനെ രോമരാജി കൊണ്ട് വിതാനിച്ചവൻ-
ഐരാവത കരമൊത്ത് തടിച്ചുരുണ്ട കരങ്ങളെ കൊണ്ട് പെരു
മപ്പെട്ട വൻ-ഇളം ചെങ്കതിർ പൂണ്ട മുഖം, കണ്ണ്, കാൽ, കൈ
എന്നിവ കൊണ്ട് കൺ കുളുർക്കെ കയറുന്ന വൻ-അര ഒതുങ്ങിയ
വൻ—പല്ല് ഇണങ്ങിയ വൻ—മദിച്ച ആനയെ പിടിച്ച് പൂ
ട്ടുവാൻ പാടവം തികഞ്ഞവൻ-വിരി താമര തളിർ നയനൻ
-പൂനാമ്പിന്റെ തനിമണം താനായി തങ്ങുന്ന വാരി വിത
യ്ക്കുന്ന വൻ— ശംഖൊത്ത വെല്ലുന്ന പൂങ്കഴുത്ത് കൊണ്ടവൻ—
മീൻ കൊടി പിടിച്ച വൻ—മെയ് നീണ്ട മകര വാഹനൻ—
അയ്മ്പൂവമ്പ് ഒപ്പരുമാർ-വേഗ വാൻ—പൂകെട്ടിയ വില്ല് പി
ടിച്ച് വെല്ലു വാൻ നിൽക്കുന്ന വൻ!—ഇളകുന്ന കണ്ണുകളെ
കൊണ്ട് അങ്ങട്ടും ഇങ്ങട്ടും നോക്കി-കാണുന്നവരുടെ കണ്ണു
കളിൽ കുളുർമ്മ വിതച്ച്—മണം പെരുന്ന കാറ്റ പോലെ ഇ
ണം ഇണങ്ങിയ പുരുഷനെ—രൂപമെടുത്ത ശൃംഗാര രസം ത
ന്നെ, സർവാംഗ സന്നദ്ധ നായി നിന്ന് സേവിക്കുന്നവനാ?
ക്ഷൻ നോക്കി; കണ്ടു; പ്രജാപതി കൾ പലരും ക
ണ്ടു; സർവന്മാർ വിസ്മയം പൂണ്ട് വിവശന്മാരായി! നി
ഷ്കാമന്മാർ ഉൽക്കണ്ഠാ കണ്ഠിതന്മാരായി; ബ്രഹ്മ മാന
സപുത്രന്മാരായ വികാര വിഹീന ന്മാർ-വികാര പരമാധീന
ന്മാരായി. പിറന്ന പുരുഷൻ പറഞ്ഞു:—"ഹേ ബ്രഹ്മൻ!
ഞാൻ ചെയ്യേണ്ടത് എന്താണാവോ? അങ്ങ് ആജ്ഞാപി
ക്കുക. എനിക്ക് ഉചിത മായ കർമ്മത്തിൽ അങ്ങ് എന്നെ നി
യോഗിക്കേണമേ: അങ്ങ് എനിക്ക് നാമത്തെ നിശ്ചയിക്കു
ക തന്നെ. എനിക്കു സ്ഥാനത്തെയും പത്നി യേയും അങ്ങ് ത
ന്നെ നിശ്ചയിക്കണം. ഹേ ലോകേശ! ഞാൻ അപേക്ഷിക്കു
ന്നു. അങ്ങ് ആധാതാവും വിധാതാവും അല്ലയോ?" ബ്രഹ്മാ
വ് കേട്ടു. മിണ്ടുവാൻ ആവാത്ത ബ്രഹ്മാവ് അല്പ സമ
യത്തേക്ക് മിണ്ടി യില്ല. ബ്രഹ്മാവ് ക്രമേണ ശാന്ത നായി:
ഉദ്യമം കൊണ്ട് വിസ്മയത്തെ വിജയിച്ചു; പറഞ്ഞു:—"പ്ര
...! അങ്ങയുടെ കൈയിൽ ഇരിക്കുന്ന പൂവമ്പുകൾ അഞ്ചു
കൊണ്ട്-ആൺ പെൺ ചേരുന്ന ഈ പ്രപഞ്ചത്തിൽ സനാത
നമായ സൃഷ്ടി കർമ്മത്തിൽ നിരത നായി പ്രജാ വർദ്ധനം ചെ
യ്യുക. അങ്ങയുടെ ശരങ്ങൾ എവിടെയും കടക്കും. അവയെ
തടുക്കുവാൻ ആരും ആളാക യില്ല. ദേവന്മാർ തടുക്കുക യില്ല.
ഗന്ധർവ്വന്മാർ തടുക്കുകയില്ല. കിന്നരന്മാരും മഹോരഗന്മാ
രും തടുക്കുക യില്ല. ദൈത്യാऽസുര രാക്ഷസ വിദ്യാധരന്മാർ
തടുക്കുക യില്ല. യക്ഷന്മാർ, പിശാചന്മാർ, ഭൂതങ്ങൾ, വി
നായകന്മാർ, ഗുഹ്യകന്മാർ, സിദ്ധന്മാർ, മനുഷ്യർ, പതം
ഗന്മാർ എന്നിവരാരും തടുക്കുക യില്ല ബ്രഹ്മാവ് തുടർന്നു:-

അഹം വാ വാസുദേവോ വാ സ്ഥാണുർ വാ പുരുഷോത്തമ
ഭവിഷ്യാമ സ്മ വശേ കി മതന്യേ പ്രാണധാരിണഃ
പ്രച്ഛന്ന രൂപീ ജന്തൂനാം പ്രവിശൻ ഹൃദയം സദാ
സുഖഹേതുഃ സ്വയം ഭൂത്വാ കുരു സൃഷ്ടിം സനാതനീം
ത്വത് പുഷ്പ ബാണസ്യ സദാ ലക്ഷ്യം മുഖ്യം മനോ
സ്തു ച
സർവേഷാം പ്രാണിനാം നിത്യം മദ മോദ കരോ ഭവാൻ
ഇതി തേ കർമ്മ കഥിതം സൃഷ്ടിപ്രവർത്തകം പുനഃ
നാമാന്യപി ച ഗമിഷ്യാമി യഥാ യോഗ്യം ഭവിഷ്യതി

ഹേ പുരുഷോത്തമ! അങ്ങയുടെ വശത്ത് വരാത്തവനായി
യാവ നൊരുത്ത നെങ്കിലും ഉണ്ടാക യില്ല; ഞാനും വാസുദേ
വനും സ്ഥാണുവും അങ്ങയ്ക്ക് വശഗന്മാരാകും. ഹേ മഹാബ
ല! പ്രാണ ധാരണം ചെയ്യുന്ന ഇതര ന്മാരെ കുറിച്ച് പ്രസംഗം
ഇനി വേറെ വേണ്ട. അങ്ങ് പ്രച്ഛന്ന രൂപ നായി ജന്തുക്കളുടെ
ഹൃദയത്തിൽ പ്രവേശിച്ച്, അവർക്കു സുഖം നൽകി, സനാത
നമായ സൃഷ്ടിയെ അനുഷ്ഠിച്ചു കൊള്ളണം. അങ്ങയുടെ പു
ഷ്പബാണത്തിന് മുഖ്യമായ ലക്ഷ്യം-പ്രാണികളുടെ മനസ്സു
തന്നെ. അങ്ങ് സകല പ്രാണികൾക്കും മദവും മോദവും എ
ക്കാലത്തും തന്നെ നൽകും. അല്ലയോ പൂവമ്പ! അങ്ങയുടെ
കർമ്മം ഇതത്രെ! സൃഷ്ടിയെ പ്രവർത്തിപ്പിക്കുക എന്നതു തന്നെ.
ഇനി അങ്ങയ്ക്ക് നാമം ഉണ്ടാകണം. അങ്ങയ്ക്ക് യോജി
ച്ച നാമം ഇപ്പോൾ തന്നെ അങ്ങയ്ക്ക് ലഭിക്കുന്നതത്രെ.
ഇത്രയും പറഞ്ഞ് ബ്രഹ്മാവ് പ്രജാപതി കളുടെ മുഖത്തേക്ക്
നോക്കിക്കൊണ്ട്, സ്വകീയ മായ പത്മാസന ത്തിൽ ഇരുന്നു.

യസ്മാൽ പ്രമഥ്യ ചേതസ്ത്വം ജാതോऽസ്മാകം തഥാ വിധേഃ
തസ്മാൽ മന്മഥ നാമ്നാ ത്വം ലോകേ ഖ്യാതോ ഭവിഷ്യ
സി

ജഗത്സു കാമരൂപസ്ത്വം ത്വത്സമോ നഹി വിദ്യതേ
അതസ്ത്വം കാമനാമ്നാऽപി ഖ്യാതോ ഭവ മനോഭവ

മദനാൽ മദനാഖ്യസ്ത്വം ശംഭോർ ദർപ്പാച്ച ദർപ്പക
തഥാ കന്ദർപ്പ നാമ്നാऽപി ലോകേ ഖ്യാതോ ഭവിഷ്യസി.

ത്വ ചാശുഗാനാം യദ്വീര്യം തദ്വീര്യം ന ഭവിഷ്യതി
വൈഷ്ണവാനാം ച രൗദ്രാണാം ബ്രഹ്മാസ്ത്രാണാം ച താദൃ
ശം

സ്വർഗ്ഗേ മർത്ത്യേ ച പാതാളേ ബ്രഹ്മലോകേ സനാതനേ
തവ സ്ഥാനാനി സർവാണി സർവവ്യാപീ ഭവാൻ യതഃ
കിം വാചാऽതി വിശേഷേണ സാമാന്യേ നാസ്തി തേ
സമഃ

യത്ര യത്ര ഭവേൽ പ്രാണീ ശാദ്വലാ സ്ഥാവരോऽഥ വാ
തത്ര തത്ര തവ സ്ഥാനം അസ്ത്വാऽബ്രഹ്മസദോമയം
ദക്ഷോऽയം ഭവതഃ പത്നീം സ്വയം ദാസ്യതി ശോഭനാം
ആദ്യഃ പ്രജാപതിഃ യോ ഹി യഥേഷ്ടം പുരുഷോത്തമ
ഏഷാ ച കന്യകാ ചാരുരൂപാ ബ്രഹ്മ മനോഭവാ
സന്ധ്യാനാമേതി വിഖ്യാതാ സർവലോകേ ഭവിഷ്യതി.
ബ്രഹ്മണോ ധ്യായതോ യസ്മാൽ സമ്യഗ്ജാതാ വരാംഗ
നാ
അതഃ സന്ധ്യേതി ലോകേऽസ്മിൻ അസ്യാ ഖ്യാതിർ
ഭവിഷ്യതി.

ബ്രഹ്മാവിന്റെ ഇംഗിതം ഗ്രഹിച്ച പ്രജാപതി കൾ തമ്മി
ൽ ആലോചിച്ച് ഇങ്ങനെ പറഞ്ഞു:-"അങ്ങ് ഞങ്ങളുടെയും
ബ്രഹ്മാവിന്റെയും മനസ്സിനെ മഥനം ചെയ്തു കൊണ്ട് അവത
രിച്ചു. ആയതിനാൽ അങ്ങ് മന്മഥൻ എന്ന നാമത്തിൽ ഖ്യാത
നാകും. അങ്ങ് കാമ രൂപ നാകുന്നു; ഈ വിഷയ ത്തിൽ അങ്ങ
യെപ്പോലെ അനുഗ്രഹം പ്രാപിച്ച ഇതരൻ ജഗത്തുകളിൽ ഇ
ല്ല. ആയതി നാൽ ഹേ മനോഭവ! അങ്ങ് കാമൻ എന്ന നാമ
ത്തിൽ ഖ്യാത നായി ഭവിക്കും. ശംഭുവിന്റെ ദർപ്പത്തെ കെടു

...മെന്നുള്ളതിനാൽ ദർപ്പകനായ അങ്ങ് കന്ദർപ്പൻ എന്ന നാമത്തിൽ പ്രസിദ്ധനാകും.

> കം ദർപ്പയാമീതി യദാൽ ജാതമാത്രോ ജഗാദ ച
> തേന കന്ദർപ്പനാമാനം തം ചകാര ചതുർമ്മുഖഃ

അങ്ങയുടെ അസ്ത്രങ്ങളുടെ വീര്യത്തിന് സമമായ വീര്യം വേറെ ഇല്ല. വൈഷ്ണവ ശൈവ ബ്രഹ്മാസ്ത്രങ്ങളിൽ ഒന്നെങ്കിലും അങ്ങയുടെ അസ്ത്രങ്ങൾക്ക് സമത വഹിക്കുകയില്ല. അല്ലയോ സനാതന! സ്വർഗ്ഗവും ഭൂമിയും പാതാളവും-ബ്രഹ്മലോകം തന്നെയും-അങ്ങയ്ക്ക് സ്ഥാനമാകുന്നു. അങ്ങ് സർവ്വവ്യാപകൻ തന്നെ. ഞങ്ങൾ എന്തിന് വാക്കുകളെ വളരെ പറയുന്നു? അങ്ങയ്ക്ക് സമൻ ജനസമൂഹത്തിൽ ഇല്ല. ഏതെങ്കിലും ഒരു പ്രാണി-വേണ്ടാ മരം അല്ലെങ്കിൽ കല്ല് ഉള്ള ഇടമൊക്കെയും അങ്ങയ്ക്ക് സ്ഥാനം തന്നെ. ബ്രഹ്മം മുതൽ ചൈതന്യം മാത്രം ഉള്ളേടം വരെയ്ക്കുള്ള എല്ലാ ഇടങ്ങളും, അങ്ങയ്ക്ക് സ്ഥാനമാകുന്നു. ഭോ പുരുഷോത്തമ! ദക്ഷൻ-പ്രജാപതികളിൽ പ്രഥമൻ-അങ്ങയ്ക്ക് ഒരു ശോഭനയെ ഭാര്യയായി നിശ്ചയിക്കും. ഭോ മന്മഥ! അങ്ങ് ഇതാ ഇവിടെ നോക്കുക. ഈ ചാരുരൂപ, ബ്രഹ്മാവിന്റെ മാനസപുത്രിയാകുന്നു. ഈ കന്യക സന്ധ്യ എന്ന നാമത്തിൽ ലോകത്തിൽ പ്രസിദ്ധിയെ പ്രാപിക്കുന്നവളത്രെ ബ്രഹ്മധ്യാനത്തിൽ നിന്ന് ഭവിച്ച ഈ വരാംഗന, ശുഭജന്മം ഉള്ളവൾ തന്നെ.

മുനികൾ വിരമിച്ചു; ബ്രഹ്മാവിന്റെ മുഖത്ത് നോക്കി—വിനയാവനതന്മാരായി നിന്നു. കാമൻ പൂവില്ല് കൈയിൽ പൊക്കിപ്പിടിച്ചു.-അഞ്ചു പൂവമ്പുകൾ—ഹർഷണം, രോചനം, മോഹനം, ശോഷണം, മാരണം എന്ന മന്മഥ ശരവീര്യം നിമോഹനകരങ്ങളായ പഞ്ചബാണങ്ങൾ-പ്രയോഗസന്നദ്ധങ്ങളായി. കാമൻ പ്രച്ഛന്നരൂപനായി നിന്നു ചിന്തിച്ചു. ഞാൻ ചെയ്യണമെന്ന് ബ്രഹ്മാവ് നിർദ്ദേശിച്ച കാര്യത്തെ ഞാൻ ഇപ്പോൾ തന്നെ ചെയ്യുന്നുണ്ട്. ഈ മുനികൾ കാൺകെ ഞാൻ ബ്രഹ്മാവിന്റെ മേൽ തന്നെ ശരപ്രയോഗം ചെയ്യും. ഞാൻ ഈ മുനിമാരുടെ മേലും ശരപ്രയോഗം ചെയ്യും. "ഞാനും പരമശിവനും നാരായണനും അങ്ങയുടെ അസ്ത്രത്തെ തടുക്കുക ഇല്ല എന്നല്ലയോ, ലോകപിതാമഹൻ എനിക്ക് വരം തന്നത്? ആ വരത്തിന്റെ അതിര് ഇപ്പോൾ ഞാൻ കാണും." മന്മഥൻ വില്ലെടുത്തു; അമ്പുകൾ വില്ലിൽ കയറി. ആലീഢാ എന്ന നില നിന്ന മന്മഥന്റെ കൈയിൽ പൂഞാണിൽ പൂവമ്പ് കയറിയ പൂവില്ല്, * വട്ടത്തിൽ നിന്നു. വലയാകാരമായ വില്ലിൽ മണം പെരുന്ന കാററുകൾ, അനുകൂലിച്ച് അടുത്തു ചെന്നു. അമ്പുകൾ മൂളി ഇറങ്ങി. ജഗന്മോഹനൻ അയച്ച ശരങ്ങൾ വേറെ വേറെ ഏററ് മുറിഞ്ഞ ബ്രഹ്മാവ്, സർവ്വപ്രജാപതികൾ എന്നവർ തുടരെത്തുടരെ മോഹിച്ചു വീണു. അവർ സന്ധ്യയെ നോക്കി: വികാര പാരവശ്യ പൂർവ്വം വീണ്ടും വീണ്ടും നോക്കി. സന്ധ്യ മദം വളർന്ന്, മദം വളർത്തി. സന്ധ്യ മദം വളർത്തിയ അനുസരിച്ച്, നിർവ്വികാരന്മാർ വികാരങ്ങളിൽ വളർന്നു. ഇന്ദ്രിയങ്ങൾക്ക് ഇളക്കം ഭവിച്ച സന്ധ്യയുടെ ശരീരത്തിൽ നിന്ന് നാല്പത്തൊമ്പത് ഭാവങ്ങൾ ഭവിച്ചു. കാമക്കെട്ട ശരമേററ സന്ധ്യയുടെ ശരീരത്തിൽ നിന്ന് ബിബ്ബോകം മുതലായ ഹാവങ്ങളും അറുപത്തുനാല് കലകളും പ്രഭവിച്ചു. കാമന്റെ അമ്പിന്റെ അടിയേററ് വീണു കിടന്ന ലോകപരമനായകന്മാരുടെ നേരെ-കടാക്ഷം ആവരണം മുതലായി മന്മഥപ്രീതികരങ്ങളായ ബാണങ്ങളെ തുടരെ പ്രയോഗിച്ച സർവ്വാംഗനിസർഗ്ഗസുന്ദരി-സന്ധ്യ-അലകൾ തമ്മിൽ ഓളം അടിക്കുന്ന സ്വർഗ്ഗംഗയെപ്പോലെ-തെളിഞ്ഞു തെളിഞ്ഞ് വിളങ്ങി. ബ്രഹ്മാവിന്റെ ഭാവങ്ങൾ സന്ധ്യയെ പരവശപ്പെടുത്തി. സന്ധ്യയുടെ ഹാവങ്ങൾ വിധിയേയും വിധിപുത്രന്മാരെയും പരവശപ്പെടുത്തി. പിതാമഹനും പ്രജാപതികളും ഒരു ഭാഗത്ത്, സന്ധ്യ ഒരു ഭാഗത്ത്—വൈകാരികേന്ദ്രിയന്മാരായി എന്നു കണ്ട്-സർവ്വദമനനായ മദനൻ—അവസാന ഘട്ടത്തിന് സന്നദ്ധനായി. "ഞാൻ ചെയ്യണമെന്ന് ബ്രഹ്മാവ് നിശ്ചയിച്ച കർമ്മം ഞാൻ ചെയ്യുവാൻ അനുഗൃഹീതനായി" എന്നു കാമൻ കിളർന്നു. ആ സന്ദർഭത്തിൽ പരമശിവൻ ആകാശത്തു കൂടെ പോകയായിരുന്നു. നീലകണ്ഠൻ കണ്ടു; ബ്രഹ്മാവിന്റെയും ബ്രഹ്മമാനസപുത്രന്മാരുടെയും അപ്പോഴത്തെ അവസ്ഥയെ മഹേശ്വരൻ ഗ്രഹിച്ചു: പരമശിവൻ ചിരിച്ചു. സർവ്വചരാചര സംഹർത്താവ് വീണ്ടും വീണ്ടും ചിരിചിരിച്ചു. ശിവൻ അവിടെ ഇറങ്ങി: ആ മഹാബ്രാഹ്മണർ നാണിച്ച് തല കുനിക്കുമാറ്—ഇങ്ങനെ സാധുവാദം ചെയ്തു:—

> അഹോ ബ്രഹ്മൻ തവ കഥം കാമഭാവഃ സമുൽഗതഃ
> ദൃഷ്ട്വാ സ്വതനയാം നൈതൽ യോഗ്യം വേദാന്തസാരിണാം
>
> യഥാ മാതാ തഥാ ജാമിഃ യഥാ ജാമി തഥാ സുതാ
> ഏഷ വൈ വേദമാർഗ്ഗസ്യ നിശ്ചയഃ ത്വൽ മുഖോത്ഥിതഃ
>
> കഥം തു കാമമാത്രേണ തത്തേ വിസ്മാരിതം വിധേ
> ധൈര്യേ ജഗദിദം ബ്രഹ്മൻ സമസ്തം ചതുരാനന!
>
> കഥം ക്ഷുദ്രേണ കാമേന തത്തേ വിഘടിതം വിധേ
> ഏകാന്ത യോഗിനസ്ത്വത്താൽ സർവ്വദാ ദിവ്യദർശനാഃ
>
> കഥം ദക്ഷ മരീച്യാദ്യാഃ ലോലുപാഃ സ്ത്രീഷു മാനസാഃ
>
> കഥം കാമോഽപി മന്ദാത്മാ പ്രാപ്തകർമ്മാഽധുനൈവ തു
> യുഷ്മാൻ ശരവ്യാൻ കൃതവാൻ അകാലജ്ഞോഽല്പചേതനഃ
>
> ധിഗസ്തു തം മുനിശ്രേഷ്ഠാ യസ്യ കാന്താ ജനോ ഹഠാൽ
> ധൈര്യ മാത്സര്യ ലൌല്യേഷു മജ്ജയത്യപി തന്മനഃ

"അഹോ! ബ്രഹ്മൻ! അങ്ങയിൽ കാമഭാവം എങ്ങനെ കടന്നുകൂടി? ഈ സന്ധ്യ അങ്ങയുടെ പുത്രി അല്ലയോ? വേദാന്തസാരികൾക്ക് ഈ ഭാവം സ്വപുത്രിയെ കുറിച്ച്, അശേഷം യോജിച്ചതല്ല: മാതാവിനെപ്പോലെ ജാമിയെ കാണണം: ജാമിയെപ്പോലെ പുത്രിയെ കാണണം: ഇങ്ങനെയാണ് അങ്ങ് തന്നെ വേദമാർഗ്ഗത്തിൽ നിശ്ചയം ചെയ്തിരിക്കുന്നത്. ഭോ വിധേ! കാമം ബാധിച്ച സമയം അങ്ങ് ഇതു സർവ്വവും മറന്നു. അങ്ങ് ഇതു മറക്കാമോ? ഭോ ചതുരാനന! ലോകത്തിന്റെ പ്രതിഷ്ഠ തന്നെയും ധൈര്യത്തിന്മേൽ അല്ലയോ? ക്ഷുദ്രമായ കാമം!! അങ്ങ് അതു നിമിത്തം ലോകവിഘട്ടനം ഭാവിപ്പിക്കാമോ? ഏകാന്ത യോഗികൾ ദിവ്യദർശനന്മാരായിരിക്കേണ്ടവരാകുന്നു. ദക്ഷൻ മരീചി മുതലായവർ-അങ്ങയുടെ മാനസപുത്രന്മാരേയും ഇത്ര വിശുദ്ധന്മാർ-എങ്ങനെ സ്ത്രീലോലുപ

---

* കാലികാപുരാണത്തിൽ കരിമ്പുവില്ലിനെ കുറിച്ച് പ്രസ്താവം ഇല്ല.

ഷാരായി? ഈ കാമനും ഒരു മൂഢൻ തന്നെ. അവൻ ഇവിടെത്തന്നെ ശര പരീക്ഷ ചെയ്തു. കാലം അറിഞ്ഞു കൂടാത്തവൻ—നിങ്ങളെ ത്തന്നെ ശരങ്ങൾക്ക് ലാക്കാക്കി. കഷ്ടം! കാമ! താൻ ഇങ്ങനെ ചെയ്യാമോ? പെണ്ണുങ്ങളെ ശുശ്രൂഷിച്ച് നില്ലുമാറ്—കൊള്ളാവുന്ന ആണുങ്ങളുടെ മനസ്സിനെ, ഇരട്ടായ കാമകാര്യങ്ങളിൽ ധൈര്യ പൂർവ്വം മുക്കി നാണിപ്പിക്കുന്നവൻ—കഷ്ടം—ഇത് ആരും ചെയ്യാത്ത പണിയാണ്." ഗിരീശൻ പ്രയോഗിച്ച വാഗ്ബാണങ്ങളേറ്റ ലോകേശൻ, നാണിച്ചു നിന്നു: പൊടിച്ചു പൊടിച്ചു ഇറങ്ങിയ വിയർപ്പു തുള്ളികളെ വടിച്ചു വടിച്ചു കളഞ്ഞ് ബ്രഹ്മാവ് പ്രബുദ്ധനായി. വികാരത്തെ നിഗ്രഹിച്ചു. അഭിനിവിഷ്ടനായിരുന്നു എങ്കിലും കാമരൂപയായ സന്ധ്യയെ സംത്യജിച്ചു. സന്ധ്യയുടെ അനന്തര ചരിത്രം, വസിഷ്ഠ ചരിത്രത്തിൽ കാണുക. ബ്രഹ്മാവിന്റെ ശരീരത്തിൽ നിന്ന് വീണ ധർമ്മജല ബിന്ദുവിൽ നിന്ന് അഗ്നിഷ്വാത്തന്മാർ ബർഹിഷത്തുക്കൾ എന്ന പിതൃക്കൾ ഭവിച്ചു. വിരിഞ്ഞ താമര പോലെ വിടർന്ന കണ്ണുകൾ ഇണങ്ങിയ ആ നിതാന്ത യതികൾ സംസാര വിമുഖന്മാരായ പുണ്യ പുരുഷന്മാരായി. അഗ്നിഷ്വാത്തന്മാർ അറുപത്തു നാലായിരം എന്നും, ബർഹിഷത്തുകൾ നാലു ലക്ഷത്തു എൺപതിനായിരമെന്നും, ആണ് കണക്കുള്ളത്. മരീചി, അത്രി, പുലഹൻ, ഭൃഗു, നാരദൻ എന്നവർ മരപ്പാവപ്പടി നിന്നു. പുലസ്ത്യൻ അംഗിരസ്സ് എന്നവരുടെ ശരീരങ്ങളിൽ നിന്ന് ധർമ്മജലം നിലത്ത് വീഴുകയുണ്ടായി. ക്രതുവിന്റെ പുത്രന്മാർ, സോമപന്മാർ എന്ന പിതൃക്കൾ; വസിഷ്ഠന്റെ പുത്രന്മാർ സ്വകാലികൾ എന്ന പിതൃക്കൾ; പുലസ്ത്യന്റെ പുത്രന്മാർ, ആജ്യപന്മാർ എന്ന പിതൃക്കൾ; അംഗിരസ്സിന്റെ പുത്രന്മാർ ഹവിർഭുക്കുകൾ എന്ന പിതൃക്കൾ; യാഗത്തിൽ ദേവന്മാരെ ഉദ്ദേശിച്ച് നൽകപ്പെടുന്ന ബലിക്ക് ഹവ്യം എന്നു പേർ. അതുപോലെ പിതൃക്കളെ ഉദ്ദേശിച്ച് നൽകപ്പെടുന്ന ബലിക്ക് കവ്യം എന്നു പേർ. കവ്യം ഉണ്ണുന്നത് അഗ്നിഷ്വാത്തന്മാർ മുതലായ ഈ അഞ്ചു പിതൃക്കളാകുന്നു; ദക്ഷന്റെ ശരീരത്തിൽ നിന്ന് തറയിൽ വീണ ധർമ്മസ്വേദ കണത്തിൽ നിന്ന് ഒരു യുവതി—തന്വംഗി—സുമധ്യമ—തനുരോമ സുമംഗല—തപ്ത കാഞ്ചന സപ്രഭ—സമസ്തഗുണ സമ്പന്ന—ഉത്ഭവിച്ചു. സന്ധ്യ പിതൃക്കളുടേയും ദക്ഷപുത്രികളുടേയും മാതാവായി ഭവിച്ചതിനാൽ കാമന്റെ പ്രഥമ പരീക്ഷണം പരാജയത്തെ പ്രാപിച്ചില്ല. ശങ്കരൻ അരുളിയ ശകാരം ഏറ്റ പിതാമഹൻ—കന്ദർപ്പന്റെ നേരെ കോപിച്ചു. കാമാധീനനായ ബ്രഹ്മാവ്, കോപാധീനനായി. ബ്രഹ്മാവിന്റെ മുഖം കറക്കുന്നതും പുരികം പിരിയുന്നതും കണ്ട്,—പശുപതിയെ മുമ്പേ തന്നെ പേടിച്ചു നിന്ന മന്മഥൻ—ശരങ്ങളെ ഉപസംഹരിച്ചു. ബ്രഹ്മാവിന്റെ കോപം വളർന്നു. അബ്ജയോനി പ്രോജ്ജ്വലിതനായി. ചതുർമ്മുഖൻ ചിതത്തീ പോലെ കാളി. ബ്രഹ്മാവ് കാമനെ ഇങ്ങനെ ശപിച്ചു:—"ഹോ ചന്ദ്രശേഖര! പരമശിവ! അങ്ങയുടെ കൺമുമ്പിൽ വച്ച് ഈ മന്മഥൻ സുമശരങ്ങളെക്കൊണ്ട് എന്നെ വേധിച്ചു. ഇവൻ അങ്ങയുടെ കൺതീയിൽ വെന്തു പോകും. ഹോ മഹാദേവ: ഇവൻ മഹാകർമ്മങ്ങളെ സാധിക്കും. എന്നാൽ ഞാൻ പറഞ്ഞ ശാപ വചനം നിരർത്ഥകമാകയില്ല." ശിവന്റെ സന്നിധിയിൽ, മുനിമാരുടെ മുമ്പിൽ, പിതാമഹൻ പറഞ്ഞ കഠിന വചനങ്ങളെ കേട്ടുകൊണ്ട്—ഇതേ വരെയ്ക്ക് പ്രച്ഛന്നനായി നിന്ന കാമൻ—വിൽ
കണകളെ ദൂരത്ത് എറിഞ്ഞ് പേടിച്ചു പേടിച്ചു—പ്രത്യക്ഷനായി. മന്മഥൻ ഗൽഗദപൂർവ്വം പറഞ്ഞു:—

ബ്രഹ്മൻ കിമർത്ഥം ഭവതാ ശപ്തോഽഹ മതിദാരുണം
അനാഗാസ്ത്വ ലോകേശ ന്യായ മാർഗ്ഗാനുസാരിണഃ
ത്വയൈവോക്തം തു തൽകർമ്മ യത്തു കൃതം മഹം വിഭോ
തത്ര യോഗ്യോ ന ശാപോ മേ യതോ നാന്യത് മയാ കൃതം
അഹം വിഷ്ണുസ്തഥാ ശംഭുഃ സർവ്വേ ത്വച്ഛരഗോചരാഃ
ഇതിയൽ ഭവതാ പ്രോക്തം തന്മയാഽപി പരീക്ഷിതം
നാഽപരാധോ മമാഽസ്ത്യത്ര ബ്രഹ്മൻ മയി നിരാഗസി
ദാരുണം ശമയസ്വൈനം ശാപം മമ ജഗൽപതേ

"ഹേ ബ്രഹ്മൻ! അങ്ങ് എന്നെ അതിദാരുണമായി ശപിച്ചു. ഞാൻ എന്തു പിഴ ചെയ്തുവോ? അങ്ങ് ന്യായ മാർഗ്ഗത്തെ സദാ അനുസരിക്കുന്നു. ഞാൻ അങ്ങയ്ക്ക് എതിരായി യാതൊരു അപരാധവും ചെയ്തില്ല. പ്രഭോ; ഞാൻ അനുഷ്ഠിച്ചത് അങ്ങ് നിർദ്ദേശിച്ച കർമ്മം മാത്രമാകുന്നു. ഞാൻ വേറെ യാതൊന്നും ചെയ്തില്ല. ഞാൻ എങ്ങനെ ശാപത്തെ അർഹിക്കും? അങ്ങ് എന്നെ അനുഗ്രഹിച്ചതിനെ സ്മരിക്കേണമെ! 'ഞാനും വിഷ്ണുവും ശംഭുവും അങ്ങയുടെ ശരത്തിനു വശഗന്മാരാണ്.' ഇങ്ങനെയാണ് അങ്ങ് അരുളിയത്. ഞാൻ അതിനെ പരീക്ഷിക്കുക മാത്രം ചെയ്തു. ഞാൻ യാതൊരു അപരാധവും ചെയ്തില്ല. ഹോ ജഗൽപതേ! ബ്രഹ്മൻ! അപരാധം ചെയ്യാത്ത എന്നെ അങ്ങ് ദാരുണമായി ശപിച്ചു. ഹോ ജഗൽപതേ! അങ്ങ് ശാപത്തെ ശമിപ്പിക്കേണമെ!" ധാതാവ് കേട്ടു; വിധാതാവ് കനിഞ്ഞു; മദനനെ നോക്കി, സദയം ഇങ്ങനെ പറഞ്ഞു:—"ഹോ മനോഭവ! ഈ സന്ധ്യ എന്റെ പുത്രിയാകുന്നു. എന്നാൽ ആ ഭാഗത്തെ മറന്ന്—അങ്ങ് എന്നെ വേധിച്ചു. ഞാൻ കോപിച്ചു. എന്നാൽ എന്റെ കോപം അടങ്ങി: ഞാൻ ശാന്തനായിരിക്കുന്നു. അങ്ങയ്ക്ക് ശാപ ശമനം ഭവിക്കുന്ന മാർഗ്ഗം ഞാൻ പറഞ്ഞുകൊള്ളുന്നു. കാമ! അങ്ങ് ശിവന്റെ കൺതീയിൽ എരിയും. അങ്ങനെ ഞാൻ പ്രസ്താവിച്ചു തന്നെ. എന്നാൽ അതിന്റെ ശേഷം അങ്ങ് ശിവപ്രീതി നിമിത്തം ശരീരത്തെ സമ്പാദിക്കുകയും ചെയ്യും. * എന്നു മാത്രമല്ല, മഹാദേവൻ ദാര പരിഗ്രഹം ചെയ്യും. അതിന്റെ ശേഷം അങ്ങ് ശിവന്റെ അനുഗ്രഹം നിമിത്തം ശരീരത്തെ പ്രാപിക്കുവാൻ ഇടയാകുകയും ചെയ്യും." ബ്രഹ്മാവ് മറഞ്ഞു. ശിവൻ അന്തർദ്ധാനം ചെയ്തു.

---

* ശിവന്റെ നേത്രാഗ്നിയിൽ ദഹിച്ച ശേഷം കാമൻ അനംഗനായിരുന്നു എന്നാണ് പ്രസിദ്ധി. എന്നാൽ കാളികാ പുരാണത്തിൽ കാണുന്നത് "തസ്യൈവാഽനുഗ്രഹാൽ പശ്ചാൽ ശരീരം സമവാപ്സ്യസി" എന്നാണ്. തീയിൽ എരിഞ്ഞ ശേഷവും കാമൻ അനംഗനായിട്ടെങ്കിലും പ്രവൃത്തി ചെയ്യുവാൻ അനുഗൃഹീതനായതിനെ സൂചിപ്പിച്ച്, ശരീര പ്രാപ്തി ഉണ്ടായി എന്ന് ഇവിടെ പ്രസ്താവിച്ചിരിക്കുകയാണ് എന്നു തോന്നുന്നു. അതുപോലെ "തദാ സ ഏവ ഭവതാ ശരീരം പ്രാപയിഷ്യതി" എന്നും കാണുന്നുണ്ട്. ഇത് ഏതു സംഭവത്തെ സൂചിപ്പിക്കുന്നു എന്നത് സ്പഷ്ടമല്ല. "സ ഏവ" എന്നതിനു 'ശിവൻ' എന്നാണ് ഇവിടെ അർത്ഥം യോജിക്കുന്നത്.

ദക്ഷൻ പറഞ്ഞു:—"പ്രഭോ! കാമ! ഞാൻ അങ്ങയ്ക്ക് ഭാര്യയെ നിശ്ചയിക്കുന്നു. പ്രഭോ! കന്ദർപ്പ! ഈ യുവതി—എൻെറ ദേഹത്തിൽ നിന്ന് പ്രഭവിച്ച രൂപഗുണ ശാലിനി—അങ്ങയ്ക്ക് ഭാര്യയാകട്ടെ. ഈ ദക്ഷ ദേഹാംശ പ്രഭവ—രതി എന്ന നാമത്തിൽ പ്രസിദ്ധയാകും. ഈ വര വർണ്ണിനി—അങ്ങയുടെ സഹധർമ്മചാരിണി—അങ്ങയ്ക്ക് സദൃശഗുണ തന്നെ.

രതി

കാമൻ രമയെ—മനോഹരയെ—രതിയെ—കണ്ടു! സ്വബാണങ്ങൾ ഏററ് സംമോഹിതനായി! രതിയിൽ പരമപ്രീതിമാനായി. മിന്നൽ മിന്നിയ കട്ടിമാൻ കണ്ണുകൾ, കാമനിൽ കാമത്തീ കത്തിച്ച്, പ്രേമം വളർത്തി. കാമൻ രതിയിൽ കണ്ടവയൊക്കെയും വിസ്മയത്തിന് വിഷയമായി. സ്വന്തം വില്ലിനെ രതിയുടെ മുഖത്ത് പുരികത്തിന് പകരം ഒട്ടിച്ചുവോ എന്ന് കാമൻ വിധാതാവിനെ കുറിച്ച് സംശയാധീനനായി. സ്വന്തം അമ്പുകളുടെ വേഗതയും ചാരുതയും രതിയുടെ കണ്ണുകളിൽ എങ്ങനെ കടന്നു എന്ന്—കാമൻ രതിയുടെ കടക്കണ്ണുകളുടെ ചാട്ടം കണ്ട്, വിചാരാധീനനായി. രതിയുടെ ശ്വാസ സുരഭി മാരുതനെ ഏററ മദനൻ—മലയാനിലൻ വരവെ—മൂക്ക് അടച്ചു പിടിച്ചു. ഭൂമിയിൽ ഒരു ചന്ദ്രൻ ആകാശത്ത് ഒരു ചന്ദ്രൻ എന്നിങ്ങനെ രണ്ട് ചന്ദ്രന്മാരെ കണ്ട കാമൻ—വസ്തുവേത്, ഛായയേത്, എന്ന താരതമ്യം വിവേചിച്ച്—മേൽപോട്ടും കീഴ്പ്പോട്ടും നോക്കി. രതിയുടെ മുലത്തല കണ്ട കാമൻ—വണ്ട് പററിയ തങ്കത്താമര മൊട്ട് സ്ഥാനം മാറിയെന്ന് ഭ്രമിച്ചു. ആ ആയതാംഗിയുടെ—ചാരുതുള്ള സർവാംഗിയുടെ—ഉന്നത ദൃഢപീന ഘനമായ സ്തനങ്ങളുടെ മദ്ധ്യത്തിൽ വിഹരിച്ച ശേഷം, കീഴ്പോട്ട് നാഭി വരെയ്ക്ക് ഇറങ്ങി കിടക്കുന്ന രോമസരണിയെ കണ്ട കാമൻ—സ്വന്തം വില്ലിൻെറ ഞാണായ മധുകര പരമ്പര—കൈവിട്ടു പോയി എന്നു ഖേദിച്ചു. കാമൻ വില്ലിൻെറ കാര്യം തന്നെ മറന്നു. നാല്പ ഭാഗവും തോൽ, ഭ്രാന്തസാരമായി ആവരണം ചെയ്ത ഗംഭീരമായ നാഭിരന്ധ്രം! മുഖത്താമരയിൽ വളർന്ന ചെന്താമരകളായ കണ്ണുകൾ! ശരഭ നട നടന്ന അരപ്പൊൻമണി, കനകവേദി പോലെ മിന്നി. മൃദുക്കളും, സ്നിഗ്ദ്ധങ്ങളും, വാഴ പോലെ തടിച്ചവ—ആയ ഊരുക്കളെ കണ്ട കാമൻ—കാമത്തെ കയററുന്ന ഗോവിണിയെ കണ്ടു എന്നു ഹർഷിച്ചു. ചോപ്പ് കയറിയ പാർഷ്ണികളും പ്രാന്തഭാഗങ്ങളും ഇണങ്ങിയ സുന്ദര രമ്യ പരമ രൂപം കണ്ട മന്മഥൻ—അനുരാഗത്തിൽ പെട്ട് സ്വയം മഥിതനായി. ഒഴുകുന്ന വെള്ളം ഉരുണ്ടു കൂടി ഉണ്ടായ താമരവള്ളികളെപ്പോലെ നീണ്ടു കിടന്ന കൈകളുടെ അററത്തു ചോപ്പു കയറിയ വൃത്ത നഖങ്ങളും കണ്ട കാമൻ—തനിക്ക് അമ്പുകൾ ഇരട്ടിച്ചു എന്ന് ഹർഷിക്കുകയും; തന്നെ മോഹിപ്പിക്കുവാൻ ഉറച്ചിറങ്ങിയിരിക്കുന്ന പരമാംഗന ഏതെന്ന് ഭയപ്പെടുകയും ചെയ്തു. നീലക്കാറിൻെറ നീലിമ പൂണ്ട മനോഹരമായ മുടിക്കെട്ട്—ചമരിവാൽ പോലെ മാരന് പ്രിയംകരമായി.

> താം വീക്ഷ്യ മദനോ ദേവീം രതീം അതിമനോഹരാം
> കാന്തിർത്തോയഫല സംപൂർണ്ണാം കുച വക്ത്രാംബുജ കുഡ്മലാം
>
> വക്ത്രപത്മാം ചാരുബാഹു മൃണാലീ ശകലാന്വിതാം
> ഭ്രൂയുഗ്മ വിഭ്രമ വ്രാത തരംഗി പരിരാജിതാം
> കടാക്ഷ പാത ഭൃംഗാഢ്യാം നേത്ര നീലോത്പലാന്വിതാം
> തനു ലോമാളി ശൈവാലം മനോ ദ്രുമ വിശാതിനീം
> നിമ്നനാഭി ഹ്രദാം ദക്ഷ പ്രാലേയാദ്രി സമുത്ഭവാം
> ഗംഗാമിവ മഹാദേവോ ജഗ്രാഹോത്ഫുല്ല ലോചനഃ

മദനൻ കണ്ടു; മദനൻ അതി മനോഹരയായ ദേവി രതിയെ കണ്ടു; നദിയിൽ ജലം പോലെ, ദേഹത്തിൽ തേജസ്സ് ഒഴുകുന്നു. തേജോധാരയൊഴുകുന്ന ഈ നദിയിൽ, മുഖമാകുന്ന താമരയുണ്ട്: കുചമാകുന്ന താമരമൊട്ടുണ്ട്: ചാരുക്കളായ ബാഹുക്കളാകുന്ന താമര വലയങ്ങളും ഉണ്ട്. ഇളക്കം ഇളകുന്ന പുരികങ്ങളുടെ ഇളക്കമാകുന്ന ഓളങ്ങൾ ഉണ്ട്: കടാക്ഷ പാതങ്ങളാകുന്ന വണ്ടുകൾ ഉണ്ട്: കണ്ണുകളാകുന്ന കരിങ്കുവളക്കുസുമങ്ങളും ഉണ്ട്: ശരീര രോമങ്ങളാകുന്ന പായലുകളും ഉണ്ട്: തീരത്ത് നിൽക്കുന്ന മരങ്ങളെ വേഗം കൊണ്ട് പിഴുതു മറിക്കുന്ന നദി എന്നതു പോലെ—അടുത്ത് നിൽക്കുന്നവരുടെ മനസ്സിനെ കരുത്തു കൊണ്ട് ഈ തരുണി അപഹരിക്കുന്നുണ്ട്: നദിയാകുന്ന കയം ഉണ്ട്: ദക്ഷനാകുന്ന ഹിമാലയ മഹാചലമാകുന്ന പ്രഭവസ്ഥാനം ഉണ്ട്. മഹാഭാഗയായ രതിയെ—കണ്ണുകളെ വിടർത്തിപ്പിടിച്ച്, മഹാഭോഗനായ മന്മഥ മഹാഭോഗൻ—ലോകപാവനിയായ ഗംഗയെ മഹാദേവൻ എന്നതു പോലെ—സ്വീകരിച്ചു. പ്രമോദം പൂണ്ട മഥനൻ, കഴിഞ്ഞ കഥകൾ സകലതും മറന്നു: ബ്രഹ്മാവിനെ ശരതാഡനം ചെയ്ത കഥ മറന്നു: ശിവൻ അധിക്ഷേപം പറഞ്ഞ കഥ മറന്നു: ശിവൻെറ മൂന്നാം കണ്ണു കൊണ്ട് മരണമുണ്ടാകുമെന്ന് ബ്രഹ്മാവ് ശപിച്ച കഥ മറന്നു. കാമമോഹിതനായ കാമൻ പറഞ്ഞു:—"ഈ സുന്ദര രൂപ എൻെറ സഹധർമ്മചാരിണി; എന്നോട് ഒരുമിച്ച് വരട്ടെ: ഞാൻ ഭൂമിയെ ജയിക്കാം: ഞാൻ ത്രിലോകങ്ങളെ ജയിക്കാം: വേണ്ട ഞാൻ പരമശിവനെ മോഹിപ്പിക്കാം: ശേഷിച്ച പ്രാണികളുടെ കഥ പറയേണ്ടതില്ല. ഞാൻ എവിടെവിടെ ലക്ഷ്യം വയ്ക്കുന്നു? ഈ മൃഗമോഹിനി അവിടവിടെ മോഹം വിതയ്ക്കും. ഞാൻ ഭൂമിയിൽ നടക്കട്ടെ: പാതാളത്തിൽ ഇറങ്ങട്ടെ: സ്വർഗ്ഗത്ത് കയറട്ടെ: ഈ പരമ വിശ്വസ്ത ചിരി ചിരിച്ച്, എന്നെ തൊട്ട് തൊട്ട്, നിൽക്കും. വിഷ്ണുവിന് കമല, വലാഹകന് സൗദാമിനി എന്നതു പോലെ—കാമന് രതി എന്ന് പ്രസിദ്ധമായി. ഈ പ്രജാദ്ധ്യക്ഷ സഹായിനി, വിജയിക്കട്ടെ" ദക്ഷൻ മുതലായവർ സ്വസ്ഥാനങ്ങളിലേക്ക് പോയി.

ബ്രഹ്മാവിൻെറ വിചാരം.

സഭയിൽ നിന്ന് അന്തർഹിതനായ മുഹൂർത്തം മുതൽ ബ്രഹ്മാവ് വിചാരനിമഗ്നനായി. "അഹോ! നന്ദിവാഹനൻ—ശിവൻ—എന്നെ നിന്ദിച്ചു. ഞാൻ കാന്തയെ കാമിച്ചു എന്നതിനെ മാത്രം ആധാരമാക്കി—മുനിമാരുടെ മുമ്പിൽ വച്ച്—നന്ദിവാഹനൻ എന്നെ വളരെ നിന്ദിച്ചു. ശിവനിൽ ഞാൻ കാന്താകാമം പ്രതിഷ്ഠിക്കും. അയ്യോ! അത് ഞാൻ എങ്ങനെ നിർവഹിക്കുമോ? ആകട്ടെ; സമർത്ഥനായ മന്മഥനെ ആശ്രയിച്ച് ഞാൻ ഇക്കാര്യം സാധിക്കും. സ്ത്രീനാമത്തെ തന്നെയും സഹിക്കാത്ത ഈ നിതാന്ത യോഗി—പരമശിവൻ—ദാരപരിഗ്രഹം ചെയ്യണം. ചിന്താസന്തപ്തനായ ബ്രഹ്മാവ് ആകാശത്ത് നിന്ന് നോക്കി: ദക്ഷൻ മുതലായവർ ഭൂമിയിൽ നിൽക്കുന്നത് കണ്ടു: രതീസഹായനായ മാരൻ അവരോട് ഒരുമിച്ച് ഉണ്ട്. ബ്രഹ്മാവ് അവിടെ ഇറങ്ങി; പറഞ്ഞു:—"ഹേ മദനദേവ!

അങ്ങ് അനുകൂലയായ പത്നിയോട് ഒരുമിച്ച് വിജയിക്കണം. വിഷ്ണുവിനെ കൊണ്ട് ലക്ഷ്മിയും ലക്ഷ്മിയെ കൊണ്ട് വിഷ്ണുവും എന്നതു പോലെ—ചന്ദ്രനെ കൊണ്ട് രാത്രിയും രാത്രിയെ കൊണ്ട് ചന്ദ്രനും എന്നതു പോലെ—കാമനെ കൊണ്ട് രതിയും രതിയെ കൊണ്ട് കാമനും—വിജയിക്കണം. നിങ്ങളുടെ ദാമ്പത്യം ശോഭനമായി: അങ്ങ് ജഗജ്ജേതാവായി. ഹേ വത്സ! പഞ്ചായുധ! അങ്ങ് ജഗദുദ്ധാരണത്തെ പുരസ്കരിച്ച്, പിനാകിയെ പ്രമഥനം ചെയ്യണം. ശിവൻ സുഖപ്രീതി പൂണ്ട് ദാര പരിഗ്രഹം ചെയ്യണം. ശിവൻ എവിടെവിടെ ഗമിക്കുമോ ഭവാൻ അവിടവിടെ അനുഗമിക്കണം. വനിതാ വിമുഖനായ ശിവൻ വിവാഹ മഹാകാര്യത്തെ അനുകൂലിക്കുമാറ്—അങ്ങ് ഈ മഹിളാ മാണിക്യത്തോട്—രതിയോട്—ഒരുമിച്ച്—വന കാനന സരിൽ സുന്ദരമായ സർവ്വ സ്ഥാനങ്ങളിൽ—അനു ഗമിക്കണം. ഈ വിവാഹ വിമുഖനെ വിവാഹ വിമോഹനം ചെയ്യുവാൻ മകരധ്വജനല്ലാതെ മിടുക്ക് ആർക്കുമില്ല. ഹേ മനോഭവ! വിരാഗിയായ ശിവൻ—അനുരാഗിയായി കഴിഞ്ഞാൽ—നിമിത്തമായി നിന്ന അങ്ങയെ—അനുഗ്രഹിക്കുക തന്നെ ചെയ്യും. ഹേ ജഗന്മോഹന! അങ്ങ് ഹരസമ്മോഹനം സാധിക്കുന്നതിന് യത്നിക്കുക തന്നെ'' കാമൻ പറഞ്ഞു:—''ഹേ ബ്രഹ്മൻ! ഞങ്ങളൊക്കെ പിനാകിയുടെ പാണിഗ്രഹണത്തെ അനുകൂലിക്കുമാറ് വർത്തിച്ചു കൊള്ളാം. എന്നാൽ ശിവൻ ആരെയാണ് കാമിക്കേണ്ടത്? ശിവന് യോജിച്ച പരമാംഗനയെ ഞാൻ ഒരേടവും കാണുന്നില്ല. പ്രഭോ! അങ്ങ് ഇതിന് ഉപായം ചിന്തിച്ചു കൊള്ളണം.'' ലോക പിതാമഹൻ കേട്ടു; ചിന്താവിഷ്ടനായി.

ചിന്താവിഷ്ടനായ ബ്രഹ്മാവിന്റെ നിശ്വാസത്തിൽ നിന്ന് ഒരു പുരുഷൻ അവതരിച്ചു. തെന്നലിനെ അണിയായി അണിഞ്ഞ പുരുഷൻ—വണ്ടുകൾ പററമായി പററിയ മാമ്പൂമൊട്ടു മാല കഴുത്തിൽ ചാർത്തി—കിംശുക പത്രങ്ങളെ, സാരസ ഫലങ്ങളെ, വാരി പ്പൂത്ത പുതച്ച്—പൂ പൂത്ത

വസന്തം

പാദപത്തിനൊത്ത പുരുഷൻ! കറുത്തു ചുരുണ്ട മുടി, വിടർന്ന താമര നാണിക്കുന്ന കണ്ണ്, അന്തിക്കതിരോൻ കതിരൊളി കൂട്ടുന്ന, ശംഖം തോൽക്കുന്ന കണ്ഠ്, എള്ളിൻപൂ മൂക്ക്, ശംഖത്തെ ജയിക്കുന്ന കഴുത്ത്, പൊങ്ങി നോക്കുന്ന തോൾ, പാറപ്പരപ്പ് അമ്പരക്കുന്ന മാറ്, കൊഴുത്തു നീണ്ട് ഉലക്കയ്ക്ക് മടക്കം കൊടുക്കുന്ന കൈ, വൃത്തമൊത്ത ഊരു, കടഞ്ഞെടുത്ത കാൽ, മദഗജം മന്ദഗമനം, എന്നവ കണ്ടു നിൽക്കുമാറ് അഭിമാനം പെയ്യുന്ന, എന്നവ കണ്ടാൽ കണ്ണിന് ഇണങ്ങിയ ഗുണശാലിയായ പുരുഷൻ—ചന്തം പൂണ്ട സന്ധ്യയിൽ ആകാശത്തേക്ക് എത്തി നോക്കുന്ന കുട്ടിനിലാവിന്റെ നില നിൽക്കുന്ന ചാരുതാമര സ്വച്ഛ മുഖം കൊണ്ട് വെട്ടം വീഴ്ത്തുന്ന പുരുഷൻ! ഈ പുഷ്പപുഷ്ട ദേഹം കൊണ്ട് വെട്ടം വീഴുന്ന പുരുഷൻ! ഈ പുരുഷൻ അവതരിക്കവെ—വായു മന്ദം പെറു വീശി: എന്നി പുരുഷൻ അവതരിക്കവെ—വായു മന്ദം മന്ദം വീശി: വീശിയ വായുവിനെ ഏററ മരങ്ങൾ പൂത്തു: പൂത്ത മരങ്ങളിൽ പികങ്ങൾ കൂകി. തെളിഞ്ഞ ജലങ്ങളിൽ വിരിഞ്ഞ താമരകളിൽ തങ്കപ്പറവകൾ ചാടിച്ചാഞ്ചാടി. മധുര സ്വരങ്ങളായ വിഹംഗമങ്ങൾ വിഹാലപന്മാർ? ഹിരണ്യഗർഭനായ ബ്രഹ്മാവ്—പ്രഹർഷം പൂണ്ട്—ഇങ്ങനെ മധുര പരമ വചോ വചനം ചെയ്തു:—''ഹേ മന്മഥ! ഈ പുരുഷൻ അങ്ങയ്ക്ക് നിത്യ സ്നേഹിതൻ ആകട്ടെ. ഈ പുരുഷൻ അങ്ങയ്ക്ക് സർവ്വദാ ഉത്തമനായ ബന്ധു ആകട്ടെ. ഈ 'പുരുഷൻ അങ്ങയ്ക്ക് സർവ്വദാ

അനുകൂലനായി നിൽക്കും. തീയെ കാററ് എന്നതു പോലെ അങ്ങയെ ഈ പുരുഷൻ എവിടെയും വളർത്തും. ''വസതേ തവ ഹേതുതാൽ'' അങ്ങയെ വർദ്ധിപ്പിക്കുവാനായി സദാ വസിക്കുക നിമിത്തം—ഈ പുരുഷന് വസന്തൻ എന്നു നാമമായി. അങ്ങയെ അനുകരിച്ച് ലോകാനുരഞ്ജനം ചെയ്യുക എന്നതു—ഈ മഹാഭാഗന് കർമ്മമാകുന്നു. ശൃംഗാരം അങ്ങയുടെ ഈ നല്ല സചിവനിൽ നിൽക്കും. ഭാവങ്ങളൊക്കെയും അങ്ങയുടെ വശവർത്തിയായ ഈ വംശ വർദ്ധനനോട് ഒരുമിച്ച് വരും. ബിബ്ബോകം മുതലായ സർവ്വ ഹാവങ്ങളും, അറുപത്തുനാലു കലകളും എന്നിവയൊക്കെയും—വസന്തനോട് സഹവാസം ചെയ്ത്—ദേവി രതിക്ക് സ്വാധീനങ്ങളായി. അങ്ങ് സഹധർമ്മിണിയായ രതിയോടും വസന്ത പ്രമുഖന്മാരായ സഹചരന്മാരോടും ഒരുമിച്ച്, മഹാദേവനെ മോഹിപ്പിക്കണം. സനാതനമായ സൃഷ്ടി പുഷ്ടിപ്പെടേണ്ടതല്ലയോ?'' അങ്ങ് പുറപ്പെടുക തന്നെ. അങ്ങ് വിജയിക്കുമാറ്—ഹരനെ മോഹിക്കുമാറ്—ഞാൻ അങ്ങയെ സംഭാവനം ചെയ്തുകൊള്ളാം.''. കാമൻ ബ്രഹ്മാവിനെ നമസ്കരിച്ചു.: ദക്ഷൻ മുതലായ പ്രജാപതികളെ പ്രണമിച്ചു: രതി വസന്തം മുതലായ അനുചരരോട് ഒരുമിച്ച് പുറപ്പെട്ടു: ശിവനെവിടെ എന്നു തേടിത്തേടി നടന്നു.

ബ്രഹ്മാവ്, ദക്ഷനെയും ഇതര പ്രജാപതികളെയും നോക്കി പ്പറഞ്ഞു:—''ഹേ ദക്ഷ! പരമ ശിവന് ഭാര്യയാകുവാൻ ആരോ? ഈ പരമ യോഗിയുടെ ഏകാന്ത

വിഷ്ണുമായ

യോഗഭംഗം ചെയ്യുവാൻ ആരോ? ദക്ഷ! ഞാൻ ഒന്നറിയുവാൻ കഴിയാത്തവനായിരിക്കുന്നു. വിഷ്ണുമായ അല്ലാതെ ശിവനെ ആരു മോഹിപ്പിക്കും? സന്ധ്യ, സാവിത്രി, ഉമ എന്നവരും പോരാതായിരിക്കാം: ഞാൻ വിഷ്ണുമായയെ പ്രാർത്ഥിക്കട്ടെ. ദക്ഷ! അങ്ങ് ഇവിടെ ഒരു സഹായ കർമ്മം ചെയ്യേണ്ടതുണ്ട്. വിഷ്ണുമായ എന്ന വിശ്വരൂപിണി—പുത്രിയായി പിറക്കണമെന്നും ശിവന്റെ ഭാര്യ ആകണമെന്നും സങ്കല്പിച്ചു കൊണ്ട്—അങ്ങ് ഒരു യാഗം ആരംഭിക്കുക തന്നെ.'' ദക്ഷൻ പറഞ്ഞു:—''ഹേ ബ്രഹ്മൻ! ഞാൻ ഉടനെ യജ്ഞം ആരംഭിച്ചു കൊള്ളാം.'' ദക്ഷൻ പാൽക്കടലിന്റെ വടക്കെ തീരത്ത് തപസ്സ് ആരംഭിച്ചു. അംബികയെ പ്രത്യക്ഷം കാണണമെന്ന് നിഷ്ഠയോടെ—സുശിക്ഷിതനായ ദക്ഷൻ മൂവായിരം ദിവ്യവർഷം തപസ്സ് അനുഷ്ഠിച്ചു. ഉണക്കിലയെ വേണ്ടെന്നു വച്ചു—വരിച്ച വെള്ളത്തെ തള്ളിക്കളഞ്ഞു—കാററിനെ ഉണ്ണുക എന്നതിനെ ക്രമശഃ ഉപേക്ഷിച്ച്—നിർവിഘ്നനായി—നിരാഹാരനായി—ഏതദ്ഗതയായ മായയെ തന്നെ—നിരന്തരം ധ്യാനം ചെയ്തു.

സർവ്വ ജഗല്പതിയായ ബ്രഹ്മാവാകട്ടെ ക്ഷീര പ്രാന്തങ്ങളിൽ ചെന്നു നിന്ന്—ജഗന്മയിയായ വിഷ്ണുമായയെ—പാപമൊഴിഞ്ഞ മധുര പദങ്ങളെ കൊണ്ട്—ഇങ്ങനെ സ്തുതിച്ചു:—

വിദ്യാfവിദ്യാത്മികാം ശുദ്ധാം നിരാലംബാം നിരാകുലാം
സ്തൗമി ദേവീം ജഗദ്ധാത്രീം സ്ഥൂലാfണീയഃ സ്വരൂപിണീം

ത്വം ചിതിഃ പരമാനന്ദഃ പരമാത്മ സ്വരൂപിണീ
ശക്തിസ്ത്വം സർവ്വഭൂതാനാം ത്വം സർവ്വേഷാം ച പാവനീ

ത്വം ഹി ജ്യോതിസ്വരൂപേണ സംസാരസ്യ പ്രകാശിനീ
തഥാ തമസ്വരൂപേണ ഛാദയന്തീ സദാ ജഗത്
ത്വമേവ സൃഷ്ടിരൂപേണ സംസാര പരിപൂരണീ
യാ സൃഷ്ടിശക്തിരസ്മാകം സ്ഥിതിശക്തിശ്ച യാ ഹരേഃ
അന്തഃ ശക്തിസ്തഥേശാനി സാ ത്വം ശക്തിഃ സനാതനീ
ഏകാ ത്വം ദ്വിവിധാ ഭൂത്വാ മോക്ഷ സംസാര കാരിണീ
പ്രസീദ സർവ്വജഗതാം ത്വം ഗതിസ്ത്വം മതി! സദാ
ത്വം നിത്യാ ത്വമനിത്യാ ച ത്വം ചരാചര മോഹിനീ
ത്വം ഖഡ്ഗിനീ ശൂലിനീ ച ചക്രിണീ ഘോര രൂപിണീ
ത്വമീശ്വരീ ജനാനാം ത്വം സർവ്വാനുഗ്രഹ കാരിണീ
നിതാന്ത നിർമ്മലാ ത്വം ഹി താമസീതി ച ഗീയസേ
ത്വം ഹിംസാ ത്വമഹിംസാ ച ത്വം കാലീ ചതുരാനനാ
ഉപതാപ തഥാ ശാന്തിഃ ഭൂതിഃ ത്വൽ ജഗൽപതേഃ
യസ്യ പ്രഭാവം നോ വക്തും ശക്നോതി ഭുവന ത്രയേ
തസ്യൈവം സമ്മോഹകരീ സാ ത്വം കിംസ്തൂയസേ മയാ
യോഗനിദ്രാ മഹാനിദ്രാ മോഹനിദ്രാ ജഗന്മയീ
പ്രസീദ സർവ്വജഗതാം ജനനീ സ്ത്രീത്വ രൂപിണീ
വിശ്വരൂപിണി വിശ്വേശേ പ്രസീദ ത്വം സനാതനീ

ഞാൻ സ്തുതിക്കുന്നു. ഞാൻ വിദ്യയുടെയും അവിദ്യയുടെയും മൂർത്തിയെ സ്തുതിക്കുന്നു. ഞാൻ ശുദ്ധയും നിരാലംബയും നിരാകുലയും ആയ ദേവിയെ സ്തുതിക്കുന്നു. ഞാൻ സ്ഥൂലങ്ങളിൽ സ്ഥൂലയും അണുക്കളിൽ അണുവും ആയ രൂപം പൂണ്ട ജഗദ്ധാത്രിയെ സ്തുതിക്കുന്നു. ഹേ ദേവി! പരമാനന്ദ പരമാത്മ സ്വരൂപിണീ! നിന്തിരുവടി ജ്ഞാനമാകുന്നു. നിന്തിരുവടി സർവ്വ ഭൂതങ്ങളുടെ ശക്തി ആകുന്നു. നിന്തിരുവടി സർവ്വങ്ങളുടെ പാവിനി ആകുന്നു. നിന്തിരുവടി ജ്യോതി സ്വരൂപത്തിൽ വർത്തിച്ചു കൊണ്ട്, സംസാരത്തെ പ്രകാശിപ്പിക്കുന്നു: തമഃ സ്വരൂപത്തിൽ നിന്നു കൊണ്ട്, ജഗത്തുകളെ ആച്ഛാദിക്കുന്നു: സൃഷ്ടി രൂപത്തിൽ നിന്നു കൊണ്ട് സംസാരത്തെ പരിപൂരണം ചെയ്യുന്നു. എന്നിൽ വർത്തിക്കുന്ന സൃഷ്ടിശക്തി, നാരായണനിൽ വർത്തിക്കുന്ന സ്ഥിതിശക്തി, ശിവനിൽ വർത്തിക്കുന്ന അന്തശ്ശക്തി എന്ന മൂന്നായ ശക്തി-സനാതനി യായ നിന്തിരുവടി തന്നെ. മോക്ഷത്തിനും സംസാരത്തിനും ആധാരമായി. വർത്തിക്കുന്നതു് ദ്വിധാ ഭൂത യായ നിന്തിരുവടി-ഏക-തന്നെ. നിന്തിരുവടി പ്രസാദിക്കേണമേ! നിന്തിരുവടി സർവ്വ ജഗത്തുകളുടെ ഗതിയും മതിയും ആകുന്നു. നിന്തിരുവടി നിത്യ യാകുന്നു. നിന്തിരുവടി അനിത്യ യാകുന്നു. നിന്തിരുവടി ചരാചര മോഹിനി ആകുന്നു. ഖഡ്ഗിനിയും ശൂലിനിയും ചക്രിണിയും നിന്തിരുവടി തന്നെ. നിന്തിരുവടി സർവ്വ പ്രജകളുടെ സർവ്വാനുഗ്രഹ കാരിണി യായ ഈശ്വരി ആകുന്നു. നിതാന്ത നിർമ്മല യായ നിന്തിരുവടി താമസി എന്നു കീർത്തിക്കപ്പെടുന്നു. ഹിംസയും അഹിംസയും കാളിയും ചതുരാനനയും നിന്തിരുവടി തന്നെ. ഉപതാപവും ശാന്തിയും ജഗൽപതിയുടെ ഐശ്വര്യവും നിന്തിരുവടി യാകുന്നു. നിന്തിരുവടിയുടെ പ്രഭാവത്തെ വിവരിക്കുവാൻ ഭുവനത്രയത്തിൽ ആർ? സർവ്വ സംമോഹനം ചെയ്യുന്ന നിന്തിരുവടിയെ ഞാൻ എങ്ങനെ സ്തുതിക്കും? എന്തു കൊണ്ട് സ്തുതിക്കും? എന്തിനായി സ്തുതിക്കും? നിന്തിരുവടി യാകട്ടെ, യോഗനിദ്ര, മഹാനിദ്ര, മോഹനിദ്ര എന്ന പേരിൽ വിളങ്ങുന്ന ജഗന്മയി തന്നെ. ഹേ സ്ത്രീത്വ സ്വരൂപിണീ! സർവ്വ ജഗജ്ജനനീ! നിന്തിരുവടി പ്രസാദിക്കേണമേ! ഹേ വിശ്വേശേ! വിശ്വരൂപിണീ! സനാതനി യായ നിന്തിരുവടി പ്രസാദിക്കേണമേ!

യോഗനിദ്ര, തെളിഞ്ഞു: പരമാത്മാവായ ബ്രഹ്മാവിന് പ്രത്യക്ഷയായി. അഴിഞ്ഞു കിടന്ന കാർമുടിപ്പൂങ്കാട്ടിനെ കാററിൽ പ്പറപ്പിച്ച്—വാളും നീല ത്താമര പ്പൂവും കൈകളിൽ എടുത്ത്—സിംഹത്തിന്റെ പുറത്ത് എഴുന്നരുളിയ—നാൽക്കൈ മെയ്യുടയ പരമോത്തുംഗ പ്രഭാ ഭയങ്കരിയെ കണ്ട്—സർവ്വ ജഗൽഗുരുവായ ബ്രഹ്മാവ് കുനിഞ്ഞു; നമസ്കരിച്ചു; സ്തുതിച്ചു:-

നമോ നമസ്തേ ജഗതഃ പ്രവൃത്തി-
നിവൃത്തിരൂപേ സ്ഥിതി സർഗ്ഗ രൂപേ!
ചരാചരാണാം ഭവതീ ച ശക്തിഃ
സനാതനീ സർവ്വവിമോഹിനീതി.

അശേഷ ജഗതാം ബീജേ ജ്ഞേയ ജ്ഞാന സ്വരൂപിണീ
ജഗദ്ധിതായ ജഗതാം വിഷ്ണുമായേ നമോഽസ്തു തേ

ലോക വിമോഹിനി യായ കാളി കേട്ടു; ജഗത് സ്രഷ്ടാവായ ബ്രഹ്മാവിനോട് പറഞ്ഞു:-

ബ്രഹ്മൻ കിമർത്ഥം ഭവതാ സ്തുതാഽഹമവധാരയ
പ്രത്യക്ഷം മയി ജാതായാം സിദ്ധിഃ കാര്യസ്യ നിശ്ചിതാ

ഹേ ബ്രഹ്മൻ! അങ്ങ് എന്നെ സ്തുതിച്ചതു് എന്തിനെ ഉദ്ദേശിച്ചാകുന്നു? അങ്ങ് പറഞ്ഞാലും. ഞാൻ പ്രത്യക്ഷ യായി നിന്നതു കൊണ്ട്, കാര്യസിദ്ധി നിശ്ചയം തന്നെ. ബ്രഹ്മാവ് പറഞ്ഞു:-"ഭൂത നായക നായ പരമ ശിവൻ അസഹായ നായി തന്നെ വർത്തിക്കുന്നു. ആ പ്രഭു, ഭാര്യയെ സ്വയം സംഗ്രഹണം ചെയ്യുമാറ്-നിന്തിരുവടി മോഹനം പ്രയോഗിക്കേണമേ! ശരീര മെടുത്ത് നാരായണനെ മോഹിപ്പിക്കുന്നതു പോലെ നിന്തിരുവടി ശിവനെ മോഹിപ്പിക്കേണമേ! ഇതു ലോക ഹിതത്തിന് അത്യാവശ്യമായി. ഞാൻ ഭാര്യയെ കാമിച്ചതിനാൽ മാത്രം ശിവൻ എന്നെ നിന്ദിച്ചു. അങ്ങനെയിരിക്കെ ആ യോഗി, ഭാര്യയെ സ്വയം കാംക്ഷിക്കുന്നതല്ല. ഹരൻ ദാര പരിഗ്രഹം ചെയ്യുക യില്ല എങ്കിൽ—സൃഷ്ടി എങ്ങനെ പ്രവർത്തിക്കും? ഇങ്ങനെ ചിന്താ സന്തപ്ത നായ ഞാൻ നിന്തിരുവടിയെ ശരണം അർത്ഥിക്കുന്നു. ഞാൻ വേറെ ആരെ ശരണം അർത്ഥിക്കും? ശിവനെ മോഹിപ്പിക്കുവാൻ വിഷ്ണു ആളല്ല; ലക്ഷ്മിയും കാമനും പോരാത്തവരാകുന്നു. ഹേ ലോക മാതാവേ; ഞാൻ കേവലം ശക്തിഹീന നാകുന്നു. നിന്തിരുവടി തന്നെ പരമ ശിവനെ സംമോഹനം ചെയ്യണം. നിന്തിരുവടി വിഷ്ണുവിന്റെ പ്രിയ ഭാര്യയായി വർത്തിക്കുന്നതു പോലെ—പരമ ശിവനെ മോഹിപ്പിക്കേണമെ!

ദേവി അരുളിച്ചെയ്തു:—"ഹേ ബ്രഹ്മൻ! അങ്ങ് പറഞ്ഞതു് ഒക്കെയും സത്യം തന്നെ. ശങ്കരനെ മോഹിപ്പിക്കുവാൻ എന്നെ ഒഴിച്ചു ആരുമില്ല. ഹരൻ ദാര വിമുഖൻ ആയാൽ സൃഷ്ടി പ്രവർത്തിക്കുന്നതും അല്ല. ഹരൻ വിമോഹിത നായി—അവശ നായി-സ്വയം ദാര പരിഗ്രഹം ചെയ്യുമാറ് ഞാൻ യത്നിച്ചു കൊള്ളാം. ഹേ മഹാഭാഗ! വിഷ്ണുവിന് ഭാര്യ യായിരിക്കുന്നതു പോലെ- ഞാൻ കോമള കളേബരം പൂണ്ട് ശിവന്റെ

യും ഭാര്യയായി വർത്തിച്ചു കൊള്ളാം. ഹരൻ എന്റെ വശവർത്തിയായി നിന്നു കൊള്ളും. ഭോ പിതാമഹ! ഞാൻ ദക്ഷന്റെ പുത്രിയായി അവതരിക്കുന്നു. ശങ്കരനെ ഞാൻ ജയിച്ചു കൊള്ളാം. ഞാൻ ശങ്കരി രുദ്രാണി എന്ന നാമങ്ങളിൽ പ്രസിദ്ധയാകും. സർവ്വ ജന്തുക്കളും വനിതാ വശത്തു നിൽക്കെ—ശിവൻ വ്യത്യസ്തനാവാൻ പാടില്ല.'' ചരാചര സംമോഹിനി മറഞ്ഞു.

ലോക പിതാമഹൻ—നടന്നു. മഹാമായ പറഞ്ഞ വചനങ്ങളെ കേട്ട ബ്രഹ്മാവും പ്രമോദം കൊണ്ടു തുള്ളിക്കൊണ്ടു—ഭഗവാൻ കാമൻ നിന്നേടത്തു ചെന്നു. അരയന്നത്തിൽ ചെന്നിറങ്ങിയ ബ്രഹ്മാവിനെ കണ്ടു—കാമൻ ബദ്ധപ്പെട്ടു എഴീറ്റു, കണ്ണുകളെ വിരിച്ചു പിടിച്ചു നോക്കി; പ്രഹൃഷ്ടനായി. മദനൻ പ്രമോദം പൂഴമാറ്—ബ്രഹ്മാവു മധുര ഗദ്ഗദമായി ഇങ്ങനെ പറഞ്ഞു:—''വത്സ! ശിവൻ ദാര പരിഗ്രഹം ചെയ്യുന്നതു സംബന്ധിച്ചു നാം പണ്ടു സംസാരിക്കുക ഉണ്ടായല്ലോ. ശിവൻ കാമിക്കുമാറു ഒരു സ്ത്രീ ഉണ്ടാകണമെന്നാണു, അന്നു നാം പറഞ്ഞു വച്ചതു. കാമ! ഞാൻ മന്ദര കന്ദരത്തിൽ ചെന്നു തപസ്സു അനുഷ്ഠിച്ചു—മഹാമായയായ യോഗനിദ്രയെ ആരാധിച്ചു. ദേവി എനിക്കു പ്രത്യക്ഷയായി. സന്തുഷ്ടയായ ദേവി ശിവനെ മോഹിപ്പിച്ചു കൊള്ളാമെന്നു ഭരമേറ്റിരിക്കുന്നു. ദേവി ദക്ഷന്റെ പുത്രിയായി അവതരിക്കും. മദന! ഇതു സത്യമാകുന്നു'' മന്മഥൻ പറഞ്ഞു:-ഭോ ബ്രഹ്മൻ! ഈ യോഗനിദ്ര ആരു? ജഗന്മയി എന്ന നാമത്തിൽ പ്രസിദ്ധ എന്നു അങ്ങു പ്രതിപാദിക്കുന്ന ഈ യോഗനിദ്ര ആരു? തപഃസംസ്ഥിതനായ ഹരനെ ആരു എങ്ങനെ മോഹിപ്പിക്കും? ആ ദേവിയുടെ പ്രഭാവം എന്തു? ആ ദേവി എവിടെ വർത്തിക്കുന്നു? ഭോ ലോക പിതാമഹ! ഇതു കേൾക്കുവാൻ എന്റെ കൌതുകം വളരുന്നു. സമാധി കഴിഞ്ഞു കണ്ണു തുറക്കുന്ന ഹരന്റെ മുമ്പിൽ, കരിഞ്ഞു ചാരമാകാതെ നിൽക്കുവാൻ ആർക്കും കഴികയില്ല. ഈ ജടാരാജി മഹാ കരാളനെ—ഈ ജ്വലദഗ്നി നേത്രനെ—ആരു നേർക്കും? യോഗനിദ്രയുടെ തത്വത്തെ അറിയണമെന്നു ഞാൻ അധികം വാഞ്ഛിക്കുന്നു'' മറുപടി പറയുവാൻ ആരംഭിക്കുന്നതിനു മുമ്പു തന്നെ ശിവ സംമോഹനം സദാ കാംക്ഷിച്ച ബ്രഹ്മാവിന്റെ നിശ്വാസ വായുവിൽ നിന്നു അതുല ബലങ്ങളായ അനേകം ഭൂതഗണങ്ങൾ അവതരിച്ചു. അഹോ! അവരുടെ രൂപത്തേയും വീര്യത്തേയും എങ്ങനെ വിവരിക്കാം? നാക്കു നേർത്തവർ, ആന മുഖം പൂണ്ടവർ, കുതിരമുഖം കിളുത്തവർ, പട്ടിമുഖം വച്ചവർ, പന്നി മുഞ്ഞി പതിഞ്ഞവർ, കഴുതക്കുട്ടി വായന്മാർ, വ്യാഘ്ര വക്ത്രന്മാർ, സിംഹ വദനന്മാർ, കരടിക്കോലം കൊണ്ടവർ, പൂച്ചത്താടി പിടിച്ചവർ, എട്ടടിമാൻ മോന്ത വച്ചവർ, വാനര വായന്മാർ, നരിനാവു നീണ്ടവർ, പാമ്പിൻ പത്തി എടുത്തവർ, പാവിച്ചുണ്ടന്മാർ—എന്നിങ്ങനെ അവിടെ കണ്ട വികൃത രൂപന്മാരെ വിവരിക്കുവാൻ വാക്കുകളില്ല. മഹാ ദീർഘന്മാർ, മഹാ ഹ്രസ്വന്മാർ, മഹാ സ്ഥൂലന്മാർ, മഹാ കൃശന്മാർ, എന്നിങ്ങനെ ഒരു വക; പിംഗാക്ഷന്മാർ, വിരൂപാക്ഷന്മാർ, ത്രിനേത്രന്മാർ, ഏകാക്ഷന്മാർ—എന്നിങ്ങനെ ഒരു വക; ഒറ്റക്കാതന്മാർ, മുക്കാതന്മാർ; നാൽക്കാതന്മാർ, തടിക്കാതന്മാർ, പെരുംകാതന്മാർ, പല കാതന്മാർ, ഇല്ലാക്കാതന്മാർ എന്നിങ്ങനെ ഒരു വക: ഒറ്റക്കാലന്മാർ, മുക്കാലന്മാർ, നാൽക്കാലന്മാർ, അല്പ കാലന്മാർ, കാൽ കുറുകിയവർ, കാൽ നീണ്ടവർ, തടിക്കാലന്മാർ, പെരുക്കാലന്മാർ—എന്നിങ്ങനെ ഒരു വക: ഒറ്റക്കൈയന്മാർ, ഇരുകൈയന്മാർ, മുക്കൈയന്മാർ, നാൽക്കൈയന്മാർ, കൈ കൂടാത്തവർ എന്നിങ്ങനെ ഒരു വക: മനുഷ്യാകൃതികളും ഇടയ്ക്കുണ്ടു. കൊക്കിന്റെ രൂപത്തിൽ ഒട്ടു: ക്രൗഞ്ചത്തിന്റെ രൂപത്തിൽ വളരെ: അന്നങ്ങളുടെ, കുളക്കോഴികളുടെ രൂപത്തിൽ എല്ലായിടവും, കാക്കച്ചുണ്ടന്മാർ പറക്കുന്നു. വെളുത്തവർ, കറുത്തവർ, ഇരുനിറം പൂണ്ടവർ, ചുവന്ന നിറക്കാർ, നീലന്മാർ, കപിലന്മാർ—സകല നിറങ്ങളും ശരീരത്തിൽ അവിടെ ഉണ്ടു. ആയിരം പേർ ആനകം ഘോഷിക്കുന്നു: പതിനായിരം പേർ പടഹം കൊട്ടുന്നു: ലക്ഷം പേർ ഡിംഡിമം അടിക്കുന്നു. കാട്ടു കെട്ടിയ ജട, പൊതുവെ മഞ്ഞ നിറത്തിൽ അനേകർക്കും ഉണ്ടു. കുന്തം എടുത്തവർ, കയർ ആർത്തവർ, വാൾ ഏന്തിയവർ, വില്ലു വഹിച്ചവർ, വേൽ, തോട്ടി, വടി, അമ്പു, കുന്തം, പട്ടികം എന്നിങ്ങനെ കൊലയായുധങ്ങളെ കൈയിൽ എടുത്തു, അലറി—തെറി പറഞ്ഞു—പേടിപ്പിച്ച ആ ഭൂതത്താന്മാർ—ലോകത്തെ പേടിപ്പിച്ചു. ''കൊല്ലു'' ''കൊല്ലു'' എന്നു പറഞ്ഞു കൊണ്ടു കോടിപ്പേർ കൂകി. ''കണ്ടിക്കു'' ''കണ്ടിക്കു'' എന്നു അലറിക്കൊണ്ടു നൂറു കോടിപ്പേർ അട്ടഹസിച്ചു. ''മാരയ'' ''ഛേദയ'' എന്നിങ്ങനെ ഉച്ചാട്ടഹാസം ചെയ്തു കൊണ്ടു അവർ ബ്രഹ്മാവിന്റെ മുമ്പിൽ നൃത്തം വച്ചു നടന്നു. കാമൻ പറഞ്ഞു:-''പ്രഭോ! ഇവർ ആരു? ഇവരുടെ പേർ എന്തു? ഇവരുടെ കർമ്മം എന്തു? ഇവർക്കു സ്ഥാനം എന്തു? ഭോ ബ്രഹ്മൻ! അങ്ങു മഹാമായാ പ്രഭാവത്തെയും എനിക്കു ഉപദേശിക്കണമെ'' പിതാമഹൻ പറഞ്ഞു:-''ഭോ കാമ! ''മാരയ മാരയ'' എന്നു ഉൽഭവത്തിങ്കൽ തന്നെ അലറിയതിനാൽ, ഇവർക്കു നാമം മാരന്മാർ എന്നാകും. ഇവർ സർവ്വ ജന്തുക്കൾക്കും വിഘ്നകാരികളായിരിക്കും. ഭോ മനോഭവ! ഇവരുടെ മുഖ്യ കർമ്മം അങ്ങയെ അനുഗമിക്കുക എന്നുള്ളതു തന്നെ. അങ്ങു എവിടെവിടെ, എപ്പോൾ എപ്പോൾ, പോകുമോ—അവിടവിടെ, അപ്പോൾ അപ്പോൾ—ഇവർ അങ്ങയെ സഹായിച്ചു കൊണ്ടു അനുഗമിക്കും. അങ്ങയുടെ ശരം കൊണ്ടു മോഹിക്കുന്നവരെ, ഇവർ മനഃസംഭ്രമം ചെയ്യും. ഇവർ ജ്ഞാനികളുടെ തന്നെയും ജ്ഞാന മാർഗ്ഗത്തെ നിരോധിക്കും. സംസാര കർമ്മത്തിലേർപ്പെട്ടു വർത്തിക്കുന്നവർക്കും ഇവർ വിഘ്നകാരികളാകും. സർവ്വ സ്ഥാനങ്ങളും ഇവർക്കു സ്ഥാനം ആകുന്നു. ഈ ഗണങ്ങളുടെ അധ്യക്ഷൻ ഭോ മന്മഥ! അങ്ങു തന്നെ.'' ബ്രഹ്മനിർദ്ദേശം ലഭിച്ച മാരന്മാർ കാമന്റെ ആജ്ഞയിൽ ഒതുങ്ങി.

മാരന്മാർ

ബ്രഹ്മാവ് യോഗനിദ്രാ പ്രഭാവത്തെ ഇങ്ങനെ വിവരിച്ചു:-

> അവ്യക്താഽവ്യക്തരൂപേണ രജഃ സത്വ തമോ ഗുണൈഃ
> വിഭജ്യ യാഽർത്ഥം കുരുതേ വിഷ്ണുമായേതി സോച്യതേ
>
> യാ നിമ്നാന്ത സ്ഥലാംഭേ സ്ഥാ ജഗദണ്ഡ കപാലതഃ
> വിഭജ്യ പുരുഷം യാതി യോഗനിദ്രേതി സോച്യതേ
>
> മന്ത്രാന്തർഭാവനപരാ പരമാനന്ദ രൂപിണീ
> യോഗിനാം സത്വവിഭ്രാന്തഃ സാ നിഗദ്യേ ജഗന്മയീ

മഹാ മായ.

> ഗർഭാന്തർജ്ഞാന സംപന്നം പ്രേരിതം സൂതി മാരുതൈഃ

ഉല്പന്ന ജ്ഞാന രഹിതം കുരുതേ യാ നിരന്തരം
പൂർവ്വതിപൂർവ്വം സന്ധാതും സംസ്ക്കാരേണ നിയോജ്യ ച

ആഹാരാദൗ തതൌ മോഹം മമത്വം ജ്ഞാന സംശയം
ക്രോധോ പരോധ ലോഭേഷു ക്ഷിപ്ത്വാ ക്ഷിപ്ത്വാ പുനഃ പുനഃ

പശ്ചാത് കാമേ നിയോജ്യാഽത്ര ചിന്താ യുക്ത മഹന്നിശം
ആമോദ യുക്തം വാസനാ സക്തം ജന്തും കരോതി യാ

മഹാമായേതി സാ പ്രോക്താ തേന സാ ജഗദീശ്വരി
അഹങ്കാരാദി സംസക്ത സൃഷ്ടിപ്രഭാവ ഭാവിനീ

ഉല്പത്തി രിതി ലോകൈഃ സാ കഥ്യതേഽനന്ത രൂപിണീ
ഉല്പന്ന മങ്കുരം ബീജാൽ യഥാഽപോ മേഘസംഭവാഃ

പ്രരോഹയതി സാ ജന്തൂൻ തഥോല്പന്നാൻ പ്രരോഹയേത്
സാ ശക്തി സൃഷ്ടി രൂപാ ച സുവർഷാ ഖ്യാതി രീശ്വരി

ക്ഷമാ ക്ഷമാവതാം നിത്യം കരുണാ സാ ദയാവതാം
നിത്യാ സാ നിത്യ രൂപേണ ജഗദ് ഗർഭേ പ്രകാശതേ

ജ്യോതി സ്വരൂപേണ പരാ വ്യക്താ വ്യക്ത പ്രകാശിനീ
സാ യോഗിതാം മുക്തിഹേതുഃ വിദ്യാരൂപേണ വൈഷ്ണവീ

സംസാരികാണാം സംസാര ബന്ധഹേതുർ വിവർജ്ജിയാ
ലക്ഷ്മീ രൂപേണ കൃഷ്ണസ്യ ദ്വിതീയാ സുമനോഹരാ

ത്രയീരൂപേണ കണ്ഠസ്ഥാ സദാ മമ മനോഭവ

സർവ്വത്രസ്ഥാ സർവ്വഗാ ദിവ്യമൂർത്തി-
നിത്യാ ദേവീ സർവ്വരൂപാ പരാഖ്യാ
കൃഷ്ണാദീനാം സർവ്വദാ മോഹയിത്രീ
സാ സ്ത്രീരൂപൈഃ സർവ്വജന്തോഃ സമസ്താൽ

മഹാ മായാ സ്വരൂപത്തെ ഇങ്ങനെ പ്രതിപാദിച്ച ശേഷം ബ്രഹ്മാവ് തുടർന്നു:—"ഹേ മദന: ഹര മോഹനം ചെയ്യുവാൻ മഹാ മായ മതിയാകും. മഹാദേവൻ ദാര പരിഗ്രഹം ചെയ്യമാറ് വർത്തിച്ചു കൊള്ളാമെന്ന് മഹാ മായ എന്നോട് ഭര മേററിരിക്കുന്നു. സ്മര! ദേവി ദക്ഷന്റെ പുത്രിയായി അവതരിച്ച്, ശംഭുവിന്റെ ഭാര്യയായി വർത്തിച്ചു കൊള്ളാമെന്ന്-ദേവി തന്നെ എന്നോട് അരുളി ചെയ്തിട്ടുള്ളതാകുന്നു. [കാമന്റെ പ്രയോഗ ഫലത്തി] അങ്ങ് ഇങ്ങനെ ചെയ്യുക. ഈ രതിയോട് ചേർന്ന്-ഈ സർവ്വ ഗണങ്ങളുടെ അകമ്പടിയോട് കൂടെ-ശിവൻ വിവാഹം ചെയ്യുവാൻ എന്ത് ആവശ്യമോ-അവയെ ഒക്കെയും അനുഷ്ഠിച്ചു കൊള്ളുക. ഹരൻ പാണി ഗ്രഹണം ചെയ്തു കഴിഞ്ഞാൽ ഞാൻ കൃതകൃത്യനായി" തുഷ്ടനായ കാമദേവൻ വിവരിച്ചു:-"ഹേ ബ്രഹ്മൻ! ഹര സമ്മോഹനത്തെ പുരസ്ക്കരിച്ച് ഞാൻ അനുഷ്ഠിക്കുവാൻ ഉദ്ദേശിക്കുന്ന കർമ്മങ്ങളെ ഞാൻ വിവരിച്ചു കൊള്ളട്ടെ. അങ്ങ് കേൾക്കുക. ശംഭു ഇന്ദ്രിയ വിജയം ചെയ്ത് സമാധിയിൽ ഇരിക്കവെ-ഞാൻ മണം പെറുന്ന കുളിർ കാററ് വീശും. ഇത് സമ്മോഹന കർമ്മത്തിന്റെ ബീജാവാപമാകുന്നു. അത് കഴിഞ്ഞാൽ ഞാൻ ശിവ സന്നിധിയിൽ എപ്പോഴും അടുത്തടുത്ത് നിന്ന്-ശിവ ഗണങ്ങളിന്മേൽ എന്റെ അഞ്ചമ്പുകളെ-അയക്കും. ഞാൻ അവിടേയ്ക്ക് സ്ത്രീ പുരുഷന്മാരായ സിദ്ധന്മാരെ ഇണ കണക്കിന് അയക്കും. ഭാവങ്ങളും ഹാവങ്ങളും അവിടെ കിടക്കും. ഞാൻ ശിവ സന്നിധിയിൽ തന്നെ സ്ഥലം പിടിച്ചാൽ, ഇതര പ്രാണികളുടെ കഥ പറയേണ്ടതില്ല. ഞാൻ നില്ക്കുന്ന സ്ഥാനത്ത് പ്രകടനം—ദ്വന്ദ്വ ഭാവത്തിന് അല്ലാതെ-വേറൊന്നിന് അല്ല! എന്റെ പ്രവേശ മാത്രം കൊണ്ട്, സർവ്വ ജന്തുക്കൾ ദ്വന്ദ്വീഭൂതന്മാരാകും. ശിവൻ വികാരത്തിന് വശപ്പെട്ടു പോകും: ശിവ വാഹനമായ നന്ദിയും വശപ്പെട്ടു പോകും. പരമ ശിവൻ അങ്ങയുടെ ലോകത്തിലേക്ക് പോരികയാണ് എങ്കിൽ-ഞാനും-കൂടെ രതിയും വസന്തവും-അവിടെ വരും. ശിവൻ മേരുവിലോ, കൈലാസത്തിലോ, എവിടെയെങ്കിലും ആകട്ടെ: ഞാൻ കൂടെയുണ്ട്. ഹരൻ സമാധിയിൽ നിന്ന് ഒരു ക്ഷണം ഉണരുകയാണ് എങ്കിൽ-ആ ക്ഷണം ഞാൻ ഹരന്റെ മുമ്പിൽ മൈഥുന ചക്രത്തെ പ്രദർശിപ്പിക്കും. ഹേ ബ്രഹ്മൻ! മൈഥുന ചക്രം എന്നത് ഹാവ ഭാവ സംയുക്തവും നാനാ ഭാവങ്ങളെ കൊണ്ട് ഉത്തമമായ ദാമ്പത്യ ക്രമത്തെ സാധിക്കുന്നതും ആകുന്നു. ഞാൻ മഹാദേവന്റെ മുമ്പിലേക്ക് മയിലുകളെ ഇണ ചേർത്ത് വിടും. ഇതരങ്ങളായ പക്ഷികളും, വിവിധ മൃഗങ്ങളും, ശൃംഗാര സർവ്വ ഭാവങ്ങളോട് കൂടെ ശിവന്റെ മുമ്പിൽ-മണം പെറുന്ന കുളിർകാററ് ഏററു കൊണ്ട്-രതിയെ അടയും. മദം തുളുമ്പുന്ന മയിലുകൾ പിടയും പൂവനും ഇണങ്ങി നൃത്തം വച്ച്, സമ്പൂർണ്ണ സൗഭാഗ്യം അടയവെ-സിംഹ വ്യാഘ്രാദി സർവ്വ മൃഗങ്ങൾ-മുമ്പിലും, പിമ്പിലും, എല്ലായിടവും, കാമനം പിടിയുമായി-ഇണ ചേർന്ന്-സൃഷ്ടി നാടക സർവ്വാംശ നടനം നടത്തവെ-എന്റെ ശരങ്ങൾ-ഒരേടം നിരോധം ഭവിക്കാത്ത എന്റെ ശരങ്ങൾ-ശിവന്റെ നെഞ്ചിൽ പുറകെ പുറകെ അറഞ്ഞ് കയറും. കൂടാതെയും ഈ വിമോഹന കർമ്മത്തിൽ വസന്തം എനിക്ക് ബലവാനായ ബന്ധുവാകുന്നു. പ്രഭോ! ബ്രഹ്മൻ! ശിവൻ എവിടെ? അവിടെ ചമ്പകം പൂത്തു: ചന്ദ്രശേഖരൻ ചുവട് വയ്ക്കുന്നേടത്ത് വയ്ക്കുന്നേടത്ത് മാവ് പൂപ്പതാക പിടിച്ചു: പുന്ന പുഷ്പ വൃഷ്ക്കല പ്രഗൽഭത പൂണ്ടു: കുരുക്കുത്തി, മലർക്കുല പ്പൊലിമ പ്രകടനം ചെയ്തു. നാഗ ഭൂഷണൻ നോക്കുന്നേടത്ത് നോക്കുന്നേടത്ത് നാക മരങ്ങൾ വിരിഞ്ഞു: ചെങ്കുറിഞ്ഞി തങ്കപ്പൂ ച്ചെങ്കതിർ വീശി: വെൺപാതിരി, കുലപ്പൂക്കളെ പല നിലകളിൽ വിതാനിച്ചു. ഹേ പിതാമഹ! അങ്ങ് പ്രേരകൻ! ഞാൻ പ്രവർത്തകൻ! ഞാൻ പരാജയത്തെ എന്തിന് പേടിക്കുന്നു? ഹേ കമലാസന! ഞാൻ പുറപ്പെടട്ടെ. ഞാൻ പോകുന്ന മാർഗ്ഗങ്ങളിൽ കുളങ്ങളിലും വാപികളിലും താമരകൾ വിടർന്ന് നിൽക്കും. വിടന്ന താമരകളെ-മലയം മലയിൽ നിന്ന് ചന്ദന മണം പേറിവരുന്ന മാരുതൻ തലോടും. ശങ്കരാശ്രമം ഗുണമേറിയ മണം കൊണ്ട് ഗുണവും മണവും ഏറി നിൽക്കും. വള്ളികൾ ഒക്കെയും പൂ പൂത്ത് കിടക്കും. മരങ്ങളിൽ കമ്പുകൾ ഇലയും പൂവും കായും മുററി പ്പിടിച്ച് ചാഞ്ഞ് നിൽക്കും: പൂത്ത വള്ളികൾ പൂത്തു കായിച്ച മരങ്ങളിൽ, ഊഞ്ഞാലാടും: പല വള്ളികൾ, പല നിറമുള്ള പൂക്കളെ കൊണ്ട് മരങ്ങൾ പ്പാവു കെട്ടി, വിതാനിച്ചു കിടക്കുന്നത് കണ്ടാൽ-കാമന്, കിങ്കരനാകാത്ത താപസനെ ഞാൻ കാണുന്നില്ല. അല്ല, എന്റെ പ്രയോഗങ്ങളെ കൊണ്ട് ഹരൻ ക്ഷുബ്ധനാകയില്ല എന്നാണ് എങ്കിൽ തന്നെ-എനിക്ക് എന്ത്? ഞാൻ സർവ്വ പ്രയത്നങ്ങളെ കൊണ്ട് പ്രയത്നിക്കും. യോഗ നിർദ്ദേശിതമായ അങ്ങയുടെ വാക്കുകൾ പാഴാവാൻ പാടില്ല. അങ്ങ് സതീപ്ര

ഭാവത്തെ വിവരിച്ചത് ഞാൻ കേട്ടു. അങ്ങ് വീണ്ടും വീണ്ടും ആജ്ഞാപിക്കുന്ന ഈ കാര്യത്തെ കുറിച്ച്-ഞാൻ കൃത നിശ്ചയനായി. ഭോ ത്രിലോകേശ! അങ്ങയും എനിക്ക് സഹായകർമ്മത്തെ ചെയ്യേണ്ടതുണ്ട്. യോഗനിദ്ര, കാല താമസം, വരുന്നാതെ ശംഭു ഭാര്യാ പദത്തെ പ്രാപിക്കുമാറ്—അങ്ങ് വേണ്ടതു ചെയ്തു കൊള്ളണം. ഞാൻ മാര ശതങ്ങളോട് ഒരുമിച്ച് ഒരുങ്ങി ഇറങ്ങി—മഹാ ദേവന്റെ യമ നിയമാऽऽസന പ്രാണായാമ പ്രത്യാഹാര ധ്യാന സമാധി കളെ ഏറ് പിണങ്ങി-തോററു പോരുവാൻ—ഇടയാകരുത്. ഹരന്റെ യോഗ വികാരത്തെ ആവതും വിഘ്നം ചെയ്യുവാനായി—ഇതാ ഞാൻ ഇറങ്ങി കഴിഞ്ഞു.'' ബ്രഹ്മാവ് അന്തർദ്ധാനം ചെയ്തു. കാമൻ രതി, വസന്തം, ഭാവങ്ങൾ, ഹാവങ്ങൾ, കലകൾ എന്നിവർ ശങ്കര സമീപത്തേക്ക് നടന്നു.

മഹാ മായ ദക്ഷന്റെ പുത്രിയായി സതി എന്ന നാമത്തിൽ അവതരിച്ചു. ശിവൻ സതിയെ വിവാഹം ചെയ്തു. സതീ വിവാഹം സംബന്ധിച്ച് കാമൻ ചെയ്ത സഹായ കർമ്മത്തെ ഈ ഭാഗവതം പുസ്തകത്തിൽ അന്യത്ര-ദക്ഷന്റെ ചരിത്രത്തിൽ-കാണാം. സതി ദേഹത്യാഗം ചെയ്ത ശേഷം സങ്കടതാഡിതനായ പരമ ശിവനെ വീണ്ടും വിവാഹ കാര്യത്തിൽ ഉദ്യോഗിപ്പിക്കുന്നതിനായി ദേവന്മാർ കാമനെ ആശ്രയിക്കുന്നതും കാമൻ കാര്യം സാധിച്ചു എങ്കിലും പരമ ശിവന്റെ നേത്രാഗ്നിയിൽ പെട്ട് കരിഞ്ഞതും അനന്തരം അനംഗൻ എന്ന നാമത്തിൽ പ്രസിദ്ധനായതും ആയ സംഭവങ്ങൾ ഈ ഭാഗവതത്തിൽ അന്യത്ര ശിവൻ എന്ന ശീർഷികയിൽ ഉണ്ട്. കാമന് മത്സ്യം അല്ലെങ്കിൽ മകരം ധ്വജമാകുന്നു. കാമന്റെ വില്ല് പുഷ്പമയവും ഞാൺ മധുകര പരമ്പരയും ആകുന്നു.

അരവിന്ദ മശോകം ച ചൂതം ച നവമാലികാ
നീലോല്പലം ച പഞ്ചൈതേ പഞ്ചബാണസ്യ സായകാഃ

എന്നുള്ളതിനാൽ കാമന്റെ ബാണങ്ങൾ അഞ്ചു തരം പുഷ്പങ്ങളാണ് എന്നത്രെ പ്രസിദ്ധി.

ഉന്മാദന സ്താപന ശ്ച ശോഷണഃ സ്തംഭന സ്തഥാ
സമ്മോഹന ശ്ച കാമസ്യ പഞ്ചബാണാഃ പ്രകീർത്തിതാഃ

എന്നും പ്രസ്താവമുണ്ട്. അരവിന്ദം ഉന്മാദനത്തെ- അശോകം താപനത്തെ- ചൂതം ശോഷണത്തെ- നവമാലിക സ്തംഭനത്തെ- നീലോല്പലം സമ്മോഹനത്തെ-ഫലിപ്പിക്കുന്നു എന്ന്-വിദ്വാന്മാർ അനുമാനിക്കുന്നു. കാമന്റെ വാഹനം ശുകമാകുന്നു.

ഹൃദി കാമോ ഭ്രുവഃ ക്രോധോ ലോഭ ശ്ചാऽധരദച്ഛദാത

കാമൻ ബ്രഹ്മാവിന്റെ ഹൃദയത്തിൽ നിന്ന് പ്രഭവിച്ചു എന്ന് ഭാഗവതത്തിൽ കാണുന്നുണ്ട്. എന്നാൽ ഭാഗവതത്തിൽ തന്നെ, സ്ഥാനാന്തരത്തിൽ ''കാമഃ സങ്കല്പജഃ സ്മൃതഃ'' എന്നും കാണുന്നുണ്ട്.

ബ്രഹ്മാവ്
|
ധർമ്മൻ
|
സങ്കല്പൻ
|
കാമൻ

സങ്കല്പ പുത്രനായ കാമൻ ബ്രഹ്മ പുത്രനായ കാമന്റെ അവതാരമാണെന്ന് സങ്കല്പിക്കപ്പെടണം. കാമൻ വിഷ്ണുവിന്റെ പുത്രനാണെന്നും വിദ്വൽ പക്ഷമുണ്ട്. വിഷ്ണുവിന്റെ അവതാരമായ കൃഷ്ണന്റെ പ്രഥമ പുത്രനായ പ്രദ്യുമ്നൻ-കാമന്റെ അവതാരമാണ്-എന്നുള്ളതിനെ കുറിച്ച്, മതഭേദമില്ല. പ്രദ്യുമ്നന്റെ ഭാര്യയായ മായാവതി കാമന്റെ ഭാര്യയായ രതിയുടെ അവതാരവും ആയിരുന്നു. കാമൻ സ്ത്രീകളെയും, രതി പുരുഷന്മാരെയും, ഇന്ദ്രിയ മഥനം ചെയ്യുന്നു-എന്ന് പക്ഷമുണ്ട്. രതിയെ കൂടാതെ പ്രീതി, ശക്തി, മദശക്തി എന്ന് മൂന്ന് ഭാര്യമാരും-കാമന് ഉണ്ടായിരുന്നു എന്ന് ചിലേടങ്ങളിൽ കാണുന്നു. ശില്പരത്നം എന്ന പുസ്തകത്തിൽ കാമന്റെ പ്രതിഷ്ഠയെ കുറിച്ച് കാണുന്ന പദ്യങ്ങളിൽ നിന്ന് കാമനെ കുറിച്ച് പല സംഗതികളും വെളിവാകുന്നുണ്ട്.

വക്ഷ്യേ മനസിജം ദേവം ഇക്ഷുചാപ ധരം സദാ
പഞ്ചപുഷ്പ മയാൻ ബാണാൻ ബിഭ്രാണം ദക്ഷിണേ കരേ

ഹരിതം ലോഹിതം വാऽപി ദിവ്യാഭരണ ഭൂഷിതം
കിഞ്ചിൽ കുടില സംസ്ഥാന പുഷ്പമാലാ വിരാജിതം

പീതവസ്ത്രം വസാനം ച വസന്തേന സമന്വിതം
നാനാ കുസുമ ഭൂഷേണ- കങ്കേളീ പത്ര വാസസാ

മാധവീ കർണ്ണ പൂരേണ കണ്ഠേ ബകുള മാലിനാ
പരേക സ്വർണ്ണ സംകാശൈഃ കൃത ശേഖര ശോഭിനാ

പാർശ്വേ ചാऽശ്വമുഖഃ കാര്യോ മകര ധ്വജ ധാരകഃ
പ്രീതിർ ദക്ഷിണഭാഗേऽസ്യ ഭോജനോ പസ്കരാന്വിതാ

വാമാംഗേ രതിഃ കാര്യാ രന്തുകാമാ നിരന്തരം
ശയ്യാ തു സാരസൈ ർയുക്താ വാപികാ നന്ദനം വനം

കാമ ദേവന്റെ പ്രതിമ ഇങ്ങനെയാണ്. ഇടത്തു കൈയിൽ കരിമ്പു വില്ല്, വലത്തു കൈയിൽ അരവിന്ദം, അശോകം, ചൂതം, നവ മാലിക, നീലോല്പലം-എന്ന് അഞ്ച് അമ്പുകൾ ഉണ്ടായിരിക്കണം. നിറം പച്ചയോ ചുവപ്പോ ആയിരിക്കണം. ശരീരം ആഭരണങ്ങളെ കൊണ്ടും മുകെ കെ മട്ടിയ പൂ മാലകളെ കൊണ്ടും അലംകൃതമായിരിക്കണം. മഞ്ഞ മുണ്ട് ഉടുത്തിരിക്കണം. വസന്തം അടുത്തുണ്ടായിരിക്കണം. പല തരം പൂവുകൾ, അശോക മരത്തിന്റെ ഇല, കാതിൽ മാതളപ്പൂ കട്ടുക്കൻ, കഴുത്തിൽ കേസരപ്പൂമാല എന്നിവയൊക്കെയും ആവശ്യമായ അംശങ്ങളത്രെ. ഒരു വശത്ത് മീൻ കൊടി എടുത്ത അശ്വമുഖനായ ധ്വജ വാഹകൻ നിൽക്കണം. വലത്തു വശത്ത് വിവിധ ഭക്ഷ്യ ദ്രവ്യങ്ങളെ എടുത്ത്-പ്രീതി, സന്നദ്ധയായി നിൽക്കണം: ഇടത്തു വശത്ത് രതി നിരന്തരം രന്തുകാമയായി നിൽക്കണം. കൂടാതെയും സന്തോഷം വളർക്കുന്ന ഒരു ഉദ്യാനവും അതിൽ സാരസ പക്ഷികൾ വിഹരിക്കുന്ന ഒരു സരസ്സും അതിന്റെ തീരത്ത് ഒരു ശയ്യയും ഉണ്ടായിരിക്കണം. കാമ ദേവന്റെ പ്രതിമയെ കുറിച്ച് വേറെ ഒരു വിധിയേയും ഇവിടെ ഉദ്ധരിക്കട്ടെ. വിഷ്ണു ധർമ്മോത്തരത്തിൽ ഇങ്ങനെ കാണുന്നു.

കാമദേവ സ്തു കർത്തവ്യോ രൂപേണാऽപ്രതിമോ ഭുവി
അഷ്ടബാഹുഃ പ്രകർത്തവ്യഃ ശംഖ പത്മ വിഭൂഷണഃ

ചാപ ബാണകര ശ്ചൈവ മദോദഞ്ചിത ലോചനഃ
രതിഃ പ്രീതിഃ തഥാ ശക്തിഃ മദശക്തിഃ തഥോജ്വലാ

യതസ്ര സ്തസ്യ കർത്തവ്യാഃ പത്ന്യോ രൂപ മനോഹരാഃ
ചത്വാര ശ്ച കരാ സ്തസ്യ കാര്യാ ഭാര്യാ സ്തനോപഗാഃ
കേതു ശ്ച മകരഃ കാര്യഃ പഞ്ചബാണോ മുഖോ മഹാൻ

കാമദേവന്റെ പ്രതിമയെ നിർമ്മിക്കേണ്ടതു് ഇങ്ങനെയാകുന്നു. രൂപം പകരമില്ലാത്തതായിരിക്കണം. കൈകൾ എട്ട് വേണം. മൂന്നു് കൈകളിൽ ശംഖം, ചക്രം, ഗദ, ഒരു കൈയിൽ വില്ല് എന്നിവ ഉണ്ടായിരിക്കണം. കണ്ണുകൾ മദം കൊണ്ടു് മനോഹരമായിരിക്കണം. നാല് കൈകളും കൂട്ടെ, രതി, പ്രീതി, ശക്തി, ഉജ്വലയായ മദശക്തി എന്ന ഭാര്യമാരെ തലോടുന്നതായി കാണപ്പെടണം. ഭാര്യമാരുടെ പ്രതിമകൾ തന്നെയും രൂപം കൊണ്ടു് മനോഹരമായിരിക്കണം. കാമന്റെ കേതുവായി മത്സ്യവും, അതിന്റെ വായിൽ അഞ്ചു ശരങ്ങളും ഉണ്ടായിരിക്കണം.

രസങ്ങളിൽ പ്രാധാന്യം നൽകപ്പെട്ടിരിക്കുന്ന ശൃംഗാരം മന്മഥനെ സംബന്ധിച്ചാണു്, നിത്യവും നിൽക്കുന്നതു്. ആയതിനാൽ രസങ്ങളെ കുറിച്ചു് ചർച്ചക്ക് ഇവിടം സ്ഥാനം തന്നെ—രസം എന്നതിന്റെ പ്രഥമമായ

രസ നിർദ്ദേശം

അർത്ഥം ശബ്ദം എന്നാകുന്നു. ''കരീവ വന്യഃ പരുഷാരരാസ'' ''രസതാം നിർഭരം നൂപുരാണാം'' ഇത്യാദി പ്രയോഗങ്ങൾ കാണുക. എന്നാൽ രസ, ആസ്വാദനേ എന്നുള്ളതിനാൽ—രസം എന്നതിനു് ആസ്വാദനം എന്നും അർത്ഥമുണ്ടു്. മനുഷ്യൻ ബാഹ്യാംഗമായ നാക്കു കൊണ്ടു് ആസ്വദിക്കുന്ന രസങ്ങൾ ആറാകുന്നു. അവ യാകട്ടെ, കടു, ആമ്ല, മധുര, ലവണ, തിക്ത, കഷായങ്ങൾ എന്നവ അത്രെ. മനുഷ്യൻ അന്തരംഗമായ മനസ്സു കൊണ്ടു് ആസ്വദിക്കുന്ന രസങ്ങളും ഉണ്ടു്. ഈ വക രസങ്ങൾ എട്ടാണു്, എന്നത്രെ, സാധാരണ പറയാറുള്ളതു്. ''ശൃംഗാര വീര കരുണാഽത്ഭുത ഹാസ്യ ഭയാനകാഃ ബീഭത്സ രൌദ്രൌ ച രസാഃ'' എന്നു് അമരം. ഇവയെ കൂടാതെ ശാന്തം എന്നതിനെ ഉൾപ്പെടുത്തി രസങ്ങൾ ഒമ്പതാണു് എന്നും, വത്സലം എന്നതിനെയും ഉൾപ്പെടുത്തി രസങ്ങൾ പത്താണു് എന്നും പറയും. ''ശൃംഗാര ഹാസ്യ ബീഭത്സ വീരാഽത്ഭുത ഭയാനകാഃ രൌദ്രശ്ച കരുണശ്ചാഽഷ്ടൌ രസാഃ ശാന്തോഽപി ച ക്വചിത്'' എന്നു് വൈജയന്തി. ''സ്ഫുടം ചമത്കാരിതയാ വത്സലഞ്ച രസം വിദുഃ'' എന്നു് സാഹിത്യദർപ്പണം. മേൽ ഉദ്ധരിക്കപ്പെട്ട അമര പദ്യത്തിൽ—ബീഭത്സരൌദ്രൌ ച രസാഃ—എന്നിങ്ങനെ ''ച'' എന്നു കൂടെ പ്രയോഗിച്ചിരിക്കുന്നതു്—ശാന്തം വത്സലം—എന്ന രണ്ടിനെ കൂടി സൂചിപ്പിക്കുവാനാണു് എന്നു് പക്ഷമുണ്ടു്. ശാന്തം വത്സലം എന്നവയെ രസങ്ങളുടെ പട്ടികയിൽ നിന്നു് ഒഴിവാക്കുന്നവർ—അവ നാട്യവിദ്യയിൽ സ്ഥാനമില്ലാത്തവ ആണു് എന്നു് വാദിക്കും.

''ശാന്തസ്യ ശമസാധ്യത്വാം നടേ ച തദസംഭവാത് അഷ്ടാവേവ രസാ നാട്യേ ന ശാന്തസ്തത്ര യുജ്യതേ'' ഈ ന്യായം സ്വീകാര്യമാണു് എന്നു തോന്നുന്നില്ല. ശൃംഗാരാദി എട്ടു് രസങ്ങൾ തന്നെയും വാസ്തവത്തിൽ നടനു് ഉള്ളവയല്ല: നടൻ അവയെ ആസ്വദിക്കുന്നതായി നടിക്കുക മാത്രമാകുന്നു. ശാന്തം ഉണ്ടാകണമെങ്കിൽ ശമം സമ്പാദിതമായിരിക്കണം എന്നതിനു് സംശയമില്ല. ''ശാന്തസ്യ ശമസാധ്യത്വാൽ'' എന്നതു് സ്വീകാര്യമാണു്. എന്നാൽ നടൻ ശമത്തെ സമ്പാദിച്ചവൻ അല്ല എങ്കിലും, ഇതര രസങ്ങളെപ്പോലെ ശാന്തത്തേയും നടിക്കാവുന്നതാകുന്നു. എന്നു മാത്രമല്ല, ''ബ്രഹ്മൈവ രസ'' ''രസോ വൈ സഃ'' എന്നു ശ്രുതി ഉണ്ടു്. ആയതിനാൽ രസം ഒന്നു് മാത്രമാണു് എങ്കിൽ അതു ശാന്തം തന്നെ എന്നും വാദിക്കുകയോ സ്ഥാപിക്കുകയോ ആകാവുന്നതാകുന്നു. വത്സലത എന്നതു് ഏതെങ്കിലും ഒരു പദാർത്ഥത്തെ കുറിച്ചു് മനസ്സിൽ ഉളവാകുന്ന പ്രേമാതിശയമാകുന്നു. ഇതു് ഈശ്വരനെ കുറിച്ചോ, സമന്മാരെ കുറിച്ചോ, അധഃസ്ഥന്മാരെ കുറിച്ചോ ആകാവുന്നതും തന്നെ. ഈ വികാരത്തിനു് രസത്വമില്ല എന്നു പറഞ്ഞു കൂടാ. ''സ്ഫുടം ചമത്കാരിതയാ'' എന്നാണല്ലോ സാഹിത്യദർപ്പണകാരൻ പ്രസ്താവിക്കുന്നതു്. ഈ രസങ്ങൾ ഉളവാകുന്ന സന്ദർഭം ഏതാണെന്നു് വിധിയുണ്ടു്. വിധിയിൽ കാണുന്ന സന്ദർഭം അനുസരിച്ചു് രസം പുറപ്പെട്ടു കൊള്ളണം എന്നല്ല: രസം പുറപ്പെടുന്ന സന്ദർഭങ്ങളെ—ദുർഗ്രഹമായ മനസ്സിനെ അപഗ്രഥനം ചെയ്ത നിരീക്ഷകന്മാർ—നിർവ്വചനം ചെയ്തിട്ടുണ്ടു്. ആ നിർവ്വചനങ്ങളെയാണു് വിധി എന്നു പറയുന്നതു്. ''രതി ഉള്ളേടത്തു് ശൃംഗാര രസം ഉളവാകുന്നു. രതി എന്നതിന്റെ അർത്ഥം ഇങ്ങനെയാണു്;—രതിർ മനോഽനുകൂലേഽർത്ഥേ മനസഃ പ്രവണായിതം'' രതി എന്നതിനെ ശൃംഗാരത്തിന്റെ സ്ഥായീഭാവം എന്നു് പറയും. രതി ഇല്ലാത്തേടത്തു് ശൃംഗാര രസം ഉളവാകയില്ല. ഇതു പോലെ ഇതര രസങ്ങൾക്കും സ്ഥായീ ഭാവങ്ങൾ ഉണ്ടു്. ഉത്സാഹം എന്ന സ്ഥായീഭാവം ഉള്ളേടത്തു് വീര രസം. ശോകം ഉള്ളേടത്തു് കരുണ രസം. വിസ്മയം ഉള്ളേടത്തു് അത്ഭുത രസം. ഹാസം ഉള്ളേടത്തു് ഹാസ്യരസം, ഭയം ഉള്ളേടത്തു് ഭയാനക രസം. ജുഗുപ്സ—അറപ്പു്—ഉള്ളേടത്തു് ബീഭത്സ രസം. ക്രോധമുള്ളേടത്തു രൌദ്രരസം. നിർവ്വേദം ഉള്ളേടത്തു് ശാന്തം. വത്സലത ഉള്ളേടത്തു വത്സലം. സ്ഥായീഭാവങ്ങളും രസങ്ങളും വേർ വേറായി ഗ്രഹിക്കപ്പെടേണ്ടവയാണു്. രതിരസം, ഉത്സാഹരസം, ശോകരസം, വിസ്മയ രസം, ഹാസരസം, ഭയരസം, ജുഗുപ്സാ രസം, ക്രോധരസം, നിർവ്വേദ രസം, വത്സലതാ രസം—എന്നിങ്ങനെ പറയപ്പെടരുതു്. രസങ്ങളുടെ സ്വഭാവം സാമാന്യമായി ഗ്രഹിക്കപ്പെട്ടാൽ അവയിൽ ചിലതു് മറ്റു് ചിലതിനോടു് ഒരുമിച്ചു് നിൽക്കുകയില്ല എന്നു് പ്രത്യക്ഷമാകും. അങ്ങനെ ഒരുമിച്ചു് ഭവിക്കാത്തവ ഏവയാണെന്നും വിദ്വാൽമതം പ്രകടിതമായിട്ടുണ്ടു്.

''ആദ്യ; കരുണ ബീഭത്സ രൌദ്ര വീര ഭയാനകേഃ''

ഒന്നാമത്തതായ ശൃംഗാര രസം എന്നതു്, കരുണ ബീഭത്സ രൌദ്ര വീര ഭയാനകങ്ങളോടു്—ഒരുമിച്ചു് നിരർഗ്ഗളമായി വർത്തിക്കുക ഇല്ല. ശൃംഗാര രസം ഈ രസങ്ങൾക്കു് വിരോധി ആകുന്നു. ''ഭയാനകേന ശാന്തേന തഥാ വീര രസസ്മൃതഃ'' വീര രസം, ഭയാനക ശാന്ത രസങ്ങൾക്കു് വിരോധി: ''കരുണോ ഹാസ്യ ശൃംഗാര രസാഭ്യാമപി താദൃശഃ'' കരുണ രസം ഹാസ്യ ശൃംഗാര രസങ്ങൾക്കു് വിരോധി. ''ഭയാനകേന കരുണേനാഽപി ഹാസ്യോ വിരോധഭാക്'' ഹാസ്യരസം, ഭയാനക കരുണ രസങ്ങൾക്കു് വിരോധി. ശൃംഗാര വീര രൌദ്രാഖ്യ ഹാസ്യ ശാന്തൈർ ഭയാനകഃ'' ഭയാനക രസം, ശൃംഗാര വീര രൌദ്ര ഹാസ്യ ശാന്ത രസങ്ങൾക്കു് വിരോധി. ''ശൃംഗാരേണ തു ബീഭത്സ ഇത്യാഖ്യാതാ വിരോധിതാ'' ബീഭത്സ രസം ശൃംഗാരത്തിനു് വിരോധി. ''രൌദ്രസ്സ്യ ഹാസ്യ ശൃംഗാര ഭയാനകരസൈരപി'' രൌദ്രരസം, ഹാസ്യ ശൃംഗാര ഭയാനക രസ വിരോധി. ''ശാന്തസ്സ്യ വീര ശൃംഗാര രൌദ്ര ഹാസ്യ ഭയാനകൈഃ'' ശാന്തരസം, വീര ശൃംഗാര രൌദ്ര ഹാസ്യ ഭയാനക രസങ്ങൾക്കു് വിരോധി. വത്സലം എന്നതു് രസങ്ങളുടെ വർഗ്ഗത്തിൽ സ്ഥാനം അപ്രധാനമാകയാൽ വിരോധ രസങ്ങളെ കുറിച്ചു് സാധാരണ പ്രസ്താവം ഇല്ല. ശൃംഗാര രസം എന്ന

ത് ഭയാനകത്തിന് വിരോധിയാണ്; എന്നു പറഞ്ഞാൽ— രണ്ടും ഒരുമിച്ച് ഒരളവിലും വർത്തിക്കുക ഇല്ല എന്നല്ല, ഗ്രഹിക്കപ്പെടേണ്ടത്. ശൃംഗാര രസം വളരുന്നതിന് അനുസരിച്ച് ഭയാനകം വരളും എന്നു മാത്രമാണ് വാസ്തവം. അതുപോലെ ഭയാനകം വളരുന്നേടങ്ങളിൽ ശൃംഗാരം വരളും എന്നും ഗ്രഹിക്കാം. ഇതുപോലെ ഇതര രസങ്ങളെ കുറിച്ചും ഗ്രഹിക്കപ്പെടണം. സാഹിത്യത്തിന്റെ ) അല്ലെങ്കിൽ കാവ്യത്തിന്റെ ജീവൻ രസമാകുന്നു എന്ന് പ്രബലമായ വിദ്വൽ പക്ഷമുണ്ട്. "വാക്യം രസാത്മകം കാവ്യം" രസാത്മകമായ വാക്യം മാത്രമാണ് കാവ്യം.

## നവരസ നിർദ്ദേശം

### 1. ശൃംഗാരം.

"ശൃംഗം ഹി മന്മഥോദ്രേകഃ തദാഗമന ഹേതുകഃ ഉത്തമപ്രകൃതി പ്രായോ രസഃ ശൃംഗാര ഇഷ്യതേ" ശൃംഗം എന്നതിന് മന്മഥ വികാരം എന്നർത്ഥം: ആ വികാരം ഭവിക്കുന്നതിന് ഹേതുവും പ്രായേണ ഉത്തമന്മാരിൽ ഭവിക്കുന്നതും ആയ രസം ശൃംഗാരം. വേറെയും നിർവ്വചനം ഉണ്ട്: "പുംസഃ സ്ത്രീയാം സ്ത്രീയാഃ പുംസി സംഭോഗം പ്രതി യാ സ്പൃഹാ സ ശൃംഗാര ഇതി ഖ്യാതഃ ക്രീഡാ രത്യാദി കാരകഃ" പുരുഷന് സ്ത്രീയിൽ, സ്ത്രീക്ക് പുരുഷനിൽ ഉണ്ടാകുന്ന സംഭോഗ സ്പൃഹയെ ശൃംഗാരം എന്ന് പറയുന്നു. സ്ത്രീപുരുഷന്മാർ തമ്മിൽ ഭവിക്കുന്ന ഈ രതിഭാവത്തെ അനുരാഗം എന്നും പറയും. ശൃംഗാരത്തിന് സ്ഥായീഭാവം രതി, അധിദേവത വിഷ്ണു, വർണ്ണം ശ്യാമളം എന്നിങ്ങനെയാണ്, ശാസ്ത്രനിർണ്ണയം. ശൃംഗാര രസത്തെ വ്യാഖ്യാന സൗകര്യം പ്രമാണിച്ച് രണ്ടു തരമായി പിരിക്കാറുണ്ട്: വിപ്രലംഭ ശൃംഗാരം, സംഭോഗ ശൃംഗാരം; സ്ത്രീപുരുഷന്മാർ തമ്മിൽ അനുരക്തരാണ്, എങ്കിലും വിഘ്നങ്ങൾ നിമിത്തം കാമപൂരണം സിദ്ധമാകാത്ത അവസ്ഥയ്ക്ക് വിപ്രലംഭ ശൃംഗാരം എന്നു പേര്. വിപ്രലംഭ ശൃംഗാരത്തിനും നാല് പിരിവുകളെ പ്രധാനമായി തെളിഞ്ഞു കാണാം. 1. പൂർവ്വരാഗം: കണ്ടോ കേട്ടോ അനുരാഗം പൂണ്ടവരും അഭിലാഷ പൂരണത്തിന് വിഘാതം കാണുന്നവരും ആയ നായികാനായകന്മാരുടെ അവസ്ഥയ്ക്കാണ് പൂർവ്വരാഗം എന്നു പേര്. ഈ അവസ്ഥയിൽ വർത്തിക്കുന്ന കാമിനീകാമുകന്മാരുടെ ക്ലേശം വളരുന്നത്, പത്തു പടികളിലായി കാണാം. ആ പടികളെ പത്തു കാമദശകൾ എന്നു പറയും. "അഭിലാഷശ്ചിന്താ സ്മൃതി ഗുണകഥനോദ്വേഗ സംപ്രലാപാശ്ച ഉന്മാദോഽഥ വ്യാധിഃ ജഡതാ മൃതി രതി ദശാഽത്ര കാമദശാഃ" ആരംഭം കേവലം അഭിലാഷം—ആഗ്രഹം—മാത്രമാണ്; അടുത്ത പടി-ചിന്ത—അഭിലാഷ പൂരണത്തിനുള്ള ഉപായങ്ങളെ കുറിച്ച് ചിന്ത—അത്രെ. ഉപായം ലഭിക്കാതാവുമ്പോൾ-സ്മൃതി-ഇതര കാര്യ വിദ്വേഷപൂർവ്വം പ്രസ്തുത കാമകാര്യത്തിൽ തന്നെ സ്മൃതി-ഭവിക്കുന്നു. പല ദിവസമോ ദീർഘകാലമോ ഇങ്ങനെ കഴിഞ്ഞാൽ സ്വയം ലജ്ജ മറന്ന് കാമുകന്റെ അല്ലെങ്കിൽ കാമുകിയുടെ ഗുണങ്ങളെ കുറിച്ച് പാർശ്വസ്ഥിതന്മാരോട്-ഗുണകഥനം-ആയി. അപ്പോഴും കാമപൂരണം സിദ്ധിച്ചില്ല എങ്കിൽ ഉദ്വേഗം, പ്രലാപം, ഉന്മാദം എന്നവ പുറകെ ചെന്നു കൂടുന്നു. ഉദ്വേഗം സർവ്വത്തെ കുറിച്ചും വെറുപ്പ്; പ്രലാപം എന്നാൽ കേൾക്കാൻ ആരും ഇല്ലാത്തേടങ്ങളിലും ഭാഷണം ചെയ്യുക: ഉന്മാദം എന്നാൽ കാര്യാഽകാര്യ വിജ്ഞാന വിഹീനത. ഇതിന്റെ ശേഷം വ്യാധിയാണെന്ന് സ്പഷ്ടം. ഫലം വരാത്ത ഒരേ കാര്യത്തിൽ മനസ്സിനെ ദീർഘകാലം പൂണ്ടാക്കുന്നവന്റെ ശരീരം വിളറും, മെലിയും; അതു കഴിഞ്ഞാൽ ജഡത ആയി. വല്ലേടവും കിടക്കുവാൻ അല്ലാതെ-നടക്കുവാനും ചിന്തിക്കുവാനും കഴിവില്ലാതാകും. ആ ദുർഭഗൻ ഒടുവിൽ അങ്ങനെ മൃതിയെ അടയുന്നു. ആയതിനാൽ വിപ്രലംഭ ശൃംഗാരത്തിൽ കാമദശകളിൽ അവസാനത്തേത് മൃത്യു-തന്നെ. ശൃംഗഃ എന്നതിന് മരണം എന്നർത്ഥം ഉണ്ട്. ശൃ ഹിംസായാം; അപ്പോൾ ശൃംഗാരം എന്നതിന് മരണത്തെ പ്രാപിപ്പിക്കുന്നത് എന്ന് അർത്ഥമായി. ശൃംഗാരം എന്നതിന് മരണം വരയ്ക്കുള്ള പത്ത് അവസ്ഥകളെ പ്രാപിപ്പിക്കുന്നത് എന്നും നിർവ്വചനം ഉണ്ട്. പത്താം കാമദശ എന്നതിന്റെ നാമം മൃത്യു എന്നാണ് എങ്കിലും, ദൃശ്യകാവ്യങ്ങളിൽ പ്രത്യേകിച്ചും നായികാനായകന്മാരെ മരണം പൂകിക്കാറില്ല. വിഷം കുടിച്ചോ തീയിൽ ചാടിയോ, മററു പ്രകാരത്തിലോ മരണത്തെ വരിക്കുവാൻ ഉത്സാഹിച്ചു എന്നത് വരയ്ക്ക് മാത്രമാണ്, പുരോഗമനം-മരണം വരിക്കുന്നവർ, ദൈവാധീനത്താൽ വീണ്ടും ജീവിക്കുന്നതായും ഉണ്ട്. 2. വിപ്രലംഭ ശൃംഗാരത്തിന്റെ രണ്ടാമത്തെ അവസ്ഥയ്ക്ക് മാനം എന്നു പേർ: ഇത് ആത്മാഭിമാനം നിമിത്തം പ്രണയ പ്രകടനം നടക്കാത്തതു നിമിത്തം ഭവിക്കുന്ന വിപ്രലംഭം അത്രേ. 3. പ്രവാസം- ശാപം നിമിത്തമോ, സംഭവം നിമിത്തമോ കാര്യാന്തര വ്യഗ്രത നിമിത്തമോ, ഭവിക്കുന്ന വിപ്രലംഭം തന്നെ പ്രവാസം. 4. കരുണം- ഇതു കരുണരസമല്ല. "യൂനോ രന്യതരസ്മിൻ ഗതവതി ലോകാന്തരം പുനർല്ലഭ്യേ വിമനായതേ തദൈകസ്തദാ ഭവേത് കരുണ വിപ്രലംഭാഖ്യഃ." കാണാതായ കാമുകൻ കൈ വരുമെന്ന് ആശയുള്ള അവസ്ഥയിൽ വർത്തിക്കുന്ന വിപ്രലംഭം, കരുണം. കാണാതായ കാമുകൻ കൈവരുകയില്ലെന്നു മനസ്ഥിതിയിൽ സ്ഥായീഭാവം ശോകവും, രസം കരുണവുമാകുന്നു. ആ കരുണം വേറെയാണല്ലോ. സംഭോഗ ശൃംഗാരത്തിന് മുമ്പും പിമ്പും വിപ്രലംഭ ശൃംഗാരം ഭവിക്കാവുന്നതാകുന്നു. സംഭോഗ ശൃംഗാരത്തിന്റെ അവസ്ഥാഭേദങ്ങളാകട്ടെ, ദർശനം, സ്പർശനം, ചുംബനം, ആലിംഗനം എന്നിങ്ങനെ അനേകം അത്രേ! ശൃംഗാരശ്ശുചി രുജ്ജ്വല;-എന്നു മൂന്ന്, പര്യായങ്ങൾ ആകുന്നു. ശൃംഗാരം എന്നതിന് പല അർത്ഥങ്ങളും മുകളിൽ പറഞ്ഞു. ശുചി എന്നതിനെ രണ്ടു പ്രകാരത്തിൽ വ്യാഖ്യാനിക്കാറുണ്ട്. 1. ശുച്=ശോകേ. ശോക കാരണമാണ് ശുചി. 2. "ശുചിഃശുദ്ധേ" ശൃംഗാരം പ്രായേണ ഉത്തമ നായകന്റെ ലക്ഷണമാകയാൽ, ശുചി. ഉജ്ജ്വലം എന്നാൽ ജ്വലിക്കുന്നത്. ശമിക്കുക അസാധാരണമാകയാൽ ശൃംഗാരം എന്നതിന്, ഉജ്ജ്വലം എന്നു നാമം സിദ്ധിച്ചു.

സംപന്ന രമണീശീല സമ്പന്നരമണീം വിനാ
ഇത്യൂഢവാൻ നരമണീ രമണീം രുക്മിണീം ഹരിഃ

അവലോകനമപി സുഖയതി കുവലയ ദല ചാരു ചപല
ലനയനായാഃ

കിം പുന രമൃത സമാനം സരഭസ മാലിംഗനം തസ്യാഃ

ജയ ധരിത്ര്യാഃ പുരമേവ സാരം പുരേ ഗൃഹം സത്മനി
ചൈക ദേശഃ

തത്രാഽപി ശയ്യാ ശയനേ വരാ സ്ത്രീ രത്നോജ്ജ്വലാ രാജ്യസു
ഖസ്യ സാരഃ

സ്മിതേന ഭാവേന ച ലജ്ജയാ ഭിയാ
പരാങ്മുഖൈ രർദ്ധകടാക്ഷ വീക്ഷണൈഃ
വചോഭിരീർഷ്യാകലഹേന ലീലയാ
സമസ്തഭാവൈഃ ഖലു ബന്ധനം സ്ത്രിയഃ

ഉദ്ധുരാജമുഖീ മൃഗരാജകടിർ
ഗജരാജ വിരാജിത മന്ദഗതിഃ
യദി സാ വനിതാ ഹൃദയേ നിഹിതാ
ക്വ ജപഃ ക്വ തപഃ ക്വ സമാധിരതിഃ

ഭ്രൂചാതുര്യാൽകുഞ്ചിതാക്ഷാഃ കടാക്ഷാഃ
സ്നിഗ്ദ്ധാ വാചോ ലജ്ജിതാശ്ചൈവ ഹാസാഃ
ലീലാമന്ദം സുസ്ഥിതം ച സ്ഥിതം ച
സ്ത്രീണാമേതത് ഭൂഷണം ചായുധം ച.

സന്തോസ്ഫാരഹാരാ ഭയവരദകരാ സ്രസ്ത ധമ്മില്ല ഭാരാ
മൂലാധാരാധികാരാ നിഗമനിധിധരാ കാവ്യകോടിപ്രചാരാ
സംസാരാനല്പകാരാ സദന മയഹരാ ചി ദ്ഘനൈകാവതാരാ
താരാ ശൃംഗാരധാരാ മനസി വസതു മേ സവ്ധാ സവ്സാരാ.

സംസാരേസ്മിന്നസാരേ പരിണിതിതരളേ ദ്വേ ഗതീ—
പണ്ഡിതാനാം
തത്വജ്ഞാനാമൃതാംഭഃ പുളകിതമനസാം യാന്തു കാലഃ
കദാചിത്
നോ ചേത് മുഗ്ദ്ധാംഗനാനാം സ്തന ജഘന ഭരാഭോഗ—
സംഭോഗിനീനാം
സ്ഥൂലോപസ്ഥസ്ഥലീഷു സ്ഥഗിത കരതല സ്പർശ ലോലോദ്യ—
താനാം

സരോഗ്രഹം തസ്യ ഭ്രുവൈവ തർജ്ജിതം
ജിതാഃ സ്മിതേനൈവ വിധോരപി ശ്രിയഃ
കുതഃ പരം ഭവ്യ മഹോ മഹീയസീ
തദാനനസ്യാപി മിതൌ ദരിദ്രതാ.

മീനവതീ നയനാഭ്യാം ചരണാഭ്യാമപി സ്ഫുല്ല കമലവതീ
ശൈവാലിനീ ചൈവ കേശൈഃ സുരസേയം സുന്ദരീ സരസീ

അമൃതം തദധരബിംബേ
വചനേഷ്വമൃതം വിലോകനേഷ്വമൃതം
അമൃതമയൌ കുചകാമൌ
സത്യം സാ സൃഷ്ടിരപരൈവ.

ന ദേവകന്യകാ നാപി ഗന്ധർവ്വ കുല സംഭവാ
തഥാപ്യേഷാ തപോഭംഗം വിധാതും വേധസോപ്യലം

ഇയം വ്യാധായതേ ബാലാ ഭ്രൂരസ്യാഃ കാർമ്മുകായതേ
കടാക്ഷാശ്ച ശരായന്തേ മനോ മേ ഹരിണായതേ

കുങ്കുമപങ്കകളങ്കിതദേഹാ
ഗൌരപയോധരകമ്പിതഹാരാ
നൂപുരഹംസരണത് പദപത്മാ
കം ന വശീകുരുതേ ഭുവി രാമാ.

മന്ദ മന്ദഗമനാ കരിണീ കിം
ദീർ വിശാലനയനാ ഹരിണീ കിം
പൂർണ്ണചന്ദ്രമനോരമണീ കിം
പദ്യ രാമതി സഖേ തരുണീ കിം

അസ്യാശ്ചേൽ ഗതിസൌകുമാര്യ മധുനാ ഹംസസ്യ ഗർവ്വൈരലം
സല്ലാപോ യദി ധാർഷ്ട്യതാം പരഭൃതൈർ വാചംയമത്വ വ്രതം
അംഗാനാമകഠോരതാ യദി ദൃഷത്പ്രായൈവ സാ മാലതീ
കാന്തിശ്ചേത് കമലാ കിമത്ര ബഹുനാ കാഷായമാലംബതാം.

ഭ്രൂപല്ലവോ ധനുരപാംഗ തരംഗിതാനി
ബാണാ ഗുണാഃ ശ്രവണപാലി രിതി സ്മരേണ
തസ്യാമനംഗജയ ജംഗമ ദേവതായാം
അസ്ത്രാണി നിർജ്ജിതജഗന്തി കിമർപ്പിതാനി

അനാഘ്രാതം പുഷ്പം കിസലയ മലൂനം കരരുഹൈഃ
അനാവിദ്ധം രത്നം മധു മനാസ്വാദിത രസം
അഖണ്ഡം പുണ്യാനാം ഫലമിവ ച തദ്രൂപ മനഘം
ന ജാനേ ഭോക്താരം കമിഹ സമുപസ്ഥാസ്യതി വിധിഃ

മന്ദം മന്ദം ശ്രവണ പുടകോപാന്ത ഗന്താ ദൃഗന്തഃ
കിഞ്ചിൽ കിഞ്ചിൽ വിരമതി മനോ ധൂളികേളീരസേഭ്യഃ
ആവിർഭാവഃ സ്തനമുകുളയോഃ കാപി കാന്തിസ്സമന്താത്
അദ്യ ശ്വോ വാ കുസുമധനുഷോ യൌവരാജ്യാഭിഷേകഃ

ലാവണ്യാമൃത നിർഝരേണ സുദൃശഃ സിക്താഖിലാംഗ സ്ഥലീ
ജാത സ്തത്ര നവീന യൌവന കലാ ലീലാ ലതാ മണ്ഡലഃ
തസ്മിൻ വേഷ വിശേഷ ശീതളതരച്ഛായാസു സുപ്തോത്ഥിതഃ
കന്ദർപ്പഃ ത്രിജഗജ്ജയോദ്യമ പരോപ്യദ്യാപി നിദ്രാലസഃ

## 2. വീരം.

വീര=വിക്രാന്തൌ: വി:ഈര=ഗതൌ. വീരം: എന്നാൽ വിക്രമിക്കുന്നതു്:കടന്നു നില്ക്കുന്നതു് എന്നു് അർത്ഥം. വീരവും ഉത്തമ നായക ലക്ഷണം തന്നെ. ഇതിനു സ്ഥായീഭാവം ഉത്സാഹം: അധിദേവത, ഇന്ദ്രൻ:വർണ്ണം, ഹേമവർണ്ണം. വീരരസ നായകന്മാർ നാലു തരക്കാരാണു്. 1. ദാനവീരൻ. ഇതിനു് ദൃഷ്ടാന്തമായി പരശുരാമനെ സാധാരണ പറയുന്നു. പിതൃവധ ക്ഷുബ്ധ നായ പരശുരാമൻ ക്ഷത്രിയന്മാരെ ഇരുപത്തൊന്നു തവണ ജയിച്ചു ശേഷം, സവ്ഭൂമിയെ ബ്രാഹ്മണ ദാനം ചെയ്തു സംഭവം പ്രസിദ്ധവുമാണല്ലോ. .2 ധർമ്മവീരൻ, ഇതിനു ദൃഷ്ടാന്തം യുധിഷ്ഠിരനാണു്. 3. ദയാവീരൻ, ജീമൂതവാഹനൻ, ദൃഷ്ടാന്തം: ജീമൂതവാഹനൻ ഗരുഡനോടു പറയുന്നു. "എന്റെ സിരാമുഖത്തിൽ നിന്നു രക്തം ഒലിക്കുന്നു. എന്റെ ശരീരത്തിൽ മാംസം ഇനിയും ഉണ്ടു് എന്നു പ്രത്യക്ഷം, അങ്ങു് തൃപ്തനായും ഇല്ല. അങ്ങു് എന്തുകൊണ്ടു് വിരമിക്കുന്നു. ശേഷിച്ചു മാംസത്തെയും അങ്ങു് ഭക്ഷിക്കുക തന്നെ. 4. യുദ്ധവീരൻ, ദൃഷ്ടാന്തം ദാശരഥി രാമൻ.

കിയദിദ മധികം മേ യദ്ദ്വിജായാർത്ഥയിത്രേ
കവചമരമണീയം കുണ്ഡലം ചാർപ്പയാമി
അകരുണമവകൃത്യ ദ്രാക് കൃപാണേന നിര്യദ്
ബഹലരുധിരധാരം മൌലിമാവേദയാമി

രാജ്യം ച വസു ദേഹശ്ച ഭാര്യാ ഭ്രാതൃ സുതാശ്ച മേ
യച്ച ലോകേ സമായത്താ തദ്ധർമ്മായ സദോദ്യതം

സപദി വിലയമേതു രാജ്യലക്ഷ്മീഃ
ഉപരി പതന്ത്വഥവാ കൃപാണധാരാഃ

അപഹരത്വതരാം ശിരഃ കൃതാന്തോ
മമ തു മതിർ ന മനാഗപൈതു ധർമ്മാൽ

സിരാമുഖൈഃ സ്യന്ദത ഏവ രക്തം
അദ്യാപി ദേഹേ മമ മാംസമസ്തി
തൃപ്തിം ന പശ്യാമി തവാപി താവത്
കിം ഭക്ഷണാത് ത്വം വിരതോ ഗരുത്മൻ.

ഭോ ലങ്കേശ്വര! ദീയതാം ജനകജാ രാമഃ സ്വയം യാചതേ
കോഽയം തേ മതിവിഭ്രമഃ സ്മര നയം നാദ്യാപി കിഞ്ചിത്
ഗതം
നൈവം ചേത് ഖരദൂഷണത്രിശിരസാം കണ്ഠാസൃജാ പങ്കിലഃ
പത്രീ നൈവ സഹിഷ്യതേ മമ ധനുർജ്യാബന്ധബന്ധൂകൃതഃ

ആകർണ്ണ പലിതഃ ശ്യാമോ വയസാ ശീതിപഞ്ചകഃ
രണേ പര്യചരൻ ദ്രോണോ വൃദ്ധഃ ഷോഡശവർഷവത്

ലക്ഷ്മണോ ലഘുസന്ധാനോ ദൂരപാതീ ച രാഘവഃ
കർണ്ണോ ദൃഢപ്രഹാരീ ച പാർത്ഥസ്യൈതേ ത്രയോ ഗുണാഃ

ന കാലസ്യ ന ശക്രസ്യ ന വിഷ്ണോർ വിത്തദസ്യ ച
ശ്രൂയന്തേ താനി കർമ്മാണി യാനി യുദ്ധേ ഹനൂമതഃ

വീരോഽസൗ കിമു വർണ്യതേ ദശമുഖശ്ഛിന്നൈഃ ശിരോഭിഃ
സ്വയം
യഃ പൂജാസ്രജമുൽസുകോ ഘടയിതും ദേവസ്യ ഖട്വാംഗിനഃ
സൂത്രാർത്ഥീ ഹരകണ്ഠസൂത്രഭുജഗവ്യാകർഷണം യോദ്യതഃ
സാടോപം പ്രമഥൈഃ കൃതഭ്രുകുടീഭിശ്ഛിതാന്തരേ വാരിതഃ

ചത്വാരോ വയമൃത്വിജഃ സ ഭഗവാൻ കർമ്മോപദേഷ്ടാ ഹരിഃ
സംഗ്രാമാധ്വരദീക്ഷിതോ നരപതിഃ പത്നീ ഗൃഹീതവ്രതാ
കൗരവ്യാഃ പശവഃ പ്രിയാപരിഭവക്ലേശോപശാന്തിഃ ഫലം
രാജന്യോപനിമന്ത്രണായ രസതി സ്ഫീതാ യശോദുന്ദുഭിഃ

ക്ഷുദ്രാഃ സന്ത്രാസമേതേ വിജഹിത ഹരയോ ഭിന്നമത്തേഭകുംഭാ
യുഷ്മദ്ദേഹേഷു ലജ്ജാം ദധതി പരമമീ സായകാ നിഷ്പ-
തന്തഃ
സൗമിത്രേ തിഷ്ഠ പാത്രം ത്വമസി ന ഹി രുഷാം നന്വഹം
മേഘനാദഃ
കിഞ്ചിൽ സംരംഭലീലാനിയമിതജലധിം രാമമന്വേഷ-
യാമി.

കൃഷ്ടാ കേശേഷു ഭാര്യാ തവ തവ ച പശോസ്തസ്യ രാജ്ഞസ്ത-
യോർവാ
പ്രത്യക്ഷം ഭൂപതീനാം മമ ഭുവനപതേ രാജ്ഞയാ ദ്യൂതദാസീ
തസ്മിൻ വൈരാനുബന്ധേ വദ കിമപകൃതം തൈർഹതാ യേ-
നരേന്ദ്രാ
ബാഹ്വോർവീര്യാതിഭാരാത് ദ്രവിണഗുരുപദം മാമജിത്-
വൈവ ഗർവ്വഃ

## 3. കരുണം:

ക്ലേശ് * ഹിംസായാം: സകല രസങ്ങളേയും നശിപ്പിക്കുന്ന രസം കരുണരസം: ഇതിന്റെ സ്ഥായിഭാവം, ശോകം അധിദേവത യമൻ: വർണ്ണം, കപോതവർണ്ണം. ഇഷ്ടനാശം ദനിഷ്ടാപ്തേ: കരുണാഖ്യോ രസോ ഭവേത്.'' ഇഷ്ടനാശം അനിഷ്ടപ്രാപ്തി എന്നവ നിമിത്തം ഭവിക്കുന്ന ശോകഭാവത്തിൽ നിന്നു കരുണരസം ഭവിക്കുന്നു. ഈ കരുണത്തെ വിപ്രലംഭ കരുണത്തിൽ വേറായി ഗ്രഹിക്കണം. വിപ്രലംഭ കരുണത്തിന് സ്ഥായിഭാവം രതിഃ കരുണരസത്തിന് സ്ഥായി ശോകം. പുനസ്സംഭോഗം ആശിച്ചുകൂടാത്ത അവസ്ഥ, വിപ്രലംഭ കരുണമല്ല, കരുണം തന്നെ.

സാക്ഷാത് മഘവതഃ പൗത്രം പുത്രോ ഗാണ്ഡീവധന്വനഃ
സ്വസ്രീയോ വാസുദേവസ്യ തം ഗൃധ്രാഃ പര്യുപാസതേ.

മിതം ദദാതി ഹി പിതാ മിതം ഭ്രാതാ മിതം സുതഃ
അമിതസ്യ ഹി ദാതാരം ഭർത്താരം കാ ന ശോചതി.

ദേശേ ദേശേ കളത്രാണി ദേശേ ദേശേ ച ബാന്ധവാഃ
തം ദേശം നൈവ പശ്യാമി യത്ര ഭ്രാതാ സഹോദരഃ

മധ്യാഹ്നേ ദവവഹ്നിനോഷ്ണസമയേ ദന്ദഹ്യമാനാദ് ഗിരേഃ
കൃച്ഛ്റാൽ നിർഗ്ഗതമുത്തൃഷം ജലമഥോ വീക്ഷ്യൈക രക്ഷാ-
ക്ഷമം
പ്രേമ്ണാ ജീവയിതും പിബ പിബേ ത്യുച്ചാര്യ മിഥ്യാ -
പിബൻ
നിർമ്മഗ്നാ സ്വമപീതവാരി ഹരിണദ്വന്ദ്വം വിപന്നാ വനേ.

ഹാ മാത സ്ത്വരിതാഽസി കുത്ര കിമിദം ഹാ ദേവതാഃ ക്വാഽ
ശിഷോ
ധിക് പ്രാണാൻ പതിതോഽശനിർ ഹുതവഹ സ്തേഽംഗേഷു-
ദഗ്ധേ ദൃശൗ
ഇത്ഥം ഘർഘരമധ്യരുദ്ധകരുണാഃ പൗരാംഗനാനാം ഗിരഃ
ചിത്രസ്ഥാനപി രോദയന്തി ശതധാ കുർവ്വന്തി ഭിത്തീരപി.

പാതും ന പ്രഥമം വ്യവസ്യതി ജലം യുഷ്മാൻ സ്വപീതേഷു യാ
നാദത്തേ പ്രിയമണ്ഡനാഽപി ഭവതാം സ്നേഹേന യാ പല്ലവം
ആദ്യേ വഃ കുസുമപ്രസൂതിസമയേ യസ്യാ ഭവത്യുൽസവഃ
സേയം യാതി ശകുന്തലാ പതിഗൃഹം സർവ്വൈരനുജ്ഞായതാം

യാ കേളിച്യുതകേശലേശവിഷയാം ശയ്യാം ന ഭേജേ പുരാ
യാ ജാലാന്തരനിർഗ്ഗതാർക്ക കിരണദ്യോതാ ദപി മ്ലായതേ.
സേയം നിഷ്ഠുരകാഷ്ഠസഞ്ചിതചിതാം ദേദീപ്യ-
മാനാനലാം
സസ്മേരം ഭജതേ യദി പ്രിയമുഖം സ്നേഹസ്യ കിം ദുഷ്കരം.

ധ്വസ്തഃ കാവ്യോരുമേരുഃ കവിവിപണി മഹാരത്നരാശിർ
വിശീർണ്ണഃ
ശുഷ്കഃ ശബ്ദൗഘസിന്ധുഃ പ്രളയമുപഗതോ വാക്യമാണിക്യ
കോശഃ
ദിവ്യോദ്യാനം നിധാനം നിധനമുപഗതാ ഹാ ഹതാ ദിവ്യ
വാണീ
ബാണേ ഗീർവ്വാണവാണീ പ്രണയിനി വിധിനാ ശായിതേ-
ദീർഘനിദ്രാം

## 4. അൽഭുതം.

ന ഭൂതം=അൽഭുതം. അത്സ്യാത് ആശ്ചര്യവാചകഃ സ്ഥായീഭാവം, വിസ്മയം, അധിദേവത ഗന്ധർവ്വൻ, പീതവർണ്ണം.

തസ്മിൻ യുദ്ധേ ക്ഷണേനൈവ ത്വരിതോ വാനരധ്വജഃ
സരഥം സധ്വജം സാശ്വം ഭീഷ്മ മന്തർദ്ദധേ ശരൈഃ

രത്നദീപ്തിഷു സംക്രാന്തൈഃ പ്രതിബിംബ ശതൈർവൃതഃ
ജ്ഞാതോ ലങ്കേശ്വരഃ കൃച്ഛ്റാത് ആഞ്ജനേയേന തത്വതഃ

ന കേനാഽപി ശ്രുതം ദൃഷ്ടം വാരിണാ വാത ശുഷ്യതി
അഹോ ഗോദാവരീ വാരാ ഭവസിന്ധുർ വിശുഷ്യതി

ഏഷ വന്ധ്യാസുതോ യാതി ഖ പുഷ്പ കൃത ശേഖരഃ
മൃഗതൃഷ്ണാംഭസി സ്നാതഃ ശശശൃംഗധനുർദ്ധരഃ

അംബുജ മംബുനി ജാതം ന ഹി ദൃഷ്ട്വാ ജാതം അംബുജാ ദംബു
അധുനാ തദ് വിപരീതം ചരണസരോജാത് വിനിർഗ്ഗതാ
ഗംഗാ

ജാതാ ലതാ ഹി ശൈലേ ജാതു ലതായാം ന ജായതേ
ശൈലഃ
അധുനാ തദ്വിപരീതം കനകലതായാം ഗിരിദ്വയം ജാ
തം

സ്ഥാണുഃ സ്വയം മൂലവിഹീന ഏവ
പുത്രോ വിശാഖോ രമണീ ത്വപർണ്ണാ
പരോപനീതൈഃ കുസുമൈ രജസ്രം
ഫലത്യഭീഷ്ടം കി മിദം വിചിത്രം

വിപുലേന സാഗരശയസ്യ കുക്ഷിണാ
ഭുവനാനി യസ്യ പപിരേ യുഗക്ഷയേ
മദവിഭ്രമാസകലയാ പപേ പുനഃ
സ പുരസ്ത്രിയൈകതമ യൈകയാ ദൃശാ

ഇദം താവ ച്ചിത്രം യ ദവനിതലേ പർവ്വണശശീ
കലങ്കാ ദുന്മുക്തഃ കിമപി ച ത ദന്തർ വിലസതി.
പ്രവാളം മാണിക്യം കുവലയദലം മന്മഥധനുഃ
മനോ വീണാവാദധ്വനി രിതി മഹച്ചിത്ര മധരം

മൂകാരബ്ധം കമപി ബധിരാഃ ശ്ലോക മാകർണ്ണയന്തി
ശ്രദ്ധാലു സ്താ വിലിഖതി കുണിഃ ശ്ലാഘയാ വീക്ഷതേഽ
ന്ധഃ
അഭ്യാരോഹ ത്യഹഹ സഹസാ പംഗു രത്യുച്ചശൃംഗം
സാന്ദ്രാലസ്യാഃ ശിശുഭരണതോ മന്ദ മായാന്തി വന്ധ്യാഃ

കിം ബ്രൂമ ഹരി മസ്യ വിശ്വ മുദരേ കിം വാ ഫണാൻ
ഭോഗിനഃ
ശേതേ യത്ര ഹരിഃ സ്വയം ജലനിധേഃ സോഽപ്യേകദേശേ
സ്ഥിതഃ
ആശ്ചര്യം കലശോൽഭവോ മുനി രസൌ യസ്യൈകഹ
സ്തേംബുധിഃ
ഗണ്ഡൂഷീയതി പങ്കജീയതി ഫണീ ഭൃംഗീയതി ശ്രീപ
തിഃ

ദോർദ്ദണ്ഡാഞ്ചിത ചന്ദ്രശേഖര ധനുർ ദണ്ഡാവഭം
ഗോദ്യത
ഷ്ടങ്കാര ധ്വനി രാര്യ്യ ബാല ചരിത പ്രസ്താവനാ ഡിണ്ഡി
മഃ
ദ്രാക് പര്യ്യസ്ത കപാല സംപുടമിളത് ബ്രഹ്മാണ്ഡ ഭാ-
ണ്ഡോദര-
ഭ്രാമ്യത് പിണ്ഡിത ചണ്ഡിമാ കഥ മഹോ നാദ്യാഽപി
വിശ്രാമ്യതി

## 5. ഹാസ്യം.

വികൃതാകാര വാഗ് ദേഹ ചേഷ്ടാദേഃ കുഹകാത് ഭവേത്
ഹാസ്യോ ഹാസസ്ഥായിഭാവോ ശ്വേതഃ പ്രമഥദൈവതഃ

ആകാരം, വാക്, ദേഹം, ചേഷ്ട മുതലായവയെ നടൻ വികൃതമായി കാണിക്കുമ്പോൾ ഹാസം ഭവിക്കുന്നു. അതു ഹാസ്യരസത്തിനു ഹേതുവായി. ഹാസ്യത്തിന്റെ അധിദേവതമാർ പ്രമഥ ഗണങ്ങളാകുന്നു. വർണ്ണം, ശ്വേതം.

ജിഹ്വായാം ശ്ഛേദനം നാഽസ്തി ന താലുപതനാത് ഭയം
നിർവിശേഷേണ വക്തവ്യം നിർല്ലജ്ജഃ കോ ന പണ്ഡിതഃ

പരാന്നം പ്രാപ്യ ദുർബ്ബുദ്ധേ മാ പ്രാണേഷു ദയാം കുരു
ദുർല്ലഭാനി പരാന്നാനി പ്രാണാ ജന്മനി ജന്മനി

പൂർവ്വം ചേടീ തതോ വേടി പശ്ചാത് ഭവതി കുട്ടിനി
സർവ്വാപായ പരിഭ്രഷ്ടാ വേശ്യാ ഭവതി താപസീ.

പ്രേക്ഷകഃ പ്രൈഷ്യകഃ കുണ്ഡഃ കിമേകഃ സ്തംഭലീനകഃ
യോഗീ തല്ലാലരോഗീ ച ഷഡ്ഢതേ സേവകാധമാഃ

ആദൌ വേശ്യാ പുനർ ദാസി പശ്ചാത് ഭവതി കുട്ടിനി
സർവ്വാപായ പരീക്ഷീണാ വൃദ്ധാ നാരീ പതിവ്രതാ.

അസാരേ ഖലു സംസാരേ സാരം ശ്വശുര മന്ദിരം
ഹരോ ഹിമാലയേ ശേതേ ഹരിഃ ശേതേ മഹോദധൌ

കമലേ കമലാ ശേതേ ഹരഃ ശേതേ ഹിമാലയേ
ക്ഷീരാബ്ധൌ ച ഹരിഃ ശേതേ മന്യേ മത്കുണ ശങ്കയാ

വിലാത് ബഹിർ ബിലസ്യാഽന്തഃ സ്ഥിത മാർജ്ജാര സർപ്പ
യോഃ
മധ്യേ ചാഽഖുരിവാഽഭാതി പത്നീ ദ്വയ യുതോ നരഃ

സദാ വക്രഃ സദാ ക്രൂരഃ സദാ പൂജാം അപേക്ഷതേ
കന്യാരാശിസ്ഥിതോ നിത്യം ജാമാതാ ദശമോ ഗ്രഹഃ

സ്വയം പഞ്ചമുഖഃ പുത്രൌ ഗജാനന ഷഡാനനൌ
ദിഗംബരഃ കഥം ജീവേത് അന്നപൂർണ്ണാ ന ചേദ് ഗൃഹേ

ഉദര ദ്വയ ഭരണ ഭയാത് അർദ്ധാംഗാഹിത ദാരഃ
യദി നൈവം തസ്യ സുതഃ കഥ മദ്യാപി കുമാരഃ

ഗണയതി ഗഗനേ ഗണകഃ ചന്ദ്രേണ സമാഗമം വിശാഖ
യോഃ
വിവിധ ഭുജംഗ ക്രീഡാസക്താം ഗൃഹിണീം ന ജാനാതി

മേരുഃ സ്ഥിതോഽതിദൂരേ മനുഷ്യഭൂമിം പരാം പരിത്യജ്യ
ഭീതോ ഭയേന ചൌര്യാത് ഘോരാണാം ഹേമകാരാണാം

ശൃണു സുമുഖി കൌതുക മേകം ഗ്രാമ്യേണ ക്ഷ്കാമിനാ യ
ദദ്യ കൃതം
സുരത സുഖ മീലിതാക്ഷീ മൃതേ തി ഭീതേന മുക്താഽസ്മി.

വിനാഽപി താതേന വിനാ ജനന്യാ
ഗജാനനഃ ശംഭുസുതാഭിധാനഃ
വിനൈവ ശാസ്ത്രേണ വിനൈവ വേദൈഃ
മാധ്യന്ദിനാനാ മിവ പാഠകോഽഭൂത്.

ആപാണ്ഡുരാ ശിരസിജാ സ്ത്രിവലീ കപോലേ
ദന്താവലീ വിഗളിതാ ന ച മേ വിഷാദഃ
ഏണീദൃശോ യുവതയഃ പഥി മാം വിലോക്യ
താതേ തി ഭാഷണപരാഃ ഖലു വജ്രപാതഃ

ഏകാ ഭസ്മം പ്രകൃതിമുഖരം ചഞ്ചലാ ച ദ്വിതീയാ
പുത്രസ്ത്വേകോ ഭുവനവിജയീ മന്മഥോ ദുർന്നിവാരഃ
ശേഷഃ ശയ്യാ ശയനമുദധൗ വാഹനം പന്നഗാരിഃ
സ്മാരം സ്മാരം സ്വഗൃഹചരിതം ദാരുഭൂതോ മുരാരിഃ

അത്തും വാഞ്ഛതി വാഹനം ഗണപതേ
രാഖും ക്ഷുധാർത്തഃ ഫണീ
തം ച ക്രൗഞ്ചപതേഃ ശിഖീ ച ഗിരിജാ
സിംഹോഽപി നാഗാനനം
ഗൗരീ ജഹ്നുസുതാമസൂയതി കലാ
നാഥം കപാലാനനോ
നിർവിണ്ണഃ സ പപൗ കുടുംബകലഹാ
ദീശോഽപി ഹാലാഹലം

പീഠീ പ്രക്ഷാളനേന ക്ഷിതിപതികഥയാ
സജ്ജനാനാം പ്രവാദൈഃ
നീതാ യാമാർദ്ധമേവം കുശകുസുമ സമാ
രംഭണ വ്യഗ്രഹസ്തൈഃ
പശ്ചാദ്ദേതേ നിമജ്ജത് പുരയുവതി കുചാ
ഭോഗ ദത്തേ ക്ഷണാർദ്ധാഃ
പ്രാണായാമാപദേശാദിഹ സരിതി സദാ
വാസരാണി ക്ഷിപന്തി

രേ രേ ലോകാഃ കുരുധ്വം ശ്രവണപുട പിധാ
നം ദൃഢം ഹസ്തയുഗ്മൈഃ
ശൈലാഃ സർവ്വേഽപി യൂയം ഭവത ഗുരുതരാഃ
സാവധാനാ ധരിത്ര്യാം
ശീഘ്രം ത്വേ രാവണ ത്വം വിരചയ വസനൈർ
നാസികാനാം പിധാനം
സുപ്തോഽയം കുംഭകർണ്ണഃ കടുരവവികടം
ശർദ്ധതേ ദീർഘമുച്ചൈഃ

## 6. ഭയാനകം

ബിഭേത്യസ്മാത് ഭയാനകം. സ്ഥായീഭാവം-ഭയം: അധിദേവത, കാലം. വർണ്ണം, കൃഷ്ണം.

ഇദം മഘോനഃ കുലിശം ധാരാസംനിഹിതാനലം
സ്മരണം യസ്യ ദൈത്യസ്ത്രീ ഗർഭപാതായ കേവലം

തതഃ പരാമൾ വിപ്ലുതമന്യോർ
ഭ്രൂഭംഗ ദുഃപ്രേക്ഷ്യമുഖസ്യ തസ്യ
സ്ഫുരന്നുദർച്ചിഃ സഹസാ തൃതീയാ-
ദക്ഷ്ണഃ കൃശാനുഃ കില നിഃപപാത.

മഹാപ്രളയ മാരുത ക്ഷുഭിത പുഷ്കരാവർത്തക
പ്രചണ്ഡഘന ഗർജ്ജിത പ്രതിരവാനുകാരീ മുഹുഃ
രവഃ ശ്രവണഭൈരവഃ സ്ഥഗിത രോദസീ കന്ദരഃ
കുതോഽദ്യ സമരോദധേരയമഭൂതപൂർവ്വഃ പുരഃ

ഗ്രൈവധച്ഛേദമാനക്രൂപോ സ്ഖലന രയ വശാത്
സൈംഹികേയോപമേയ-
ഗ്രാസാക്ലുഷ്ടാംശു തിഷ്ഠ ഗളിത രവിരഥേ
നഷ്ടഭണേ നേക്ഷ്യമാണം

കർഷൻ കാകുത്സ്ഥ വീര്യ സ്തുതിമിവ മരുതാം
കന്ധരാ രന്ധ്രഭാജാം
ഝങ്കാരൈർ ഭീമമേതന്നിപതതി വിയതഃ
കുംഭകർണ്ണോത്തമാംഗം

മന്ഥായസ്താർണ്ണവാംഭഃ പ്രതികുഹരവലൻ
മന്ദര ധ്വാന ധീരഃ
കോണാഘാതേഷു ഗർജ്ജത് പ്രളയ ഘന ഘടാ
ന്യോന്യ സംഘട്ട ചണ്ഡഃ
കൃഷ്ണാ ക്രോധാഗ്രദൂതഃ കുരുകുലനിധനോ
ല്പാത നിർഘാത വാതഃ
കേനാസ്മത് സിംഹനാദ പ്രതിരസിതസഖോ
ദുന്ദുഭിസ്താഡിതോഽയം

## 7. ബീഭത്സം

ബധ്യ-സ്വാർത്ഥേ സൻ. സ്ഥായീഭാവം, ജുഗുപ്സ. ദേവത, മഹാകാളൻ: നീലവർണ്ണം. വ്രണം, മലം, വസ മുതലായവയെ കാണുമ്പോൾ ഉണ്ടാകുന്ന ജുഗുപ്സയിൽ നിന്നു് ബീഭത്സരസം ഭവിക്കുന്നു.

പ്രസ്വേദ മല ദിഗ്ദ്ധേന വഹതാ മൂത്രശോണിതം
വ്രണേന വികൃതേനേദം സർവ്വമസ്ഥീകൃതം ജഗത്

രക്തം നക്തഞ്ചരൗഘഃ പിബതി വമതി ച
ഗ്രസ്തകുന്തഃ ശകുന്തഃ
ക്രവ്യം നവ്യം ഗൃഹീത്വാ പ്രണദതി മുദിതോ
മത്തവേതാളബാലഃ
ക്രീഡത്യവ്രീഡമസ്മിൻ രുധിരമദവശാത്
പൂതനാ നൂതനാംഗീ
യോഗിന്യോ മാംസഭേദഃ പ്രമുദിതമനസഃ
ശൂരശക്തിം സ്തുവന്തി.

ഉൽകൃത്യോൽകൃത്യ കൃത്തിം പ്രഥമമഥ പൃഥൂ-
ച്ഛോഫ ഭൂയാംസി മാംസാ-
ന്യംസസ്ഫിക്പൃഷ്ഠ പിണ്ഡാദ്യവയവസുലഭാ
ന്യുഗ്രപൂതീനി ജഗ്ധ്വാ
ആർത്തസ്സ്വാദ്യന്ത്രനേത്രഃ പ്രകടിതദശനഃ
പ്രേതരങ്കഃ കരങ്കാ-
ദങ്കസ്ഥാദസ്ഥിസംസ്ഥം സ്ഥപുടഗതമപി
ക്രവ്യമവ്യഗ്രമത്തി.

## 8. രൗദ്രം

സ്ഥായിഭാവം, ക്രോധം: അധിദേവത, രുദ്രൻ. രക്തവർണ്ണം. യുദ്ധവീരനും രൗദ്രനും തമ്മിൽ പിശക് പററരുത്. യുദ്ധവീരന് ഉൽസാഹവും, രൗദ്രന് ക്രോധവും സ്ഥായിഭാവങ്ങളാം. രൗദ്രന് കണ്ണും മുഖവും ചുവക്കും. യുദ്ധവീരന് അങ്ങനെ ഇല്ല.

പാതാളതഃ കിമു സുധാരസമാനയാമി
നിഷ്പീഡ്യ ചന്ദ്രമമൃതം കിമു വാഹരാമി
ഉദ്യന്തമദ്യ തപനം കിമു വാരയാമി
കീനാശപാശമഥവാ കിമു ചൂർണ്ണയാമി

ചഞ്ചത് ഭുജ ഭ്രമിത ചണ്ഡ ഗദാഭിഘാത
സംചൂർണ്ണിതോരു യുഗളസ്യ സുയോധനസ്യ
സ്ത്യാനാവനദ്ധ ഘനശോണിത ശോണപാണി-
രുത്തംസയിഷ്യതി കചാംസ്തവ ദേവി ഭീമഃ

യേന സ്വാപം വിനിഘ്നത്യ മാതര മപി
ക്ഷത്രാസൃക്പൂരസാവാത്
സാന്ദ്രോന്മത്ത പരശ്വധേന വിദധേ
നിർക്ഷത്രിയാ മേദിനീ
യത് ബാണ വ്രണ വർത്മനഃ ശിഖരിണഃ
ക്രൌഞ്ചസ്യ ഹാസച്ഛലാത്
യദ്യാഽപ്യസ്ഥികണാഃ പതന്തി സ പുനഃ
ക്രുദ്ധോ മുനിർഭാർഗ്ഗവഃ

ദേശഃ സോഽയ മരാതി ശോണിത ജലൈർ
യസ്മിൻ ഹ്രദാഃ പൂരിതാഃ
ക്ഷത്രാ ദേവ തഥാവിധഃ പരിഭവ
സ്താതസ്യ കേശാഗ്രഹഃ
താന്യേവാഽഹിത ശസ്ത്ര ഘസ്മര ഗുരൂ
ണ്യസ്ത്രാണി ഭാസ്വന്തി മേ
യ ദ്രാമേണ കൃതം ത ദേവ കുരുതേ
ദ്രോണാത്മജഃ ക്രോധനഃ

സ്പൃഷ്ടാ യേന ശിരോരുഹേ നൃപശുനാ
പാഞ്ചാലരാജാത്മജാ
യേനാഽസ്യാഃ പരിധാന മപ്യപഹൃതം
രാജ്ഞാം ഗുരൂണാം പുരഃ
യസ്യോരസ്ഥല ശോണിതാസവ മഹം
പാതും പ്രതിജ്ഞാതവാൻ
സോഽയം മദ്ഭുജ പഞ്ജരേ നിപതിതഃ
സംരക്ഷ്യതാം കൌരവാഃ

രക്തോല്ഫുല്ല വിശാല ലോല നയനഃ
കമ്പോത്തരാംഗോ മുഹുഃ
മുക്ത്വാ കർണ്ണ മപേതഭീഃ ധൃതധനുർ
ബാണഃ ഹരേഃ പശ്യതഃ
ആധ്മാതഃ കടുകോക്തിഭിഃ സ്വമപി ദുർ
ദ്ദോർവ്വിക്രമം കീർത്തയ-
ന്നാസൂസ്ഫോടപടുഃ യുധിഷ്ഠിര മസൌ
ഹന്തും പ്രവിഷ്ടോഽർജ്ജുനഃ

ത്രൈലോക്യ ത്രാണ ശൌണ്ഡഃ സരസിജവസതേഃ
സംപ്രഭൂതോ ഭുജാഭ്യാം
സുക്ഷത്രം നാമ വർണ്ണഃ കലിശകാരിനയോർ
യസ്യ ദോഷ്ണോർ വിലീനഃ
ജ്വാലാജിഹ്വാലകാലാനല കവല ഭയ
ഭ്രാന്ത ദേവാസുരാണി
വ്യാതന്വാനോ ജഗന്തി ജ്വലതി മുനിരയം
പാർവ്വതീ ധർമ്മപുത്രഃ

9. ശാന്തം

ശാന്തഃ സ്ഥായിഭാവഃ ഉത്തമപ്രകൃതിർമതഃ കുന്ദേന്ദു സുന്ദര
ച്ഛായഃ ശ്രീനാരായണദൈവതഃ" ശാന്തത്തിന്ന് സ്ഥായിഭാവം, ശമം അല്ലെങ്കിൽ നിർവേദം. ഇതു് ഉത്തമന്മാരിൽ ഉണ്ടാകുന്നതും, മുല്ലപ്പൂ, ചന്ദ്രിക എന്നിവയുടെ നിറം പൂണ്ടതും, ആകുന്നു. ചരാചര ലോകം അനിത്യമെന്നു് അറിഞ്ഞു്, പരമാത്മാവിനെ ആലംബനമായി കരുതുന്നവരിൽ നിർവേദം ഭവിക്കുന്നു. ശാന്തി രസത്തെയും ദയാ വീര രസത്തെയും തമ്മിൽ പിണക്കരുതു്. ദയാ വീരൻ അഹം ബുദ്ധിയെ കേവലം ഉപേക്ഷിച്ചവനല്ല. ദയാ വീരനിൽ ഉൽസാഹമാകുന്ന സ്ഥായിഭാവം ശേഷിക്കുന്നുണ്ടു്. ശാന്തൻ കേവലം, നിർവേദാത്മാവു് തന്നെ. ശാന്തത്തിന്നു് അവാന്തര വിഭാഗങ്ങളെ കല്പിച്ചു് ഉദാഹരണങ്ങളെ നൽകുന്നു.

വൈരാഗ്യം.

കോ ദേശഃ കാനി മിത്രാണി കഃ കാലഃ കൌ വ്യയാഗമൌ
കശ്ചാഽഹം കാ ച മേ ശക്തിഃ ഇതി ചിന്ത്യം മുഹുർമുഹുഃ

പുത്ര മിത്ര കളത്രേഷു സക്താഃ സീദന്തി ജന്തവഃ
സരഃ പങ്കാർണ്ണവേ മഗ്നാഃ ജീർണ്ണാ വനഗജാ ഇവഃ

മന്യാം മായേയ മജ്ഞാനം യത് സുഖം സജ്ജനാ ദപി
നിദാഘവാരണായാലം നിജച്ഛായാ ന കസ്യ ചിത്

മിത മായുർ വയോഽനിത്യം നൈതി യാതം കദാചന
പരാമൃശന്തി ത ദപി ന ഭവം ഭോഗലോലുപാഃ

നിസ്സ്നേഹോ യാതി നിർവ്വാണം സ്നേഹോഽനർത്ഥസ്യ
കാരണം.
നിഃസ്നേഹേന പ്രദീപേന യ ദേതത് പ്രകടീകൃതം

അശീമഹി വയം ഭിക്ഷാം ആശാവാസോ വസീമഹി
ശയീമഹി മഹീപൃഷ്ഠേ കുർവ്വീമഹി കിമീശ്വരൈഃ

യാവതഃ കുരുതേ ജന്തുഃ സംബന്ധാത് മനസഃ പ്രിയാൻ
താവന്തോഽസ്യ നിഖന്യന്തേ ഹൃദയേ ശോകശങ്കവഃ

പ്രചണ്ഡ വാസനാ വാതൈ രുദ്ധൃതാ നൌർ മനോമയീ
വൈരാഗ്യ കർണ്ണ ധാരേണ വിനാ രോദ്ധും ന ശക്യതേ.

രാഗിണ്യപി വിരാഗിണ്യഃ സ്ത്രിയ സ്താസ്സു രമേത കഃ
അഹം ച കലയേ മുക്തിം യാ വിരാഗിണി രാഗിണീ.

ലാവണ്യം ത ദസൌ കാന്തി സ്തദ്രൂപം സ വചഃ ക്രമഃ
തദാ സുധാസ്പദ മഭൂത് അധുനാ തു ജ്വരോ മഹാൻ

പുത്ര ദാരാദി സംസാരഃ പുംസാം സംമൂഢ ചേതസാം
വിദുഷാം ശാസ്ത്ര സംസാരഃ സദ്യോഗാഭ്യാസ വിഘ്നകൃത്

ഗതഃ കാമകഥോന്മാദോ ഗമിതോ യൌവന ജ്വരഃ
ഗതോ മോഹഃ ച്യുതാ തൃഷ്ണാ കൃതം പുണ്യാശ്രമേ മനഃ

വനാ ന്യമൂനി ന ഗൃഹം ണ്യേതാ നദ്യോ ന യോഷിതഃ
മൃഗാ ഇമേ ന ദായാദാ സ്തന്മേ നന്ദതി മാനസം

പ്രാതർ മൂത്ര പുരീഷാഭ്യാം മധ്യാഹ്നേ ക്ഷുത് പിപാസയാ
തൃപ്താഃ കാമേന ബാധ്യന്തേ പ്രാണിനോ നിശി നിദ്രയാ

ഗതസാരേഽത്ര സംസാരേ സുഖഭ്രാന്തിഃ ശരീരിണാം
ലാലാപാന മിവാഽംഗുഷ്ഠേ ബാലാനാം സ്തന്യ വിഭ്രമഃ

ദിന മേകം ശശിപൂർണ്ണഃ ക്ഷീണ സ്തു ബഹു വാസരാൻ
സുഖാ ദ്ദുഃഖം സുരാണാ മപ്യധികം കാ കഥാന്യേഷാം.

പാഷാണ ഖണ്ഡേഷ്വപി രത്ന ബുദ്ധിഃ
കാന്തേതി ബുദ്ധിർ ശോണിത മാംസ പിണ്ഡേ
പഞ്ചാത്മകേ വഷ്മണി ചാഽത്മഭാവോ
ജയത്യസൗ കാ ചന മോഹലീലാ.

കുടുംബ ചിന്താ കലിതസ്യ പുംസഃ
കുലം ച ശീലം ച ഗുണാ ശ്ച സവ്വേ
അപക്വകുംഭേ നിഹിതാ ഇവാഽപഃ
പ്രയാന്തി ദേഹേന സമം വിനാശം

സുര മന്ദിര തരുമൂല നിവാസഃ
ശയ്യാ ഭൂതല മജിനം വാസഃ
സവ്വ പരിഗ്രഹ ഭോഗ ത്യാഗഃ
കസ്യ സുഖം ന കരോതി വിരാഗഃ

ഇതോ ന കിഞ്ചിത് പരതോ ന കിഞ്ചിത്
യതോ യതോ യാമി തതോ ന കിഞ്ചിത്
വിചാര്യ പശ്യാമി ജഗന്ന കിഞ്ചിത്
സ്വഭാവ ബോധാ ദധികം ന കിഞ്ചിത്

ക്ഷണം ബാലോ ഭൂത്വാ ക്ഷണ മപി യുവാ കാമരസികഃ
ക്ഷണം വിത്തൈർ ഹീനഃ ക്ഷണ മപി ച സംപൂർണ്ണവി-
ഭവഃ
ജരാജീർണ്ണൈ രംഗൈ ന്നട ഇവ വലീമണ്ഡിത തനുഃ
നടഃ സംസാരാന്തേ വിശതി യമധാനീ യവനികാം

മഹാശയ്യാ ഭൂമിർ മസൃണ മുപധാനം ഭുജലതാ
വിതാനം ചാഽകാശം വ്യജന മനുകൂലോഽയ മനിലഃ
സ്ഫുര ദ്ദീപ ശ്ചന്ദ്രഃ സ്വധൃതി വനിതാസംഗ മുദിതഃ
സുഖം ശാന്തഃ ശേതേ വിഗത ഭവ ഭീതിർ നൃപ ഇവ

കദാ വൃന്ദാരണ്യേ വിമല യമുനാതീര പുളിനേ
ചരന്തം ഗോവിന്ദം ഹലധര സുദാമാദി സഹിതം
അയേ കൃഷ്ണ സ്വാമിൻ മധുര മുരളീ വാദന വിഭോ
പ്രസീദേ ത്യാക്രോശൻ നിമിഷ മിവ നേഷ്യാമി
ദിവസാൻ

ഭേദാഭേദൗ സപദി ഗമിതൗ പുണ്യപാപേ വിശീർണ്ണേ
മായാമോഹൗ ക്ഷയ മുപഗതൗ നഷ്ട സന്ദേഹ വൃത്തേഃ
ശബ്ദാതീതം ത്രിഗുണരഹിതം പ്രാപ്യ തത്വാവബോധം
നിസ്ത്രൈഗുണ്യേ പഥി വിചരതഃ കോ വിധിഃ കോ
നിഷേധഃ

കസ്മാത് കോഽഹം കിമപി ച ഭവാൻ കോഽയ മത്ര
പ്രപഞ്ചഃ
സ്വം സ്വം വേദ്യം ഗഗനസദൃശം പൂർണ്ണതത്വപ്രകാശം
ആനന്ദാഖ്യം സമരസഘനേ ബാഹ്യ മന്തർ വിഹീനേ
നിസ്ത്രൈഗുണ്യേ പഥി വിചരതഃ കോ വിധ കോ
നിഷേധഃ

ആശാ നാമ നദീ മനോരഥ ജലം തൃഷ്ണാ തരംഗാകുലാ
രാഗ ഗ്രാഹവതീ വിതർക്ക വിഹഗാ ധൈര്യ ദ്രുമ ധ്വം-
സിനീ
മോഹാവർത്ത സുദുസ്തരാഽതീ ഗഹനാ പ്രോത്തുംഗ ചിന്താതടീ
തസ്യാഃ പാരഗതാ വിശുദ്ധമനസോ നന്ദന്തി യോഗീ-
ശ്വരാഃ

ആദിത്യസ്യ ഗതാഗതൈ രഹ രഹഃ
സംക്ഷീയതേ ജീവിതം
വ്യാപാരൈഃ ബഹുകാര്യഭാര ഗുരുഭിഃ
കാലോഽപി ന ജ്ഞായതേ
ദൃഷ്ട്വാ ജന്മജരാ വിപത്തി മരണം
ത്രാസ ശ്ച നോ ല്പദ്യതേ
പീത്വാ മോഹമയീം പ്രമാദ മദിരാം
ഉന്മത്തഭൂതം ജഗത്

സൗമന്യാബ്ധ മരുസ്ഥലീ സുചരിതാ
ലേഖ്യ ദൃംഭിത്തിർഗ്ഗുണ-
ജ്യോത്സ്നാകൃഷ്ണ ചതുർദ്ദശീ സരളതാ
യോഗ ശ്വ പുച്ഛ ച്ഛടാ
യൈ ദേഷാഽപി ദുരാശയാ കലിയുഗേ
രാജാവലീ സേവിതാ
തേഷാം ശൂലിനി ഭക്തിമാത്രസുലഭേ
സേവാ കിയത് കൗശലം

ഭോഗേ രോഗഭയം കുലേ ച്യുതിഭയം വി-
ത്തേ നൃപാലാത് ഭയം
മാനേ ദൈന്യഭയം ബലേ രിപുഭയം
രൂപേ തരുണ്യാ ഭയം
ശാസ്ത്രേ വാദഭയം ഗുണേ ഖലഭയം കാ-
യേ കൃതാന്താത് ഭയം
സർവ്വം വസ്തു ഭയാന്വിതം ഭുവി നൃണാം
വൈരാഗ്യ മേവാഽഭയം

ശയ്യാ ശാദ്വല മാസനം ശുചി ശിലാ
സത്മ ദ്രുമാണാം മധഃ
ശീതം നിർത്സരവാരി പാന മശനം
കന്ദാഃ സഹായാഃ മൃഗാഃ
ഇത്യപ്രാർത്ഥിത ലഭ്യ സർവ്വ വിഭവേ
ദോഷോഽയ മേകോ വനേ
ദുഷ്പ്രാപാർത്ഥിനി യത് പരാർത്ഥഘടനാ
വന്ധ്യൈർ വൃഥാ സ്ഥീയതേ

പുത്രഃ സ്യാ ദിതി ദുഃഖിതഃ സതി സുതേ
തസ്യാഽഭയേ ദുഃഖിതഃ
ത ദ്ദുഃഖാദിക മാർജ്ജനേ തദനയേ
തന്മൂർഖതാ ദുഃഖിതഃ
ജാത ശ്ചേത് സഗുണോഽഥ തന്മൃതിഭയം
തസ്മിൽ മൃതേ ദുഃഖിതഃ
പുത്ര വ്യാജ മുപാഗതോ രിപു രയം
മാ കസ്യചിത് ജായതാം

ആഹാരഃ ഫല മൂല മാത്ര രചിതം
ശയ്യാ മഹീ വൽക്കലം
സംവീതായ പരിച്ഛദഃ കുശ സമിത്
പുഷ്പാണി പുത്രാ മൃഗാഃ
വന്യാന്നാശ്രയ ദാന ഭോഗ വിഭവാ
നിർയന്ത്രണാഃ ശാഖിനോ
മിത്രാണീ ത്യധികം ഗൃഹേഷു ഗൃഹിണാം
കിം നാമ ദുഃഖാദൃതേ

സൂക്തിം കർണ്ണസുധാം വ്യനക്തു സുജന
സ്തസ്മിൻ ന മോദാമഹേ
ബ്രൂതാം വാച മസൂയകോ വിഷമുചം
തസ്മിന്ന ഖിദ്യാമഹേ
യാ യസ്യ പ്രകൃതിഃ സ താം വിതനുതാം
കിം ന സ്തയാ ചിന്തയാ
കർമ്മ സ്തത് ഖലു കർമ്മ ജന്മ നിഗഡ
ച്ഛേദായ യജ്ഞായതേ

യത്ര ക്ഷാന്തിഃ സമയേ ധൃതിഃ ശിവ ശിവേ
ത്യക്തൗ മനോ നിർവൃതിർ-
മോക്ഷേ ചാഽഭിരുചിർ ധനേഷു വിരതിഃ
ശശ്വത് സമാനൌ രതിഃ
ഏകാന്തേ വസതിർ ഗുരൌ പ്രതിനതിഃ
സദ്ഭിഃ സമം സംഗതിഃ
സത്യേ പ്രീതി രനംഗ നിർജ്ജിത രസൌ
തന്മുക്തിമാർഗ്ഗേ സ്ഥിതിഃ

സംഭോഗാ ദ്വിഷയാമിഷസ്യ പരിതഃ
സൌഹിത്യമസ്ത്വഖില
ജ്ഞാനോന്മേഷതയാ കഥം തവ ഭവേ
ത്ത്യാസ്പദം ദേഹിനഃ
സാധ്യം തദിത ദേവ സാധന മിതോ
വ്യാവൃത്തി രേവാഽമിഷാ-
അസ്യാം ജ്യോതി രുപൈത്യ നിന്ദന മിദം
ദോഷത്രയം സക്ഷ്യതി

സത്യം വക്തു മശേഷ മസ്തി സുലഭാ
വാണീ മനോഹാരിണീ
ഭക്ഷ്യം ദാനവരം ശരണ്യ മഭയം
സ്വച്ഛം പിതൃഭ്യോ ജലം
പൂജാർത്ഥം പരമേശ്വരസ്യ വിമലഃ
സ്വാധ്യായയജ്ഞഃ പരം
ക്ഷുദ് വ്യാധേഃ ഫലമൂലമസ്തി ശമനം
ക്ലേശാത്മകൈഃ കിം ധനൈഃ

ജിഹ്വേ ലോചന നാസികേ ശ്രവണ ഹേ
ത്വക് ചാഽപ നോ വാഞ്ഛസേ
സർവ്വേഭ്യോഽസ്തു നമഃ കൃതാഞ്ജലി രഹം
സംപ്രശ്രയം പ്രാർത്ഥയേ
യുഷ്മാകം യദി സമ്മതം ത ദധുനാ
നാഽത്മാന മിച്ഛാമ്യഹം
ഗേഹം ഭൂമിഭുജാം നികാര ദഹന
ജ്വാലാകരാളേ ഗൃഹേ

ധൈര്യം യസ്യ പിതാ ക്ഷമാ ച ജനനീ
ശാന്തിശ്ചിരം ഗേഹിനീ
സത്യം സൂനു രയം ദയാ ച ഭഗിനീ
ഭ്രാതാ മനഃസംയമഃ
ശയ്യാ ഭൂമിതലം ദിശോഽപി വസനം
ജ്ഞാനാമൃതം ഭോജനം
ഏതേ യസ്യ കുടുംബിനോ വദ സഖേ
കസ്മാത് ഭയം യോഗിനഃ

ലാടീനേത്ര പുടീ പയോധരഘടീ
ക്രീഡാകുടീ ദോസ്തടീ
പാടീര ദ്രുമവർണ്ണനേന കവിഭിർ
മൂഢൈർ ദിനം നീയതേ
ഗോവിന്ദേതി ജനാർദ്ദനേതി ജഗതാം
നാഥേതി കൃഷ്ണേതി ച
വ്യാഹാരൈഃ സമയ സ്തദേക മനസാം
പുംസാ മതിക്രാമതി

വേദസ്യാധ്യയനം കൃതം പരിചിതം
ശാസ്ത്രം പുരാണം സ്മൃതം
സർവ്വം വ്യർത്ഥ മിദം പദം ന കമലാ-
കാന്തസ്യ ചേത് കീർത്തിതം
ഉത്ഖാതം സദൃശീകൃതം വിരചിതഃ
സേകോഽംഭസാ ഭൂയസാ
സർവ്വം നിഷ്ഫല മാലവാല വലയേ
ക്ഷിപ്തം ന ബീജം യദി

കൌപീനം ശതഖണ്ഡ ജർജ്ജരതരം
കന്ഥാ പുന സ്താദൃശീ
നിശ്ചിന്തം സുഖ സാധ്യ ഭൈക്ഷ മശനം
ശയ്യാ ശ്മശാനേ വനേ
മിത്രാമിത്ര സമാനതാ പശുപതേ
ശ്ചിന്താഽഥ ശൂന്യാലയേ
സ്വാത്മാനന്ദ മദ പ്രമോദ മുദിതോ
യോഗീ സുഖം തിഷ്ഠതി.

പാണിഃ പാത്രം പവിത്രം ഭ്രമണ പരിഗതം
ഭൈക്ഷ മക്ഷയ്യ മന്നം
വസ്ത്രം വിസ്തീർണ്ണ മാശാ ദശക മമലിനം
തല്പ മസ്വല്പ മുർവീ
യേഷാം നിസ്സംഗതാംഗീകരണ പരിചിതിഃ
സ്വാന്ത സന്തോഷിണസ്തേ
ധന്യാഃ സംന്യസ്യ ദൈന്യ വ്യതികരനികരാഃ
കർമ്മ നിർമ്മൂലമസ്തി

ആശാ നിഷ്ഠാ പ്രതിഷ്ഠാ മമ കില മഹിലാ
സ്താസു സൌഖ്യം കദാ സ്യാത്
യാ പ്രാന്ത്യാ സാ വിധേയാ ദിഹ കിമപി തഥാ
മധ്യമാ സാ പരത്ര
ആദ്യാ സൌ തോഷയത്യപ്യഹഹ ത ദപി കിം
സക്തതാം യാമി തസ്യാം
യാ പ്രൌഢ്യാ ദപ്രഗത്ഭേ പ്രതിദിവസ മുദേ
തേ കദർത്ഥീകരോതി ||

### വിഷയോപഹാസം

നിത്യ മാചരതഃ ശൌചം കുർവ്വതഃ പിതൃതർപ്പണം
യസ്യ നോ ഭിദ്യതേ തേജഃ ശാസ്ത്രം തസ്യ കരോതി കിം

ക്രമയോ ഭസ്മ വിഷ്ഠാ വാ നിഷ്ഠാ യസ്യേയ മീദൃശീ
സ കായഃ പരതാപായ യുജ്യതാ മിതി കോ നയഃ

രക്ത മാംസ മയഃ കായഃ സ്ത്രീണാം സ്വർഗ്ഗ സുഖായ നഃ
ത മേവാഽശ്നന്തി സിംഹാദ്യാ രമ്യം നാഽസ്തീഹ വസ്തുതഃ

അംഗമംഗേന സംപീഡ്യ മാംസം മാംസേന തു സ്ത്രിയഃ
പുരാഽഹമഭവം പ്രീതോ യത്തന്മോഹ വിജൃംഭിതം.

ത്വങ്മാംസ രുധിര സ്നായു മേദോ മജ്ജാഽസ്ഥിസംഹതൌ
വിൺമൂത്ര പൂയേ രമതാം കൃമീണാം കിയദന്തരം

ചർമ്മഖണ്ഡം ദ്വിധാ ഭിന്നം അപാനോദ്ഗാര ധൂപിതം
യേ രമന്തേ നരാസ്തത്ര കൃമിതുല്യാഃ കഥം ന തേ

ലാലാം വക്ത്രാസവം വേത്തി മാംസപിണ്ഡൌ പയോ-
ധരൌ
മാംസാസ്ഥികൂടം ജഘനം ജനഃ കാമഗ്രഹാതുരഃ

സ്തനൌ മാംസഗ്രന്ഥീ കനക കലശാ വിത്യുപമിതൌ
മുഖം ശ്ലേഷ്മാഗാരം തദപി ച ശശാങ്കേന തുലിതം
സ്രവൻ മൂത്രക്ലിന്നം കരവരകര സ്പർദ്ധി ജഘനം
പരം നിന്ദ്യം രൂപം കവിജന വിശേഷൈർഗ്ഗുരുകൃതം

കൃശഃ കാണഃ ഖഞ്ജഃ ശ്രവണരഹിതഃ പുച്ഛവികലോ
വ്രണീ പൂയക്ലിന്നഃ കൃമികുലശതൈരാചിത തനുഃ
ക്ഷുധാക്ഷാമോ ജീർണ്ണഃ പിഠര കപാലാവൃതഗലഃ
ശുനീ മന്വേതി ശ്വാ ഹത മപി നിഹന്ത്യേവ മദനഃ

സമാശ്ലിഷ്യത്യുച്ചൈർ ഘന പിശിത പിണ്ഡം സ്തന-
ധിയാ
മുഖം ലാലാക്ലിന്നം പിബതി ചഷകം സാഽസവമിവ
അമേധ്യക്ലേദാർദ്രേ പഥി ച രമതേ സ്പർശരസികോ
മഹാമോഹാന്ധാനാം കിമിവ രമണീയം ന ഭവതി.

കൈത ദ്വക്ത്രാരവിന്ദം ക്വ തദധരമധു
ക്വായതാസ്തേ കടാക്ഷാഃ
ക്വാലാപാഃ കോമളാസ്തേ ക്വ ച മദനധനുർ
ഭംഗുരോ ഭ്രൂവിലാസഃ
ഇത്ഥം ഖട്വാംഗകോടൌ പ്രകടിതദശനം
മഞ്ജുഗുഞ്ജത്സമീരം
രാഗാന്ധാനാമിവോച്ചൈരുപഹസതി മഹാ
മോഹജാലം കപാലം

## ഗർഭവാസ പരിക്ലേശം.

കൃമിഭിഃ ക്ഷത സർവ്വാംഗഃ സൌകുമാര്യാത് പ്രതിക്ഷണം
മൂർച്ഛാമാപ്നോത്യുരുക്ലേശോ ഗർഭസ്ഥൈർ ക്ഷുധിതൈർ
ഭൃശം

കടുതീക്ഷ്ണോഷ്ണ ലവണ ക്ഷാരാഽമ്ലാദിഭിഃ ഉൽബ-
ണൈഃ

മാതൃഭുക്തൈഃ ഉപസ്പൃഷ്ടഃ സർവ്വാംഗോത്ഥിത വേദനഃ

ഉൽബേന സംവൃതസ്തസ്മിൻ അന്ത്രൈശ്ച ബഹിരാവൃതഃ
ആസ്തേ കൃത്വാ ശിരഃ കുക്ഷൌ ഭുഗ്നപൃഷ്ഠശിരോധരഃ

അകല്പഃ സ്വാംഗചേഷ്ടായാം ശകുന്ത ഇവ പഞ്ജരേ
അനുസ്മരൻ സ്മരൻ പൂർവ്വം ഗർഭേ കിം നാമ വിന്ദതേ.
നിസ്സൃതോഽഹം കരിഷ്യാമി സുകൃതാനീതി ചിന്തയൻ
മേദോസൃഗ്ദിഗ്ദ്ധ സർവ്വാംഗഃ ജരായുപുട സംവൃതഃ

നിഷ്ക്രാമൻ ഭൃശ ദുഃഖാർത്തോ രുദന്നുച്ചൈരധോമുഖഃ
യന്ത്രാദിവ വിനിർമ്മുക്തഃ പതത്യുത്താന ശായ്യഥ.

## അനിത്യതാ നിരൂപണം

ഏതാ യാ പ്രേക്ഷതേ ലക്ഷ്മീഃ ഏതച്ചാമര ചഞ്ചലാഃ
സ്വപ്ന ഏവ മഹാബുദ്ധേ ദിനാനി ത്രീണി പഞ്ച വാ

യേഷാം നിമേഷോന്മേഷാഭ്യാം ജഗതാം പ്രളയോദയൌ
താദൃശാഃ പുരുഷാ യാതാ മാദൃശാം ഗണനൈവ കാ

പൃഥിവീ ദഹ്യതേ യത്ര മേരുശ്ചാഽപി വിശീര്യതേ
സുശോഷം സാഗരജലം ശരീരേ തത്ര കാ കഥാ

അവ്യക്താദീനി ഭൂതാനി വ്യക്തമധ്യാനി ഭാരത
അവ്യക്തനിധനാന്യേവ തത്ര കാ പരിദേവനാ

മാതാ പിതൃ സഹസ്രാണി പുത്ര ദാര ശതാനി ച
തവാഽനന്താനി യാതാനി കസ്യ തേ കസ്യ വാ ഭവാൻ

സർവ്വേ ക്ഷയാന്താ നിചയാഃ പതനാന്താഃ സമുച്ഛ്രയാഃ
സംയോഗാ വിപ്രയോഗാന്താ മരണാന്തം ച ജീവിതം.

ന്യസ്തം യഥാ മൂർദ്ധ്നി മുദാഽത്തി മേഷാ
യവാക്ഷതാദ്യം ബലികല്പിതഃ സൻ
മൃത്യും സമീപസ്ഥിത മപ്യജാനൻ
ഭുനക്തി മർത്ത്യോ വിഷയാം സ്തഥൈവ.

നന്ദന്തി മന്ദാഃ ശ്രിയ മാപ്യ നിത്യം
പരം വിഷീദന്തി വിപദ്ഗൃഹീതാഃ
വിവേകദൃഷ്ട്യാ ചരതാം നരാണാം
ശ്രിയോ ന കിഞ്ചിദ് വിപദോ ന കിഞ്ചിൽ.

ഹരിഷ്യമാണോ ബഹുധാ പരസ്വം
കരിഷ്യമാണഃ സുതസംപദാദി
ധരിഷ്യമാണോഽപി ശിരസ്സു പാദം
ന ഖം മരിഷ്യന്ത മവൈതി കോഽപി.

ഉത്തുംഗ വാതായന ഗോപുരാണി
ഗൃഹാണി വിത്താനി ഊർജ്ജിതാനി
ക്ഷണാദധഃപാതകരാണി ഹന്ത
ചിതാതിഥേ രസ്യ നിരർത്ഥകാനി.

മരണം പ്രകൃതിഃ ശരീരിണാം
വികൃതിർ ജീവനമുച്യതേ ബുധൈഃ
ക്ഷണമപ്യവതിഷ്ഠതേ ശ്വസൻ-
യദി ജന്തുർ നനു ലാഭവാനസൌ

അഷ്ടകുലാചല സപ്ത സമുദ്രാ
ബ്രഹ്മ പുരന്ദര ദിനകര രുദ്രാഃ
ന ത്വം നാഽഹം നാഽയം ലോകഃ
തദപി കിമർത്ഥം ക്രിയതേ ശോകഃ

ചേതോഹരാ യുവതയഃ സ്വജനോഽനുകൂലഃ
സദ്ബാന്ധവാഃ പ്രണതിഗർഭ ഗിരശ്ച ഭൃത്യാഃ
ഗർജ്ജന്തി ദന്തിനിവഹാ സ്തരളാ സ്തുരംഗാഃ
സംമീലനേ നയനയോർ നഹി കിഞ്ചിദസ്തി

അഹമിഹ കൃതവിദ്യോ വേദിതാ സത്കലാനാം
ധനപതിരഹമേകോ രൂപലാവണ്യ യുക്തഃ;
ഇതി കൃതഗുണഗർവ്വഃ വിദ്യതേ കിം മനോഽയം
കതിപയദിനമധ്യേ സർവ്വമേതന്ന കിഞ്ചിൽ.

അമീഷാം ജന്തൂനാം കതിപയ നിമേഷ സ്ഥിതി ജുഷാം
വിയോഗേ ധീരാണാം ക ഇഹ പരിതാപസ്യ വിഷയഃ
ക്ഷണാം ദൃഷ്ടദൃഷ്ടാന്തേ വിലയ മപി യാന്തി ക്ഷണ മപി
ന കേഽപി സ്ഥാതാരഃ സുര ഗിരി പയോധി പ്രഭൃതയഃ

ആയുർ വർഷശതം നൃണാം പരിമിതം
രാത്രൌ തദർദ്ധം ഗതം
തസ്യാഽർദ്ധസ്യ പരസ്യ ചാർദ്ധ മപരം
ബാലത്വ വൃദ്ധത്വയോഃ
ശേഷം വ്യാധി വിയോഗ ദുഃഖ സഹിതം
സേവാദിഭിർ നീയതേ
ജീവേ വാരിതരംഗ ബുദ്ബുദ സമേ
സൌഖ്യം കുതഃ പ്രാണിനാം.

ആധിർ വ്യാധിശതൈർ ജനസ്യ വിവിധൈ-
രാരോഗ്യ മുന്മൂല്യതേ
ലക്ഷ്മീർ യത്ര പതന്തി തത്ര വിവൃതദ്വാരാ
ഇവ വ്യാപദഃ
ജാതം ജാത മവശ്യ മാശു വിവശം മൃത്യുഃ
കരോത്യാത്മസാത്
തത് കിം തേന നിരങ്കുശേന വിധിനാ
യന്നിർമ്മിതം സുസ്ഥിരം.

ഭോഗാഃ തുംഗ തരംഗ ഭംഗ ചപലാഃ
പ്രാണാഃ ക്ഷണധ്വംസിനഃ
സ്തോകാ ന്യേവ ദിനാനി യൌവനസുഖം
സ്ഫൂർത്തിഃ ക്രിയാസ്വസ്ഥിരാ
തത് സംസാര മസാര മേവ നിഖിലം
ബുദ്ധ്വാ ബുധാ ബോധകാ
ലോകാനുഗ്രഹ പേശലേന മനസാ
യത്നഃ സമാധീയതാം.

ആയുഃ കല്ലോലലോലം കതിപയ ദിവസ
സ്ഥായിനീ യൌവന ശ്രീഃ
അർത്ഥാഃ സങ്കല്പകല്പാ ഘന സമയ തഡിത്-
വിഭ്രമാഃ ഭോഗപൂഗാഃ
കണ്ഠാശ്ലേഷോപഗൂഢാ തദപി ച ന ചിരം
യത് പ്രിയാഭിഃ പ്രണീതം
ബ്രഹ്മണ്യാസക്ത ചിത്താ ഭവത ഭവഭയാം-
ഭോധി പാരം തരീതും.

കാല ചരിതം

മാതുലോ യസ്യ ഗോവിന്ദഃ പിതാ യസ്യ ധനഞ്ജയഃ
സോഽപി കാലവശം പ്രാപ്തഃ കാലോ ഹി ദുരതിക്രമഃ

പുരന്ദര സഹസ്രാണി ചക്രവർത്തിശതാനി ച
നിർവാപിതാനി കാലേന പ്രദീപാ ഇവ വായുനാ

അശനം മേ വസനം മേ ജായാ മേ ബന്ധുവർഗ്ഗോ മേ
ഇതി മേ മേ കുർവ്വാണം കാലവൃകോ ഹന്തി പുരുഷാജം

ഭഗീരഥാദ്യാഃ സഗരഃ കകുത്സ്ഥോ
ദശാനനോ രാഘവ ലക്ഷ്മണൌ ച
യുധിഷ്ഠിരാദ്യാശ്ച ബഭൂവുരേതേ
സത്യം ക്വ യാതാ ബത തേ നരേന്ദ്രാഃ

പശ്ചാത്താപം

ജന്മൈവ വ്യർത്ഥതാം നീതം ഭവ ഭോഗ പ്രലോഭിനാ
കാചമൂല്യേന വിക്രീതോ ഹന്ത ചിന്താമണിർ മയാ.

യാതം യൌവന മധുനാ വന മധുനാ ശരണ മേക മസ്മാകം
സ്ഫുര ദുരുഹാരമണീനാം ഹാരമണീനാം ഗതഃ കാലഃ

ധനവാ നിതി മദോ മേ കിം ഗതവിഭവോ വിഷാദ മുപയാമി
കര നിഹത കന്ദുക സമാഃ പാതോല്പാതാ മനുഷ്യാണാം

ഭോഗാ ന ഭുക്താ വയ മേവ ഭുക്താഃ
തപോ ന തപ്തം വയ മേവ തപ്താഃ
കാലോ ന യാതോ വയ മേവ യാതാഃ
തൃഷ്ണാ ന ജീർണ്ണാ വയ മേവ ജീർണ്ണാഃ

പുനഃ പ്രഭാതം പുന രേവ ശർവ്വരീ
പുനഃ ശശാങ്കഃ പുന രുദ്യതേ രവിഃ
കാലസ്യ കിം ഗച്ഛതി യാതി യൌവനം
തഥാഽപി ലോകഃ കഥിതം ന ബുധ്യതേ.

ന ചാഽകാരി കാമാരി കംസാരിസേവാ
ന വാ സ്വോപ്തി മാചേഷ്ടിതം ഹന്ത കിഞ്ചിത്
മനഃ പ്രേയസീ രൂപ പങ്കേ നിമഗ്നം
കി മന്തേ കൃതാന്തേ മയാ വേദനീയം.

ചിത്തഭൃ വിത്തഭൃ മത്തഭൃപാലകാ-
പാസനാ വാസനാ യാസ നാനാ ഭ്രമൈഃ
സാധുതാ സാധുതാ സാധിതാ സാധിതാ
കിം തയാ ചിന്തയാ ചിന്തയാമഃ ശിവം

അജ്ഞാനാൻ ദാഹാർത്തിം പതതി ശലഭഃ തീവ്രദഹനേ
നമീനോഽപി ജ്ഞാത്വാ ബഡിശ യുത മശ്നാതി പി-
ശിതം
വിജാനന്തോഽപ്യേതേ വയ മിഹ വിഷജ്വാല ജടിലാ-
ന്ന മുഞ്ചാമഃ കാമാ നഹഹ ഗഹനോ മോഹമഹിമാ

ന ധ്യാതം പദ മീശ്വരസ്യ വിധിവത്
സംസാര വിച്ഛിത്തയേ
സ്വർഗ്ഗദ്വാര കവാട പാടന പടു-
ർദ്ധർമ്മോഽപി നോപാർജ്ജിതഃ
നാരീ പീന പയോധരോരുയുഗലം
സ്വപ്നേഽപി നാഽലിംഗിതം
മാതുഃ കേവല മേവ യൌവന വന-
ച്ഛേദേ കുഠാരാ വയം

ക്ഷാന്തം ന ക്ഷമയാ ഗൃഹോചിത സുഖം
ത്യക്തം ന സന്തോഷതഃ
സോഢാ ദുസ്സഹ ശീത വാത തപന
ക്ലേശാ ന തപ്തം തപഃ

ധ്യാതം വിത്തമഹർന്നിശം നിയമിത-
പ്രാണൈർ ന ശംഭോഃ പദം
തത്തൽ കർമ്മ കൃതം യദേവ മുനിഭിഃ
തൈസ്തൈഃ ഫലൈഃ വഞ്ചിതം.

ധന്യാനാം ഗിരികന്ദരേ നിവസതാം
ജ്യോതിഃ പരം ധ്യായതാം
ആനന്ദാശ്രുജലം പിബന്തി ശകുനാ
നിശ്ശങ്കമങ്കേശയാഃ
അസ്മാകം തു മനോരഥോപരചിത-
പ്രാസാദ വാപീതട-
ക്രീഡാ കാനന കേളി കൌതുകജുഷാം
ആയുഃ പരം ക്ഷീയതേ.

തുംഗം വേശ്മ സുതാസ്സതാമഭിമതാസ്സംഖ്യാധികാ സമ്പദാ
കല്യാണീ ദയിതാ വയശ്ച നവമിത്യജ്ഞാന മൂഢോ ജനഃ
മത്വാ വിശ്വമനശ്വരം നിവിശതേ സംസാര കാരാഗൃഹേ
സംദൃശ്യ ക്ഷണഭംഗുരം തദഖിലം ധന്യസ്തു സന്ന്യസ്യതി.

ഭിക്ഷാണീപര്യടനം ശ്രമായ വിദുഷാം
വാദായ വിദ്യാർജ്ജിതം
മാന ധ്വംസന ഹേതവേ പരിചിതാ
സ്തേ തേ ധരാധീശ്വരാഃ
വിശ്ലേഷായ സരോജ സുന്ദരദൃശാ-
മാസ്യേ കൃതാ ദൃഷ്ടയഃ
കഷ്ടാനേന മയാ പ്രയാഗ നഗരേ
നാരാധി നാരായണഃ

ദേശേ ദേശേ ദുരാശാ കബളിതഹൃദയോ
നിഷ്കൃപാണാം നൃപാണാം
ധാവം ധാവം പുരസ്താത് അതികമതിരഹം
ജന്മ സമ്പാദയാമി
ആധായാധായ രാധാധവ തവ ചരണാം-
ഭോജ മന്തഃ സമാധാ-
വന്യേഽരണ്യേഽതിപുണ്യേ പുളകിത വപുഷോ
വാസരാൻ വാഹയന്തി

വിചാരം

മൃത്യോർബിഭേഷി കിം മൂഢ ഭീതം മുഞ്ചതി കിം യമഃ
അജാതം നൈവ ഗൃഹ്ണാതി കുരു യത്നം അജന്മനി
അധീത്യ ചതുരോ വേദാൻ വ്യാകൃത്യാഷ്ടാദശ സ്മൃതീഃ
അഹോ ശ്രമസ്യ വൈഫല്യം ആത്മാഽപി കലിതോ ന
ചേത്

ആദരേണ യഥാ സ്തൌതി ധനവന്തം ധനേച്ഛയാ
തഥാ ചേ ദ്വിശ്വകർത്താരം കോ ന മുച്യേത ബന്ധനാത്

സ്വ മസ്തക സമാരൂഢം മൃത്യും പശ്യേജ്ജനോ യദി
ആഹാരോഽപി ന രോചേത കിമുതാഽന്യാ വിഭൂതയഃ

ഗംഗാ തരംഗ ഹിമശീകര ശീതളാനി
വിദ്യാധരാധ്യുഷിത ചാരു ശിലാതലാനി
സ്ഥാനാനി കിം ഹിമവതഃ പ്രളയം ഗതാനി
യത് സാവമാന പരപിണ്ഡ രതാ മനുഷ്യാഃ

വയമിഹ പരിതുഷ്ടാ വല്കലൈസ്ത്വം ദുകൂലൈഃ
സമ ഇഹ പരിതോഷോ നിർവ്വിശേഷോ വിശേഷഃ
സ തു ഭവതി ദരിദ്രോ യസ്യ തൃഷ്ണാ വിശാലാ
മനസി ച പരിതുഷ്ടേ കോഽർത്ഥവാൻ കോ ദരിദ്രഃ

ധർമ്മം പ്രസംഗാദപി നാഽചരന്തി
പാപം പ്രയത്നേന സമാചരന്തി
ആശ്ചര്യമേതദ്ധി മനുഷ്യലോകേഽ
മൃതം പരിത്യജ്യ വിഷം പിബന്തി.

ഫലം സ്വേച്ഛാലഭ്യം പ്രതിവനമഖേദം ക്ഷിതിരുഹാം
പയഃ സ്ഥാനേ സ്ഥാനേ ശിശിര മധുരം പുണ്യസരിതാം
മൃദുസ്പർശാ ശയ്യാ സുലളിത ലതാ പല്ലവമയീ
സഹന്തേ സന്താപം തദപി ധനിനാം ദ്വാരി കൃപണാഃ

ഭോഗേ രോഗഭയം കുലേ ച്യുതിഭയം
വിത്തേ നൃപാലാത് ഭയം
മാനേ ദൈന്യഭയം ഗുണേ ഖലഭയം
രൂപേ ജരായാൽ ഭയം
ശാസ്ത്രേ വാദിഭയം ബലേ രിപുഭയം
കായേ കൃതാന്താത് ഭയം
സർവ്വം വസ്തു ഭയാന്വിതം ഭുവി നൃണാം
വൈരാഗ്യമേവാഽഭയം

നാഥേ ശ്രീപുരുഷോത്തമേ ത്രിജഗതാ-
മേകാധിപേ ചേതസാ
സേവ്യേ സ്വസ്യ പദസ്യ ദാതരി സുരേ
നാരായണേ തിഷ്ഠതി
യം കിഞ്ചിൽ പുരുഷാധമം കതിപയ-
ഗ്രാമേശമല്പാർത്ഥദം
സേവായൈ മൃഗയാമഹേ നരമഹോ
മൂഢാ വരാകാ വയം

കൃച്ഛ്രേണാഽമേധ്യ മദ്ധ്യേ നിയമിത തനുഭിഃ
സ്ഥീയതേ ഗർഭവാസേ
കാന്താ വിശ്ലേഷ ദുഃഖ വ്യതികര വിഷമോ
യൌവനേ ചോപഭോഗഃ
വാമാക്ഷീണാമവജ്ഞാ പഹസിത വസതിഃ
വൃദ്ധഭാവോഽപ്യസാധു
സംസാരേ രേ മനുഷ്യാ വദത യദി സുഖം
സ്വല്പമപ്യസ്തി കിഞ്ചിത്

യേഷാം ശ്രീമദ് യശോദാ സുത പദ കമലേ
നാഽസ്തി ഭക്തിർ നരാണാം
യേഷാമാഭീരകന്യാ പ്രിയ ഗുണ കഥനേ
നാഽനുരക്താ രസജ്ഞാ
യേഷാം ശ്രീകൃഷ്ണ ലീലാലലിത ഗുണരസേ
സാദരൌ നൈവ കർണ്ണൌ
ധിഗ് താൻ ധിഗ് താൻ ധിഗേതാൻ കഥയതി സതതം
കീർത്തനസ്ഥോ മൃദംഗഃ

10. വത്സലം

സ്ഥായീഭാവം, വത്സലതഃ ദൈവതം, ലോകമാതാക്കൾ:
നിറം, താമരയുടെ അകത്തുള്ള്.

ഉവാച ധാത്ര്യാ പ്രഥമോദിതം വചോ
യയൗ തദീയാമവലംബ്യ ചാംഗുലീം
അഭൂച്ച നമ്രഃ പ്രണിപാത ശിക്ഷയാ
പിതുർമുദം തേന തതാന സോഽർഭകഃ

ദേശേ ദേശേ കളത്രാണി ദേശേ ദേശേ ച ബാന്ധവാഃ
തന്തു ദേശം ന പശ്യാമി യത്ര ഭ്രാതാ സഹോദരഃ

മന്മഥന് സാഹായ്യത്തെ ചെയ്തുകൊണ്ട് സഹചരിക്കുന്ന രതി, രസങ്ങൾ എന്നിവയെക്കുറിച്ച് മുകളിൽ സാമാന്യവിവരണം ഉണ്ടായി. ഭാവങ്ങളും ഹാവങ്ങളും സജീവന്മാരായ വ്യക്തികളായി മുകളിൽ പ്രസ്താവിതങ്ങളായി. എന്നാൽ അവ താൽപര്യാ നിരീക്ഷിക്കപ്പെടാവുന്നവയത്രെ. "നിർവ്വികാരാത്മകേ ചിത്തേ ഭാവഃ പ്രഥമ വിക്രിയാ" നിർവ്വികാരമായ ചിത്തത്തിൽ ഭവിക്കുന്ന പ്രഥമ വികാരത്തിന് ഭാവം എന്നു പേർ. രണ്ടു ശിശുക്കൾ—ആണും പെണ്ണും—ഒരുമിച്ച് വളരുന്നു. ഇരുവരും യൌവനത്തെ പ്രാപിക്കുന്നു. ഒരു ദിവസം യുവാവിന്റെ മനസ്സിൽ ആ യുവതിയെക്കുറിച്ച് ഒരു നൂതന വികാരം ഉണ്ടാകുന്നു. അതാണ് ഭാവം. ഒരു യുവതി പറയുന്നു—"സ ഏവ സുരഭിഃ കാലഃ സ ഏവ മലയാനിലഃ സൈവേയമബലാ കിന്തു മനോഽന്യദിവ ദൃശ്യതേ" കാലം പഴയതു തന്നെ: മലയാനിലൻ മുമ്പിലത്തതു തന്നെ: ഞാനും പൂർവ്വവൽ അബലയാകുന്നു: എന്നാൽ എന്റെ മനസ്സ്, രീതി മാറിയതായി" ഇവിടെ കാണുന്ന അവസ്ഥ ഭാവം ആകുന്നു. ഒന്നിലധികം ഭാവങ്ങൾ ഒരേ സമയത്ത് ഭവിക്കുകയും, അവയിൽ ഒന്ന് പ്രാധാന്യത്തിൽ നിന്ന് ഇതര ഭാവങ്ങളെ അംഗങ്ങളാക്കി അമർത്തുകയും ചെയ്യാം. അംഗിയായ ആ ഭാവം തന്നെ രസം. പല ഭാവങ്ങൾ തമ്മിൽ മട്ടിക്കവെ, വിച്ഛേദം ഭവിക്കാതെ ഉറച്ച് നിൽക്കുന്ന ഭാവം, സ്ഥായിഭാവം. രതി മുതലായ ഓരോ സ്ഥായിഭാവമാകട്ടെ, വിഭാവം, അനുഭാവം, സഞ്ചാരിഭാവം എന്നിങ്ങനെ ഓരോ നാമത്തിൽ അറിയപ്പെടാറുണ്ട്. ആ വിഷയം ഇവിടെ ഉപേക്ഷിക്കപ്പെടുന്നു. മന്മഥസചിവന്മാരോടു കൂടെ ഹാവങ്ങൾ എന്ന് ഒരു ഗണവും പ്രത്യക്ഷപ്പെടുന്നുണ്ട്. അല്പം പ്രകടമായ ഭാവത്തെ ഹാവം എന്നു പറയുന്നു. "ഭാവാത് ഈഷത്പ്രകാശോ യഃ സ ഹാവ ഇതി കഥ്യതേ" തെളിഞ്ഞ ഭാവത്തെ ഹാവം എന്നു പറയുന്നു. "ഭ്രൂനേത്രാദി വികാരൈസ്തു സംഭോഗേച്ഛാ പ്രകാശകഃ ഭാവ ഏവാല്പ സംലക്ഷ്യവികാരോ ഹാവ ഉച്യതേ" മനസ്സിന് സിദ്ധിച്ച വികാരം പ്രകടിതമാകുമ്പോൾ—ഭ്രൂനേത്രാദി വികാരങ്ങളെക്കൊണ്ട് സംഭോഗേച്ഛ പ്രകടിതമാകുമ്പോൾ—ഹാവം എന്ന അവസ്ഥ ഭവിച്ചു.

## മന്മഥ മംഗളം

അനംഗേനാഽബലാ സംഗാത് ജിതാ യേന ജഗത്ത്രയീ
സ ചിത്രചരിതഃ കാമഃ സർവ്വകാമ പ്രദോഽസ്തു വഃ

ഏകം വസ്തു ദ്വിധാകർത്തും ബഹവഃ സന്തി ധന്വിനഃ
ധന്വീ സ മാര ഏവൈകോ ദ്വയോരൈക്യം കരോതി യഃ

ന കഠോരം ന വാ തീക്ഷ്ണം ആയുധം പുഷ്പധന്വനഃ
തഥാഽപി ജിതമേവാഽസീത് അമുനാ ഭുവനത്രയം

ജയതി മനസിജഃ സുഖൈകഹേതുഃ
മിഥുനകുലസ്യ വിയോഗിനാം കഠോരഃ
വപുഷി യ ഇഷുപാത വാരണാർത്ഥം
വഹതി വധൂം ശശിഖണ്ഡ മണ്ഡനോഽപി.

വക്ഷഃസ്ഥലീ വദന വാമശരീര ഭാഗൈഃ
പുഷ്യന്തി യസ്യ വിഭുതാം പുരുഷാസ്ത്രയോഽപി
സോയം ജഗത്ത്രിതയജിത് വരചാപധാരീ
മാരഃ പരാൻ പ്രഹരതീതി ന വിസ്മയായ

ഹൃദയതൃണ കുടീരേ ദീപ്യമാനേ സ്മരാഗ്നാ-
വുചിത മനുചിതം വാ വേത്തി കഃ പണ്ഡിതോഽപി?
കിമു കുവലയ നേത്രാഃ സന്തി നോ നാകനാര്യ-
സ്ത്രിദശപതി രഹല്യാം താപസീം യത് സിഷേവേ

കാന്തേത്യുല്പല ലോചനേതി വിപുല-
ശ്രോണീഭരേ ത്യുല്ലസത്
പീനോത്തുംഗ പയോധരേതി സുമുഖാം-
ഭോജേതി സുഭ്രൂരിതി
ദൃഷ്ട്വാ മാദ്യതി മോദതേഽഭിരമതേ
പ്രസ്തൗതി വിദ്വാനപി
പ്രത്യക്ഷാശുചിപുത്രികാം സ്ത്രിയമഹോ
കാമസ്യ ദുശ്ചേഷ്ടിതം.

# ചരിത്രകാണ്ഡം

**വൈവസ്വത കാലം**

## XVI
## ധർമ്മൻ

* ബ്രഹ്മാവിൻെറ വലത്തു് സ്തനത്തിൽ നിന്നു് ഭേവിച്ച ധ
ർമ്മൻ, ദക്ഷ പ്രജാപതി യുടെ പുത്രിക ളായ—ശ്രദ്ധ, മൈത്രി,
ദയ, ശാന്തി, പുഷ്ടി, തുഷ്ടി, ക്രിയ, ഉന്നതി, ബുദ്ധി, മേധ,
തിതിക്ഷ, ഹ്രീ, മൂർത്തി-എന്ന പതിമ്മൂന്നു് കന്യക മാരെ വി
വാഹം ചെയ്തു എന്നു് ഭാഗവതത്തിൽ കാണാം. ഇവരെ കൂടാ
തെ സൂനൃത എന്ന ഒരു കന്യകയും ധർമ്മൻെറ ഭാര്യ യായി ഉ
ണ്ടു്. ധർമ്മൻ പ്രാചേതസ ദക്ഷൻെറ പത്തു പുത്രിമാരെയും വേ
ൾക്കുക ഉണ്ടായി. അവരുടെ നാമങ്ങൾ:—ഭാനു, ലംബ, ക
കുബ്, ജാമി, വിശ്വ, സാധ്യ, മരുത്വതി, വസു, മുഹൂർത്ത,
സങ്കല്പ എന്നു് ആണു്. ഈ പത്തു പേരെയും വേട്ടതു ധർമ്മൻ
ജന്മ മെടുത്തപ്പോഴാണെന്നും പക്ഷമുണ്ടു്. ഓരോ ഭാര്യയിലും വം
ശങ്ങൾ ഭവിച്ചു. ശ്രദ്ധ ശ്രുതനെ പ്രസവിച്ചു. മൈത്രി പ്രസാദ
നെ പ്രസവിച്ചു. ദയ അഭയനെ പ്രസവിച്ചു. ശാന്തി സുഖ
നെയും തുഷ്ടി മോദനേയും പ്രസവിച്ചു. ഉന്നതി, ദർപ്പനേയും;
ബുദ്ധി അർത്ഥനേയും; പ്രസവിച്ചു. മേധ സ്മൃതിയേയും; തിതി
ക്ഷ ശമനേയും; ഹ്രീ പ്രശ്രയനേയും പ്രസവിച്ചു.

മൂർത്തി ആകട്ടെ സർവ്വ ഗുണ സംഗര മായ = നര നാരാ
യണ ന്മാരെ പ്രസവിച്ചു. നര നാരായണന്മാ രുടെ ജനന മുഹൂ

ർത്തത്തിൽ ദിക്കുകൾ പ്രസന്നങ്ങ ളായി; കാററുകൾ മണം പെ
ററു് വീശി; ചോലകളും മലകളും ആനന്ദം കൊണ്ടു തുള്ളി;
മനുഷ്യ മനസ്സുകൾ നിർമ്മലങ്ങളായി; വിശ്വം നിർവൃതിയെ
പ്രാപിച്ചു; തൂര്യങ്ങൾ തുടരെ അടിച്ചു; പൂമാലകൾ പേമഴ
പോലെ പൊഴിഞ്ഞു. ശ്രേഷ്ഠന്മാ രായ മുനികൾ സ്തുതിച്ചു; ഗ
ന്ധർവ്വ കിന്നര ന്മാർ ഗാനം ചെയ്തു; സ്വർഗ്ഗ സുന്ദരികൾ നൃത്തം
ചെയ്തു. പരമ മംഗലം എവിടേയും പ്രകാശിച്ചു. ബ്രഹ്മാവു് മു
തലായ ദേവന്മാർ നര നാരായണ ന്മാരെ ഇങ്ങനെ സ്തുതിച്ചു:—

> യോ മായയാ വിരചിതം നിജയാƒത്മനീദം
> സ്വേ രൂപഭേദ മിവ തത് പ്രതിചക്ഷണായ
> ഏതേന ധർമ്മസദനേ ഋഷിമൂർത്തിനാƒദ്യ
> പ്രാദു ശ്ചകാര പുരുഷായ നമഃ പരസ്മൈ.
>
> സോƒയം സ്ഥിതികരോ പശമായ സൃഷ്ടാൻ
> സത്വേന നഃ സുരഗണാ നനുമേയ തത്വഃ
> ദൃശ്യാ ദദഭ്ര കരുണേന വിലോകനേന
> യച് ഛ്രീനികേത മമലം ക്ഷിപതാരവിന്ദം.

“ഞങ്ങൾ പുരുഷനെ നമസ്കരിക്കുന്നു. മായയാൽ വി
രചിതവും സ്വന്തം ആത്മാവിൽ തന്നെ നിൽക്കുന്നതും, ആയ
പ്രകൃതിയുടെ രൂപത്തിന്നു് ഭവിച്ച ഭേദം എന്നതു പോലെ—
പ്രജാപതി യായ ധർമ്മൻെറ ഗൃഹത്തിൽ സ്വന്തം സ്വഭാവ
ത്തെ പ്രത്യക്ഷ മാക്കുവാ നായി—നരൻ നാരായണൻ എന്ന ര
ണ്ടു് മൂർത്തിക ളായി അവതരിച്ചിരിക്കുന്ന--പരമാത്മാവിനെ
ഞങ്ങൾ നമസ്കരിക്കുന്നു. ജ്ഞാനത്താൽ മാത്രം അനുഭവിക്ക
പ്പെടേണ്ട തത്വങ്ങളോടു കൂടിയ നാരായണൻ—ലോകങ്ങളു
ടെ രക്ഷയെ പുരസ്കരിച്ചു് സൃഷ്ടിച്ചിരിക്കുന്ന ഈ ദേവ
സംഘത്തെ—ലക്ഷ്മീ നികേതനവും അമലവും താമരയ്ക്കു്
ഗർവം കുറയ്ക്കുന്നതും ആയ കരുണാ പൂർണ്ണ മായ മിഴികളെ
ക്കൊണ്ടു്--ദർശിക്കേണമേ.” ദേവന്മാർ ഇങ്ങനെ സ്തുതിച്ചു്
—നര നാരായണ ഭഗവാന്മാരെ ദർശിച്ചു. ദേവ പൂജിതന്മാ രാ
യ അവതാര പുരുഷന്മാർ ഗന്ധമാദന പർവ്വതത്തിലേക്കു് തപ
സ്സിന്നായി പുറപ്പെട്ടു; അവർ ദുശ്ചര മായ തപസ്സിനെ ആച
രിച്ചു. തപസ്സു കൊണ്ടു് വർദ്ധിച്ച നര നാരായണ ഭഗവാന്മാ
രെ വിഘ്ന പ്പെടുത്തുവാൻ ഉർവ്വശി മുതലായ അപ്സര സുന്ദ
രികൾ തന്നെയും കഴിയാത്തവ രായി. മാർക്കണ്ഡേയൻ നര
നാരായണ ഭഗവാന്മാരെ പ്രസാദിപ്പിച്ചാണു് വലിയ വരങ്ങ
ൾ വാങ്ങിയതു്. ഭൃഗുവിൻെറ വംശം നോക്കുക. ഭഗവാൻെറ
നര നാരായണാംശങ്ങൾ തന്നെ യാണു്, ഭൂഭാരത്തെ ഒഴിക്കു
വാ നായി അർജ്ജുന കൃഷ്ണന്മാ രായി അവതരിച്ചതു്.

---

* 1. സ്തനം തു ദക്ഷിണം ഭിത്വാ ബ്രഹ്മണോ നര വിഗ്രഹഃ
നിഃസൃതോ ഭഗവാൻ ധർമ്മഃ സർവ്വ ലോക സുഖാവഹഃ
ത്രയ സ്തസ്യ വരാഃ പുത്രാഃ സർവ്വ ഭൂത മനോഹരാഃ
ശമഃ കാമ ശ്ച ഹർഷ ശ്ച തേജസാ ലോകധാരിണഃ

ബ്രഹ്മാവിൻെറ വലത്തു മുലയെ ഭേദിച്ചു് ഭഗവാൻ ധർമ്മ
ൻ മനുഷ്യ സ്വരൂപത്തിൽ സർവ്വ ലോക സുഖാവഹ നായി
പിറന്നു. ധർമ്മൻെറ സർവ ഭൂത മനോഹരന്മാ രായ മൂന്നു പുത്ര
ന്മാർ—ശമൻ, കാമൻ, ഹർഷൻ എന്നവർ—തേജസ്സു കൊണ്ടു്
ലോകധാരിക ളായി. ഇങ്ങനെ യാണു് ഭാരതത്തിൽ പറയു
ന്നതു്. ധർമ്മനു് പത്തു് ഭാര്യമാരിൽ പുത്രന്മാർ മൂന്നു് മാത്രമാ
ണോ എന്നും, അവരിൽ കാമൻ പ്രസിദ്ധ നായ കാമദേവനാ
ണോ എന്നും ഭാരതത്തിൽ പ്രത്യക്ഷ മല്ല.

2. ധർമ്മൻ വേട്ട പ്രജാപതി ദക്ഷ പുത്രികൾ പത്താണെ
ന്നും, അവരുടെ പേരുകൾ ഇങ്ങനെ യാണു് എന്നും ഭാരതം
പറയുന്നു:—കീർത്തി, ലക്ഷ്മി, ധൃതി. മേധാ, പുഷ്ടി. ശ്രദ്ധ,
ക്രിയ, ബുദ്ധി, ലജ്ജ.

---

= അവതാരങ്ങൾ ഇരുപത്തുരണ്ടു് എന്ന കണക്കിൽ നര
നാരായണന്മാർ നാലാം അവതാരമാകുന്നു.

ധർമ്മന്റെ ഭാര്യയായ സൂനൃത യാകട്ടെ, സത്യവ്രതന്മാർ എന്ന ദേവന്മാരുടേയും സത്യസേനന്റേയും മാതാവായി. അസത്തുക്കളും ദുശ്ശീലന്മാരും ആയ അനേകം യക്ഷന്മാരെയും രാക്ഷസന്മാരെയും ഭൂതദ്രോഹം ചെയ്ത അനേകം ഭൂതഗണങ്ങളേയും കൊന്ന്—സത്യസേനൻ പ്രസിദ്ധനായി. ലംബ, ഋഷഭനെ പ്രസവിച്ചു. ഋഷഭന് ഇന്ദ്രസേനൻ എന്ന് ഒരു പുത്രൻ ഉണ്ടായി. ലംബ വിദ്യോതനെ പ്രസവിച്ചു: വിദ്യോതനൻ സ്തനയിത്നുക്കളുടെ പിതാവായി. കകുബ് സങ്കടനെ പ്രസവിച്ചു: സങ്കടൻ കീകടന്റെ പിതാവായി; കീകടൻ ദുർഗ്ഗദേവന്മാരുടെ പിതാവായി. ജാമി സ്വർഗ്ഗനെ പ്രസവിച്ചു: സ്വർഗ്ഗൻ നന്ദിയുടെ പിതാവായി. വിശ്വ, വിശ്വദേവന്മാരെ പ്രസവിച്ചു. സാധ്യ, സാധ്യന്മാരെ പ്രസവിച്ചു: ഈ സാധ്യന്മാർ ബ്രഹ്മാവിൽ നിന്നു തന്നെ പിറന്ന സാധ്യന്മാരിൽ നിന്ന് ഭിന്നന്മാരാണ്. ധർമ്മന്റെ പുത്രന്മാരായ സാധ്യന്മാർ അർത്ഥസിദ്ധിയുടെ പിതാവായി. മരുത്വതി, മരുത്വാൻ ജയന്തൻ എന്ന രണ്ടു പുത്രന്മാരെ പ്രസവിച്ചു. * ഉപേന്ദ്രൻ എന്ന മറുനാമമുള്ള ഈ ജയന്തൻ വാസുദേവന്റെ അംശമാണ്. വസു എട്ടു പുത്രന്മാരെ പ്രസവിച്ചു: അവർ അഷ്ടവസുക്കൾ എന്ന പ്രസിദ്ധന്മാരായ ദേവന്മാരാണ്. അവരുടെ നാമങ്ങൾ ദ്രോണൻ, പ്രാണൻ, ധ്രുവൻ, അർക്കൻ, അഗ്നി, ദോഷൻ, വസു, വിഭാവസു എന്നിങ്ങനെയാണ്. ദ്രോണൻ അഭിമതിയെ വിവാഹം ചെയ്തു. ഹർഷൻ, ശോകൻ, ഭയൻ എന്നവരുടെ പിതാവായി. അഭിമതിക്ക് ധര എന്നും പേരുണ്ട്.

അസ്തപിത്യക്ത: സ ഭഗവാൻ പ്രജേ ദ്രോണോ മഹായശാഃ
ജജ്ഞേ നന്ദ ഇതി ഖ്യാതോ യശോദാ സാ ധരാഭവത്.

പരമ യശസ്കനായ ദ്രോണൻ, നന്ദൻ എന്ന നാമത്തിലും, ധര, യശോദ എന്ന നാമത്തിലും ജന്മമെടുക്കുക ഉണ്ടായി. യദുവംശത്തിൽ കൃഷ്ണചരിത്രം നോക്കുക. പ്രാണൻ, ഊർജ്ജസ്വതിയെ വിവാഹം ചെയ്തു. ഉശനസ്സിന്റെ ഭാര്യയും ദേവയാനിയുടെ മാതാവും ആയ ഊർജ്ജസ്വതി—പ്രിയവ്രതന്റെ പുത്രി—വേറെയാണ്. പ്രാണനാകട്ടെ സഹ്യൻ ആയു, പുരോജവൻ എന്നവരുടെ പിതാവായി. നഹുഷന്റെ പിതാവായ ആയുസ്സ് കൃഷ്ണന്റെ പുത്രനായ ആയുസ്സ് എന്നവരെയും ഈ നാമം തന്നെയുള്ള വേറെ ചിലരേയും പ്രാണപുത്രന്മാരാണ് എന്നു തെറ്റി ധരിക്കരുത്.

ധ്രുവസ്യ ഭാര്യം ധരണീ രസൂത വിവിധ: പുര:

ധ്രുവന്റെ ഭാര്യയായ ധരണി അനേകം നഗരങ്ങളുടെ മാതാവായി. അർക്കൻ വാസനയെ വിവാഹം ചെയ്തു; തർഷൻ മുതലായവരുടെ പിതാവായി. വസുക്കളിൽ ഒരാളായ അഗ്നി, ബ്രഹ്മാവിന്റെ മനസ്സിൽ നിന്ന് പിറന്ന അഗ്നിയുടെ മറുജന്മമാണ്. അഗ്നിയുടെ വംശം നോക്കുക. വസുക്കളിൽ ഒരുവനായ അഗ്നി ധരയെ വിവാഹം ചെയ്തു. അഗ്നിയുടേയും ധരയുടെയും പുത്രന്മാരായ ദ്രവിണകൻ മുതലായവരും സ്കന്ദനും പിറന്നു. സ്കന്ദന് വിശാഖൻ മുതലായവർ പുത്രന്മാരായി. ദോഷൻ ശർവരിയെ വിവാഹം ചെയ്ത് ശിംശുമാരന്റെ പിതാവായി. ശിംശുമാരന്റെ * പുത്രിയായ ഭ്രമി, ഉത്താനപാദന്റെ പുത്രനും ഭഗവത് ഭക്തനെന്നു പ്രസിദ്ധനും ആയ ധ്രുവന്റെ ഭാര്യയാണ്. ശിംശുമാരൻ നാരായണാംശമാണ്. വസു ബൃഹസ്പതിയുടെ ഭഗിനിയായ അംഗിരസിയെ വിവാഹം ചെയ്ത്, വിശ്വകർമ്മാവിന്റെ പിതാവായി. വിശ്വകർമ്മാവ് കൃതിയെ വിവാഹം ചെയ്തു. സംജ്ഞ, ഛായ എന്ന രണ്ടു പുത്രിമാരുടേയും ചാക്ഷുഷമനുവിന്റേയും പിതാവായി. =

വിശ്വകർമ്മ മഹാഭാഗോ ജജ്ഞേ ശില്പപ്രജാപതിഃ
കർത്താ ശില്പസഹസ്രാണാം ത്രിദശാനാം ച വർദ്ധകിഃ
ഭൂഷണാനാം ച സർവ്വേഷാം കർത്താ ശില്പവതാം വരഃ
യോ ദിവ്യാനി വിമാനാനി ത്രിദശാനാം ചകാര ഹ
മനുഷ്യാ ശ്ചോപജീവന്തി യസ്യ ശില്പം മഹാത്മനഃ
പൂജയന്തി ച യം നിത്യം വിശ്വകർമ്മാണമവ്യയം.

വിശ്വകർമ്മാവ് ശില്പപ്രജാപതിയാണ്; ആ മഹാഭാഗൻ ദേവശില്പിപ്രഭുവും ശില്പസഹസ്രങ്ങളുടെ കർത്താവും സർവ്വ ഭൂഷണങ്ങളുടെ നിർമ്മാതാവും ആകുന്നു. സർവ്വദേവവിമാനങ്ങളുടെ സ്രഷ്ടാവും മററാരും അല്ല. മഹാത്മാവായ വിശ്വകർമ്മാവിന്റെ ശില്പചതുരത നിമിത്തം മനുഷ്യർ ഉപജീവിക്കുന്നു; ആയതിനാൽ മനുഷ്യർ വിശ്വകർമ്മാവിനെ അവ്യയനെന്നു പൂജിക്കുന്നു. വിശ്വകർമ്മാവിന്റെ പുത്രികളായ ഛായയും സംജ്ഞയും വിവസ്വാന്റെ ഭാര്യമാരായി. മരീചിയുടെ വംശത്തിൽ കശ്യപന്റെ ചരിത്രം നോക്കുക. ചാക്ഷുഷൻ ആറാമത്തെ മനുവാണ്. [illegible] കാണ്ഡത്തിൽ കാലം നോക്കുക. വിഭാവസു ഉഷയെ വിവാഹം ചെയ്ത്, വ്യുഷ്ടൻ, രോചിസ്, ആതപൻ എന്നവരുടെ പിതാവായി. മുഹൂർത്തയുടെ പുത്രന്മാരെ മൌഹൂർത്തികന്മാർ എന്നു പറയും. അവരാണ് ഭൂതങ്ങൾക്ക് കാലത്തിന് യോജിച്ച ഫലത്തെ ദാനം ചെയ്യുന്നത്. സങ്കല്പയുടെ പുത്രൻ സങ്കല്പനാണ്. സങ്കല്പന്റെ പുത്രൻ കാമൻ, ഈ കാമൻ ബ്രഹ്മാവിന്റെ ഹൃദയത്തിൽ നിന്ന് ജനിച്ച കാമന്റെ പുനർജ്ജന്മമാകുന്നു.

* ഉപേന്ദ്രനെ കൂടാതെയാണ് ഇരുപത്തിരണ്ട് അവതാരങ്ങൾ.

* ശിംശുമാരൻ നാരായണാംശമെങ്കിലും അവതാരങ്ങളിൽ ഒന്നായി ഗണിക്കപ്പെടുന്നില്ല. അവതാരങ്ങളായി ഗണിക്കപ്പെടാത്ത അംശങ്ങളും പലതുണ്ട്.

= പുരാണങ്ങളിൽ രാക്ഷസന്മാരായോ ദേവന്മാരായോ മനുഷ്യരായോ മററു പ്രകാരങ്ങളിലോ കാണുന്ന അനേകം കഥാപുരുഷന്മാർ ഓരോ മനോവൃത്തികളുടേയോ അവസ്ഥകളുടേയോ കുറിച്ചുള്ള അലങ്കാര പ്രകടനമാണ് എന്നതിനു തർക്കമില്ല. എന്നാൽ ഈ ഗ്രന്ഥപരമ്പര ആ വക വ്യാഖ്യാനങ്ങളെ പരാമർശിക്കുന്നില്ല. എങ്കിലും ധർമ്മനെ സംബന്ധിച്ച സകലവും പരമചതുരമായ ഒരു അലങ്കാരപ്രയോഗമാണെന്ന് തെളിഞ്ഞു നില്ക്കുന്നു എന്ന് പറയാതിരിക്കുവാൻ മനസ്സ് സമ്മതിക്കുന്നില്ല. ധർമ്മത്തെ സംബന്ധിക്കുന്ന സകല സംഗതികളേയും ധർമ്മന്റെ വംശജന്മാരെന്നുള്ള വ്യാജേന വ്യവഹരിച്ചിരിക്കുകയാണ് എന്ന് ആർക്കും തോന്നും. ധർമ്മന്റെ ഭാര്യമാരുടെ പേരുകൾ, പുത്രന്മാരുടെ വൃത്തികൾ മുതലായവ ഒക്കെയും ധർമ്മത്തിന്റെ ഓരോ അംശങ്ങളുടെ വ്യാഖ്യാനം തന്നെ. അടുത്ത അധർമ്മൻ. അധർമ്മത്തിന്റെ വ്യാപാരങ്ങളെ കുറിക്കുന്നു.

# ചരിത്രകാണ്ഡം

വൈവസ്വതകാലം

## XVII

## അധർമ്മൻ

ബ്രഹ്മാവിന്റെ പൃഷ്ഠത്തിൽ നിന്ന് ജനിച്ച അധർമ്മന് മൃത്യു എന്ന് ഒരു പുത്രിയുണ്ട് എന്നും, മൃത്യു എന്നത് അധർമ്മന്റെ നാമാന്തരമാണ് എന്നും, പക്ഷാന്തരമുണ്ട്. അതെങ്ങനെയും ആകട്ടെ. അധർമ്മൻ സർവ്വലോകഭയങ്കരനായി. അധർമ്മൻ മൃഷയെ വേട്ടു. മൃഷ ദംഭനെയും മായയേയും പ്രസവിച്ചു. ബ്രഹ്മാവിന്റെ ഗുദത്തിൽ നിന്നു പിറന്ന നിർഋതിക്ക് സന്താനമില്ലായ്കയാൽ--ദംഭനേയും മായയേയും പുത്രന്മാരായി സ്വീകരിച്ചു. ദംഭൻ മായയെ വേട്ട്, ലോഭന്റേയും നികൃതിയുടേയും പിതാവായി. ലോഭൻ നികൃതിയെ വേട്ട് ക്രോധന്റേയും ഹിംസയുടേയും പിതാവായി. ക്രോധൻ ഹിംസയെ വേട്ട് കലിയുടേയും ദുരുക്തിയുടേയും പിതാവായി, കലി ദുരുക്തിയെ വേട്ട് ഭയന്റേയും മൃത്യുവിന്റേയും പിതാവായി. ഭയൻ മൃത്യുവിനെ വേട്ട് നിരയന്റേയും യാതനയുടേയും പിതാവായി.

ഏതേ ഹ്യധർമ്മവൃക്ഷസ്യ വംശാഃ സംസൃതി ഹേതവഃ
ശ്രേയസ്കാമോ ന സേവേത നിതരാം മശ്രമോത്തമീ.

സംസാരത്തിന് ആധാരമായ ഈ അധർമ്മവൃക്ഷത്തിന്റെ വംശത്തെ ശ്രേയസ്കാമന്മാരും സന്യാസികളും ആശ്രയിക്കരുത്.

# ചരിത്രകാണ്ഡം

വൈവസ്വത കല്പം

## XVIII

## സരസ്വതി

> ഹൃദി കാമോ ഭ്രുവഃ ക്രോധോ ലോഭ ശ്ചാധരദ ഛദാത്
> ആസ്യാദ്വാക് സിന്ധവോ മേഢ്രാന്നിരൃതിഃ പായോ
> രഘാശ്രയഃ

കാമൻ ബ്രഹ്മാവിൻെറ ഹൃദയത്തിൽ നിന്നു: ക്രോധം പുരികത്തിൽ നിന്നു: ലോഭം കീഴ്ചുണ്ടിൽ നിന്നു: പുറന്നു. വാക്ക്—സരസ്വതി--മുഖത്തു നിന്ന് പുറന്നു. സിന്ധുക്കൾ മേഢ്റത്തിൽ നിന്നു: പാപത്തിൻെറ ആശ്രയ സ്ഥാന മായ നിരൃതി ഗുദത്തിൽ നിന്ന് പുറന്നു. ഇങ്ങനെ യാണ് വിധി. വാക്ക് എന്ന് നാമം വഹിക്കുന്ന ഈ ബ്രഹ്മപുത്രി--ബ്രഹ്മാവിൻെറ മുഖത്തു നിന്ന് ഭവിച്ചു എന്നതു്--യുക്തമായി. ഉല്പന്ന മാത്രയായ സരസ്വതിയെ ബ്രഹ്മാവ് കാമിക്കുന്ന സംഭവം, ഈ ഭാഗവതത്തിൽ പ്രതിസർഗ്ഗം എന്ന ഖണ്ഡികയിൽ വിവരിക്കപ്പെടുന്നുണ്ട്. ലോക വ്യവഹാരത്തിൽ ഉള്ള പ്രതിഷ്ഠ അനുസരിച്ച്--സരസ്വതിക്ക് പ്രമാണ ഗ്രന്ഥങ്ങളിൽ പ്രാധാന്യം നൽകപ്പെടുന്നുണ്ട് എന്നു തോന്നുന്നില്ല.

വിഷ്ണുവിൻെറ വീര്യം രൂപം ധരിച്ചതു് ലക്ഷ്മി; രുദ്രൻെറ വീര്യം രൂപം ധരിച്ചതു് സതി; അതു പോലെ ബ്രഹ്മാവിൻെറ വീര്യം ധരിച്ച രൂപം സരസ്വതി ആകുന്നു. സരസ്വതി എന്നതിന് പകര മായി എന്നതു പോലെ സാവിത്രി ഗായത്രി എന്ന പദങ്ങളേയും പല പുരാണങ്ങളിലും ഉപയോഗിക്കുന്നുണ്ട്. * എന്നാൽ സരസ്വതി, സാവിത്രി, ഗായത്രി എന്ന മൂന്ന്, ഒരു ദേവിയെ കുറിക്കുന്നു എന്ന് നിശ്ചയം ചെയ്യുന്നതിൽ ചില വൈഷമ്യങ്ങളും ഇല്ലാതില്ല. മത്സ്യ പുരാണത്തിൽ ഈ മൂന്നു നാമങ്ങളും ഒരാളിനെ യാണ് കുറിക്കുന്നതു്. പ്രസ്തുത പുരാണാംശം ഇങ്ങനെ യത്രെ. ''ബ്രഹ്മാവ് നിഷ്കന്മഷ മായ സ്വ തപ ത്തിൽ നിന്ന് ഒരു സ്ത്രീയെ രൂപം ചെയ്തു. ആ ദേവി യാകട്ടെ ശതരൂപ, സാവിത്രി, ഗായത്രി, സരസ്വതി, ബ്രഹ്മാണി എന്ന നാമങ്ങളിൽ പ്രസിദ്ധ യായി. ആത്മാംശ യായ പുത്രിയെ കണ്ട് ബ്രഹ്മാവ് അനുരാഗ പരവശ നായി ഇങ്ങനെ ഉൽക്രോശിച്ചു:—''അഹോ! സർവ്വാംഗിയായ രുചിര സുന്ദര സുഭഗരൂപം! ബ്രഹ്മാവ് സ്വ സൗന്ദര്യത്തെ നയന പാനം ചെയ്യുന്ന തായി ഗ്രഹിച്ച പുത്രി, വലത്തു വശത്തേക്ക് ഒളിഞ്ഞു് മാറി. ആ ക്ഷണത്തിൽ ആ ഭാഗത്തു് ബ്രഹ്മാവിന് ഒരു മുഖം മുളച്ചു. ശൃംഗാര ഭാവം പ്രത്യക്ഷ പ്പെട്ടതിൻെറ അധരൻെറ ദൃഷ്ടിപാതത്തിൽ നിന്ന് ഒഴിയുവാ നായി മകൾ മററ രണ്ട് വശങ്ങളിലേക്കും തെററിമാറി. ബ്രഹ്മാവിന് അതതു് ഭാഗങ്ങളിൽ മുഖം മുളച്ചു. സരസ്വതി ആകാശത്തേക്ക് ചാടി. ബ്രഹ്മാവിന് അഞ്ചാമതു് ഒരു മുഖം മേല്പോട്ട് വിരിഞ്ഞു. ബ്രഹ്മാവ് പറഞ്ഞു:-''നാം സർവ്വ ഭാവങ്ങളിലുള്ള നര സുരാസുര പ്രജകളെ സൃഷ്ടിക്കാം.'' സരസ്വതി അനുസരിച്ച് കീഴ്പോട്ടേക്ക് ഇറങ്ങി. ബ്രഹ്മാവും സരസ്വതിയും വിജന സ്ഥാനത്തേക്ക് നീങ്ങി. അന്യോന്യം സ്വീകൃത രായി. പ്രേമ പ്രേരിതങ്ങ ളായ വിലാസങ്ങളിൽ നൂറു വർഷം നയിച്ചു. അവർക്ക് പുത്രൻ പിറന്നു. ആ പുത്രനാണ് സ്വായംഭുവൻ അല്ലെങ്കിൽ വിരാട്. ഗായത്രി—പ്രധാന ദേവനായ ബ്രഹ്മാവിൻെറ ശരീരത്തിൽ നിന്നു തന്നെ—പിറന്നു. ബ്രഹ്മാവും ഗായത്രിയും ശരീര മില്ലാത്തവ രാകുന്നു. എന്നാൽ അവർ ശരീരത്തെ ധരിച്ചതിനാൽ മൈഥുനം സങ്കല്പിത മായി. വിരിഞ്ചി ഉള്ളേടം ഒക്കെയും സരസ്വതി ഉണ്ട്. ഭാരതി ഉള്ളേടം ഒക്കെയും പ്രജാപതി ഉണ്ട്. ഛായയെ വസ്തുവിൽ നിന്ന് മാററി വച്ചുകൂടാ. അതുപോലെ സാവിത്രി ബ്രഹ്മാവിനെ പിരിയാതെ വർത്തിക്കുന്നു. സ്കാന്ദപുരാണത്തിൽ ഒരേടത്തു് സാവിത്രിയും ഗായത്രിയും രണ്ടാണെന്ന് കാണിച്ചിരിക്കുന്നു. അവിടെ സരസ്വതിയെ കുറിച്ച് പ്രസ്താവവും ഇല്ല. ആ പുരാണാംശത്തെ ഇവിടെ ഉദ്ധരിക്കട്ടെ.' ഈശ്വരൻ ദേവിയോട്ട് പറഞ്ഞു:—ഭോ ദേവി! ഭവതി കേൾക്കുക. സാവിത്രി ബ്രഹ്മാവിനെ ഉപേക്ഷിച്ചതും ബ്രഹ്മാവ് ഗായത്രിയെ വരിച്ചതും എങ്ങനെ യെന്ന് ഞാൻ വിവരിക്കാം. യജ്ഞം നിമിത്തം ഭവിക്കുന്ന ലാഭങ്ങളെ കുറിച്ച് വേദങ്ങൾ പ്രസ്താവിക്കുന്നുണ്ടല്ലോ. യജ്ഞം നിമിത്തം ദേവന്മാർ പ്രസാദിക്കുന്നു. അവർ വർഷത്തെ വർഷിക്കുന്നു. വർഷം നിമിത്തം ബീജങ്ങളും ബീജങ്ങളിൽ നിന്ന് തൃണ സമുദായവും ജീവനും ഭവിക്കുന്നു. മൂന്ന് ലോകങ്ങളിൽ പച്ച കെടാതിരിക്കുവാനും ചൈതന്യം പ്രബല പ്പെടുവാനും ആയി തന്നെ—ഞാൻ യജിക്കുന്നു. സുരന്മാരും നരന്മാരും എന്നെ അനുകരിച്ച് യജിക്കുന്നു. ഒരിക്കൽ ബ്രഹ്മാവ്—ഭാര്യ യായ സാവിത്രിയും സുരന്മാരും ഋഷികളും ഒരുമിച്ച്—യജ്ഞ കാര്യത്തിനായി പുഷ്കരത്തിൽ ചെല്ലുക ഉണ്ടായി. വിധിപൂർവം സകലവും സജ്ജമായി. എന്നാൽ ഗൃഹകാര്യ വ്യാപൃത യായ സാവിത്രി യജ്ഞവേദിയിൽ ചെല്ലുക ഉണ്ടായില്ല. ഒരു പുരോഹിതൻ ചെന്ന് ക്ഷണിച്ചു. സാവിത്രി പറഞ്ഞു:—ഞാൻ ഉടുത്തു് കഴിഞ്ഞിട്ടില്ല. ഞാൻ ചെയ്യേണ്ട തായി പല കാര്യങ്ങളും ഇവിടെ ശേഷിച്ചിരിക്കുന്നു. ഇടാണിയും ലക്ഷ്മി വന്നു ചേർന്നില്ല. വേദ

---

* ദക്ഷചരിത്രത്തിൽ കാലികാ പുരാണത്തിൽ നിന്ന് സതിയുടെ വിഭ്യാഭ്യാസത്തെ കുറിച്ചുള്ള ഉദ്ധാരണം, ഇതോട്ട് ഒരുമിച്ച് നോക്കുന്നതു് രസാവഹ മായിരിക്കും.

നി, ഗംഗ, സ്വാഹ, ഇന്ദ്രാണി എന്നവരാകട്ടെ, ഇതര ദേവ
വനിതകളാകട്ടെ ഋഷിപത്നികളാകട്ടെ വന്നു ചേർന്നിട്ടില്ല.
സഭയിൽ ഞാൻ തനിച്ച് എങ്ങനെ വരും?'' പുരോഹിതൻ
തിരിയെ ച്ചെന്ന് പറഞ്ഞു:—''പ്രഭോ! പിതാമഹ! സാവി
ത്രിക്ക് ഇപ്പോൾ വരുവാൻ സൗകര്യമില്ല. അവിടെ വേറെ
പല പണികൾ ഉണ്ട പോലും. എന്നാൽ ഭാര്യാസഹായമില്ലാ
ത്തവന്റെ യജ്ഞം കൊണ്ട് എന്ത് ഫലം? ബ്രഹ്മാവ് കോ
പിച്ചു. സഭയിൽ ഇരുന്ന ഇന്ദ്രനെ ഇങ്ങനെ ആജ്ഞാപിച്ചു:—
''ഇന്ദ്ര! ഞാൻ ആജ്ഞാപിക്കുന്നു അങ്ങ് എനിക്ക് ഒരു ഭാ
ര്യയെ കൊണ്ടവരണം. എവിടെ നിന്നായാലും വേണ്ടതില്ല.
ക്ഷണമാകട്ടെ'' ഇന്ദ്രൻ ബദ്ധപ്പെട്ടിറങ്ങി. വഴിക്ക് ഒരു ഗോ
പികയെ കണ്ടെത്തി. യുവതി, രൂപവതി, ചാരുസുഹാസി
നി!—നെയ് നിറകുടം ചുമന്നു ചെന്ന ആ ശുഭ സർവാംഗിയെ
—ഇന്ദ്രൻ ബ്രഹ്മസന്നിധിയിലേക്ക് നടത്തി. ബ്രഹ്മാവ് പറ
ഞ്ഞു:—''ദേവന്മാരേ! ഋഷികളേ! നിങ്ങൾ അനുഗ്രഹിക്കുമെ
ങ്കിൽ, ഞാൻ ഈ ഗായത്രിയെ വേൾക്കുന്നു. ഈ ദേവി വേ
ദങ്ങളുടെ മാതാവാകും: ത്രിലോകങ്ങളെ പരിപൂതമാക്കും.''
ബ്രഹ്മാവ് ഗായത്രിയെ—വിധിപൂർവം, മന്ത്രപൂർവം—പാണി
ഗ്രഹണം ചെയ്തു. ഗായത്രി പട്ടുടുത്ത് സർവാലങ്കാര സമലംകൃ
തയായി. അപ്പോഴേക്ക് സഭയിലേക്ക് സാവിത്രിയുടെ വ
രവായി. പിതാമഹന്റെ സഹധർമ്മിണി ചിരി ചിരിച്ച്—
ലക്ഷ്മി, രുദ്രാണി മുതലായവരോട് നർമ്മസല്ലാപം ചെയ്ത്—
അനേകം സുരതരുണികളോടും ഋഷിപത്നികളോടും ഒരുമിച്ച്
—വിദ്യാധരാപ്സര കിന്നര കിംപുരുഷ സിദ്ധ ചാരണ നാരീ
ഗണ പരിസേവിതയായി—നേരെ യജ്ഞശാലയിലേക്ക് ചെ
ന്നു. പൂ പിടിച്ച പെണ്ണുങ്ങൾ, പുക പുകച്ച പെണ്ണു
ങ്ങൾ, അകിൽ നീരിൽ കസ്തൂരി തളിച്ച വെള്ളം വിതറി
യ വിശറി കൊണ്ട് വീശിയ പെണ്ണുങ്ങൾ—എന്നിവർ—അ
കമ്പടി സേവിച്ച പരമ തരുണീ പരമ്പരയുടെ പരമാധ്യക്ഷ
യായ സാവിത്രി—ഹോമഭൂമിയെ അടുത്തടുത്ത് ചെന്നു. ഇ
ന്ദ്രൻ നടുങ്ങി. ബ്രഹ്മാവ് നടുക്കം നടുങ്ങി. രുദ്രൻ വിദ്രാവി
തനായി. വിഷ്ണു സ്തംഭിച്ചിരുന്നു. സഭയിൽ ഉണ്ടായേ
ക്കാവുന്ന അത്യാപത്തിനെ ഓർത്ത് സർവ്വരും ആർത്തരായി
യി. സാവിത്രി സഭാമധ്യത്ത് നിന്നു. നോക്കി; കണ്ടു; ഒരു
ഗോപിക വേഷഭൂഷാ പ്രോജ്ജ്വലയായി നില്ക്കുന്നു. ഇടിവാ
ള് കൊണ്ട് അരികു പണിത കനക മേഘം പൊതിഞ്ഞ ഒരു
നൂതന സൂര്യൻ തായിൽ ഉദിച്ചതു പോലെ—ഗായത്രി ലോ
കങ്ങൾക്ക് വെട്ടം കാണിച്ചു നില്ക്കുന്നു. പുരോഹിതന്മാരുടെ
വർത്തനവും സംഭാരങ്ങളുടെ വിതരണവും കണ്ട്—യജ്ഞം തു
ടങ്ങിക്കഴിഞ്ഞു എന്ന് സാവിത്രി ഗ്രഹിച്ചു. ഗ്രഹിച്ച സാവി
ത്രി കോപിച്ചു; കോപിച്ച സാവിത്രി വിറച്ചു; വിറച്ച സാ
വിത്രി ഇങ്ങനെ ഗർജ്ജിച്ചു:—''രേ! ബ്രഹ്മൻ! എന്ത്? അ
ങ്ങ് ഇങ്ങനെ പാപം ചിന്തിച്ചുവോ? അങ്ങ് എന്നെ അ
ഗ്നിസാക്ഷിയായി വിവാഹം കഴിച്ചതല്ലയോ? ഞാൻ അ
ങ്ങയുടെ ഭാര്യ! അങ്ങയ്ക്ക് ലജ്ജ തോന്നുന്നില്ലയോ? കാമ
പ്രേരിതമായ കർമ്മം! ദാരുണമായ കർമ്മം!. ഗർ
ഹണീയമായ കർമ്മം! എടോ! താൻ സുരന്മാരുടെയും ഋഷി
കളുടെയും അച്ഛനാണെന്ന് പറയുന്നു. എന്നിട്ട് താൻ ഈ
സഭയിൽ എന്താണ് കാട്ടിയത്? താൻ മൂന്നു ലോകങ്ങളിൽ
നിന്ദ്യനായി. അഹോ! എനിക്ക് പറ്റിയ വിപത്ത്! ഭർത്താ
വ് ഉപേക്ഷിച്ച ഞാൻ, ഇനി എങ്ങനെ അന്യന്മാരുടെ മുഖ
ത്ത് നോക്കും?'' ബ്രഹ്മാവ് ഇങ്ങനെ സാന്ത്വം പറഞ്ഞു:—
''യജ്ഞത്തിനുള്ള മുഹൂർത്തം കടന്നു പോകുന്നു എന്ന്, ഇവി
ടെ ആചാര്യന്മാർ പറഞ്ഞു: ഭാര്യ സമീപത്ത് ഇല്ലാതെ യ
ജ്ഞം നടക്കാവുന്നതും അല്ല. ആയതിനാൽ ഏതെങ്കിലും ഒരു
സ്ത്രീയെ ഭാര്യാത്വേന സ്വീകരിക്കാമെന്ന്, ഞാൻ ആലോ
ചിച്ചു. ഇന്ദ്രൻ ഈ ഗായത്രിയെ ഇവിടെ കൊണ്ടുവന്നു. ഇ
താ വിഷ്ണുവും ശിവനും ഇരിക്കുന്നു. ഇവർ കന്യാദാനം
ചെയ്തു. ഭവതി ക്ഷമിക്കുക. ഒരു അബദ്ധം എനിക്ക് ഇങ്ങ
നെ പറ്റി. ഇനി ഇങ്ങനെ വരിക ഇല്ല.'' സാവിത്രി പറ
ഞ്ഞു:—''ഞാൻ തപഃബലം സമ്പാദിച്ചിട്ടുണ്ട് എങ്കിൽ—ഈ
ബ്രഹ്മാവ്—ഒരു വത്സരത്തിൽ കാർത്തിക മാസത്തിൽ ഒരു ദി
വസം ഒഴിച്ച്—ഒരേടത്തും ആരാധിക്കപ്പെടുക ഇല്ല.'' സാവി
ത്രി ഇന്ദ്രന്റെ നേരെ തിരിഞ്ഞു:—ഇന്ദ്ര! താൻ ഇത്ര ക്ഷണം
ഈ ഗോപിയെ ഇവിടെ ക്കൊണ്ടുവന്നു കൊടുത്തുവോ? ശത്രു
ക്കൾ തന്റെ നഗരത്തിൽ കടക്കും. തന്നെ വലിച്ചിഴച്ച് വി
ദേശത്തിൽ ബന്ധനത്തിൽ താമസിപ്പിക്കും. തന്റെ നഗര
ത്തിൽ ശത്രുക്കൾ നൃത്തം വച്ചു നടക്കും.'' സാവിത്രിയുടെ കോ
പം അടങ്ങിയില്ല. ''വിഷ്ണോ! അങ്ങ്, ഈ വിവാഹം നട
ത്തി; അങ്ങ് ഭൃഗുശാപം ഏല്ക്കും. മനുഷ്യനായി പിറക്കും.
അങ്ങയുടെ ഭാര്യയെ ശത്രുക്കൾ പിടിച്ച് കൊണ്ടു പോകും.
അങ്ങ് ദീർഘകാലം ഗോപനായി ലോകത്തിൽ സഞ്ചരി
ക്കും.'' ''രുദ്ര! അങ്ങ് ഋഷി ശാപം നിമിത്തം പൗരുഷം കെ
ട്ടവനായി ഭവിക്കും'' ''അഗ്നേ! താൻ ശുദ്ധാശുദ്ധ വിചാരം
ഇല്ലാത്തവനായി കാണുന്ന സർവത്തെയും തിന്നു നടക്കും.''
''ബ്രാഹ്മണരേ! നിങ്ങൾ മേലിൽ ദക്ഷിണ മോഹിച്ചു മാത്രം
യാഗം ചെയ്യുന്നവർ ആകും. ലാഭം അന്വേഷിച്ച് നിങ്ങൾ
ക്ഷേത്രങ്ങളിലും തീർത്ഥങ്ങളിലും തെണ്ടി നടക്കും. നിങ്ങൾ
പരാന്നം കൊണ്ട തൃപ്തി തേടും. സ്വന്തം ചോറിന്റെ രുചി
അറിയാത്തവരാകും. വേതനത്തെ കാംക്ഷിച്ച് മാത്രം ഇരു കൃ
ത്യങ്ങളെ അനുഷ്ഠിക്കും'' സാവിത്രി സഭയെ വിട്ടിറങ്ങി ന
ടന്നു. ഏതാനും ദേവികളും ലക്ഷ്മിയും സ്വല്പദൂരം പിൻ
ചെന്നു. അവർ തിരികെ പ്പോകുവാൻ അനുവാദം ചോദിച്ചു.
കോപം കെടാഞ്ഞ സാവിത്രി പറഞ്ഞു:—''ലക്ഷ്മി! ഭവ
തി എന്നെ വിട്ട പോകുന്നുവോ? ശരി! ഭവതി ഇനി മേൽ
ഒരേടത്തും സ്ഥിരയല്ല. ഭവതി ഇനി മേൽ ദുർജ്ജനങ്ങൾ ച
പലന്മാർ, നിന്ദ്യന്മാർ, പാപന്മാർ, ക്രൂരന്മാർ, മന്ദന്മാർ,
ബർബ്ബരന്മാർ എന്നിവരുടെ സഹചാരിണിയാകും. ഇന്ദ്രാ
ണിയും പുറകോട്ട് തിരിയെ പ്പോകുവാൻ ബദ്ധപ്പെടുന്നു. ഭ
വതി കേൾക്കുക. ഇന്ദ്രൻ വൃത്രനെ കൊന്ന് ബ്രഹ്മഹത്യാ ദോ
ഷം ആർജ്ജിക്കുകയും അപ്പോൾ നഹുഷൻ സ്വർഗ്ഗത്തെ ജയി
ക്കുകയും ചെയ്യും. ദുഷ്കാലം എന്താണെന്ന് ഭവതി അപ്പോ
ൾ ഗ്രഹിക്കും. ആ ബലദർപ്പൻ നഹുഷൻ പരസ്യമായി ഇ
ങ്ങനെ ആവശ്യപ്പെടും'' ''ഞാൻ ഇന്ദ്രനല്ലയോ? ഇന്ദ്രാണി എ
ന്നെ പരിചരിക്കാത്തത് എന്തുകൊണ്ട്? ആ യുവതി സുന്ദ
രി അല്ലയോ? അവൾ ഇവിടെ വരട്ടെ. അല്ലെങ്കിൽ ഞാൻ
സർവ്വ ദേവന്മാരെ സംഹരിക്കും. അപ്പോൾ ഭവതി ഈ ശാപ
ത്തെ സ്മരിക്കും. യജ്ഞശാലയിലേക്ക് പോകുവാൻ . ബദ്ധ
പ്പെട്ട നിന്ന സുര പ്പെണ്ണുങ്ങളെ നോക്കി സാവിത്രി തുടർന്നു:—
''നിങ്ങൾ പോകുക; ശരി നിങ്ങൾ ആരും പ്രസവിക്കുക ഇ
ല്ല. പുത്രസുഖം എന്താണെന്ന് നിങ്ങൾ അറിയുക ഇല്ല.,' സാ
വിത്രി പുഷ്കര ക്ഷേത്രത്തിലേക്ക് നടന്നു. ശാപവർഷം
ചെയ്ത സാവിത്രി സഭ വിട്ടിറങ്ങിയ സമയം—ഗായത്രി ഇ

ങ്ങനെ അനുഗ്രഹവർഷം ചെയ്തു:--''അമരന്മാരെ! കേൾക്കുക. ഞാൻ എന്റെ ഭർത്താവായ ബ്രഹ്മാവിന്റെ സന്നിധിയിൽ നിന്നുകൊണ്ടു പറയുന്നു. ഞാൻ ഈ ശാപങ്ങളെ പരിഹരിച്ചുകൊള്ളാം. ബ്രഹ്മാവിനെ ആരാധിക്കുന്നവർ ഭാര്യാസുഖം, പുത്രസമ്പത്ത്, ധനസമൃദ്ധി എന്നിവ കൊണ്ട് അനുഗൃഹീതന്മാരാകും. അവർ ബ്രഹ്മൈക്യത്തേയും സമ്പാദിക്കും. ഇന്ദ്ര! അങ്ങ് ബന്ധിക്കപ്പെടട്ടെ. എന്നാൽ അങ്ങയുടെ പുത്രൻ അങ്ങയ്ക്ക് സ്വാതന്ത്ര്യം സമ്പാദിക്കും. അങ്ങ് വീണ്ടും സ്വർഗ്ഗത്തിൽ സമുന്ധാകും. വിഷ്ണു ഭാര്യയെ വീണ്ടെടുത്തു ശത്രുസംഹാരം ചെയ്യും. ത്രിലോകങ്ങളിൽ പരമപ്രസിദ്ധനാകും. ശിവലിംഗം ഇനിമേൽ സർവ്വലോകങ്ങളിൽ ആരാധനാ പദാർത്ഥമായി. ബ്രാഹ്മണരേ! ദക്ഷിണ വാങ്ങേണ്ടി വരുമെന്നുള്ളതിനാൽ നിങ്ങൾ ക്ലേശിക്കേണ്ട. നിങ്ങൾ ഭൂമിയിൽ ദേവന്മാരായിരിക്കുന്നു. നിങ്ങൾ ദക്ഷിണ വാങ്ങുന്നത് ദേവന്മാരുടെ പ്രതിനിധികൾ എന്ന നിലയിലല്ല, നിങ്ങളുടെ സ്വന്തം അർഹത കൊണ്ടു മാത്രമാണ്, എന്നാകും. ലക്ഷ്മി! ഭവതി ക്ലേശിക്കേണ്ട. ഭവതിയെ സർവ്വന്മാരും പൂജിക്കും. ഭവതി അനുഗ്രഹിക്കുന്നവൻ, സുഖിതനും--ഭവതി ഉപേക്ഷിക്കുന്നവൻ, ദുഃഖിതനും ആകും. ഭോ ഇന്ദ്രാണി! നഹുഷൻ ധിക്കാരം പറയും എന്നുള്ളത് ഭവതിക്ക് ആപത്താകയില്ല. അവൻ ആഗ്രഹം സാധിക്കുന്നതിന് മുമ്പു തന്നെ, അഗസ്ത്യശാപം ഏററു സർപ്പമായി ആയുസ്സ് തുടരും. അല്ലയോ സുരതരുണികളെ! നിങ്ങൾ വന്ധ്യകൾ ആകുമെങ്കിൽ ആകട്ടെ. എന്നാൽ പുത്രദിദൃക്ഷാ കാംക്ഷ, നിങ്ങളിൽ ഉണ്ടാവുക ഇല്ല. അതിനാൽ അപുത്രത്വം നിങ്ങൾക്ക് ക്ലേശകാരണമാകയില്ല. സഭ ശാന്തമായി. യാഗം തുടർന്നു. അതു മുഴമിക്കാറായ സമയം സാവിത്രിയെ ക്ഷണിച്ചുകൊണ്ടു വരുവാനായി--ബ്രഹ്മാവ് വിഷ്ണുവിന്റെ സന്നിധിയിൽ ആവശ്യപ്പെട്ടു ലക്ഷ്മിയോട് ഒരുമിച്ച് വിഷ്ണു പുറപ്പെട്ടു: സാവിത്രിയെ കണ്ടു: സാന്ത്വം പറഞ്ഞു: അനുനയിച്ചു. സാവിത്രി സഭയിൽ കടന്നു. ബ്രഹ്മാവ് പറഞ്ഞു:- ഭോ ദേവി! ഭവതി ഇവിടെ ഇല്ലാതിരുന്ന സന്ദർഭത്തിൽ, ഈ ഗായത്രി യജ്ഞം സംബന്ധിച്ച് എനിക്ക് സഹായകർമ്മം ചെയ്തു. ഞാൻ ഈ ഗായത്രിയെ ഇനി എന്തു ചെയ്യണം?'' ഗായത്രി മുഖം കുനിച്ച് കീഴ്പ്പോട്ട് നോക്കി നമിച്ച് നിന്നു. ബ്രഹ്മാവിന്റെ സംജ്ഞ അനുസരിച്ച് സാവിത്രിയുടെ പാദങ്ങളിൽ പണിഞ്ഞു. സാവിത്രി പ്രസാദിച്ചു; ഗായത്രിയെ എഴുന്നേല്പിച്ചു; ആശ്ലേഷിച്ചു; ഇങ്ങനെ സാന്ത്വനം ചെയ്തു:- ഭാര്യ ആകട്ടെ. ഭർത്തൃഹിതം അറിയേണ്ടവളും അനുസരിക്കേണ്ടവളും തന്നെ. കലഹിക്കുകയും ഭർത്തൃനിന്ദ ചെയ്യുകയും ചെയ്യുന്ന ഭാര്യ, ഭർത്താവിന്റെ ആയുക്ഷയത്തിന് ഹേതുവാകുന്നു. ആ സ്ത്രീ മരണശേഷം നരകത്തിൽ വീഴും. നാം ഇരുവരും ബ്രഹ്മാവിന്റെ പാദശുശ്രൂഷ കൊണ്ട് ജീവിക്കേണ്ടവരാകുന്നു. ഗായത്രി പറഞ്ഞു:--''ഭോ ദേവി! ഞാൻ ഭവതിയുടെ പുത്രിയാകുന്നു. ഭവതി എനിക്ക് പ്രാണപ്രിയയിനി ആയി. ഞാൻ ഭവതിയുടെ ആജ്ഞകളെ സർവ്വാത്മാവു കൊണ്ടും അനുസരിക്കുന്നു. ഭവതി എന്നെ രക്ഷിച്ചു കൊള്ളേണമേ!'' മേൽക്കണ്ട സ്കന്ദപുരാണ ഖണ്ഡം ഗായത്രിയേയും സാവിത്രിയേയും രണ്ടു മൂർത്തികളായി വ്യാഖ്യാനിക്കുന്നു. ഇവിടെ പൃഥക്ത്വം സുസ്പഷ്ടമത്രെ. എന്നാൽ പ്രാചീനാചാര്യന്മാരുടെ ഭാവനാവൈഭവങ്ങളെ സാമാന്യമായെങ്കിലും ഗ്രഹിച്ചവർ-- ഈ പൃഥക്ത്വപ്രസ്താവന നിമിത്തം ആ രണ്ടു മൂർത്തികളിൽ ഐക്യം അസംഭാവ്യമാണെന്ന്--തീർപ്പു ചെയ്യുമെന്നു തോന്നുന്നില്ല. വരാഹപുരാണത്തിൽ ഗായത്രിയെ ബ്രഹ്മവീര്യമായി വർണ്ണിച്ചിരിക്കുന്നു. ഗായത്രിക്ക് ലക്ഷ്മി, പാർവ്വതി എന്ന നാമങ്ങളെ നൽകുകയും ചെയ്യുന്നു. ആ ഭാഗം ഇങ്ങനെയാകുന്നു.

അഹം ജലപതേഃ പത്നീ വരുണസ്യ മഹാത്മനഃ
നാമ്നാ വേത്രവതീ ഏഷാ ത്വാ മിഷന്തീ സമാഗതാ

സാഭിലാഷാം പരസ്ത്രീം ച ഭജമാനാം വിസർജ്ജയേൽ
സ പാപഃ പുരുഷോ ജ്ഞേയോ ബ്രഹ്മഹത്യാം ച വിന്ദതി.

ഏവം ജ്ഞാത്വാ മഹാരാജ ഭജമാനാം ഭജസ്വ മാം
ഏവമുക്തസ്തയാ രാജാ സാഭിലാഷോ പഭുക്തവാൻ

തസ്യ സദ്യോഽഭവൽ പുത്രോ ദ്വാദശാത്മ സമപ്രഭഃ
വേത്രവത്യുദരേ ജാതോ നാമ്നാ വേത്രാസുരോഽഭവത്

സ കാലേന യുവാ ജാതോ ബലവാൻ ദൃഢവിക്രമഃ
മഹായോഗേന സംയുക്തോ ജിഗായേമാം വസുന്ധരാം

സപ്തദ്വീപവതീം പശ്ചാൽ മേരു പർവ്വതമാരുഹത്
തതേന്ദ്രം പ്രഥമം ജിഗ്യേ പശ്ചാ ദഗ്നിം യമം തതഃ
ജയായ ഗദയാ സോഽപി ധനദോ ബലഗർവ്വിതഃ
ഗദാ മാദായ ഭുദാവ ശിവലോകം പ്രതി പ്രഭോ!

ശിവോഽപ്യവധ്യന്തം മത്വാ ദേവാൻ ഗൃഹ്യ യയൗ പുരീം
ബ്രഹ്മണഃ സുരസിദ്ധാദ്യൈഃ വന്ദിതാം പുണ്യകാരിഭിഃ

തത്ര ബ്രഹ്മ ജഗൽസ്രഷ്ടാ വിഷ്ണു പാദോത്ഭവേ ജലേ
നിയമേന ച സംയുക്തോഽജപതാന്തർ ജലേ ശുഭേ

ക്ഷേത്രജ്ഞമായാം ഗായത്രീം തതോ ദേവാ വിചുക്രുശുഃ
ത്രാഹി പ്രജാപതേ സർവ്വാൻ ദേവാ ഋഷിവരാ നപി
അസുരാൽ ഭയ മാപന്നാൻ ത്രാഹി ത്രാഹീത്യമോദയത്

ഏവമുക്ത സ്തദാ ബ്രഹ്മാ ദൃഷ്ട്വാ ദേവാൻ തദാഗതാൻ
ചിന്തയാമാസ ദേവസ്യ മായേയം വിഗത ജ്ജഗത്
നാഽസുരാ ന ച രക്ഷോത്ര മായേയം കീദൃശീ മതാ

ഏവം ചിന്തയത സ്തസ്യ പ്രാദുരാസീ ദയോനിജാ
ശുക്ലാംബര ധരാ കന്യാ സ്രക്കിരീടോജ്ജ്വലാനനാ

അഷ്ടഭിർ ബാഹുഭിർ യുക്താ ദിവ്യ പ്രഹരണോദ്യതാ
ചക്രം ശംഖം ഗദാം പാശം ഖഡ്ഗം ഘണ്ടം തഥാ ധനുഃ

ധാരയന്തീ തഥാ ചാന്യാൻ ബദ്ധതൂണാ ജലാദ്ബഹിഃ
നിശ്ചക്രാമ മഹായോഗീ സിംഹവാഹന വേഗിതാ

യുയുധേ ചാഽസുരാൻ സർവ്വാൻ ഏകൈവ ബഹുധാ സ്ഥിതാ
ദിവ്യം വർഷ സഹസ്രന്തു ദിവ്യൈരസ്ത്രൈർ മഹാബലാ

യുധ്വാ കാലത്രയേ ദേവ്യാ ഹതോ വേത്രാസുരോ രണേ
തതഃ കിലകിലാശബ്ദോ ദേവസൈന്യേഽഭവൽ മഹാൻ

ഹതേ വേത്രാസുരേ ഭീമേ തദാ സർവ്വേ ദിവൗകസഃ
പ്രണേമുർ ജയ യുക്തേതി സ്വയമീശഃ സ്തുതിം ജഗൗ
മഹേശ്വരോ വാച

ജയസ്വ ദേവി ഗായത്രേ മഹാമായേ മഹാപ്രഭേ
മഹാദേവീ മഹാഭാഗേ മഹാസത്വേ മഹോത്സവേ

ദിവ്യഗന്ധാനുലിപ്താംഗി ദിവ്യസ്രക് ദാമ ഭൂഷിതേ
വേദമാതർ നമസ്തുഭ്യം അക്ഷരസ്ഥേ മഹേശ്വരി

ത്രിലോകസ്ഥേ ത്രിസത്യസ്ഥേ ത്രിവഹ്നിസ്ഥേ ത്രിശൂലിനി
ത്രിനേത്രേ ഭീമവക്ത്രേ ഭീമനേത്രേ ഭയാനകേ

കമലാസനജേ ദേവി സരസ്വതി നമോഽസ്തു തേ
നമഃ പങ്കജ പത്രാക്ഷി മഹാമായേഽമൃതസ്രവേ
സർവ്വഗേ സർവ്വഭൂതേശി സ്വാഹാകാരേ സ്വധേഽംബികേ

സംപൂർണ്ണേ പൂർണ്ണചന്ദ്രാഭേ ഭാസ്വരാംഗേ ഭവോത്ഭവേ
മഹാവിദ്യേ മഹാവേദ്യേ മഹാ ദൈത്യ വിനാശിനി

മഹാബുദ്ധ്യുത്ഭവേ ദേവി വീതശോകേ കിരാതിനി
ത്വം നീതി സ്ത്വം മഹാഭാഗേ ഗീസ്ത്വം ത്വം ഗൌഃ സ്ത്വ മക്ഷരം

ത്വം ധീ ത്വം ശ്രീ സ്ത്വ മോങ്കാരം തത്വേ ചാഽപി പരിസ്ഥിതാ
സർവ്വസത്വഹിതേ ദേവി നമസ്തേ പരമേശ്വരി!

വേത്രവതി—എന്നു നാമ മായ നദി--പറഞ്ഞു:--

ഞാൻ മഹാത്മാ വായ നീർ നായകന്റെ-വരുണന്റെ-ഭാര്യ യാകുന്നു. എന്റെ പേര് വേത്രവതി എന്നത്രെ. ഞാൻ അങ്ങയെ കാമിച്ച്, ഇവിടെ വന്നു ചേർന്നു. പരസ്ത്രീ യാകട്ടെ അഭിലാഷ പൂർവ്വം ഭജിക്കുന്ന തായാൽ ഉപേക്ഷിക്ക പ്പെട്ടു കൂടാ. അങ്ങനെ ഉപേക്ഷിക്കുന്നവൻ പാപാത്മാ വാകുന്നു. ബ്രഹ്മഹത്യാ പാപത്തെ ഉണ്ടാകയും ചെയ്യും. മഹാരാജാവേ! അങ്ങ് ഇതു് അറിഞ്ഞു കൊണ്ട് അങ്ങയെ ഭജിക്കുന്ന എന്നെ ഭജിക്കണമേ!'' രാജാവ് കേട്ടു; അഭിലഷിച്ചു, നദിയെ പരിഗ്രഹിച്ചു. വേത്രവതി അപ്പോഴ് തന്നെ പ്രസവിച്ചു. ഈരാറ് കതിരവന്മാർ ഒരുമിച്ച് ഉദിച്ചതു പോലെ--ഒളി വിതറി നിന്ന ശിശു--വേത്രവതിയുടെ ഗർഭത്തിൽ ജനിച്ചതിനാൽ--വേത്രാസുരൻ എന്നു് നാമവാനായി. ബലവാനും അതി തേജസ്വിയും ആയ കുമാരൻ പ്രാഗ്ജ്യോതിഷത്തിൽ രാജാസനം പ്രാപിച്ചു. വേത്രാസുരൻ യുവാവായി. ദൃഢ വിക്രമം കൈക്കൊണ്ട് ഏഴ് ദ്വീപങ്ങളും ഉൾപ്പെട്ട ഊഴിയുടെ ഉടയവനായി. വേത്രാസുരൻ മഹാ മേരുവിൽ കയറി; ഇന്ദ്രനെ മുന്നാമതായി ജയിച്ചു: അതു കഴിഞ്ഞ് അഗ്നിയെ അപായത്തിൽ പെടുത്തി: യമനെ നിയമനം ചെയ്തു. ബല ഗർവ്വിത നായ ദാനവ ചക്രവർത്തി, ഗദ യെടുത്തു് കുലുക്കി കൊണ്ട്, ശിവ ലോകത്തിലേക്ക് ബദ്ധപ്പെട്ടു: ശിവൻ അവദ്ധ്യ നാണെന്നു് അറിഞ്ഞു. എന്നാൽ ബുദ്ധി മടക്കാഞ്ഞ ആ അഷ്ടസിദ്ധി പ്രബലൻ, സർവ്വ ദേവന്മാരെ അടിച്ചു നടത്തി കൊണ്ട്—പുണ്യവാന്മാരായ സുരന്മാരും സിദ്ധന്മാരും സദാ വന്ദിച്ചു പോന്ന സത്യലോകത്തിൽ—ബ്രഹ്മലോകത്തിൽ—എത്തിച്ചേർന്നു. ജഗൽ സ്രഷ്ടാവ്—ബ്രഹ്മാവ്—അപ്പോഴ് നാരായണ ചരണ നിർഗ്ഗളിത മായ പരിശുദ്ധ നദിയുടെ അന്തർജ്ജലങ്ങളിൽ നിയമ നിഷ്ഠനായി, ജപത്തിൽ ഇരിക്കുക ആയിരുന്നു. ആയതിനാൽ ദേവന്മാർ ക്ഷേത്രജ്ഞന്റെ മായമയ യായ ഗായത്രിയെ ഇങ്ങനെ ശരണം അർത്ഥിച്ചു:—''ഭോ പ്രജാപതേ! രക്ഷിക്കണേ! സർവ്വ ദേവന്മാരും സർവ്വ ഋഷികളും വിപത്തിൽ പെട്ടിരിക്കുന്നു. രക്ഷിക്കണേ! രക്ഷിക്കണേ! അസുര ഭയം അധിക മായി. രക്ഷിക്കണേ!'' ബ്രഹ്മാവ് ദേവന്മാരെ കണ്ടു്, ചിന്തിച്ചു:—ഇതെന്തു് മായയോ? ഈ മായ ആസുര മല്ല: രാക്ഷസ മല്ല: ഇതു ദേവമായ തന്നെ'' ബ്രഹ്മാവ് ഇങ്ങനെ ചിന്തിക്കവെ; ചിന്തയിൽ നിന്നു് ഒരു അയോനിജ പിറന്നു. വെൺപട്ടുടുത്ത കന്യക! പൂചൂടി കിരീടം വച്ച ആ എരിതീ നാരി-എട്ടു കൈകളിൽ ശംഖം, ചക്രം, പാശം, ഘണ്ട, ഗദ, ഖഡ്ഗം, കോദണ്ഡം, നാരാചം എന്ന ആയുധങ്ങളെ എടുത്തു് സമര സന്നദ്ധ യായി നിന്നു. സർവ്വായുധങ്ങളെ ധരിച്ച്, പിന്നുറത്തു് അമ്പുറ മുറുക്കി അവതരിച്ച പരമാസ്ത്ര സമ്പന്ന-വായു വേഗത്തിൽ വേത്രാസുരന്റെ നേരെ ചാടി. യുദ്ധം തുടങ്ങി. ഏക യായ മാതാവ് ബഹുരൂപങ്ങളിൽ നിന്നു് ദിവ്യാസ്ത്രങ്ങളെ കൊണ്ടു് പല ആയിരം വർഷങ്ങളിൽ പൊരുതു: മഹാബല യായ പിതാമഹ പുത്രി മഹാ ബല നായ വേത്രാസുരനെ കൊന്നു. സുരസേന പ്രഹൃഷ്ട മായി: ദേവ വാഹിനി കിലകിലാ കോലാഹലം മുഴക്കി: സ്വർഗ്ഗ പ്രഭുക്കന്മാർ പ്രണമിച്ചു. മഹേശ്വരൻ തന്നെ ദേവിയെ ഇങ്ങനെ സ്തുതിച്ചു:--ദേവി! ഗായത്രേ! ഭവതി ജയിച്ചാലും! വേദങ്ങളുടെ മാതാവേ! അക്ഷരസ്ഥേ! മഹേശ്വരി! ഞാൻ ഭവതിയെ നമസ്കരിക്കുന്നു. ഭോ ത്രിനേത്രേ! പാർവ്വതി! കമലാസനേ! സരസ്വതി! ഞാൻ ഭവതിയെ നമസ്കരിക്കുന്നു. ഭോ സ്വാഹാകാരേ! സ്വധേ! അംബികേ! ഞാൻ ഭവതിയെ നമസ്കരിക്കുന്നു. ഭോ കിരാതിനി! ഭവതി നീതി ആകുന്നു. മഹാ ഭാഗേ! ഭവതി ശ്രീ-ലക്ഷ്മി-ആകുന്നു''

വേത്രാസുര കഥ ഇവിടെ ഉദ്ധരിച്ചതു് മഹേശ്വരൻ ചെയ്ത സ്തോത്രത്തിൽ ഗായത്രിയെ-സരസ്വതി, ലക്ഷ്മി, പാർവ്വതി എന്ന പദങ്ങളെ കൊണ്ടു് പ്രശംസിക്കുന്നു എന്നു് കാണിക്കുവാൻ മാത്ര മാകുന്നു. ഈ ഘട്ടത്തിൽ നിന്നു് ഗായത്രി യാകട്ടെ ലക്ഷ്മി, പാർവ്വതി എന്ന ദേവികളിൽ നിന്നു് ഇതര യല്ല എന്നു ചിലർ അഭിപ്രായ പ്പെടുന്നുണ്ടു്. എന്നാൽ ആ അഭിപ്രായം അങ്ങനെ തന്നെ സ്വീകരിക്ക പ്പെടാവുന്ന തല്ല. ദേവികളും ഒക്കെയും-എന്നു വേണ്ട ദേവന്മാരും-ഏക മായ വീര്യത്തിന്റെ നാനാ രൂപങ്ങളും മാത്ര മാണെന്നുള്ള ആശയത്തെ ആധാരമാക്കി പ്രസ്താവം ചെയ്യുക എന്നതു്--ധർമ്മ സാഹിത്യത്തിൽ സാധാരണ മാകുന്നു. മുകളിൽ കണ്ട സ്തോത്രത്തിൽ ഗായത്രി; സ്വാഹേ! സ്വധേ! എന്നിങ്ങനെയും സംബോധനം ചെയ്യപ്പെടുന്നുണ്ടു്. സ്വാഹ അഗ്നിയുടെ ഭാര്യയും സ്വധ ദക്ഷപ്രജാപതിയുടെ പുത്രിയും ആണെന്നു് പ്രസിദ്ധ മാണല്ലോ. ഈ പുരാണാംശത്തെ മാത്രം ആശ്രയിച്ച് ഗായത്രി എന്നതു ലക്ഷ്മി, പാർവ്വതി എന്നിവർക്കു് യോജിക്കുന്ന സാധാരണ മായ ഒരു നാമം ആണെന്നു് വ്യാഖ്യാനിക്കുക സാധുവാകു മെന്നു തോന്നുന്നില്ല. വേദങ്ങളുടെ മാതാവ് വാക്കു് എന്നു് തന്നെ പേരായ സരസ്വതി യാണു് എന്നാണു് പ്രസിദ്ധി. എന്നാൽ സാവിത്രിയെ വേദ മാതാവെന്നു് വരാഹ പുരാണത്തിൽ കാണാം. ആ ഭാഗത്തെ ഇവിടെ ഉദ്ധരിക്കുന്നു.

നാരദ ഉവാച.

ആശ്ചര്യ മേകം ദൃഷ്ടം മേ തച്ഛൃണുഷ്വ പ്രിയവ്രത
ഹ്യസ്തനേഽഹനി രാജേന്ദ്ര ശ്വേതാഖ്യം ഗതവാനഹം

ദ്വീപം തത്ര സരോ ദൃഷ്ടം ഫുല്ല പങ്കജ മാലിനം
സരസ സ്തസ്യ തീരേ തു കുമാരീം പൃഥു ലോചനാം

ദൃഷ്ട്വാഽഹം വിസ്മയാപന്നഃ താം കന്യാം മായതേക്ഷണാം
പൃഷ്ടവാ നസ്മി രാജേന്ദ്ര ത്വാം മധുര ഭാഷിണീം

കാഽസി ഭദ്രേ കഥം വാസി കിം കാ കാര്യ്യമിഹ ത്വയാ
കർത്തവ്യം ചാരു സർവ്വാംഗി തന്മമാഽചക്ഷ്വ ശോഭനേ

ഏവ മുക്താ മയാ സാ ഹി മാം ദൃഷ്ട്വാഽനിമേഷണാ
സ്മൃത്വാ തൂഷ്ണീം സ്ഥിതാ യാവൽ താവൻ മേ ജ്ഞാന മുത്തമം

വിസ്മൃതം സർവ്വവേദാശ്ച സർവ്വശാസ്ത്രാണി ചൈവ ഹി
യോഗശാസ്ത്രാണി ശിക്ഷാശ്ച വേദാനാം സ്മൃതയ സ്തഥാ

സർവ്വേ ദൃഷ്ട്വൈവ മേ രാജൻ കുമാര്യ്യാഽപഹൃതം ക്ഷണാൽ
തതോഽഹം വിസ്മയാവിഷ്ട ശ്ചിന്താ ശോക സമന്വിതഃ

താ മേവ ശരണം ഗത്വാ യാവൽ പശ്യാമി പാർത്ഥിവ
താവദ്ദിവ്യഃ പുമാം സ്തസ്യാഃ ശരീരേ സമദൃശ്യത

തസ്യാഽപി പുംസോ ഹൃദയേ ത്വപര സ്തസ്യ ചോരസി
അന്യോ രക്തേക്ഷണഃ ശ്രീമാൻ ദ്വാദശാദിത്യ സന്നിഭഃ

ഏവം ദൃഷ്ടാഃ പുമാംസോഽത്ര ത്രയഃ കന്യാ ശരീരഗാഃ
ക്ഷണേന തത്ര കന്യൈകാ ന താൻ പശ്യാമി സുവ്രത

തതഃ പൃഷ്ടാ മയാ ദേവീ സാ കുമാരീ കഥം മമ
വേദാ നഷ്ടാ മമാഽചക്ഷ്വ ഭദ്രേ തന്നാശ കാരണം

കന്യോവാച

മാതാഽഹം സർവ്വ വേദാനാം സാവിത്രീ നാമ നാമതഃ
മാം ന ജാനാസി യേന ത്വം തതോ വേദാ ഹൃതാ സ്തവ

നാരദോവാച

ഏവ മുക്തേ മയാ രാജൻ വിസ്മയേന തപോധന
പൃഷ്ടാ ത ഏതേ പുരുഷാ ഏതൽ കഥയ ശോഭനേ

കന്യോവാച

യ ഏഷ മച്ശരീരസ്ഥഃ സർവ്വാംഗ ശ്ചാരു ശോഭനം
ഏഷ ഋഗ്വേദ നാമാത്തു വേദോ നാരായണ സ്സ്വയം
വഹ്നിഭൂതോ ദഹത്യാശു പാപാന്യുച്ചാരണാ ദന

ഏതസ്യ ഹൃദയേ യോഽയം ദൃഷ്ട ആസീത്ത്വയാത്മജം
സ യജുർ വേദ രൂപേണ സ്ഥിതോ ബ്രഹ്മാ മഹാബലഃ

തസ്യാഽപ്യുരസി സംവിഷ്ടോ യ ഏഷ ശുചി രുജ്ജ്വലഃ
സ സാമവേദ നാമാ തു രുദ്രരൂപീ വ്യവസ്ഥിതഃ

ഏതേ ത്രയോ മഹാവേദാ ബ്രഹ്മൻ ദേവാസ്ത്രയഃ സ്മൃതാഃ
ഏതൽ സർവ്വം സമാസേന കഥിതം തേ ദ്വിജോത്തമ

ഗൃഹാണ വേദാ ച്ശാസ്ത്രാണി സർവ്വജ്ഞത്വഞ്ച നാരദ
ഏതസ്മിൻ വേദസരസി സ്നാനം കുരു മഹാദ്വിജ

നാരദോവാച

ഏവ മുക്ത്വാ തിരോഭാവം ഗതാ കന്യാ നരാധിപ
അഹം തത്ര കൃത സ്നാന ത്വദ്ദിദൃക്ഷു രിഹാഗതഃ

നാരദൻ പ്രിയവ്രതനോട്ട് പറഞ്ഞു:--"ഭോ രാജാവേ! പ്രിയവ്രത! ഞാൻ കണ്ട ആശ്ചര്യ്യം ഞാൻ പറയട്ടെയോ? അങ്ങ് കേൾക്കുക. ഞാൻ ഈയിടയ്ക്ക് ശ്വേത ദ്വീപത്തിൽ പോക യുണ്ടായി. അവിടെ ഞാൻ ഒരു സരസ്സ് കണ്ടു. വിടർന്ന താമര നിറന്നു കിടന്ന ആ സരസ്സിന്റെ തീരത്ത് ഒരു കുമാരി നിൽക്കുന്നു. വിടർന്ന കണ്ണുകളെ വിരിച്ചു പിടിച്ച് നിന്ന കന്യകയെ കണ്ട്—ഞാൻ അമ്പരന്നു പോയി! ഞാൻ ചോദിച്ചു:—"ഭദ്രേ! ഭവതി ആര്? ഭവതിക്ക് ഇവിടെ കാര്യ്യം എന്ത്? ഭോ ചാരു സർവ്വാംഗി! ഭവതി ഇവിടെ എന്തു ചെയ്യുന്നു? ഭോ ശോഭനേ! ഭവതി പറയുമോ?" ആ സുന്ദരി കേട്ടു. അടയാത്ത കണ്ണുകളെ കൊണ്ട് എന്നെ നോക്കി: എന്തോ ചിന്തിച്ചു കൊണ്ട് മിണ്ടാതെ നിന്നു. വിസ്മയം തന്നെ. ആ പരമ തരുണിയുടെ നോട്ടം ഏററ ക്ഷണത്തിൽ എനിക്ക് വിസ്മൃതി ഭവിച്ചു. ഞാൻ സർവ്വം മറന്നു. എന്റെ ജ്ഞാനം ഇല്ലെന്നായി. വേദങ്ങൾ എന്നെ വിട്ടകന്നു. ശാസ്ത്രങ്ങൾ എന്റെ മനസ്സിൽ കാണാതെയായി. യോഗങ്ങൾ, ശിക്ഷകൾ, വേദസ്മൃതികൾ എന്നിവ ഒക്കെയും എന്നെ സംബന്ധിച്ച് അസ്തമിച്ചു. ഈ കുമാരിക, ഒരു ക്ഷണം കൊണ്ട് എന്റെ സർവ്വസ്വത്തേയും അപഹരിച്ചു തായി അറിഞ്ഞ സമയം--വിസ്മയം എന്നിൽ ഓളം തല്ലി. ചിന്തകളെ കൊണ്ട് ഞാൻ സന്തപ്തനായി. ശോകം എന്നെ മോഹിപ്പിച്ചു. ഞാൻ ആ ഈശ്വരിയെ തന്നെ ശരണം കേണു. അപ്പോൾ അതാ വേറൊരു വിസ്മയം! ആ സുന്ദരി ശരീരത്തിൽ മൂന്ന് പുരുഷന്മാർ പ്രത്യക്ഷന്മാരായി. ഒരുവനെ ശരീരത്തിൽ--ഇതരനെ ഹൃദയത്തിൻ--കണ്ണിൽ നിന്ന് തീ വാരി എറിഞ്ഞു കൊണ്ട് പന്ത്രണ്ട് പൂഷാക്കൾ ഒത്തു നിന്ന മൂന്നാമനെ ഉരസ്സിൽ--ഇങ്ങനെയാണ് ഞാൻ കണ്ടത്. ഞാൻ വീണ്ടും നോക്കി. അപ്പോൾ ഞാൻ കണ്ടത് ഒരു കന്യക മാത്രം നിൽക്കുന്നത് ആയിരുന്നു. പുരുഷ രൂപങ്ങൾ മറഞ്ഞു പോയി. ഞാൻ ചോദിച്ചു:--"ഭദ്രേ! വേദങ്ങൾ എനിക്ക് നഷ്ടങ്ങളായി. ഇത് എങ്ങനെയോ? അവ നശിക്കുവാനുള്ള കാരണം ഭവതി പറഞ്ഞു തരുമോ? കന്യക പറഞ്ഞു:--"ഞാൻ സർവ്വ വേദങ്ങളുടെ മാതാവാകുന്നു. എന്റെ പേര് സാവിത്രി എന്നത്രേ. അങ്ങ് എന്നെ അറിഞ്ഞില്ല. ആയതിനാൽ അങ്ങയ്ക്ക് വേദങ്ങൾ നഷ്ടങ്ങളായി." നാരദൻ പറഞ്ഞു:--"രാജാവേ പ്രിയവ്രത! ഞാൻ വീണ്ടും ചോദിച്ചു. ഭോ ശോഭനേ! ഭവതിയുടെ ശരീരത്തിൽ ഞാൻ കണ്ട പുരുഷന്മാർ ആരായിരിക്കുമോ? കന്യക പറഞ്ഞു:--"അങ്ങ് എന്റെ ശരീരത്തിൽ കണ്ട സർവ്വാംഗ മനോഹരൻ നാരായണ രൂപത്തിൽ നിന്ന ഋഗ്വേദമാകുന്നു. ഋഗ്വേദം ഉച്ചരിക്കുക മാത്രം ചെയ്യുന്നവന്റെ സർവ്വ പാപങ്ങളെ, ഈ നാരായണൻ അഗ്നിയായി അവതരിച്ച് എരിച്ചു കളയും. അങ്ങ് എന്റെ ഹൃദയത്തിൽ കണ്ട മഹാബലൻ, എന്റെ അച്ഛനായ ബ്രഹ്മാവിന്റെ രൂപത്തിൽ നിന്ന യജുർവ്വേദമാകുന്നു. അങ്ങ് എന്റെ ഉരസ്സിൽ കണ്ട ചുട്ടചോരക്കൺ പെരുമാൾ, രുദ്ര രൂപത്തിൽ നിന്ന സാമവേദമാകുന്നു. ഭോ ബ്രഹ്മൻ! മൂന്ന് മഹാ വേദങ്ങൾ മൂന്ന് മഹാ ദേവന്മാർ തന്നെ. ഞാൻ ഇതിനെ സമാസേന അങ്ങയ്ക്ക് ഉപദേശിച്ചു. ഭോ നാരദാ! അങ്ങയ്ക്ക് ഞാൻ വേദങ്ങളേയും ശാസ്ത്രങ്ങളേയും സർവ്വജ്ഞതയേയും തിരികെ തരുന്നു. അങ്ങ് വാങ്ങിക്കൊള്ളുക തന്നെ. ഭോ മഹാ ബ്രാഹ്മണ! അങ്ങ് ഈ വേദ സരസ്സിൽ സ്നാനം ചെയ്യാലും" രാജാവേ! പ്രിയവ്രത! ഇത്രയും പറഞ്ഞു കൊണ്ട് ആ കന്യക മറഞ്ഞു. ഞാൻ സരസ്സിൽ സ്നാനം ചെയ്തു. അങ്ങയെ കാണുവാനായി ഇത്രടം വന്നു."

ഇവിടെ ഉദ്ധൃതമായ അംശത്തിൽ, സരഃ തീരത്തു പ്രത്യക്ഷമായത് സാവിത്രിയാണ് എന്നും, ആ കന്യക സർവ്വ വേദ മാതാവാണ് എന്നും കാണുന്നു. സർവ്വ വേദ മാതാവിനെ സാവിത്രി എന്നോ സരസ്വതി

എന്നോ സംബോധനം ചെയ്യുന്നതായി—പുരാണങ്ങളിൽ പലേടങ്ങളിൽ കാണാം. ആയതിനാൽ വരാഹ പുരാണം പ്രസ്താവിക്കുന്ന സാവിത്രി, വാഗ്ദേവതയായ സരസ്വതി തന്നെ എന്നു ഗണിക്കപ്പെടാം. സാവിത്രിയും ഗായത്രിയും ഒന്നാണ് എന്നും പലേടങ്ങളിൽ പ്രസ്താവമുണ്ട്. ആയതിനാൽ ആ നാമങ്ങളെ ഇരുവരുടേതായി സ്കന്ദ പുരാണത്തിൽ പ്രസ്താവമുണ്ട്; എങ്കിലും ഒരാളിന്റേത്--സരസ്വതിയുടേത്--എന്ന് ഗ്രഹിക്കപ്പെടുന്നതിൽ--പിശകുണ്ട് എന്നു തോന്നുന്നില്ല. ഇങ്ങനെ ചിന്തിച്ചാൽ സരസ്വതി, ഗായത്രി, സാവിത്രി എന്നവയെ--വൈഷമ്യങ്ങളെ അവഗണിച്ച്--ഒരു മൂർത്തിയുടെ നാമങ്ങളായി സ്വീകരിക്കപ്പെടാം. വിദ്യാദേവതയായ ബ്രഹ്മപുത്രിയുടെ--ബ്രഹ്മഭാര്യയുടെ--സാധാരണമായ നാമം സരസ്വതി എന്നു തന്നെ. തത്വതഃ ചിന്തിച്ചാൽ, ലക്ഷ്മി, പാർവതി, സരസ്വതി എന്ന മൂവർ ഒന്നു തന്നെ. ആ വിഷയത്തിലേക്ക് ഇവിടെ പ്രവേശിക്കുന്നില്ല.

---

# ചരിത്രകാണ്ഡം

**വൈവസ്വത കാലം**

## XIX

## നിർഋതി

ബ്രഹ്മാവിന്റെ ഗുദത്തിൽ നിന്ന് പിറന്ന നിർഋതി, പുത്രസമ്പത്ത് ഇല്ലായ്കയാൽ അധർമ്മന്റെ പുത്രരായ ദംഭനെയും മായയേയും പുത്രത്വേന സ്വീകരിച്ച് വംശവർദ്ധനം ചെയ്ത സംഭവം, അധർമ്മന്റെ വംശത്തിൽ കാണാം. അഷ്ടദിക്പാലകന്മാരിൽ ഒരുവനായ നിരൃതി—വേറൊരുവനല്ല, എന്ന് തോന്നുന്നു.

---

# ചരിത്രകാണ്ഡം

**വൈവസ്വത കാലം**

## XX

## അഥർവാവ്

ബ്രഹ്മാവിന്റെ മാനസപുത്രനായ അഥർവാവ് ബ്രഹ്മാവിന്റെ മുഖത്ത് നിന്ന് പിറന്നു. അഥർവാവ് കർദ്ദമന്റെ പുത്രിയായ ശാന്തിയെ വേട്ടു. ശാന്തിക്ക് ചിത്തി എന്നും നാമമുണ്ട്. ചിത്തി അഥർവാവിന്റെ വേറൊരു ഭാര്യയാണെന്നും, ചിലേടങ്ങളിൽ നിന്ന് അനുമാനിക്കാം. അഥർവാവിന്റെ പുത്രനും പ്രസിദ്ധനും ആയ ദധ്യങ്ങിന്റെ ചരിത്രം, ഈ ഗ്രന്ഥത്തിൽ ഇന്ദ്രന്റെ ചരിത്രത്തിലുണ്ട്. അഥർവാവ് എന്നത് അംഗിരസ്സിന്റെ നാമാന്തരമാണ് എന്ന് ഭാരതത്തിൽ കാണുന്നു. അഥർവ വേദത്തിന്റെ നിർമ്മാതാവ്, അഥർവാവ് അത്രേ.

# ചരിത്രകാണ്ഡം

വൈവസ്വത കാലം

## XXI

## പിതൃക്കൾ

ഊർജ്ജസ്വന്തം മന്യമാനഃ ആത്മാനം ഭഗവാ നജഃ
സാദ്ധ്യാൻ ഗണാൻ പിതൃഗണാൻ പരോക്ഷേണാഽസൃജൽ പ്രഭുഃ

ത ആത്മസർഗ്ഗം തം കായം പിതരഃ പ്രതിപേദിരേ.
സാദ്ധ്യേഭ്യ ശ്ച പിതൃഭ്യ ശ്ച കവയോ യ ദധിതനാത്മ

ബ്രഹ്മാവ് പിതൃക്കളെ സൃഷ്ടിച്ചു: പിതൃക്കൾ ബ്രഹ്മാവിനെ ത്തന്നെ പ്രീപിച്ചു. പിതൃക്കൾ ദൈനന്ദിന സൃഷ്ടിയിൽ പെട്ടവരാണെന്നുള്ള അഭിപ്രായത്തിന് പ്രാബല്യമുണ്ട് എന്ന് തോന്നുന്നു. വിവരണം ഈ ഗ്രന്ഥത്തിൽ ദൈനന്ദിന സൃഷ്ടിയിൽ കാണുക. അംഗിരസ്സിൻെറ ഭാര്യ യായ സ്വധ പിതൃക്കളുടെ മാതാവാണെന്ന് അംഗിരസ്സിൻെറ ചരിത്രത്തിൽ കാണാം. ആ പിതൃക്കൾ ഒരു പ്രത്യേക വർഗ്ഗമായിരിക്കുമോ?

---

# ചരിത്രകാണ്ഡം

വൈവസ്വത കാലം

## XXII

## ബ്രഹ്മാവിൻെറ പുത്ര നായ അഗ്നി

അഗ്നിയെ ക്കുറിച്ച് വേദങ്ങളിൽ പല സ്ഥലങ്ങളിൽ പ്രസ്താവമുണ്ട്. അഗ്നി സകല കർമ്മങ്ങളുടെയും പുരോഹിതനും നായകനും ആണ്. അഗ്നി നരന്മാരുടെ മാത്രമല്ല സുരന്മാരുടെയും പുരോഹിത നാണ്. ഹവിസ്സിനെ ദേവന്മാർക്ക് സമർപ്പിക്കുന്നതും, ദേവന്മാരെ യജ്ഞങ്ങളിലേക്ക് ക്ഷണിക്കുന്നതും അഗ്നിയാണ്. നരന്മാരും സുരന്മാരും യജ്ഞങ്ങളിൽ ഭാഗഭാക്കുക ളാകുന്നതിനുള്ള മുഖവും നാവും അഗ്നി തന്നെ. മിത്രൻെറ പ്രഭവ സ്ഥാനവും സൂര്യനെ സ്ഥാനത്ത് സ്ഥാപിച്ചതും അഗ്നി തന്നെ. സർവ്വ സ്രഷ്ടാവായ അഗ്നി, സർവ്വ സാക്ഷിയാണ്. നാരായണ സൃഷ്ടികളിൽ--പഞ്ച മഹാ ഭൂതങ്ങളിൽ--ഒന്നായി അഗ്നിക്കുള്ള സ്ഥാനം പ്രസിദ്ധ മാണ്.

അഗ്നി

കൃഷ്ണൻ യുധിഷ്ഠിരന് ഇങ്ങനെ ഉപദേശിക്കുന്നു.

ബ്രഹ്മതോ നാസൃജം ലോകാൻ അഹ മാദൌ മഹാദ്യുതേ
സൃഷ്ടോഽഗ്നിർ മുഖതഃ പൂർവ്വം ലോകാനാം ഹിതകാമ്യയാ

യസ്മാ ദഗ്രേ സ ഭൂതാനാം സർവ്വേഷാം നിർമ്മിതോ മയാ
തസ്മാ ദഗ്നി ത്യഭിഹിതഃ പുരാണജ്ഞൈർ മനീഷിഭിഃ

യസ്മാ ത്തു സർവ്വകൃത്യേഷു പൂർവ്വ മസ്മൈ പ്രദീയതേ
ആഹുതിർ ദീപ്യമാനായ തസ്മാ ദഗ്നീതി കഥ്യതേ

യസ്മാ ച്ച നയത്യഗ്ര്യാം ഗതിം വിപ്രാൻ സുപൂജിതഃ
യസ്മ ച്ച നയനാ ദ്രാജൻ ദേവേഷ്വ ഗ്നീതി കഥ്യതേ

തസ്മാ ച്ച ദുർഹ്ഹതഃ സോഽയം അലം ഭക്ഷയിതും ക്ഷണാൽ
യജമാനം നരശ്രേഷ്ഠ ക്രവ്യാദോഽഗ്നി സ്തത സ്മൃതഃ

സർവ്വഭൂതാത്മകോ രാജൻ ദേവാനാ മേഷ വൈ മുഖം
പ്രഥമം മന്മുഖാൽ സൃഷ്ടോ ലോകാർത്ഥം പചനഃ പ്രഭുഃ

സൃഷ്ടമാത്രോ ജഗൽ സർവ്വം അത്തു മൈച്ഛൻ പുരാ കില
തതഃ പ്രശമിതഃ സോഽഗ്നിഃ ഉപാസ്യൈവ മയാ പുരാ

സതതോ പാസനാൽ സോയം ഔപാസന ഇതി സ്മൃതഃ

ലോകങ്ങളുടെ ഹിതങ്ങളെ കാംക്ഷിച്ച ഞാൻ ഒന്നാമതായി എന്റെ മുഖത്തു് നിന്നു് ബ്രഹ്മതേജനാ അഗ്നിയെ സൃഷ്ടിച്ചു. സർവ ഭൂതങ്ങളുടെ സൃഷ്ടിക്കു മുമ്പ് സൃഷ്ടിക്കപ്പെട്ടതു് നിമിത്തം പുരാണജ്ഞന്മാരായ മനീഷികളാൽ അഗ്നി എന്നു് വിളിക്കപ്പെടുന്നു. ദീപിച്ചു് നിൽക്കുന്ന ഈ മഹാനു് സർവ കൃത്യങ്ങളിൽ ആഹുതി പ്രഥമമായി നല്കപ്പെടുന്നതിനാൽ അഗ്നി എന്നു നാമമായി. സുപൂജിതനായ ഈ ബ്രഹ്മ വിപ്രന്മാരുടെ അഗ്ര ഗതിയെ നയിക്കുന്നതിനാൽ അഗ്നി എന്ന നാമത്തിൽ പ്രസിദ്ധനായി. ദുർഹുതനായാൽ അഗ്നി യജമാനനെത്തന്നെയും ഭക്ഷിക്കുമെന്നുള്ളതിനാൽ ക്രവ്യാദൻ അല്ലെങ്കിൽ ക്രവ്യ വാഹനൻ എന്നു വിളിക്കപ്പെടുന്നു. ദേവന്മാരുടെ തന്നെയും മുഖമായ ഈ സർവ ഭൂതാത്മകനെ—പചനനായ പ്രഭുവിനെ--ഞാൻ ലോക ഹിതത്തെ പുരസ്കരിച്ചു് പ്രഥമമായി എന്റെ മുഖത്തു് നിന്നു സൃഷ്ടിച്ചു. സൃഷ്ടമാത്രനായ അഗ്നി സർവ ജഗത്തിനെ ഉണ്ണുവാനായി ഉദ്യമിച്ചു. എന്നാൽ ഞാൻ ചെയ്ത ഉപാസനകൾ നിമിത്തം പ്രശമിതനായി. അങ്ങനെയാണു് അഗ്നിക്കു് ഔപാസനൻ എന്ന നാമം ഉണ്ടായതു്.'' അഗ്നിയുടെ ഉത്ഭവത്തെക്കുറിച്ചു് അഗ്നി തന്നെ ഇങ്ങനെ പറയുന്നു.

അപ്ഭ്യോഽഗ്നി ബ്രഹ്മതഃ ക്ഷത്രം അശ്മനോ ലോഹമുത്ഥിതം
തേഷാം സർവത്രഗം തേജഃ സ്വാസു യോനിഷു ശാമ്യതി

വെള്ളത്തിൽ നിന്നു് അഗ്നി പിറന്നു; ബ്രഹ്മാവിൽ നിന്നു ക്ഷത്രിയനും കല്ലിൽ നിന്നു് ഇരുമ്പും പിറന്നു. ഞങ്ങളുടെ തേജസ്സു് സർവത്ര വ്യാപിക്കുന്നു. എന്നാൽ ഞങ്ങൾ സ്വയോനികളിൽ ശമിച്ചു പോകും. അതു കൊണ്ടാണു് തീയ് വെള്ളത്തിൽ കെടുന്നതു്. പ്രജകളെക്കൊണ്ടു് മൂന്നു് ലോകങ്ങൾ നിറയുന്നതായി കണ്ടു്--ബ്രഹ്മാവു് കോപം പൂണ്ടു എന്നും, ആ കോപത്തിൽ നിന്നു് സർവ സംഹാര ക്ഷമമായ അഗ്നി ഭവിച്ചു എന്നും; ഒരു സംഭവമുണ്ടു്.

തസ്യ രോഷാൽ മഹാരാജ ഖേഭ്യോഽഗ്നി രുദതിഷ്ഠത
തേന സർവാ ദിശോ രാജൻ ദദാഹ സ പിതാമഹഃ

ഇങ്ങനെ ബ്രഹ്മ കോപത്തിൽ നിന്നു് ഭവിച്ച അഗ്നി സർവ ദഹനം ചെയ്യുന്നതു കണ്ടു്, ശിവൻ അപേക്ഷിച്ചതു് അനുസരിച്ചു് ബ്രഹ്മാവു് തേജസ്സിനെ ഉപ സംഹരിക്കുകയും ഉണ്ടായി

തതോഽഗ്നി മുപഗൃഹ്യ ഭഗവാൻ ലോക പൂജിതഃ
പ്രവൃത്തിം ച നിവൃത്തിം ച കല്പയാമാസ വൈ പ്രഭുഃ

ലോക പൂജിതനായ ഭഗവാൻ അഗ്നിയെ ഉപസംഹരിച്ചതോടുകൂടെ പ്രവൃത്തി നിവൃത്തി മാർഗ്ഗങ്ങൾ കല്പിതങ്ങളായി. ഉപസംഹൃതമായ കോപം ഒരു സ്ത്രീയായി അവതരിച്ചു എന്നും, ആ സ്ത്രീയാണു് പ്രജാ സംഹാര വിഷയത്തിൽ നിയുക്തയായ മൃത്യു എന്നും കഥ തുടരുന്നു. ബ്രഹ്മ കോപ പ്രഭവമായ ഈ അഗ്നി, സാക്ഷാൽ അഗ്നിയുടെ ഒരു അവതാരമായിരിക്കാം. അഗ്നി ബ്രഹ്മാവിന്റെ പുത്രനാണു് എന്നും തേജത്വം നാരായണ സൃഷ്ടിയാണു് എന്നും പക്ഷമുണ്ടു്. അഗ്നിക്കു് ശിഖകൾ ഏഴാണു്. അവയുടെ നാമങ്ങൾ, കാളി, കരാളി, മനോജവ, സുലോഹിത, സുധൂമ്ര വർണ്ണ, സ്ഫുലിംഗിനി, വിശ്വരൂപ എന്നാണു്. അവയെ തന്നെ പ്രവഹം, ആവഹം, ഉദ്വഹം, സംവഹം, വിവഹം, പരിവഹം, നിവഹം എന്നും പറയും. അഗ്നി ജ്വാലകളുടെ ബാഹ്യരൂപത്തെ ആശ്രയിച്ചു് കാളി മുതലായും, ആ ജ്വാലകൾ ഹവിസ്സിനെ വഹിക്കുന്ന രീതിയെ ആശ്രയിച്ചു് പ്രവഹം മുതലായും, ഉള്ള നാമങ്ങൾ ഭവിച്ചു എന്നതു്, പ്രത്യക്ഷമത്രേ.

മഹാ ബ്രഹ്മന്മാരായ വസിഷ്ഠ പ്രമുഖന്മാർ ഒരിക്കൽ യജ്ഞം ചെയ്യുകയായിരുന്നു. അവർ ഹവ്യത്തെ സുരന്മാർക്കു് സമർപ്പിക്കുവാനായി അഗ്നിയെ ക്ഷണിച്ചു. അഗ്നി സൂര്യമണ്ഡലത്തിൽ നിന്നു് അവതരിച്ചു; മന്ത്ര പൂതമായ തപസ്സിനെ വാങ്ങി. ദേവന്മാർക്കു് സമർപ്പിച്ചു. അഗ്നി തിരികെ വരവേ, ഋഷിപത്നികൾ ഉറങ്ങിക്കിടന്നതു കാണ്മാൻ ഇടയായി. പങ്കം പോയ അമ്പിളിക്കീറുകളെപ്പോലെ—വിൺ മീനുകളെപ്പോലെ—അൽഭുതകളായി, പൊന്നൊളിപ്പ്, മേനി പൂണ്ട ഋഷിപത്നികൾ--അടുക്കിവച്ച ഇടിക്കൊള്ളികളെപ്പോലെ, കിടക്കുന്നതു് കണ്ടു്--അഗ്നി കാമക്കോമരമായി. എന്നാൽ അഗ്നി കേവലം അവിവേകിയായില്ല; ചിന്തിച്ചു; ഈ സാധ്വികൾ ബ്രാഹ്മണ പത്നികളാണു്. പതിവ്രതകളാണു്. ഈ അകാമകളെ ഞാൻ കാമിക്കുന്നതു് ന്യായമാകയില്ല; ഇവരെ സ്പർശിക്കുവാൻ ഇതരനു് അവകാശമില്ല. എന്നാൽ-എന്നാൽ-ഞാൻ ഇവരുടെ ഗൃഹാഗ്നിയെ ഉൾപൂകി--ഇവരെ നിരന്തരം കണ്ടുകൊണ്ടിരിക്കും'' അഗ്നി ഋഷി ഗൃഹങ്ങളിൽ കടന്നു; ആ പൊന്നൊളി മെയ് മങ്കകളെ കണ്ടും ജ്വാലകളെക്കൊണ്ടു് സ്പർശിച്ചും, ഒട്ടു കാലം തൃപ്തനായി. എന്നാൽ അഗ്നിക്കു് കാമം വളരുകയാണു് ചെയ്തതു്. അഗ്നിയുടെ മനസ്സു് ഋഷി പത്നികളിൽ നിക്ഷിപ്തമായി. എന്നാൽ അവരുടെ മനസ്സു്, അഗ്നിയെ കാമിച്ചില്ല. കാമത്തിനു് ഉപശമനം സമ്പാദിക്കുവാൻ മാർഗ്ഗം കാണാഞ്ഞ അഗ്നി, ദേഹത്യാഗം ചെയ്യുവാൻ ഉറച്ചു്, വനങ്ങളിലേക്കു് പുറപ്പെട്ടു. ഈ സംഭവത്തിനു് വളരെ മുമ്പു തന്നെ, ദക്ഷ പുത്രിയായ സ്വാഹ അഗ്നിയെ കാമിച്ചിരുന്നു. അഗ്നിയെ ആകർഷിക്കുന്നതിനു് മാർഗ്ഗം കാണാഞ്ഞ സ്വാഹയാകട്ടെ, കാമ സന്തപ്തനായ അഗ്നി കാട്ടു കയറി എന്നറിഞ്ഞ സമയം, ഇങ്ങനെ ചിന്തിച്ചു. ''അഗ്നി അപ്രമത്തനായിരുന്ന കാലമത്രയും, എനിക്കു് പ്രവേശം സിദ്ധിച്ചില്ല എന്നാൽ ഇപ്പോൾ ഞാൻ ഇങ്ങനെ ചെയ്യട്ടെ:—ഞാൻ ഋഷിപത്നികളുടെ രൂപത്തിൽ ചെന്നാൽ ഈ കാമാർത്തൻ എന്നെ കാമിക്കും: അഗ്നി തൃപ്തനാകും: എനിക്കു് കാമപ്രാപ്തിയും സിദ്ധിക്കും.'' സ്വാഹ അംഗിരസ്സിന്റെ ഭാര്യയായ ശിവ അല്ലെങ്കിൽ വസുദ എന്ന പെൺമണിയുടെ രൂപം പൂണ്ടു്, ശീല രൂപ ഗുണ സമ്പന്നയായി അഗ്നിയുടെ സന്നിധിയിൽ ചെന്നു: തൊഴുതു കൊണ്ടു് പറഞ്ഞു:—''ദേ അഗ്നേ! കാമാർത്തയായ എന്നെ അങ്ങു് കാമിക്കണമേ. അല്ല എങ്കിൽ ഞാൻ ഇവിടെ മരിക്കും. ഞാൻ അംഗിരസ്സിന്റെ ഭാര്യയായ ശിവയാണു്. ഞാൻ സഖികളുമായി ആലോചിച്ച ശേഷമാണു്, ഈ അർത്ഥനം ചെയ്യുന്നതു്.'' അഗ്നി പറഞ്ഞു:—''ഞാൻ കാമാർത്തനാണു് എന്നു സഖികളും—വേറുള്ള ആറു് ഋഷി പത്നികളും—എങ്ങനെ അറിഞ്ഞു?'' സ്വാഹ പറഞ്ഞു:-''അങ്ങു് ഞങ്ങൾക്കു് എന്നും പ്രിയനാകുന്നു. അങ്ങയെ ഉള്ള ഭയം നിമിത്തം ഞങ്ങൾ ഇതുവരയ്ക്കു് അർത്ഥനം ചെയ്തില്ല എന്നു മാത്രമാണു്. അങ്ങയുടെ ചിഹ്നങ്ങളെക്കൊണ്ടു് അറിഞ്ഞു് സഖികൾ എന്നെ ഇങ്ങോട്ടു് അയച്ചിരിക്കുന്നു. പ്രഭോ! അങ്ങു് എന്നെ അനുഗ്രഹിക്കുക. ഇതര പത്നികൾ എന്നെ പ്രതീക്ഷിക്കുന്നു.'' ഇഷ്ട

സ്വാഹ

നായ അഗ്നിയും തുഷ്ട യായ സ്വാഹയും സന്തുഷ്ട രായി. അവർ സഹവർത്തനം ചെയ്തു. സ്വാഹ ശുക്ലത്തെ കൈകളിൽ വഹിച്ചു. അങ്ങനെ വർത്തിക്കവേ, സ്വാഹയ്ക്ക് ഒരു ചിന്ത ഉണ്ടായി. ആരെങ്കിലും തന്നെ ഋഷിപത്നീ രൂപത്തിൽ കണ്ടുപോയി എങ്കിൽ-ആ ഋഷിപത്നിക്കും അഗ്നിക്കും തീരാക്കളങ്കമാകുമെന്നുള്ള ഭയം സ്വാഹയെ ബാധിച്ചു. സ്വാഹ പക്ഷി രൂപത്തിൽ പറന്നു: പറന്ന പക്ഷി ശ്വേത പർവതത്തിൽ ചെന്നു: കാട്ടു കടന്നു: അത്ഭുതവീര്യങ്ങളായ ഏഴ് തലപ്പാമ്പുകളെ കണ്ടു: ക്രൂരന്മാരായ രാക്ഷസന്മാരും, പിംഗന്മാരായ പിശാചന്മാരും, ഭീഷണന്മാരായ ഭൂതത്താന്മാരും രക്ഷിച്ച മഹാ വനങ്ങളെ അതിക്രമിച്ചു. സ്വാഹ പക്ഷി ദുർഗ്ഗമമായ ഒരു ശൈലപൃഷ്ഠത്തിൽ ചെന്നിരുന്നു: ഒരു കാഞ്ചന കൂപത്തിലേക്ക് ശുക്ലത്തെ എറിഞ്ഞു. ഉപശമം ലഭിക്കാഞ്ഞ സ്വാഹ വീണ്ടും ഓരോ ഋഷിപത്നിയുടെ രൂപം പൂണ്ട് അഗ്നിയെ പ്രാപിക്കുകയും രമിക്കുകയും ശുക്ലത്തെ കാഞ്ചന കൂപത്തിൽ നിക്ഷേപിക്കുകയും പതിവായി. തപഃപ്രഭാവവും, പതിശുശ്രൂഷണ നിരതയും ആയ അരുന്ധതിയെ അനുകരിക്കുവാൻ കഴിയാഞ്ഞ്, സ്വാഹ—ശുക്ലത്തെ ആറു പ്രാവശ്യം മാത്രമാണ് കാഞ്ചന കൂപത്തിൽ നിക്ഷേപിക്കുവാൻ ഇടയായത്. ശുക്ലം കാഞ്ചന കൂപത്തിൽ അൽഭുതനായ പുത്രനായി. സ്കന്നമായ ശുക്ലത്തിൽ നിന്ന് പിറന്ന ബാലൻ * സ്കന്ദനാണ്.

ഒട്ടു കാലം കഴിഞ്ഞ്, സ്വാഹ അഗ്നിയെ ഭർത്താവായി സമ്പാദിക്കുക ഉണ്ടായി. ആ സംഭവം ഇങ്ങനെയാണ്. സ്വാഹ സ്കന്ദനോട് ഇങ്ങനെ നിവേദനം ചെയ്തു.

> ദക്ഷസ്യാഹം പ്രിയാ കന്യാ സ്വാഹാ നാമ മഹാഭുജ
> ബാല്യാൽ പ്രഭൃതി നിത്യം ച ജാതകാമാ ഹുതാശനേ
>
> ന സ മാം കാമിനീം പുത്ര സമ്യഗ് ജാനാതി പാവകഃ
> ഇച്ഛാമി ശാശ്വതം വാസം വസ്തും പുത്ര സഹാഗ്നിനാ

ഭോ മഹാഭുജ! ഞാൻ ദക്ഷന്റെ പ്രിയ പുത്രിയായ കന്യക, സ്വാഹയാണ്. ഞാൻ ബാല്യം മുതൽക്ക് തന്നെ അഗ്നിയെ കാമിക്കുന്നു; എന്നാൽ ആ ദേവൻ എന്റെ വികാരങ്ങളെ അറിയുന്നില്ല. പുത്ര! ഞാൻ നിത്യവും അഗ്നിയോടൊരുമിച്ച് താമസിക്കുവാൻ ഇച്ഛിക്കുന്നു.'' സ്കന്ദൻ പറഞ്ഞു:–

> ''ഹവ്യം കവ്യം ച യൽ കിഞ്ചിൽ ദ്വിജാ മന്ത്ര സംസ്തുതം
> ഹോഷ്യന്ത്യഗ്നൗ സദാ ദേവി സ്വാഹേത്യുക്ത്വാ സമു-
> ദ്ധൃതം
>
> അദ്യ പ്രഭൃതി ദാസ്യന്തി സുവൃത്താഃ സത്പഥേ സ്ഥിതാഃ
> ഏവമഗ്നിസ്ത്വയാ സാർദ്ധം സദാ വത്സ്യതി ശോഭനേ

ഭോ ശോഭനേ! സുവൃത്തന്മാരും സൽപഥസ്ഥിതന്മാരും ആയ ബ്രാഹ്മണർ, ദേവന്മാർക്കും പിതൃക്കൾക്കും മന്ത്രപൂർവം സമർപ്പിക്കുന്ന ഹവ്യവും കവ്യവും ഇന്നു മുതൽ അഗ്നി മുഖത്തു വയ്ക്കുന്നത് സ്വാഹ, സ്വാഹ എന്ന് ഉച്ചരിച്ചു കൊണ്ടായിരിക്കും. അങ്ങനെ ഭവതി സദാ അഗ്നിയുടെ സഹചാരിണിയായി. അഗ്നിയുടെ ഭാര്യയായ സ്വാഹ, ക്രമേണ പാവകൻ, പവമാനൻ, ശുചി എന്നു മൂന്ന് പുത്രന്മാരെ പ്രസവിച്ചു. ഈ മൂവരെ അഗ്നിയുടെ അഭിമാനി ദേവതകൾ എന്നു പറയും. ശുചി, ഹുത ഭോജനം ചെയ്യുന്നു. ഈ മൂവരുടെ പുത്രന്മാരായി നാല്പത്തഞ്ച് അഗ്നികൾ പിറന്നു. പിതൃ പിതാമഹന്മാരെ ചേർത്ത് അഗ്നികൾ നാല്പത്തൊമ്പതാണെന്നും പറയും.

അഗ്നിക്ക് വേറൊരു ഭാര്യയും ഉണ്ടായി. ഇക്ഷ്വാകുവിന്റെ വംശത്തിൽ പെട്ട ദുർജയന്റെ പുത്രനായ ദുര്യോധനൻ—ധർമ്മാത്മാവ്, വിക്രാന്തൻ, യജ്വാ, ബ്രഹ്മണ്യൻ, സത്യസംഗരൻ—പുണ്യയും, ശീതജലയും, ദേവനദിയും ആയ നർമ്മദയെ—വിവാഹം ചെയ്തു. അവരുടെ സന്താനമായി സുദർശന എന്ന പുത്രി ജനിച്ചു.

സുദർശന

വരവർണ്ണിനിയായ ദുര്യോധന പുത്രിയെപ്പോലെ—രാജീവലോചനയായ സുദർശനയെപ്പോലെ—രൂപസമ്പന്നയായ ഒരു കന്യക ഉണ്ടായിട്ടില്ല, എന്നാണ് പറയപ്പെടുന്നത്. അഗ്നി, രൂപ ഗുണ വയഃ സമ്പന്നയായ സുദർശനയെ കാമിച്ചു. അഗ്നി ശരണത്തിങ്കൽ അഗ്നിയെ ശുശ്രൂഷിക്കുവാനായി പിതാവിനാൽ നിയോഗിക്കപ്പെട്ടിരുന്ന സുദർശനയുടെ സുദർശനവും മനോഹരവുമായ രൂപത്തെ നിത്യവും സമീപത്ത് കണ്ട്, അഗ്നി മന്മഥാവിഷ്ടനായി, അഗ്നി ഇങ്ങനെ പ്രാർത്ഥിച്ചു; ''ഭോ കമലലോചനേ! ഭവതി എന്നെ ഭജിക്കുക: ഭോ അനവദ്യാംഗി! ഭവതി എന്നെ കാമിക്കുക! ഭോ മൃഗശാബാക്ഷി! ഭവതിയുടെ പത്മപത്രായത ലോചനങ്ങൾ ഭ്രൂലതാ ലളിതങ്ങളായി സദാ സമീപത്തു കാണുന്ന എന്റെ സർവാംഗങ്ങളെ അനംഗൻ നിത്യം ബാധിക്കുന്നു. ഭോ രംഭോരു! പൂർണ്ണചന്ദ്ര നിഭാനനേ! ഭവതിയുടെ ലലാടം—ചന്ദ്രരേഖാഭമായ ലലാടം—ശിരോരുഹ വിഭൂഷിതമായി കാണുന്ന എന്നെ അനംഗനായ കാമൻ സർവാംഗ സന്താഡനം ചെയ്യുന്നു. ഇളവെയിൽ ഏറ്റ് സ്വേദപുളകം പൂണ്ട്, തൊണ്ടി തോല്ക്കുന്ന ചുണ്ടുകളും, മുഖവും, വിടർന്ന താമര പോലെ ചിരിച്ചു നില്ക്കുന്ന ഭവതി––എന്നെ സംഭ്രമമദം കൊണ്ട് അഭിഷേകം ചെയ്യുന്നു. ചെന്തളിരൊളി ചിതറുന്ന ഭവതിയുടെ നാവ്, എന്റെ മനസ്സിനെ അപഹരിക്കുന്നു. തമ്മിലിണങ്ങി ഇങ്ങനെ തെളിഞ്ഞ് വളരുന്ന പല്ലുകളെ വേറെ ഒരേടവും ഞാൻ കണ്ടിട്ടില്ല. ഭവതിയുടെ കടക്കണ്ണുകൾ കാണുന്ന കണ്ണുകൾ ഏറ്റേറ്റ് നില്ക്കുവാൻ ആർക്കും കൗതുകം തോന്നും. ഭോ ഭീരു! ഭവതിയുടെ സ്തനങ്ങൾ! കൊഴുത്ത കൂവളക്കായ്കളെപ്പോലെ ഉരുണ്ട്—കഠിനങ്ങളും സംഗമക്ഷമങ്ങളും ഹാരാഭരണ വിഭൂഷിതങ്ങളും ആയി––നിന്നു തുള്ളുന്ന സ്തനങ്ങൾ—എന്നിൽ പ്രാണപ്രണാശ ഭീതി കയറുന്നു. ഭോ വരവർണ്ണിനി! ഭവതി എന്നെ ഭജിച്ചാലും'' അഗ്നി ചെയ്ത അർത്ഥനം കേട്ട്, സുദർശന നാണിച്ചു; പേടിച്ചു വിറച്ചു; പറഞ്ഞു:—''പ്രഭോ! കന്യകകൾക്ക് വിശേഷിച്ച് കുലീനകൾക്ക് കന്യാദാനത്തിന് അധികാരികൾ മാതാവും പിതാവും ബന്ധുക്കളും അല്ലയോ? കന്യകകൾക്ക് ശരണം ഭർത്താവ് തന്നെ. എന്നാൽ ഞാൻ സ്വതന്ത്രയല്ലല്ലോ. അങ്ങ് എന്റെ അച്ഛനോട് ചോദിക്കുക'' അങ്ങനെ ഇരിക്കവെ, ദുര്യോധനൻ ഒരു യജ്ഞത്തിന് സന്നദ്ധനായി. ആ ഘട്ടത്തിൽ അഗ്നി വിപ്രരൂപം പൂണ്ട് രാജസന്നിധിയിൽ കന്യകയെ അപേക്ഷിച്ചു. രാജാ

---

* സ്കന്ദൻ അല്ലെങ്കിൽ സുബ്രഹ്മണ്യന്റെ ജനനത്തെക്കുറിച്ചുള്ള ഒരു ചരിത്രമാണ് ഇത്. ഈ ചരിത്രം അനുസരിച്ച് പാർവതി, സ്കന്ദന്റെ ധാത്രിയാകും. സ്കന്ദന്റെ ജനനത്തെക്കുറിച്ചുള്ള വേറൊരു ചരിത്രം—ഈ ഭാഗവതത്തിൽ ശിവൻ എന്ന ഖണ്ഡികയിൽ ഉണ്ട്.

വിന് ഈ അർത്ഥനം പ്രീതികരമായില്ല. അപേക്ഷിക്കുന്നവൻ മറിഞ്ഞും ഇതര വർണ്ണനും ആണ് എന്നതായിരുന്നു ദുര്യോധനന്റെ പ്രതികൂല ചിന്തയ്ക്ക് കാരണം. യജ്ഞകാര്യം മുന്നോട്ട് നടന്നു. എന്നാൽ വേദികയിൽ അഗ്നി കത്തുകയില്ലെന്നായി. രാജാവു് സംഭ്രമിച്ചു: മന്ത്രികളോടും ബ്രാഹ്മണരോടും ചോദിച്ചു. ''ഇതെന്തു്? വേദികയിൽ തീ കത്തുന്നില്ല. ഞാൻ എന്തു പാപം ചെയ്തുവോ? നിങ്ങൾ എന്തു പാപം ചെയ്തുവോ? ഋത്വിക്കുകൾ, വേദ പാരഗന്മാർ, മന്ത്ര കുശലന്മാർ--എന്നിവ രെക്കയും അഗ്നിയെ അർത്ഥിച്ചു. അഗ്നി, ചുട്ട വെയിൽ പ്പോലെ മേനിപൂണ്ട് അവതരിച്ചു് പറഞ്ഞു:--''ഞാൻ ദുര്യോധന പുത്രിയെ ഭാര്യ യായി ലഭിക്കണ മെന്ന് അപേക്ഷിക്കുന്നു.'' ബ്രാഹ്മണർ വിസ്മയിച്ചു. പിറേറന്നു് രാവിലെ അവർ രാജസന്നിധിയിൽ അഗ്നി യുടെ അർത്ഥനത്തെ നിവേദനം ചെയ്തു. രാജാവു് പരമ പ്രഹൃഷ്ട നായി: അർത്ഥനത്തെ അംഗീകരിച്ചു; ''ഹേ അഗ്നേ! അങ്ങയുടെ നിത്യ സന്നിധ്യം ഇവിടെ ഉണ്ടായിരിക്കണം; ഇതാണ് ഞാൻ ആവശ്യപ്പെടുന്ന ശുൽകം.'' അഗ്നി തുഷ്ട നായി പറഞ്ഞു:-''അങ്ങനെ യാകട്ടെ.'' അന്നു മുതൽ അഗ്നിയുടെ സാന്നിധ്യം മാഹിഷ്മതിയിൽ നിത്യമായി. ഈ വാസ്തവം, ദിഗ്വിജയം ചെയ്തു ചെന്ന സഹദേവൻ കണ്ട് ബോധിച്ചിട്ടുണ്ട്. ദുര്യോധനൻ മകളെ കോടിപ്പുടവ ഉടുപ്പിച്ചു; അണി അണിയിച്ചു: മഹാത്മാ വായ അഗ്നിക്ക് സമ്മാനിച്ചു. ഇഷ്ടനായ അഗ്നി—യജ്ഞത്തിൽ ഹവിസ്സിനെ എന്നതു പോലെ—പ്രിയ ദർശന യായ സുദർശനയെ വിധിപ്രകാരം വിവാഹം ചെയ്തു. സുദർശനയുടെ കുലം, ശീലം, രൂപം, ശരീരം, ഐശ്വര്യം എന്നിവയെ കണ്ട് അഗ്നി പരമ പ്രീത നായി. സുദർശന പ്രസവിച്ചു. സുദർശനൻ എന്നു നാമ മായ പുത്രൻ—പൂർണ്ണേന്ദു സമ കോമള നായ സുദർശനൻ—ശിശു വായിരിക്കുമ്പോൾ തന്നെ സനാതന ബ്രഹ്മ വിത്തം നായി.

അക്കാലങ്ങളി ലാണ് നൃഗന്റെ പിതാമഹ നായ ഓഘവാൻ രാജ്യം ഭരിച്ചിരുന്നതു്. ആ രാജാവിന്ന് ഓഘവതി എന്നൊരു പുത്രിയും ഓഘരഥൻ എന്ന് ഒരു പുത്രനും ഉണ്ടായിരുന്നു. ഓഘവാൻ, സുരരൂപിണി യായ ഓഘവതിയെ, വിദ്വാനായ സുദർശനന് ഭാര്യയായി നൽകി. ദമ്പതി മാർ ഗൃഹസ്ഥാശ്രമം സ്വീകരിച്ചു്, കുരു ക്ഷേത്രത്തിൽ താമസമായി.

സുദർശനൻ

ദീപ്ത തേജസ്സനും ബുദ്ധിമാനും ആയ സുദർശനൻ, ഗൃഹസ്ഥ ധർമ്മത്തിൽ വർത്തിച്ചു കൊണ്ടു തന്നെ, മൃത്യുവിനെ വിജയിക്കുവാൻ ഉദ്യമിച്ചു. സുദർശനൻ ഓഘവതി യോടു് പറഞ്ഞു:-''ഭവതി അതിഥികളെ സർവ്വ പ്രകാരങ്ങളിലും മാനിക്കണം. അതിഥി ആവശ്യപ്പെട്ടാൽ ഭവതി ശരീരത്തെ തന്നെയും ദാനം ചെയ്യുവാൻ മടിക്കരുതു്. ഹേ സുശ്രോണി! ഗൃഹസ്ഥന്മാർക്ക് അതിഥി പൂജയെ ക്കവിഞ്ഞു്-ധർമ്മ മില്ല. ഹേ വാമോരു! ശോഭനേ! എന്റെ വാക്ക് പ്രമാണ മാണ് എങ്കിൽ ഭവതി ഈ വാക്കുകളെ മറന്നു കളയരുതു്. അനഘേ! ഞാൻ ദൂരത്താകട്ടെ സമീപ ത്താകട്ടെ അതിഥി അവമാനിക്ക പ്പെടരുതു്.'' ഓഘവതി തൊഴുതു കൊണ്ടു് പറഞ്ഞു.-''അങ്ങയുടെ വാക്കിനെ ക്കവിഞ്ഞു് ഒരു വിധിയേയും ഞാൻ അനുഷ്ഠിക്കേണ്ട തായില്ല''

മൃത്യുവിനെ ജയിക്കുവാൻ ഉദ്യമിച്ച സുദർശനനെ ജയിക്കുവാ നായി-മൃത്യു സുദർശനന്റെ ആചാരങ്ങളിൽ രന്ധ്രം അന്വേഷിച്ച് അടുത്തടുത്തു് നടക്കുന്നുണ്ടായിരുന്നു. ഒരിക്കൽ സുദർശനൻ വിറകു് കൊണ്ടു വരുവാനായി പോയിരിക്കവേ—ശ്രീമാനായ ഒരു ബ്രാഹ്മണൻ ഓഘവതിയെ സമീപിച്ചു: പറഞ്ഞു:—''ഹേ വര വർണ്ണിനി! ഭവതി ഗൃഹസ്ഥ ധർമ്മത്തെ മാനിക്കുന്നുണ്ടു് എങ്കിൽ-എനിക്ക് ആതിഥ്യത്തെ ചെയ്യുക തന്നെ.'' യശസ്വിനി യായ രാജപുത്രി-ഓഘവതി-വിധികൾ അനുസരിച്ചു് പീഠം, പാദ്യം മുതലായവ കൊണ്ടു് അതിഥിയെ സൽക്കരിച്ചു: പറഞ്ഞു:-''ഞാൻ അങ്ങയ്ക്ക് എന്താണ് ദാനം ചെയ്യേണ്ടതു്?'' ബ്രാഹ്മണൻ പറഞ്ഞു:-''രാജ്ഞി, ഭവതി ഗൃഹസ്ഥ ധർമ്മത്തെ മാനിക്കു മെങ്കിൽ—ഭവതിയെ തന്നെ എനിക്കായി സമർപ്പിക്കുക'' ഓഘവതി ചെയ്ത ഇതര സൽക്കാരങ്ങളെ ക്കൊണ്ടു് അതിഥി തൃപ്ത നാകുന്നില്ല എന്നു കണ്ടും, ഭർത്താവ് ചെയ്തിരുന്ന ഉപദേശത്തെ സ്മരിച്ചും-ഓഘവതി-അതിഥിയുടെ മുൻപിൽ-പരമ ലജ്ജിത യായി—''അങ്ങനെ യാകട്ടെ''-എന്നു് അനുകൂലിച്ചു. ബ്രഹ്മർഷി ചിരിച്ചു; ഓഘവതിയോടു് ഒരുമിച്ചു് ആശ്രമത്തിൽ കടന്നു. സുദർശനൻ വിറകു കെട്ടു് എടുത്തു് വനത്തിൽ നിന്നു് വന്നു: ''ഓഘവതി എവിടെ?'' എന്നു വിളിച്ചു. എന്നാൽ അതിഥിയുടെ ഹസ്ത വലയത്തിൽ പെട്ട ഭർത്തൃവ്രത യായ സതി ലജ്ജ നിമിത്തവും ഉച്ഛിഷ്ട യെന്നു് സ്വയം നിന്ദിച്ചതു നിമിത്തവും പ്രതി വചനം പറഞ്ഞില്ല. സുദർശനൻ വീണ്ടും വിളിച്ചു:-''സാധ്വി യായ ഓഘവതി എവിടെ? പതിവ്രത, സത്യശീല, ആർജ്ജവ മൂർത്തിമതി-എന്റെ പ്രിയ ഭാര്യ-എവിടെ പ്പോയി?'' ബ്രാഹ്മണൻ അറയിൽ കിടന്നു് വിളിച്ചു പറഞ്ഞു:-''അഗ്നിപുത്ര! ഇവിടെ അതിഥി വന്നിട്ടുണ്ട്. അങ്ങയുടെ ഭാര്യ എനിക്ക് പല സൽക്കാരങ്ങളെ ചെയ്തു. ഞാൻ പ്രീത നായില്ല എന്നു കണ്ടു് ഈ ശുഭാനന, ആത്മ പ്രദാന വിധി കൊണ്ടു് എന്നെ അർച്ചിക്കുക യാണ്.'' സുദർശനൻ കോപിക്കു മെന്നും വ്രതം തെററിക്കുമെന്നും കല്പിച്ചു കൊണ്ടു് മൃത്യു കൂടമുദ്ഗരം കൈയി ലെടുത്തു് സുദർശനനെ തൊട്ടു തൊട്ട് ആഞ്ഞു നിന്നു. സുദർശന നാകട്ടെ, കർമ്മത്തിലും വാക്കിലും, നോക്കിലും, ഉൾകരുന്നിലും ഈർഷ്യയും, കോപവും . ഒഴിഞ്ഞു്-ചിരിച്ചു കൊണ്ടു്-പറഞ്ഞു:—

''സുരതം തേ/സ്തു വിപ്രാഗ്ര്യ പ്രീതിർ ഹി പരമാ മല
ഗൃഹസ്ഥസ്യ ഹി ധർമ്മോ/ഗ്ര്യഃ സംപ്രാപ്തോ/തിഥി പൂജനം

ഗൃഹസ്ഥന് അതിഥി പൂജ പരമ പ്രധാന മാണ്. അതിഥി സുപൂജിത നായി ഗൃഹത്തിൽ നിന്നു് ഇറങ്ങി എന്നറിയുന്നതിനെ ക്കവിഞ്ഞ ധർമ്മം, ഗൃഹസ്ഥന് ഇല്ല എന്നു വിദ്വാന്മാർ പറയുന്നു. എന്റെ പ്രാണങ്ങളും ദാരങ്ങളും സർവ്വ വിഭവങ്ങളും അതിഥി സമർപ്പണം ചെയ്യേണ മെന്നുള്ളതു് എന്റെ വ്രതമാണ്. ഹേ ബ്രാഹ്മണ! ഈ സത്യത്തെ ആശ്രയിച്ചു് ഞാൻ ആത്മജ്ഞാനം സമ്പാദിക്കും''

പൃഥിവീ വായു രാകാശം ആപോ ജ്യോതി ശ്ച പഞ്ചമം
ബുദ്ധി രാത്മാ മനഃ കാലോ ദിശ ശ്ചൈവ ഗുണാ ദശ

നിത്യ മേവ ഹി പശ്യന്തി ദേഹിനാം ദേഹസംശ്രിതാഃ
സുകൃതം ദുഷ്കൃതം ചാപി കർമ്മ കർമ്മ വതാം വര

യഥൈഷാ നാനൃതാ വാണീ മയാ/ദ്യ സമുദീരിതാ
തേന സത്യേന മാം ദേവാഃ പാലയന്തു ദഹന്തു വാ

''പൃഥിവി, വായു, ആകാശം, ജലം, അഗ്നി, ബുദ്ധി, ആത്മാവ്, മനസ്സ്, കാലം, ദിക്കുകൾ, പത്തു് ഇന്ദ്രിയങ്ങ

മാന ദേവതകൾ എന്നവ--മനുഷ്യരുടെ ശരീരത്തിൽ വർത്തിക്കുകയും അവർ ചെയ്യുന്ന എല്ലാ സുകൃത ദുഷ്കൃത കർമ്മങ്ങളേയും കാണുകയും ചെയ്യുന്നു. ഈ വാക്ക്--ഞാൻ പറയുന്ന എന്റെ വാക്ക്—സത്യമെങ്കിൽ, ദേവന്മാർ എന്നെ രക്ഷിക്കട്ടെ; അനൃതമെങ്കിൽ എന്നെ ദഹിപ്പിക്കട്ടെ.'' അപ്പോൾ സർവ്വ ദിക്കുകളിൽ ഇടി മുഴക്കം പോലെ ഇങ്ങനെ കേൾക്കായി: ''ഇതു സർവ്വവും സത്യം തന്നെ; ഇതിൽ അസത്യം അല്പവും ഇല്ല.'' അതിഥിയായ ബ്രാഹ്മണൻ പുറത്തേക്ക് ഇറങ്ങി വന്നു; ശരീരത്താൽ ആകാശത്തിലും ഭൂമിയിലും വായു—എന്നതു പോലെ വ്യാപിച്ച്--ഉച്ചത്തിൽ വേദ ഗീതങ്ങളെ പ്പാടി ത്രിലോകങ്ങളെ ആനന്ദിപ്പിച്ചു കൊണ്ട്-സുദർശന! സുദർശന! എന്നു പ്രീതിപൂർവ്വം വിളിച്ചു കൊണ്ട്-ഇറങ്ങി വന്ന്-പറഞ്ഞു:—ഹേ അനഘ! സുദർശന! ഞാൻ ധർമ്മനാണ്! അങ്ങയ്ക്ക് മംഗളം ഭവിക്കട്ടെ. ഞാൻ അങ്ങയെ പരീക്ഷിക്കുവാനായി വന്നു. അങ്ങയുടെ സത്യ നിഷ്ഠയെ അറിഞ്ഞ് ഞാൻ പരമ പ്രീതനായിരിക്കുന്നു. അങ്ങ് മൃത്യുവിനെ ജയിച്ചിരിക്കുന്നു. അങ്ങയുടെ ആചാരത്തിൽ രന്ധ്രം അന്വേഷിച്ചു കൊണ്ട് ഈ കാലമൊക്കെയും പദത്തിങ്കൽ പദത്തിങ്കൽ, അങ്ങയെ അനുഗമിച്ച മൃത്യുവിനെ അങ്ങ് ധൃതി കൊണ്ടു ജയിച്ചിരിക്കുന്നു. ഹേ പുരുഷോത്തമ! ഈ പതിവ്രതയെ-ഈ സാധ്വിയെ-ഈക്ഷണം കൊണ്ടെങ്കിലും കളങ്കപ്പെടുത്തുവാൻ ത്രൈലോക്യത്തിൽ ഒരുവനെങ്കിലും ആളല്ല. ഓഘവതി അങ്ങയുടെ ഗുണം കൊണ്ടും, സ്വയം പതിഭക്തി കൊണ്ടും സുരക്ഷിതയാണ്. ഈ ശുഭയുടെ വാക്കുകൾ അധൃഷ്യങ്ങളത്രേ. തപഃശ്ലിഷ്ടയായ ഈ ബ്രഹ്മവാദിനി, ലോക പാവനതയെ പുരസ്കരിച്ച് ഒരു സരിൽ ശ്രേഷ്ഠയായി പരിണമിക്കും. ഈ മഹാഭാഗ, ദയോഗ ധർമ്മ മർമ്മജ്ഞ, ഓഘവതി-ശരീരാർദ്ധേന ഓഘവതി എന്ന നദിയായും ഇതരാർദ്ധേന അങ്ങയുടെ പ്രിയ പത്നിയായും വർത്തിക്കും. അങ്ങാകട്ടെ, നിത്യങ്ങളും ഉത്തമങ്ങളും സംസാര ഭയം സ്പർശിക്കാത്തവയും ആയ ലോകങ്ങളിൽ ഈ ശരീരത്തോടു കൂടെ സഞ്ചരിക്കും. അങ്ങ് മൃത്യുവിനെ ജയിച്ചു; അങ്ങ് ഐശ്വര്യത്തെ സമ്പാദിച്ചു: അങ്ങ് മനോജവമായ സ്വവീര്യം കൊണ്ട് പഞ്ച ഭൂതങ്ങളെ അതിക്രമിച്ചു. സുദർശനനായ അങ്ങ് ഗൃഹസ്ഥാശ്രമത്തിൽ നിന്നു കൊണ്ട് തന്നെ കാമ ക്രോധങ്ങളെ അതിലംഘിച്ചു: രാജപുത്രിയായ ഈ ഓഘവതി അങ്ങയെ ശുശ്രൂഷിച്ച്, സ്നേഹം, രാഗം, തന്ദ്രി, മോഹം, ദ്രോഹം എന്നിവയെ വിജയം ചെയ്തു.'' സുദർശനന്റെ മൃത്യുവിജയം ഗൃഹസ്ഥന്മാർക്ക് ആദർശമാണ്.

അതിഥിഃ പൂജിതോ യദി ധ്യായതേ മനസാ ശുഭം
ന തത് ക്രതു ശതേനാപി തുല്യമാഹുർ മനീഷിണഃ

പാത്രം ത്വതിഥി മാസാദ്യ ശീലാഢ്യം യോ ന പൂജയേത്
സ ദത്വാ ദുഷ്കൃതം തസ്മൈ പുണ്യമാദായ ഗച്ഛതി

ധന്യം യശസ്യ മായുഷ്യം ഇദ മാഖ്യാന മുത്തമം
ബുഭൂഷതാഭിമന്തവ്യം സർവ്വ ദുശ്ചരിതാപഹം

ഇദം യഃ കഥയേ ദ്വിദ്വാൻ അഹന്യഹനി ഭാരത
സുദർശനസ്യ ചരിതം പുണ്യാൻ ലോകാൻ അവാപ്നുയാത്

അതിഥിയെ പൂജിച്ചാൽ-മനസ്സു കൊണ്ട്-ധ്യാനിച്ചാൽ-നൂറ് യാഗങ്ങളെ കവിഞ്ഞ ഫലം സിദ്ധിക്കുമെന്ന് മനീഷികൾ പറയുന്നു. പൂജ ചെയ്യാത്ത ഗൃഹസ്ഥന്റെ ഗൃഹത്തിൽ നിന്ന്, ശീല സമ്പന്നനായ അതിഥി മടങ്ങുന്നതു്-സ്വ ദുഷ്കൃതങ്ങളെ നൽകി ഗൃഹസ്ഥന്റെ സർവ്വ പുണ്യങ്ങളെ വാങ്ങിക്കൊണ്ടാകുന്നു. ധന്യവും യശസ്യവും ആയുഷ്യവും ആയ ഈ ഉത്തമാഖ്യാനത്തെ, ഐശ്വര്യ കാമൻ ധ്യാനിക്കണം; ഇതു സർവ്വ ദുശ്ചരിത സംഹാരം ചെയ്യും. ഈ സുദർശന ചരിതത്തെ ദിവസം തോറും കഥനം ചെയ്യുന്ന വിദ്വാൻ പുണ്യ ലോകങ്ങളെ പ്രാപിക്കും. സുദർശനന് വംശ ശേഷം ഇല്ല.

അഗ്നി; ധർമ്മന്റെ പുത്രനായി ജന്മം എടുത്തിട്ടുണ്ട്. ധർമ്മന്റെ ചരിത്രം നോക്കുക. താരകാസുരനെ കുറിച്ച് സങ്കട നിവേദനം ചെയ്യുവാനായി ദേവന്മാർ കൈലാസത്തിൽ ചെന്ന സമയം, പാർവ്വതിയോട് ഒരുമിച്ച് അറയ്ക്കകത്ത് വിശ്രമിച്ചിരുന്ന ശിവന്റെ കാതുകളിൽ-ദേവകാര്യം സമർപ്പിച്ചതു് അഗ്നിയാണ്. ശിവന്റെ ചരിത്രം നോക്കുക. അഗ്നി-ഹവിസ്സുണ്ട് മന്ദനായതു്, അർജ്ജുനന് അക്ഷയമായ തൂണീരങ്ങൾ സമ്മാനിച്ചതു്, കൃഷ്ണന് ചക്രം സമ്മാനിച്ചതു്, ഖാണ്ഡവം ദഹിപ്പിച്ചതു്, മന്ദപാലനാൽ പ്രശംസിതനായതു്, ജരിതയാൽ പ്രശംസിതനായതു്—എന്ന സംഭവങ്ങൾ ഈ ഗ്രന്ഥ പരമ്പരയിൽ-സോമ വംശത്തിൽ-ഭാരതത്തിൽ ഉണ്ട്. ബ്രഹ്മഹത്യാ ഭയ ഭീതനായി പലായനം ചെയ്ത ഇന്ദ്രനെ അഗ്നി അന്വേഷിക്കുന്നതു്, ഈ ഗ്രന്ഥത്തിൽ വൃത്ര ചരിത്രത്തിലും അഗ്നി സർവ്വ ഭക്ഷകനായ ചരിത്രം ഈ ഗ്രന്ഥത്തിൽ ഭൃഗു ചരിത്രത്തിലും ഉണ്ട്. അഗ്നി ദശരഥന്ന ചരു നൽകുന്നതു്, സീതാ നിർദ്ദോഷത്വ പ്രകടനം ചെയ്യുന്നതു് എന്ന സംഭവങ്ങൾ ഈ ഗ്രന്ഥ പരമ്പരയിൽ-സൂര്യ വംശത്തിൽ-രാമായണത്തിൽ ഉണ്ട്.

# ചരിത്രകാണ്ഡം

വൈവസ്വത കാലം

## XXIII

## ബ്രഹ്മാവിൻെറ പുത്രനായ സ്ഥാണു

ബ്രഹ്മണോ മാനസാഃ പുത്രാഃ വിദിതാഃ ഷൺമഹർഷയഃ
ഏകാദശ സുതാഃ സ്ഥാണോഃ ഖ്യാതാഃ പരമ തേജസഃ

മൃഗവ്യാധശ്ച സർപ്പശ്ച നിർഋതിശ്ച മഹായശാഃ
അജൈകപാ ദഹിർബ്ബുധ്ന്യഃ പിനാകീ ച പരന്തപഃ

ദഹനോഽഥേശ്വരശ്ചൈവ കപാലീ ച മഹാദ്യുതിഃ
സ്ഥാണുർ ഭഗശ്ച ഭഗവാൻ രുദ്രാ ഏകാദശ സ്മൃതാഃ

ഇവിടെ സ്ഥാണുവിനേയും ബ്രഹ്മാവിൻെറ ഒരു മാനസ പുത്രനായി കല്പിച്ചിരിക്കുന്നു. സ്ഥാണുവിന് പരമ തേജസ്കന്മാരായ പതിനൊന്നു പുത്രന്മാർ ഉണ്ടായി. അവരുടെ നാമങ്ങൾ മൃഗവ്യാധൻ, സർപ്പൻ, നിർഋതി, അജൈകപാദൻ, അഹിർബ്ബുധ്നൻ, പിനാകി, ദഹനൻ, ഈശ്വരൻ, മഹാദ്യുതിമാനായ കപാലി, സ്ഥാണു, ഭഗൻ എന്നിങ്ങനെയാണ്. സ്ഥാണു എന്നതു രുദ്രൻെറ പ്രസിദ്ധമായ നാമാന്തരമാണ്. രുദ്രൻ ബ്രഹ്മാവിൻെറ നെററിയിൽ നിന്ന് പുറപ്പെട്ടതായി അന്യത്ര വിവരിക്കപ്പെട്ടിരിക്കുന്നു. രുദ്രൻെറ ചരിത്രം നോക്കുക. ആ സംഭവത്തെ തന്നെ പ്രകാരാന്തരേണ വീക്ഷിച്ച് ശിവനെ ഇവിടെ ബ്രഹ്മാവിൻെറ മാനസപുത്രനായി സങ്കല്പിച്ചിരിക്കുക ആയിരിക്കാം. സ്ഥാണുവിൻെറ പുത്രന്മാർ പതിനൊന്ന് ഇവിടെ കാണുന്നതു് ഏകാദശ രുദ്രന്മാരെ ഉദ്ദേശിച്ച് തന്നെ. ഏകാദശ രുദ്രന്മാരുടെ നാമങ്ങളെ പലേടങ്ങളിൽ പല വിധത്തിൽ കാണുന്നു.

# ചരിത്രകാണ്ഡം

വൈവസ്വത കാലം

## XXIV

## ബ്രഹ്മാവിൻെറ പുത്രനായ സ്വായംഭുവൻ

ബ്രഹ്മാവിൻെറ പുത്രനായ സ്വായംഭുവൻെറ പുത്രന്മാരായ ഉത്താനപാദൻെറയും പ്രിയവ്രതൻെറയും വംശങ്ങളും ഇപ്പോഴും നടപ്പിലിരിക്കുന്ന കല്പത്തിൽ ആദ്യമുള്ള ആറു മന്വന്തരങ്ങളിൽ പ്രജാപരിപാലനം ചെയ്തു. ആ വംശചരിത്രങ്ങളും മുമ്പു വിവരിക്കപ്പെട്ടതാണ്.

# ശ്രീ

# വിഷ്ണു പാദാദി കേശാന്ത വർണ്ണന

# സ്തോത്രം

**ശങ്കരാചാര്യ കൃതം**

**പാഞ്ചജന്യ സ്തുതി.**

ലക്ഷ്മീഭർത്തുർ ഭുജാഗ്രേ കൃതവസതി സിതം
യസ്യ രൂപം വിശാലം
നീലാദ്രേർ തുംഗ ശൃംഗ സ്ഥിത മിവ രജനീ-
നാഥ ബിംബം വിഭാതി
പായാൽ നഃ പാഞ്ചജന്യഃ സ സകല ദിതിജ
ത്രാസനൈഃ പൂരയൻ സ്വൈർ
നിദ്ധ്വാനൈർ നീരദൗഘ ധ്വനി പരിഭവ ദൈ-
രംബരം കംബുരാജഃ

പാഞ്ചജന്യം സകല ഐശ്വര്യങ്ങളുടെ നായക നായ മഹാ വിഷ്ണുവിന്റെ ഇടത്തു ഭാഗത്തു മേൽ കൈയിൽ സദാ വസിക്കുന്നു. പാഞ്ചജന്യം വെളുത്ത താകുന്നു. വിശാല മാകുന്നു. പാഞ്ചജന്യത്തിന്റെ രൂപം നീല മാമല യുടെ ഉയർന്ന മുടിയിൽ പററിപ്പിടിച്ചിരിക്കുന്ന ചന്ദ്രബിംബത്തിന് സമ മാകുന്നു. സർവ്വാസുര ഭയങ്കരവും ഇടി വെട്ടലുകളെ ആട്ടിപ്പായിക്കുന്നതും ആയ ഘോരാരാവങ്ങളെ ക്കൊണ്ട് ആകാശത്തെ നിറയ്ക്കുന്ന ശംഖ രാജാവായ പാഞ്ചജന്യം—നമ്മെ രക്ഷിക്കട്ടെ.

**ചക്ര സ്തുതി.**

ആഹു രസ്യ സ്വരൂപം ക്ഷണമുഖ മഖിലം
സൂരയഃ കാല മേതം
ധ്വാന്തസ്യൈകാന്ത മന്തം യ ദപി ച പരമം
സർവ്വ ധാമ്നാം ച ധാമ
ചക്രം ത ച്ചക്രപാണേർ ദിതിജ തനു ഗള-
രക്ത ധാരാക്തധാരം
ശശ്വ ന്നോ വിശ്വവന്ദ്യം വിതരതു വിപുലം
ശർമ്മ ധർമ്മാംശു ശോഭം.

ക്ഷണം മുതൽ തുടങ്ങി ഋതു യുഗ പരാർദ്ധാത്മക മായി നീണ്ടു പോകുന്ന കാലത്തിന്റെ സ്വരൂപ മെന്ന് വിദ്വാന്മാർ പ്രസ്താവിക്കുന്ന വിഷ്ണു ചക്രം—സംസാരമായ ഇരുളിനെ തുരത്തുന്നതിന് സമർത്ഥ മായ വിഷ്ണു ചക്രം—സർവ്വ ധാമങ്ങളിൽ പരമ ധാമ മായ വിഷ്ണു ചക്രം—അസുരന്മാരുടെ ശരീരത്തിൽ നിന്ന് കുടുകുടനെ ചാടി ഇറങ്ങുന്ന ചുടുചോര കൊണ്ട് കഴുകിയ വായ്ത്തലയോടു കൂടിയ വിഷ്ണുചക്രം—സൂര്യപ്രഭവും വിശ്വ വന്ദ്യവും ആയ വിഷ്ണുചക്രം—നമുക്ക് എപ്പോഴും വിപുല മായ സുഖത്തെ നൽകട്ടെ.

**കാർമ്മുക സ്തുതി.**

അവ്യാൽ നിർഘാത ഘോരോ ഹരിഭുജപവനാ-
മർശനാധ്മാതമൂർത്തേ-
രസ്മാൻ വിസ്മേരനേത്ര ത്രിദശ നുതി വചഃ
സാധുകാരൈഃ സുതാരഃ
സർവ്വം സംഹർത്തു മിച്ഛോ രരി കുല ഭുവനം
സ്ഫാര വിസ്ഫാര നാദഃ
സംയത് കല്പാന്ത സിന്ധൗ ശര സലില ഘടാ
വാർമ്മുചഃ കാർമ്മുകസ്യ

ശാർങ്ഗം സർവ്വ ശത്രുക്കളെ ക്കൊല്ലുവാൻ സദാ സന്നദ്ധ മായി നിൽക്കുന്നു. സർവ്വാശിസ്സുകളുടെ നിലയന മായ ഹരിഭുജം നേരിയ മാരുതൻ എന്നതു പോലെ മന്ദം മന്ദം തലോടുകയാൽ പുഷ്ടമായ ശരീരത്തോടു കൂടെ നിൽക്കുന്നു. ഇടിവെട്ടൽ പോലെ വെട്ടൽ വെട്ടി പ്പേടിപ്പിക്കുന്ന ശാർങ്ഗത്തിന്റെ സ്ഫാര വിസ്ഫാര നാദം—ഒരു നിമിഷ മെങ്കിലും കണ്ണടക്കാതെ നിന്ന് നിലിമ്പന്മാർ പാടുന്ന പാട്ടുകളെ ക്കൊണ്ട് ഉജ്ജ്വലമായ ശാർങ്ഗത്തിന്റെ സ്ഫാര വിസ്ഫാര നാദം--കല്പാന്തക്കടലാകുന്ന യുദ്ധത്തിൽ ജല മാകുന്ന ശരങ്ങളെ തോരാതെ തുടരെ ത്തുടരെ പ്പെയ്യുന്ന മുകിലാകുന്ന ശാർങ്ഗത്തിന്റെ സ്ഫാര വിസ്ഫാര നാദം—നമ്മെ രക്ഷിക്കട്ടെ.

**നന്ദക സ്തുതി.**

ജീമൂത ശ്യാമ ഭാസാ മുഹുരപി ഭഗവദ്
ബാഹുനാ മോഹയന്തീ
യുദ്ധേഷൂദ്ധൂയമാനാ ഝടിതി തഡി ദിവാ-
ലക്ഷ്യതേ യസ്യ മൂർത്തിഃ
സോഽസി സ്ത്രാസാകുലാക്ഷ ത്രിദശ രിപു വപുഃ
ശോണിതാസ്വാദ ദൃപ്തോ
നിത്യാനന്ദായ ഭൂയാൽ മധു മഥന മനോ-
നന്ദനോ നന്ദകോ നഃ

മുകിൽ നീലിമ പോലെ നീലിമ പൂണ്ട ഭഗവൽ ബാഹുവിൽ യുദ്ധ ക്കളങ്ങളിൽ തുള്ളിത്തുള്ളി നിൽക്കുന്ന വാൾ—ശത്രു സേനകളെ മോഹിപ്പിക്കുന്ന വാൾ—ആകാശത്ത് മിന്നൽ എന്നതു പോലെ മാററാർ പടയിൽ കണ്ടും കാണാതെയും കൊന്ന് പറന്നു നടക്കുന്ന വാൾ—പേടി പേടിച്ച അരക്കന്മാരുടെ ചോര കുടിച്ച് തിമിർത്ത വാൾ--മധു മഥനന്റെ മനസ്സിന് ആനന്ദം നൽകുന്ന നന്ദകം എന്ന പേരായ വാൾ—നമുക്ക് നിത്യാനന്ദത്തി നായി ഭവിക്കട്ടെ.

## കൌമോദകീ സ്തുതി.

കമ്രാകാരം മുരാരേഃ കര കമല തലേ
നാനുരാഗാദ് ഗൃഹീതാം
സമ്യക് വൃത്താം സ്ഥിതാഽഗ്രേ സപദി ന സഹതേ
ദർശനം യാ പരേഷാം
രഞ്ജന്തീ ദൈത്യജീവാഽസവ മദ മുദിതാ
ലോഹിതാ ലേപനാർദ്രാ
കാമം ദീപ്താംശു കാന്താ പ്രദിശതു ദയിതേ
വാഽസ്യ കൌമോദകീ നഃ

ഭഗവാന്റെ ഗദ യായ കൗമോദകി ഭഗവാന്റെ ഭാൎയ്യ തന്നെയോ? ഈ ഗദ കമ്രാകാര--സൌന്ദൎയ്യ രൂപ--ആകുന്നു: മുരാരി യുടെ കരകമല തലത്താൽ അനുരാഗ പൂൎവ്വം ഗ്രഹിക്ക പ്പെട്ടുന്നു മുണ്ട്. സമ്യക്‌വൃത്ത എന്നതു ഗദയ്ക്കും ഭാൎയ്യയ്ക്കും യോജിക്കുന്നു. സമ്യക്‌വൃത്ത എന്നു പറഞ്ഞാൽ തടിച്ച് ഉരുണ്ടതു് എന്നും ചാരിത്ര സമ്പന്ന എന്നും അൎത്ഥ മാണല്ലൊ. അഗ്രേസ്ഥിത എന്നതു ഗദയ്ക്കും ഭാൎയ്യയ്ക്കും യോജിക്കുന്നു. പരന്മാരുടെ ദർശനത്തെ സഹിക്കാത്ത ഗദ പര പുരുഷന്മാരുടെ ദർശനത്തെ സഹിക്കാത്ത പതിവ്രതയെ സ്മരിപ്പിക്കുന്നു. ഗദയും ഭാൎയ്യയും രഞ്ജന്തി തന്നെ. മഹാവിഷ്ണുവിന്റെ ഗദയും ഭാൎയ്യയും ദൈത്യജീവാഽസവ മദ മുദിതക ളാകുന്നു. വിഷ്ണുവിന്റെ ഗദ ദൈത്യന്മാരുടെ ജീവാസവം-ചോര-കുടിച്ച് മദം പൂണ്ട തത്രേ. ഭാൎയ്യ ദൈത്യന്മാരുടെ ജീവാസവത്തെ-സൎവ്വ വിഭവങ്ങളെ-സമ്പാദിച്ച് മദം പൂണ്ടിരിക്കുന്നു. ഗദ യാകട്ടെ ലോഹിതാ ലേപനാർദ്ര ആണെങ്കിൽ, ഭാൎയ്യയും അങ്ങനെ തന്നെ. ഗദ ചോര കൊണ്ടു് ചുവന്നതും നനഞ്ഞതും ഭാൎയ്യ ചുവന്ന കുറിക്കൂട്ട് മെയ്യിൽ പൂശിയവളും തന്നെ. ഗദയേയും ഭാൎയ്യയേയും ദീപ്താംശു കാന്താ എന്നും പറയാം. അധികം പ്രകാശമുള്ളതു്, പ്രകാശ മാന മായ വസ്ത്രം ധരിച്ചവൾ എന്ന അൎത്ഥം ഓരോന്നിനു് യോജിക്കും. ഇങ്ങനെ ഭഗവാന് ദയിതയെ പ്പോലെ വൎത്തിക്കുന്ന കൗമോദകി എന്ന ഗദ, നമുക്കു് സൎവ്വ കാമങ്ങളെ നൽകട്ടെ,

## സുപർണ്ണ സ്തുതി.

യോ വിശ്വപ്രാണഭൂത സ്തനു രപി ച ഹരേർ-
യാനകേതു സ്വരൂപോ
യം സഞ്ചിന്ത്യൈവ സദ്യഃ സ്വയ മുരഗ വധൂ
വൎഗ്ഗഗർഭാഃ പതന്തി
ചഞ്ചൽ ചണ്ഡോരു തുണ്ഡ ത്രുടിത ഫണി വസാ-
രക്ത പങ്കാങ്കിതാസ്യം
വന്ദേ ഛന്ദോമയം തം ഖഗപതി മമല-
സ്വൎണ്ണവൎണ്ണം സുപൎണ്ണം.

വിശ്വ രൂപന്റെ പ്രാണങ്ങളിൽ നിന്നു് ഭവിച്ച പക്ഷിയെ—ഹരിയുടെ ശരീരം തന്നെ യായ പക്ഷിയെ—ഹരിയുടെ യാന പാത്രവും രഥ കേതുവും ആയ പക്ഷിയെ—സ്മരണ മാത്രം കൊണ്ടു് ഉരഗ വധുക്കളുടെ ഗർഭം അലസ്സ മാറു് വീഴ്ത്തുവാ നിയ പക്ഷിയെ—കട്ടത്ത കൊക്കു കൊണ്ടു് കൊത്തി ക്കീറുക നാമിത്തം നാലു് വഴിക്കു് ചിതറിയ പാമ്പുകളുടെ വസാരക്തം കൊണ്ടു് മുഖം മെഴുകിയ പക്ഷിയെ--കറ മാറിയ പൊന്നിന്റെ ഒളി പൂണ്ടു് വിളങ്ങുന്ന വേദാത്മക നായ പക്ഷിരാജാവിനെ--ഗരുഡനെ--ഞാൻ വന്ദിക്കുന്നു.

## ഭോഗീശ്വര സ്തുതി.

വിഷ്ണോർ വിശ്വേശ്വരസ്യ പ്രവര ശയന കൃത്
സൎവ്വ ലോകൈക ധൎത്താ
സോഽനന്തഃ സൎവ്വഭൂതഃ പൃഥു വിമല യശാഃ
സൎവ്വ വേദൈശ്ച വേദ്യഃ
പാതാ വിശ്വസ്യ ശശ്വത് സകല സുര രിപു
ധ്വംസനഃ പാപഹന്താ
സൎവ്വജ്ഞഃ സൎവ്വ സാക്ഷീ സകല വിഷ ഭയാത്
പാതു ഭോഗീശ്വരോ നഃ

അനന്തൻ വിശ്വേശ്വര നായ വിഷ്ണുവിന്റെ പ്രവര മായ ശയന മാകുന്നു: സൎവ്വ ലോകങ്ങളെ ഇതരാപേക്ഷ കൂടാതെ ധരിക്കുന്നവ നാകുന്നു. സൎവ്വങ്ങളെ ഭവിപ്പിക്കുന്നവ നാകുന്നു. കൊഴുത്തതും നിൎമ്മലവും ആയ യശസ്സുള്ളവ നാകുന്നു: സൎവ്വ വേദങ്ങളാൽ അറിയ പ്പെടേണ്ടവ നാകുന്നു: വിശ്വത്തിന്റെ പാലക നാകുന്നു. സുര രിപുക്കളെ ധ്വംസിക്കുക സദാ സ്വഭാവ മായവ നാകുന്നു: പാപങ്ങൾക്കു് പൊറുതി നൽകുന്നവ നാകുന്നു. സൎവ്വജ്ഞൻ-സൎവ്വ സാക്ഷി-ആയ സൎപ്പരാജാവു് സകല വിഷ ഭയത്തിൽ നിന്നു് ഞങ്ങളെ രക്ഷിക്കട്ടെ.

## ലക്ഷ്മീ സ്തുതി.

വാഗ് ഭൂ ഗൌൎയ്യാദി ഭേദൈ ൎവ്വിദു രിഹ മുനയോ
യാം യദീയൈശ്ച പുംസാം
കാരുണ്യാർദ്രൈഃ കടാക്ഷൈഃ സകൃ ദപി പതിതൈഃ
സമ്പദഃ സ്യുഃ സമഗ്രാഃ
കുന്ദേന്ദു സ്വച്ഛ മന്ദസ്മിത മധുരമുഖാം
ഭോരുഹാം സുന്ദരാംഗീം
വന്ദേ വന്ദ്യാം അശേഷൈ രപി മുരരി പുരോ
മന്ദിരാം ഇന്ദിരാം താം.

മഹൎഷികളാൽ സരസ്വതി, ഭൂമി, ഗൗരി എന്നിങ്ങനെ ഉള്ള പല നാമങ്ങളാൽ പ്രശംസിക്ക പ്പെടുന്നവൾ-കരുണാർദ്രങ്ങളായ കടാക്ഷങ്ങളിൽ ഒന്നു് മാത്രത്തിന്റെ പ്രക്ഷേപം കൊണ്ടു് പുരുഷന്മാരെ സുലഭവും സംപൂൎണ്ണവും ആയ സമ്പത്തുകളെ ക്കൊണ്ടു് സമ്മാനി ക്കുന്നവൾ-കുന്ദം, ഇന്ദു, എന്നിവയെ പ്പോലെ സ്വച്ഛമായ മന്ദസ്മിതം കൊണ്ടു് മധുരമായ മുഖമുള്ളവൾ-സൎവ്വാംഗങ്ങളിൽ സൗന്ദൎയ്യം വഴിയുന്നവൾ-സൎവ്വന്മാരുടെ വന്ദനത്തെ അർഹിക്കുന്നവൾ-മുരാരി യായ ഭഗവാന്റെ ഉരസ്സിനെ മന്ദിര മാക്കിയവൾ-ആയ മഹാ ലക്ഷ്മിയെ-ഞാൻ വന്ദിക്കുന്നു.

## ഭൂമീ സ്തുതി.

യാ സൂതേ സത്വ ജാലം സകല മപി സദാ
സന്നിധാനേന പുംസോ
ധത്തേ യാ സത്വയോഗാ ച്ചര മചര മിദം
ഭൂതയേ ഭൂതജാതം
ധാത്രീം സ്ഥാത്രീം ജനിത്രീം പ്രകൃതി മവികൃതീം
വിശ്വശക്തിം വിധാത്രീം
വിഷ്ണോർ വിശ്വാത്മന സ്താം വിപുല ഗുണ മയീം
പ്രാണനാഥാം പ്രണാമി

ഭൂമിദേവി പുരുഷന്റെ സന്നിധാനം നിമിത്തം സർവ്വസത്വങ്ങളെ പ്രസവിക്കുന്നു: പുരുഷസത്വത്തോടുള്ള യോഗത്തെ ആശ്രയിച്ചു് ചരവും അചരവും ആയ ഭൂതജാതത്തെ വിശ്വങ്ങളുടെ വിഭൂതിക്കായി ധരിക്കുന്നു: സർവ്വത്തെ ധരിക്കുന്ന ധാത്രി-സ്ഥിരയായ സ്ഥാത്രി-സകലത്തെ ജനിപ്പിക്കുന്ന ജനിത്രി-പ്രകൃഷ്ടമാകും വണ്ണം കൃതി ചെയ്യുന്ന പ്രകൃതി-വികാരങ്ങൾക്കു് വശപ്പെടാത്ത അവികൃതി-വിശ്വത്തെ സ്ഥാനത്തു് ഉറപ്പിക്കുന്ന വിശ്വശക്തി- സർവ്വത്തെ വിധാനം ചെയ്യുന്ന വിധാത്രി-സത്വം, രജസ്സു്, തമസ്സു് എന്ന ഗുണങ്ങളുടെ ആധാരഭൂത ആകയാൽ വിപുലഗുണമയി-ആയ ഭൂമിദേവിയെ- വിശ്വാത്മാവായ വിഷ്ണുവിന്റെ പ്രാണനാഥയായ ഭൂമിദേവിയെ-ഞാൻ പ്രണമിക്കുന്നു.

**പാദപാംസു സ്തുതി.**

യാഭ്യോഽസൂയദ്ഭിരുച്ചൈഃ സപദി പദമുരു-
ത്യജ്യതേ ദൈത്യവർഗ്ഗൈഃ
യാഭ്യോ ധർത്തും ച മൂർദ്ധ്നാ ന സ്പൃഹയതി സതതം
സർവ്വ ഗീർവ്വാണവർഗ്ഗഃ
നിത്യം നിർമ്മൂലയേയുർന്നിചിതതരമമീ
ഭക്തിനിഘ്നാത്മനാം നഃ
പത്മാക്ഷസ്യാംഘ്രിപത്മദ്വയതലനിലയാഃ
പാംസവഃ പാപപങ്കം

അസൂയാലുക്കളായ ദൈതേയന്മാർ വേണ്ടെന്നു് വെടിഞ്ഞുകളയുന്ന ഐശ്വര്യസമ്പാദകമായ പാദപാംസുക്കൾ— സർവ്വസുരന്മാർ ശിരസ്സിൽ ധരിക്കുവാനായി കാംക്ഷിക്കുന്ന പാദപാംസുക്കൾ-താമരനേർനയനന്റെ കാൽത്താമരകളിൽ താമസമുറപ്പിച്ചിരിക്കുന്ന പാദപാംസുക്കൾ-നിത്യവും കുന്നിച്ചുകുന്നിച്ചു് കൂടുന്ന നമ്മുടെ പാപപങ്കത്തെ നിർമ്മൂലനം ചെയ്യട്ടെ. നാം അവയെ ഭക്തിപൂർവ്വം ഭജിക്കുന്നില്ലയോ?

**പാദരേഖാ സ്തുതി.**

രേഖാ ലേഖാദിവന്ദ്യാശ്ചരണതലഗതാ-
ശ്ചക്രമത്സ്യാദിരൂപാഃ
സ്നിഗ്ദ്ധാഃ സൂക്ഷ്മാഃ സുജാതാഃ മൃദുലലിതതര-
ക്ഷൗമസൂത്രായമാണാഃ
ദദ്യുർന്നോ മംഗളാനി ഭ്രമരഭരജുഷാ
കോമളേനാബ്ധിജായാഃ
കമ്രേണാമ്രേഡ്യമാനാഃ കിസലയമൃദുനാ
പാണിനാ ചക്രപാണേഃ

ദേവന്മാർ വന്ദിക്കുന്നവ—സ്നിഗ്ദ്ധങ്ങൾ—സൂക്ഷ്മങ്ങൾ—സുജാതങ്ങൾ—മൃദുക്കളും ലളിതതരങ്ങളും ആയ മഞ്ഞപ്പട്ടുനൂലൊത്തവ—താമരവലയം പോലെ മൃദുവും മനോഹരവും വണ്ടുകൾ മൂളിമുരണ്ടു് അടുക്കുന്നതും ആയ കടൽക്കന്യയുടെ കൈകളാൽ തലോടപ്പെടുന്നവ—ആയ പാദരേഖകൾ--ചക്രപാണിയുടെ ചക്രം മത്സ്യം മുതലായവയുടെ രൂപത്തിലുള്ള ചരണരേഖകൾ--നമുക്കു് മംഗളം നൽകട്ടെ.

**പാദ സ്തുതി.**

യസ്മാദാക്രാമതോ ദ്യാം ഗരുഡമണിശിലാ-
കേതുദണ്ഡായമാനാത്
ആശ്ച്യോതന്തീ ബഭാസേ സുരസരിദമലാ
വൈജയന്തീവ കാന്താ
ഭൂമിഷ്ഠോ യസ്തഥാന്യോ ഭുവനഗൃഹബൃഹത്
സ്തംഭശോഭാം ദധാനഃ
പാതാമേതൗ പയോജോദരലളിതതലൗ
പങ്കജാക്ഷസ്യ പാദൗ

മരതകക്കൽ കൊടിമരം പോലെ ആകാശത്തെ അതിക്രമിക്കുന്ന വലത്തുകാൽ! ആ കാലിന്റെ അടിയേറ്റു് അണ്ഡകടാഹത്തിലുണ്ടായ വിടവിലൂടെ കീഴ്പ്പോട്ടേക്കു് പാഞ്ഞിറങ്ങുന്ന നിർമ്മലയായ ദേവഗംഗ, കൊടിമരത്തിൽ പറക്കുന്ന കാന്തമായ കൊടിക്കൂറ തന്നെ. ഇടത്തുകാൽ ഭൂമിയിൽ ഉറച്ചു് നില്ക്കുന്നു. ഇതു് ഭുവനഗൃഹത്തെ ഉറപ്പിച്ചു നിറുത്തുന്ന ബൃഹൽസ്തംഭമോ? കാലിന്റെ വെള്ളയാകട്ടെ-മിനുസം കൊണ്ടു് താമരയുടെ ഇതളിന്റെ അകത്തുവശത്തു് കാണുന്ന മിനുസത്തെ തോലിപ്പെടുത്തുന്നു. ഈ പങ്കജാക്ഷപാദങ്ങൾ നമ്മെ രക്ഷിക്കട്ടെ.

**പാദ പങ്കേരുഹ സ്തുതി.**

ആക്രാമദ്ഭ്യാം ത്രിലോകീമസുരസുരപതീ
തൽക്ഷണാദേവ നീതൗ
യാഭ്യാം വൈരോചനീന്ദ്രൗ യുഗപദപി വിപത്
സമ്പദോരേകധാമ
താഭ്യാം താമ്രോദരാഭ്യാം മുഹുരപി മജിത-
സ്യാഞ്ചിതാഭ്യാം മൃദുഭ്യാം
പ്രാജ്യൈശ്വര്യപ്രദാഭ്യാം പ്രണതിമുപഗതഃ
പാദപങ്കേരുഹാഭ്യാം

അസുരരാജാവായ മഹാബലിയേയും സുരരാജാവായ ഇന്ദ്രനേയും ഒരേ ക്ഷണത്തിൽ വിപത്തിന്റെയും സമ്പത്തിന്റെയും ധാമമാക്കിയ പാദങ്ങൾ! ഭഗവൽപാദങ്ങൾ മൂന്നു് ലോകങ്ങളെ ആക്രമിച്ച മുഹൂർത്തത്തിൽ ബലിയ്ക്കും ഇന്ദ്രനും വിപത്തും സമ്പത്തും അനുഭവമായി എന്നതു് പ്രസിദ്ധമാണല്ലോ. ഉള്ളങ്കാൽ ചുകച്ചുകചുകന്ന പാദങ്ങൾ! മനോഹരങ്ങളും നിറവായ ഐശ്വര്യത്തെ പ്രദാനം ചെയ്യുന്നവയും ആയ പാദങ്ങൾ! അജിതനായ മഹാവിഷ്ണുവിന്റെ ആ രണ്ടു് പാദങ്ങളെ-ഞാൻ വീണ്ടും വീണ്ടും പ്രണമിക്കുന്നു.

**സഹസ്ര പാദ സ്തുതി.**

യേഭ്യോ വർണ്ണാശ്ചതുർത്ഥശ്ചരമ ഉദഭ-
ദാദിസർഗ്ഗേ പ്രജാനാം
സാഹസ്രീ ചാപി സംഖ്യാ പ്രകടമഭിഹിതാ
സർവ്വവേദേഷു യേഷാം
വ്യാപ്താ വിശ്വംഭരാ യൈരതിവിതതതനോർ
വിശ്വമൂർത്തേർവിരാജോ
വിഷ്ണോസ്തേഭ്യോ മഹദ്ഭ്യഃ സതതമപി നമോ
സ്ത്വംഘ്രിപങ്കേരുഹേഭ്യഃ

പ്രജകളുടെ പ്രഥമസൃഷ്ടിയിൽ ബ്രഹ്മക്ഷത്രിയവൈശ്യന്മാർ പ്രഭവിച്ച ശേഷം ചതുർത്ഥവർണ്ണമായ ശൂദ്രന്റെ പ്രഭവത്തിനു് ആധാരമായ പാദങ്ങൾ-സർവ്വവേദങ്ങളിൽ പ്രകടമായി പ്രസ്താവിക്കപ്പെടുന്ന സഹസ്രപാദങ്ങൾ-വിശ്വങ്ങളിൽ എവിടെയും നിരന്തരം വ്യാപിക്കുന്ന പാദങ്ങൾ-വിശ്വങ്ങളിൽ എവിടവും നിറയുമാറു് അതിവിതതനും വിശ്വമൂർത്തിയും വിരാട്ടും ആയ വിഷ്ണുവിന്റെ മഹൽപാദങ്ങൾ--ആ പാദപത്മങ്ങൾക്കു് നമസ്കാരം!

**അംഗുലീ സ്തുതി.**

വിഷ്ണോഃ പാദദ്വയാഗ്രേ വിമല നഖമണി
ഭ്രാജിതാ രാജതേ യാ
രാജീവസ്യേവ രമ്യാ ഹിമ ജല കണികാഽ
ലംകൃതാഗ്രാ ദലാളീ
അസ്മാകം വിസ്മയാർഹാ ണ്യഖില മുനിജന-
പ്രാർത്ഥനീയാനി സേയം
ദദ്യാ ദാദ്യാഽനവദ്യാതതി രതിരുചിരാ-
മംഗളാന്യംഗുലീനാം

വിമലങ്ങളായ നഖങ്ങളാകുന്ന മണികളെക്കൊണ്ടു് പ്രകാശിക്കുന്നവയും, മഞ്ഞിൻ തുള്ളിയുടെ കണികകളെക്കൊണ്ടു് അലംകൃതമായ താമര ഇതളുകളെപ്പോലെ രമ്യങ്ങളായി രാജിക്കുന്നവയും, ആയ വിരലുകൾ—സർവ്വ സൃഷ്ടികൾക്കു് മുമ്പുള്ളവയും അതി നിർമ്മലങ്ങളും പരമ രുചിരങ്ങളും ആയി നിരന്നു് നില്ക്കുന്ന ആ വിരലുകൾ—എതിരില്ലാത്തവയും സകല മുനികളും പ്രാർത്ഥിക്കുന്നവയും ആയ മംഗലങ്ങളെ—നമുക്കു് നൽകട്ടെ.

**നഖാളീ സ്തുതി.**

യസ്യാം ദൃഷ്ട്വാഽമലായാം പ്രതികൃതി മമരാഃ
സ്വാം ഭവന്ത്യാഽനമന്തഃ
സേന്ദ്രാഃ സാന്ദ്രീകൃതേർഷ്യാഃ സ്വപര സുര കുലാ-
ശങ്കയാഽതങ്കവന്തഃ
സാ സദ്യഃ സാഽതിരേകാം സകല സുഖകരീം
സമ്പദം സാധയേ ന്ന-
ശ്ചഞ്ചത് ചാർവാംശുചക്രാ ചരണ നളിനയോ
ശ്ചക്രപാണേ ർന്നഖാളീ

ഇന്ദ്രൻ മുതലായ ദേവന്മാർ വിഷ്ണു പാദങ്ങളെ നമസ്കരിക്കവേ, ഛായകളെ തെളിയിച്ചു് കാണിക്കുന്ന നഖനിര—തെളിഞ്ഞു് നിരന്നു നില്ക്കുന്നതു്, പോരിനു് ഇറങ്ങിയ ഇതര സുരന്മാരാണെന്നു് ഇന്ദ്രപ്രമുഖന്മാർ ശങ്കിക്കുമാറു്, ഈർഷ്യപ്പെടുമാറു്, ഭയപ്പെടുമാറു്, രൂപങ്ങളെ സാക്ഷാത്തായി പ്രതിബിംബിക്കുന്ന നഖനിര—ചക്രമെടുത്ത വിക്രാന്ത പരാക്രമന്റെ ഒളി തുള്ളുന്ന നഖനിര—സർവത്തേയും അതിക്രമിക്കുന്നതും സർവ സുഖ പ്രദായകമായതും ആയ സമ്പത്തിനെ, നമുക്കു് നൽകട്ടെ.

**പ്രപദ യുഗ സ്തുതി.**

പാദാംഭോജന്മസേവാ സ മവനത സുര-
വ്രാത ഭാസ്വത് കിരീട-
പ്രത്യുപ്തോച്ചാവചാശ്മ പ്രവര കര ഗണൈ-
ശ്ചിത്രിതം യ ദ്വിഭാതി
നമ്രാംഗാണാം ഹരേ ന്നോ ഹരി ദുപല മഹാ-
കൂർമ്മ സൗന്ദര്യ ഹാരി
ഛായം ശ്രേയഃ പ്രദായി പ്രപദ യുഗ മിദം
പ്രാപയേത് പാപ മന്തം

കാൽ താമരത്താരിൽ കുനിഞ്ഞു് തൊഴുന്ന സുരന്മാരുടെ നിറം പൂണ്ട കിരീടങ്ങളിൽ ഇണങ്ങിയിരിക്കുന്ന വിവിധ മണികളുടെ കിരണ ഗണങ്ങളെക്കൊണ്ടു് പല നിറം കലർന്ന പ്രപദ യുഗം—പച്ചക്കൽ കച്ഛപ കാന്തിക്കു് പോരായ്മ വരുത്തുന്ന കാന്തി തികഞ്ഞതും ഐശ്വര്യത്തെ പ്രദാനം ചെയ്യുന്നതും ആയ ഹരിയുടെ ഈ പ്രപദ യുഗം—നമ്രാംഗന്മാരായ നമ്മുടെ പാപത്തെ, അപായത്തെ പ്രാപിപ്പിക്കട്ടെ.

**ജംഘാ സ്തുതി.**

ശ്രീമത്യൗ ചാരുവൃത്തേ കരപരിമളനാ-
നന്ദ ഹൃഷ്ടേ രമായാഃ
സൗന്ദര്യാഢ്യേന്ദ്ര നീലോപല രചിത മഹാ-
ദണ്ഡയോഃ കാന്തിചോരേ
സൂരീന്ദ്രൈഃ സ്തൂയമാനേ സുരകുല സുഖദേ
സൂദിതാരാതി സംഘേ
ജംഘേ നാരായണീയേ മുഹു രപി ജയതാം
അസ്മ ദംഹോ ഹരന്ത്യൗ

ഐശ്വര്യവത്തുക്കളും ചാരുവൃത്തങ്ങളും രമാകരങ്ങളുടെ പരിമളം ഏററു് ആനന്ദിക്കുന്നവയും ആയ ജംഘകൾ—സൗന്ദര്യം വഴിഞ്ഞു് ഒഴുകുന്ന ഇന്ദ്രനീലക്കല്ലു കൊണ്ടു് പണിത മഹാ ദണ്ഡങ്ങളുടെ കാന്തിയെ കവരുന്ന ജംഘകൾ—സൂരീന്ദ്രന്മാർ സ്തുതിക്കുന്നവയും സുര കുലങ്ങൾക്കു് സുഖം നൽകുന്നവയും അരാതികളെ അരതിപ്പെടുത്തുന്നവയും ആയ നാരായണ ജംഘകൾ—നമ്മുടെ പാപങ്ങളെ വീണ്ടും വീണ്ടും ജയിക്കട്ടെ.

**ജാനു സ്തുതി.**

സമ്യക് സാഹ്യം വിധാതും സമ മപി സതതം
ജംഘയോഃ ഖിന്നയോർയ്യേ
ഭാരീ ഭൂതോരു ദണ്ഡ ദ്വയ ഭരണ കൃതോ
ത്തംഭഭാവം ഭജേതേ
ചിത്താദർശം നിധാതും മഹിത മിവ സതാം
തേ സമുദ്ഗായമാനേ
വൃത്താകാരേ വിധത്താം ഹൃദി മുദ മജിത
സ്യാഽനിശം ജാനുനീ നഃ

ഭാരം കൂടുന്ന ഊരു ദണ്ഡങ്ങളെ വഹിക്കുക നിമിത്തം ഖിന്നങ്ങളായ ജംഘകൾക്കു് സമ്യക്സാഹ്യം വഹിക്കുന്നതിനു് പോരുന്നവയാണെന്നു് അഹങ്കാരം പൂണ്ട ജാനുക്കൾ—സജ്ജനങ്ങളുടെ ചിത്താദർശത്തെ നിക്ഷേപിക്കുന്നതിൽ സമർത്ഥങ്ങളെന്നു് സ്വയം പ്രശംസിക്കുമാറു് വൃത്താകാരങ്ങളായ വിഷ്ണു ജാനുക്കൾ—നമ്മുടെ ചിത്തത്തിൽ മുത്തിനെ നിത്യവും വിധാനം ചെയ്യട്ടെ.

**ഊരു സ്തുതി.**

ദേവോ ഭീതിം വിധാതുഃ സപദി വിദധതൗ
കൈടഭാഖ്യം മധും യാ-
വാരോപ്യാഽരൂഢഗർവ്വാവധി ജലധി യയോ
രേവ ദൈത്യൗ ജഘാന
വൃത്താ വന്യോന്യതുല്യൗ ചതുര മുപചയം
ബിഭ്രതാ വഭ്രനീലൗ
ഊരൂ ചാരൂ ഹരേ സ്തൗ മുദ മതിശയനീം
മാനസേ മേ വിധത്താം

കടലിൽ വച്ചു് ജനന സമയത്തു് തന്നെ ബ്രഹ്മാവിനെ പേടിപ്പിച്ച കൈടഭൻ, മധു എന്ന ആരൂഢ ഗർവ്വന്മാരായ

അസുരന്മാരെ, ദേവനായ മഹാ വിഷ്ണു എടുത്തുവച്ചു കൊന്ന ഊരുക്കാം-വൃത്തങ്ങളും അന്യോന്യ തുല്യങ്ങളും സമത്ഥമായി വലിക്കുന്ന വയും കാറൊളി നീലങ്ങളും ആയ ഹരിയുടെ ചാരുക്കളായ ഊരുക്കാം-നമ്മുടെ മനസ്സിൽ പരമമായ സന്തോഷത്തെ വിധാനം ചെയ്യട്ടെ.

**ജഘന സ്തുതി.**

പീതേന ദ്യോതതേ യ ച്ചതുരപരിഹിതേ
നാംബരേണാതിതൃഭാരം
ജന്താലങ്കാര യോഗം ജലമിവ ജലധേർ
ബാഡവാഗ്നിപ്രഭാഭി:
ഏതത് പാതിത്യഭാ ന്നോ ജഘന മതിഘനാത്
ഏനസോ മാനനീയം
സാതത്യേനൈവ ചേതോ വിഷയ മവതരത്
പാതു പീതാംബരസ്യ

ബാഡവാഗ്നി പ്രഭകളെ ക്കൊണ്ടു് അപാരമായ സമുദ്രം എന്നതു പോലെ സമത്ഥന്മാരായ പാഷദന്മാർ അണിയിച്ച പീതാംബരത്തെ ക്കൊണ്ടു് അത്യന്തം പ്രകാശിക്കുന്ന മാനനീയ മായ ഭഗവത്ജഘനം--സദാ നമ്മുടെ മനസ്സിൽ കടന്നു് ഭാരം കൊണ്ടു് തൂങ്ങുന്ന പാപത്തിങ്കൽ നിന്നു്-നമ്മെ പാലിക്കട്ടെ.

**കാഞ്ചീ സ്തുതി.**

യസ്യാം ദാമ്ന്യാം ത്രിധാമ് നോ ജഘന കലിതയാം
ഭ്രാജതേഗം യഥാബ്ധേ:
മദ്ധ്യസ്ഥോ മന്ദരാദ്രി: ഭുജഗപതി മഹാ-
ഭോഗ സന്നദ്ധ മദ്ധ്യ:
കാഞ്ചീ സാ കാഞ്ചനാഭാ മണിവര കിരണൈ-
രുല്ലസത്ഭി: പ്രദീപ്താ
കല്യാം കല്യാണദാത്രീം മമ മതി മനിശം
കുർവ്വതാം കരോതു

സമുദ്രത്തിൽ കിടക്കുന്ന മന്ദരം മലയെ ചുററി യിരിക്കുന്ന വാസുകി എന്ന മഹാ സപ്പത്തെ പ്പോലെ ഭഗവാൻെറ അരയെ ചുററുന്ന കാഞ്ചി—കുരൂപവും കാഞ്ചനാഭവും ഉല്ലസത്തുക ളായ ശ്രേഷ്ഠ മണികളുടെ കിരണങ്ങളെ ക്കൊണ്ടു് പ്രദീപ്തവും ആയ ആ കാഞ്ചി—എൻെറ ബുദ്ധിയെ സദാ കല്യയായും കല്യാണ ദാത്രിയായും ഭവിപ്പിക്കട്ടെ.

**നാഭീ സ്തുതി.**

ഉന്നമ്രം കമ്രമുച്ചൈ രുപചിത മുദഭ്ര-
ഭ്രത്ര പത്രൈ ർവിചിത്രൈ:
പൂവ്വം ശീവ്വാണ പൂജ്യം കമലജ മധുപ
സ്യാസ്പദം തത് പയോജം
തസ്മിൻ നീലാശ്മ നീലൈ സ്തരള രുചി ജലൈ:
പൂരിതേ കേളിഖ്യല്യാം
നാളീകാംക്ഷസ്യ നാഭീസരസി വസതു ന-
ശ്ചിത്ത ഹംസ ശ്ചിരായ

ഉന്നതമായ താമരയിൽ—വിചിത്രങ്ങളായ പത്രങ്ങളോടു കൂടി വളർന്നു കൊണ്ടിരിക്കുന്ന താമരയിൽ-കമ്രവും ഗീവ്വാണ പൂജ്യവും ബ്രഹ്മം വാകുന്ന വണ്ടത്താനു് നിത്യമായ ആശ്രയ സ്ഥാനവും ആയ താമരയിൽ—സർവ്വ സൃഷ്ടികൾക്കും മുമ്പു് നിമ്മിതമായതും നീലക്കൽ നീലം നാണിക്കുന്ന തരള പ്രഭാ പൂരങ്ങൾ ഓളം തല്ലുന്നതും ആയ നാളീക നയനൻെറ നാഭീ സരസ്സിൽ-നമ്മുടെ ചിത്തമാകുന്ന ഹംസം ചിരകാലം കേളീവിഹാരം ചെയ്യട്ടെ.

**നാഭീ നാളീക സ്തുതി.**

പാതാളം യസ്യ നാളം വലയ മപി ദിശാം
പത്രപംക്തീം നഗേന്ദ്രാൻ
വിദ്വാംസ: കേസരാളീ ർവിദു രിഹ വിപുലാം
കണ്ണികാം സ്വർണ്ണശൈലം
ഭൂയാത് ഗായത് സ്വയംഭൂ മധുകര ഭവനം
ഭൂമയം കാമദം നോ
നാളീകം നാഭി പത്മാകര ഭവ മുരു ത-
ന്നാഗശയ്യസ്യ ശൗരേ:

നാളത്തെ പാതാളമായും ഇതരം നീരയെ ദിഗ് വലയമായും കേസരങ്ങളെ മാമലകളായും വിപുലമായ കണ്ണികയെ സ്വണ്ണ ശൈലമായും വിദ്വാന്മാർ അറിഞ്ഞു് ആദരിക്കുന്ന താമര-ആനന്ദ ഗാനം ചെയ്യുന്ന ബ്രഹ്മം വാകുന്ന വണ്ടത്താൻെറ ഭവനവും ഭൂരൂപവും സപ്പ ശയനം ചെയ്യുന്ന നാരായണൻെറ നാഭീ സരസ്സിൽ ഭവിച്ചതും ആയ വിരിവേറിയ താമര-നമ്മെ കാമ സംഭാവനം ചെയ്യട്ടെ.

**ഉദര സ്തുതി.**

കാന്ത്യാംഭ: പൂര പൂർണ്ണേ ലസ ദസിത വലീ-
ഭംഗ ഭാസ്വ ത്തരംഗേ
ഗംഭീരാകാര നാഭീ ചതുര തര മഹാ
വത്ത ശോഭിന്യു ദാരേ
ക്രീഡത്വാനല്പ ഹേമോദര നവീന മഹാ-
ബാഡവാഗ്നി പ്രഭാഢ്യേ
കാമം ദാമോദരീയോദര സലില നിധൗ
ചിത്ത മത്സ്യ ശ്ചിരം ന:

ശരീര കാന്തിയാകുന്ന ജലപൂരം കൊണ്ടു് പൂർണ്ണമായ—ഇളകുന്ന ത്രിവലികളാകുന്ന സുന്ദര തരംഗങ്ങളെ ക്കൊണ്ടു് സുന്ദരമായ—ഗംഭീരാ കാരമായ നാഭിയാകുന്ന മഹാ വത്തത്തെ ക്കൊണ്ടു് വിരിഞ്ഞ-അതി രമണീയമായ ഉദരത്തിൻെറ കനകാഭരണമാകുന്ന മഹാ ബാഡവാഗ്നിയുടെ പ്രഭ കൊണ്ടു് പ്രഭപ്പെടുന്ന-ദാമോദരൻെറ ഉദര മാകുന്ന കടലിൽ—നമ്മുടെ ചിത്തമാകുന്ന മത്സ്യം—നീണ്ട കാലം ക്രീഡിക്കട്ടെ.

**രോമ രാജി സ്തുതി.**

നാഭീ നാളീക മൂലാത് അധിക പരിമളോ-
ന്മോഹിതാനാം മളീനാം
മാലാ നീലേവ യാന്തീ സ്ഫുരതി രുചിമതീ
വക്ത്രപത്മോ ന്മുഖീ യാ
രമ്യാ സാ രോമരാജി മ്മഹിത രുചിമതീ
മദ്ധ്യ ഭാഗസ്യ വിഷ്ണോ:
ശ്ചിത്തസ്ഥാ മാവിരാസീ ച്ചിര തര മുചിതാം
സാധയന്തീ ക്രിയാം ന:

ഒരു താമരയിൽ ഇരിക്കുന്ന വണ്ടു് മറെറാരു താമരയിൽ നിന്നു് വരുന്ന മണം അറിഞ്ഞു് അതിലേക്കു് പറന്നു് മാറുക പതിവാകുന്നു. അധികം പരിമളം വരുന്നതായി മോഹിച്ചു

ഖണ്ഡിൻ നിര യായ മാല പോലെ—നാഭീ നാളീകത്തിൽ വ ത്തിക്കവെ, മുഖാര വിന്ദത്തി ലേക്കു് മന്ദം മന്ദം നീങ്ങുന്ന രോമരാജി—നമ്മുടെ ചിത്തത്തിൽ ഉചിത മായ ഐശ്വര്യത്തെ സാധിപ്പിക്കുന്നതിൽ നിന്നു്, ചിരകാലം വിരമിക്കാതിരിക്കട്ടെ.

**ക്രോഡഭാഗ സ്തുതി.**

ആദൌ കല്പസ്യ യസ്മാത് പ്രഭവതി വിതതം
വിശ്വ മേതത് വികല്പൈഃ
കല്പാന്തേ യസ്യ യാഽന്തഃ പ്രവിശതി സകലം
സ്ഥാവരം ജംഗമം ച
അത്യന്താ ചിന്ത്യമൂർത്തേ ശ്ചിരതര മജിത—
സ്യാന്തരീക്ഷ സ്വരൂപേ
തസ്മിന്നസ്മാക മന്തഃകരണ മതിമുദാ
ക്രീഡതാത് ക്രോഡഭാഗേ

കാലത്തിന്റെ ആരംഭത്തിൽ വിതത മായ വിശ്വത്തെ വികല്പങ്ങളെ ക്കൊണ്ടു് പ്രഭവിപ്പിക്കുന്നതും കല്പാന്തത്തിൽ സ്ഥാവര ജംഗമ മായ സർവത്തിനും ഉൾ പ്രവേശം അനുവദിക്കുന്നതും ആയ ക്രോഡ ഭാഗത്തിൽ—അജിതനും അത്യന്തം അചിന്ത്യ മൂർത്തിമാനും ആയ നാരായണന്റെ അന്തരീക്ഷ സ്വരൂപ മായ ക്രോഡ ഭാഗത്തിൽ—നമ്മുടെ അന്തഃകരണം, ചിരതരം, അതിമുദാ, ക്രീഡിക്കട്ടെ.

**വക്ഷ സ്തുതി.**

സംസ്തീർണ്ണം കൌസ്തുഭാംശു പ്രസര കിസലയൈർ
മുഗ്ദ്ധ മുക്താഫലാഢ്യം
ശ്രീവത്സോല്ലാസി ഫുല്ല പ്രതിവന വനമാ—
ലാംശു രാജത് ഭുജാന്തം
വക്ഷഃ ശ്രീവൃക്ഷകാന്തം മധുകര നികര—
ശ്യാമളം ശാർങ്ഗപാണേഃ
സംസാരാധ്വ ശ്രമാർത്തൈ രുപവന മിവ യത്
സേവിതം തത് പ്രപദ്യേ

കൌസ്തുഭത്തിന്റെ കിരണ സമൂഹങ്ങ ളാകുന്ന തളിരുകളെ ക്കൊണ്ടു് വിരിപ്പിടപ്പെട്ടതു്—മുഗ്ദ്ധങ്ങ ളായ മുത്തുകളെ ക്കൊണ്ടു് അലങ്കരിക്കപ്പെട്ടതു്—ശ്രീവത്സം കൊണ്ടു് ഉല്ലസിക്കുന്നതു്—ഐശ്വര്യം ആണ്ട വത്സങ്ങളാൽ (കിടാക്കളാലും ബാലന്മാരാലും) പൂജിക്കപ്പെട്ടകയാൽ ഉല്ലസിക്കുന്നതു്—സർവ വനങ്ങളിൽ നിന്നു് സമ്പാദിച്ചു് വിടർന്ന പൂക്കൾ ഇണങ്ങിയ വനമാല യുടെ കാന്തി കൊണ്ടു് ഒളി പെരുന്ന ഭുജ മദ്ധ്യ വനം ഇണങ്ങുന്നതു്—മഹാ ലക്ഷ്മി യാകുന്ന വൃക്ഷത്തെ ക്കൊണ്ടു് മനോഹര മായതു്—മധുകര നികരം പോലെ ശ്യാമള മായതു്—ആയ ശാർങ്ഗപാണി യുടെ വക്ഷസ്സിനെ—സംസാര പഥ ശ്രമാർത്തന്മാർ—ഉപ വനത്തെ എന്നതു പോലെ—ഞാൻ ആശ്രയിക്കുന്നു.

**ശ്രീ വത്സ സ്തുതി.**

കാന്തം വക്ഷോ നിതാന്തം വിദധ ദിവ ഗളം
കാളിമാ കാലശത്രോ—
രിന്ദോർബിംബം യഥാങ്കോ മധുപ ഇവ തരോർ
മഞ്ജരീം രാജതേ യഃ
ശ്രീമാന്നിത്യം വിധേയഃ ദവിരത മിളിതഃ
കൌസ്തുഭ ശ്രീ പ്രതാനൈഃ
ശ്രീവത്സഃ ശ്രീപതേഃ സശ്രിയ ഇവ ദയിതോ
വത്സ ഉച്ചൈഃ ശ്രിയം നഃ

പരമ ശിവന്റെ കഴുത്തിനെ കാളകൂടം എന്നതു പോലെയും, ചന്ദ്ര ബിംബത്തെ ശശാങ്കം എന്നതു പോലെയും, പൂങ്കുലയെ മധുപം എന്നതു പോലെയും, നാരായണന്റെ മാറിടത്തെ നിതാന്തം കാന്ത മാക്കുന്ന തായ—ശ്രീവത്സം—കൌസ്തുഭ മണിയുടെ കിരണങ്ങളോടു് ഇണങ്ങി ച്ചേർന്നു് ശ്രീമത്തും, മഹാ ലക്ഷ്മിയുടെ പ്രിയ നായ പുത്രനെ പ്പോലെ സമ്മാനിതവും ആയ—ആ ശ്രീ വത്സം—നമുക്കു് സർവാധിക മായ ഐശ്വര്യത്തെ നൽകട്ടെ.

**കൌസ്തുഭ സ്തുതി.**

സംഭൂയാംഽഭോധിമദ്ധ്യാത് സപദി സഹജയാ
യഃ ശ്രിയാ സന്നിധത്തേ
നീലേ നാരായണോരസ്ഥല ഗഗന തലേ
ഹാര താരോപസേവ്യേ
ആശാഃ സർവാഃ പ്രകാശാ വിദധദപി ദധത്
ചാഽത്മ ഭാസാഽന്യതേജാം
സ്യാശ്ചര്യസ്യാകരോ നോ ദ്യുമണി രിവ മണിഃ
കൌസ്തുഭഃ സോഽസ്തു ഭൂത്യൈ

സഹജ മായ ഐശ്വര്യത്തോടു കൂടി—അമൃത മഥന ഘട്ടത്തിൽ സമുദ്ര മദ്ധ്യത്തിൽ നിന്നു് എഴുന്നു്—ഹാരങ്ങളെ പ്പോലുള്ള താരക കളാൽ ഉപ സേവ്യമാന നായി—നീലമായ നാരായണ വക്ഷസ്സു പോലെ വിസ്തൃത മായ ആകാശത്തിൽ—സ്വഭാസ്സു കൊണ്ടു് സർവ ദിക്കുകളെ പ്രകാശിപ്പിച്ചു കൊണ്ടു്—ഇതരങ്ങ ളായ ജ്യോതിസ്സു കളുടെ പ്രഭയെ കെടുത്തി ക്കൊണ്ടു്—സർവാശ്ചര്യങ്ങ ളുടെ നിലയന മായ സൂര്യൻ വർത്തിക്കുന്നു. കൌസ്തുഭവും അങ്ങനെ തന്നെ. സഹജ യായ മഹാ ലക്ഷ്മിയോടു കൂടെ—അമൃത മഥന ഘട്ടത്തിൽ സമുദ്രത്തിൽ നിന്നു് എഴുന്നു്—ഹാര മാകുന്ന താരക കളാൽ അലംകൃത മായി—നീലമായ നാരായണോ രസ്ഥല മായ ആകാശത്തിൽ—സ്വ ഭാസ്സു കൊണ്ടു് സർവ ദിക്കുകളെ പ്രകാശിപ്പിച്ചു കൊണ്ടു്—ഇതരങ്ങ ളായ ആഭരണങ്ങ ളുടെ മഹിമയെ ജയിച്ചു കൊണ്ടു്—സർവാശ്ചര്യങ്ങ ളുടെ ആകര മായി—സൂര്യനു് സമത വഹിക്കുന്ന കൌസ്തുഭം—നമുക്കു് ഐശ്വര്യം വളർത്തട്ടെ.

**മാലാ സ്തുതി.**

യാ വായാ വാനുകൂല്യാത് സരതി മണി രുചാ
ഭാസമാനാഽസമാനാ
സാകം സാകമ്പ മംസേ വസതി വിദധതീ
വാസുഭദ്രം സുഭദ്രം
സാരം സാരംഗസംഘൈർ മുഖരിത കുസുമാ—
മേചകാന്താ ച കാന്താ
മാലാ മാ ലാളിതാഽസ്മാൻ അവിരമതു സുഖൈ—
ര്യോജയന്തീ ജയന്തീ

വായു അനുകൂല മായി വീശവേ, കൌസ്തുഭ പ്രഭയോടു് ഇണങ്ങി അതുല മായി വിളങ്ങുന്ന തോളിൽ ഇളകി ഇളകി ക്കിടന്നു കൊണ്ടു്, വാസുദേവന്നു സുമംഗല നാക്കുന്ന—വണ്ടുക

ദാം ഘോഷം കൂട്ടുന്ന പൂക്കളെ കൊണ്ട് നിർമ്മിത മായ-കര ഞ്ഞ പൂക്കളെ പോലുള്ള വണ്ടുകൾ നിര നിരയായി പാറിയി ങ്ങുന്ന് പ്രഭ കയറുന്ന-മഹാ ലക്ഷ്മീ ലളിത യായ-മാല-കവൈജയന്തി എന്നു പേരായ വനമാല-നമ്മെ സുഖങ്ങളിൽ ഭ്രമിപ്പിക്കുന്നതിൽ നിന്ന് വിരമിക്കാതിരിക്കട്ടെ.

**ബാഹു മൂല സ്തുതി**

ഹാരസ്യോരു പ്രഭാഭി: പ്രതിവന വനമാ-
ലാംശുഭി: പ്രാംശുഭിര്യത്
ശ്രീഭി ശ്ചാപ്യംഗദാനാം ശബളിത രുചിഭി:
നിഷ്കദാഭി ശ്ച ഭാതി
ബാഹുല്യേ നൈവ ബദ്ധാഞ്ജലി പുട മജിത
സ്യാഭീയാചാമഹേ തത്
ബന്ധാത്തിം ബാധതാം നോ ബഹു വിഹതികരീം
ബന്ധുരം ബാഹുമൂലം

ഹാരങ്ങളുടെ ഉരു പ്രഭകളെ കൊണ്ടും, പല വനങ്ങളിൽ നിന്ന് വന്ന പൂക്കളെ കൊണ്ട് കെട്ടിയ നീണ്ട മാലകളുടെ ഒളികളെ കൊണ്ടും, തോൾ വളകളുടെ തെളിച്ചം കൊണ്ടും, പല നിറം ഇണങ്ങുന്ന നിഷ്കങ്ങളുടെ നിഴൽ കൊണ്ടും, ഐശ്വര്യം പൂഴന്ന-അജിത നായ ഭഗവാന്റെ ബന്ധുര മായ-ബാഹുമൂലം, വിവിധ വിഹിതങ്ങളെ സൃഷ്ടിക്കുന്ന നമ്മുടെ സംസാര ക്ലേശത്തെ നശിപ്പിക്കുവാനായി-നാം വീണ്ടും വീണ്ടും കൈ കൂപ്പി കൊണ്ട്-അഭിയാചിക്കുന്നു.

**ബാഹു സ്തുതി.**

വിശ്വ ത്രാണൈക ദീക്ഷാ സ്തദനു ഗുണ ഗണ-
ക്ഷത്രനിർമ്മാണ ദക്ഷാഃ
കർത്താരോ ദുർന്നിരൂപാഃ സ്ഫുട ഗുരു യശസാം
കർമ്മണാ മത്ഭുതാനാം
ശാർങ്ഗം ബാണം കൃപാണം ഫലക മരിഗദേ
പത്മശംഖൌ സഹസ്രം
ബിഭ്രാണാഃ ശസ്ത്രജാലം മമ ദദതു ഹരേർ
ബാഹവോ മോഹഹാനിം

വിശ്വത്രാണ മാകുന്ന ഏക ദീക്ഷയോട് കൂടിയവ—ആ ആവശ്യത്തിന് യോജിച്ച ഗുണങ്ങളോട് കൂടിയ ക്ഷത്രിയന്മാരെ നിർമ്മിക്കുന്നതിൽ ദക്ഷത ഉള്ളവ—നിരൂപണത്തിൽ നില്ലാത്തവ—സ്ഫുടങ്ങളും ഗുരുക്കളും ആയ യശസ്സിന് ആധാരമായ അത്ഭുത കർമ്മങ്ങളെ ചെയ്യുന്നവ—ശാർങ്ഗം, ബാണം, കൃപാണം, പരിച, ചക്രം, ഗദ, പത്മം, ശംഖം എന്നിങ്ങനെയുള്ള ആയിരം ശസ്ത്രങ്ങളെ വഹിക്കുന്നവ—ആയ-ഭഗവൽ ബാഹുക്കൾ-എനിക്ക് അജ്ഞാന ഹാനിയെ നൽകട്ടെ.

**കണ്ഠ സ്തുതി.**

കണ്ഠാകല്പോൽഗതൈ ര്യ: കനക മയ ലസൽ
കുണ്ഡലാംശ്രൈ രുദാരൈ:
ഉദ്യോതൈഃ കൌസ്തുഭസ്യാപ്യുരുഭി രുപചിത-
ശ്ചിത്രവർണ്ണോ വിഭാതി
കണ്ഠാശ്ലേഷേ രമായാ: കര വലയ പദൈർ
മുദ്രിതേ ഭദ്രരൂപേ
വൈകുണ്ഠീയേത്ര കണ്ഠേ വസതു മമ മതി:
കുണ്ഠഭാവം വിഹായ

കണ്ഠാഭരണങ്ങളിൽ നിന്ന് അവതരിച്ച്, പൊൻ കുണ്ഡല പ്രഭകളാൽ മനോഹര മായ കൌസ്തുഭത്തിന്റെ ഉരു പ്രഭകളാൽ പുഷ്ടി പ്പെട്ട്—വിചിത്ര മായി വിളങ്ങുന്ന മഹാ ലക്ഷ്മി ആശ്ലേഷിക്കവേ,-മഹാ ലക്ഷ്മിയുടെ കര വലയങ്ങളാൽ മുദ്രിതവും ഭദ്രരൂപവും ആയ-വൈകുണ്ഠ കണ്ഠത്തിൽ-എന്റെ ബുദ്ധി കുണ്ഠഭാവം ഒഴിഞ്ഞ് വസിക്കട്ടെ.

**ദന്ത വാസ സ്തുതി.**

പത്മാനന്ദപ്രദാതാ പരിലസ ദരുണ-
ശ്രീപരീതാഗ്രഭാഗഃ
കാലേ കാലേ ച കംബു പ്രവര ശശധരാ-
പൂരണേയ പ്രവീണ:
വക്ത്രാകാശാ ന്തരസ്ഥ സ്ഥിരയതി നിതരാം
ദന്തതാരൌഘ ശോഭാം
ശ്രീഭർത്തു ർദ്ദന്തവാസോ ദ്യുമണി രഘ തമോ-
നാശനായാസ്ത്വസൌ ന:

സൂര്യൻ താമരയ്ക്ക് ആനന്ദം പ്രദാനം ചെയ്യുന്നു: പരിലസിക്കുന്ന അരുണന്റെ പ്രഭ കൊണ്ട് മുൻ ഭാഗം പ്രഭപ്പെട്ട് നില്ക്കുന്നു: കാലത്തിങ്കൽ കാലത്തിങ്കൽ ചന്ദ്രനാകുന്ന ശംഖത്തെ പൂരണം ചെയ്യുന്നതിൽ പ്രവീണനാകുന്നു: ആകാശമാകുന്ന വക്ത്രത്തിൽ നിന്നു കൊണ്ട് താരങ്ങളാകുന്ന ദന്തങ്ങളുടെ ശോഭയെ തിരസ്കരിക്കുന്നു. അതു പോലെ തന്നെ ഈ ദന്ത വാസസ്സ്—അധരോഷ്ഠം—മഹാ ലക്ഷ്മിക്ക് ആനന്ദത്തെ കൊടുത്ത്, ചുവന്ന ചുകപ്പ് കയറിയ അഗ്ര ഭാഗത്തോട് കൂടി കാലത്തിങ്കൽ കാലത്തിങ്കൽ പാഞ്ചജന്യ മെന്ന ശംഖ മാകുന്ന ചന്ദ്രനെ പൂരണം ചെയ്യുന്നതിൽ പ്രവീണ നായി-മുഖമാകുന്ന ആകാശത്തിന്റെ മദ്ധ്യത്തിൽ സ്ഥിതി ചെയ്ത്—പല്ലുകളാകുന്ന നക്ഷത്രങ്ങളുടെ ശോഭയെ തിരസ്കരിച്ചു കൊണ്ട്—നമ്മുടെ പാപാന്ധകാരത്തെ നശിപ്പിക്കട്ടെ.

**ദന്താളീ സ്തുതി.**

നിത്യം സ്നേഹാതിരേകാത് നിജകമിതു രലം
വിപ്രയോഗാ ക്ഷമായാ-
വക്ത്രേന്ദോ രന്തരാളേ കൃതവസതി രിവാ
ഭാതി നക്ഷത്ര രാജി:
ലക്ഷ്മീകാന്തസ്യ കാന്താ കൃതിരതിവിലസ-
ന്മുഗ്ദ്ധ മുക്താഫല ശ്രീ-
ദന്താളീ സന്തതം സാ നതി നതി നിരതാൻ
രക്ഷതാത് അക്ഷതാ നഃ

സ്വ ഭർത്താവിന്റെ അടുക്കൽ നിന്ന് വിരഹം സംഭവിക്കരുത് എന്ന് കാംക്ഷിച്ചു കൊണ്ട്-നിത്യ സ്നേഹം നിമിത്തം മുഖ ചന്ദ്രന്റെ അന്തരാളത്തിൽ നക്ഷത്ര നിരയെ പോലെ-വാസം ഉറപ്പിച്ചിരിക്കുന്ന പൽനിര-ആകൃതി കൊണ്ട് മനോഹരങ്ങളും, പ്രകാശം പൂണ്ടും, സുന്ദരങ്ങളായും വർത്തിക്കുന്ന മുത്തു മണികളെ പോലെ ശോഭിക്കുന്നവയും, നാശമില്ലാത്തവയും ആയ ലക്ഷ്മീ കാന്തന്റെ ദന്ത നിര-നതി നതി നിരതന്മാരായ നമ്മെ, സന്തതം രക്ഷിക്കട്ടെ.

**വചനാമൃത സ്തുതി.**

ബ്രഹ്മൻ ബ്രഹ്മണ്യജിഹ്മാം മതി മപി കുരുഷേ
ദേവ സംഭാവയേ ത്വാം

ശംഭോ ശക്ര ത്രിലോകീമവസി കിമമരൈർ
നാരദാദ്യാഃ സുഖം വഃ
ഇത്ഥം സേവാവനമ്രം സുരമുനിനികരം
വീക്ഷ്യ വിഷ്ണോഃ പ്രസന്ന-
സ്യാസ്യേന്ദോരാസ്രവന്തീ വരവചനസുധാ-
ഹ്ലാദയേ മാനസം നഃ

ഭോ ബ്രഹ്മാവേ! അങ്ങ് പരബ്രഹ്മത്തിൽ നേരായ ബുദ്ധിയോടു കൂടി തന്നെ വർത്തിക്കുന്നില്ലയോ? ദേവ! ശംഭോ! ഞാൻ അങ്ങയെ സംഭാവനം ചെയ്യുന്നു. ശക്ര! അങ്ങ് ദേവന്മാർ ഉൾപ്പെടുന്ന ത്രിലോകിയെ അവനം ചെയ്യുന്നില്ലയോ? ഭോ നാരദപ്രമുഖന്മാരേ! നിങ്ങൾക്ക് സുഖം തന്നെ അല്ലയോ? സേവാവനമ്രമായ സുരമുനിനികരത്തെ കണ്ടു്, ഇങ്ങനെ പ്രസാദിച്ച് കുശലം പറയുന്ന വിഷ്ണുവിൻെറ മുഖചന്ദ്രനിൽ നിന്നു് ഒഴുകി വരുന്ന വരവചനസുധ, നമ്മുടെ മനസ്സിനെ ആഹ്ലാദിപ്പിക്കട്ടെ.

ഗണ്ഡമണ്ഡല സ്തുതി.

കർണ്ണസ്ഥസ്വർണ്ണ കമ്രോജ്ജ്വല മകര മഹാ-
കുണ്ഡല പ്രോതദീപ്യ-
ന്മാണിക്യശ്രീപ്രതാനൈഃ പരിമിളിതമളി
ശ്യാമളം കോമളം യത്
പ്രോദ്യത് സൂര്യാംശു രാജന്മരതക മുകുരാ-
കാര ചോരം മുരാരേർ
ഗാഢാം മാഗാമിനീം നോ ഗമയതു വിപദം
ഗണ്ഡയോർ മണ്ഡലം തത്

കാതിൽ കിടന്നു് കനക കാന്തി പെറുന്ന കമ്രോജ്ജ്വലമായ മകര മഹാ കുണ്ഡലങ്ങളിൽ തീ തെറിപ്പിച്ചു നില്ക്കുന്ന മാണിക്യങ്ങളുടെ പ്രഭയുടെ വ്യാപനം നിമിത്തം പരിമിളിതവും അളിശ്യാമളവും കോമളവും ആയ ഗണ്ഡമണ്ഡലം— ഉദിച്ചുയരുന്ന സൂര്യൻെറ രശ്മികളെപ്പോലെ വിരാജിക്കുന്ന മരതകക്കണ്ണാടിയുടെ ആകാരത്തെ അപഹരിക്കുന്ന നാരായണൻെറ ഗണ്ഡമണ്ഡലം—നമ്മുടെ ആഗാമിനിയായ വിപത്തിനെ വിനാശം ചെയ്യട്ടെ.

നാസികാ സ്തുതി.

വക്ത്രാംഭോജേ ലസന്തം മുഹുരധരമണിം
പക്വബിംബാഭിരാമം
ദൃഷ്ട്വാ ദഷ്ടും ശുകസ്യ സ്ഫുടമവതരത-
സ്തുണ്ഡദണ്ഡായതേ യഃ
ഘോണഃ ശോണീകൃതാത്മാ ശ്രവണയുഗലസത്
കുണ്ഡലോസ്രൈർമുരാരേഃ
പ്രാണാഖ്യസ്യാനിലസ്യ പ്രസരണസരണിഃ
പ്രാണദാനായ നഃ സ്യാൽ

മുഖത്താമരയിൽ തിളങ്ങി—തൊണ്ടിപ്പഴം പോലെ അഭിരാമമായ അധരമണിയെ വീണ്ടും വീണ്ടും കണ്ടു് ദംശിക്കുവാനായി കീഴ്പോട്ടു് ഇറങ്ങുന്ന—വിടർന്ന തത്തച്ചുണ്ടു് എന്നതു പോലെ—ആകർഷകമായ നാസിക—കാതുകളിൽ കിടക്കുന്ന കുണ്ഡലങ്ങളുടെ ഒളി നിമിത്തം ചുകചുകച്ചുകന്നതും പ്രാണവായുവിൻെറ പ്രസരണസരണിയും ആയ നാരായണൻെറ നാസിക—നമുക്കു് പ്രാണദാനം ചെയ്യട്ടെ.

നേത്ര സ്തുതി.

ദിക്കാലൌ വേദയന്തൌ ജഗതി മുഹുരിമൌ
സഞ്ചരന്തൌ രവീന്ദൂ
ത്രൈലോക്യാലോകദീപാവഭിദധതി യയോ-
രേവ രൂപം മുനീന്ദ്രാഃ
അസ്മാനബ്ജപ്രഭേ തേ പ്രചുരതര കൃപാ-
നിർഭരം പ്രേക്ഷമാണേ
പാതാമാതാമ്ര ശുക്ലാസിത രുചി രുചിരേ
പത്മനേത്രസ്യ നേത്രേ

ദിക്കുകളേയും കാലങ്ങളേയും തെളിയിക്കുന്നവയെന്നും മൂന്നു് ലോകങ്ങളെ തെളിയിക്കുന്ന വിളക്കുകളെന്നും മഹർഷിമാർ പ്രസ്താവിക്കുന്നവയും, സദാ സഞ്ചരിക്കുന്നവയും, ആയ സൂര്യചന്ദ്രന്മാരായ ഭഗവദ്ദൃഷ്ടികൾ—പ്രചുരതരമായ കൃപയോടു കൂടെ എപ്പോഴും കടാക്ഷിക്കുന്നവയും, താമര നേർ ഒളി തെളിയുന്നവയും, ചെങ്കാർ വെൺകാന്തി കൊണ്ടു് രുചിരങ്ങളും, ആയ പത്മനാഭദൃഷ്ടികൾ—ഞങ്ങളെ പാലനം ചെയ്യട്ടെ.

ഭ്രൂലതാ സ്തുതി

ലക്ഷ്മാകാരാളകാളി സ്ഫുരദളിക ശശാ-
ങ്കാർദ്ധ സന്ദർശ മീല-
ന്നേത്രാംഭോജ പ്രബോധോത്സുക നിഭൃത തരാ-
ലീന ഭൃംഗച്ഛടാഭേ
ലക്ഷ്മീനാഥസ്യ ലക്ഷ്മീകൃത വിബുധഗണാ
പാംഗ ബാണാസനാർദ്ധ-
ച്ഛായേ നോ ഭൂതി ഭൂരി പ്രസവ കുശലതേ
ഭ്രൂലതേ പാലയേതാം

ലക്ഷ്മാകാരങ്ങളായി അളകങ്ങൾ തുള്ളുന്നു: ആ അളകങ്ങളെക്കൊണ്ടു് അലംകൃതമായ നെററിത്തടം കാണപ്പെടുന്നു: അർദ്ധചന്ദ്രനായ ആ നെററിത്തടത്തെ കണ്ടു് നേത്രാംഭോജങ്ങൾ അടഞ്ഞു പോകുന്നു. അങ്ങനെ അടഞ്ഞ താമരകളെ തുറന്നു് കാണുവാനായി പ്രബോധനോത്സുകമായി അടുത്തു് കട്ടി നില്ക്കുന്ന വണ്ടുകളുടെ ശോഭ തേടുന്ന പുരികക്കൊടികൾ—നമസ്കരിച്ചു് നില്ക്കുന്ന സുരന്മാരെ എതിരേററു് ചെല്ലുന്ന ബാണങ്ങളാകുന്ന കടക്കണ്ണുകളെ അയയ്ക്കുന്ന വില്ലിൻെറ പാതിയുടെ രൂപത്തിൽ നിരക്കുന്ന പുരികക്കൊടികൾ—ഐശ്വര്യങ്ങളെ നിരന്തരം പ്രസവിക്കുന്നതിൽ കുശലങ്ങളായ പുരികക്കൊടികൾ—ലക്ഷ്മീനാഥൻെറ പുരികക്കൊടികൾ—നമ്മളെ പാലിക്കട്ടെ.

ഭ്രൂയുഗ സ്തുത .

പാതാൽ പാതാളപാതാൽ പതഗപതി ഗതേർ
ഭ്രൂയുഗം ഭുഗ്നമധ്യം
യേനേഷച്ചാലിതേന സ്വപദ നിയമിതാഃ
സാസുരാ ദേവസംഘാഃ
നൃത്യല്ലാലാട രംഗേ രജനികര തനോ
രർദ്ധ ഖണ്ഡാവദാതേ
കാലവ്യാലദ്വയം വാ വിലസതി സമയം
ബാലികാ മാതരം നഃ

അല്പമായ ചാലനം കൊണ്ട് സുരാസുരന്മാരെ സ്ഥാനങ്ങളിൽ സ്ഥാനങ്ങളിൽ സ്ഥാപിക്കുന്ന ഭ്രൂയുഗം—ചന്ദ്രാർദ്ധഖണ്ഡം പോലെ നിർമ്മലവും കുന്തളങ്ങളുടെ ഉത്തമ സ്ഥാനവും ആയ ലലാടമാകുന്ന രംഗഭൂവിൽ കുന്തളങ്ങളുടെ മാതാവായ കാലവ്യാളഭയം പോലെ ശോഭിക്കുന്ന ഭ്രൂയുഗം—ഗരുഡവാഹനനായ നാരായണന്റെ ഭ്രൂമദ്ധ്യമായ ആ ഭ്രൂയുഗം—നമ്മെ ഘോരമായ പതനത്തിൽ നിന്ന് പാലനം ചെയ്യട്ടെ.

**പുണ്ഡ്റ സ്തുതി.**

ത്രുക്ഷ സ്മാരേഷുചാപ ച്യുത ശര നികര-
ക്ഷീണ ലക്ഷ്മീ കടാക്ഷ-
പ്രോത്ഫുല്ലത് പത്മമാലാ വിലസതി മഹിത-
സ്ഫാടികേശാനലിംഗം
ഭൂയാത് ഭൂയോ വിഭൂത്യൈ മമ ഭുവനപതേർ
ഭ്രൂലതാ ദ്വന്ദ്വമധ്യാ-
ദുത്ഥം തത്പുണ്ഡ്റ മൂർദ്ധ്വം ജനിമരണതമഃ
ഖണ്ഡനം മണ്ഡനം നഃ

ത്രുക്ഷനായ കാമദേവന്റെ കരിമ്പുവില്ലിൽ നിന്ന് ശരനിര വരാറുണ്ട്: അവയെ ക്ഷീണിപ്പിക്കുന്നവയാണ്, ലക്ഷ്മീകടാക്ഷങ്ങൾ: ആ കടാക്ഷങ്ങൾ താമരപ്പൂക്കൾ തന്നെ: അങ്ങനെയുള്ള പൂക്കളെക്കൊണ്ട് തീർന്ന മാലയെക്കൊണ്ട് വിലസുന്ന സ്ഫാടികമായ ശിവലിംഗത്തിനൊത്ത—ഭ്രൂലതാമദ്ധ്യത്തിൽ ഉയർന്ന ജനനമരണ തമസ്സിനെ ഖണ്ഡിക്കുന്ന—ഭുവനൈകനായകന് മണ്ഡനമായ—ആ ഊർദ്ധ്വപുണ്ഡ്റം—ഗോപിക്കുറി—ഞങ്ങൾക്ക് വീണ്ടും വീണ്ടും വിഭൂതിക്കായി ഭവിക്കട്ടെ.

**ലലാട സ്തുതി.**

പീഠീഭൂതാളകാന്തേ കൃത മുകുട മഹാ-
ദേവലിംഗ പ്രതിഷ്ഠേ
ലാലാടേ നാട്യരംഗേ വികട തര തടേ
കൈടഭാരേ ശ്ചിരായ
പ്രോദ്ഘാട്യൈവാത്മതന്ദ്രീ പ്രകട പട കുടീം
പ്രസ്ഫുരന്തീം സ്ഫുടാംഗം
പടീയം ഭാവനാഖ്യാം ചടുലമതിനടീ-
നാടികാം നാടയേ ന്നഃ

പീഠം പോലെ പരന്നതാണ്, അളകാന്ത ദേശം: അവിടെ ശിവലിംഗ പ്രതിഷ്ഠ ചെയ്യപ്പെട്ടതെന്ന് വിഭ്രമം ഭവിപ്പിക്കുന്ന മകുടത്തോടു കൂടിയ—വിപുലമായ തടത്തോടു കൂടിയ കൈടഭാരിയുടെ ലലാടമായ—നാട്യരംഗത്തിൽ—പാടവമുള്ളതെങ്കിലും ചപലയായ നമ്മുടെ ബുദ്ധിയാകുന്ന നടി—ആലസ്യമെന്ന് പേരായ തിരശ്ശീലയെ നീക്കി—അംഗങ്ങളെ സ്ഫുടമാകും വണ്ണം പ്രസ്ഫുരിപ്പിക്കുന്ന ഭാവനാഖ്യയായ നമ്മുടെ നാടികയെ—നടനം ചെയ്യിക്കട്ടെ.

**കുന്തളാളി സ്തുതി.**

മാലാളീവ ധാമ്നഃ കുവലയ കലിതാ
ശ്രീപതേഃ കുന്തളാളീ
കാളിന്ദ്യാരുഹ്യമൂർദ്ധ്നോ ഗളതി ഹര ശിര
സ്സർഗ്ഗനിസ്സർഗ്ഗയാ ന
രാഹുർ വാ യാതി വക്ത്രം സകല ശശി കലാ
ഭ്രാന്തി ലോലാന്തരാത്മാ
ലോകൈരാലോച്യതേ യാ പ്രദിശതു സകലൈഃ
സാഖിലം മംഗളം നഃ

ഹരന്റെ ശിരസ്സിൽ ഗംഗ, സ്ഥാനം സമ്പാദിച്ചതു കണ്ടുള്ള മുഴുത്ത കാളിന്ദി—കരിങ്കുവളപ്പൂ കൊണ്ട് തീർന്ന ഒരു മാലത്തുടൽ പോലെ ഹരിയുടെ തലയിൽ കയറിയതാണോ—അവിടെ നിന്ന് ഒഴുകി വരികയാണെന്നോ—ഹരിയുടെ മുഖം കണ്ട് മുഴുതിങ്കൾ വിരിഞ്ഞു നില്ക്കുകയാണെന്ന് മനസ്സിളകിയ രാഹു, മുഖത്തേക്ക് ബദ്ധപ്പെടുകയാണെന്നോ—ലോകങ്ങൾ ആലോചിക്കുമാറ്—സ്നിഗ്ദ്ധമായ—വണ്ടാളി പൂണ്ട—ലക്ഷ്മീ കാന്തന്റെ കുന്തളാളി—നമുക്ക് സർവ്വ മംഗളം നൽകട്ടെ.

**കേശ സ്തുതി.**

സുപ്താകാരാഃ പ്രസുപ്തേ ഭഗവതി വിബുധൈഃ
അപ്യദൃഷ്ട സ്വരൂപാ
വ്യാപ്ത വ്യോമാന്തരാളാ സ്തരള രുചി ജലാ-
രഞ്ജിതാഃ സ്പഷ്ടഭാസഃ
ദേഹച്ഛായോദ്ഗമാഭാ രിപു വപു രുരു-
പ്ലോഷ രോഷാഗ്നി ധൂമ്യാഃ
കേശാഃ കേശിദ്വിഷോ നോ വിദധതു വിപുല-
ക്ലേശ പാശ പ്രണാശം

ഭഗവാൻ ഉറങ്ങിക്കിടക്കവേ ശരീരവർണ്ണത്തിന് സമമായ വർണ്ണത്തിൽ ചിതറിക്കിടക്കുന്നവ—സുരന്മാരാൽ തന്നെയും അദൃഷ്ടമായ രൂപം ഉള്ളവ—വ്യോമാന്തരാളത്തിൽ എവിടെയും വ്യാപിച്ചവ—ഇളകുന്ന വെള്ളത്തിന്റെ ഇളക്കം പോലെ ഇളകി രഞ്ജിച്ചവ—ശത്രുക്കളുടെ ശരീരങ്ങളെ അകിൽ പോലെ എരിക്കുന്ന അവസരങ്ങളിൽ പൊങ്ങുന്ന പുക പോലെ ഉള്ളവ—തിളക്കം തിളങ്ങുന്നവ—ഭഗവച്ഛരീരത്തിന്റെ തന്നെ ഛായ ഉൽഗമിക്കുന്നതോ എന്ന് തോന്നിക്കുന്നവ—ആയ കേശിദ്വിട്ടിന്റെ കേശങ്ങൾ—നമുക്ക് ക്ലേശ പാശ പ്രണാശം ചെയ്യട്ടെ.

**കിരീട സ്തുതി.**

യത്ര പ്രത്യുപ്തരത്ന പ്രവര പരിലസത്
ഭൂരിരോചിഃ പ്രതാന-
സ്ഫൂർത്ത്യാ മൂർത്തിർ മുരാരേർ ദ്യുമണി ശത ചിത-
വ്യോമവൽ ദുർന്നിരീക്ഷ്യാ
കുർവ്വൽ പാരേ പയോധി ജ്വല ദകൃത മഹാ-
ഭാസ്വ ദൗർവ്വാഗ്നി ശങ്കാം
ശശ്വ ന്നഃ ശർമ്മദിശ്യാത് കലി കലുഷ തമഃ
പാടനം തത് കിരീടം

ഭഗവാന്റെ കിരീടം—പതിക്കപ്പെട്ടിരിക്കുന്ന ഉത്തമ രത്നങ്ങളുടെ ചുററിലും ശോഭിക്കുന്ന ശോഭയുടെ ശോഭ കൊണ്ട്, കോടി സൂര്യന്മാർ ഒരുമിച്ച് നിൽക്കുന്ന ആകാശം പോലെ നാരായണ ശരീരത്തെ നോക്കുവാൻ അരുതാത്തതായി ഭവിപ്പിക്കുന്ന കിരീടം—എരിഞ്ഞെരിഞ്ഞ് തെളിഞ്ഞു നിൽക്കുന്ന കടൽത്തീയെന്ന് ശങ്കയെ ഉളവാക്കുന്ന കിരീടം—കലി കലുഷമായ തമസ്സിനെ നശിപ്പിക്കുന്ന കിരീടം—നമുക്ക് എപ്പോഴും ശർമ്മം നൽകട്ടെ.

**ദേഹ സ്തുതി.**

ഭ്രാന്ത്വാ ഭ്രാന്ത്വാ യദന്ത സ്ത്രിഭുവന ഗുരു ര-
പ്യബ്ദകോടീ രനേകാ
ഗന്തും നാന്തം സമർത്ഥോ ഭ്രമര ഇവ പുന-
ന്നാഭി നാളീക നാളാത്
ഉന്മജ്ജന്നുജ്ജിത ശ്രീ സ്ത്രിഭുവന മപരം
നിർമ്മമേ തത് സദൃക്ഷം
ദേഹാംഭോധിഃ സദേയാ ന്നിരവധി രമൃതം
ദൈത്യ വിദ്വേഷിണോ നഃ

വിഷ്ണുവിന്റെ നാഭി പത്മത്തിൽ പുറന്ന ത്രിഭുവന ഗുരു-ബ്രഹ്മാവു്—വിഷ്ണു ശരീരത്തിന്റെ അന്തം കാണുവാനായി അനേകം കോടി വർഷങ്ങളിൽ ഭ്രമരം പോലെ അങ്ങിങ്ങു് ആ ശരീരത്തിന്റെ അകത്തു് ഭ്രമിച്ച ശേഷം, അന്തം കാണുവാൻ കഴിയാതെ നാഭിനാളികത്തിന്റെ നാളത്തിൽ നിന്നു് ഉയർന്നു്—ഐശ്വര്യം സമ്പാദിച്ചു്—വേറൊരു് ത്രിഭുവനത്തെ, നാരായണ ഗർഭത്തിൽ കണ്ട രീതി അനുസരിച്ചു് —നിർമ്മിച്ചു. ദൈത്യ വിദ്വേഷിയുടെ അവധി കൂടാത്ത ആ ദേഹാംഭോധി, നമുക്കു് അമൃതം നൽകട്ടെ.

**അംശാവതാര സ്തുതി.**

മത്സ്യഃ കൂർമ്മോ വരാഹോ നര ഹരിണ പതിർ
വാമനോ ജാമദഗ്ന്യഃ
കാകുത്സ്ഥഃ കംസഘാതീ മനസിജ വിജയീ
യശ്ച കൽക്കീ ഭവിഷ്യൻ
വിഷ്ണോ രംശാവതാരാഃ ഭുവന ഹിത കരാഃ
ധർമ്മ സംസ്ഥാപനാർത്ഥാഃ
പായാസുർമ്മാം ത ഏതേ ഗുരുതര കരുണാ-
ഭാരഖിന്നാശയാ യേ

മത്സ്യം, കൂർമ്മം, വരാഹം, നൃസിംഹം, വാമനൻ, പരശുരാമൻ, കാകുത്സ്ഥൻ, കൃഷ്ണൻ, കാമനെ ജയിച്ച ബുദ്ധൻ, ഇനി വരുവാനുള്ള കൽക്കി എന്നിങ്ങനെയുള്ള അംശാവതാരങ്ങൾ—ഭുവന ഹിത കരങ്ങളും ധർമ്മ സംസ്ഥാപനാർത്ഥങ്ങളും ആയ വിഷ്ണുവിന്റെ അംശാവതാരങ്ങൾ—ഗുരു തര കരുണാഭാരം കൊണ്ടു് ഖിന്നനായ അന്തഃകരണത്തോടു കൂടിയ എന്നെ രക്ഷിക്കട്ടെ.

**മഹ സ്തുതി.**

യസ്മാദ്വാചോ നിവൃത്താഃ സമ മപി മനസാ
ലക്ഷണാ മീക്ഷമാണാഃ
സ്വാർത്ഥാഽലാഭാത് പരാർത്ഥ വ്യപഗമ കഥനാ-
ശ്ലാഘിനോ വേദവാദാഃ
നിത്യാനന്ദം സ്വസംവി ന്നിരവധി മമൃതം
സ്വാന്ത സംക്രാന്ത ബിംബ-
ച്ഛായാപത്യാഽപി നിത്യം സുഖയതി യമിനോ
യത്തദവ്യാത് മഹോ നഃ

വാക്കിലും മനസ്സിലും ഒതുങ്ങാത്തവരും തത്വമതത്തെ ഈക്ഷിക്കുന്നവരും, വേദ സൂക്തങ്ങളുടെ അർത്ഥങ്ങളെ വീണ്ടും വീണ്ടും ആലോചിക്കുന്നവരും, സ്വാർത്ഥത്തെ വിസ്മരിച്ചും പരാർത്ഥങ്ങളെ പ്രശംസിക്കുന്നവരും, ആയ—മഹർഷിമാരുണ്ടു്. അവരുടെ അന്തഃകരണത്തിൽ വൈഷ്ണവ മഹസ്സ് സംക്രമിക്കുന്നു. ആ ബിംബത്തിന്റെ ഛായ തന്നെയും നിത്യാനന്ദത്തിനു് ആധാരമാകുന്നു. ആ മഹസ്സു്—നിത്യാനന്ദവും സ്വയം പ്രകാശകവും അവധി ഇല്ലാത്തതും അവസാനമില്ലാത്തതും ആയ ആ മഹസ്സു്—നമ്മെ സദാ രക്ഷിക്കട്ടെ.

ആപാദാദാചശീർഷ്ണോ വപു രിദ മനഘം
വൈഷ്ണവം യഃ സ്വചിത്തേ
ധത്തേ നിത്യം നിരസ്താഖില കലി കലുഷേ
സന്തതാന്തഃപ്രമോദഃ
ജുഹ്വ ജ്ജിഹ്വാകൃശാനൗ ഹരി ചരിത ഹവി-
സ്തോത്ര മന്ത്രാനുപാഠൈ
സ്തത് പാദാംഭോരുഹാഭ്യാം സതത മപി നമ-
സ്കുർമ്മഹേ നിർമ്മലാഭ്യാം

പരമ ഭാഗവതന്മാർ—കലി കലുഷങ്ങളെ അകലത്താക്കിയിരിക്കുന്ന സ്വ ചിത്തത്തിൽ—ജിഹ്വ യാകുന്ന അഗ്നിയിൽ സ്തോത്ര മന്ത്രാനു പാഠങ്ങളെ കൊണ്ടു്, ഹരിചരിത മാകുന്ന ഹവിസ്സിനെ സന്തതം അന്തപ്രമോദം പൂണ്ടു് ഹോമിച്ചു കൊണ്ടു്, പാദം മുതൽ ശിരസ്സു് വരെയ്ക്കു് അനഘമായ വിഷ്ണു ശരീരത്തെ—ധരിക്കുന്നു. നിർമ്മലങ്ങളായ ആ പാദാംഭോരുഹങ്ങളെ—ഞങ്ങൾ എപ്പോഴും നമസ്കരിക്കുന്നു.

# സാധന പഞ്ചകം

ശ്രീഗണേശായ നമഃ

വേദോ നിത്യ മധീയതാം തദുദിതം
കർമ്മസ്വനുഷ്ഠീയതാം
തേനേശസ്യ വിധീയതാം അപചിതിഃ
കാമ്യേ മതി സ്ത്യജ്യതാം
പാപൌഘഃ പരിധൂയതാം ഭവസുഖേ
ദോഷോഽനുസന്ധീയതാം
ആത്മേച്ഛാ വ്യവസീയതാം നിജഗൃഹാത്
തൂർണ്ണം വിനിർഗമ്യതാം.

സംഗഃ സത്സു വിധീയതാം ഭഗവതോ
ഭക്തിർ ദൃഢാ ധീയതാം
ശാന്ത്യാദിഃ പരിചീയതാം ദൃഢതരം
കർമ്മാശു സന്ത്യജ്യതാം
സദ്വിദ്വാ നുപസർപ്യതാം പ്രതിദിനം
തത് പാദുകേ സേവ്യതാം
ബ്രഹ്മൈകാക്ഷര മർത്ഥ്യതാം ശ്രുതിശിരോ
വാക്യം സമാകർണ്ണ്യതാം.

വാക്യാർത്ഥ ശ്ച വിചാര്യതാം ശ്രുതിശിരഃ
പക്ഷഃ സമാശ്രീയതാം
ദുസ്തർക്കാത് സുവിരമ്യതാം ശ്രുതിമത
സ്തർക്കോഽനുസന്ധീയതാം
ബ്രഹ്മൈവാസ്മി വിഭാവ്യതാം അഹരഹർ-
ഗർവ്വഃ പരിത്യജ്യതാം
ദേഹേഽഹം മതി രുജ്ഝ്യതാം ബുധജനൈർ
വാദഃ പരിത്യജ്യതാം.

ക്ഷുത് വ്യാധി ശ്ച ചികിത്സ്യതാം പ്രതിദിനം
ഭിക്ഷൌഷധം ഭുജ്യതാം
സ്വാദ്വന്നം ന തു യാച്യതാം വിധിവശാത്
പ്രാപ്തേന സന്തുഷ്യതാം
ശീതോഷ്ണാദി വിഷഹ്യതാം ന തു വൃഥാ
വാക്യം സമുച്ചാര്യതാം
ഔദാസീന്യ മഭീപ്സ്യതാം ജനകൃപാ-
നൈഷ്ഠുര്യ്യ മുത്സൃജ്യതാം.

ഏകാന്തേ സുഖ മാസ്യതാം പരതരേ
ചേതഃ സമാധീയതാം
പൂർണ്ണാത്മാ സുസമീക്ഷ്യതാം ജഗ ദിദം
തദ് ബാധിതം ദൃശ്യതാം
പ്രാക് കർമ്മ പ്രവിലാപ്യതാം ചിതിബലാത്
നാപ്യുത്തരൈഃ ശ്ലിഷ്യതാം
പ്രാരബ്ധം ത്വിഹ ഭുജ്യതാം അഥ പര-
ബ്രഹ്മാത്മനാ സ്ഥീയതാം.

യഃ ശ്ലോക പഞ്ചകമിദം പഠതേ മനുഷ്യഃ
സംചിന്തയത്യനുദിനം സ്ഥിരതാ മുപേത്യ
തസ്യാശു സംസൃതി ദവാനല തീവ്ര ഘോര-
താപം പ്രശാന്തിം ഉപയാതി ചിതിപ്രസാദാത്.

—ശങ്കരാചാര്യർ

# ഭഗവന്മാനസ പൂജനം

ശ്രീ ഗണേശായ നമഃ

ഹൃദംഭോജേ കൃഷ്ണഃ സജല ജലദ ശ്യാമല തനുഃ
സരോജാക്ഷഃ സ്രഗ്വീ മുകുട കടകാദ്യാഭരണവാൻ
ശരദ്രാകാനാഥ പ്രതിമ വദന ശ്രീമുരലികാം
വഹൻ ധ്യേയോ ഗോപീ ഗണ പരിവൃതഃ കുംകുമ ചിതഃ

പയോംഭോധേർ ദ്വീപാൽ മമ ഹൃദയ മായാഹി ഭഗവൻ
മണിവ്രാത ഭ്രാജത് കനക വര പീഠം ഭജ ഹരേ
സുചിഹ്നൌ തേ പാദൌ യദുകുലജ നേനേജ്മി സുജലൈർ
ഗൃഹാണേദം ദൂർവ്വാഫല ജലവ ദർഘ്യം മുരരിപോ

ത്വ മാചാമോപേന്ദ്ര! ത്രിദശസരിദംഭോഽതിശിശിരം
ഭജസ്വേമം പഞ്ചാമൃത രചിത മാപ്ളാവ മഘഹം
ദ്യുനദ്യാഃ കാളിന്ദ്യാ അപി കനകകുംഭ സ്ഥിത മിദം
ജലം തേന സ്നാനം കുരു കുരു കുരുഷ്വാചമനകം.

തഡിദ്വർണ്ണേ വസ്ത്രേ ഭജ വിജയ കാന്താധിഹരണ
പ്രലംബാരിഭ്രാതർ മൃദുല മുപവീതം കുരു ഗളേ
ലലാടേ പാടീരം മൃഗമദ യുതം ധാരയ ഹരേ
ഗൃഹാണേദം മാല്യം ശത ദല തുളസ്യാദി രചിതം.

ദശാംഗം ധൂപം സദ്വരദ ചരണാഗ്രേഽർപ്പിതമയേ
മുഖം ദീപേനേന്ദു പ്രഭവ രജസാ ദേവ കലയേ
ഇമൌ പാണീ വാണീ പതിനുത സ കർപ്പൂര രജസാ
വിശോധ്യാഗ്രേ ദത്തം സലില മിദ മാചാമ നൃഹരേ.

സദാ തൃപ്താന്നം ഷഡ്രസവ ദഖില വ്യഞ്ജന യുതം
സുവർണ്ണാമത്രേ ഗോഘൃത ചഷ കയുക്തേ സ്ഥിത മിദം
യശോദാസൂനോ തത്പര മദയയാഽശാന സഖിഭിഃ
പ്രസാദം വാഞ്ഛദ്ഭിഃ സഹ തദനു നീരം പിബ വിഭോ.

സചന്ദ്രം താംബൂലം മുഖ രുചികരം ഭക്ഷയ ഹരേ
ഫലം സ്വാദു പ്രീത്യാ പരിമളവദാസ്വാദയ ചിരം
സപര്യ്യാ പര്യ്യാപ്ത്യൈ കനക മണി ജാതം സ്ഥിത മിദം
പ്രദീപൈ രാരാതിം ജലധിതനയാശ്ലിഷ്ട രചയേ.

വിജാതീയൈഃ പുഷ്പൈ രഭിസുരഭിഭിർ ബില്വതുളസീ-
യുതൈശ്ചേമം പുഷ്പാഞ്ജലി മജിത തേ മൂർദ്ധ്നി നിദധേ
തവ പ്രാദക്ഷിണ്യ ക്രമണ മഘ വിധ്വംസിത ചിതം
ചതുർവ്വാരം വിഷ്ണോ ജനിപഥ ഗതി ശ്രാന്ത വിദുഷാ.

നമസ്കാരോഽഷ്ടാംഗഃ സകല ദുരിത ധ്വംസന പടുഃ
കൃതം നൃത്യം ഗീതം സ്തുതി രപി രമാകാന്ത ന ഇമം
തവ പ്രീത്യൈ ഭൂയാ ദഹ മപി ച ദാസ സ്തവ വിഭോ
കൃതം ഛിദ്രം പൂർണ്ണം കുരു കുരു നമസ്തേസ്തു ഭഗവൻ.

സദാ സേവ്യഃ കൃഷ്ണഃ സജല ഘന നീലഃ കരതലേ
ദധാനോ ദധ്യന്നം തദനു നവനീതം മുരളികാം
കദാചിൽ കാന്താനാം കുച കലശ പത്രാദി രചനാ
സമാസക്തഃ സ്നിഗ്ദ്ധൈഃ സഹ ശിശു വിഹാരം വിരചയൻ.

മണികർണ്ണീച്ഛായാം ജാതം ഇദം മാനസ പൂജനം
യഃ കുർവ്വീതോഷസി പ്രാജ്ഞഃ തസ്യ കൃഷ്ണഃ പ്രസീദതി.

—ശങ്കരാചാര്യർ

## ആത്മ പഞ്ചകം

നാഽഹം ദേഹോ നേന്ദ്രിയാണ്യന്തരംഗം
നാഹംകാരഃ പ്രാണവർഗ്ഗോ ന ബുദ്ധിഃ
ദാരാപത്യ ക്ഷേത്ര വിത്താദി ദൂരഃ
സാക്ഷീ നിത്യ പ്രത്യഗാത്മാ ശിവോഽഹം.

രജ്വജ്ഞാനാത് ഭാതി രജ്ജൗ യഥാഽഹിഃ
സ്വാത്മാജ്ഞാനം ദാത്മനോ ജീവഭാവഃ
ആപ്തോക്ത്യാ ഹി ഭ്രാന്തിനാശേ സ രജ്ജുർ
ജീവോ നാഽഹം ദേശികോക്ത്യാ ശിവോഽഹം.

ആഭാതീദം വിശ്വ മാത്മന്യസത്യം
സത്യ ജ്ഞാനാനന്ദരൂപേ വിമോഹാത്
നിദ്രാ മോഹാത് സ്വപ്നവ ത്തന്ന സത്യം
ശുദ്ധഃ പൂർണ്ണോ നിത്യ ഏകഃ ശിവോഽഹം.

മത്തോ നാഽന്യത് കിഞ്ചി ദത്രാഽസ്തി വിശ്വം
സത്യം ബ്രഹ്മം വസ്തു മായോപക്ലിപ്തം
ആദർശാന്തർഭാസമാനസ്യ തുല്യം
മയ്യദ്വൈതേ ഭാതി തസ്മാച്ഛിവോഽഹം.

നാഹം ജാതോ ന പ്രവൃദ്ധോ ന നഷ്ടോ
ദേഹസ്യോക്താഃ പ്രാകൃതാഃ സർവ്വധർമ്മാഃ
കർത്തൃത്വാദി ശ്ചിന്മയസ്യാഽസ്തി നാഽഹം
കാരസ്യൈവ ഹ്യാത്മനോ മേ ശിവോഽഹം.

നാഽഹം ജാതോ ജന്മമൃത്യു കുതോ മേ
നാഽഹം പ്രാണഃ ക്ഷുത് പിപാസേ കുതോ മേ
നാഽഹം ചിത്തം ശോകമോഹൗ കുതോ മേ
നാഹം കർത്താ ബന്ധമോക്ഷൗ കുതോ മേ.

—ശങ്കരാചാര്യർ

## പരാ പൂജ

ശ്രീ ഗണേശായ നമഃ.

പൂർണ്ണസ്യാഽവാഹനം കുത്ര
സർവ്വാധാരസ്യ ചാഽസനം
സ്വച്ഛസ്യ പാദ്യ മർഘ്യം ച
ശുദ്ധസ്യാഽചമനം കുതഃ

നിർമ്മലസ്യ കുത സ്നാനം
വസ്ത്രം വിശ്വോദരസ്യ ച
നിരാലംബസ്യോപവീതം
പുഷ്പം നിർവ്വാസനസ്യ ച.

നിർല്ലേപസ്യ കുതോ ഗന്ധോ
രമ്യസ്യാഽഭരണം കുതഃ
നിത്യതൃപ്തസ്യ നൈവേദ്യം
താംബൂലം ച കുതോ വിഭോ.

പ്രദക്ഷിണം ഹ്യനന്തസ്യ
ഹ്യദ്വയസ്യ കുതോ നതിഃ
വേദവാക്യൈ രവേദ്യസ്യ
കുത സ്തോത്രം വിധീയതേ.

സ്വയംപ്രകാശമാനസ്യ
കുതോ നീരാജനം വിഭോ
അന്തർബഹി ശ്ച പൂർണ്ണസ്യ.
കഥ മുദ്വാസനം ഭവേത്.

ഏവ മേവ പരാപൂജാ
സർവ്വാവസ്ഥാസു സർവ്വദാ
ഏക ബുദ്ധ്യാ തു ദേവേശ
വിധേയം ബ്രഹ്മവിത്തമൈഃ.

# ആത്മബോധോപനിഷത്ത്

## വാങ് മേ മനസി ഇതി ശാന്തി

### പ്രണവാഷ്ടാക്ഷരീ [illegible]ന്ത്രോപാസനം

പ്രത്യഗാനന്ദം ബ്രഹ്മ പുരുഷം പ്രണവ സ്വരൂപം അകാര ഉകാരോ മകാര ഇതി ത്ര്യക്ഷരം പ്രണവം ത ദേത ദോ മിതി യ മുക്ത്വാ മുച്യതേ യോഗീ ജന്മ സംസാര ബന്ധനാത് ഓം നമോ നാരായണായ ശംഖ ചക്ര ഗദാ ധരായ തസ്മാത് ഓം നമോ നാരായണേ തി മന്ത്രോപാസകോ വൈകുണ്ഠ ഭവനം ഗമിഷ്യതി.

നിരന്തരാനന്ദ മായ ബ്രഹ്മത്തെ—സ്വന്തരൂപം കൊണ്ടു് സർവ്വത്തെ പൂരണം ചെയ്യുന്ന പുരുഷനെ—"അ ഉ മ" എന്ന മൂന്നു് അക്ഷരം ഒരുമിച്ച "ഓം" എന്ന പ്രണവ സ്വരൂപനെ—ജന്മ സംസാര ബന്ധനത്തെ വിട്ടൊഴിയുവാൻ. യോഗിയാൽ ജപിക്ക പ്പെടുന്നവനെ—ശംഖ ചക്ര ഗദാ ധര നായ നാരായണനെ—ഞാൻ നമസ്ക്കരിക്കുന്നു. "ഓം" ഓം നമോ നാരായണായ എന്ന മന്ത്രത്തിന്റെ ഉപാസകൻ വൈകുണ്ഠ ഭവനത്തെ—ബ്രഹ്മ പദത്തെ—പ്രാപിക്കുന്നു.

പ്രണവാദിന്ന ബ്രഹ്മ പദ സ്വരൂപം അഥ യ ദിദം ബ്രഹ്മ പുരം പുണ്ഡരീകം തസ്മാത് തടിദാഭ മാത്രം ദീപവത് പ്രകാശം.

ബ്രഹ്മണ്യോ ദേവകീപുത്രോ ബ്രഹ്മണ്യോ മധുസൂദനഃ
ബ്രഹ്മണ്യഃ പുണ്ഡരീകാക്ഷോ ബ്രഹ്മണ്യോ വിഷ്ണു രച്യുതഃ

സർവ്വ ഭൂതസ്ഥ മേകം നാരായണം കാരണ പുരുഷ മകാരണം പരം ബ്രഹ്മോം.

അഥ-നാരായണ താരകോപാസനാ/നന്തരം-ബ്രഹ്മപുരം ഏതു് വിധത്തിലുള്ളതു് എന്നു പ്രസ്താവിച്ചു കൊള്ളട്ടെ. ബ്രഹ്മപുരം എന്നതു് മനത്താമര യാകുന്നു. അതു മിന്നലൊളി വിളക്കു പോലെ മിന്നുന്ന താകുന്നു. അതിന്റെ അധിഷ്ഠാതാ വാകട്ടെ-സംസ്കാര വിശിഷ്ട മായ ബ്രാഹ്മണ പടലം തന്നെ സ്വരൂപ മായ ബ്രഹ്മണ്യൻ ആകുന്നു. ആ ബ്രഹ്മണ്യ നാകട്ടെ-"ദേവകീ ബ്രഹ്മ വിദ്യാം സാ വേദൈ രുപഗീയതേ" എന്നു് ശ്രുതി വചനം ഉള്ളതിനാൽ-ദേവകീ പുത്ര നാകുന്നു. ആ ബ്രഹ്മണ്യ നാകട്ടെ-പ്രപഞ്ചാത്മക മായ മധുവിനെ നിശ്ശേഷം കൊല്ലുന്നവ നാകയാൽ-മധു സൂദനൻ ആകുന്നു. ആ മധു സൂദനൻ ആകട്ടെ-പുണ്ഡരീകാക്ഷൻ, വിഷ്ണു, അച്യുതൻ എന്നും പ്രസ്താവിക്ക പ്പെടുന്നു. അജ്ഞാനം നിമിത്തം ഭവിക്കുന്ന വികാരങ്ങ ളായ സർവ്വ ഭൂതങ്ങളിൽ ബ്രഹ്മ രൂപത്തിൽ സ്ഥിതി ചെയ്യുന്നവൻ ആകയാൽ സർവ്വ ഭൂതസ്ഥൻ-അദ്വിതീയൻ-നാരം തന്റെ അയനം മായ നാരായണൻ-സർവ്വത്തിന്റെ കാരണവും സർവ്വത്തിന്റെ പൂരണവും ആയ കാരണ പൂരുഷൻ-യാതൊരു കാര്യത്തിന്റെ കാര്യ മല്ലാത്തവൻ—ആയ—ഓം എന്ന ബ്രഹ്മത്തെ ഭജിക്കുന്നവൻ-വ്യസനങ്ങളിൽ പെടുന്നില്ല.

### പ്രണവ ജ്ഞാനേന അമൃതത്വ പ്രാപ്തിഃ

ശോക മോഹ വിനിർമ്മുക്തം വിഷ്ണും ധ്യായൻ ന സീദതി ദ്വൈതാ/ദ്വൈത മഭയം ഭവതി മൃത്യോഃ സ മൃത്യു മാപ്നോതി യ ഇഹ നാനേവ പശ്യതി.

ശോകം മോഹം എന്നിവ അകന്നവൻ—വിഷ്ണു തത്വം സ്വമാത്ര മെന്നു് ധ്യാനിക്കുന്നവൻ-നശിക്കുന്നില്ല. ആ മനുഷ്യൻ ദ്വൈതത്തിൽ നിന്നു് അഭയ-മായ അദ്വൈതത്തെ പ്രാപിക്കുന്നു. എന്നാൽ ആ മനുഷ്യൻ ജഗത്തിനെ, ഞാൻ നീ എന്നിവ ഉൾപ്പെടുന്ന നാനാത്വ ഭാവത്തിൽ കണ്ടു്-മൃത്യുവിൽ നിന്നു് മൃത്യുവിലേക്കു്-ജന്മത്തിൽ നിന്നു് ജന്മത്തിലേക്കു്-നടക്കുന്നു.

### പ്രത്യഗഭിന്ന ജ്ഞാനം തത് ഫലം ച

ഏത് പത്മ മദ്ധ്യേ സർവം തത് പ്രജ്ഞാനേത്രം പ്രജ്ഞാനേത്രേ പ്രതിഷ്ഠിതം പ്രജ്ഞാന നേത്രോ ലോകഃ പ്രജ്ഞാ പ്രതിഷ്ഠാ പ്രജ്ഞാനം ബ്രഹ്മം സ ഏതേന പ്രജ്ഞേനാ/ത്മനാ/സ്മാത് ഉത്ക്രമ്യാ/മുഷ്മിൻ സ്വർഗ്ഗേ ലോകേ സർവാൻ കാമാനാപ്ത്വാ/മൃതഃ സമഭവ ദമൃതഃ സമഭവത് യത്ര ജ്യോതി രജസ്രം യസ്മിൻ ലോകേഭ്യഃ ഹിതം തസ്മിൻ മാം ദേഹി സ്വമാനം ഇതേ ലോകേ അക്ഷതേ അച്യുതേ ലോകേ അക്ഷതേ അമൃതത്വം ച ഗച്ഛന്തി ഓം നമഃ

ഏതു് പത്മത്തിന്റെ മദ്ധ്യത്തിൽ ബ്രഹ്മം വർത്തിക്കുന്നു. അതു കൊണ്ടാണു് ശോക മോഹ വിനിർമ്മുക്ത നായ വിഷ്ണുവിനെ ഏതു് പത്മ മദ്ധ്യത്തിൽ ധ്യാനിക്കേണ മെന്നു് ഐതരേയം ആറാം അദ്ധ്യായം ഉപദേശിക്കുന്നതു്. ബ്രഹ്മം ആകട്ടെ സർവ്വം ആകുന്നു. പ്രജ്ഞ, ബ്രഹ്മത്തിനു് നേത്ര മാകുന്നു. ജ്ഞാനം ബ്രഹ്മത്തിനു് അധിഷ്ഠാന മാകുന്നു. ലോകത്തി നാകട്ടെ, നേത്രം പ്രജ്ഞാനവും പ്രജ്ഞ പ്രതിഷ്ഠയും ആകുന്നു. അങ്ങനെ ധ്യാനിക്കുന്നവൻ പ്രജ്ഞാന മാകുന്ന ആത്മാവിലൂടെ ഉത്ക്രമിച്ചു്, സർവ്വ കാമങ്ങളെ അമൃത മായ സ്വർഗ്ഗലോകത്തിൽ സമ്പാദിക്കുന്നു. ജ്യോതിസ്സ് നിരന്തരം ജ്വലിക്കുന്നതും അമർഹതവും ആയ ലോകത്തിൽ—ഞാൻ പ്രതിഷ്ഠിക്ക പ്പെടേണമേ! അങ്ങനെ പ്രതിഷ്ഠിക്ക പ്പെടുന്ന അവർ അല്പ കാലം ജീവന്മുക്ത രായി സഞ്ചരിച്ച ശേഷം-വിദേഹ മുക്തിയേയും അമരണത്തേയും-കൈവല്യത്തേയും-പ്രാപിക്കുന്നു. ഓം നമഃ

## ദ്വിതീയ ഖണ്ഡം

### ഉത്തമാധികാരി ബ്രഹ്മമാത്രാനുഭൂതി പ്രകാശഃ

പ്രഗളിത നിജ മായോ/ഹം
നിസ്തുല ദൃശി രൂപ വസ്തു മാത്രോ/ഹം
അസ്തമിതാ/ഹംതോ/ഹം
പ്രഗളിത ജഗദീശ ജീവ ഭേദോ/ഹം.

പ്രത്യ ഗഭിന്ന പരോ/ഹം
വിധ്വസ്താ/ശേഷ വിധി നിഷേധോ/ഹം
സമുദസ്താശ്രമിതോ/ഹം
പ്രവിതത സുഖ പൂർണ്ണ സംവിദേവാ/ഹം.

സാക്ഷ്യഹ മനപേക്ഷോ/ഹം
നിജ മഹിമ്നി സംസ്ഥിതോ/ഹ മചലോ/ഹം
അജരോ/ഹം അവ്യയോ/ഹം
പക്ഷ വിപക്ഷാദി ഭേദ വിധുരോ/ഹം.

അവബോധൈക രസോ/ഹം
മോക്ഷാനന്ദൈക സിന്ധുരേവാ/ഹം
സൂക്ഷ്മോ/ഹ മക്ഷരോ/ഹം
വിഗളിത ഗുണ ജാല കേവലാത്മാ/ഹം.

നിസ്ത്രൈഗുണ്യ പദോ/ഹം
കുക്ഷിസ്ഥാനേക ലോക കലനോ/ഹം
കൂടസ്ഥ ചേതനോ/ഹം
നിഷ്ക്രിയ ധാമാ/പി മപ്രതർക്യോ/ഹം.

ഏകോ/ഹം അവികലോ/ഹം
നിർമ്മല നിർവാണ മൂർത്തിരേവാ/ഹം
നിരവയവോ/ഹം അജോ/ഹം
കേവല സന്മാത്ര സാരഭൂതോ/ഹം.

നിരവധി നിജ ബോധോ/ഹം
ശുഭതരഭാവോ/ഹം അപ്രമേയോ/ഹം
വിഭ്രമ മനവദ്യോ/ഹം
നിരവധി നിസ്സീമ സത്വമാത്രോ/ഹം.

വേദ്യോ/ഹം ആഗമാന്തൈ
രാരാധ്യോ/ഹം സകലഭുവന ഹൃദയോ/ഹം
പരമാനന്ദ ഘനോ/ഹം
പരമാനന്ദൈക ഭൂമരൂപോ/ഹം.

ശുദ്ധോ/ഹം അദ്വയോ/ഹം
സന്തത ഭാവോ/ഹം ആദിശൂന്യോ/ഹം
ശമിതാന്ത ത്രിതയോ/ഹം
ബദ്ധോ മുക്തോ/ഹം അത്ഭുതാത്മാ/ഹം.

ശുദ്ധോ/ഹം ആന്തരോ/ഹം
ശാശ്വത വിജ്ഞാന സമരസാത്മാ/ഹം
ശോധിത പരതത്വോ/ഹം
ബോധാനന്ദ മൂർത്തിരേവാ/ഹം.

ബ്രഹ്മ മാത്ര സ്വരൂപം വ്യാഖ്യാനിക്കപ്പെട്ട ശേഷം—ഉത്ത
മാധികാരികളുടെ ബ്രഹ്മ മാത്രാനുഭൂതി—മദ്ധ്യമാധികാരികളു
ടെ മനന പ്രകാരം—അവയുടെ ഫലം—എന്നിവ പ്രസ്താവിക്കപ്പെ
ടുന്നു. ഞാൻ മായ അററവനാകുന്നു: ഞാൻ സർവ്വന്മാരെ അപേ
ക്ഷിച്ച് ശ്രേഷ്ഠനാകുന്നു: ഞാൻ ജ്ഞാന മാത്ര മായ വസ്തു ആകു
ന്നു: ഞാൻ അഹങ്കാരം അസ്തമിച്ചവൻ ആകുന്നു: ഞാൻ ജഗ
ത്തെന്നും ഈശ്വരനെന്നും ജീവൻ എന്നും ഭേദം അറിയാത്ത
വൻ ആകുന്നു: ഞാൻ ജീവാത്മാവിൽ നിന്ന് വേറല്ലാത്ത പര
മാത്മാവ് ആകുന്നു: ഞാൻ വിധികളേയും നിഷേധങ്ങളേയും
നിശ്ശേഷം നീക്കിക്കളഞ്ഞവൻ ആകുന്നു: ഞാൻ ആശ്രമ ധ
ർമ്മങ്ങളെ നിശ്ശേഷം നിരസിച്ചവൻ ആകുന്നു: ഞാൻ സ്വയമാ
യി എവിടെയും നിറന്നു നിറഞ്ഞ ജ്ഞാനമാകുന്നു: ഞാൻ
സർവ്വ കർമ്മങ്ങളും ഒഴിഞ്ഞ കേവലനായ സാക്ഷി ആകുന്നു:
ഞാൻ എന്റെ മഹിമയിൽ തന്നെ ഇളകാത വണ്ണം ബലപ്പെ
ട്ടവൻ ആകുന്നു: ഞാൻ വൃദ്ധത ഭവിക്കാത്തവൻ ആകുന്നു: വ്യ
ഗ്രത ഇല്ലാത്തവനാകുന്നു: അനുകൂല പ്രതികൂല പക്ഷങ്ങളെ
വഹിക്കാത്തവൻ ആകുന്നു: ഞാൻ ജ്ഞാനം മാത്രമാകുന്ന സാര
ത്തോട്ട് ചേർന്നവനാകുന്നു: ഞാൻ മോക്ഷം എന്ന ആനന്ദ
സാഗരം ആകുന്നു: ഞാൻ സൂക്ഷ്മൻ ആകുന്നു: അക്ഷരൻ
ആകുന്നു: സർവ്വ ഗുണങ്ങളും അകന്ന കേവലാത്മാവ് ആകുന്നു:
ഞാൻ ത്രിഗുണങ്ങളും തോററ് മാറുന്ന സ്ഥാനമാകുന്നു: ഞാൻ
എന്റെ കുക്ഷിയിൽ പെടുന്ന അനേക ലോകങ്ങളുടെ ഹേതു
വാകുന്നു: ഞാൻ വിശ്വ വ്യാപകമായ ചൈതന്യം ആകു
ന്നു: ഞാൻ സർവ്വ നിവൃത്തികളുടെ ധാമം ആകുന്നു: ഞാൻ യു
ക്തിവാദത്തിൽ തെളിയാത്തവൻ ആകുന്നു: ഞാൻ ഏകനാ
കുന്നു: ഞാൻ ന്യൂനതകളും ഒഴിഞ്ഞവൻ ആകുന്നു: ഞാൻ നി
ർമ്മലമായ നിർവ്വാണമൂർത്തി ആകുന്നു: ഞാൻ നിരവയവനാ
കുന്നു: അജനാകുന്നു: സത് മാത്രമായ കേവല സാരമാകുന്നു:
ഞാൻ അവധി ഇല്ലാത്ത സത്യജ്ഞാനം ആകുന്നു: ഞാൻ പ
രമ സുഖത്തിന്റെ രൂപം ആകുന്നു: ഞാൻ ഭേദങ്ങളെ ഒഴിഞ്ഞ
വൻ ആകുന്നു: ഞാൻ സർവ്വ വ്യാപകൻ ആകുന്നു: പങ്കം അ
ശ്ശേഷം പററാത്തവൻ ആകുന്നു: ഞാൻ അവധിയും അതിരും
കടന്ന സത്വ മാത്രൻ ആകുന്നു: ഞാൻ വേദാന്തങ്ങളാൽ അ
റിയപ്പെടേണ്ടവൻ ആകുന്നു: ഞാൻ ആരാദ്ധ്യൻ ആകുന്നു:
ഞാൻ സകല ഭുവനങ്ങളുടെ ഹൃദയം ആകുന്നു: ഞാൻ പരമാ
നന്ദ ഘനൻ ആകുന്നു. ഞാൻ പരമാനന്ദങ്ങളുടെ പരമോച്ചം
ആകുന്നു: ഞാൻ ശുദ്ധനും നിത്യനും അദ്വയനും ആകുന്നു:
ഞാൻ ആദിശൂന്യൻ ആകുന്നു: ഞാൻ സ്ഥൂലം, സൂക്ഷ്മം,
കാരണം എന്ന മൂന്ന് ശരീരങ്ങളിൽ സ്പർശം ഇല്ലാത്തവൻ ആ
കുന്നു: ഞാൻ ബുദ്ധനും മുക്തനും അത്ഭുതാത്മാവും ആകുന്നു:
ഞാൻ സകല അശുദ്ധികളെ അകന്നവനും, സർവ്വങ്ങളുടെ അ
ന്തരത്തിൽ വ്യാപരിക്കുന്നവനും, ശാശ്വത വിജ്ഞാനം നിമി
ത്തം സർവ്വങ്ങളിൽ സമരസാത്മാവും ആകുന്നു: ഞാൻ ശോ
ധിതവും പരമവും ആയ തത്വം ആകുന്നു: ഞാൻ ജ്ഞാനവും
ആനന്ദവും സമ്മേളിച്ചതിന്റെ ഏക സ്വരൂപം ആകുന്നു.

## മദ്ധ്യമാധികാരി മനന പ്രകാരം

വിവേക യുക്തി ബുദ്ധ്യാഽഹം ജാനാമ്യാഽത്മാന മദ്വയം
തഥാഽപി ബന്ധമോക്ഷാദി വ്യവഹാര പ്രതീയതേ

നിവൃത്തോഽപി പ്രപഞ്ചോ മേ സത്യവത് ഭാതി സർവ്വദാ
സർപ്പാദൗ രജ്ജുസത്തേവ ബ്രഹ്മസത്തൈവ കേവലം

പ്രപഞ്ചാഽധാര രൂപേണ വർത്തതേഽതോ ജഗന്ന ഹി
യഥേക്ഷു രസ സംവ്യാപ്താ ശർക്കരാ വർത്തതേ തഥാ

അദ്വയ ബ്രഹ്മ രൂപേണ വ്യാപ്തോഽഹം വൈ ജഗത് ത്രയം
ബ്രഹ്മാദി കീട പര്യന്താഃ പ്രാണിനോ മയി കല്പിതാഃ

ബുദ്ബുദാദി വികാരാന്ത തരംഗ സാഗരേ യഥാ
തരംഗസ്ഥം ദ്രവം സിന്ധുർന്ന വാഞ്ഛതി യഥാ തഥാ

വിഷയാനന്ദ വാഞ്ഛാ മേ മാ ഭൂദാനന്ദ രൂപതഃ
ദാരിദ്ര്യാശാ യഥാ നാഽസ്തി സംപന്നസ്യ തഥാ മമ

ബ്രഹ്മാനന്ദേ നിമഗ്നസ്യ വിഷയാശാ ന തദ് ഭവേത്
വിഷം ദൃഷ്ട്വാഽമൃതം ദൃഷ്ട്വാ വിഷം ത്യജതി ബുദ്ധിമാൻ

ആത്മാന മപി ദൃഷ്ട്വാഽഹം അനാത്മാനം ത്യജാമ്യഹം
ഘടാവ ഭാസകോ ഭാനുഃ ഘട നാശേ ന നശ്യതി

ദേഹാവ ഭാസകഃ സാക്ഷീ ദേഹ നാശേ ന നശ്യതി
ന മേ ബന്ധോ ന മേ മുക്തി ന മേ ശാസ്ത്രം ന മേ ഗുരു

മായാമാത്ര വികാസത്വാത് മായാതീതോഽഹ മദ്വയഃ
പ്രാണാ ശ്ചലന്തു തദ്ധർമ്മൈ കർമ്മൈർ വാ ഹന്യതാം മനഃ

ആനന്ദ ബുദ്ധി പൂർണ്ണസ്യ മമ ദുഃഖം കഥം ഭവേത്
ആത്മാനം അഞ്ജസാ വേദ്മി ക്വാഽപ്യജ്ഞാനം പലായിതം

കർത്തൃത്വം അദ്യ മേ നഷ്ടം കർത്തവ്യം വാഽപി ന ക്വചിത്
ബ്രാഹ്മണ്യം കുലഗോത്രേ ച നാമ സൗന്ദര്യ ജാതയഃ

സ്ഥൂല ദേഹ ഗതാ ഏതേ സ്ഥൂലാത് ഭിന്നസ്യ മേ ന ഹി
ക്ഷുത് പിപാസാഽന്ധ്യ ബാധിര്യ കാമ ക്രോധാദയോഽഖിലാ

ലിംഗദേഹ ഗതാ ഏതേ ഹ്യലിംഗസ്യ ന വിദ്യതേ
ജഡത് പ്രിയ മോദത്വ ധർമ്മാഃ കാരണ ദേഹഗാഃ

ന സന്തി മമ നിത്യസ്യ നിർവ്വികാര സ്വരൂപിണഃ
ഉലൂകസ്യ യഥാ ഭാനുഃ അന്ധകാര പ്രതീയതേ

സ്വപ്രകാശേ പരാനന്ദേ തമോ മൂഢസ്യ ജായതേ
ചക്ഷുർ ദൃഷ്ടി നിരോധേഽഭ്രൈഃ സൂര്യോ നാസ്തീതി മന്യതേ

തഥാഽജ്ഞാനാഽവൃതോ ദേഹീ ബ്രഹ്മ നാസ്തീതി മന്യതേ
യഥാഽമൃതം വിഷാത് ഭിന്നം വിഷ ദോഷൈർ ന ലിപ്യതേ

ന സ്പൃശാമി ജഡാത് ഭിന്നോ ജഡ ദോഷാൻ പ്രകാശതഃ
സ്വല്പാഽപി ദീപകണികാ ബഹുലം നാശയേത്തമഃ

സ്വല്പോഽപി ബോധോ മഹതീം അവിദ്യാം നാശയേ തഥാ
കാലത്രയേ യഥാ സർപ്പോ രജ്ജൗ നാഽസ്തി തഥാ മയി

അഹങ്കാരാദി ദേഹാന്തം ജഗന്നാസ്ത്യഹ മദ്വയഃ
ചിദ്രൂപത്വാന്ന മേ ജാഡ്യം സത്യത്വാന്നാഽനൃതം മമ
ആനന്ദത്വാന്ന മേ ദുഃഖം അജ്ഞാനാത് ഭാതി സത്യവത്

ഞാൻ വിവേകം കൊണ്ടും യുക്തി കൊണ്ടും—ആത്മാവ്
അദ്വയനാണ് എന്ന്—അറിയുന്നു. എങ്കിലും ബന്ധം മോ
ക്ഷം മുതലായവയെ കുറിക്കുന്ന വ്യവഹാരം എന്നെ വിട്ടന്നി
ല്ല. ഞാൻ പ്രപഞ്ചത്തെ പിന്നിൽ തള്ളിയവൻ തന്നെ. എ
ന്നാൽ പ്രപഞ്ചം സത്യം എന്നതു പോലെ സർവ്വദാ സ്പഷ്ടമാകു
ന്നു. കയറു കണ്ടാൽ—പാമ്പാണ് എന്നോ മററോ തോന്നുന്നതു
ഭ്രമമാണ് എന്ന് അറിയുന്നതു്—സത്യം. അതു പോലെ സത്യ

മായി വർത്തിക്കുന്നതു് ബ്രഹ്മ സത്യം. പ്രപഞ്ചത്തിന്റെ ആധാരമായി വർത്തിക്കുന്നതു് ബ്രഹ്മ സത്യം മാത്ര മാകുന്നു. ഏതോ ജഗന്നഹി ഈ ജഗത്തു് എന്നതു്, ഇല്ലാത്തതാകുന്നു. പഞ്ചസാര കരിയിൻ നീരിന്റെ സർവ്വാംശങ്ങളിൽ ഉണ്ടു്. അതു പോലെ ഞാൻ അദ്വയ ബ്രഹ്മത്തിന്റെ രൂപത്തിൽ മൂന്നു ലോകങ്ങളുടെ സർവ്വാംശങ്ങളിൽ വർത്തിക്കുന്നു. കുമള, ഓളം എന്നിവയെ കടലിൽ എവിടേയും കാണാം: അതുപോലെ ബ്രഹ്മം മുതൽ കീടം വരെയ്ക്കുള്ള സർവ്വങ്ങളും എന്നിൽ ഏർപ്പെട്ടിരിക്കുന്നു. കുമള യാകണമെന്നു് കടലിനു് കാമമില്ല: അതു പോലെ വിഷയ ച്ചേര രസങ്ങളെ, ആനന്ദം തന്നെ ആകാര മായ ഞാൻ ആഗ്രഹിക്കുന്നില്ല. സമ്പന്നനു് ദരിദ്രതാ ദാഹം ഉണ്ടാകാറില്ല: അതു പോലെ ബ്രഹ്മാനന്ദ നിമഗ്ന നായ ഞാൻ വിഷയാശകൾക്കു് വഴിപ്പെടുന്നില്ല. വിഷവും അമൃതവും കണ്ട ബുദ്ധിമാൻ വിഷത്തെ വേണ്ടെന്നു് വയ്ക്കുന്നു: അതു പോലെ ആത്മാവിനെ അറിഞ്ഞ ഞാൻ അനാത്മാവിനെ അവഗണിക്കുന്നു. കുടത്തിൽ കാണപ്പെടുന്ന കതിരവൻ—കുടം പൊട്ടുന്ന ഘട്ടത്തിൽ—ഇല്ല എന്നാകുന്നില്ല: അതു പോലെ ശരീരത്തിൽ ഇരിക്കുന്ന സർവ്വത്തിന്റെ സാക്ഷി—ശരീരം ജീർണ്ണമാകുമ്പോൾ നശിക്കുന്നില്ല. എനിക്കു് ബന്ധം ഇല്ല. എനിക്കു് മുക്തി വേണ്ട. എനിക്കു് ശാസ്ത്രം നിരുപയോഗ മാകുന്നു. എനിക്കു്, ഗുരു യാതൊരു ഉപദേശവും നൽകേണ്ടതില്ല. ഇവയൊക്കെയും—മായ നിമിത്തം—ആവശ്യ കാര്യങ്ങളായി തെളിഞ്ഞു നില്ക്കുന്നു. ഞാനാകട്ടെ, മായയെ കടന്നു് അദ്വയനായി. ഉച്ഛ്വാസ നിശ്വാസങ്ങൾ ധർമ്മമാകയാൽ പ്രാണങ്ങൾ പാട്ടുപെട്ടു് ഇളകിക്കൊള്ളട്ടെ: കാമങ്ങൾ കയറി മനസ്സു് കത്തിക്കൊള്ളട്ടെ. എന്നാൽ ആനന്ദ ബുദ്ധി പൂർണ്ണ നായ എന്നെ, ദുഃഖം എങ്ങനെ ദുഃഖിപ്പിക്കും? എനിക്കു് ആത്മാവു് തെളിഞ്ഞു. എന്റെ അജ്ഞാനം അസ്തമിച്ചു. ഞാൻ കർത്താവാണു് എന്ന വൃഥാഹങ്കാരം എന്നെ വിട്ടോടി. ഞാൻ ചെയ്യേണ്ടതായി യാതൊന്നും ശേഷിച്ചിട്ടില്ല. ബ്രാഹ്മണത, കുലം, ഗോത്രം, നാമം, സൗന്ദര്യം, ജാതി എന്നവ ഒക്കെയും സ്ഥൂല ദേഹത്തിന്റെ സ്വത്തുകളാണു്. സ്ഥൂല ദേഹം ഞാനല്ല എന്നു് അറിഞ്ഞ എനിക്കു്, ഈ വക ഒന്നും ഇല്ല. വിശപ്പു്, ദാഹം, കണ്ണീരുകൾ, കാതടപ്പു്, കാമം, ക്രോധം മുതലായ സർവ്വം—ലിംഗ ദേഹത്തിന്റെ ആലോചനയിൽ—പെടുന്നവയാണു്. ലിംഗദേഹമല്ലാത്ത ഞാൻ, ഈ വകയെ ചിന്തിച്ചു് ക്ലേശിക്കേണ്ടതില്ല. അലസത, പ്രിയം, മോഹം എന്നവ കാരണ ദേഹത്തിന്റെ ധർമ്മങ്ങളാണു്. നിത്യനും നിർവ്വികാര സ്വരൂപനും, ആയ ഞാൻ ഇവയെ ഭാവനയ്ക്കു് വിഷയമാക്കേണ്ടതില്ല. മൂങ്ങാപ്പക്ഷി ഇംഗ പ്രഭാ പരമൈശ്വര്യവാനായ ആദിത്യനെ അന്ധകാരം എന്നു് കാണുന്നു. അതു പോലെ മൂഢൻ സ്വയം പ്രകാശ മയ നായ പരമാനന്ദത്തെ തമസ്സു് എന്നു മതിക്കുന്നു. മുകിൽ മാനത്തു് കിടന്നു് കൺ മറയ്ക്കുക നിമിത്തം—സൂര്യൻ മങ്ങി മാഞ്ഞു എന്നു്—ഭ്രമിക്കുന്നവർ ഉണ്ടു്: അതു പോലെ അജ്ഞാനം ആവരണം ചെയ്ത ജീവാത്മാവു്, ബ്രഹ്മം ഇല്ല എന്നു മോഹിക്കുന്നു. അമൃതം വിഷം അല്ല: വിഷത്തെ തീണ്ടുന്നതും അല്ല: അതു പോലെ ഞാൻ ജഡമല്ല: ജഡ ദോഷങ്ങളെ തീണ്ടുകയും ഇല്ല. തിരിയിൽ നിന്നു് വരുന്ന വെളിച്ചം തുച്ഛം തന്നെ: എന്നാൽ അതു വലിയ ക്രൂരിരുളിനെ തുരത്തുന്നു. അതു പോലെ തന്നെ അല്പമായ ജ്ഞാനം അധികമായ അജ്ഞാനത്തെ അപായപ്പെടുത്തുന്നു. കയർ—ഒരു കാലത്തിലും—ഭൂത ഭവ ഭവിഷ്യങ്ങളിൽ—പാമ്പു് ആകയില്ല. അതു പോലെ അഹം തത്വം മുതൽ എന്റെ ദേഹം വരയ്ക്കുള്ള സർവ്വം ഉൾപ്പെടുന്ന ജഗത്തു് ഞാൻ അല്ല. ഞാൻ അദ്വയനായ ഏകനാകുന്നു. ജ്ഞാന സ്വരൂപ നായ ഞാൻ ജഡനല്ല. സത്യ സ്വരൂപ നായ എന്നിൽ അനൃതം ഭവിക്കുക ഇല്ല. ആനന്ദ സ്വരൂപ നായ എനിക്കു് ദുഃഖം എവിടെ? മിഥ്യയായ വിശ്വം സത്യമാണു് എന്ന ഭ്രമം, അജ്ഞാനത്തിൽ നിന്നു് മാത്രം ഭവിക്കുന്നു.

### ഉപനിഷദഭ്യാസ ഫലം

ആത്മപ്രബോധോപനിഷദം മുഹൂർത്തം ഉപാസിതാം
ന ച പുന: രാവർത്തതേ: ന ച പുന രാവർത്തതേ.

ഈ ആത്മ പ്രബോധോപനിഷത്തിനെ മുഹൂർത്തം മാത്രം ഉപാസിക്കുന്നവൻ—പുനർജ്ജന്മത്തിനു് അധീനനാകയില്ല: പുനർജ്ജന്മത്തിനു് അധീനൻ ആകയില്ല.

ഹൈന്ദവധർമ്മസുധാകരം ൧-ാം വാല്യം വായിച്ച പണ്ഡിതന്മാരിൽ നിന്നു്
ഇവിടെ ലഭിച്ച അഭിനന്ദനങ്ങളിൽ ചിലതു താഴെ ചേർക്കുന്നു.

Writes

## Kerala Varma

### H. H. The Elaya Raja of Cochin.

*Palace,*
*Tripunithura, Cochin.*
*9th Sept., 1934.*

ഹൈന്ദവധർമ്മസുധാകരം എന്ന ഗ്രന്ഥപരമ്പരയുടെ ഭാഗവതം എന്ന ഭാഗം നാം വായിച്ചുനോക്കി. സംസ്കൃതഭാഷാ ജ്ഞാനമില്ലാത്തവർക്കു് ഹൈന്ദവ മത തത്വങ്ങളെ ഗ്രഹിക്കുന്നതിനു്, ഇതു ഒരു വലിയ സഹായമായിത്തീർന്നിട്ടുണ്ടു്. ഇതിലെ ശൈലി സരളവും സുഗമവും ആയിരിക്കുന്നു. ഉപനിഷത്തുകളിൽനിന്നും പുരാണങ്ങളിൽനിന്നും ധാരാളം ഉദ്ധാരണങ്ങളോടുകൂടിയ ഇപ്രകാരമുള്ള ഒരു ഗ്രന്ഥം നിർമ്മിച്ചതിൽ, റാവു സാഹിബ്ബ് ഒ. എം. ചെറിയാൻ അവർകളുടെ പ്രയത്നം സർവ്വഥാ പ്രശംസനീയം തന്നെ. മലയാളഭാഷയ്ക്കു് ഈ ഗ്രന്ഥപരമ്പര മൂലം സിദ്ധിക്കുന്ന ശ്രേഷ്ഠത്വം സർവ്വാഭിനന്ദനത്തെ അർഹിക്കുന്നു. ഗ്രന്ഥകർത്താവിനും തൽകൃതിക്കും നാം സർവ്വമംഗളങ്ങളും ആശംസിക്കുന്നു.

ഒപ്പു്

Writes

# H. H. Rama Varma Appan Thampuran

Member, Board of Studies, Madras University &c, &c.
*Palace, Trichur.*

റാവുസാഹിബ്ബ് മി. ഒ. എം. ചെറിയാന്റെ ഹൈന്ദവധർമ്മസുധാകരം സനാതനഹിന്ദുമതരത്നാകരത്തിൽ നിന്നുദിച്ചുയരുന്ന അഥവാ അതിൽനിന്നും മഥനംചെയ്യെടുക്കുന്ന ഒരു ദിവ്യഭാഷാരത്നമായി പരിലസിക്കുന്നു. എത്രയോ വിപുലവും അഗാധവും ദുർഗ്രാഹ്യവും ദുഷ്പ്രാപവും ആയ ശ്രൌതസ്മാർത്ത പുരാണേതിഹാസ ഗ്രന്ഥപരമ്പരയിൽ നിഗൂഢങ്ങളായി കിടക്കുന്ന ഹൈന്ദവതത്വങ്ങളെ സഞ്ചയിച്ചു ക്രമപ്പെടുത്തി, സപ്രമാണം ഉപപാദിച്ച്, സോദാഹരണം വിശദീകരിച്ച് നല്ല ഭാഷയിലാക്കുവാൻ മിസ്റ്റർ ചെറിയാൻ ചെയ്തുവരുന്ന ശ്രമം ഭഗീരഥപ്രയത്നമെന്നല്ല ബ്രഹ്മപ്രയത്നമെന്നുതന്നെ പറയണം.

ഈ വിശിഷ്ട പരിശ്രമത്തിന്റെ പ്രഥമഫലമാണ് "ഹൈന്ദവധർമ്മസുധാകരം---ഭാഗവത"മെന്ന ഭാഗം... ...ബ്രഹ്മകാണ്ഡം, രംഗകാണ്ഡം, ഉല്പത്തികാണ്ഡം, ചരിത്രകാണ്ഡം." എന്ന നാലു പ്രധാന ഖണ്ഡങ്ങളായി തിരിച്ച്, "അഥാതോ, ബ്രഹ്മജിജ്ഞാസാ" എന്ന ഉപനിഷദ്വാക്യത്തിലടങ്ങിയ ബ്രഹ്മചർച്ച മുതൽ ഭാഗവതപുരാണാന്തർഗതമായ വംശാനുകീർത്തനം വരെ ഈ സംപുടത്തിൽ അടങ്ങിയിരിക്കുന്നു. വിരാട്സ്വരൂപം, പ്രപഞ്ചോല്പത്തി, ജീവാത്മപരമാത്മഭേദം, മോക്ഷധർമ്മം, കാലദേശസ്വഭാവം, സർഗ്ഗവിസർഗ്ഗാദി വിവരണം, ഈവകയെല്ലാം ഇതിനിടയിൽ ഒതുങ്ങി. ചുരുക്കിപറയുന്നതായാൽ സർവ്വേശ്വരന്റെ സർവ്വതോമുഖമായ ഏകത്വവും നാനാത്വവും പ്രകൃതിപുരുഷ സംബന്ധത്തെക്കുറിച്ചുള്ള മതാന്തരങ്ങളും ക്രോഡീകരിച്ചു കഴിഞ്ഞു.

രാജകീയവലിപ്പത്തിൽ 275-പുറങ്ങൾ അടങ്ങിയ ഈ ഗ്രന്ഥംകൊണ്ട്, ഹൈന്ദവധർമ്മപ്രാസാദത്തിന്റെ പുറക്കൂട്ടു കൂട്ടുകഴിഞ്ഞു എന്നു കരുതാം. അതുതന്നെ മനോഹരമായിരിക്കുന്ന സ്ഥിതിക്ക് "സുധാകര"കലകൾ എല്ലാം തികഞ്ഞ് പണിതീർന്ന ആ ഉത്തുംഗസൌധത്തിനുള്ളിൽ പ്രകാശിക്കുമ്പോൾ ഉണ്ടാകുന്ന ആനന്ദം, ബ്രഹ്മാനന്ദംപോലെ അനുഭവൈകവേദ്യമായിത്തന്നെ ഇരിക്കുന്നതാണ്.

ഇത്ര ഗഹനമായ ഒരു വിഷയം ഇത്ര സുഗമമായ ഒരു ഭാഷയിൽ പ്രതിപാദിച്ചു ഫലിപ്പിക്കുവാൻ സാധിച്ചതിൽ ഞാൻ അത്യന്തം ആശ്ചര്യപ്പെടുന്നു. അതിക്ലേശാവഹമായ ഈ മഹദുദ്യമത്തിന്റെ നിർവിഘ്നപരിസമാപ്തിക്കായി ഞാൻ ജഗദീശ്വരനെ പ്രാർത്ഥിക്കുകയും, കൈരളിക്കു കിട്ടുവാൻ പോകുന്ന ഈ ദിവ്യനിധി സമ്പൂർണ്ണമായി കാണുവാൻ അത്യുത്കണ്ഠയോടു പ്രതീക്ഷിച്ചിരിക്കുകയും ചെയ്യുന്നു.

കുമാരമന്ദിരം
അയ്യന്തോൾ
തൃശ്ശിവപേരൂർ
110 കന്നി 23.

എന്ന്, കൈരളീവിധേയൻ
രാമവർമ്മ അപ്പൻതമ്പുരാൻ.

# M. R. Ry. M. Raja Raja Varma, M. A., B. L.

Retired Devasom Commissioner
*Travancore.*

റാവുസാഹേബ് ഒ. എം. ചെറിയാൻ എഴുതിയ ഹൈന്ദവധർമ്മസുധാകരം എന്ന പുസ്തകത്തിന്റെ ഒന്നാം ഭാഗം വായിച്ചുനോക്കിയതിൽ അതിനു ഭാഗവതം എന്ന സംജ്ഞയെക്കാൾ ബ്രഹ്മാണ്ഡ പുരാണം എന്നുള്ള പേരായിരിക്കും കുറേക്കൂടെ യുക്തമെന്നു തോന്നി. അതിൽ ക്രോഡീകരിച്ചിരിക്കുന്ന വിഷയങ്ങളുടെ ഗൌരവവും, വൈവിധ്യവും, കൂടാതെ ആബ്രഹ്മകീടം സ്പർശിക്കുന്ന കഥാവസ്തുക്കളും വേദോപനിഷൽ പുരാണേതിഹാസങ്ങളിൽനിന്നുള്ള ഉദ്ധാരണങ്ങളും ഒരു പുസ്തകത്തിന്റെ തോതിൽ സങ്കോചിപ്പിച്ചിരിക്കുന്നതിൽ, കവി കാണിച്ചിരിക്കുന്ന കൌശലം വിസ്മയാവഹം തന്നെ. ഇപ്രകാരം ഒരു പദ്ധതി വിഭാവനം ചെയ്ത മേധാവിത്വത്തിനുള്ള വിജയാശംസ, കേവലം സ്തുതിപാഠകമാകയില്ല.

ഹിന്ദുക്കളുടെ പുരാണങ്ങൾ കല്പനാമാത്ര സൃഷ്ടങ്ങളാണെ എന്നും: ചരിത്രദൃഷ്ട്യാ അവയ്ക്കു സാധുത്വം കല്പിക്കുന്നതു സാഹസമാണ് എന്നും: ക്രിസ്തീയ വേദപുസ്തകങ്ങളെപ്പോലെ ലോകചരിത്രത്തെയോ സമുദായ പാരമ്പര്യത്തെയോ പ്രതിബിംബിക്കുന്നവ അല്ല എന്നും: ഒരു അപഖ്യാതി പണ്ഡിതംമന്യന്മാരിൽനിന്നു മുന്നമേ ഉളവായി പാശ്ചാത്യന്മാരിൽ മാറ്റൊലിക്കൊണ്ടിട്ടുണ്ട്. ആ അന്ധവിശ്വാസത്തെ അകറ്റി ഹിന്ദുപുരാണങ്ങൾ ലോകോത്ഭവ ചരിത്രത്തെയും തദനന്തര ചരിത്രത്തെയും, മറ്റു മതഗ്രന്ഥങ്ങളോടൊപ്പം, രേഖപ്പെടുത്തിയിരിക്കുന്നവ ആണ് എന്ന്, വെളിവാക്കുവാൻ ഉദ്യമിച്ചിരിക്കുന്ന ഒരു ക്രിസ്തുമതവിശ്വാസി, സത്യമാലോചിച്ചാൽ സ്വമതസ്ഥാപകനെപ്പോലെ, പുരോഗാമികൾ ചെയ്ത അപരാധത്തിനു നിഷ്കൃതി ചെയ്യുന്നതായിട്ടു തന്നെ വേണം, ഗണിക്കാൻ.

ക്രാന്തദർശികളായ പുരാതന ഋഷിപുംഗവന്മാർ, ആകാശ ഹർമ്മ്യങ്ങളിൽ ഇരുന്നു ദിവാസ്വപ്നങ്ങൾ അനുഭവിക്കാനായി പുരാണങ്ങളെ സൃഷ്ടിച്ചു എന്നു വിശ്വസിക്കുന്നത്, അസംഗതമാണ് എന്നല്ലാതെ പറയാൻ നിർവ്വാഹമില്ല. ശിഷ്യപരമ്പരകളുടെ ജ്ഞാനോദയത്തിനായി ക്രമീകരിച്ചിട്ടുള്ള ഗ്രന്ഥങ്ങളിൽ എല്ലാം പൌരാണികന്മാർ സൂക്ഷ്മതത്വങ്ങളെ ആസൂത്രണം ചെയ്തിരിക്കുന്ന രീതി, യുക്ത്യോപദേശ മാഹാത്മ്യത്തെ ദൃഢീകരിക്കുന്നതിന് ഉതകത്തക്കവണ്ണം നിഗൂഢമാക്കിയിട്ടാണ് എന്നു വിദ്വാന്മാർക്കു മനസ്സിലാക്കാം. ഗുരുശിഷ്യപാരമ്പര്യക്രമത്തിനു പിന്തുടർന്നിട്ടുള്ളതാണ് വിദ്യ, എന്ന് ഉപനിഷത്തുകളിൽ വിവരിച്ചിട്ടുണ്ട്. സാധാരണക്കു വിളിച്ചു ചൊല്ലി പറയത്തക്കതല്ല വിദ്യ. ഗുരുകുല ക്ലേശസഹിഷ്ണുതയും, ജ്ഞാനസമ്പാദനൌത്സുക്യവും കൂടാതെ അതു ലഭിക്കേണ്ടതല്ല. അതുകൊണ്ടു പ്രമാണഗ്രന്ഥങ്ങളുടെ സൂക്ഷ്മാർത്ഥം ഗ്രഹിക്കുന്നതിന് അവയെ വായിച്ചതുകൊണ്ടു മാത്രം ആയില്ല. പുരാണങ്ങളിൽ കെട്ടുകഥയായി തോന്നിക്കുന്നവ എല്ലാം, ശാസ്ത്രതത്വങ്ങളുടേയും ചരിത്രമർമ്മങ്ങളുടേയും അർത്ഥാനുവാദങ്ങളാണ് എന്നു ഹൈന്ദവധർമ്മസുധാകരം എവിടം വായിച്ചാലും, വിശദമാകും. ഹൈന്ദവ ചിരന്തന ചരിത്രത്തെ പൂട്ടിവച്ചിരിക്കുന്ന കവാടോദ്ഘാടനമാണ്, ഇന്നു റാവു സാഹേബ് ചെറിയാൻ സാധിച്ചിരിക്കുന്നത്.

പുരാണങ്ങൾക്ക് ഒരു വിശേഷമുണ്ട്. പണ്ഡിതപാമരന്മാർക്ക് ഒരുപോലെ രുചിക്കത്തക്കവണ്ണമാണ്, അവയുടെ നിർമ്മാണസരണി. ഏതു വശത്തു നിന്നു നിരീക്ഷിച്ചാലും തദനുസരണമായ രാമണീയകത്വം അവക്കു കാണാം എന്നു മാത്രമല്ല, എത്ര ആവർത്തനംകൊണ്ടും ദ്രഷ്ടാവിന് അലംഭാവം വരികയില്ല. വായിക്കുന്തോറും പുത്തൻ പുത്തനായി തോന്നും. സനാതനമായ സത്യത്തിനല്ലാതെ, പുതുമ നില്ക്കുമോ? രാമായണവും ഭാരതവും ഇന്നും നടക്കുന്നുണ്ട്. ദേശകാലങ്ങളും നടന്മാരും മാറുന്നുണ്ട് എന്നേ ഉള്ളു. അതുകൊണ്ടറിയണം ലോകത്തിന്റെ ചക്രഗതി. അതിനെ ചതുര്യുഗ ചക്രത്തിലോ, പരിണാമ ചക്രത്തിലോ, എങ്ങനെ വേണമെങ്കിലും നിരൂപണം ചെയ്യാം. സത്യം ഒന്നു തന്നെ.

പ്രത്യക്ഷം, അനുമാനം, ഉപമാനം, പ്രമാണം എന്നുള്ള കരുക്കളുടെ സഹായം കൂടാതെ, മനുഷ്യനു ജ്ഞാനമുണ്ടാകാൻ നിർവ്വാഹമില്ല. നവീന ശാസ്ത്രങ്ങൾ പ്രത്യക്ഷാനുമാനോപജീവികളാകുന്നു: പുരാണങ്ങൾ പ്രമാണോപമാനങ്ങളെ ഏറെ ആശ്രയിച്ചിരിക്കുന്നു. ഇവയുടെ വിലയ്ക്കു താരതമ്യം ഉണ്ട് എന്നൊരു പക്ഷമുണ്ട്. അതിന്റെ സാധുത്വത്തെ ചിന്തിക്കുന്നത്, ഇവിടെ അപ്രകൃതമാണ്: എങ്കിലും ഇവയ്ക്ക് എല്ലാം മൂലം ഒന്നുതന്നെയാണ് എന്നു ശുഷ്കതാർക്കികന്മാർപോലും ഒടുവിൽ സമ്മതിക്കു തന്നെ ചെയ്യും. അതിനാൽ ഒരു ഉപായത്തിനു സത്യത്വവും മറ്റേതിനു വ്യാജത്വവും കല്പിക്കുന്നത് അസംഗതമത്രെ.

പുരാണങ്ങളുടെ സത്യത്വം, അപ്രകാരം നിഷ്പന്നമായിരിക്കെ, അവയ്ക്കുള്ള ചരിത്രപ്രാധാന്യം സിദ്ധമാണല്ലൊ. സൃഷ്ടി മുതൽ ശ്രീകൃഷ്ണചരിതാവസാനം വരെ, പുരാണങ്ങളിൽ വിവരിച്ചിട്ടുള്ള കഥകളെയാണ് മി. ചെറിയാൻ പ്രതിപാദിക്കുന്നത്. അനവധി ഗ്രന്ഥങ്ങൾ വായിച്ചു സമ്പാദിച്ചിട്ടുള്ള സംഗതികളും ഉപകഥകളും അടങ്ങിയിരിക്കുന്ന ഈ ഗ്രന്ഥപരമ്പര, ഒരു ബൃഹത് കഥാഭണ്ഡാരമെന്നോ അനവധി സ്തോത്രങ്ങളും മാഹാത്മ്യങ്ങളും ചേർത്തിരിക്കുകകൊണ്ട് ബൃഹത്സ്തോത്ര രത്നാകരമെന്നോ പറയാവുന്നതാണ്. ഇത്ര വലുതായ ഗ്രന്ഥത്തിൽ അവിടവിടെ കണ്ടേക്കാവുന്ന സ്ഖലിതങ്ങളെ ചൂണ്ടിപ്പറയുന്നതു ദോഷൈക ദൃക്കുകൾക്കു മാത്രമേ സാധിക്കൂ. എങ്കിലും മേലുള്ള പതിപ്പുകളിൽ അവയിലും ദൃഷ്ടി പതിപ്പിക്കുമെന്നു കവി വാഗ്ദാനം ചെയ്യാതിരിക്കുക ഇല്ല.

സൎക്കാർ സേവനം കഴിഞ്ഞു, അടുത്തുൺ പററിയതിനു മേൽ ഇതികൎത്തവ്യതാമൂഢരായി സമയം വ്യൎത്ഥമാക്കി കഴിക്കുന്ന വൃദ്ധ ഹിന്ദുസഹോദരന്മാൎക്കു റാവുസാഹേബ്ബ ചെറിയാൻെറ ഈ ഭഗീരഥപ്രയത്നം, ഒരു നേത്രോന്മീലനമായിരിക്കുമെന്നു സംശയമില്ല. ഈ സൽപ്രവൃത്തിക്കു സൎവ്വമംഗളം ഭവിക്കട്ടെ.

എം. രാജരാജവൎമ്മ.

---

Writes

## Mr. I. C. Chacko, B. Sc. (London)

*Trivandrum.*

ഹൈന്ദവപുരാണേതിഹാസങ്ങൾ ഇങ്ങനെ ക്രമപ്പെടുത്തി എഴുതുവാൻ സാധിക്കുമെന്ന്, ഞാൻ ഒരിക്കലും വിചാരിച്ചിരുന്നില്ല...... ...........ഇതിലെ ഭാഷയോ, അതിസുന്ദരവും ലളിതവും.........................ഗഹനങ്ങളായ ഭാഗങ്ങളും മിസ്റ്റർ ചെറിയാൻെറ പ്രതിപാദന രീതിയുടെയും ഭാഷയുടെയും സാരള്യംകൊണ്ടു്, വളരെ വിശദങ്ങളായി തീൎന്നിരിക്കുന്നു.

ഐ. സി. ചാക്കോ.

---

Writes

## M. R. Ry. O. N. Krishna Kurup, Avl.,

Scholar and Ayurvedic Physician, Quilon

................................................. ....................................................................

ഭൂപവിവരണസിദ്ധാന്തസംഗ്രഹം മുതലായി ശാസ്ത്രപഠിതാക്കൾക്കു ഉപയുക്തതരങ്ങളായ ഗ്രന്ഥങ്ങൾ യഥാവസരം സംഭാവനം ചെയ്തു ഈ മഹോപകാരി, സ്വന്തം ഭാവനാ മുകരത്തിൽ പ്രതിഭാനം ചെയ്തു ഹൈന്ദവധൎമ്മസുധാകരമാണു് ഇന്നു് കേരളീയ ഭാഷായോഷയ്ക്കു് അണിഭൂഷണമായി സമൎപ്പണം ചെയ്യുന്നതു്. അഗാധതരമായ ഈ നവീന സുധാകരമാകട്ടെ അദ്ദേഹം ഭഗീരഥപ്രയത്നം കൊണ്ടു സൃഷ്ടിച്ചതാണ്. വിജ്ഞാനരത്നങ്ങളുടെ കിരണകന്ദളങ്ങൾ സ്വയം തട്ടിത്തിളങ്ങുന്ന ഈ സുധാകരത്തിൻെറ നിൎമ്മാതാവായ നവീന ഭഗീരഥൻ, കേരളീയരായ ഹൈന്ദവസിദ്ധാന്തപക്ഷപാതികളാൽ സാദരം ആരാധനീയനാണു്. ഈ പ്രഥമ സഞ്ചികയിൽ ബ്രഹ്മകാണ്ഡം, രംഗകാണ്ഡം, ഉല്പത്തികാണ്ഡം, ചരിത്രകാണ്ഡം എന്നിങ്ങനെ ചതുഷ്കാണ്ഡങ്ങൾ ഉപന്യസിക്കപ്പെട്ടിരിക്കുന്നു. നിൎവ്വചനങ്ങൾ, വൎണ്ണനങ്ങൾ, ഉപാഖ്യാനങ്ങൾ എന്നിത്യാദിയായി വിജ്ഞാനഗ്രന്ഥോപകരണങ്ങളായ ഉപാംഗങ്ങൾ എല്ലാം ഇവയിൽ സമഗ്രമായി പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. അവ ആകമാനം, ഓരോന്നിനും പ്രത്യേകതരമായ ശൈലീവിലാസംകൊണ്ടു വിശദതരമായി പ്രസ്തരിച്ചിരിക്കുന്നു. എൻെറ ഈ അഭിപ്രായഗതികൾ അനുപപന്നങ്ങളല്ലെന്നു; ഈ രത്നാകരത്തിൽ കൂടെ സാവധാനം പൎയ്യടനം ചെയ്യുന്നവൎക്കു് സുഗ്രാഹ്യമാണ്. എന്നാൽ ഈ പ്രതിപാദ്യവസ്തുവിൻെറ മൂലഗ്രന്ഥങ്ങൾ എല്ലാം ഭാവഗഹനമായ സംസ്കൃതഭാഷയിലാണ് രചിക്കപ്പെട്ടിട്ടുള്ളതു്. പ്രൌഢമായ ഗീൎവ്വാണിയിലുള്ള അനാസക്തികൊണ്ടോ, അതൊരു ജീവൽഭാഷയല്ലെന്നുള്ള അവജ്ഞകൊണ്ടോ, ആ ഭാഷാംഗനയെ പുറം തള്ളുവാൻ മാത്രം ശീലിച്ചിട്ടുള്ളവരും, ആ ഭാഷയിൽനിന്നുമുള്ള വിവൎത്തനങ്ങളിൽ ആസ്വാദ്യതയ്ക്കു വകയില്ലെന്നു ശഠിക്കുന്നവരും ഇന്നു വളരെ ഉണ്ടു്. അവൎക്കുപോലും ഹൃദയം കുളുൎക്കുമാറു വായിച്ചു രസിക്കുവാനും, തദ്വാരാ അത്യഗാധം ആയ ഹൈന്ദവധൎമ്മപാരാവാരത്തിൻെറ പ്രക്ഷുബ്ധരമണീയമായ കല്ലോലോല്ലാസങ്ങളിൽ പ്രശസ്തമായ സഞ്ചരണപരിചയം വളൎത്തുവാനും, മാൎഗ്ഗപ്രദൎശനം ചെയ്യുന്ന ഈ മഹാഗ്രന്ഥസഞ്ചികകൾ എല്ലാം കാലവിളംബം കൂടാതെ മുദ്രണം ചെയ്തു പ്രസിദ്ധീകരിക്കുവാൻ നിസ്തുലമായ അഭിനിവേശം സഫലമാകട്ടെ. നയനാനന്ദദവും മനപ്രവീണനവും ആയ ഈ "കൎമ്മസുകൌശലം" സുപ്രസിദ്ധനായ ഈ ഗ്രന്ഥകൎത്താവിൻെറ യോഗാഭിജ്ഞതയെ, പ്രഖ്യാപനം ചെയ്യുമാറാകട്ടെ.

ഒ. എൻ. കൃഷ്ണക്കുറുപ്പ്

---

Writes

# M. R. Ry. P. Gopalan Nair, Avl.,

Commentator of Bhagavatom,

*Kollengod.*

.......................................................... ......അത്യഗാധവും അപാരവും ആയ ഹിന്ദുമതക്ഷീരസമുദ്രത്തിൽ നിങ്ങളുടെ നിശിതബുദ്ധിയാകുന്ന മന്ദരപർവ്വതത്തെ പ്രവേശിപ്പിച്ചു കടഞ്ഞെടുത്ത ഹൈന്ദവധർമ്മസുധാകരാമൃതം, അമർത്ത്യാനന്ദത്തെ ആഗ്രഹിക്കുന്ന മർത്ത്യന്മാരെ അത്യന്തം ആഹ്ലാദിപ്പിക്കുവാൻ സമർത്ഥമായിരിക്കുന്ന ഒരു അപൂർവ്വാമൃതം തന്നെ. ഹിന്ദുതത്ത്വരഹസ്യം പണ്ഡിതന്മാർക്കു പോലും സദുർഗ്രഹമായിരിക്കെ, സാധാരണന്മാർക്കുകൂടെ സുഗ്രഹമാകുവാൻ തക്കവിധം, നിങ്ങൾ ചെയ്തിരിക്കുന്ന സ്ഥിരപരിശ്രമത്തിന്റെ ഫലമായ ഈ ഗ്രന്ഥത്തെ ശ്രദ്ധാപൂർവ്വം വായിക്കുന്നവർ, മനഃപൂർവ്വം അഭിനന്ദിക്കാതിരിക്കുകയില്ല. വാക്കിനും മനസ്സിനും അഗോചരമായിരിക്കുന്ന സത്യവസ്തുവിനെ അനുഭവിച്ചറിഞ്ഞ ഋഷീശ്വരന്മാർ, ലോകാനുഗ്രഹാർത്ഥം അതിനെ പ്രതിപാദിക്കുവാൻ ഉപയോഗിച്ച ഉപനിഷദ്വാക്യങ്ങളിൽ അടങ്ങിയിരിക്കുന്ന സാരാംശത്തെ—അവരുടെ ഗംഭീരമായ ആശയത്തെ—വെളിപ്പെടുത്തുന്നതിനായി നിങ്ങൾ ഉപയോഗിച്ചിരിക്കുന്ന ലളിതഭാഷാപദങ്ങളുടങ്ങിയ ചെറിയ ചെറിയ വാചകങ്ങൾ, ആരെത്തന്നെ ആകർഷിക്കുകയില്ല? നിങ്ങളുടെ ഭാഷാനൈപുണ്യത്തെ ഞാൻ നന്നെ അഭിനന്ദിക്കുന്നു. മതത്തെ പ്രതിപാദിക്കുമ്പോൾ അഭിപ്രായവ്യത്യാസം ഉണ്ടാകാവുന്നതാണ്. നിങ്ങളാകട്ടെ ഉപനിഷദ്വാക്യങ്ങളെ അധിഷ്ഠാനമാക്കി പ്രതിപാദിച്ചിരിക്കുന്നതുകൊണ്ട്, ഭിന്നാഭിപ്രായത്തിന് അവകാശമില്ലെന്നാണ് എനിക്കു തോന്നുന്നത്. നിങ്ങളുടെ ഗ്രന്ഥവിഹാരാസക്തി, അക്ഷീണമായ പരിശ്രമസ്വഭാവം, വിവേചനാനൈപുണ്യം മുതലായ ഉത്തമഗുണരത്നങ്ങൾ ഈ ഗ്രന്ഥത്തിലേതു ഭാഗത്തും ഒരുപോലെ തിളങ്ങുന്നു. ഈ ഒന്നാം ഭാഗത്തെ തുടർന്നു കൊണ്ടുള്ള ഭാഗങ്ങളേയും യഥാക്രമം അധിക കാലവിളംബം കൂടാതെ പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കത്തക്ക വിധം പ്രോത്സാഹനം, ജിജ്ഞാസുക്കളും ഉദാരന്മാരും മഹൽകാര്യപ്രസക്തന്മാരുമായ മഹാജനങ്ങളിൽ നിന്ന്, നിങ്ങൾക്കു സിദ്ധിക്കാതിരിക്കയില്ലെന്ന് ഞാൻ കരുതുന്നു. . . . . . നിങ്ങളുടെ ഗ്രന്ഥാവലി കൈരളീദേവിയുടെ കണ്ഠത്തിൽ അപൂർവ്വരത്നാവലിയായി വിളങ്ങുവാൻ സംഗതി വരുമെന്നു തന്നെ ഞാൻ ആശിക്കുന്നു. . . . . . . നിങ്ങളുടെ ഈ ഗ്രന്ഥാവലി സകല മതങ്ങളിലും അഭേദമായി വിളങ്ങുന്ന മുഖ്യ വെളിച്ചത്തെ പ്രകാശിപ്പിക്കുവാൻ ഉപകരിക്കുന്നതാകയാൽ, ജാതിമത ഭേദ ഭാവന കൂടാതെ, എല്ലാവരും ഈ ഗ്രന്ഥാവലിയുടെ നിർവ്വിഘ്ന പ്രചാരത്തിൽ ശ്രദ്ധ പതിപ്പിക്കുന്നത് ലോകോപകാരമായി ഭവിക്കും. നിങ്ങളുടെ ഈ ഉത്തമ പരിശ്രമം ഫലമാകാൻ ഈശ്വര കാരുണ്യമുണ്ടാകണമെന്നു ഞാൻ ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു.

പി. ഗോപാലൻ നായർ.

---

Writes

# Rev. V. P. Mammen B. A.

Secretary, All India Sunday School Association.

*Tiruvella.*

ഭഗീരഥപ്രയത്നം എന്നു സാധാരണ അലക്ഷ്യമായി ചെയ്യാറുള്ള പദപ്രയോഗം നിങ്ങൾ ഈ കൃതിയിൽ അന്വർത്ഥമാക്കിയിരിക്കുന്നു. വിപുലവും ഗഹനവും ആയ ഹൈന്ദവസംഗതികൾ സംസ്കൃതഭാഷാ ജ്ഞാനമില്ലാത്ത സാധാരണന്മാർക്കുകൂടെ സുഗ്രഹമാക്കുന്നതിലേക്കു നിങ്ങൾ ചെയ്യുന്ന പരിശ്രമം, അത്യന്തം സഹായകരമായി ഭവിക്കുന്നതാകയാൽ സാമാന്യ ജനം തന്നെയും ഒരു പക്ഷേ പണ്ഡിതാഗ്രേസരന്മാരെക്കാൾ ഹൃദ്യമായി നിങ്ങളെ പുകഴ്ത്താം.

ഒരു ക്രൈസ്തവ വൈദികൻ എന്ന നിലയിൽ ഹൈന്ദവതത്വങ്ങൾ കൂടുതലായും സൂക്ഷ്മമായും ഗ്രഹിക്കുന്നതിന് അല്പാല്പമായി ഞാൻ ചെയ്തുകൊണ്ടിരിക്കുന്ന പ്രയത്നത്തിൽ, നിങ്ങൾ ആരംഭിച്ചിരിക്കുന്ന ഈ മഹാ ഗ്രന്ഥപരമ്പര ഏററം സഹായകരമായിരിക്കുമെന്നു ഞാൻ അഭിമാനിക്കയും, ശേഷം ഭാഗങ്ങളുടെ പ്രസിദ്ധീകരണം ഉൽകണ്ഠാപൂർവ്വം പ്രതീക്ഷിച്ചിരിക്കയും ചെയ്യുന്നു.

റവറണ്ട് വി. പി. മാമ്മൻ.

---

Writes

## Mr. Pannisseril Nanu Pillai

*Karunagapalli.*

### ഹൈന്ദവധർമ്മ സുധാകരം

#### നിരൂപണം

ആശ്രയിച്ചു കൃതികളുടെ സാധുത്വാസാധുത്വനിർണ്ണയം
പഴയതെന്നോ പുതിയതെന്നോ ഉള്ളതിനെ മാത്രം ആർക്കും ഒരു കൌതുകം ജനിക്കാറുണ്ടല്ലോ. പ്രാ
ചെയ്തുകൂടാ എന്നാണ് പൊതുനിയമം: എങ്കിലും പുതുതായ ഒന്നിൽ അതിന്റെ ഉല്പത്തി എന്നുകൂടി വന്നാൽ, അതിൽ വിശേഷിച്ചൊ
യേണ പ്രതീക്ഷാലക്ഷ്യമല്ലാത്ത സ്ഥാനത്തു നിന്നാണ്, അതിന്റെ ഉല്പത്തി എന്നുകൂടി വന്നാൽ, മലയാളികളുടെ ഹൃദയദരിയിൽ,
ഒരു പുതുമയും തോന്നാതിരിക്കുക ഇല്ല. സദ്ഗ്രന്ഥപാരായണ പര്യുത്സുകന്മാരായ മലയാളികളുടെ ഹൃദയദരിയിൽ,
കുറെനാളായി ഈ രണ്ടു വൃത്തിവത്തികൾക്കു ദീപ്തി കൊടുത്തുകൊണ്ടിരുന്ന, ഒരു പ്രബന്ധരത്നമാകുന്നു, ഈയിട പുറത്തു
പ്രകാശിപ്പിച്ചിട്ടുള്ള ഹൈന്ദവധർമ്മ സുധാകരം. പ്രകൃതിയിലും ആകൃതിയിലും അസാമാന്യ മഹത്വമുള്ള ഈ പ്രഥമ സ
ഞ്ചിക, താൻ തനിയെ തയ്യാറാക്കി വച്ചിരിക്കുന്ന ഇരുപതിനായിരം പുറം വരുന്ന കൈയെഴുത്തുപ്രതിയിൽ തൊള്ളായി
രം വശം മാത്രമാണ് എന്ന്, പ്രണേതാവായ ശ്രീമാൻ റാവുസാഹേബ് ഒ. എം. ചെറിയാൻ അവർകൾ എന്നോടു
പറഞ്ഞപ്പോൾ— അദ്ദേഹത്തിന്റെ അശ്രാന്തപരിശ്രമശീലത്തെയോ, അന്യാദൃശമായ അന്വേഷണ സാമർത്ഥ്യത്തെ
യോ, വിജ്ഞാനജന്യമായ അന്യമതാദരത്തേയൊ, ഏതിനെയാണ് അധികം ശ്ലാഘിക്കേണ്ടതെന്നു വിവേചനം ചെയ്യു
വാൻ എനിക്കു കഴിഞ്ഞില്ല. ഏതായാലും, വിശ്രമക്ഷണങ്ങൾ, ഒരു മഹാ നിബന്ധനത്തിന്റെ നിർമ്മാണകാര്യത്തിൽ
വിനിയോഗിക്കുവാൻ സന്നദ്ധനായ ഗ്രന്ഥകാരമഹാശയൻ, വിദ്വല്ലോകത്തിന്റെ ഹാർദ്ദമായ പ്രശംസയ്ക്കു പാത്രീഭ
വിച്ചിരിക്കുന്നു എന്നു ധീരസ്വരത്തിൽ പറയാവുന്നതത്രെ.

" മതങ്ങൾ നശിച്ചില്ല എങ്കിൽ മനുഷ്യൻ നന്നാകയില്ല " എന്നും മറ്റും യുക്തിവാദകാലക്ഷേപത്തിൽ ശക്ത
ബുദ്ധികളായ പ്രവാചകപ്രവീണന്മാർ പ്രസംഗവേദികകളിൽ ഘോഷണം ചെയ്തു, ജനതയെ പാഴ്‌വഴിക്കാക്കാൻ ബ
ദ്ധപ്പെടുന്ന ഇത്തരം കാലഘട്ടത്തിൽ—ഇത്തരം രചനകളുടെ ആവശ്യകതയെ അവർ നിഷേധിക്കാതിരിക്കുകയില്ല: ഈ
വഴിക്കുള്ള വ്യവസായത്തെ പുഛിക്കാതെയും ഇരിക്കയില്ല.

അശ്രദ്ധാലോരവിശ്വാസോ
നോദാഹരണമർഹതി

ശ്രദ്ധാശൂന്യന്മാരുടെ അവിശ്വാസം ഉദാഹരിക്കത്തക്കതല്ല—എന്നു അദ്ധ്യാത്മലോകദഗ്ധ സന്ദേഹന്മാ
രായ മഹാനുഭാവന്മാർ, അനുശാസിച്ചിരിക്കുകകൊണ്ടും ആസ്തിക്യ ബുദ്ധികളുടെ കുലപരമ്പരയും നിന്നു പോരുന്നതിനാ
ലും ഈദൃശ പ്രബന്ധങ്ങളുടെ പ്രയോജനം നിസ്തുതിഫലം സ്ഥാപിക്കാവുന്നതാകുന്നു.

പരമാത്മജ്ഞാനത്തിനു ജാതിമതഭേദങ്ങൾ ഇല്ല എന്നു പ്രസംഗിക്കുന്ന ഈ ഗ്രന്ഥത്തിന്റെ ഉദയം, നിശ്ച
യമായിട്ടും, മതാന്ധന്മാരുടെ കണ്ണുകളെ തുറപ്പിക്കാതിരിക്കുക ഇല്ല. വിശിഷ്യ ഇതു ഒരു പാശ്ചാത്യ വിദ്യാ പരിഷ്കൃത ഹൃ
ദയന്റെ തൂലികയിൽനിന്നു ആവിർഭവിച്ചതായതുകൊണ്ടു—ആധുനിക സംസ്കാരാവിഷ്ട ചിത്തന്മാരിൽ—പെട്ടെന്നു ഒരു
ഉണർവ്വ് ഉല്പാദിപ്പിക്കുന്നതിനു ഇതരാധികം ഉപയോഗപ്പെടുകയും ചെയ്യും. ജ്ഞാന ഖനിയായ ഉപനിഷത്തുകൾ, സാം
ഖ്യ യോഗ തന്ത്രങ്ങൾ, ഭഗവൽഗീത മുതലായവയിലെ രഹസ്യ തത്വ രത്നങ്ങളുടെ സൂക്ഷ്മാകന്ദുകത്താൽ അന്തർഭാഗം
ഭാസുരമാക്കിയും—ഭാഗവതാദി പല പുരാണേതിഹാസ ഗ്രന്ഥങ്ങൾ ഉൾക്കൊള്ളുന്ന ചരിത്ര കഥാവിശേഷങ്ങൾ പൂ
ർവ്വാപര ക്രമാനുരോധേന ചിത്രാകൃതിയിൽ മിക്ക ദിക്കിലും നിരത്തിയും—ഭക്തിമകരന്ദ ലഹരിയിൽ മനമലിയിക്കുന്ന മ
ധുരസ്തോത്ര മലർമാലകൾ ഇടയിടെ വിതാനിച്ചും—യശശ്ശരീരികളായി ശോഭിക്കുന്ന ചില രസ കവി കോകില
ങ്ങളുടെ കവിതാകളനാദം അങ്ങിങ്ങാസ്വദിച്ചു നിർവൃതി തടയുവാൻ അവസരം കൊടുത്തും—മന്ത്രങ്ങളുടെ ശാന്തസ്വ
ര പ്രസരംകൊണ്ടു ചിലേടം പരിപാവനപ്പെടുത്തിയും—സർവ്വ സുഭഗമായി നിർമ്മിച്ചിരിക്കുന്ന ഈ വിജ്ഞാന ഭണ്ഡാ
ഗാരം—ഒരു തരത്തിൽ അല്ലെങ്കിൽ മറ്റൊരു തരത്തിൽ എല്ലാവർക്കും ഉപകാരമാകും എന്നുള്ളതു്, അനിഷേധ്യമായ ഒരു വ
സ്തുതയാണ്. ഇമ്മാതിരി പ്രസ്ഥാനം മലയാളത്തിൽ ഇതേവരെ ഉണ്ടായിട്ടുള്ളതായി അറിവില്ല. പല ഇനത്തിൽ
വിഭവ ദുർഭിക്ഷം ഉണ്ടു് എങ്കിലും മതവിഷയകമായി അത്യന്തം ദാരിദ്ര്യം അനുഭവിച്ചു പോരുന്ന ആ സാഹിത്യശാഖയ്ക്കു്,
ഒരു അപൂർവ്വനിധി ഉദ്ധരിച്ചു കൊടുത്തിരിക്കുന്ന ഗ്രന്ഥകാരന്റെ ഏത ഭീഷ്മക മായ പരിശ്രമം ആരെല്ലാം അപലപി
ച്ചുകൊള്ളട്ടെ: പരിശ്രമം അസ്ഥാനത്തിൽ ആവുകയില്ല എന്നതു നിശ്ചയമാണ്.

വിശേഷ ബോധങ്ങൾക്കെല്ലാം അപ്പുറമായി വിളങ്ങുന്ന കേവലബോധം, പിണ്ഡബ്രഹ്മാണ്ഡാദി സകല
വും സ്വ സങ്കല്പ മാത്ര സത്താകമായി അണുപ്രായം തന്റെ വ്യാപക സ്വരൂപത്തിൽ ദർശിക്കുന്ന സർവ്വജ്ഞബോധം, എ
ല്ലാറ്റെയും തനിക്കു വെളിയിൽ അനന്താജ്ഞേയ രൂപമായും തന്നെ പരിഛിന്നനായും കാണുന്ന കിഞ്ചിജ്ഞബോധം, പ
രിഛിന്ന താദാത്മ്യാസം മൂലം കണ്ണാടിയിൽകൂടി വീണ പ്രകാശ വിശേഷത്തിനെന്നവണ്ണം അതിനുണ്ടാകുന്ന പരിവർത്ത
നം, ആ അദ്ധ്യാസശൃംഖല ഖണ്ഡിക്കുന്നതിനുള്ള മാർഗ്ഗവും മുക്തനാകുമ്പോൾ സിദ്ധിക്കുന്ന അഖണ്ഡ രസാനുഭൂതി
യും ഇത്യാദി ചൈതന്യ വിഷയക മായ നിരൂപണങ്ങൾ അടങ്ങിയ ഭാഗത്തിനു ബ്രഹ്മകാണ്ഡം എന്നും—മിഥ്യയായ
ഭൂത പ്രത്യക്ഷത്തിനു മിഥ്യാ തമസ്സും ആധാരമാകുന്ന വിധം, സാങ്കല്പിക സൃഷ്ടിക്കു ആശ്രയമായി? ഉദ്ഭവിക്കുന്ന കാലദേ
ശങ്ങളെക്കുറിച്ചു പ്രതിപാദിക്കുന്ന ഭാഗത്തിനു രംഗകാണ്ഡം എന്നും — സ്വപ്നത്തിൽ കാണുന്ന സ്വപ്നം പോലെ സ്ഥൂല
സൂക്ഷ്മരൂപത്തിൽ മുറയ്ക്കു ഓരോന്നു ആവിർഭവിക്കുന്നതിനെ വിവരിക്കുന്ന ഭാഗത്തിനു് ഉല്പത്തി കാണ്ഡം എന്നും—

ഉണ്ടായ പ്രപഞ്ചത്തിന്റെ കഥ രാജ്യചരിത്രങ്ങളെ
രിത്രകാണ്ഡം എന്നും—നാമങ്ങൾ നല്കി കാണുന്നതു് കേന്ദ്രമാക്കി വ്യാവഹാരിക ദൃഷ്ട്യാ വർണിക്കുന്ന ഭാഗത്തിനു ച
മാണ സാക്ഷ്യത്തോടുകൂടെ ഉപപാദിച്ചിരിക്കുന്ന രീതി അനുയോജ്യമായിരിക്കുന്നു. വിഷയങ്ങളെയെല്ലാം ശബ്ദപ്ര
ധാനിക്കുന്നതിൽ മാത്രം ശ്രദ്ധിക്കാതെ അതിലെ വിജ്ഞേയമായ ആദരണീയം തന്നെ. ചരിത്രകാണ്ഡം പുരാണകഥകളെ പ്രതി
ന്നതു്, സവിശേഷം പ്രാശസ്ത്യത്തെ അർഹിക്കുന്നു. ഉപദേശങ്ങൾ അവിടവിടെ പ്രകടമാക്കി പ്രവഹിക്ക
ധ്യം സ്വീകരിക്കുന്ന മതഭാഗങ്ങളെ പ്പലേടത്തും സാധകന്മാരുടെ പാകാനുസാരം പ്രക്രിയയിൽ രീതി വൈവി
ദ്വൈത പദ്ധതിയെ ലക്ഷ്യമാക്കിയാണു് ബിംബനം ചെയ്തിട്ടുണ്ട്: എങ്കിലും ഗ്രന്ഥത്തിന്റെ പോക്ക അ
എന്നു കാണുന്നതു ശ്ലാഘ്യമായിരിക്കുന്നു.

മോക്ഷസാധനങ്ങളേ കുറിച്ച വിവരിക്കുന്ന കൂട്ടത്തിൽ, ഭാഗവതോത്തമനായ മേല്പത്തൂർ ഭട്ടതിരിപ്പാടിനെ
യും അതിശയിപ്പിക്കുമാറു്, ഭക്തിക്കു പരമ പ്രാധാന്യം നല്കികാണുന്നു. "ചിത്താർദ്രഭാവമുതേ വിചിന്ത്യ ബഹുഭിഃ സി
ദ്ധ്യന്തി ജന്മാന്തരൈഃ" എന്നേ ഭട്ടതിരി പറയുന്നുള്ളു. മി. ചെറിയാൻ ആകട്ടെ, പരമപ്രേമാമൃത പ്രവാഹത്തിൽ ആ
മഗ്നനായി, തദേകരസനായി ആനന്ദനൃത്തം ചെയ്യുമ്പോൾ—"സാംഖ്യനാമ വിചാര സൂമഭ്യോ സദിതി സിദ്ധിദഃ"
എന്നു തുടങ്ങിയ വിചാരജ്ഞാനാ വിഷയക വിധിവാക്യങ്ങൾ വിസ്മരിക്കുന്നു. യോഗധ്യാനമറ വിവരിച്ചുപോയി ഒ
ടുവിൽ അദ്ദേഹം ഭഗവദ്രൂപോപാസനയിൽ ചെന്നു രമിക്കുന്നു. ഭഗവാന്റെ ദിവ്യ വിഗ്രഹം, മഹർഷിമാരുടെ മാ
ഹാത്മ്യം, മുതലായവ വർണ്ണിക്കുന്ന ഭാഗങ്ങൾ, ഭക്തിനിഷ്യാസരസത്തിൽ, തുയച്ചു സുരഭിലമാക്കി, വായനക്കാർ ഹ
ർഷബാഷ്പാകലീരതാകും വിധം, അത്ര തന്മയത്വത്തോടുകൂടി ഭാഷയിൽ പകർത്തുന്നതിനു്, തദിതരനു സാധിക്കുമെന്നു വാദി
ക്കുവാൻ, അവിടം മനസ്സിരുത്തി വായിക്കുന്നവർ ധൈര്യപ്പെടുമെന്നു തോന്നുന്നില്ല. മതഗ്രന്ഥമെന്നു കേൾക്കു
മ്പോൾ, മനസ്സിലാകാത്തതെന്നു തിപ്പെഴുതി ഒഴിഞ്ഞുമാറുന്ന സുകുമാര മതികൾ, സുധാകരത്തെ ഭയപ്പെടേണ്ട ആവശ്യ
മില്ല. ചെറിയ വാക്യങ്ങളിൽ അർത്ഥതിരോധാനം വരാതെ എത്ര കടുത്ത വിഷയങ്ങളും തെളിഞ്ഞു തിളങ്ങികാണുമാറു്,
ലളിതരീതിയിൽ, മാധുര്യാദി മനോഹര ഗുണങ്ങൾ ഇണങ്ങി, ശാന്തമായ ഇതിലെ ഹൃദ്യഗദ്യ ഗതി, ഏതു മന്ദ പ്രജ്ഞ
നും വിഷയബോധവും ആഹ്ളാദവും നല്കാതിരിക്കുക ഇല്ല. ഗദ്യശൈലിയുടെ അന്യസുലഭമല്ലാത്ത ബന്ധപാകാ
സ്വാദ്യതക്കു, ശ്രീകൃഷ്ണ രൂപവർണ്ണനം, അനന്തസ്വഭാവ കഥനം, തലവിവരണം, ശിവൻ, എന്ന ഭാഗങ്ങൾ സ്ഥാലീ
പുലാകന്യായേന ഉദാഹരിക്കാവുന്നതാണു്. ഭാഷാസാഹിത്യ സാമ്രാജ്യത്തിൽ വളരെ മുമ്പു തന്നെ മാന്യമായ സ്ഥാനം
കരസ്ഥമാക്കിയിരിക്കുന്ന മി. ചെറിയാന്റെ എഴുത്തിന്റെ കൊഴുപ്പിനെ അധികരിച്ചു്, അധികം വിസ്തരിക്കേണ്ട ആവശ്യം
ഇല്ല.

അവിശ്വാസികളുടെ അപഥത്തിൽകൂടെ അല്ല എങ്കിലും, ഈ ഗ്രന്ഥഗതമായി ശ്രദ്ധാലുക്കളും ചില വിപ്ര
തിപത്തികൾ കൊണ്ടുവന്നേക്കാം.

പുരാണ ന്യായ മീമാംസാ
ധർമ്മ ശാസ്ത്രാംഗ മിശ്രിതാഃ
വേദാഃ സ്ഥാനാനി വിദ്യാനാം
ധർമ്മസ്യ ച ചതുർദ്ദശ

ഇങ്ങനെ ധർമ്മത്തിന്റെ സ്ഥാനങ്ങൾ പതിന്നാലായി വിഭജിച്ചിരിക്കെ, ഒരു പുരാണത്തേയും, കുറെ ഉപനിഷന്മന്ത്രങ്ങ
ളെയും, ഒന്നുരണ്ടു ദർശനങ്ങളുടെ ചില അംശങ്ങളെയും മാത്രം ആധാരമാക്കി എഴുതപ്പെട്ടിരിക്കുന്ന ഒരു പുസ്തകം,
ഹൈന്ദവ ധർമ്മ സുധാകരം എന്ന നാമത്തിനു അർഹമാകുമൊ എന്നായേക്കാം ഒന്നാമത്തെ വികല്പം.

വിദ്യാധനങ്ങളുടെ ഈ ശാഖോപശാഖകളെല്ലാം ചതുർവർഗ്ഗസാധനങ്ങളായ ജ്ഞാനകർമ്മങ്ങളെ മാത്രമെ
പരമലക്ഷ്യമാക്കുന്നൊള്ളു എന്നു അവ സൂക്ഷ്മമായി പരിശോധിച്ചാൽ കാണാം. ജ്ഞാനം, അതിനു സഹായകമാ
യ ഭക്തി, യോഗം, അവയുടെ സാധകങ്ങളായ ചരിതം, കർമ്മം, നിയമം, ഇത്യാദി എല്ലാം പ്രസ്തുത ഗ്രന്ഥത്തിൽ സവി
ശേഷം പ്രതിപാദിച്ചിട്ടുണ്ടു് എന്നു മേൽ സൂചിപ്പിച്ചു കഴിഞ്ഞു. കർമ്മപദ്ധതി, ഗീതയെ ക്കുറിച്ചു ചിന്തിക്കുന്ന ദിക്കിൽ വി
സ്തരിക്കുന്നതാണു് എന്നു പറഞ്ഞു വച്ചിട്ടും ഉണ്ടു്. ആ സ്ഥിതിക്കു ഭിന്നപ്രസ്ഥാനപാരാവാരങ്ങളിൽ പരമസാര രൂപ
മായി ലയിച്ചിരിക്കുന്ന അമൃതം കടഞ്ഞെടുത്തു്, ഇതിൽ നിക്ഷേപിച്ചിട്ടുണ്ടു് എന്നു വരുന്നു. അതുകൊണ്ടു നാമധേയം
ഈ കൃതിക്കു സർവ്വഥാ യോജിക്കുന്നു എന്നല്ല, സാഭിപ്രായഗർഭം കൂടെയാണു് എന്നും സ്ഥാപിക്കുന്നതിൽ ആക്ഷേപത്തി
നു വഴിയില്ല.

ബ്രഹ്മം അജ്ഞേയമാണു് : സച്ചിദാനന്ദം അജ്ഞാതവും അജ്ഞേയവും തന്നെ : സത്തു് എന്നതു നാസ്തികത്വ
വും, ജ്ഞാനം അറിയാത്തതും അറിയപ്പെടാത്തതും ആകുന്നു. ആനന്ദം ദുഃഖാഭാവമാണു് : എന്നിങ്ങനെ പറഞ്ഞിരി
ക്കുന്നതു അഗ്നൊസ്റ്റിസത്തെയും നാസ്തികവാദത്തെയും അനുഗ്രഹിക്കുന്ന വിധം, സമ്പ്രദായ ദോഷ ദുഷ്ടമായിരിക്കുന്നു
എന്ന ശങ്കയ്ക്കു് ഇടം കൊടുത്തേക്കാം. എന്നാൽ ബഹിർമുഖനായ മനുഷ്യൻ അവന്റെ സഹബോധം കൊണ്ടു അളക്കു
വാൻ തുടങ്ങിയാൽ—പ്രത്യഗ് ദൃഷ്ടിമാത്രമായ ആ സത്യ വസ്തുവിനെ ഈ വിധമെല്ലാമെ തോന്നു എന്നെ ഗ്രന്ഥകർത്താ
വു ഈ വിവരണം മൂലം സമർത്ഥിക്കുന്നുള്ളു. "ത താവ ദയ മേകാന്തേനാ ƒ വിഷയഃ, അസത് പ്രത്യയ വിഷയ
ത്വാത്" ഞാൻ എന്ന അനുഭവത്തിനു വിഷയമായിരിക്കുക കൊണ്ടു ഈ ആത്മാവു കേവലം അവേദ്യനല്ല—എന്നിങ്ങ
നെ പരജാഗ്രത്തിൽ ഉണർന്നു്, പരമാർത്ഥം കണ്ട അദ്വൈത ഗുരു, ശ്രീ ഭഗവദ് പാദാചാര്യർ നിർദ്ദേശിക്കുന്ന വിധമുള്ള
ആത്മാവിന്റെ, സഹജമായ സ്വസംവേദ്യതയും മറവും നിരാകരിക്കുന്നതായി ഊഹിക്കുവാൻ ന്യായം കാണുന്നില്ല.
താനുണ്ടു് എന്നു ബോധിക്കുന്നതിനു ആരും അന്യപ്രമാണം ആവശ്യപ്പെടുമെന്നു തോന്നുന്നില്ല. ഇന്ദ്രിയാദികളുടെ ജ്ഞാ

ന മാന ദണ്ഡ മായ പ്രത്യക്ഷാദിക്ക വിഷയമാകുന്നില്ല എന്നു ഹേതുവാദം ചെയ്തു, സ്വ സത്തയെ നിഷേധിക്ക വാനും ആക്കും കഴിയുന്നതല്ല. അതിനു ഒരുമ്പെടുന്നവരെ

ജിഹ്വാ മേ ƒ സ്തി ന വേത്യുക്തിഃ
ലജ്ജായൈ കേവലം യഥാ
ന ബുധ്യതെ മയാ ബോധോ
ബോധസ്യ ഇതി താദൃശീ

നിൻെറ ബോധത്തെ നീ അറിഞ്ഞില്ല : അറിവിച്ച തരണം എന്നു പറയുന്നതു്, നിനക്ക നാക്കുണ്ടോ ഇല്ലയോ എന്നു നീ ചോദിക്കും പോലെ കേവലം ലജ്ജാകരമായിരിക്കുന്നു—എന്നു്, വിഷയ വ്യുല്പത്തി ഉല്പാദകമായ ഉദാഹരണപൂർവ്വം, ഒരു ദിവ്യാചാര്യൻ പരിഹസിക്കുന്നതു്, ഇവിടെ കാര്യ്യ സാര ദശനത്തിനു കുറേക്കൂടെ വെളിച്ചം നല്കും. ജഡദൃഷ്ടിക്ക വിഷയമാകാത്തതു ആത്മദൃഷ്ടിക്ക വിഷയമാകും. ഒരു വസ്തു ഒരു രൂപത്തിൽ പ്രത്യക്ഷമാകാത്തതുകൊണ്ടു്, അതില്ല, എന്നു പറഞ്ഞുകൂടാ എന്ന ന്യായം കാണിച്ച സുധാകരവും ഇതാ ഈ പക്ഷത്തെ പിൻതാങ്ങുന്നു. അങ്ങനെയിരിക്കെ, അഗ്നൊസ്റ്റിസത്തിനും മററും എന്തു പ്രസക്തിയാണു്, ഇവിടെ ഉള്ളതു്.

...................................................................

...................................................................

"ഋതം പിബന്തൌ സുകൃതസ്യലോകേ
മഹർഷയഃ സപ്ത പൂർവ്വേ ചത്വാരൊ മനവഃ തഥാ.

ഇവയുടെ അത്ഥത്തിൽ തനിക്ക തോന്നിയ വികല്പം, ഗ്രന്ഥകാരൻ സ്വയം ഒരുവിധം പൊക്കിക്കാണുന്നു. ആദ്യത്തതിൽ തോന്നുന്ന അത്ഥദോഷം ഛത്രന്യായേന പരിഹരിക്കാവുന്നതാണു്; അപ്പോൾ സ്വകമ്മത്തിൻെറ അനുവൃത്തി, അതിവ്യാപ്തി വിട്ടു ജീവാത്മാവിൽ തന്നെ ഒതുങ്ങി നിന്നുകൊള്ളും. രണ്ടാമത്തതു്, സപ്തമഹഷയഃ—ഭൃഗ്വാ ദയഃ—പൂർവ്വേ ചത്വാരഃ—സനകപ്രഭൃതയഃ—തഥാ മനവഃ—ഭൃഗു തുടങ്ങിയ ഏഴ ഋഷിമാർ, അവക്ക മുമ്പുണ്ടായ സനകാദി നാലു മഹഷികൾ, അപ്രകാരം മനുക്കൾ—എന്നു അന്വയിക്കണം. അങ്ങനെ ആയാൽ ആറു മനുക്കളുടെ കാലം കഴിഞ്ഞിരിക്കുന്ന കല്പഘട്ടത്തിൽ, കൃഷ്ണൻ നാലു പേരുടെ കാലമേ കഴിഞ്ഞുള്ളൂ എന്നു പറയുന്നു—എന്നു ദോഷശങ്ക കൂടാതെ കഴിക്കാം.

ഈ നിരൂപണം വളരെ ദീഷിച്ചുപോയിരിക്കുന്നു. എന്നാൽ ഗ്രന്ഥത്തിൻെറ വലിപ്പത്തിൽ കൂട്ടി നോക്കുമ്പോൾ, ഇതു് അണുപ്രായമാണു്. ഇതിൽനിന്നു ഗ്രന്ഥമാഹാത്മ്യം ഏതാണ്ടു് വെളിവാകുന്നുണ്ടു് എങ്കിൽ എൻെറ ശ്രമം സാത്ഥകമായി എന്നു ആശ്വസിക്കാം. അച്ചടിയിൽ അക്ഷന്തവ്യമായ അക്ഷരപിഴ അവിടവിടെ കാണുന്നതു് എങ്ങനെ എങ്കിലും പരിഹരിച്ചാൽ കൊള്ളാം.

അദ്വൈത വസ്തു സ്ഥിതിയെ ആലംബ കേന്ദ്രമാക്കിക്കൊണ്ടു ബഹുമുഖമായി വിഷയ വിചാര ശിഖ വികസിപ്പിക്കുന്ന ഈ മഹാ പ്രബന്ധദീപം അദ്വിതീയമായി സവ്വോൽക്കഷേണ സവ്വദാ പ്രകാശിക്കട്ടെ. സഹൃദയാദരണീയനായ ഗ്രന്ഥകാരൻ "ക്ഷീണിക്കാത്ത മനീഷയും മഷിയുണങ്ങിടാത്ത പൊൻപേനയും "വാണിക്കായി" എന്നും "ഉഴിഞ്ഞു" സിദ്ധികൾ നേടട്ടെ। അതിനു സവ്വാന്തര്യാമി സദാ സഹായിക്കട്ടെ.

പന്നിശ്ശേരിൽ നാണുപിള്ള

---

Writes

Brahmasri

Punnaseri Nampi Neelacanta Sarma Avl.

Reputed South Indian Sanskrit Scholar, and
Retired Principal, Sanskrit College,
*Pattambi, Malabar.*

...........അനേകം വിഷയങ്ങളെ അതുകളുടെ സംഭവകാലം അനുസരിച്ച ക്രമീകരിച്ചതു ഭംഗിയായിരിക്കുന്നു. ഇങ്ങനെ അനേകം ഗ്രന്ഥങ്ങളെയും വിമശിച്ച ഒരു മഹാ ഗ്രന്ഥത്തെ നിമ്മിക്കുവാൻ സാധിക്കുമെന്നതു പ്രത്യക്ഷം കാണുന്നതു വരെ ആക്കും വിശ്വസിക്കുവാൻ പ്രയാസമായിരിക്കും.........................സംസ്കൃതം ഇംഗ്ലീഷ് മലയാളം ഈ ഭാഷകളിൽ അഖണ്ഡിതമായ വൈദുഷ്യവും ആത്യന്തികമായ ക്ലേശസഹിഷ്ണുതയും, സാർവദികമായ പരിശ്രമവും സദ്വിഷയത്തിലുള്ള ശ്രദ്ധയും, ഒരുമിച്ചു ഒരാളിൽ ഇരിക്കുന്നുണ്ടെങ്കിൽ ആ ആളെക്കൊണ്ടല്ലാതെ ഈ മാതിരി കാര്യ്യം സാധിക്കാൻ കഴിയുന്നതല്ല.... .................ഇങ്ങനെ ഒരു പരിശ്രമം ഇതിനു മുമ്പു് ആരെങ്കിലും ചെയ്തതായി എൻെറ അറിവിൽ പ്പെട്ടിട്ടില്ല...................ഭാഗവതം, രാമായണം, ഭാരതം ഈ മൂന്നു ഗ്രന്ഥങ്ങളെ സവിശേഷമായും മററു പുരാണങ്ങളെ സാമാന്യമായും വിമർശിച്ചു്, സംഭവകാലാനുസാരേണ ഈ ഗ്രന്ഥ പര

മ്പരയിൽ ക്രമീകരിച്ചിരിക്കുന്നു,.....................
ക്രമപ്പെടുത്തിയതു പോലെ, ഹൈന്ദവതത്വങ്ങളെ.....................ശ്രീമാൻ ചെറിയാൻ ചരിത്രത്തെ ഭാഗവതാദി ഗ്രന്ഥങ്ങളനുസരിച്ചു
പലേ ഉപനിഷത്തുകളെയും ആധാരമാക്കി പ്രതിപാദിക്കുന്നതിനു ശ്രുതിശിരസ്സുകളെന്നു വിളിക്കപ്പെട്ടു വരുന്ന
കഴിയുന്നതല്ല.....................ശ്രീമാൻ സ്വീകരിച്ചിരിക്കുന്നതിൻെറ ഔചിത്യം ആരാലും അപലപിക്കപ്പെടുവാൻ
വാക്യശൈലിയും, അതിസരളമായ രീതിയും, ചെറിയാൻ സ്വീകരിച്ചിരിക്കുന്ന വാക്യസംക്ഷേപവും, നിസർഗ്ഗ സുന്ദരമായ
ലെ തന്നെ മനസ്സിലാകാൻ കഴിയത്തക്കവണ്ണം വിഷമമായ വിഷയത്തെ കൂടി വിദ്വാന്മാക്കും അവിദ്വാന്മാക്കും ഒരുപോ
മഹാ ഗ്രന്ഥത്തിലെ വാക്യങ്ങളുടെ ചേർത്തിട്ടുള്ളതു ഈ ഗ്രന്ഥത്തിൻെറ ഒരു പ്രത്യേക ഗുണമാകുന്നു. ഈ
തിരിക്കുകയില്ലെന്നു് എനിക്കു സാരസ്യവും, സാരളൃവും കൂടി വായനക്കാരുടെ മനസ്സിൽ അതുകളെ തള്ളിക്കയററാ
ർഷിന്മാരുടെ വർണ്ണനകൾ ധൈര്യമായിപ്പറയുവാൻ കഴിയുന്നതാകുന്നു. വ്യാസൻ, വാല്മീകി മുതലായ പരമാചാ
കളെ കോട്ടമോ ലോകോത്തരങ്ങളാണെന്നു്, സാഹിത്യ വിമർശകന്മാർ അഭിപ്രായപ്പെടുന്നുണ്ടല്ലോ. അവ
ന്മാക്കു് കറവൊ കൂടാതെ മലയാളഭാഷയിൽ കൊണ്ടുവന്നു ഭംഗിയാക്കി ചേർത്തു് കഥാപാരായണ പരായണ
പയോഗപ്രദമായും അനുഗ്രഹമായും കേരളഭാഷയ്ക്കു് അപൂർവ്വാലംകരണമായും കല്പിക്കാവുന്നതാകുന്നു. ഇത്ര ഉൽകൃഷ്ടമായും ഉ
വിചാരിക്കുന്നതുപോലെ, സരസമായും ഒരു പുസ്തകം അല്ലെങ്കിൽ പുസ്തകപരമ്പര, മലയാളഭാഷയിൽ ഇദംപ്രഥമമാണെന്നു
ഭാവികാലത്തിൽ ദുർല്ലഭമാണെന്നു് സംഭാവനം ചെയ്യാവുന്നതാകുന്നു.

ഹൈന്ദവധർമ്മ സുധാകരം എന്ന നാമം ഇതിലുള്ള വിഷയങ്ങളെ പര്യാലോചിച്ചു നോക്കുമ്പോൾ അ
തുകളെ സംഗ്രഹേണ ക്രോഡീകരിച്ചതാകയാൽ ഉചിതം തന്നെ. ഇതിലെ ധർമ്മ ശബ്ദം ധർമ്മത്തിൻെറ മൂല തത്വങ്ങ
ളേയും ധർമ്മാനുസാരിയായ ചരിത്രങ്ങളേയും പ്രതിപാദിക്കുന്നു എന്നുള്ളതു പ്രത്യക്ഷമാണു്. അവകൾക്കു സാധുത്വം
ആര്യന്മാർ മാത്രമല്ല നിർമ്മത്സരന്മാരായ മററാളുകളും സമ്മതിക്കാതിരിക്കുന്നതല്ല. അവകൾക്കു് ഈ ഗ്രന്ഥം തിർച്ച
യായും ഒരാകരം തന്നെയാണു്. ആകരങ്ങളിൽ അനേകം രത്നങ്ങൾ ഉത്ഭവിക്കുന്നതാണല്ലോ. കവി സാർവ്വ
ഭൌമൻ അതു നിമിത്തം തന്നേ "മണി രാകരോത്ഭവഃ" എന്നു പ്രതിപാദിച്ചിരിക്കുന്നു. ആകരത്തിൽ നിന്നു മണി
കളെ എടുക്കുന്നതു പോലെ, ഇതിൽ നിന്നു ധർമ്മ രത്നങ്ങളെ സൂക്ഷ്മ ദൃക്കുകൾക്കു് എടുക്കാനും സംസ്കരിക്കുവാനും, ധ
രിക്കാനും അന്യന്മാരെ ധരിപ്പിക്കാനും കഴിയുന്നതാകുന്നു.

ഈ ഗ്രന്ഥപരമ്പരയെ പ്രസിദ്ധപ്പെടുത്തേണ്ടതിനു ധർമ്മ നിഷ്ഠയും ധർമ്മത്തിൽ ആദരവും ഉള്ള എല്ലാവ
രും സ്വീയ ശക്ത്യനുസാരേണ സഹായിച്ചുകൊടുക്കാതിരിക്കുന്നതല്ല. ധർമ്മരാജ്യത്തിൻെറ ഒരു പ്രധാന പ്രജയും കേര
ള ഭാഷയ്ക്കു പ്രചുര പ്രചാരത്തെയും പരിപുഷ്ടിയെയും ഉണ്ടാക്കിക്കൊടുക്കുവാൻ ബദ്ധകങ്കണനും തദേകതാനത നിമിത്തം
ഫലോദയം വരുംവരെ പ്രവർത്തിക്കുമെന്നു വിശ്വസിക്കപ്പെടാവുന്ന ആളും ആയ ശ്രീമാൻ ചെറിയാൻ ആ ധർമ്മരാജ്യ
ത്തിൽ നിന്നും മററു മലയാള രാജ്യപ്രദേശങ്ങളിൽ നിന്നും മാത്രമല്ല ധർമ്മകാര്യാദി ലാഷകന്മാരായ ഇതരന്മാരിൽ നി
ന്നും സാഹായ്യം ലഭിക്കേണ്ടതിനും, തദ്വാരാ ഇതിൻെറ പ്രസിദ്ധീകരണം പൂർത്തിയാക്കേണ്ടതിനും ഞാൻ ഹൃദയപൂർവ്വം
ആശംസിക്കുന്നു.

അന്യ മതക്കാരനായ ഈ പുസ്തക പ്രണേതാവു് ഇങ്ങനെ ഹൈന്ദവ ധർമ്മ സുധാകരം എന്ന പേരും, ത
ദനുരൂപങ്ങളായ വിഷയങ്ങളും അടങ്ങിയ ഒരു പുസ്തകം നിർമ്മിച്ചതു പര്യാലോചിച്ചാൽ, അദ്ദേഹം പൂർവ്വജന്മത്തിൽ പു
ണ്യാശ്രമ വാസിയായ പുരുഷശ്രേഷ്ഠനും തപസ്വിയും ഉത്തമ ബ്രാഹ്മണനും ആയിരുന്നു എന്നും; അസംഭാവിതമാ
യ് വന്നു ചേർന്ന ഏതോ കർമ്മ വിശേഷം നിമിത്തം, ഇപ്പോൾ അന്യമതാലങ്കാരഭൂതനായി ജനിച്ചതാണു് എന്നും, വി
ചാരിക്കേണ്ടതായി തോന്നുന്നു.

ശ്രൌതഃ സ്മാർത്ത ഇതി ദ്വിധാഽപ്യ സുമഹാ-
ധർമ്മഃ പൃഥാം പാവനീം
പ്രാപ്യഃ സാമയികീം ഭിദാ മുപഗതോ
നാനാവിധ ശ്ചാഽപരഃ
യ സ്സ്യാഽദിമ തത്വസാര മഖിലം
സംവേദയൻ ലാളിനീം
സ്വീകുർവ്വൻ ജയതാത് ഭൃശം പ്രതിപദം
ഗ്രന്ഥോ മഹീയാ നയം

പുന്നശ്ശേരി നമ്പി നീലകണ്ഠ ശർമ്മാ.

---

Writes

## M. R. Ry. V. Rama Sarma Avl.

Double Mahopadhyaya, *Quilon.*

....................................................................................................................................

........................................................ മലയാളഭാഷയിൽ എഴുതി ഫലിപ്പി ...........ഭക്തിരസവും സാഹിത്യരസവും ഒന്നുപോലെ പ്രവഹിക്കുന്ന ഒരു ഗ്രന്ഥം മലയാളഭാഷയിൽ എഴുതി ഫലിപ്പി ക്കുന്നതിന് ............റാവുസാഹിബ് ഒ. എം. ചെറിയാൻ അവർകളെ ഒഴിച്ചു വല്ലവൎക്കും സുസാദ്ധ്യമാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഹിന്ദുക്കളുടെ ധൎമ്മാചാരങ്ങളെ സോപപത്തികമായി ഗ്രഹിക്കുന്നതിനും, ഭക്തിരസം തുളുമ്പുന്ന സംസ്കൃത മലയാള സ്തോത്രങ്ങളെ അനുദിനം പാരായണം ചെയ്യുന്നതിനും, പദലാളിത്യത്തിലും മററും സുപ്ര സിദ്ധനായ കുഞ്ചൻനമ്പ്യാരെയും അതിശയിക്കുന്ന സന്ദൎഭങ്ങളോരണിയെ മലയാള ഗദ്യഭാഷയിൽ ശ്രവിച്ച് ആനന്ദി ക്കുന്നതിനും, പരബ്രഹ്മത്തെക്കുറിച്ചുള്ള വിവിധാഭിപ്രായങ്ങളെ വിമൎശിച്ച് ആ സച്ചിദാനന്ദസ്വരൂപത്തെ മനനം ചെ യ്യുന്നതിനും അത്യന്തം ഉപകരിക്കുന്ന "ഹൈന്ദവധൎമ്മ സുധാകരം" എന്ന ഈ ഗ്രന്ഥത്തെ ഹൈന്ദവ ധൎമ്മ ലോലുപനായ ഏവനും വായിച്ചു രസിച്ചു സുദീൎഘമായ ഈ അശ്രാന്തപരിശ്രമത്തെ സഫലീകരിക്കുന്നതിനു ജഗദീശ്വരൻ പ്രസാദിക്കു മാറാകട്ടെ.

വി. രാമശൎമ്മാ.

---

Writes

## A. Rama Pai, M. A., B. L.,

High Court Vakil,

*Travancore.*

ഹൈന്ദവ പുരാണേതിഹാസങ്ങളാകുന്ന മഹാസമുദ്രത്തെ മഥനംചെയ്ത് അവയിൽ അടങ്ങിട്ടുള്ള അനവ ധി അമൂല്യരത്നങ്ങളെ ആധുനിക രുചിക്കു യോജിക്കുന്ന വിധത്തിൽ ക്രമപ്പെടുത്തിയും, അനാവശ്യമായ ആവൎത്തനങ്ങ ളെ കൂടാതെ കഴിച്ചും, ഈ മഹാ ഗ്രന്ഥത്തെ നിബന്ധിച്ച ഈ പണ്ഡിതനോടു ഹിന്ദുക്കൾക്കുള്ള കടപ്പാട് എളുപ്പത്തിൽ തീൎത്തുകളയാവുന്നതല്ല.................ഏതാദൃശമായ ഒരു ഗ്രന്ഥനിൎമ്മാണത്തിനു പൎയ്യാപ്തന്മാരായി വേറെ അധികം പേർ കേരളത്തിൽ ഉണ്ടായിരിക്കുമെന്നു തോന്നുന്നില്ല.......... സ്വമതത്തേപ്പററി ശരിയായ ഒരു ബോധം നല്കുന്നതിനു സ ൎവ്വഥാ സമൎത്ഥമായ ഈ ഗ്രന്ഥത്തിന്റെ ആവിൎഭാവത്തിൽ ഹിന്ദുക്കൾ ചരിതാൎത്ഥന്മാരാകാവുന്നതാണ്.................. കിംബഹുനാ എല്ലാ കേരളീയ ഹിന്ദുക്കളുടേയും ഉദാരമായ പ്രോത്സാഹനത്തെ ഹൈന്ദവ ധൎമ്മ സുധാകരം അൎഹിക്കുന്നു ണ്ട് എന്നു നിസ്സംശയം അഭിപ്രായപ്പെടാം.

എ. രാമപ്പൈ.

---

Writes

Brahmashri

## Pandithan E. V. Raman Namboothiry Avl.,

*Koduthuruthy, Voikom.*

....................................................................................................................................

എന്ത്? ശ്രീമാൻ ചെറിയാൻ അവർകൾ ഹൈന്ദവ വിജ്ഞാനസൎവ്വസ്വത്തെ ഒരു ചുളുകത്തിൽ ആചമിച്ചു കളഞ്ഞു വോ? ഒരു ചിമിഴിൽ അണച്ചു ഒതുക്കിക്കളഞ്ഞുവോ? എന്നോ? അതേ, അതേ, അദ്ദേഹം അതത്രയും ദൃഷ്ടാന്തം ചെയ്ത്, ഹൃദിസ്ഥവും, പുസ്തകസ്ഥവും ആക്കിക്കഴിഞ്ഞു.... .... .... .... .... ....റാവുസാഹിബ് ഒ. എം. ചെറിയാൻ അ വർകൾ കേരളമാക്സ്മുള്ളർ തന്നെ ആയി.... .... .... .... ....ഹൈന്ദവ ധൎമ്മ സുധാകരമാകട്ടെ അദ്വിജകൃതമെ ന്നല്ല അഹിന്ദുകൃതവുമാണ്. അല്ലയോ മാമൂൽപ്രിയരായ കേരളീയരെ, കേരള ദേവന്മാരെ, നിങ്ങളുടെ ആത്മപോ ഷണമായ ഈ ധൎമ്മ സുധാകരത്തെ അഹിന്ദുജന്യമെന്നു വിചാരിച്ചു കൈക്കൊള്ളാതിരിക്കുമോ? .... .... ....അതു് അ ബദ്ധമാവും.... .... ....കേരളത്തിലെ പ്രശസ്ത ഗദ്യകാരന്മാരുടെ മുന്നണിയിൽ പല വ്യാഴവട്ടങ്ങൾക്കു മുമ്പു ത ന്നെ പദമുറപ്പിച്ച പണ്ഡിത പ്രകാണ്ഡമാണ് മി. ഒ. എം. ചെറിയാൻ. ഒരു തരത്തിലല്ലെങ്കിൽ മറെറാരു വി ധത്തിൽ അദ്ദേഹത്തിന്റെ ശിഷ്യപ്രശിഷ്യന്മാരല്ലാതെ ഇന്നത്തെ എഴുത്തുകാരിൽ ഏറെപ്പേർ ഉണ്ടായിരിക്കുകയില്ല. എന്നിരിക്കെ ഈ കൃതികളുടെ വാചകരചനാചാകചക്യാദികളെപ്പററി ആരുമൊന്നും വിശേഷിച്ചു പറയാതിരിക്കുകയ ല്ലേ ഉചിതം!

ഇ. വി. രാമൻ നമ്പൂതിരി.

---

## Srimathi V. K. Lakshmikutty Amma Nethyar Amma Avl., Consort to H. H. The Elaya Raja of Cochin.

*Palace. Tripunithura*

ഭാഗവതത്തെ ഇങ്ങനെ സംഗ്രഹിച്ച് ഇപ്പോഴത്തെ ജനങ്ങൾക്ക മനസ്സിലാകത്തക്കവിധം എഴുതിയതിനെ അഭിനന്ദിക്കുവാൻ സ്വാമി വിവേകാനന്ദൻ ജീവിച്ചിരിക്കേണ്ടതായിരുന്നു എന്നു മാത്രമാണ് എനിക്ക പറയുവാനുള്ളത്.

വി. കെ ലക്ഷ്മിക്കുട്ടി അമ്മ,
നേത്യാരമ്മ.

---

Writes

## M. R. Ry.

## Rao Sahib Mahakavi Ullur, S. Parameswara Iyer Avl., M. A., B. L.,

*Retired Dewan Peishkar, Travancore.*

.......................................................................................................................

.......................................................................................................................പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഈ സഞ്ചികയുടെ ഓരോ പുറവും മി. ചെറിയാന്റെ അഗാധമായ പാണ്ഡിത്യത്തിനും, തീക്ഷ്ണമായ ബുദ്ധിക്കും, നിസ്തന്ദ്രമായ വ്യവസായത്തിനും നിദർശനമാകുന്നു. ഇംഗ്ലീഷ്, സംസ്കൃതം, മലയാളം ഈ മൂന്നു ഭാഷകളിലും അസാമാന്യമായ വൈദുഷ്യവും, അഭിനന്ദനീയമായ ക്ലേശസഹിഷ്ണുത്വവും കൂടാത്ത ഒരാളെക്കൊണ്ട് ഈ തരത്തിൽ ഒരു മഹാഗ്രന്ഥം നിർമ്മിക്കുവാൻ ഒരിക്കലും സാധിക്കുന്നതല്ല. റാവുസാഹിബ് ചെറിയാൻ ഈ സദ്വ്യവസായത്തിനു പുറപ്പെട്ടതു കേരളീയരുടെ ഭാഗ്യമാകുന്നു...............

ഉള്ളൂർ പരമേശ്വരയ്യർ.

---

Writes

## Mr. Malloor Govinda Pillay, B. A., B. L.

Retd. Law College Principal
*Trivandrum.*

മഹാത്മൻ,

താങ്കൾ സൌജന്യപൂർവ്വം അയച്ചുതന്ന ഹൈന്ദവ ധർമ്മ സുധാകരം കിട്ടി. അതു ഞാൻ ആദ്യവസാനം വായിച്ചുനോക്കി. ഹിന്ദുക്കളും മലയാളഭാഷയും നിലനില്ക്കുന്നേടത്തോളം കാലം, താങ്കളെ കൃതജ്ഞതയോടുകൂടെ സ്മരിക്കുവാൻ, ഈ ഗ്രന്ഥമല്ലാതെ മറ്റൊന്നും ആവശ്യമില്ല. കൈരളിയിലും ഗൈർവ്വാണിയിലും താങ്കൾ സമ്പാദിച്ച അപാരപാണ്ഡിത്യം ഏവംവിധം പരജനോപകാരപ്രദമാക്കി ചെയ്യുവാൻ തുനിഞ്ഞതു കേരളീയരുടെ മഹാ ഭാഗ്യം എന്നല്ലാതെ എന്തു പറയേണ്ടു ? വിദ്വാന്മാരും വിവരമില്ലാത്തവരും സുഗ്രഹമായ ശൈലിയിൽ അതി ഗഹനങ്ങളായ വേദാന്തരഹസ്യങ്ങൾ കൈകാര്യം ചെയ്തിരിക്കുന്നതു കാണുമ്പോൾ, എനിക്ക താങ്കളെപ്പറ്റിയുള്ള ബഹുമാനവും മതിപ്പും ശതഗുണീഭവിക്കുന്നു എന്നു പറയുന്നതിൽ അതിശയോക്തിസ്പർശം ലവലേശമില്ല. ഈ മഹൽശ്രമത്തിനു കച്ച കെട്ടി ഇറങ്ങിയ താങ്കൾ തന്നെയാണ, മഹാൻ; താങ്കൾ തന്നെയാണ ത്യാഗി. ദൈവം താങ്കളെ അനുഗ്രഹിക്കട്ടെ എന്നു ഉള്ളഴിഞ്ഞു പ്രാർത്ഥിക്കുക അല്ലാതെ, അലസരും അല്പജ്ഞരും ആയ അസ്മാദൃശന്മാർ എന്തു പ്രത്യുപകാരം ചെയ്യാണു താങ്കളെ പ്രീതിപ്പെടുത്തേണ്ടതു്.

മള്ളൂർ ഗോവിന്ദപ്പിള്ള.

---

Writes

Dr. P. J. Thomas
University Professor
Madras.

I have received your letter of 10-2-1100 and the first volume of your most valuable book "The Encyclopaedia of Hinduism." I had already seen a copy of it and had glanced through it with great admiration for your industry and scholarship. So far as I am aware, such a comprehensive account of the Hindu mythology, theology and philosophy has never been written in Malayalam and does not perhaps exist in any other Indian vernacular. It is a masterpiece and will be handed down to posterity like one of those great Chinese encyclopaedias, which are the pride of the oldest culture in the world.

I must also congratulate you on your elegant style and lucid presentation. I know of very few writers who can use the Malayalam language as effectively as you are able to use it.

പി. ജെ. തോമ്മസ്

---

Writes

The Venerable
The Archdeacon C. K. Jacob, B A.
Principal,
Theological Institution, Kottayam, Travancore.

... ... .. ... ... ... ... ... ... ... ... ... ... ... ... ... ... ... ... ... ... ... ... ... The book has impressed me as profound in thought, extensive in scope and thrilling in exposition. It will, I am sure, prove to be a valuable commentary on Hindu Puranas and Doctrines.

ആർച്ച്ഡീക്കൻ സി. കെ. ജേക്കബ്

---

Writes

K. R. Krishna Pillay, Esq., B. A., B. L.
Retired Assistant Secretary
to the Government of Travancore,
Kayamkulam.

... ......................................................................................................................

I have read through several pages......... ..............Your attempt is a gigantic one—Himalayan in dimensions. So far as I have seen it is quite a success. I also think your book will be popular among the literate masses of our land, in as much as they can read the contents of the great books in plain effective prose. I shall certainly look forward with pleasure to the arrival of the subsequent volumes.... ... ... ... ... ... ... ... ... ... ... ... ... ... ... ... ... ... ...

കെ. ആർ. കൃഷ്ണപിള്ള

---

Writes

A. Narayana Iyer Esq., B. A., L. T.
Retired Inspector of English Schools,
Travancore.

In dealing alike with metaphysical and the narrative portions of the Puranas and the Ithihasas, the author has brought to bear on the subject an amount of erudition, skill in arrangement and untiring patience ; worthy of all admiration. The style is so simple and direct and the interest in the narration so sustained that any one who has a casual look at any volume will be

tempted at once to go through the whole book. No praise will be too much for Mr. Cheryan, who has, by his Herculean task, succeeded in embodying within a small compass, most of what is noble and worth knowing by the young and the old alike in the earliest religion of Bharata Varsha.

എ. നാരായണയ്യർ

Writes

M. R. Ry. Dewan Bahadur

V. S. Subramania Iyer Avl. B. A. B. L.

Retired Dewan of Travancore,
Trivandrum.

I was agreeably surprised to see the *Haindava Dharma Sudhakaram*, the monumental work in Malayalam that my friend Rao sahib O. M. Cheryan has just produced. He has long been known as a Sanskrit Scholar and versatile writer, with a facile mastery of a simple and forceful style. But few even among his friends, I believe, suspected him of such an earnest and close study of the Hindu Philosophical and Puranic literature. He has in fact made a comprehensive survey of it (Hindu philosophical and Puranic literature) and presented us with a very helpful epitome.................................................. The book is undoubtedly the result of long, strenuous and thoughtful study, and Mr. Cheryan has succeeded in clothing even the philosophy in such easy language that it can be grasped without difficulty by a novice. He has filled the accounts of the creation and evolution of celestial and terrestrial forms of life contained in the Puranas into logical and interesting chronological system—which I believe, is an original contribution to the critical study of the literature. The immense labour which the work has involved is comparable only to the erudition that underlies the conception and working out of its scheme................................ I heartily congratulate Mr. Cheryan on the successful completion of a work that is certainly a notable acquisition to Malayalam literature and may be expected to become a classic.

വി. എസ്. സുബ്രഹ്മണ്യയ്യർ.

Writes

K. M. Paniker, Esq., M. A. (Oxon),

Foreign Minister to the Government of Patiala,
Patiala.

I read through the entire work (the Haindava Dharma Sudhakarom, Vol. 1), and I was amazed at the deep erudition and profound understanding you have displayed throughout this Volume. If the plan of your work, so far as it can be discovered from this introductory volume, is successfully carried out, then you would have succeeded in rewriting, commenting and elucidating the entire literature of the Puranas. If your other volumes come up to the standard of the present one, then your book will be an Encyclopaedea of Hindu Ethics, Philosophy, Mythology and Religion. I should not have thought that such a work was within the capacity of any single scholar, but evidently you have achieved it. From your treatment of the Bhagavata Purana—in many ways the most difficult of the 18—I can see that you intend to emphasise the historical aspect of what has until recently been treated entirely as mythology ... ... ... ... ... ... Pargiter devoted 18 years to the study of the Puranas for his 'Dynasties of the Kali Age' and "The Puranice Tradition in Indian History" both of which though excellent, are merely introductions to the study of historical materials in the Puranas. But what you have done is evidently much more comprehensive,—an Encyclopaedea of Hinduism in fact; and such an effort coming from a Christian scholar like yourself is in itself an evidence of the catholicity of your mind. Apart from it, it is the manner in which you have done it, that has amazed me. Hastings' 'Encyclopaedea of Religions and Ethics' with which alone your work can be compared is the work of many hands, while yours is the product of one man's labour. The Hindu Religion is a world in itself, and to write a comprehensive work in 15 volumes dealing with the Puranas and Epics required energy and understanding of a kind which few scholars possess. There is no book which I know of in any language, which attempts to do what you have done. You have not only attempted it, but judging from the first volume, eminently succeeded in your attempt.

കെ. എം. പണിക്കർ.

# ഹൈന്ദവധർമ്മസുധാകരം

## ഒന്നാം വാല്യം

### സർവ്വീസുപത്രത്തിന്റെ അഭിപ്രായം

വേദാന്തതത്വങ്ങളിൽ വിവാദവിഷയങ്ങളായ സംഗതികളെപ്പററി പല ആചാര്യന്മാരും പല ദിക്കിലും പറഞ്ഞിട്ടുള്ള അഭിപ്രായങ്ങൾ വിഷയക്രമം അനുസരിച്ച് എടുത്ത് ചേർത്ത് കാണിച്ചിട്ടുള്ളതു പഠിതാക്കൾക്ക വലിയൊരു സഹായമാണ. പ്രമാണവചനങ്ങൾ യഥാസ്ഥാനങ്ങളിൽ ഉദ്ധരിക്കുകയല്ലാതെ അവയെ തന്റെ അഭിപ്രായത്തിനു യോജിക്കത്തക്കവണ്ണം ഞെരുക്കുകയോ മറിച്ചുവെക്കുകയോ ചെറിയാനവർകൾ ചെയ്തിട്ടില്ല. അദ്ദേഹം തന്റെ സങ്കലനധർമ്മം നിഷ്പക്ഷപാതമായും നിപുണമായും നിർവ്വഹിച്ചിട്ടുണ്ട്. ജന്മനാ ഹിന്ദുവല്ലാത്ത ഒരാൾക്ക ഹിന്ദുമതസാരം സുഗ്രാഹ്യമല്ല എന്നുള്ള മിത്ഥ്യാവാദത്തിന് ഈ ഗ്രന്ഥം ഒരു വിശിഷ്ട ദൃഷ്ടാന്തമാണ്. യോഗദീക്ഷകൊണ്ട് ഉൾക്കണ്ണു തുറന്നിട്ടില്ലാത്ത ഒരു ഹിന്ദുവിന് എത്രത്തോളം മതാനുഭൂതി സാധ്യമോ അത്രത്തോളമോ അതിലധികമോ ചെറിയാനവർകൾക്ക സാധിച്ചിട്ടുണ്ട് എന്ന് ഇതിലെ ഏതു ഭാഗം നോക്കിയാലും അറിയാം. ഈ നിഷ്പത്തി അദ്ദേഹത്തിന്റെ വിശാലബുദ്ധിയുടെയോ ഹിന്ദുമതാദിനിവേശത്തിന്റെയോ നിർമ്മലനിരീക്ഷണത്തിന്റെയോ എന്തിന്റെ തന്നെ ഫലമായാലും, ഈ കാര്യത്തിൽ ഞങ്ങൾ അദ്ദേഹത്തെ സർവ്വാത്മനാ അഭിനന്ദിക്കുന്നു.

---

# ഹൈന്ദവധർമ്മസുധാകരം

## ഒന്നാം വാല്യം

### മാതൃഭൂമിപ്പത്രത്തിന്റെ അഭിപ്രായം.

അളവററ അത്ഭുതത്തിനും അഭിനന്ദനത്തിനും വകയായ ഒരു മഹാ ഗ്രന്ഥമാണു റാവു സാഹിബ് ഒ. എം. ചെറിയാന്റെ "ഹൈന്ദവധർമ്മസുധാകരം." അനേകകാലത്തെ പഠിപ്പിനും പ്രയത്നത്തിനും ഏകാഗ്രതയ്ക്കും സാക്ഷ്യം വഹിക്കുന്ന ഈ കൃതി ഭാഷയ്ക്കു് അമൂല്യവും അനശ്വരവുമായ ഒരു സമ്പത്താണ്.

ഹൈന്ദവമെന്ന പേരുകൊണ്ടറിഞ്ഞുവരുന്ന അനാദി സംസ്കാരത്തിനോട് ഒരു വ്യക്തിക്ക് ഇതിലും വലിയൊരു ശുശ്രൂഷ ചെയ്യുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. ഡെമ്മി 4-ൽ 275 പേജുള്ള ഈ വാല്യം പോലെ ഇരുപതോ ഇരുപത്തിനാലോ വാല്യങ്ങൾ ഇനിയും ഇറങ്ങിയാൽ മാത്രമേ ഈ പുസ്തകപരമ്പര പൂർത്തിയാവൂ എന്നാണു പറയുന്നത്. അതു മുഴുവനും എഴുതിത്തീർന്നിരിക്കുന്നുവെന്നും, ഇനി മുറയ്ക്കു പ്രസിദ്ധപ്പെടുത്തുകയേ വേണ്ടതുള്ളു എന്നും പറയുമ്പോൾ, ആരാണ് അതിൽ അന്തർഭവിച്ചിരിക്കുന്ന അദ്ധ്വാനത്തെയും പാണ്ഡിത്യത്തെയും ഏകാഗ്രതയേയും പററി ആലോചിച്ചമ്പരക്കാതിരിക്കുക ?

ഈ പുസ്തകപരമ്പരയുടെ വിധാനം നവീനവും ശാസ്ത്രീയവുമായ ഒന്നാണ്. ഹൈന്ദവപുരാണേതിഹാസങ്ങളിൽ അടങ്ങിയിട്ടുള്ള തത്വചിന്തകൾക്കും ശാസ്ത്ര പ്രതിപാദനങ്ങൾക്കും ചരിത്രകഥനങ്ങൾക്കും അതിരെവിടെ ? ആഴമെന്ത്? ആ മഹാർണ്ണവത്തിന്റെ സമഗ്രവും അവഗാഢവുമായ ഒരവലോകനമാണ് ഈ പുസ്തകപരമ്പര. നാനാ പുരാണേതിഹാസങ്ങളിൽ വ്യത്യസ്തസന്ദർഭങ്ങളിലായി വിവരിച്ചിരിക്കുന്ന വിഷയങ്ങൾക്ക കാലാനുസരിച്ചൊരു ക്രമവും വ്യവസ്ഥവും നല്കിയിട്ടുള്ള ഒരു നവ്യമായ ക്രോഡീകരണമാണ് ഇത്—എന്നാണ് ഈ ഒന്നാംവാല്യംകൊണ്ടു കാണുന്നത്. ഇതിന്റെ ഗാംഭീര്യവും പ്രാധാന്യവും ഓർത്താൽ, ഇതിനെ അതിശയിക്കുന്ന ഒരു കൃതി പുരാണവിഷയകമായി മലയാളഭാഷയിൽ വേറെ ഇല്ലെന്നു തീർച്ചതന്നെ, എന്നു മാത്രമല്ല, മറേറതു ഭാഷയിലും ഉള്ളതായി കേട്ടിട്ടുമില്ല. അത്ര അസാമാന്യമായൊരു രത്നഭണ്ഡാഗാരമാണ മി. ചെറിയാനവർകൾ മലയാളഭാഷയ്ക്കു നല്കിയിരിക്കുന്നത്.

ഈ ഒന്നാം വാല്യത്തിൽ ഭാഗവതത്തിലെ വിഷയമാണടങ്ങിയിട്ടുള്ളത്. ഭാഗവതവിഷയം തന്നെ ഈ വാല്യംകൊണ്ടവസാനിച്ചിട്ടില്ല. അഞ്ചു വാല്യങ്ങൾകൊണ്ടാണത്രെ യദുവംശചരിതം ഒഴിച്ചുള്ള ബാക്കി ഭാഗവതകഥ പൂർത്തിയാകുക. യദുവംശചരിത്രം, താരതമ്യേന, ഏററവും അധുനാതനമാകയാൽ അതു വളരെ ഒടുവിലെ വാല്യങ്ങളിലെ വരുന്നുള്ളുവെന്നു കാണുന്നു.

അനാദ്യന്തവും സർവ്വമൂലവുമെന്നും മററും പറയുന്ന ബ്രഹ്മത്തെപ്പററിയുള്ള ചിന്തനത്തോടുകൂടിയാണു പുസ്തകം ആരംഭിക്കുന്നതു തന്നെ. പുസ്തകത്തെ ബ്രഹ്മകാണ്ഡം, രംഗകാണ്ഡം, ഉല്പത്തികാണ്ഡം, ചരിത്രകാണ്ഡം എന്നിങ്ങനെ നാലു കാണ്ഡങ്ങളായിട്ടാണു ഭാഗിച്ചിരിക്കുന്നത്. അതിൽ ആദ്യത്തെ മൂന്നു കാണ്ഡവും ഈ ഒന്നാം വാല്യത്തിൽ കഴിഞ്ഞിട്ടുണ്ട്. ചരിത്രകാണ്ഡത്തിൽ കുറച്ചു വഴി പോന്നിട്ടുമുണ്ട്. ഇനി വരുന്ന വാല്യങ്ങളെല്ലാം ചരിത്രകാണ്ഡത്തിൽ പെട്ടതായിരിക്കും.

പരബ്രഹ്മം, അപരബ്രഹ്മം, ജീവാത്മാവു, പുനർജ്ജന്മം, മോക്ഷം മുതലായ വിഷയങ്ങളാണു ബ്രഹ്മകാണ്ഡത്തിൽ പ്രതിപാദിച്ചിട്ടുള്ളത്.

പിന്നെ രംഗകാണ്ഡമാണ്. സ്ഥലം കാലം എന്നിവയാണു സംസാരനാടകത്തിന്റെ രംഗമെന്നു പറയുന്നു. നാടകം ആരംഭിക്കുന്നതിനു മുമ്പായി അതിന്റെ രംഗത്തെ വിവരിക്കുന്നതാണു രംഗകാണ്ഡം. യുഗ—മന്വന്തര—പ്രള

യ-കല്പാദി കാലവിഭാഗങ്ങളെയും, അണ്ഡകടാഹ ജ്യോതിശ്ചക്രാദി സ്ഥലവിശേഷങ്ങളെയും ഈ കാണ്ഡത്തിൽ വിവരിക്കുന്നുണ്ട്.

ഉല്പത്തികാണ്ഡത്തിൽ സൃഷ്ടി സ്ഥിതി ലയ കാര്യങ്ങളാണ് വിഷയം.

പിന്നെ ചരിത്രകാണ്ഡമായി. ഇപ്പോഴത്തെ കല്പത്തിലെ നാനാമന്വന്തരങ്ങളിൽ നടന്ന സംഭവങ്ങളാണ്, ഇതിൽ ചരിത്രവിഷയം. പ്രിയംവ്രതവംശം വരെയുള്ള കഥ ഈ ഒന്നാം വാല്യത്തിൽ അടങ്ങീട്ടുണ്ട്. ചരിത്രകാണ്ഡത്തിൽ, ഇനിയുള്ള വാല്യങ്ങളിൽ, സകല പുരാണങ്ങളിലെയും ചരിത്രം കാലാനുക്രമമായി വന്നു ചേരുംവിധമാണ് ഇതിന്റെ വിധാനം. രാമായണകഥ, മഹാഭാരതകഥ, ഇതൊക്കെ ഇനി വരാൻ കിടക്കുന്നു.

ഉപനിഷത്തു്, ഗീത, മുതലായ വേദാന്തഗ്രന്ഥങ്ങളിൽനിന്നും, നാനാപുരാണേതിഹാസങ്ങളിൽനിന്നും, പുരാണസംസ്കരണം സംബന്ധിച്ച തങ്ങളുടെ ഗവേഷണഫലങ്ങൾ പ്രകാശിപ്പിച്ചിട്ടുള്ള പാശ്ചാത്യപണ്ഡിതന്മാരുടെയും മററു ഗ്രന്ഥങ്ങളിൽനിന്നും, സന്ദർഭാനുസാരം വളരെ ഉദ്ധരണങ്ങൾ ഈ കൃതിയിലടക്കീട്ടുണ്ട്. വേദാന്തവിഷയമായോ സാഹിത്യസംബന്ധമായോ വായനക്കാക്കു വലിയ പരിജ്ഞാനം നല്കാൻ ഇവ തന്നെയും പോരും.

ബ്രഹ്മം, ആത്മാവു്, ഉല്പത്തി, മോക്ഷം എന്നിങ്ങനെ ദുർഗ്രഹങ്ങളായ വിഷയങ്ങളെ ഉപനിഷത്തിനെയും മററും ആസ്പദമാക്കി അക്ലിഷ്ടമായി വിവരിച്ചിരിക്കുന്ന രീതി കണ്ടാൽ, ഗ്രന്ഥകർത്താവു് ഒരു മഹാപണ്ഡിതൻ മാത്രമല്ല, ഒരു ചിന്തകനാണെന്നും കാണും. ഈ വാല്യത്തിലെ ആദ്യഭാഗങ്ങൾ അകപ്പാടെ നല്ലൊരു വേദാന്തപഠനമാണ്. എത്രയും ദുർഗ്രഹമായ വിഷയങ്ങളെ വലിയ വിദ്വാന്മാക്കും സാമാന്യ വായനക്കാക്കും ഒരുപോലെ മനസ്സിലാക്കാൻ കഴിയുന്ന രീതിയിലാണു ഗ്രന്ഥകർത്താവു പ്രതിപാദിച്ചിട്ടുള്ളതു്.

പ്രതിപാദനസമ്പ്രദായം മാത്രമല്ല, ഭാഷയും ആക്കും എളുപ്പം മനസ്സിലാകുന്ന രീതിയിലാണ്. ഇത്ര ഗംഭീരമായ ഒരു കൃതി ഇത്ര സുഖമായ, ശുദ്ധമായ, ഭാഷയിൽ എഴുതി മുഴമിപ്പിച്ചിട്ടുണ്ടെന്നതു കൈരളിക്കു വലിയൊരു നേട്ടംതന്നെയാണ്.

സാധാരണ മതഗ്രന്ഥങ്ങളോട്ട് ഇന്നു പലക്കും കണ്ടുവരുന്ന അവജ്ഞ ഈ കൃതിയുടെ പേര്—(ഹൈന്ദവധമ്മസുധാകരം)—ഹേതുവായി ഇതിനോടുണ്ടാവേണ്ടതില്ല. പഴയ ഈജിപ്റ്റിന്റെയോ ഗ്രീസിന്റെയോ ചൈനയുടേയോ ചരിത്രവും സംസ്കാരവും മററും എത്ര രസകരമായ പഠനമായി അനുഭവപ്പെടുന്നു. ഹൈന്ദവമെന്ന പേരിൽ അറിഞ്ഞുവരുന്ന പുരാണങ്ങളുടെയും തത്വചിന്തകളുടെയും മററും പഠനവും ആക്കും—അഹിന്ദുക്കൾക്കും—ഇത്രയോ ഇതിലധികമോ രസകരമാവാം. ആധുനികകാലത്തു ഹൈന്ദവ സംസ്കാരത്തോടാകൃഷ്ടരായി അതു സംബന്ധിച്ച ഗൗരവഗവേഷണങ്ങൾ നടത്തിയവരിൽ മുമ്പന്മാരാണല്ലൊ മാക്സ്മുള്ളർ, പാൾ ഡായസ്സൻ, പാർജിററർ മുതലായ സായിപ്പന്മാർ. അവരുടെ യത്നങ്ങളെക്കാളും ശുശ്രൂഷയെക്കാളും കുറഞ്ഞതല്ല ഈ വിഷയത്തിൽ മി. ചെറിയാന്റെ യത്നവും ശുശ്രൂഷയും.

പുരാണകഥകൾക്കും വിവരണങ്ങൾക്കും തത്വചിന്തകൾക്കുമെല്ലാം ഇന്നും ഏതേതിടങ്ങളിലാണ് അല്ലെങ്കിൽ എന്തെന്തു വിധത്തിലാണ് ഒരു സാരവും പ്രധാന്യവും ഉള്ളതു്,—ഇന്നത്തെ യുക്തി, അനുഭവം, വിശ്വാസം, വിചാരഗതി, എന്നിവയുമായി അവയെ ഇണക്കുന്നതെങ്ങനെ—എന്നും മററും കുറേക്കൂടി വിശദമാക്കാൻ ഈ പുസ്തകം കൊണ്ടുദ്ദേശിക്കാമായിരുന്നു, അഥവാ, യത്നിക്കാമായിരുന്നു, എന്നു ചില ആധുനിക വായനക്കാക്കു പക്ഷെ അഭിപ്രായമുണ്ടാവാം. അങ്ങിനെയൊരുദ്ദേശമല്ല ഈ കൃതിയിത പ്രധാനമായി മുൻനിർത്തിട്ടുള്ളതെന്നു തോന്നുന്നു. അതുകൊണ്ടും, ഉദ്ദേശിക്കാത്ത ഒരു കാര്യം ഈ കൃതിയിൽ ഇപ്പോഴത്തേതിലും കൂടുതൽ വ്യക്തമായില്ല, വിശദമായില്ല, എന്നു പറയുന്നതിലത്ഥമില്ലല്ലോ.

ഏതായാലും, പുരാണപ്രതിപാദിതങ്ങളായ കാര്യങ്ങളുടെ അത്ഥവും വ്യാപ്തിയും വായനക്കാക്കുതന്നെ ചിരപരിചയംകൊണ്ടും ചിന്തനംകൊണ്ടും ഉൾപ്പുകാനുപകരിക്കുമാറുള്ള വിധാനവും വിവരണവുമാണ് ഈ കൃതി തരുന്നതു്.

എന്തായാലും ഈ കൃതി തുറന്നുകാട്ടുന്ന അന്തമററ വേദാന്തചിന്തകളും ഭാവനാവൈഭവവും സാഹിതീസാരസ്യവും കേവലകഥാകൌതുകവും ആരെയാണ്, അതതിന്റെ തരംപോലെ, മന്ദയത്താത്തതു്, അമ്പരപ്പിക്കാത്തതു്, ആനന്ദിപ്പിക്കാത്തതു്, ഉല്ലസിപ്പിക്കാത്തതു്?

വിദ്വൽ സമാജങ്ങളോ, ഗവമ്മെണ്ടോ, സവ്വകലാശാലയൊ, ഭാഷാസംബന്ധമോ പുരാണവിഷയമോ ആയ മഹായത്നങ്ങളെ പ്രോത്സാഹിപ്പിക്കയോ അഭിനന്ദിക്കയോ ചെയ്യുമെങ്കിൽ, പ്രോത്സാഹനാർഹവും അഭിനന്ദനാർഹവുമായ ഒരു മഹാഗ്രന്ഥമിതാ—ഹൈന്ദവധമ്മസുധാകരം.

ഇപ്പോഴത്തേക്കാൾ ഭംഗിയും ഉറപ്പുമുള്ള ഒരു പുസ്തകമായി പുറത്തിറങ്ങേണ്ടതായ ഒരു കൃതിയാണിതു്. ഏതു വിധത്തിലും ഒന്നാം വാല്യത്തിനു നിശ്ചയിച്ച വില—4 ക—ഒട്ടും അധികമല്ല. മാനേജർ, ബുക്കു ഡിപ്പോ, പുതുപ്പള്ളി, കോട്ടയം (തിരുവിതാംകൂർ) എന്ന മേൽവിലാസത്തിലാവശ്യപ്പെട്ടാൽ പുസ്തകം കിട്ടുന്നതാണെന്നു് അതിന്റെ കൂടെ കെട്ടിപ്പററിയ ഒരു കുറിപ്പുകൊണ്ടു കാണുന്നു.

ഈ പുസ്തകപരമ്പരയുടെ ഇതരഭാഗങ്ങളും ഉടനെ പ്രകാശിപ്പിച്ചുകാണാൻ ആഗ്രഹിക്കയും, അവയെപ്പററി ഈ ഒന്നാം വാല്യം ഉളവാക്കീട്ടുള്ള പ്രതീക്ഷ നിറവേറിക്കാണാൻ പ്രാത്ഥിക്കയും ചെയ്യുന്നു.

# ഹൈന്ദവ ധർമ്മ സുധാകരം

## മലയാളരാജ്യം പത്രത്തിന്റെ അഭിപ്രായം

മലയാളരാജ്യം പത്രത്തിന്റെ അഭിപ്രായം പല ദിവസങ്ങളായി. അർത്ഥഘനവും
ഹൈന്ദവധർമ്മസുധാകരത്തിന്റെ ഒരു പ്രതി ഇവിടെ കിട്ടിയിട്ടു പല ദിവസങ്ങളായി. അർത്ഥഘനവും ഇവി
ഉപയോഗപ്രദവും ആയ ഈ പുസ്തകം ആപാദചൂഡം മനസ്സിരുത്തി വായിക്കേണ്ടതാകയാൽ ഈ റിവ്യൂവിന് ഇവി
ടെ അല്പം താമസം വന്നുപോയതാണ്. അഗാധവും തത്വസമാകീർണ്ണവുമായ ഹൈന്ദവധർമ്മത്തെക്കുറിച്ച് ഒരു ക്രൈ
സ്തവപണ്ഡിതൻ പ്രസിദ്ധം ചെയ്തിരിക്കുന്ന ഈ പുസ്തകം, നാനാപ്രകാരങ്ങളിൽ നിരീക്ഷിക്കപ്പെടേണ്ടതും, വിലവ
യ്ക്കപ്പെടേണ്ടതും ആണല്ലോ. മിസ്റ്റർ ചെറിയാൻ സംസ്കൃതഭാഷയിൽ അസാധാരണമായ പാണ്ഡിത്യവും, ഹൈന്ദ
വ മതതത്വങ്ങളെക്കുറിച്ചു സ്വതന്ത്രമായ മനഃപ്രവേശവും, രചനാകാര്യം സംബന്ധിച്ചു സുഗ്രഹമായ ഭാഷാശൈലീ
സമ്പാദ്യവും, തികഞ്ഞ ഒരു സാഹിത്യവിചക്ഷണനാണെന്ന്, കേരളത്തിൽ സുപ്രസിദ്ധമാകയാൽ—ഈ പുസ്തകപരി
ശോധനം സംബന്ധിച്ചു—ഞങ്ങൾക്കു കൌതുകം വളരെ ആയിരുന്നു.

പ്രസ്തുത പുസ്തകം സംബന്ധിച്ചു പല പണ്ഡിതന്മാരുടെയും അഭിപ്രായങ്ങൾ അടങ്ങിയ ഒരു ലഘുലേ
ഖയും ഞങ്ങൾ കാണുകയുണ്ടായി. ആ പണ്ഡിതന്മാർ ഈ പുസ്തകം ഒരു അത്ഭുതകർമ്മമാണെന്നും ഹൈന്ദവമതകാ
ര്യങ്ങളെക്കുറിച്ചു അറിയേണ്ടവർ നിത്യപാരായണം ചെയ്യേണ്ടതാണെന്നും ഇതിലെ വാക്യങ്ങൾ സുഗമവും, സുന്ദര
വും. വിദ്വാന്മാർക്ക് എന്നതുപോലെ അവിദ്വാന്മാർക്കും സുഗ്രഹമാകുമാറു പരമലളിതവും ആണെന്നും, നിസ്സംശങ്കം
പ്രസ്താവിക്കുന്നുണ്ട്. ഇങ്ങനെ ഒരു പുസ്തകം കാണുന്നതുവരെയ്ക്ക് ഇങ്ങനെ ഒന്നു സാധിക്കാമെന്നു തനിക്കു തോന്നുക
യില്ല എന്ന്, പണ്ഡിതപ്രശംസിതനായ പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാ അവർകളും, യൂറോപ്പിലാകട്ടെ ഇൻ
ഡ്യയിലാകട്ടെ ഒരു ഭാഷയിലും ഹൈന്ദവമതത്തെ ഇങ്ങനെ കൂലങ്കഷനിരൂപണം ചെയ്യുന്ന ഇതര ഗ്രന്ഥം ഉണ്ടെന്നു
തോന്നുന്നില്ല എന്നു പാശ്ചാത്യവിദ്യാവിചക്ഷണനായ മി. കെ. എം. പണിക്കരും, പ്രസ്താവിക്കുന്നു. ഇവരുടെ അ
ഭിപ്രായങ്ങളോടു ഞങ്ങൾ പൂർണ്ണമായി യോജിക്കുന്നു. ഈ പുസ്തകം സകല കേരളീയ ഹിന്ദുക്കളും, കൂടാതെയും ഹൈ
ന്ദവമതം എന്നാൽ താണതരം ഒരുവക പ്രതിമാരാധനം മാത്രമാണെന്നു അഭിപ്രായമുള്ള ഇതരമതസ്ഥന്മാരും, പല
മതങ്ങളുടെ ഗതിയേക്കുറിച്ചു ശാസ്ത്രീയമായ തുലനം ചെയ്യുവാൻ കാംക്ഷിക്കുന്ന മതചിന്തകന്മാരും, വായിച്ചിരിക്കേണ്ട
താകുന്നു.

പുസ്തകത്തിന്റെ പ്രഥമകാണ്ഡത്തിൽ പരബ്രഹ്മം, അപരബ്രഹ്മ ; ജീവാത്മാവ്, പുനർജ്ജന്മം, മോക്ഷം
എന്ന അദ്ധ്യായങ്ങൾ അടങ്ങുന്നു. അദ്വൈതം എന്നാൽ ലോകത്തിലുള്ള കഠിനങ്ങളായ ചിന്താസരണികളിൽ ഒന്ന
ത്രേ. ഇതിനെ കവിഞ്ഞോ ഇതുപോലെയോ കർക്കശമായ ബുദ്ധിവ്യായാമം ആവശ്യപ്പെടുന്ന ഇതര വിഷയം ലോ
കത്തിൽ ഉണ്ടായിട്ടില്ല എന്നു തന്നെ പറയാം. പ്രസ്തുത പുസ്തകത്തിൽ ബ്രഹ്മകാണ്ഡത്തിന്റെ വിഷയം അദ്വൈതമാ
കുന്നു. മി. ചെറിയാൻ ഓരോ പ്രസ്താവത്തേയും ഉപനിഷത്തുകളെക്കൊണ്ടു സ്ഥാപിക്കുന്നു, ഉപനിഷത്തുകളെ ഒ
ക്കെയും വ്യാഖ്യാനിച്ചിട്ടുമുണ്ട്. ഒരേ വിഷയത്തെക്കുറിച്ച് അങ്ങിങ്ങു ചിതറിക്കിടക്കുന്ന ഉപനിഷൽസൂക്തങ്ങളെ തി
രഞ്ഞു പിടിച്ച്, ലളിതമായ ഭാഷയിൽ മി. ചെറിയാൻ ക്രമത്തിനു നിരത്തിവച്ചിരിക്കുന്നതു കണ്ടാൽ—മതകാര്യാന്വേ
ഷകന്മാർ—നിധി കണ്ട ദരിദ്രനെപ്പോലെ—ആനന്ദംകൊണ്ടു തുള്ളുമെന്നുള്ളതിനു യാതൊരു സംശയവുമില്ല വി
ഷയങ്ങളുടെ ക്രമീകരണവും വാക്യങ്ങളുടെ ലാളിത്യവും ഒരേടം തടവില്ലാത്ത ഗതിയും, നിമിത്തം, ഈ പുസ്തകം വാ
യിക്കുന്നവർ കർക്കശമായ അദ്വൈതമാർഗ്ഗത്തിൽ—മോട്ടോർകാറിൽ പുഷ്പവാടിയിൽ എന്നതുപോലെ—സുഖസഞ്ചാരം
ചെയ്യും, ലളിതമായ പദങ്ങൾ, ചെറിയ ചെറിയ വാക്യങ്ങൾ, പ്രസാദിച്ചു നില്ക്കുന്ന യുക്തികൾ, എന്നിവ നിമി
ത്തം ഈ പുസ്തകം വായിക്കുന്ന സാധാരണന്മാർ തന്നെയും, അദ്വൈതകാര്യങ്ങളെ പ്രമാണസഹിതം ഗ്രഹിക്കുമെന്നു
ള്ളതു നിസ്സംശമാകുന്നു.

ബ്രഹ്മകാണ്ഡത്തിന്റെ ശേഷം രംഗം, ഉല്പത്തി, ചരിത്രം, എന്ന കാണ്ഡങ്ങളത്രേ. ഈ ഭാഗങ്ങൾ എ
ഴുതപ്പെട്ടിരിക്കുന്നതു ഭാഗവതം, രാമായണം, ഭാരതം, അനേകം പുരാണങ്ങൾ, എന്നിവയെ ഉപജീവിച്ചാകുന്നു.
എന്നാൽ ഈ പുസ്തകം ആ സംസ്കൃതഭണ്ഡാഗാരങ്ങളിൽ ഒന്നിന്റെ എങ്കിലും കേവലമായ വിവർത്തനമല്ല. മി.
ചെറിയാൻ പുരാണഗ്രന്ഥങ്ങളെ ചരിത്രദൃഷ്ട്യാ നിരീക്ഷിക്കുന്നു. എത്തും പിടിയും കൂടാതെയും, യാതൊരു ക്രമവും ഇ
ല്ലാതെയും, പല പുരാണങ്ങളിൽ കാണുന്ന കഥകളെ—അതതുകൾ നടന്ന ക്രമത്തിനു ക്രമീകൃതമായ ഒരു പ്രാചീന
ഭാരത ചരിത്രം, നമുക്കു ലഭിച്ചിരിക്കുന്നു. നാരായണസൃഷ്ടികൾ, ബ്രഹ്മാവു, ബ്രഹ്മാവിന്റെ പുത്രന്മാർ, ബ്രഹ്മപുത്ര
ന്മാരുടെ വംശചരിത്രം, എന്നിങ്ങനെ സംഭവങ്ങളെ കാലക്രമത്തിനു ക്രമപ്പെടുത്തി എഴുതപ്പെട്ടിരിക്കുന്ന ഈ പുസ്ത
കം വായിച്ചാൽ—കേവലം ക്രൈസ്തവമായ അന്തരീക്ഷത്തിൽ വിദ്യാഭ്യാസം സിദ്ധിച്ചു ഹൈന്ദവകാര്യങ്ങളെക്കുറിച്ചു
അന്തരമായ നിന്ദയിൽ വളരുന്ന അഭ്യസ്തവിദ്യന്മാരായ ഹൈന്ദവന്മാർ തന്നെയും—സ്വമത ഗ്രന്ഥങ്ങളെക്കുറിച്ച് അ
ത്ഭുതവും, ബഹുമാനവും, സ്ഥിരമായ ശ്രമം ചെയ്ത് ഈ വാസ്തവങ്ങളെ വെളിപ്പെടുത്തിത്തന്ന അപാരവിദ്വാനായ
മി. ചെറിയാനോട് അത്യന്തം കൃതജ്ഞതയും, പ്രദർശിപ്പിക്കാതെ ഇരിക്കുകയില്ല. കാലക്രമാനുസാരേണ പരാമർശിക്കപ്പെ
ടുന്ന ഓരോ സംഭവത്തെക്കുറിച്ചു അനേകം പുരാണങ്ങളിലുള്ള പ്രസ്താവങ്ങളെ ഉദ്ധരിച്ച്, തമ്മിലിണക്കി, പരമാചാ
ര്യന്മാരായ വ്യാസൻ മുതലായവരുടെ വർണ്ണനകളെ—മലയാളഭാഷ തന്നെയും പ്രൌഢമാകുമാറു വിവർത്തനം ചെ
യ്തു കാണിക്കുന്ന ഈ പുസ്തകത്തിന്റെ ഓരോ പുറവും—ഹൈന്ദവസാഹിത്യത്തിന്റെ മേന്മയ്ക്കും, മലയാളഭാഷയുടെ
പര്യാപ്തതയ്ക്കും, മി. ചെറിയാന്റെ പ്രഹർഷപ്രദായകമായ ഭാഷാസർവ്വാധിപത്യത്തിനും, സാക്ഷിയാണ്. പ്രസ്തുത പു
സ്തകം ഒരു പുസ്തകപരമ്പരയുടെ ഒന്നാം ഭാഗം മാത്രമത്രേ. ഇതിൽ ചരിത്രകാണ്ഡം ആരംഭിച്ചു മനുഷ്യചരിത്രം പ്രി
യവ്രതവംശത്തിന്റെ അവസാനം വരെയ്ക്കു സംഘടിതമായിരിക്കുന്നു. അടുത്ത വാല്യത്തിൽ വൈവസ്വതകാലച

രിത്രം ആരംഭിക്കും. പല വാല്യങ്ങൾ അടങ്ങുന്ന പരമ്പര മുഴുവൻെറയും കൈയെഴുത്തുപ്രതി തയാറായിട്ടുണ്ട് എ
ന്നും, ഓരോ വാല്യവും അതതിൽ പൂർണ്ണമാകമാറ് അച്ചടി മുഴുമിക്കുവാൻ അദ്ദേഹം ഉദ്ദേശിക്കുന്നുവെന്നും, മുഖവുര
യിൽ കാണുന്നു. എന്നാൽ ഈ പുസ്തകപരമ്പര മുഴുമിക്കുവാൻ പതിനായിരം രൂപയിലധികം ചെലവാകുമെന്നു
ള്ളതിനാൽ പ്രസിദ്ധീകരണം ഇടക്കു നടക്കാത്തതാകുന്നു. കേരളരാജ്യത്തുള്ള ചിന്തകന്മാരും. പ്രഭുക്കന്മാരും, ധനവാ
ന്മാരും വിദ്യാഭ്യാസാദ്ധ്യക്ഷന്മാരും ലൈബ്രറിപ്രിയന്മാരും ഇതിനെ കവിഞ്ഞു സഹായിക്കേണ്ടതായ ഒരു സാഹിത്യ
ഭണ്ഡാഗാരം ഞങ്ങളുടെ ദൃഷ്ടിയിൽ പെട്ടിട്ടില്ല എന്നാണ് തോന്നുന്നതു്. കാര്യം അറിയണമെന്നുള്ളവക്കും കഥ വാ
യിക്കണമെന്നുള്ളവക്കും ഈ പുസ്തകം ഒരു പരമോത്സവമാണ്.

ഈ പുസ്തകപരമ്പരയിൽ പ്രസിദ്ധീകൃതമാകാത്ത ഒരു ഭാഗത്തുനിന്ന് ഒരു കഥ മി. ചെറിയാൻ ഇവിടെ
ഏല്പിച്ചിട്ടുണ്ടു്. അടുത്തുതന്നെ ഞങ്ങൾ അതു് ഈ പത്രത്തിൽ ചേത്തുതുടങ്ങുന്നതാണ്. ഞങ്ങൾ അതിലേക്കു വായന
ക്കാരുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. പുസ്തകം വാങ്ങണമെന്നുള്ളവർ ഗ്രന്ഥകത്താവിനോടു നേരിട്ടോ ഞങ്ങളുടെ
വില്പനഡിപ്പോകളിലോ ആവശ്യപ്പെടാം. അടുത്ത വാല്യം കിട്ടണമെന്നുള്ളവർ ഇപ്പോൾതന്നെ വിവരം ഗ്ര
ന്ഥകത്താവിനെ ഗ്രഹിപ്പിക്കുമെങ്കിൽ—അദ്ദേഹത്തിനു പ്രോത്സാഹനവും, ഒരു വലിയ സാഹിത്യകാര്യം സാധിക്കുന്നതിനു
സൌകര്യവും, അധികപ്പെടുന്നതാണ്.

---

ഒന്നാം വാല്യം പ്രതി ഒന്നുക്കു വില രൂപാ രണ്ടു.

ഏതാനും പ്രതികൾ മാത്രം വില്പാനുണ്ടു.

രണ്ടാം വാല്യം പ്രതി ഒന്നുക്കു വില രൂപാ ഒന്നേമുക്കാൽ.

ഇപ്പോൾ വില്പനയ്ക്കു തയാറായിരിക്കുന്നു.

തപാൽ കൂലി പ്രത്യേകം ചുമത്തുന്നില്ല.

---

ആവശ്യപ്പെടേണ്ടും വിലാസം

മാനേജർ

**ബുക്കുഡിപ്പോ**

പുതുപ്പള്ളി, കോട്ടയം, തിരുവിതാംകൂർ.